# ഗോസ്വാമി തുളസീദാസ്

തുളസീദാസൻെറ ജനനത്തെയും ജീവിതത്തെയും വിശദമാക്കുന്ന ചരിത്രരേഖകളൊന്നും നമുക്കു ലഭിച്ചിട്ടില്ല. ഭൂരിപക്ഷം വിമശ്കരും അഭിപ്രായപ്പെടുന്നതു്, വിക്രമസംവത്സരം 1589_ൽ രാജപ്പൂരിൽനിന്നു വളരെയകലെയല്ലാത്ത 'ബാംദാ' ജില്ലയിൽ 'താരീ' ഗ്രാമത്തിൽ ഒരു ദരിദ്രബ്രാഹ്മണകുടുംബത്തിൽ ജാതനായി എന്നാണു്.

അരുമപുത്രനേയുംകൊണ്ടു മാതാപിതാക്കൾ തീൎത്ഥാടനത്തിൽ ഏപ്പെട്ടിരിക്കുമ്പോൾ പിതാവു് അകാലത്തിൽ ചരമമടഞ്ഞു. കുട്ടിക്കും നിരാലംബയായ ബ്രാഹ്മണവിധവയ്ക്കും ഉദാരനായ ഒരു രാജാവു് അഭയം നല്കി. കുട്ടിയുടെ വിദ്യാഭ്യാസത്തിൽ രാജാവു് സവിശേഷമായ ശ്രദ്ധപതിപ്പിച്ചിരുന്നു. മാതാവും പെട്ടെന്നു നിര്യാതയായപ്പോൾ, തുളസീദാസൻ സ്വരാജ്യത്തേക്കു മടങ്ങി.

ഏറ്റൊത്താമസിയാതെ ഭഗവൽഭക്തയായ ഒരു കന്യകയെ തുളസീദാസൻ വിവാഹംചെയ്തു. ആ സതീരത്നവുമായുള്ള സമ്പക്കം തുളസീദാസൻെറ ഹൃദയത്തിൽ പണ്ടേതന്നെ വേരൂന്നിക്കഴിഞ്ഞിട്ടുള്ള ഈശ്വരഭക്തിക്കു മിഴിവു നൽകി. ഭക്തി വൎദ്ധിച്ചതോടെ അദ്ദേഹം സൎവ്വസംഗപരിത്യാഗിയായി. വിരക്തി ആ മഹാപുരുഷനെ ഉള്ളഴിഞ്ഞു് അനുഗ്രഹിച്ചു. അദ്ദേഹം നാടും വീടും ഉപേക്ഷിച്ചു്, ഭാര്യയെ വിധിയുടെ ഹസ്തങ്ങളിൽ വിട്ടുകൊണ്ടു് അദ്ധ്യാത്മജ്ഞാനകേന്ദ്രമെന്നു സുവിദിതമായ വാരാണസിയിലേക്കു പുറപ്പെട്ടു.

(ശേഷം ഫ്ളാപ്പർ രണ്ടാംപേജിൽ)

# രാമചരിതമാനസ

(രണ്ടാംവാല്യം)

ഗോസ്വാമി തുളസീദാസ്

വ്യാഖ്യാനം

വിദ്വാൻ ടി. കെ. രാമൻമേനോൻ

വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില ക. 20.00

(Malayalam)

Ramacharithamaanasa–Volume II

By GOSWAMI THULASI DAS

Commentary by

VIDWAN T. K. RAMAN MENON

First Published January 1969

Printed at

Pioneer Electric Printers, Palghat

Price Rs. 20.00

Published by T. K. Raman Menon

Distributors:

NATIONAL BOOK STALL
Kottayam Kerala State India

## ‘ രാമചരിതമാനസ ’

പ്രഥമ വാള്യത്തെക്കുറിച്ചുള്ള അഭിപ്രായങ്ങളും ആശംസകളും അനുമോദനങ്ങളും.

---

പത്രസംഖ്യ P. M. S.– 7375

പ്രധാനമന്ത്രീ സചിവാലയ,
നയീ ദില്ലി 11

**Prime Minister's Secretariate**
**New Delhi - 11**

പ്രിയ മഹോദയ,

ആപ്നേ പ്രധാനമന്ത്രീ ജീ കോ അപ്നേ സ്വാക്ഷരോംസേ രാമചരിതമാനസ കീ ജോ പ്രതി ഭേജീ ഹൈ, ഉസ്കേ ലിഏ ധന്യവാദ സ്വീകാർ കരേം. ഉൻഹേം യഹ് ജാന്കർ പ്രസന്നതാ ഹൈ കി ആപനേ തുലസീദാസ കീ ഭാഷാ കാ മലയാലം മെ അനുവാദ കിയാ ഹൈ.

ഭവദീയ,
എം. എസ്. മേനോൻ,
അനുസന്ധാൻ അധികാരീ.

F. 14/68 Em.
Education Minister. India

New Delhi,
February 2, 1968

Dear Shri Raman Menon,

Your son came yesterday and presented to me a copy of the Malayalam 'Ramacharitha Manas'.

I congratulate you on a fine piace of Scholarly and Devotional work and hope that this will help some way the National Integration.

With all good wishes.

Yours Sincerely,
T. Sen.

---

സംസദ് സദസ്യ
(ലോകസഭാ)

33 ഫിരോജ്സാഹ് റോഡ്,
നഈ ദില്ലീ
ദിനാംക് 23_3_68

ശ്രീ ടി. കെ. രാമൻ മേനോൻ നേ മലയാലം ഭാഷാ മെ ഗോസ്വാമീ തുലസീദാസ്ജീ കേ രാമചരിതമാനസ് പർ ബൃഹത് വ്യാഖ്യാ കീ ഹൈ. ഉൻകീ ചൗപാഇയോം ദോഹോം ഔർ ഛന്ദോം കാ മലയാലം മേ ഗദ്യ അനുവാദകർ യഹ് വ്യാഖ്യാ കീ ഗഈ ഹൈ. ഗ്യാരഹ് സോ തേഹ്ത്തര പൃഷ്ഠോം കാ യഹ് ഗ്രന്ഥ് ബഡേ പരിശ്രമ്സേ തൈയാർ ഹുആഹൈ ഔർ ഇസ് കേ ലിയേ ലേഖക കീ ജിതനീ പ്രശംസാ കീ ജായ് വഹ് ഥോഡീ ഹൈ. ഗോസ്വാമീജീ കാ രാമചരിതമാനസ് കേവല് ഹിന്ദീ ഔർ ഭാരതീയ ഭാഷാ ഓം കാ നഹീം, പർ സാരേ സംസാരകീ ഭാഷാഓം കാ ഏക് അദ്വിതീയ ഗ്രന്ഥ് ഹൈ. ആംഗ്രജീ മേം ഇസ്കാ പദ്യാനുവാദഭീ ഹോ ഗയാ ഹൈ. സമസ്ത ഭാരതീയ ഭാഷാ ഓം ഇസ് ഗ്രന്ഥ കോ ഇസീ പ്രകാർ കീ വ്യാഖ്യാ ഏക് അതുല്യപ്രയത്ന് ഹോഗാ. ക്യോം ഐസാ സാഹിത്യ

ഹോതാ ഹൈ ജിസ്കോ മാനവ് ജീവൻ മെം സദാ സർവ്വദാ സ്ഥായീ സ്ഥാൻ രഹ്താ ഹൈ. രാമ ചരിതമാനസ് ഭീ ഐസാ ഹീ ഗ്രന്ഥ ഹൈ. ശതാബ്ദിയോം സേ വഹ് മാനവ് കോ പ്രേരണാ ദേതാ രഹാ ഹൈ ഓർ ദേതാ രഹേഗാ.

മൈം ശ്രീ രാമൻ മേനോൻ കോ ഉൻകേ ഇസ് മഹാൻ കാര്യപർ ബധാഈ ഔർ ധന്യവാദ് ദേതാഹൂം.

സേത് ഗോവിന്ദദാസ്

---

Indian Express

April 24, 1968

## Malayalam Version of Hindi-Classic Released.

The Malayalam Version of the immortal Hindi Classic 'Ramacharitha Manas' by Thulasidas believed to be the first full-length rendering of the book in any South Indian Language. was presented to Prime Minister Indira Gandhi yesterday on behalf of the author, Vidwan T. K Raman Menon of ;Chittur, Kerala

The 1179 page first Volume of the Malayalam transliteration of 'Ramacharitha Manas' which was released yesterday will be followed by two more Volumes comprising the full length version of the great work by Thulasidas. together with a commentary in Malayalam.

People of Kerala treasure the Malayalam Version of the Ramayana written by Thunchath Ramanujan Ezhuthachan. Valmiki's original in Sanskrit (also available in Malayalam Translitration) is also read in Kerala. as also the great Tamil classic on the Ramayana theme by poet Kambar.

Mr. Raman Menon, whose edition of 'Rama charitha Manas' in Malayalam is the result of seven years labour is a Scholar in English Sanskrit and Tamil beside his mother tongue Malayalam. He was resently granted a cash award of Rs. 1000/- by the Kerala Sahitya Acadami for his commentary on Ramacharitha Manas.

Copies of the book have also been presented to President Zakir Husain, Deputy Prime-Minister Morarji Desai, Education Minister Triguna Sen and Mr. Seth Govinda Das M. P.

---

മലയാള മനോരമ,

മെയ് 5. (1968)

രാമചരിതമാനസ. തുളസീദാസ്.

വ്യാഖ്യാനം : വിദ്വാൻ, ടി. കെ. രാമൻ മേനോൻ,

വിതരണം : എൻ. ബി. എസ്സ്. വില ഉറുപ്പിക 20.

ആഷ്സംസ്കാരത്തിനുമാത്രം സംഭാവന ചെയ്യാൻ കഴിയുന്ന ഒരു മഹാകവിയാണ് തുളസീദാസ്. അദ്ദേഹത്തിൻെറ ഏററവും മികച്ച കൃതിയും മദ്ധ്യകാല ശതകങ്ങളിൽ ഉത്തരേന്ത്യൻ സാഹിത്യ നവോത്ഥാനത്തിനു പ്രേരണനല്കിയിട്ടുള്ള ഏക

വിശിഷ്ടഗ്രന്ഥവുമാണ് രാമചരിതമാനസ. ഭക്തിപ്രസ്ഥാന ത്തിൻെറ ഒരു യുഗം ആരംഭിച്ചതും ഇന്നും നിലനില്ക്കുമാറ് ജന കോടികളിലേക്ക് ഭക്തിപ്രവാഹത്തെ തിരിച്ചുവിട്ടതും രാമചരിത മാനസമാണ്. വാല്മീകി രാമായണത്തിൻെറയും ആദ്ധ്യാത്മിക രാമായണത്തിൻെറയും ചൈതന്യ പ്രചുരിമ ഭാരതത്തിൻെറ സാംസ്കാരികൈക്യത്തെ നിലനിർത്തിവന്ന അന്തർധാരയായിരു ന്നല്ലൊ. അതിൽ നിന്നെല്ലാം സ്വാംശീകരിക്കുവാൻ കഴിഞ്ഞ സത്ത ഉൾക്കൊണ്ടുകൊണ്ടു അതതു കാലഘട്ടത്തിൻെറ കവിതകൾ മിക്ക ഭാരതീയ ഭാഷകളിലും ഉണ്ടായിട്ടുള്ളതു് അത്ഭുതമല്ല. നിരണം കവികളും എഴുത്തച്ഛനും മലയാളഭാഷക്കു നല്കിയതു പോലെ, ആ വഴിയിൽനിന്നൊട്ടും ഭിന്നമല്ലാത്തമട്ടിൽ തുളസീ ദാസൻ ഉത്തരേന്ത്യാക്കാർക്കും നല്കി. എന്നാൽ സീതാരാമോപാ സനയിലും രാമസാക്ഷാൽകാരത്തിലും ഗോസ്വാമീ തുളസീ ദാസനു് തുല്യമായി അനുഭവസിദ്ധി നേടാൻ മററു ഭാരതീയ കവികളിൽ അധികമാർക്കും കഴിഞ്ഞിട്ടില്ലെന്നുതന്നെ പറയാം. 'സർവ്വം രാമമയം' എന്ന അനുഭവയോഗം മററാർക്കും ഉണ്ടായിട്ടില്ല തന്നെ. ഇന്നത്തെ ഹിന്ദിഭാഷയുടെ വൈജാത്യങ്ങൾക്കിടയിൽ അവയെ കൂട്ടിയിണക്കുന്ന സാജാത്യഭാവം തുളസീദാസകൃതമാ ണെന്നു പറയുവാൻ തക്കവണ്ണം അത്ര ആഴത്തിലും പരപ്പിലും നൂററാണ്ടുകളിലൂടെ സ്വാധീനം നിറത്തിവരുന്ന രാമചരിത മാനസത്തിൻെറ രൂപവും ഭാവവും മലയാളികളായ ആസ്വാദ കൎക്ക് അനുഭവസിദ്ധമാക്കി തീൎക്കുവാനും ഹിന്ദിപദ സമ്പത്തു മായി മലയാളികൾക്ക് സാമാന്യപരിചയം ഉണ്ടാക്കിക്കൊടുക്കു വാനും ഉപകരിക്കത്തക്കവണ്ണമാണ് വ്യാഖ്യാതാവായ ശ്രീ രാമൻ മേനോൻ ഈ കൃതി രചിച്ചിരിക്കുന്നതു്. ഹിന്ദി പദ്യങ്ങൾ മലയാള ലിപിയിൽ എഴുതിയിട്ടുള്ളതും അവയെ പദാനുപദം അപഗ്രഥിച്ച ശ്ലോകാൎത്ഥം വിശദമാക്കിയിരിക്കുന്നതും ഉപയോഗ പ്രദമായിട്ടുണ്ടു്. ബാലകാണ്ഡം കൊണ്ടുതന്നെ ആയിരത്തിൽ പരം പുറങ്ങൾ നിറഞ്ഞു കഴിഞ്ഞസ്ഥിതിക്ക് മററു കാണ്ഡ

ങ്ങൾ കൂടിയാകുമ്പോൾ വാല്യങ്ങളുടെ എണ്ണം വർദ്ധിക്കുകയേ ഉള്ളൂ. മററു കാണ്ഡങ്ങളും അചിരേണ ഇതേമട്ടിൽ പ്രസാധനം ചെയ്യാൻ കഴിയുന്നപക്ഷം അതു ഒരു നല്ല സേവനമായിരിക്കും.

എ. ജെ.

---

Hindu.
26-5-1968

"Ramacharitha Manas"

**Translated by T. K. Raman Menon, Distributors: National Book Stall, Kottayam. Price Rs. 20/-.**

**This stupendous work containing more than 1200 pages in the Malayalam Translation of the 1st sopana (ie. Balakandam) of the famous Hindi Ramayana of Tulasidas. The original needs no introduction to the literary world. Sri Raman Menon has done a useful service in making the text available for Malayalam readers in native script. Each stanza is analysed and explained clearly. followed by a summary at times with added further remarks. It appears the translator has mainly the religious people in view and hence the rituals connected with its reading are noted But it is helpful for the students and lavmen also. There is a lengthy introduction containing a biographical sketch of the poet together with a short critical study with copious quotations from eminent scholars. Proper numbering of the Verses with Headings in the Text and a list of contents giving page numbers, would faciliated easy reference and enhanced**

the utility of the book. However the translator deserves congratulations for bringing out this volume.

– K N.

---

മാതൃഭൂമി വാരിക,

മാർച്ച് 3, 1968.

രാമചരിതമാനസ മൂലത്തിനു ഒരു മലയാള വ്യാഖ്യാനം ഇതാദ്യമായിട്ടായിരിക്കണം പ്രസിദ്ധപ്പെടുത്തുന്നതെന്നുതോന്നുന്നു. ആയിരത്തിലധികം പുറങ്ങളുള്ള പ്രസ്തുത പുസ്തകത്തിൽ ബാലകാണ്ഡം മാത്രമേ ആയിട്ടുള്ളു. തുളസീരാമായണം ആസ്വദിക്കാൻ വേണ്ടവിധം വ്യാഖ്യാനം സുഗമമായിട്ടുണ്ട്.

---

പ്രിയ മഹോദയ്,

ആപകീ രാമചരിതമാനസ് (മലയാളം ഭാഷാനുവാദ്) അത്യന്ത് പ്രശംസനീയ് ഹൈ.

ഡാ: ശ്യാമനാനാരാൺ മെഹരോത്രാ

ഉപസചിവ്

ജൂൺ 8 1968.

ഉത്തർപ്രദേശ് ശാസന് ശിക്ഷാവിഭാഗ്,

ലഖ്നൌ.

---

Yours is a monumental work and you deserve encouragement from all quarters. May Sri Rama bless you with long life and success.

C. S. Pillai

Grafex Machinery Co.,
92/2 A. Mount Road,
Madras, 11—11—1968

## തുളസീദാസൻെറ 'നാമ' ബ്രഹ്മോപാസന

അടുത്തകാലത്തൊന്നും ഇത്ര കനപ്പെട്ട ഒരു കൃതിയെ നിരൂപണം ചെയ്യേണ്ടിവന്നിട്ടില്ലെന്നു ആദ്യമേ പ്രസ്താവിക്കുന്നതു്, ആ കൃത്യം നിവ്ഹിക്കാൻ സാധിച്ചതിലുള്ള അത്യാഹ്ളാദം കൊണ്ടാണു്. വലുപ്പവും തൂക്കവും കൊണ്ടുള്ളതല്ല ആ കനം; അതുണ്ടെങ്കിലും ആത്മസാധനയിലൂടെ പരിപൂതമാക്കപ്പെട്ട അതുല്യമായ ആ പ്രതിഭാശക്തി, വാങ്മയങ്ങളിലൊതുക്കിവെച്ച വിശിഷ്ട ഭാവനകളുടെ മഹത്വവും ഗുരുത്വവുമാണു് അതിനു സത്താഭാരം വദ്ധിപ്പിക്കുന്നതു്. അദൃശ്യവും അസ്പൃശ്യവുമായ ഒരഭൗമജ്യോതിസ്സിനെ അന്തരാ അനുഭവിക്കുവാനുള്ള ആവേശത്തിൽ, കൈയ് മെയ് മറന്നു് നടത്തിയ ഏകാഗ്ര ധ്യാനത്തിൻെറ രോമാഞ്ചക്കൊയ്ത്താണു് ഈ തുളസീദാസ രാമായണം. ആ ശ്ലോകപുളകങ്ങളുടെ സൂക്ഷ്മസ്രോതസ്സിനേയും, അതിലൂടെ ആദിജ്യോതിസ്സിനെ വാഗ്രൂപത്തിലാവഹിക്കാൻ ജീവാപ്പണം ചെയ്ത തുളസീദാസൻെറ ഹൃദയഭാവങ്ങളേയും ചേതോവികാരങ്ങളെയും, ആ വഴിക്കു് ആ മഹാകവിയുടെ ചിത്തേജസ്സിൽ തെളിഞ്ഞ പരംപൊരുളിനേയും മലയാള വായനക്കാക്കു പകന്നുകൊടുക്കുവാൻ ഒരു വിദ്വൽശിരോമണി സമപ്പിതചേതസ്സായി നടത്തിയ അവിരാമയത്നത്തിൻെറ ഉദാത്തഫലമാണു് നമ്മുടെ മുമ്പിൽ—ശ്രീ. ടി. കെ. രാമൻ മേനോൻെറ വ്യാഖ്യാനപൂവ്മായ തുളസീദാസ രാമായണം.

'രാമചരിതമാനസ'ത്തിൻെറ പ്രാധാന്യവും അന്തസ്സൗഭാഗ്യവും ലോകം വേണ്ടത്ര മനസ്സിലാക്കിക്കഴിഞ്ഞുവോ എന്നു് സംശയമുണ്ടു്. മഹാകവി വെണ്ണിക്കുളവും ശ്രീ. കാവുങ്ങൽ നീലകണ്ഠപ്പിള്ളയും മററും ഈ മഹൽ ഗ്രന്ഥത്തെ പദ്യഗദ്യങ്ങളിലൂടെ മലയാളികഠംക്കുമുമ്പേ പരിചയപ്പെടുത്തിയിട്ടുണ്ടെങ്കിലും ആ മഹേതിഹാസം ഉഠംക്കൊള്ളുന്ന അതീന്ദ്രിയപ്രതിഭയെ നാം

യഥായോഗ്യം പരിചയിച്ചിട്ടുണ്ടെന്ന് പറഞ്ഞുകൂടാ, ഫാദർ കാമില്ലി ബുൽക്കെയെന്ന ബെൽജിയൻ ക്രൈസ്തവ പുരോഹിതൻ 1935–ൽ ഇന്ത്യയിലേക്ക വന്നതും ഹിന്ദി പഠിച്ചതും, ജർമ്മൻ ഭാഷയിലൂടെ പരിചിതമായ 'രാമചരിതമാനസ'ത്തെ ആത്മസാൽക്കരിക്കവാൻവേണ്ടിയായിരുന്നു—ആ കൃതിയുടെ ജന്മഭൂമിയിൽ പിന്നീട് സ്ഥിരവാസമുറപ്പിക്കാനാദ്ദേഹത്തിന് ആവേശമുണ്ടായി. "മൂന്നു ശതാബ്ദങ്ങളായി ഞാനീ അത്ഭുതലോകത്തിലാണ്; എന്റെ ആയുശ്ശിഷ്ടം ഈ ലോകത്തിൽനിന്ന് പുറത്തു വരുമെന്നുതോന്നുന്നില്ല. തുളസീദാസൻ എന്റെ ഹൃദയത്തിലും മനസ്സിലും മായാമുദ്ര പതിച്ചിരിക്കുന്നു. എനിക്ക് ഇന്ത്യ വിടേണ്ടതായിവന്നാൽ— അങ്ങനെ ചെയ്യണമെന്ന് ഒരു നിമിഷംപോലും ഞാൻ ചിന്തിച്ചിട്ടില്ല—കൂടെ 'രാമചരിതമാനസവും, കൊണ്ടു പോകും." ഒരു വിദേശിയായ കൃസ്ത്യാനിയെ തുളസീദാസൻ വശീകരിച്ച ഹേതുവെന്ത്? അയുക്തിയും വ്യക്തിപരവുമായ ഒരിഷ്ടംകൊണ്ടാണോ? 'തുളസീദാസൻ കാലദേശമതപരിധികളെ അതിവർത്തിക്കുന്ന മഹാനായ ഒരു കവിയാണ്. സർവ്വ മനുഷ്യരാശിയുടേയും കവിയാണ്.' എന്നതുതന്നെ കാരണം. ആർഷ സംസ്കാരത്തിന്റെ ജീവോദ്ധാരകനായ ഈ മഹാകവിയെക്കുറിച്ചു അദ്ദേഹത്തിന്റെ കാലത്തെ മുസ്ലിം ചരിത്രകാരന്മാരോ അവരെ ആശ്രയിച്ചുകഴിഞ്ഞ ഇംഗ്ലീഷ് ചരിത്രകാരന്മാരോ, ഒന്നും പ്രസ്താവിച്ചുകാണാത്തതിനെ ബ്രിട്ടീഷുചരിത്രകാരനായ വിൻസെൻറസ്മിത്ത് "അക്ബർ" ചരിത്രത്തിൽ പരാമർശിക്കുകയുണ്ടായി. അദ്ദേഹമെഴുതി: "എങ്കിലും അദ്ദേഹത്തിന്റെ നാട്ടുകാരിൽ മഹാഭൂരിപക്ഷം വരുന്ന ഹിന്ദുക്കൾക്ക് അക്കാലത്തെ ഏററവും മഹാനായ ഇന്ത്യാക്കാരനായിരുന്നു തുളസീദാസ്— അക്ബർ ചക്രവർത്തിയെക്കാളും മഹാൻ. അദ്ദേഹം സ്വകവിതയിലൂടെ കോടിക്കണക്കിൽ ജനങ്ങളുടെ ഹൃദയം കീഴടക്കി ഭരിച്ചു അക്ബറുടെ ദിഗ്വിജയങ്ങളെക്കാളും സാരഗർഭവും, സമ്പൂർണ്ണവും നിസ്തുലമാംവിധം ഭീമവും ചിരസ്ഥായിയുമായ ഒരു കീഴടക്കൽ!"

ഫർക്കുറിർ "ഇന്ത്യൻ മതസാഹിത്യത്തിൻെറ രൂപരേഖ"യെന്ന ഗ്രന്ഥത്തിൽ (പേ. 329) പറഞ്ഞതുപോലെ ആധുനിക ഹിന്ദുമതത്തിൻെറ ഏററവും മഹനീയമായ ഗ്രന്ഥങ്ങളിൽ മുഖ്യമാണതു്. ഒരുപക്ഷേ, കഴിഞ്ഞ മൂന്നു നൂററാണ്ടിനിടക്കു മറേറതു ഗ്രന്ഥത്തേക്കാളും കൂടുതൽ ഹിന്ദുക്കളെ സ്വാധീനിച്ച ഗ്രന്ഥം. ഉത്തരേന്ത്യയിൽ ഇന്നു് 'രാമചരിതമാനസ' സൂക്ഷിക്കാത്ത ഹൈന്ദവഗൃഹങ്ങളുണ്ടോ എന്നു സംശയമാണു്.

മറേറതു ഇതിഹാസ (അല്ലെങ്കിൽ മതാത്മകകാവ്യ) ങ്ങളിൽ നിന്നും ഒററതിരിഞ്ഞുനില്ക്കുന്ന പ്രത്യേകതകളുണ്ടതിനു്. കാവ്യഭാവന, ഭക്തിതീവ്രത, ധമ്മരതി, തത്വജ്ഞാനപരമായ ഉൾക്കാഴ്ച, മുതലായവകൊണ്ടു് ഹിന്ദിസാഹിത്യത്തെ ധന്യമാക്കിയവരിൽ പ്രഥമഗണനീയനാണു് ഗോസ്വാമീ തുളസീദാസനെന്നു പ്രശസ്ത ഭാരതീയമിസ്റ്റിക്കും ഗ്രന്ഥകാരനുമായ ആർ. ഡി. റാനഡെ പറയുന്നു. വാല്മീകീരാമായണകഥയുടെ ചട്ടക്കൂടുമാത്രമേ അദ്ദേഹം സ്വീകരിച്ചിട്ടുള്ളു. ശ്രീരാമരതിലഹരിയിൽ മസ്തരസ്തംചെയ്യുന്ന കവിയുടെ പ്രാണപ്രതിഷ്ഠയാണതിനകത്തു്. ഈ വിനയസമ്പന്നമായ ഈശ്വരാപ്പണപരമായ ഒരു കാവ്യപ്രാരംഭം മറെറങ്ങും കണ്ടെന്നുവരില്ല—അതോ ദീർഘമായ ഒന്നാണെങ്കിലും കാവ്യസൗന്ദര്യത്തിൻെറ നുരച്ചാർത്തായതുകൊണ്ടു് രസനീയം തന്നെ. രാമവികാരാവിഷ്ടാരമായ പ്രപഞ്ചത്തിലെ സവ്വദൃശ്യങ്ങളേയും അതിൽ പ്രണമിക്കുന്നുണ്ടു്. അമൃതവാഹിനിയായ ഏതോ പുണ്യതീത്ഥത്തിൽ നിമജ്ജനം ചെയ്യിക്കുന്നതിനു് കവി നമ്മെ കൂട്ടിക്കൊണ്ടുപോകയാണെന്ന തോന്നൽ ആ പ്രാരംഭം തന്നെ ഉളവാക്കും.

കാവ്യകലാതത്ത്വത്തിൻെറ ചക്രവാളം സ്പർശിക്കാൻ കഴിഞ്ഞ അതിക്രാന്തദർശിയായ ഒരു മഹാവിദ്വാനാണ കവിയെന്നുകൂടി അതുതെളിയിക്കും. അതിരിക്കട്ടെ. ഭാരതീയതത്വജ്ഞാനസമുച്ചയത്തിനു് തുളസീദാസൻെറ സംഭാവനയെന്താണു്?

നവീനമായ നവഭക്തിമാർഗ്ഗങ്ങളെക്കുറിച്ചുള്ള സിദ്ധാന്തമാണെന്നു മൊത്തത്തിൽ പറയാം. രാമരതിയെ മൂലാധാരമാക്കിയുള്ളതാണ് ആ ഭക്തി. നാമരൂപങ്ങളും, സഗുണനിർഗ്ഗുണധ്യാനങ്ങളും തമ്മിലുള്ള ബന്ധത്തെ വിശദീകരിക്കുന്ന ഘട്ടങ്ങളിൽ ഒരത്യുന്നതചിന്തകൻെറ ഭാവം അദ്ദേഹം പ്രകടിപ്പിക്കുന്നുണ്ട്. സ്ഫിനോസയുടെ ശൈലിയിൽ നാമരൂപങ്ങളെ അദ്ദേഹം ബന്ധപ്പെടുത്തി വ്യാഖ്യാനിക്കുന്നു. തുളസീദാസൻെറ ഈ യുക്തിവാദങ്ങൾ ഭാരതീയ ദർശനത്തിലെ അതിവിശിഷ്ടമായ ഒരു ഘടകമായെന്നും എണ്ണപ്പെടും. ഈ വീക്ഷണഗതി മനസ്സിലാക്കുന്നതിനു് ശ്രീ രാമൻമേനോൻെറ വ്യാഖ്യാനങ്ങളെത്തന്നെ നമുക്കു ഉദ്ധരിക്കുക.

"ബ്രഹ്മം അവർണ്ണ്യവും അഗാധവും അനാദിയും നിരുപമവുമാണ്. ആ ബ്രഹ്മത്തിൻെറ രണ്ടു രൂപങ്ങളാകുന്നു സഗുണവും നിർഗ്ഗുണവും. അതുകൊണ്ടാണ് ബ്രഹ്മത്തെ സഗുണ ബ്രഹ്മമെന്നും നിർഗ്ഗുണ ബ്രഹ്മമെന്നും ജ്ഞാനികൾ വ്യവഹരിക്കുന്നതു്. എൻെറ അഭിപ്രായത്തിൽ ആ സഗുണബ്രഹ്മത്തെക്കാളും നിർഗ്ഗുണബ്രഹ്മത്തെക്കാളും വലുതു് നാമമാണ്. ആ രണ്ടു ബ്രഹ്മങ്ങളേയും നാമം സ്വശക്തികൊണ്ടു് സ്വാധീനമാക്കിയിട്ടുണ്ടു്." അടുത്ത പദ്യത്തിലതു വ്യക്തമാക്കിയതു നോക്കുക. "നിർഗ്ഗുണത്തിൽ ദാരുഗതമായ അഗ്നിപോലെയും സഗുണത്തിൽ അതു് പ്രത്യക്ഷമായിരിക്കുന്നനിലയിലും പരിഗണിക്കപ്പെടുന്നു. വിറകിനുള്ളിലും പുറത്തും സ്ഥിതിചെയ്യുന്ന അഗ്നി രണ്ടാണെന്നു വ്യാഖ്യാനിക്കുന്നതിലുള്ള അർത്ഥമില്ലായ്മയാണ് സഗുണനിർഗ്ഗുണങ്ങൾ രണ്ടെന്നു പറയുന്നതിലും പ്രകടമാകുന്നതു്. രൂപത്തെക്കാൾ മഹത്തായ, സഗുണനിർഗ്ഗുണഭാവങ്ങളെക്കാൾ മഹത്തായ ഒന്നാണ് നാമമെന്നു തുടൎന്നു യുക്തിപൂർവ്വം സ്ഥാപിക്കുകയാണ് കവി. രാമനേക്കാൾ രാമനാമത്തിനുള്ള മാഹാത്മ്യാതിശയം വിശദമാക്കുന്ന ആ ഭാഗങ്ങൾ വിചാരബന്ധുരങ്ങളും, ഇതിലെ ഏററവും ആവേശകരമായ അനുഭൂതികളിലൊന്നുമാണെന്നു നിസ്സംശയം പറയാം.

ആ നാമബ്രഹ്മോപാസന ഉൽകൃഷ്ടതമമെന്നു വിശേഷിപ്പിക്കേണ്ട ഒരു ഭാവനാവിലാസമത്രേ.

അത്യന്തവിശിഷ്ടമായ ഈ കാവ്യത്തിൽ ഏതുഭാഗങ്ങളെടുത്തുകാട്ടി രുചിനോക്കണമെന്നു നിശ്ചയമില്ല. ഏററവും നാടകീയവും ഉദ്വേഗജനകവുമായിട്ടുണ്ട് ജാനകീയപരിണയരംഗങ്ങളെന്നുമാത്രം സൂചിപ്പിച്ചുകൊണ്ട് അതിൽനിന്ന് ഒരു ഏടു ചീന്തിയെടുക്കാം. സീതാരാമ വിവാഹസങ്കീർത്തനങ്ങളെ നിത്യസ്മരണകൊണ്ടാവർത്തിക്കുന്ന നമുക്കു ഒട്ടും വൈമസ്യം ജനിപ്പിക്കാത്തവിധം, വികാരത്തള്ളിച്ചയോടെ ഇനിയുമിനിയും വേണമെന്നമട്ടിൽ ഉൽക്കടമായ ഉൾക്കൊതിയുളവാക്കുമാറ് കവനകലാസൌന്ദൎയ്യത്തിൻെറ ഭക്തിപരിമളം നിറഞ്ഞ പുതിയ പുതിയ കമലദളങ്ങൾ ഇവിടെ വിടൎത്തിയെടുക്കുന്നു. ശ്രീരാമനെ ആദൎശവൽക്കരിച്ചാദൎശവല്ക്കരിച്ച് പദവാക്യങ്ങളിലൂടെ വൎണ്ണിക്കാനാകാത്ത ഒരുജ്ജ്വലകാന്തിപൂരമാക്കിത്തീൎത്തിരിക്കുന്നു തുളസീദാസൻ. ആ പ്രഭാപുഞ്ജത്തിൻെറ മുമ്പാകെ പദപ്രയോഗവല്ലഭനായ ഈ ഭാവനാകുംഭോരൻ തൂലികവെച്ചു തൊഴുതുനില്ക്കുകയാണു. ജനകരാജധാനിയിൽ, സൌന്ദൎയ്യസാരസൎവ്വസ്വമായ സീതാദേവിയെ മോഹിച്ച് ഭുജബലവിക്രമരായി സ്വയം അഹങ്കരിച്ച് തടിച്ചുകൂടിയ രാജാക്കന്മാർ, ആശൈവചാപം അനക്കാൻപോലും കഴിയാതെ പിന്തിരിഞ്ഞപ്പോൾ ജനകനും സീതയും റാണിമാരുമൊക്കെ ധൎമ്മസങ്കടത്തിലകപ്പെട്ടു. "എൻെറ മകൾ നിത്യകന്യകയായിത്തന്നെ കഴിഞ്ഞുകൂടിക്കൊള്ളട്ടെ. അല്ലാതെന്തുനിവൃത്തി? സഹോദരന്മാരെ, ഭൂമിയിൽ ക്ഷത്രിയന്മാരില്ലെന്നറിഞ്ഞിരുന്നെങ്കിൽ ഇപ്രകാരമൊരു പ്രതിജ്ഞചെയ്തവനെന്ന പരിഹാസത്തിന്നു ഞാൻ പാത്രീഭവിക്കുകയില്ലായിരുന്നു." ജനകൻെറ ഈ വാക്യങ്ങൾ കേട്ടപ്പോൾ രഘുവംശാഭിമാനം തലയുയൎത്തിയ ലക്ഷ്മണനിൽ ക്ഷാത്രവീര്യം തള്ളിക്കയറി. ജ്യേഷ്ഠൻെറ അനുമതി കിട്ടേണ്ട തമസം; ആ ചാപം പച്ചമൺകുടം പോലെ പൊടിയാ

ക്കാൻ വ്യഗ്രതയായി ലക്ഷ്മണന്നു്. (സീതയെ മോഹിച്ചിട്ടല്ല. രഘുവംശകീത്തിയും ക്ഷാത്രാഭിമാനവും രക്ഷിക്കുവാൻ വേണ്ടി മാത്രമാണു് ലക്ഷ്മണന്നു് ഈ തിടുക്കം തോന്നിയതെന്നു് കവി ധ്വനിപ്പിക്കുവാൻ പ്രത്യേകം മനസ്സിരുത്തിയിട്ടുണ്ടു്.) സീതയാണെങ്കിൽ പണ്ടേ രാമനിൽ മുഗ്ദ്ധയായി കഴിഞ്ഞിരുന്നു. കേവലം ബാലപ്രായം വിട്ടിട്ടില്ലാത്ത രാമനുണ്ടോ ഈ ചാപഭഞ്ജനത്തിന്നു ശക്തി? പിതാവാണെങ്കിൽ പ്രതിജ്ഞയിൽനിന്നൊട്ടു പിന്മാറുകയുമില്ല. അങ്ങനെ രാമനെക്കിട്ടുകയില്ലെന്ന വിചാരം കൊളുത്തിയ നൈരാശ്യച്ചെന്തീയ്യിൽ വെന്തുരുകയാണു് സീത— റാണിമാരും ജനകനും ധമ്മസങ്കടത്തിലാണ്ടു വട്ടംകറങ്ങുന്നു. സീതയുടെ ദുഃഖമൂച്ച് അപകടമേഖലയുടെ ഉച്ചിയിലെത്തിക്കഴിഞ്ഞു. അപ്പോഴാണു് വിശ്വാമിത്രൻ രാമനോടു് ആ ചാപം കുലച്ചു പൊട്ടിക്കാൻ ഉപദേശിച്ചതു്. ഇത്രയൊക്കെയായിട്ടേ രാമൻ കുലുങ്ങിയുള്ളു.

"ചിത്രാപ്പിതരോ എന്നു തോന്നുമാറുള്ള വലിയൊരു ജനക്കൂട്ടത്തേയും തികച്ചും വ്യാകുലയായിത്തീന്ന സീതാദേവിയേയും കാരുണ്യസാഗരമായ രാമൻ കണ്ടു." എന്നാണു് അടുത്തദോഹയുടെ സാരം. അത്ഥഗഭമാണു് ഈ കാഴ്ച. സീതയുടെ സൗന്ദയ്യപൂരത്തിൽ വ്യാമുഗ്ദ്ധനാവുകയോ, സീതാപരിഗ്രഹേച്ഛുവാകുകയോ ചെയ്യാതെ നിസ്സംഗനും അകല്മഷമാനസനുമായിട്ടാണു് രാമൻ ആ രംഗമൊക്കെ വീക്ഷിച്ചതെന്നത്ഥം. രാമൻ കാരുണ്യസാഗരമായതുകൊണ്ടു മരണാസന്നയായ സീതയേയും, ധമ്മവ്യസനാകുലരായ മാതാപിതാക്കളേയുമെല്ലാം രക്ഷിക്കുവാനുള്ള മാഗ്ഗം നോക്കാതെ വയ്യ. അടുത്ത പദ്യം ഈ ഭാവം കൂടുതൽ വ്യക്തമാക്കുന്നു. "പിന്നീടുള്ള ഓരോ നിമിഷവും രാമന്നു ഓരോ കല്പംപോലെ തോന്നി. തുള്ളി വെള്ളം കിട്ടാതെ ദാഹവിവശനായി മരിക്കുന്നവന്നു മരണശേഷം അമൃതിൻെറ വലിയൊരു തടാകം ലഭിച്ചിട്ടും എന്താണു് കാര്യം?" സീത മരിച്ചുകഴി

ഞ്ഞിട്ട തന്റെ കാരുണ്യ പ്രകടനംകൊണ്ട ഫലമൊന്നുമില്ലെന്നു ഭാവം. അതിനാലത്രേ, ശൈവചാപം പൊട്ടിക്കാൻ ശ്രീരാമൻ മുന്നോട്ടാഞ്ഞതു്. ("ഇവിടെ കഴിയുന്നവേഗം ശൈവചാപം ഭഞ്ജിക്കാത്തപക്ഷം സീത തനിക്ക നഷ്ടപ്പെട്ടമെന്നു് രാമന്ന തോന്നിയിരിക്കണം." എന്ന വ്യാഖ്യാതാവിന്റെ പക്ഷം അത്ര സ്വീകാര്യമായി തോന്നുന്നില്ല.) സീതാപരിണയേച്ഛകൊണ്ടല്ല, ജനകന്റേയും റാണിമാരുടേയും സർവ്വോപരി ആസന്നമരണയായ സീതയുടേയും ദുഃഖമുക്തിക്കവേണ്ടിയാണു് നിസ്സംഗനും പരമകാരുണികനുമായ ശ്രീരാമൻ ആ ചാപം പൊട്ടിച്ചതു്. രാമൻ എന്ന തന്റെ ഉപാസനാമൂർത്തിയെ ആദർശവല്ക്കരിച്ചെവിടെയെത്തിച്ചിരിക്കുന്നുവെന്നതിന്നു് ഇതുതന്നെ ദൃഷ്ടാന്തം.

പരാക്രമശാലിയായ പരശുരാമന്റെ ഭീഷണിക്കമുമ്പിൽ നില്ക്കുന്ന ലക്ഷ്മണനെയും രാമനെയും വരച്ചുകാണിക്കുമ്പോഴും മററു രംഗങ്ങളിലെന്നപോലെ ഇതേ ആദർശപരത തുളസീദാസൻ പ്രകടിപ്പിക്കുന്നുണ്ടു്. എന്നെ വളരെയധികം ആകർഷിച്ച ഒരു രംഗം മറെറാരിടത്തുനിന്നു എടുത്തുകാണിക്കാം. വാനരന്മാരോടുകൂടി ശ്രീരാമൻ ലങ്കയിലെത്തി സന്ധ്യയ്ക്ക വിഭീഷണൻ തുടങ്ങിയവരുമൊന്നിച്ച വിശ്രമിക്കുകയാണു്. ചന്ദ്രനുദിച്ചുതുടങ്ങി. അർത്ഥഗർഭവും ധ്വന്യാത്മകവുമായ ഒരു ചോദ്യമുന്നയിച്ചു, രാമൻ. "സിംഹത്തെപ്പോലെ നിർഭയനായി രാജകീയഭാവത്തിൽ ചന്ദ്രൻ ഉദിച്ചുയരുന്നു. അതു് ശക്തിസമ്പന്നമാണു്, ധീരവും മഹനീയവുമാണു്. പൂർവ്വദിക്കിലെ പർവ്വതഗഹ്വരത്തിലാണതിന്റെ വാസം. വനാന്തരത്തിലെ ഒരു മദയാനയുടെ മസ്തകം തകർക്കുന്ന സിംഹത്തെപ്പോലെ അതു് ഇരുട്ടിനെ പിച്ചിച്ചീന്തി ആട്ടിയോടിക്കുന്നു. നിശാദേവിയുടെ അലങ്കാരങ്ങളായ മണിമുത്തുകളെപ്പോലെയാണു് ആകാശഭൂഷകളായ നക്ഷത്രരാശികൾ—സഹോദരന്മാരെ, ചന്ദ്രനിലെ ആ കറുത്ത കളങ്കരേഖകൾ എന്താണെന്നു പറയാമോ? ഈ സംക്ഷേപം എന്റെ വകയാണു്) സുഗ്രീവ

ൻെറ മറുപടി ചന്ദ്രൻെറ മേൽ പതിഞ്ഞ ഭൂമിയുടെ നിഴലാണെ ന്നായിരുന്നു. അലങ്കാരസുഭഗങ്ങളും, അത്ഥപൂണ്ണങ്ങളുമായ മറു പടികൾ പിന്നീട് ഓരോരുത്തരുടെ വകയായി ലഭിച്ചു. പരമോ ന്നതഭാവനയുടെ സൃഷ്ടികളാണവ. ഒടുവിൽ ഭക്താവതംസമായ ഹനുമാൻ പറഞ്ഞു "ചന്ദ്രൻ അങ്ങയുടെ ഭക്തദാസനാണ്. അതി നാലങ്ങു ചന്ദ്രവക്ഷസ്സിലാണ് വാസം. ആ കറുത്ത കളങ്കങ്ങൾ ചന്ദ്രനിൽ പതിഞ്ഞ അങ്ങയുടെ നിഴൽതന്നെ." (രാമൻ ശ്യാമ വണ്ണനാണല്ലോ! ഈശ്വരൻ ഭക്തദാസനാണെങ്കിൽ ഭക്തോപാ സന ഈശ്വരോപാസനയെക്കാൾ മികച്ചുനില്ക്കും---അതുകൊണ്ടു ഹനുമദുപാസകനായ തുളസിദാസൻ ആ ഭക്തശിരോമണിയെ ക്കൂടി രാമനെപ്പോലെ ആദശവൽക്കരിച്ചുകാണാം. തൻെറ ഇഷ്ട മൂത്തിയെ ആദശവല്ക്കരിക്കുന്നതിനു സഗ്ഗശക്തിയും, തപസ്സിദ്ധി യും, പദസ്വാധീനവുമൊക്കെ അലംഭാവമില്ലാതെ പ്രയോഗിച്ചി ട്ടുണ്ട്, കവി.

ആയിരത്തിരുനൂറിൽ പരം പേജുവരുന്ന ഈ ഗ്രന്ഥത്തിൽ പ്രഥമസോപാനം മാത്രമേയുള്ളു. സീതാവിവാഹം കഴിഞ്ഞുള്ള അയോദ്ധ്യാ യാത്രവരേയുള്ള സംഭവങ്ങളും ആദ്യഭാഗത്ത് ശിവ പാവ്തീ പുരാണങ്ങളും അന്തർഭവിച്ചിരിക്കുന്നു. ഒരു വ്യാഖ്യാ താവ് എന്ന നിലയിൽ ശ്രീ രാമൻ മേനോന് കവിഹൃദയവും, കാവ്യാത്മാവും പ്രകാശിപ്പിക്കുവാൻ, അതും അവക്രലളിതമായ ഭാഷാശൈലിയിൽ ഹൃദ്യാൽ ഹൃദ്യതരമായി ആവിഷ്കരിക്കുവാൻ സാധിച്ചിട്ടുണ്ട്. മൂലഗ്രന്ഥകാരൻെറ അതേ വിനയവും ഭക്തി വായ്പും സവ്വോപരി സഹൃദയത്വവും കൃതഹസ്തത്വവുമെല്ലാം ഇതിനദ്ദേഹത്തെ സഹായിച്ചിരിക്കണം. ആകെക്കൂടി രാമചരിത മാനസവും തുളസീദാസമാനസവും തുറന്നുകാണിക്കുന്ന ഈ വ്യാ ഖ്യാനത്തിൽ ദുർഗ്രഹമായി മുഴച്ചുനില്ക്കുന്ന പദങ്ങളോ ദുർജ്ഞേയ മായ വേദാന്തചിന്തകളോ ഇല്ല. ഒരു മഹത്തായ കാവ്യത്തെ അതിൻെറ ആന്തരഗൌരവവും സൗന്ദര്യരഹസ്യവുമൊക്കെ ചോ ത്തിയെടുത്തു എത്ര ആസ്വാദ്യമായവതരിപ്പിക്കാമോ അതിൻെറ

പരമാവധി ശ്രീ. രമേൻമേനോൻ ചെയ്തിരിക്കുന്നു. മലയാളലിപി യിൽ ഹിന്ദിപദങ്ങൾ ചേർത്തു ചുവടെ ഓരോന്നിൻെറയും പദാൎത്ഥ ങ്ങളും പിന്നീടു് സാരവും വ്യാഖ്യാനവും അതാണു് അംഗീകരിച്ച രീതി. ഹിന്ദി അറിയുന്നവൎക്കും അറിയാത്തവൎക്കും മൂലകവിതയുടെ ക്ഷീരം കറന്നെടുക്കാൻ ഇതുമൂലം കഴിയും. തുളസീദാസൻെറ ഭാഷ സംസ്കൃതഭാഷാപരിചയം പ്രതിഫലിക്കുന്നതാകകൊണ്ടു ഹിന്ദിയറിയാത്തവൎക്കും അതിൻെറ ഉൾത്തുടിപ്പു കുറച്ചൊക്കെ ഗ്രഹിക്കാം—സാധാരണ പണ്ഡിതന്മാർ വ്യാഖ്യാനങ്ങളെ പാ ണ്ഡിത്യഭാണ്ഡം ഇറക്കിവെക്കാനുള്ള ചുമടുതാങ്ങികളായി കണ ക്കാക്കുകയാണു് പതിവു്. പക്ഷേ, ശ്രീ. രാമൻമേനോനു ലക്ഷ്യം പാണ്ഡിത്യപ്രകടനമല്ല, കാവ്യാനുഭൂതിയുടെ മൎമ്മങ്ങൾ തുറന്നുകാട്ടു കയാണു്. അതിനാൽ ഏതു സാധാരണക്കാരനും, അല്പംപോലും രസഭംഗം കൂടാതെ ഇതു് ആൎത്തിയോടെ വായിച്ചുപോകാൻ കഴി യും. ഇതുപോലെ അച്ചടിത്തെററുകളോ പ്രയോഗവൈകല്യങ്ങ ളോ ഇല്ലാത്ത (ഉള്ള തെററുകൾക്കു് ശുദ്ധിപത്രമുണ്ടു്) കൃതികൾ ചുരുക്കമായേ ഇറങ്ങാറുള്ളു. 47 പേജുവരുന്ന പീഠിക തുളസീ ദാസൻെറയും അദ്ദേഹത്തിൻെറ കാവ്യങ്ങളേയും രാമചരിതമാന സത്തെയും കുറിച്ചു വിജ്ഞേയമായ ഒരു പഠനമായിട്ടുണ്ടു്. സാ ഹിത്യവിദ്യാൎത്ഥികൾക്കും ഭക്തന്മാൎക്കും ജിജ്ഞാസുക്കൾക്കും വളരെ പ്രയോജനകരമായ ഒന്നാണിതു്. ഈ ഉൽകൃഷ്ട ഗ്രന്ഥത്തിൻെറ അടുത്ത ഭാഗങ്ങൾക്കുവേണ്ടി ഏതു ആസ്വാദകനും ഉടനെതന്നെ മററു കൈ നീട്ടാതിരിക്കുകയില്ല. ഗ്രന്ഥകാരനു് അവകൂടി പുറ ത്തിറക്കാൻ നമ്മുടെ സൎവ്വകലാശാലകളും, അക്കാദമിയും മററു സൎക്കാർ ഏജൻസികളും എന്തെങ്കിലും സഹായം നൽകുമോ? എങ്കിലതു മലയാളഭാഷയ്ക്കു എന്നും സ്മരിക്കാവുന്ന ഒരു സംഭാ വനയാകും.

മലയാളരാജ്യം, സി. പി. ശ്രീധരൻ.
28—10—'68.

# അയോദ്ധ്യാകാണ്ഡവും, അരണ്യകാണ്ഡവും

## വിഷയസൂചി.

---


| | | പേജ് |
|---|---|---|
| 1. | മംഗളാചരണം | 1 |
| 2. | അയോദ്ധ്യയിലെ ആനന്ദമങ്ഗളവൎണ്ണനം | 4 |
| 3. | രാമനെ യുവരാജാവാക്കാൻ ദശരഥന്റെ ഉദ്ദേശം | 9 |
| 4. | രാജ്യാഭിഷേക സജ്ജീകരണം | 20 |
| 5. | രാമൻ വസിഷ്ഠനെ സമീപിക്കുന്നതു് | 29 |
| 6. | ദേവന്മാരുടെ പ്രാൎത്ഥനയിൽ സരസ്വതി, മന്ഥരയുടെ മനസ്സിനെ മറിക്കുന്നതു് | 42 |
| 7. | മന്ഥരാ കൈകേയീ സംവാദം | 46 |
| 8. | കോപാലയത്തിൽ കൈകേയി | 82 |
| 9. | ദശരഥ കൈകേയീ സംവാദം | 85 |
| 10. | രാമൻ ദശരഥനെ സമീപിക്കുന്നതു് | 131 |
| 11. | രാമൻ മാതാവിനെ സമീപിക്കുന്നതു് | 168 |
| 12. | സീത കൗസല്യയെ സമീപിക്കുന്നതു് | 187 |
| 13. | ലക്ഷ്മണൻ രാമനെ സമീപിക്കുന്നതു് | 224 |
| 14. | രാമന്റെ വിടവാങ്ങൽ | 257 |
| 15. | രാജാവു സുമന്ത്രരെ നിൎദ്ദേശവുമായി അയക്കുന്നതു് | 260 |
| 16. | രാമൻ ശൃംഗിവേരപുരത്തിലെത്തുന്നതു് | 276 |
| 17. | രാമനിഷാദ സമ്മേളനം | 279 |
| 18. | സുമന്ത്രരോടു മടങ്ങിപ്പോകാൻ അഭ്യൎത്ഥിക്കുന്നതു് | 300 |

പേജ്


| | | |
|---|---|---|
| 19. | സുമന്ത്രരുടെ മടക്കം | 315 |
| 20. | രാമൻ നാവികനോടു തോണിക്കാവശ്യപ്പെടുന്നതു് | 316 |
| 21. | രാമൻ പ്രയാഗയിൽ ചെന്നു് ഭരദ്വാജനുമായി മേളിക്കുന്നതു് | 333 |
| 22. | വാല്മീകിയുടെ ആശ്രമത്തിൽ രാമൻ | 392 |
| 23. | രാമൻെറ ചിത്രകൂട നിവാസം | 418 |
| 24. | സുമന്ത്രർ അയോദ്ധ്യയിൽ മടങ്ങിയെത്തുന്നതു് | 565 |
| 25. | ദശരഥ സുമന്ത്ര സംവാദം | 467 |
| 26. | ദശരഥ ചരമം | 468 |
| 27. | വസിഷ്ഠൻ കേകയത്തിലേക്കു ദൂതന്മാരെ അയക്കുന്നതു് | 492 |
| 28. | ഭരത കൈകേയി സംവാദം | 499 |
| 29. | ഭരത കൗസല്യാ സംവാദം | 511 |
| 30. | ദശരഥരാജാവിൻെറ ശേഷക്രിയ | 529 |
| 31. | രാജസഭയിൽ ഭരതനോടുള്ള വസിഷ്ഠൻെറ ഉദ്ബോധനം | 534 |
| 32. | ഭരതൻ രാമസന്ദർശനാർത്ഥം വനത്തിലേക്കു് | 5ട്ട2 |
| 33. | നിഷാദ ഭരത സമ്മേളനം | 600 |
| 34. | ഭരത ഭരദ്വാജ സമ്മേളനം | 641 |
| 35. | ചിത്രകൂടത്തിലേക്കു ഭരതൻെറ യാത്ര | 675 |
| 36 | സീതയുടെ സ്വപ്നം | 707 |
| 37. | ഭരതാഗമനം രാമൻ അറിയുന്നതു് | 709 |
| 38. | ലക്ഷ്മണൻെറ കോപ പ്രകടനം | 712 |
| 39. | ഭരത സമ്മേളനം | 748 |
| 40. | ഭരതൻ ദശരഥചരമം അറിയിക്കുന്നതു് | 772 |

| | | പേജ് |
|---|---|---|
| 41. | വസിഷ്ഠ ഭരതരാമന്മാരുടെ സംവാദം | 794 |
| 42. | ജനക ദൂതന്മാരുടെ വരവു് | 843 |
| 43. | ജനകൻ രാമനെ കാണാൻ വനത്തിലേക്ക വരുന്നതു് | 860 |
| 44. | ജനകന്റെ റാണിയും കൗസല്യയും സമ്മേളിക്കുന്നതു് | 880 |
| 45. | ജനക സീതാ സമ്മേളനം | 893 |
| 46. | ഭരതനെ ജനകൻ പ്രശംസിക്കുന്നതു് | ൯00 |
| 47. | ഭരതൻ ചിത്രകൂടം ദശിക്കാൻ പോകുന്നതു് | 962 |
| 48. | ഭരതൻ വിടവാങ്ങുന്നതു് | 993 |
| 49. | ഭരതൻ അയോദ്ധ്യയിൽ മടങ്ങിയെത്തുന്നതു് | 1005 |
| 50. | ഭരതൻ നന്ദിഗ്രാമത്തിൽ വസിക്കുന്നതു് | 1009 |

## അരണ്യകാണ്ഡം.

| | | |
|---|---|---|
| 1. | മംഗളാചരണം | 1021 |
| 2. | ജയന്തൻ സീതാപാദത്തിൽ പരുക്കേല്പിക്കുന്നതു് | 1025 |
| 3. | അത്രിയുടെ ആശ്രമത്തിൽ രാമൻ ചെല്ലുന്നതു് | 1034 |
| 4. | സ്ത്രീധമ്മം അനസൂയ വ്യാഖ്യാനിക്കുന്നതു് | 1041 |
| 5. | വിരാധവധം | 1055 |
| 6. | രാമൻ ശരഭംഗനെ സമീപിക്കുന്നതു് | 1056 |
| 7. | രാമ സുതീക്ഷ്ണ സമ്മേളനം | 1064 |
| 8. | രാമാഗസ്ത്യ സമ്മേളനം | 1081 |
| 9. | രാമൻ പഞ്ചവടിയിൽ | 1091 |
| 10. | രാമലക്ഷ്മണ സംവാദം | 1095 |
| 11. | ശൂപ്പണഖ രാമനെ സമീപിക്കുന്നതു് | 1105 |
| 12. | ശൂപ്പണഖ ഖരദൂഷണന്മാരെ സമീപിക്കുന്നതു് | 1139 |

| | | പേജ് |
|---|---|---|
| 13. | ഖരദൂഷണ വധം | 1137 |
| 14. | ശൂർപ്പണഖ രാവണനെ സമീപിക്കുന്നതു് | 1139 |
| 15. | രാവണൻ മാരീചനെ സമീപിക്കുന്നതു് | 1148 |
| 16. | മാരീചൻ പൊന്മാനാകുന്നതു് | 1161 |
| 17. | സീതാപഹരണം | 1172 |
| 18. | രാവണ ജടായു യുദ്ധം | 1181 |
| 19. | ലക്ഷ്മണൻ രാമസന്നിധിയിൽ | 1189 |
| 20. | സീതയില്ലാത്ത ആശ്രമം രാമൻ കാണുന്നതു് | 1190 |
| 21. | രാമലക്ഷ്മണന്മാർ ജടായുവിനെ കാണുന്നതു് | 1191 |
| 22. | ജടായു സദ്ഗതി | 1199 |
| 23. | കബന്ധമുക്തി | 1207 |
| 24. | രാമൻ ശബര്യാശ്രമത്തിൽ | 1211 |
| 25. | നവഭക്തി വിവരണം | 1214 |
| 26. | ശ്രീരാമവിരഹ വർണ്ണനം | 1221 |
| 27. | ശ്രീരാമൻ പമ്പാസരസ്സിൽ | 1231 |
| 28. | നാരദനുമായി രാമൻ സമ്മേളിക്കുന്നതു് | 1240 |
| 29. | നാരദരാമ സംവാദം | 1240 |

സമാപ്തം.

തുളസീദാസന്റെ "രാമചരിതമാനസ" ഇന്ത്യയിലെ ലക്ഷക്കണക്കിലുള്ള ജനങ്ങളുടെ ജീവിതത്തെ രൂപപ്പെടുത്താൻ സഹായിച്ച മഹത്തായ ഒരിതിഹാസകാവ്യമാണ്. ലക്ഷോപലക്ഷം ജനങ്ങളുടെ ഹൃദയത്തെ അതു വശീകരിച്ചിട്ടുണ്ട്.

—ജവാഹർലാൽ നെഹ്റു.

# നിവേദനം.

പൂമ്പൊടിയേല്ക്കുന്ന ശിലയ്ക്കും പുഷ്പമാല്യത്തിലെ സൂത്രത്തിനും സൗരഭ്യമുണ്ടാകുന്നതു ശിലയുടേയോ സൂത്രത്തിൻെറയോ നൈസൎഗ്ഗികഗുണത്താലല്ല, സമ്പൎക്കത്തിൻെറ നേട്ടത്താലാണ്. വിശ്വവിശ്രുതവും ഭാവനാസുന്ദരവും സഹൃദയസംവേദ്യവും കല്പാന്തരസ്ഥായിയുമായ രാമചരിതമാനസത്തിൻെറ പിറകെ, ഭക്തിശ്രദ്ധകളോടെ ആറേഴു കൊല്ലം സഞ്ചരിക്കാൻ ഭാഗ്യമുണ്ടായതുകൊണ്ടാണ്, വ്യാഖ്യാതാവെന്ന നിലയിൽ നിൎമ്മത്സരന്മാരും സജ്ജനാഗ്രണികളുമായ പലരും എൻെറ പരിശ്രമത്തെ അഭിനന്ദിക്കുന്നതെന്ന പൂൎണ്ണവിശ്വാസം എനിക്കുണ്ട്. ഈ വിശ്വാസത്തെ ശിഥിലമാക്കുന്ന ഒന്നുംതന്നെ എനിക്കു കേൾക്കാനും കഴിഞ്ഞിട്ടില്ല. ഇതെൻെറ യോഗ്യതകൊണ്ടല്ല പാവനചരിതനും ഭക്തോത്തംസവുമായ ശ്രീ തുളസീദാസൻെറ മാഹാത്മ്യം ഒന്നുകൊണ്ടു മാത്രമാണ്. ആ മഹാഭക്തനിലും അദ്ദേഹത്തിൻെറ ഉപാസനാമൂൎത്തിയായ ദാശരഥിയിങ്കലും ഈ ദാസനുള്ള അചഞ്ചല ഭക്തിശ്രദ്ധകളാണ് ഞാനേല്പ്പെട്ട മഹായജ്ഞം പൂൎണ്ണമാക്കാനും, ആ യജ്ഞത്തിൻെറ ഫലങ്ങളായി രാമചരിതമാനസവ്യാഖ്യാനത്തിൻെറ രണ്ടു വാല്യങ്ങൾ പ്രസിദ്ധപ്പെടുത്തി കേരളീയസമക്ഷം ഉപഹാരമായി സമൎപ്പിക്കാനും എന്നെ സഹായിച്ചിട്ടുള്ളതു്. അചിരേണ 3-ാം വാല്യവും പ്രസിദ്ധപ്പെടുത്തി അവഭൃതസ്നാനം ചെയ്യാനുള്ള അവസരവും ഭഗവാൻ നല്കുമെന്നാണെൻെറ പ്രതീക്ഷ.

സാമ്പത്തിക ക്ലേശത്തിൻെറ നീർച്ചുഴികളിൽ പെട്ടു കറങ്ങി കരയെത്താൻ വഴികാണാതെ വിഷമിച്ച എനിക്കു കേരളസാഹിത്യ അക്കാദമിയും ഉദാരമതികളായ ബന്ധുക്കളും സഹായഹസ്തം നൽകുകയുണ്ടായി എന്ന വസ്തുത കൃതജ്ഞതാപൂൎവ്വം ഞാനിവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ. ഒന്നാം വാല്യം ഏതാനും

കോപ്പികഠം സസന്തോഷം വിലയ്ക്കെടുത്തു എൻെറ സഹൃദ്യമത്തിൽ എന്നെ അകമഴിഞ്ഞു പ്രോത്സാഹിപ്പിച്ച മഹതീമഹാന്മാരേയും സഹർഷം ഞാൻ അനുസ്മരിക്കുന്നു.

ആംഗല ദിനപത്രങ്ങളായ ഹിന്ദുവും എക്സ്പ്രസ്സും ഹിന്ദുസ്ഥാൻ ടൈംസും, മാതൃഭൂമി, മനോരമ, മലയാളരാജ്യം തുടങ്ങിയ മലയാള പത്രങ്ങളും രാമചരിതമാനസ വ്യാഖ്യാനത്തിനു നല്കിയ പ്രാധാന്യവും, ഇന്ത്യൻ പ്രധാനമന്ത്രി ശ്രീമതി ഇന്ദിരാഗാന്ധി, കേന്ദ്ര വിദ്യാഭ്യാസമന്ത്രി ശ്രീ. ത്രിഗുണസെൻ, ലോകസഭാംഗമായ ശ്രീ. സേത്ഗോവിന്ദദാസജി, ഇന്ത്യൻ റിപ്പബ്ലിക് പ്രസിഡൻറ് ഡാക്ടർ സക്കീർഹുസൈൻ തുടങ്ങിയ അഭിവന്ദ്യ നേതാക്കളുടെ ആശംസാനുമോദനങ്ങളും തീച്ച്യയായും എനിക്കു പ്രോത്സാഹജനകങ്ങഠം തന്നെയാണ്. ആ പത്രങ്ങളോടും വ്യക്തികളോടും നിരൂപണം എഴുതിയ സഹൃദയന്മാരോടും എനിക്കുള്ള നന്ദി അപാരവും അവാങ്മനോഗോചരവുമാണ്. അവരുടെ അഭിനന്ദനങ്ങഠംക്കു ആദരാഞ്ജലികഠം അപ്പിക്കാനും ഈ അവസരം ഞാൻ ഉപയോഗപ്പെടുത്തിക്കൊള്ളുന്നു.

രാമചരിതമാനസ വ്യാഖ്യാനം പ്രഥമ വാല്യത്തിൻെറ പ്രസിദ്ധീകരണത്തെത്തുടന്നു ആ ഗ്രന്ഥത്തിനു രണ്ടു ഉൽകൃഷ്ട സഹോദരങ്ങളുണ്ടായി എന്നതു ഏററവും സന്തോഷാവഹമായ ഒരു വസ്തുതയാണ്. ആ ഗ്രന്ഥങ്ങഠം വായിക്കുന്നവക്കു തുളസീദാസൻെറ മൗലിക കൃതി വായിക്കണമെന്ന ആഗ്രഹം സ്വാഭാവികമായും ഉണ്ടാകാതിരിക്കയില്ല. അക്കൂട്ടരെ സഹായിക്കാൻ എൻെറ വ്യാഖ്യാനത്തിനു കഴിയുമെന്നാണെൻെറ ദൃഢവിശ്വാസം. അനുപദതജ്ജ്മയായും സ്വതന്ത്ര തജ്ജ്മയായും വ്യാഖ്യാനമായും തുളസീദാസ് രാമായണത്തിനു കേരളക്കരയിൽ പ്രചുരപ്രചാരമുണ്ടാകുന്നതു ആശാസ്യമാണെന്നു പറയാൻ എനിക്കു അതിയായ സന്തോഷമുണ്ട്; വിശേഷിച്ചും ആധ്യാത്മികത്വം അടിയ്ക്കടി ക്ഷയിച്ചുകൊണ്ടിരിക്കുന്ന ഈ കാലഘട്ടത്തിൽ.

തുളസീദാസൻെറ രാമചരിതമാനസ് ഹിന്ദുക്കളുടെ മതഗ്രന്ഥമാണെന്നു ധരിച്ചിട്ടുള്ള പലരും നാട്ടിലുണ്ട്. അവരോടെനിക്കു പറയാനുള്ളതു അവർ ഈ ഗ്രന്ഥമൊന്നു വായിച്ചു നോക്കി വിധിയെഴുതണമെന്നു മാത്രമാണ്. ക്രൈസ്തവ പുരോഹിതനും ബൽജിയംകാരനുമായ ഫാദർ കാമില്ലി ബുൾക്കെ, സുപ്രസിദ്ധ പണ്ഡിതനായ അബ്ദുർറഹിം ഖാനിഖാനാ, ടോസ്, റാസ്ഖാൻ, സർ. ജി. എ. ഗ്രിയേഴ്സൺ, വിൻസൻ സ്മിത്ത് എന്നീ അഹൈന്ദവ സഹൃദയന്മാർ തുളസീദാസനേയും അദ്ദേഹത്തിൻെറ വിശേഷോത്തര ഗ്രന്ഥമായ രാമചരിതമാനസത്തേയും മുക്തകണ്ഠം പ്രശംസിച്ചിട്ടുള്ള കഥ പ്രസ്താവ്യമാണ്. കാലദേശമതപരിധികളെ അതിവർത്തിക്കുന്ന ഒരു കവിയാണ്, സർവ്വ മനുഷ്യരാശിയുടേയും കവിയാണ് തുളസീദാസൻ. ആ മഹാകവിയുടെ ഇതിഹാസ കാവ്യം ഹൃദയാലുക്കൾക്കെല്ലാം എന്നും ആസ്വാദ്യം തന്നെയായിരിക്കും, അവർ ഏതു മതക്കാരായാലും. സത്യത്തിന്നും ധർമ്മത്തിന്നും നീതിക്കും വേണ്ടി പോരാടുന്ന കവി, ലോകത്തിൻെറതന്നെ കവിയാകാനല്ലെ മാർഗ്ഗമുള്ളു. അതിൽ പക്ഷാന്തരത്തിനു സ്ഥാനമെവിടെ?

തങ്ങളുടെ പരിമിതമായ കഴിവുകൾ വെച്ചുകൊണ്ടു ആവുന്നത്ര ഭംഗിയായി രണ്ടാം വാല്യം മുദ്രണം ചെയ്ത പയനീർ പ്രസ്സ് ഉടമയോടും പ്രവർത്തകരോടും എനിക്കുള്ള നന്ദിയും ഞാനിവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

ചിറ്റൂർ,
9—1—1969

വ്യാഖ്യാതാ.

ശ്രീ ഗണേശായ നമഃ

ശ്രീ ജാനകീവല്ലഭോ വിജയതെ.

# രാമചരിത മാനസ

## ദ്വിതീയ സോപാന

## അയോദ്ധ്യാകാണ്ഡ.

### ശ്ലോകം.

വാമാങ്കേ ച വിഭാതി ഭൂധരസുതാ
　　ദേവാപഗാ മസ്തകേ
ഫാലേ ബാലവിധുർഗളേ ച
　　ഗരളം യസ്യോരസി വ്യാളരാട്
സോയം ഭൂതി വിഭൂഷണഃ
　　സുരവരഃ സർവ്വാധിപഃ സർവ്വദാ
ശർവ്വഃ സർവ്വഗതഃ ശിവഃ ശശിനിഭഃ
　　ശ്രീ ശങ്കരഃ പാതുമാം.

യസ്യ വാമാങ്കേ ഭൂധരസുതാ ച = ആരുടെ വാമാങ്കത്തിൽ പർവ്വത പുത്രിയും, മസ്തകേ ദേവാപഗാ = ശിരസ്സിൽ ഗംഗയും, ഫാലേ = ഫാലത്തിൽ, ബാലവിധു = ബാല ചന്ദ്രനും, ഗളേ = കഴുത്തിൽ, ഗരളം ച=വിഷവും, ഉരസി=മാറിൽ, വ്യാളരാട്= സർപ്പരാജാവും, വിഭാതി=ശോഭിക്കുന്നു, ഭൂതി വിഭൂഷണഃ=ഭൂതി

ഭൂഷണനും, സുരവര = ദേവശ്രേഷ്ഠനും, സർവ്വാധിപ = സർവ്വനാഥനും, ശർവ്വ=ശർവ്വനും, സർവ്വഗത=സർവ്വഗതനും, ശിവ=ശിവനും, ശശിനിഭഃ=ചന്ദ്രതുല്യനും ആയ, സോയം = ആ, ശ്രീശങ്കരഃ= സാക്ഷാൽ മഹേശ്വരൻ, മാം പാതു=എന്നെ രക്ഷിക്കട്ടെ.

വാമാങ്കത്തിൽ ഹിമവൽ പുത്രിയായ പാർവ്വതി: ശിരസ്സിൽ ദേവഗംഗ; ഫാലദേശത്തിൽ ബാലചന്ദ്രൻ; കണ്ഠത്തിൽ വിഷം; വിരിമാറിൽ സർപ്പം; അവ്വാറു പരിശോഭിക്കുന്ന, ഭസ്മഭൂഷിതനും; ദേവശ്രേഷ്ഠനും; സർവ്വാധിപതിയും; ശർവ്വനും; സർവ്വഗതനും; ശിവനും; ചന്ദ്രതുല്യനുമായ ശ്രീമഹാദേവൻ. ആ ശ്രീശങ്കരൻ എന്നെ പരിപാലിക്കട്ടെ. (ശ്രീരാമഭക്തനായ കവിക്ക്, രാമനാമം സദാ ജപിച്ചുകൊണ്ടിരിക്കുന്ന ശ്രീമഹാദേവനെയല്ലാതെ മററു ആരെയാണ് ആദ്യമായി സ്മരിക്കാനും ഭജിക്കാനുമുള്ളത്?;

> പ്രസന്നതാം യാ ന ഗതാഭിഷേകത-
> സ്തഥാ ന മമ്ലേ വനവാസ ദുഃഖതഃ
> മുഖാംബുജശ്രീ രഘുനന്ദനസ്യ മേ
> സദാഽസ്തു സാ മഞ്ജുല മംഗലപ്രദാ

അഭിഷേകതഃ യാ പ്രസന്നതാം ന ഗതാ=അഭിഷേകം ഹേതുവായി ഏതൊന്നു പ്രസന്നതയെ ഗതമായില്ല, തഥാ=ആ വിധം തന്നെ, വനവാസ ദുഃഖതഃ യാ = വനവാസ ദുഃഖം ഹേതുവായി ഏതൊന്നു്, ന മമ്ലേ = മ്ലാനവുമായില്ല, രഘുനന്ദനസ്യ സാ മുഖാംബുജശ്രീ=ശ്രീരാമന്റെ ആ മുഖകമല കാന്തി, മേ മഞ്ജുല മംഗലപ്രദാ സദാ അസ്തു = എനിക്കു മഞ്ജുല മംഗലപ്രദമായി സദാ ഭവിക്കട്ടെ.

അഭിഷേക വൃത്താന്തം കേട്ടപ്പോഴും ആരുടെ മുഖത്തു സന്തോഷാധിക്യത്തിന്റേയോ, വനഗമനത്തെക്കുറിച്ചു കേട്ടപ്പോഴും മ്ലാനതയുടേയോ ഭാവം പ്രകടമായില്ല, ശ്രീരാമന്റെ ആ മുഖകമല ശോഭ എക്കാലത്തും എനിക്കു മംഗളപ്രദമായി ഭവിക്കട്ടെ. (ശ്രീരാമന്റെ വിശിഷ്ട ഗുണങ്ങളാണ് കവി ഇവിടെ എടുത്തു കാണിക്കുന്നതു്. സന്തോഷിക്കാൻ കാരണമുണ്ടാകുമ്പോഴും

സന്തോഷിക്കാതിരിക്കുക, ദുഃഖിക്കേണ്ട സാഹചര്യങ്ങളിൽ വിവർണ്ണനാകാതിരിക്കുക. ഇതു ഉത്തമ പുരുഷലക്ഷണമാണല്ലോ. ഏതവസ്ഥയിലും ഹൃദയത്തെ രാഗദ്വേഷാദികൾക്കു വിധേയമാക്കാതിരിക്കുക എന്നതാണു പുരുഷധർമ്മം. അതു രാമനിൽ വേണ്ടുവോളം പ്രകടമായിരുന്നു എന്നു ഭാവം.)

നീലാംബുജശ്യാമള കോമളാംഗം
സീതാസമാരോപിത വാമഭാഗം
പാണൗ മഹാസായക ചാരുചാപം
നമാമി രാമം രഘുവംശനാഥം

നീലാം........ഗം=നീലത്താമരക്കു തുല്യം ശ്യാമളവും കോമളവുമായ അംഗത്തോടു കൂടിയവൻ, സീതാസമാരോപിത വാമഭാഗം=സീതയാൽ സമാരോപണം ചെയ്യപ്പെട്ട വാമഭാഗത്തോടു കൂടിയവൻ, പാണൗ........ചാപം=രണ്ടു കൈയിലും വിശിഷ്ടങ്ങളായ ചാപശരങ്ങളോടു കൂടിയവൻ, രഘുവംശനാഥം........ നമാമി=രഘുവംശമുഖ്യനായ രാമനെ നമസ്കരിക്കുന്നു.

ആരുടെ മനോഹര ശരീരം നീലത്താമരക്കു തുല്യം ശ്യാമളവും കോമളവുമാണോ ആരുടെ വാമഭാഗത്തു സീതാദേവി ശോഭിക്കുന്നുവോ ആരുടെ തൃക്കൈകളിൽ ശ്രേഷ്ഠമായ വില്ലും ശരവും സ്ഥിതിചെയ്യുന്നുവോ രഘുവംശനാഥമായ ആ ശ്രീരാമനെ ഞാൻ നമസ്കരിക്കുന്നു. (ശ്രീരാമൻെറ യഥാർത്ഥമായൊരു ചിത്രമാണു തുളസീദാസൻ മനോഹര വാണികളെക്കൊണ്ടു മെനഞ്ഞെടുത്തിരിക്കുന്നതു്.)

ദോ:- ശ്രീ ഗുരുചരന സരോജ രജ
നിജമന മുകുര സുധാരി
ബരനൗം രഘുബര ബിമലജസു
ജോ ദായക ഫലചാരി

ശ്രീഗുരു........രജ = ശ്രീഗുരുവിൻെറ ചരണസരോജത്തിലെ പരാഗം; നിജ........രി=തൻെറ മനസ്സാകുന്ന ദപ്പണത്തെ പവിത്രമാക്കി; ജോ........ചാരി=ഏതൊന്നു പുരുഷാത്ഥങ്ങാം നല്കുന്നു! രഘു.........ജസു = ശ്രീരാമൻെറ നിമ്മലകീർത്തി; ബരനൌം = ഞാൻ വണ്ണിക്കുന്നു.

പൊടി പുരട്ടി അഴുക്കു കളഞ്ഞു കണ്ണാടി നിമ്മലമാക്കുന്നു. അതുപോലെ ഗുരുവിൻെറ തൃപ്പാദങ്ങളിലെ പൊടികൊണ്ടു ശിഷ്യൻെറ മനസ്സാകുന്ന കണ്ണാടിയും ശുഭ്രമായിത്തീരുന്നു. അവ്വാറു നിമ്മലമായ മനസ്സുകൊണ്ടു ശ്രീരാമചന്ദ്രൻെറ പവിത്രകീർത്തി ഞാൻ വണ്ണിക്കാനാരംഭിക്കുന്നു. (മനസ്സു നിമ്മലമാകുമ്പോഠം മാത്രമേ യഥാത്ഥ ഭക്തിക്കു ഹൃദയം ആസ്ഥാനമാകുന്നുള്ളു. ഭക്തിയും ശ്രദ്ധയും ഭഗവച്ചരിത വണ്ണനത്തിനും ശ്രവണത്തിനും അത്യന്താപേക്ഷിതങ്ങളാണെന്നും ആ വിധ ഗുണങ്ങളുള്ളവക്കു മാത്രമേ ഭഗവൽ കീത്തി വണ്ണിക്കാനും ശ്രവിക്കാനും അധികാരമുള്ളു എന്നും സൂചിപ്പിക്കുന്നു.)

ചൌ:- ജബതേം രാമ ബ്യാഹി ഘര ആഏ
നിതനവ മംഗലമോദ ബധാഏ
ഭുവന ചാരി ദസ ഭൂധര ഭാരീ
സുകൃത മേഘ ബരഷഹി സുഖബാരീ

ജബ........ആഏ = രാമൻ വിവാഹിതനായി എപ്പോഠം രാജമന്ദിരത്തിലെഴുന്നള്ളി, നിത........ബധാഏ = നിത്യ നൂതനങ്ങളായ മംഗളമോദങ്ങഠം വദ്ധിച്ചു; ഭൂ........ഭാരീ=വലിയ ഗിരികളിൽ, മേഘബരഷഹീ=മേഘങ്ങഠം വഷിക്കുന്നു, സുകൃത.... ബാരീ ചാരി ദസ ഭുവന = സുകൃതം ഹേതുവായി സൗഖ്യമാകുന്ന ജലം പതിന്നാലു ലോകത്തിലും.

സീതാ സ്വയംവരം കഴിഞ്ഞു് സീതാസമേതനായി ശ്രീരാമൻ അയോദ്ധ്യയിൽ തിരിച്ചെത്തിയതു മുതൽ അവിടെ

നിത്യനൂതനാങ്ങളായ മംഗളമോദങ്ങാം പൂൎവ്വാധികം വദ്ധിച്ചു. വലിയ വലിയ പൎവ്വതങ്ങളിൽ മേഘങ്ങാം സുലഭമായി വഷി ക്കുന്നതുപോലെ ദശരഥമഹാരാജാവിന്റെ സുകൃതങ്ങളുടെ ഫല മെന്നോണം പതിന്നാലു ലോകത്തും സുഖവൃഷ്ടിയുണ്ടായി. (ലോകം മുഴുവൻ സുഖസമ്പൂൎണ്ണമായി എന്നു ഭാവം.)

രിധി സിധി സംപതി നദീ സുഹാഈ
ഉമഗി അബധ അംബുധി കഹം ആഈ
മനിഗന പുരനരനാരി സുജാതീ
സുചി അമോല സുംദര സബഭാംതീ

രിധി........പതി = ഋദ്ധി, സിദ്ധി, സമ്പത്തു; സുഹാഈ നദീ ഉമഗി=മനോഹര നദികാം കരകവിഞ്ഞു്; അബധ........ ആഈ=അയോദ്ധ്യാസമുദ്രത്തിൽ എത്തി; സുജാതി പുരനരനാരി= കുലീനരായ നാഗരികർ; സബഭാംതീ സുചീ അമോല സുംദര മനിഗന=എല്ലാവിധത്തിലും പവിത്രങ്ങളും അമൂല്യങ്ങളും സുന്ദര ങ്ങളുമായ മണിസമൂഹം,

ഋദ്ധി, സിദ്ധി, സമ്പത്തു് എന്നിവ നദികളായി കവി പരിഗണിക്കുന്നു. ആ ത്രിവേണിയാകട്ടേ കരകവിഞ്ഞു പ്രവ ഹിച്ചു് അയോദ്ധ്യയാകുന്ന സമുദ്രത്തിൽ ലയിച്ചു. സമുദ്രമാകു മ്പോാം അതു് രത്നാകരവുമാകണം. അയോദ്ധ്യയാകുന്ന സമു ദ്രവും രത്നാകരമാണു്. രത്നസമൂഹമാകട്ടെ സുന്ദരിമാരും പവി ത്രമാരും കുലീനമാരുമായ നാഗരീകാംഗനമാരും, സുന്ദരന്മാരും പരിശുദ്ധന്മാരും അഭിജാതന്മാരുമായ പൗരന്മാരുമാണു്. (സുജാ തിയെന്ന വിശേഷണം നാഗരികക്കു് നൽകിയിരിക്കുന്നതിന്റെ ഔചിത്യം ശ്രദ്ധേയമാണു്. മററു വിശേഷണങ്ങളും അയോദ്ധ്യാ വാസികളുടെ ഗുണങ്ങാം എത്രത്തോളമെന്നു് സൂചിപ്പിക്കുന്നു.)

കഹി ന ജാഇ കഛു നഗര ബിഭൂതീ
ജനു ഏതനിഅ ബിരംചി കരതൂതീ

സബ ബിധി സബ പുരലോഗ സുഖാരീ
രാമചംദമുഖ ചംദ്ര നിഹാരീ

കഹി........ശ്രുതി = വർണ്ണിക്കാനാകാ ലേശം നഗരത്തിൻെറ ഐശ്വര്യം; ബിര........തീ=ബ്രഹ്മദേവൻെറ സൃഷ്ടിവൈഭവം; ഏതനിഅ ജനു=ഇത്രയ്യ്യോക്കെയേ ഉള്ളൂ? എന്നു തോന്നും; രാമ ........ഹാരീ = ശ്രീരാമൻെറ മുഖമാകുന്ന ചന്ദ്രനെ കണ്ടു്; സബ ....ഖാരീ=എല്ലാവിധത്തിലും എല്ലാ നാഗരികരും സുഖികളായി.

അയോദ്ധ്യാനഗരത്തിൻെറ ഐശ്വര്യസമൃദ്ധി അല്പമെങ്കിലും വർണ്ണിക്കുക സാദ്ധ്യമല്ല. സൃഷ്ടികർത്താവിനു ഇതിലധികമായി തൻെറ സൃഷ്ടിവൈഭവം പ്രകടിപ്പിക്കാൻ കഴിവില്ല എന്നു തോന്നും അയോദ്ധ്യയിലെ ഐശ്വര്യവിലാസം കണ്ടാൽ. ശ്രീരാമൻെറ മുഖമാകുന്ന ചന്ദ്രനെ വീക്ഷിച്ചു സമസ്ത പൗരരും സർവ്വ പ്രകാരത്തിലും സുഖികളായി ഭവിച്ചു. (ഇതിലും കൂടുതലായൊരു സമൃദ്ധിയുണ്ടാക്കാൻ ബ്രഹ്മദേവനു സാദ്ധ്യമല്ലെന്നും സൃഷ്ടികൗശലത്തിൻെറ പരമാവധിയാണ് ആ നഗരത്തിലെ ഐശ്വര്യമെന്നും ഭാവം.)

മുദിതമാതു സബ സഖീ സഹേലീ
ഫലിത ബിലോകി മനോരഥബേലീ
രാമരൂപഗുനസീല സുഭാഊ
പ്രമുദിത ഹോഹിം ദേഖി സുനി രാഊ

മനോരഥബേലീ ഫലിത ബിലോകി = മനോരഥമാകുന്ന വല്ലി ഫലിച്ചതുകണ്ടു; സഖീ സഹേലീ സബമാതുമുദിത=സഖിമാരോടു കൂടിയ എല്ലാ അമ്മമാരും സന്തുഷ്ടരായി. രാമരൂപ.... സുഭാഊ=ശ്രീരാമൻെറ ലാവണ്യവും സൗശീല്യവും സ്വഭാവഗുണങ്ങളും; ദേഖി........രാഊ = കണ്ടും കേട്ടും രാജാവു്; പ്രമുദിത ഹോഹിം = ഏററവും സന്തുഷ്ടനായി.

തങ്ങളുടെ മനോരഥങ്ങളാകുന്ന ലതകൾ ഫലപൂർണ്ണങ്ങളായി കണ്ടു സഖിമാരടക്കമുള്ള കൗസല്യ, കൈകേയി, സുമിത്ര എന്നീ രാജമാതാക്കൾ സന്തോഷിച്ചു. രാമൻെറ സൗന്ദര്യവും സൗശീല്യവും, വിനയം തുടങ്ങിയ ഗുണങ്ങളും കണ്ടും കേട്ടും ദശരഥമഹാരാജാവു് അത്യധികം തുഷ്ടനായി.

ദോ:_ സബകേ ഉര അഭിലാഷു
അസ കഹഹിം മനാഇ മഹേസു
ആപു അച്ഛത ജുവരാജപദ
രാമഹിം ദേഉ നരേസു

സബ....അസ = എല്ലാവരുടേയും മനസ്സിലുണ്ടു് ആഗ്രഹം ഇങ്ങനെ; കഹ........മഹേസു = പറയുന്നുമുണ്ടു ധ്യാനിച്ചു മഹേശനെ; ആപു അച്ഛത = അവിടന്നിരിക്കുമ്പോൾ; നരേസു = രാജാവേ; രാമഹിം = രാമനു; ജുവരാജപദ ദേഉ = യുവരാജപദവി നല്കുക.

ജനങ്ങൾക്കെല്ലാം ഇങ്ങനെ ഒരാഗ്രഹമുണ്ടു്. ശിവനെ ധ്യാനിച്ചു അവരിങ്ങനെ അവരുടെ ആഗ്രഹം പ്രകടിപ്പിക്കുകയും ചെയ്തു:— 'മഹാരാജാവേ, അവിടന്നു ജീവിച്ചിരിക്കെത്തന്നെ ശ്രീരാമനെ യുവരാജാവാക്കി വാഴിക്കണം.' (മഹാരാജാവു വയോവൃദ്ധനായിരിക്കുന്നു. ഭരണഭാരം വഹിക്കാൻ രാമൻ പ്രാപ്തനുമാണു്. മഹാരാജാവു ജീവിച്ചിരിക്കെത്തന്നെ ഭരണഭാരം പുത്രനിലപ്പിക്കണം. രാജധർമ്മവും അതാണല്ലോ. രാമൻെറ ഭരണകൗശലം മഹാരാജാവിനും കണ്ടറിയാനിടയാകും.)

ചൗ:_ ഏക സമയ സബ സഹിതസമാജാ
രാജസഭാ രഘുരാജു ബിരാജാ
സകലസുകൃത മൂരതി നരനാഹൂ
രാമസുജസു സുനി അതിഹി ഉഛാഹൂ

ഏകസമയ സബ സമാജസഹിത=ഒരിക്കൽ സമസ്ത പരിവാരത്തോടും കൂടി; രഘുരാജു രാജസഭാ ബിരാജ=ദശരഥമഹാരാജാവു രാജസഭയിൽ പരിശോഭിച്ചു; സകല........ഹു = സർവ്വ പുണ്യങ്ങളുടേയും മൂർത്തിയായ രാജാവു്; രാമസുജസു സുനി= രാമൻെറ സൽകീർത്തി കേട്ടു്; അതിഹി ഉഛാഹു=അത്യധികം ഔത്സുക്യം പ്രകടിപ്പിച്ചു.

ഒരിക്കൽ ദശരഥമഹാരാജാവു് സചിവന്മാരോടും പൗരമുഖ്യന്മാരോടും മററം ചേൎന്ന ആസ്ഥാനസഭയിൽ രാജസിംഹാസനത്തിൽ ഉപവേശിച്ചു. എല്ലാവിധ സുകൃതങ്ങളും ശരീരമെടുത്തു പ്രത്യക്ഷനായിരിക്കുന്നുവോ എന്നു തോന്നുമാറുള്ള ആ തിരുമേനി, സ്വപുത്രനായ ശ്രീരാമചന്ദ്രൻെറ അപദാനങ്ങൾ കേട്ടു ഉത്സാഹഭരിതനായി.

നൃപ സബ രഹഹിം കൃപാ അഭിലാഷേ
ലോകപ കരഹിം പ്രീതിരുഖ രാഷേ
തിഭുവന തീനികാല ജഗമാഹീം
ഭൂരിഭാഗ ദസരഥ സമ നാഹീം

സബ നൃപ കൃപാ അഭിലാഷേ രഹഹിം=എല്ലാ രാജാക്കന്മാരും കൃപ പ്രതീക്ഷിച്ചുകൊണ്ടു വസിച്ചു, ലോകപ പ്രീതിരുഖ രാഷേ കരഹിം = ലോകപാലന്മാർ പ്രീതിഭാവം സൂക്ഷിച്ചറിഞ്ഞു് പ്രവർത്തിച്ചു, തിഭുവന തീനികാല ജഗമാഹീം = മൂന്നു ലോകത്തും മൂന്നു കാലത്തും പ്രപഞ്ചത്തിൽ, ഭൂരിഭാഗ ദസരഥ സമ നാഹീം = അതിഭാഗ്യവാനായി ദശരഥനു തുല്യം ഇല്ല.

മററു രാജാക്കന്മാരെല്ലാം ദശരഥമഹാരാജാവിൻെറ കൃപ പ്രതീക്ഷിച്ചു കാലയാപനം ചെയ്തു. ഇന്ദ്രൻ, വഹ്നി, പിതൃപതി, നിരൃതി, വരുണൻ, മരുത്തു്, കുബേരൻ, ഈശാനൻ എന്നീ അഷ്ടദിക്പാലകന്മാർ ദശരഥമഹാരാജാവിനു എന്തൊന്നു് പ്രീതിയോ അതു സൂക്ഷ്മമായി ഗ്രഹിച്ചു പ്രവർത്തിച്ചു.

ഭൂസ്വൎഗ്ഗ പാതാളത്തിലും ഭൂതവൎത്തമാന ഭവിഷ്യൽ കാലങ്ങളിലും ഇതുപോലെ മഹാ ഭാഗ്യവാനായി ദശരഥമഹാരാജാവിനെപ്പോലെ മററൊരു വ്യക്തിയും ഉണ്ടായിട്ടില്ല.

മംഗല മൂല രാമ സുത ജാസൂ
ജോ കഛു കഹിഅ ഥോര സബു താസൂ
രായ സുഭായ മുകുരു കരലീൻഹാ
ബദനു ബിലോകി മുകുട സമകീൻഹാ

മംഗല മൂല രാമ ജാസൂ സുത താസൂ ജോ കഛു കഹിയ = മംഗളനിദാനമായ രാമൻ ആരുടെ പുത്രനോ അദ്ദേഹത്തെപ്പററി അല്പം പറയുന്നതു് മതിയാകും. സബു ഥോര = മററുള്ളതൊക്കെ നിസ്സാരം, രായ സുഭായ മുകുരു കരലീൻഹാ = രാജാവു പതിവുപോലെ കണ്ണാടി കൈയ്യിലെടുത്തു, ബദനു........കീൻഹാ = മുഖം നോക്കി കിരീടം ശരിയാക്കി.

സൎവ്വ മംഗളപ്രദനായ സാക്ഷാൽ ശ്രീരാമചന്ദ്രൻ ഏതൊരു പിതാവിന്നു് പുത്രനായി പിറന്നുവോ ആ പിതാവിനു് ആ ഒരു യോഗ്യത മാത്രം മതി. മററു യോഗ്യതകളൊന്നും ആവശ്യമില്ല. ശ്രീരാമൻെറ അച്ഛൻ എന്നു മാത്രം പറഞ്ഞാൽ എല്ലാ മഹത്വവും കരഗതമാണ്. പതിവുപോലെ ദശരഥമഹാരാജാവു് കണ്ണാടിയെടുത്തു് മുഖം നോക്കി കിരീടം ശരിക്കുവെച്ചു.

സ്രവന സമീപ ഭഏ സിത കേസാ
മനഹു ജരഠപന അസ ഉപദേസാ
നൃപ ജുവരാജു രാമകഹും ദേഹു
ജീവന ജനമ ലാഹു കി ന ലേഹു

സ്രവന സമീപ കേസാ സിത ഭഏ = ചെവികൾക്കരികിലുള്ള മുടി വെളുത്തിരിക്കുന്നു; ജരഠപനു അസ ഉപദെശാ മനഹു = വാൎദ്ധക്യം ഇങ്ങനെ ഉപദേശിക്കയാണോ എന്നു തോന്നും. നൃപ

രാമ കഹ്ഹും ജുവരാജു ദേഹ്ഹു=ഹേ രാജാവേ, രാമനു യുവരാജ പദവി നല്കി; ജീവന ജനമ ലാഹ്ഹു കി ന ലേഹ്ഹു = ജീവിത ജന്മങ്ങളുടെ നേട്ടം സമാജ്ജിച്ചുകൂടെ?

ചെവികൾക്കരികിലുള്ള മുടി നരച്ചുകഴിഞ്ഞിരിക്കുന്നു. അതു കണ്ടാൽ തോന്നുക വാർദ്ധക്യം ഇപ്രകാരം ഒരു ഉപദേശം ചെവിയിലേക്കു ചൊരിയുകയാണോ എന്നു്. 'ഹേ മഹാരാജാവേ, അങ്ങയുടെ പുത്രനായ രാമനെ യുവരാജാവായി വാഴിച്ചു അങ്ങു അങ്ങയുടെ ആയുഷ്കാലത്തിൻേറയും ജന്മത്തിൻേറയും സാഫല്യം എന്തുകൊണ്ടാണു് കൈവരുത്താത്തതു്?' (രാമനെ യുവരാജാവാക്കുന്നതുകൊണ്ടു് ദശരഥമഹാരാജാവിനു് രണ്ടു നേട്ടങ്ങളാണുണ്ടാവുക. ഒന്നാമത്തേതു് ജീവിതസാഫല്യം; രണ്ടാമത്തേതു് ജന്മസാഫല്യം. ഇതു രണ്ടും കരസ്ഥമാക്കാൻ ലഭിച്ച അവസരം പാഴാക്കുന്നതു് യുക്തമല്ലെന്നു സൂചന.)

ദോ:- യഹ ബിചാരു ഉര ആനി നൃപ
സുദിന സുഅവസരു പാഇ
പ്രേമ പുലകി തന മുദിതമന
ഗുരുഹി സുനായേഉ ജാഇ

യഹ ബിചാരു ഉര ആനി നൃപ=ഈ വിചാരം കണക്കിലെടുത്തു് രാജാവു്; സുദിന........പാഇ = നല്ല ദിവസവും നല്ല അവസരവും നോക്കി; പ്രേമ പുലകി തന മുദിത മന ജാഇ = പ്രേമ പുലകിത ശരീരനും മുദിത ഹൃദയനുമായി ചെന്നു്; ഗുരുഹി സുനായേഉ = ഗുരുവിനെ കേൾപ്പിച്ചു,

രാമനെ യുവരാജാവാക്കുന്നതു ജീവിതസാഫല്യവും ജന്മസാഫല്യവുമായി കരുതി ദശരഥമഹാരാജാവു നല്ലൊരു ദിനത്തിൽ ശുഭാവസരത്തിൽ, പ്രേമം കൊണ്ടു് കോരിത്തരിച്ച മെയ്യോടും സന്തുഷ്ടമായ ഹൃദയത്തോടും കൂടി ആചാര്യനെ പ്രാപിച്ചു ഇംഗിതം ഉണർത്തിച്ചു. (മഹാരാജാവിൻെറ ഇംഗിതം എന്തായിരുന്നുവെന്നു പറയേണ്ടതില്ലല്ലൊ.)

ചൗ:- കഹൈ ഭുആല സുനിഅ മുനിനായക
ഭഏ രാമ സബബിധി സബ ലായക
സേവക സചിവ സകല പുരബാസീ
ജേ ഹമാര അരി മിത്ര ഉദാസീ

ഭുആല കഹൈ=രാജാവുണർത്തിച്ചു:- മുനിനായക സുനിഅ= മുനിശ്രേഷ്ഠ, കേൾക്കു; സബ ബിധി രാമ സബ ലായക ഭഏ= എല്ലാവിധത്തിലും രാമൻ സർവ്വ നിപുണനായി ഭവിച്ചിരിക്കുന്നു; ജേ ഹമാര അരി മിത്ര ഉദാസീ സകല പുരബാസീ സേവക സചിവ = നമ്മുടെ ശത്രുക്കൾക്കും മിത്രങ്ങൾക്കും സമസ്ത പൂരവാസികൾക്കും സേവകന്മാർക്കും സചിവന്മാർക്കും.

സബഹി രാമുപ്രിയ ജേഹിബിധി മോഹീ
പ്രഭു അസീസ ജനുതനു ധരി സോഹീ
ബിപ്രസഹിത പരിവാര ഗോസാഈം
കരഹിം ഛോഹു സബ രാരിഹി നാഈം

സബഹി മോഹി ജേഹി വിധിപ്രിയ രാമു = എല്ലാവർക്കും എനിക്കെന്നപോലെ പ്രിയനായ രാമൻ; പ്രഭു അസീസ തനു ജനു സോഹി = പ്രഭോ, ആശിസ്സ് ശരീരമെടുത്തതുപോലെ ശോഭിക്കുന്നു; ഗോസാഈം = പ്രഭോ, പരിവാരസമേതം എല്ലാ ബ്രാഹ്മണരും; രൗരിഹി നാഈം = അവിടന്നെന്നപോലെ; ഛോഹു കരഹിം = ഇഷ്ടപ്പെടുന്നു.

രാജാവുണർത്തിച്ചു:— മുനിസത്തമ, കേൾക്കു. രാമൻ എല്ലാവിധത്തിലും രാജ്യഭാരം വഹിക്കാൻ യോഗ്യത നേടിയിരിക്കുന്നു. എന്റെ ശത്രുക്കളും മിത്രങ്ങളും നിഷ്പക്ഷമതികളും ആയ നഗരനിവാസികൾക്കും സേവകന്മാർക്കും മന്ത്രിമാർക്കും, എല്ലാവർക്കും തന്നെ എനിക്കെന്നപോലെ പ്രിയനായ രാമൻ അങ്ങയുടെ ആശീർവ്വാദം ശരീരമെടുത്തപോലെ ശോഭിക്കുന്നു. സർവ്വ ബ്രാഹ്മണരും അവരുടെ പരിവാരങ്ങളും, രാമനെ അവിടന്നെ

വ്വാറോ അവ്വാറ ഇഷ്ടപ്പെടുന്നു. (ഈ സാഹചര്യത്തിൽ രാമനെ യുവരാജാവായി വാഴിക്കുന്നതു യുക്തമെന്നു സൂചന.)

ജേ ഗുരുചരണരേനു സിര ധരഹീം
തേ ജന സകല വിഭവ ബസകരഹീം
മോഹി സമ യഹു അനുഭയേഉ ന ദൂജേം
സബു പായേഉം രജ പാവനി പൂജേം

ജേ........തേ = ഏതൊരുത്തർ ഗുരുചരണരേണു ശിരസ്സിൽ ചാർത്തുന്നു അവർ; സകല വിഭവ ജനു ബസകരഹീം = സർവ്വ ശ്രേയസ്സും വശത്താക്കിയരിക്കുന്നുവോ എന്നു തോന്നും, മോഹി ........ദൂജേം=എന്നേപ്പോലെ ഈ വസ്തുത മററാക്കും അനുഭവമായിട്ടില്ല, പാവനി രജ പൂജേം സബു പായേഉം = പവിത്രരേണു പൂജിക്കുന്നതിനാൽത്തന്നെ എല്ലാം കൈവന്നിട്ടുണ്ടു്.

ഗുരു തൃപ്പാദങ്ങളിലെ രേണു ശിരസ്സിലണിയുന്നവക്കു് സർവ്വ ശ്രേയസ്സും കൈവരുന്നു എന്ന പരമാത്ഥം ഗ്രഹിച്ചിട്ടുള്ളവർ എന്നേപ്പോലെ ലോകത്തിൽ വേറെയില്ല. ഞാൻ പൂജിക്കുന്നതു അങ്ങയുടെ പാദരേണുവാണു്. അതിനാൽത്തന്നെയാണു് ഇന്നെനിക്കു സർവ്വ ശ്രേയസ്സും സിദ്ധിച്ചിരിക്കുന്നതും. (ആചാര്യപൂജയുടെ മാഹാത്മ്യം ദശരഥമഹാരാജാവു പ്രകടമാക്കുന്നു.)

അബ അഭിലാഷു ഏക മന മോരേം
പൂജിഹി നാഥ അനുഗ്രഹ തോരേം
മുനി പ്രസന്ന ലഖി സഹജസനേഹു
കഹേഉ നരേസ രജായസു ദേഹു

അബ........മോരേം = ഇപ്പോഠം ആഗ്രഹമൊന്നു മനസ്സിലുണ്ടു്; പൂജി........തോരേം=നിറവേറും പ്രഭോ: അങ്ങയുടെ അനുഗ്രഹം കൊണ്ടു്; സഹജസനേഹ ലഖി = സ്വാഭാവിക സ്നേഹം കണ്ടു; മുനി പ്രസന്ന കഹേഉ=മഹഷി സന്തുഷ്ടനായി. പറഞ്ഞു: നരേസ രജായസു ദേഹു = രാജാവേ ആജ്ഞാപിക്കുക.

ഹേ മുനിസത്തമ, എൻെറ മനസ്സിലിപ്പോൾ ഒരേ ഒരാഗ്രഹമേ ഉള്ളൂ. പ്രഭോ, അതും അങ്ങയുടെ അനുഗ്രഹത്താൽ നിറവേറും. ദശരഥമഹാരാജാവിൻെറ സ്വാഭാവിക സ്നേഹം കണ്ട മുനി പ്രസന്നനായി പറഞ്ഞു:— 'മഹാരാജാവേ, അങ്ങയുടെ അഭിലാഷം എന്താണെന്നു് ആജ്ഞാപിക്കുക.' (ദശരഥനു മഹർഷിയിലുള്ള ഭക്തിസ്നേഹാദരങ്ങളും വിശ്വാസവും എത്രത്തോളമെന്നു കാണിക്കാൻ ഈ പ്രകൃതം സഹായിക്കുന്നുണ്ടു്.)

ദോ:- രജന രാവ്വര നാമു ജസു
സബ അഭിമത ദാതാര
ഫല അനുഗാമീ മഹീപമനി
മന അഭിലാഷു തുംഹാര

രജന രാ........ദാതര = ഹേ രാജൻ അങ്ങയുടെ പേരും യശസ്സും സർവ്വാഭിമതങ്ങളേയും നല്കുന്നവയാണ്; തുംഹാര മന അഭിലാഷു മഹീപമനി = അങ്ങയുടെ ഹൃദയാഭിലാഷങ്ങൾ ഹേ രാജരത്നമേ, ഫല അനുഗാമീ = ഫലാനുഗാമികളാണ്.

ഹേ മഹാരാജാവേ അങ്ങയുടെ പേരും അങ്ങുക്ക സിദ്ധിച്ചിരിക്കുന്ന കീർത്തിയും മതിയല്ലൊ അങ്ങയുടെ എല്ലാ ആഗ്രഹങ്ങളും നിറവേറുന്നതിനു്. ഹേ രാജേന്ദ്ര, അങ്ങു എന്താഗ്രഹിച്ചാലും അതു സഫലമാകും.

ചൗ:- സബ ബിധി ഗുരു പ്രസന്ന ജിയജാനീ
ബോലേഉ രാഉ രഹംസി മൃദുബാനീ
നാഥ രാമു കരി അഹി ജുവരാജൂ
കഹിഅ കൃപാകരി കരിഅ സമാജൂ

സബ........ജാനീ=എല്ലാവിധത്തിലും ആചാര്യൻ പ്രസന്നനാണെന്നു ഗ്രഹിച്ച്, രഹംസി മൃദുബാനീ രാഉ ബോലെഉ = ഏകാന്തത്തിൽ മൃദുവാക്കുകളാൽ രാജാവുണർത്തിച്ച, നാഥ രാമു ജുവരാജൂ കരി അഹി = ഹേ പ്രഭോ, രാമനെ യുവരാജാവാക്കുക,

കൃപാകരി അഹറിഞ്ഞ സമാജു കരിഞ്ഞ = സദയം കല്പിക്കുന്ന പക്ഷം ഒരുക്കങ്ങൾ കൂട്ടാം.

എല്ലാവിധത്തിലും ആചാര്യനായ വസിഷ്ഠൻ സന്തുഷ്ടനായിട്ടുണ്ടെന്നു ഗ്രഹിച്ച ദശരഥമഹാരാജാവ്, മററാരും കേൾക്കാതെ സൗമ്യവാണികളാൽ ആചാര്യനോടിങ്ങനെ പറഞ്ഞു:— 'പ്രഭോ രാമനെ യുവരാജാവാക്കുക. കല്പിക്കുന്ന പക്ഷം അഭിഷേകത്തിന്നു ആവശ്യമായതെല്ലാം സംഭരിക്കാം'. (അദ്ധ്യാത്മ രാമായണത്തിൽ ഈ പ്രകൃതം കുറഞ്ഞൊന്നു വ്യത്യസ്തമായിട്ടാണ് പ്രതിപാദിച്ചിരിക്കുന്നതു്. ഭരതൻ മാതുലനെ കാണാൻ ശത്രുഘ്നനൊന്നിച്ച് പോയിരിക്കുകയാണ് കേകയത്തിലേക്ക്. ഇന്നു തന്നെ വേണം രാമാഭിഷേകം. അവിടുന്നതിന്നു പ്രസാദിക്കണം. ദശരഥനെപ്പോലെ സമസ്ത ഗുണസമ്പന്നനായ ഒരു വ്യക്തി ഇങ്ങനെ വസിഷ്ഠനോടു പറയുന്നതു ആശ്ചര്യാവഹമായിരിക്കുന്നുണ്ട്. തുളസീദാസനാകട്ടെ ദശരഥനെ ആ വഴിക്കു നയിക്കുന്നില്ലെന്നതു തുലോം ആശ്വാസകരമാണ്.)

മോഹി അഛരത യഹു ഹോഇ ഉഛാഹു
ലഹഹിം ലോഗ സബ ലോചന ലാഹു
പ്രഭു പ്രസാദ സിവ സബഇ നിബാഹീം
ഏഹ ലാലസാ ഏക മനമാഹീം

മോഹി അഛത യഹ് ഉഛാഹു ഹോഇ = ഞാൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ ഈ ഉത്സവം നടക്കട്ടെ, സബ ലോഗ ലോചന ലാഹു ലഹഹിം=സർവ്വജനങ്ങളും നേത്രലാഭം സമാർജ്ജിക്കട്ടെ, പ്രഭു പ്രസാദസിവ........നിബാഹീം=അങ്ങയുടെ പ്രസാദത്താൽ ശിവൻ എല്ലാം നിർവ്വഹിച്ചിരിക്കുന്നു, മനമാഹീം ഏക ലാലസാ ഏഹ = മനസ്സിലെ ഏക അഭിലാഷം ഇതാണ്.

മഹേഷേ, രാമൻെറ യുവരാജ മഹോത്സവം ഞാൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ നടക്കട്ടെ. ആ ഉത്സവം കണ്ടു സർവ്വ ജന

ങ്ങളും ആഹ്ലാദിക്കുകയും ചെയ്യട്ടെ. അങ്ങയുടെ പ്രസാദം കൊണ്ടു ശിവൻ എല്ലാം നിർവ്വഹിച്ചിരിക്കുന്നു. എന്റെ ഒരാഗ്രഹം രാമൻ യുവരാജാവാകുന്നതു കാണാനാകുന്നു. ഇതും കൂടി ഒന്നു നിറവേറട്ടെ. മറെറാരാഗ്രഹവും എനിക്കില്ല.

പുനി ന സോച തനു രഹഉ കിജാഉ
ജേഹി ന ഹോഇ പാഛേ പഛിതാഊ
സുനി മുനി ദസരഥ ബചന സുഹാഏ
മംഗലമോദ മൂല മന ഭാഏ

പുനിതനു രഹഉ കിജാഉ സോച ന=പിന്നീടു ശരീരം നില നിന്നാലും ഇല്ലെങ്കിലും ഉൽകണ്ഠയില്ല. പാഛേ പഛിതാഊ ജോഹി ന ഹോഇ=പിന്നെ പശ്ചാത്തപിക്കാനിടയായിക്കൂടാ, മംഗലമോദ മൂല സുഹാഏ ദസരഥ ബചന സുനി മന ഭാഏ= മംഗളമോദ മൂലകങ്ങളും സുന്ദരങ്ങളുമായ ദശരഥവാണികൾ കേട്ടു മനസ്സ് സന്തുഷ്ടമായി.

രാമൻ യുവരാജാവായാൽ പിന്നീട് ഞാൻ ജീവിച്ചിരുന്നാലും മരിച്ചാലും എനിക്കു ഉൽകണ്ഠയില്ല. യുവരാജോത്സവം നടത്താതിരുന്നാൽ പശ്ചാത്തപിക്കാനിടയാകും. അതിനു സംഗതിയാക്കിക്കൂടാ. മംഗളമോദ നിദാനങ്ങളായ ദശരഥമഹാരാജാവിന്റെ വാക്കുകൾ വസിഷ്ഠമഹർഷിക്കു ഹൃദ്യമായി തോന്നി. (ദശരഥമഹാരാജാവിന്റെ ആഗ്രഹം വിധിവൈപരീത്യത്താൽ സഫലമായില്ല.)

സുനു നൃപ ജാസു വിമുഖ പഛിതാഹീം
ജാസു ഭജന ബിനു ജരനി ന ജാഹിം
ഭയേഉ തുംഹാര തനയ സോഇ സ്വാമീ
രാമു പുനീത പ്രേമ അനുഗാമീ

നൃപ സുനു ജാസു വിമുഖ പഛിതാഹീം=രാജാവേ, കേൾക്കു. ആരോടുള്ള വിമുഖതയാൽ പശ്ചാത്തപിക്കുന്നു, ജാസു....ജാഹീ=

ആരെ ഭജിക്കാതെ താപം ശമിക്കുന്നില്ല, സോഇ സ്വാമീ രാമു= ആ പ്രഭുവായ രാമൻ, തുംഹാരതനയ ഭയേഉ=അങ്ങയുടെ പുത്രനായി ഭവിച്ചു, പുനീത പ്രേമ അനുഗാമീ = പവിത്രഭക്തിയ്ക്കു വിധേയനാണ്.

രാജാവേ, കേൾക്കു ആരോടുള്ള വൈമുഖ്യത്തിൻെറ ഫലമായി ജീവികൾക്കു പശ്ചാത്തപിക്കേണ്ടി വരുന്നുവോ ആരെ ഭജിക്കാതെ ജീവികൾക്കു മനഃശാന്തി ലഭിക്കുന്നില്ലയോ ആ ശ്രീരാമ ഭഗവാനാണ് അങ്ങയുടെ പുത്രനായി അവതരിച്ചിരിക്കുന്നതു്. അങ്ങയ്ക്കു ഭഗവാനിലുള്ള പവിത്ര ഭക്തികൊണ്ടാണ് ഭക്തദാസനായ പ്രഭു അങ്ങയുടെ പുത്രനായതു്. (പശ്ചാത്തപിക്കാനിടയാകുന്നതു് ഭഗവദ്വിമുഖന്മാക്കാണ്; ഭഗവത് ഭജനം കൂടാതെ അതിഘോരമായ പ്രാപഞ്ചിക ദുഃഖം ശമിക്കുകയില്ല. ഭക്തി കൊണ്ടു് ഭഗവാനേയും വിധേയനാക്കാം.)

ദോ:- ബേഗി ബിലംബു ന കരിഅ
നൃപ സാജിഅ സബുഇ സമാജു
സുദിനു സുമംഗല തബഹിം
ജബ രാമു ഹോഹിം ജുവരാജു

നൃപ ബിലംബു ന കരിഅ ബേഗി സബുഇ സാമാജു സാജിഅ = രാജാവേ, കാലവിളംബം അരുതു്. വേഗം എല്ലാ സാമഗ്രികളും സംഭരിക്കുക, ജബ രാമു ജുവരാജു ഹോഹിം തബഹിം സുദിന സുമംഗല = എപ്പോൾ രാമൻ യുവരാജാവാകുമോ അപ്പോൾ അതു സുദിനവും സുമംഗളവുമാകും.

വസിഷ്ഠൻെറ അഭിപ്രായം രാമനെ യുവരാജാവായി അഭിഷേകം ചെയ്യുന്നതിനു നല്ല നാളും നല്ല മുഹൂർത്തവും കാത്തിരിക്കേണ്ടതില്ലെന്നും വേഗം അഭിഷേക സാമഗ്രികൾ ഒരുക്കുകയാണ് ആവശ്യമെന്നുമത്രെ. കാരണം, രാമൻ ദിവ്യനാണ്. അദ്ദേഹത്തെ ഉദ്ദേശിച്ചു നടത്തുന്ന അഭിഷേകം എപ്പോളായാലും

അതു സുദിനവും ശുഭമുഹൂർത്തവുമേ ആയിരിക്കൂ. ആ സ്ഥിതിക്കു നല്ല മുഹൂർത്തം പ്രതീക്ഷിക്കേണ്ട ആവശ്യമേ ഇല്ല എന്നാണ്.

ചൗ :– മുദിത മഹീപതി മന്ദിര ആഏ
സേവകസചിവ സുമന്ത്രു ബോലാഏ
കഹി ജയ ജീവ സീസ തിൻഹ നാഏ
ഭൂപസുമംഗല ബചന സുനാഏ

മുദിത ...ആഏ=സന്തുഷ്ടനായ രാജാവു കൊട്ടാരത്തിലേക്കു വന്നു, സേവക....ബോലാഏ=സേവകന്മാരേയും സചിവനായ സുമന്ത്രരേയും വിളിപ്പിച്ചു, ജയജീവകഹി തിൻഹ സീസനാഏ= ജയിച്ചാലും ജീവിച്ചാലും എന്നു ആശംസിച്ചുകൊണ്ടു അവർ തല കുനിച്ചു, ഭൂപ സുമംഗല ബചന സുനാഏ=രാജാവു സുമംഗള വാക്കുകറം കേറംപ്പിച്ചു.

വസിഷ്ഠാചാര്യന്റെ അനുമതി വാങ്ങി ദശരഥമഹാരാജാവു കൊട്ടാരത്തിലെത്തി. സേവകന്മാരേയും മന്ത്രിയായ സുമന്ത്രരേയും കൊട്ടാരത്തിലേക്കു വിളിപ്പിച്ചു, അവർ ജയജീവ എന്നീ ആശംസകളോടേ രാജാവിനെ സമീപിച്ചു ശീഷം കുനിച്ചു രാജാവു സ്വാഗതം അവരെ കേറംപ്പിച്ചു. രാമനെ യുവ രാജാവാക്കുക എന്നതു എല്ലാവരുടേയും ഹിതം ആരാഞ്ഞുതന്നെ വേണം എന്നു തീരുമാനിച്ച ദശരഥ മഹാരാജാവിന്റെ വിശാല വീക്ഷണം എത്രതന്നെ അഭിനന്ദിച്ചാലും അധികമാകുന്നതല്ല.)

പ്രമുദിത മോഹി കഹേഉ ഗുരു ആജ്ഞു
രാമഹിം രായ ദേഹു ജുബരാജ്ഞു
ജൗ പാംചഹിം മത ലാഗഇ നീകാ
കരഹു ഹരഷി ഹിയ രാമഹിം ടീകാ

രാമഹിം...രാജ്ഞു=രാമനു രാജാവു നൽകട്ടെ യൗവരാജ്യം; പ്രമു....ആജ്ഞു=പ്രമുദിതനായിട്ടു എന്നോടു കല്പിച്ചു ആചാര്യൻ

ഇന്നു്; മത ജൗം പാംചാറിംലാഗഇ നീകാ=അഭിപ്രായം പഞ്ചായത്തിനു യുക്തമായി തോന്നുന്നപക്ഷം; ഹിയഹരഷീ രാമഹിം ടീകാ കരഹു=മനസ്സു പ്രസന്നമായി രാമനെ തിലകമാക്കുക.

എന്നിൽ പരമസന്തുഷ്ടനായ വസിഷ്ഠാചാര്യർ കല്പിക്കുകയുണ്ടായി ഇന്നു് രാമനു ഹേ രാജാവേ അങ്ങു യുവരാജ പദവി നല്കുക എന്നു്. ആചാര്യാഭിപ്രായം പഞ്ചായത്തിനു നന്നായി തോന്നുന്നപക്ഷം നിങ്ങൾ സന്തോഷപൂർവ്വം രാമനെ അഭിഷിക്തനാക്കുക.

മന്ത്രീ മുദിത സുനത പ്രിയ ബാനീ
അഭിമത ബിരവ പരേഉ ജനു പാനീ
ബിനതീ സചിവ കരഹിം കര ജോരീ
ജിഅഹു ജഗതപതി ബരിസ കരോരീ

പ്രിയബാനീസുനത അഭിമതബിരവ പാനീപരേഉ ജനു മന്ത്രീ മുദിത=പ്രിയവാക്കുകൾ കേട്ട അഭിമതമാകുന്ന ചെടിയിൽ വെള്ളം വീണാലെന്നവണ്ണം മന്ത്രിയായ സുമന്ത്രർ സന്തുഷ്ടനായി, സചിവകരജോരീ=മന്ത്രി കൈകൾ കൂപ്പി, ബിനതീ കരഹിം= ആശംസിച്ചു, ജഗതപതി=ഹേ ജഗൽപതേ, കരോരീ ബരിസ ജിഅഹു=കോടി വത്സരം ജീവിക്കണം.

ദശരഥ മഹാരാജാവരുളിച്ചെയ്ത ഹിതവാക്കുകൾ കേട്ട മന്ത്രിയായ സുമന്ത്രർ, സ്വാഭിലാഷമാകുന്ന ചെടിയ്ക്കു് ജലസേചനമുണ്ടായാലെന്നവണ്ണം സന്തുഷ്ടനായി. സുമന്ത്രർ കൈകൂപ്പിഇങ്ങനെ ഉണർത്തിച്ചു:—അല്ലയോ ജഗൽപതേ, അവിടന്നു ചിരഞ്ജീവിയായി വാഴുക. (രഘുവംശത്തിൽ പറയുന്നു—'സ പൗരാൻ പൗരകാന്തസ്യ രാമസ്യാഭ്യുദയശ്രുതിഃ പ്രത്യേകം ഹ്ലാദയാം ചക്രേ കുല്യേവോദ്യാനപാദപാൻ.' പൗരകാന്തനായ രാമന്റെ യൗവരാജ്യാഭിഷേക വൃത്താന്തം ഉദ്യാന വൃക്ഷങ്ങളെ കുല്യ എന്ന പോലെ ഓരോ പൗരനേയും ആഹ്ലാദിപ്പിച്ചു. കാളിദാസന്റെ

ഈ ആശയം തുളസീദാസ് അല്പം ഭേദഗതിയോടെ സ്വീകരിച്ചിരിക്കുന്നു.)

ജഗ മംഗല ഭല കാജു ബിചാരാ
ബേഗിഅ നാഥ ന ലാഇഅ ബാരാ
നൃപഹി മോദ സുനിസചിവ സുഭാഖാ
ബഢത ബാംഡ ജനു ലഹീ സുസാഖാ.

നാഥ, ജഗമംഗല ഭലകാജു ബിചാരാ=സ്വാമിൻ ലോകമംഗളകരമായ നല്ലൊരു കാര്യമാണാലോചിച്ചത്. ബേഗിഅ=വേഗമാകട്ടെ, ന ബാരാ ലാഇഅ=കാലവിളംബം വരുത്തരുത്, സചിവ സുഭാഖാ സുനി=സചിവൻെറ നന്മൊഴികേട്ട്, നൃപഹി ബഢത ബാംഡ ജനു സുസാഖാ ലഹീ മോദ=രാജാവിനു. പടന്നുകൊണ്ടിരിക്കുന്ന വല്ലിക്കു നല്ലൊരു വൃക്ഷലാഭമുണ്ടായാലെന്ന പോലെ മോദമുണ്ടായി.

മഹാരാജാവേ, അവിടന്നുദ്ദേശിച്ച കാര്യം ജഗന്മംഗളകരമാണ്, വിശിഷ്ടവുമാണ്. ഒട്ടും കാലവിളംബം വരുത്താതെ ആ കാര്യം വേഗം നിർവ്വഹിക്കുക. മന്ത്രിയുടെ ആ ഹിതകരങ്ങളായ വാക്കുകൾ കേട്ടപ്പോൾ, പടന്നു പന്തലിക്കാൻ തുടങ്ങിയ ഒരു വല്ലിക്കു ആശ്രയമായി വൃക്ഷശാഖ ലഭിച്ചാലെന്നവണ്ണം സന്തോഷമാണ് രാജാവിന്നുണ്ടായത്. (ഇവിടെ കവി പ്രയോഗിച്ചിരിക്കുന്ന ഉപമ എത്ര സന്ദർഭോചിതവും സരസവുമായിരിക്കുന്നു )

ദോ :– കഹേഉ ഭൂപ മുനിരാജ കര
ജോഇ ജോഇ ആയസു ഹോഇ
രാമ രാജ അഭിഷേകഹിത
ബേഗി കരഹു സോഇ സോഇ

ഭൂപ കഹേഉ=രാജാവു പറഞ്ഞു:— രാമ രാജ അഭിഷേകഹിത മുനി രാജ കര ജോഇ ജോഇ ആയസു ഹോഇ=രാമനെ രാജാ

വായി അഭിഷേകം ചെയ്യാൻ എന്തൊക്കെ ആജ്ഞാപിച്ചുവോ, സോഇ സോഇ ബേഗി കരഹു=ആ കല്പന ഓരോന്നും വേഗം നിർവ്വഹിക്കുക

ദശരഥ മഹാരാജാവു സുമന്ത്രരോടാജ്ഞാപിച്ചു:— "ഹേ സചിവോത്തമ, രാമനെ യുവരാജാവായി അഭിഷേകം ചെയ്യുന്നതിനു് എന്തൊക്കെ സംഭരിക്കണമെന്നു് മഹാമുനിയായ വസിഷ്ഠൻ കല്പിച്ചിട്ടുണ്ടോ അതെല്ലാം വേഗം സംഭരിക്കണം. (സംഭാരങ്ങൾ എന്തൊക്കെയെന്നു തുടന്നു പറയുന്നുണ്ടു് )

ചൌ :— ഹരഷി മുനീസ കഹേഉ മൃദുബാനീ
ആനഹു സകല സുതീരഥ പാനീ
ഔഷധ മൂല ഫൂല ഫല പാനാ
കഹേ നാമ ഗനി മംഗല നാനാ

മുനീസ ഹരഷി മൃദുബാനീ കഹേഉ = വസിഷ്ഠമഹർഷി സന്തുഷ്ടനായി മൃദുവാക്കുകളാൽ കല്പിച്ചിരിക്കുന്നു, സകല....പാനീ ആനഹു = വിശിഷ്ടതീർത്ഥങ്ങളിൽ നിന്നെല്ലാം ജലം കൊണ്ടുവരണം, കഹേ നാനാ മംഗല നാമ ഗനി = മാത്രമല്ല പലതരത്തിലുമുള്ള മംഗല പദാർത്ഥങ്ങളുടെ പേർ കണക്കാക്കി, ഔഷ.... പാനാ = ഔഷധങ്ങൾ, മൂലങ്ങൾ, പുഷ്പങ്ങൾ, പത്രങ്ങൾ.

ഹേ സചിവോത്തമ, വസിഷ്ഠമഹർഷി സന്തുഷ്ടനായി കല്പിച്ചിരിക്കുന്നു, സമസ്ത വിശിഷ്ട തീർത്ഥങ്ങളിൽനിന്നും ജലം കൊണ്ടുവരുവിക്കണം; എന്നു മാത്രമല്ല പിന്നേയുമുണ്ടു് വരുത്തേണ്ടതായി പലതും. ഔഷധങ്ങൾ, വേരുകൾ (കിഴങ്ങുകൾ), കായകൾ, പുഷ്പങ്ങൾ, ഇലകൾ എന്നിങ്ങനെ അനേകം മംഗളവസ്തുക്കളുടെ പേരുകളും സംഭരിക്കേണ്ടു കൂട്ടത്തിൽ പെടുത്തി അദ്ദേഹം പറഞ്ഞിട്ടുണ്ടു്.

ചാമര ചരമ ബസന ബഹു ഭാംതീ
രോമ പാടപട അഗനിത ജാതീ

മനിഗന മംഗല വസ്തു അനേകാ
ജോ ജഗ ജോഗു ഭൂപ അഭിഷേകാ.

ചാമര ...ജാതി = ചമരിമാനിൻെറ ചമ്മം, വസ്ത്രങ്ങരം പലവിധത്തിലുള്ളതു്, പലതരം രോമങ്ങരം, കട്യാവുകരം പല ജാതി, അഗണിതങ്ങളായ, മനിഗന അനേകാ മംഗലവസ്തു = രത്ന സമൂഹം എന്നിങ്ങനെ അനേകം മംഗളപാത്ഥങ്ങരം, ഭൂപ അഭിഷേകാ ജോ ജഗ ജോഗു = രാജാഭിഷേകത്തിനു് യോഗ്യങ്ങളായി ഭൂമിയിൽ എന്തൊക്കെയുണ്ടോ അവയും.

ചമരമാൻ തോൽ, പലവിധത്തിലുള്ള വസ്ത്രങ്ങരം, രോമങ്ങരം, കട്യാവുകരം, അസംഖ്യം വിശിഷ്ട രത്നങ്ങരം എന്നുവേണ്ട രാജാഭിഷേകത്തിനു യോഗ്യമായി ഭൂമിയിൽ എന്തൊക്കെയുണ്ടു് അവയെല്ലാം സംഭരിക്കണമെന്നു വസിഷ്ഠമഹഷി കല്പിച്ചിരിക്കുന്നു.

ബേദ ബിദിത കഹി സകല ബിധാനാ
കഹേഉ രചഹു പുര ബിബിധ ബിതാനാ
സഫല രസാല പൂംഗഫല കേരാ
രോപഹു ബീഥിൻഹ പുരചഹും ഫേരാ

ബേദ ബിദി » സകല ബിധാനാ കഹി = വേദങ്ങളാൽ അറിയപ്പെട്ടിട്ടുള്ള എല്ലാം കേരംപ്പിച്ചു്, കഹേഉ = അദ്ദേഹം കല്പിച്ചിരിക്കുന്നു, പുര ....ബിതാനാ രചഹു = നഗരത്തിൽ പല തരത്തിലുള്ള മണ്ഡപങ്ങരം നിമ്മിക്കണം. സഫല കേരാ = ഫലങ്ങളോടുകൂടിയ തേന്മാവിലകരം, അടക്ക, നാളികേരം, പുരചഹും ബീഥിൻഹ ഫേരാ രോപഹു = നഗരത്തിൻെറ നാനാ ഭാഗത്തും വീഥികളിലും ഇടയ്ക്കിടെ തൂക്കി അലങ്കരിക്കണം.

വേദവിദിതങ്ങളായ എല്ലാ ചടങ്ങുകളും എന്നെ കേരംപ്പിച്ച ആ മഹാനായ വസിഷ്ഠൻ കല്പിക്കുന്നു, നഗരത്തിൽ പലതരത്തിലുള്ള മണ്ഡപങ്ങരം ഉണ്ടാക്കിക്കണമെന്നു്. ഫലങ്ങളോടുകൂടിയ

മാവിൻചില്ലകൾ, അടയ്ക്ക, നാളികേരം എന്നിവ നഗരത്തിന്റെ നാനാഭാഗത്തും വീഥികളിലും സ്തംഭങ്ങൾ ഇടയ്ക്കിടയ്ക്ക് നാട്ടി അവയിൽ കെട്ടി അലങ്കരിക്കണമെന്നും അദ്ദേഹം ആജ്ഞാപിച്ചിരിക്കുന്നു

രചഹു മംജു മനി ചൗകഇം ചാരു
കഹഹു ബനാവന ബേഗി ബജാരു
പൂജഹു ഗനപതി ഗുരുകുലദേവാ
സബ ബിധി കരഹു ഭൂമിസുരസേവാ.

മംജുമനി ചാരു ചൗകഇം രചഹു = മനോഹര രത്നങ്ങൾ പതിച്ച സുന്ദര ചൗക്കകൾ നിർമ്മിക്കണം, ബജാരു ബേഗി ബനാവനകഹഹു = ബസാറുകൾ വേഗത്തിൽ സജ്ജീകരിക്കാൻ പറയുക, ഗന ... ദേവാപൂജഹു=ഗണപതിയേയും ഗുരുവിനേയും കുലദൈവത്തേയും പൂജിക്കുക, ഭൂമിസുരസേവാസബവിധികരഹു = ദ്വിജസേവ എല്ലാവിധത്തിലും അനുഷ്ഠിക്കുക.

മനോഹര രത്നങ്ങൾ പതിച്ച ചൗക്കകൾ നിർമ്മിക്കണം; ബസാറുകൾ വേഗം അലങ്കരിക്കണം; ആചാര്യന്മാരേയും ഗണപതിയേയും കുലദൈവങ്ങളേയും പൂജിക്കണം. എല്ലാവിധത്തിലും ദ്വിജസേവ ചെയ്യണം.

ദോ:_ ധ്വജ പതാക തോരന കലസ
സജഹു തുരഗരഥനാഗ
സിരധരി മുനിബര ബചന
സബു നിജനിജ കാജഹിം ലാഗ.

ധ്വജ....കലസ = ധ്വജങ്ങൾ, പതാകകൾ, തോരണങ്ങൾ, ഘടങ്ങൾ എന്നിവയും; തുര........നാഗ = കുതിരകളേയും രഥങ്ങളേയും ഗജങ്ങളേയും; സജഹു = സംഗ്രഹിക്കുക; മുനി.... ചന = മുനീന്ദ്രന്റെ വാക്കുകൾ; സിരധരി = ശിരസാവഹിച്ച്; സബു

.........ലാഗ = എല്ലാവരും അവരവർ നിർവ്വഹിക്കേണ്ട കാര്യ ങ്ങാക്കാരംഭിച്ചു.

ധ്വജങ്ങാ, കൊടിക്കൂറകാ, തോരണങ്ങാ, ഘടങ്ങാ, ഗജവാജിരഥങ്ങാ എന്നിവ സംഗ്രഹിക്കുക. ആചാര്യവസി ഷ്ഠൻെറ ആജ്ഞ ശിരസാവഹിച്ച് എല്ലാവരും അവരവർ നിർവ്വ ഹിക്കേണ്ട ജോലികളിൽ വ്യാപൃതരായി.

ചൗ:- ജോ മുനീസ ജേഹി ആയസു ദീൻഹാ
സോ തേഹികാജു പ്രഥമജനു കീൻഹാ
ബിപ്ര സാധു സുര പൂജത രാജാ
കരത രാമഹിത മംഗല കാജാ

മുനീസജേഹി ജോ ആയസുദീൻഹാ = വസിഷ്ഠൻ ആരോടു എന്തു ചെയ്യാൻ കല്പിച്ചു, സോതേഹി കാജു പ്രഥമ കീൻ ഹാ ജനു = അവർ ആ കാര്യം മുമ്പേതന്നെ നിർവ്വഹിച്ചുവോ എന്നു തോന്നും, രാജാ, ബിപ്ര സാധു സുര പൂജത = രാജാവു്, ബ്രാഹ്മ ണരേയും മഹാത്മക്കളേയും ദേവന്മാരേയും പൂജിക്കുന്നു, രാമ ഹിത മംഗല കാജാ കരത = രാമന്നുവേണ്ടി മംഗളകർമ്മങ്ങാ ചെയ്യുന്നു.

ആർ എന്തു പ്രവർത്തിക്കണമെന്നു് വസിഷ്ഠമഹർഷി നിർദ്ദേ ശിച്ചുവോ അവർ ആ കാര്യം മഹർഷി കല്പിക്കുന്നതിന്നു മുമ്പേ തന്നെ നിർവ്വഹിച്ചുവോ എന്നുതോന്നും (കല്പന അതേ നിമിഷം തന്നെ നിറവേററി എന്നർത്ഥം.) ദശരഥ മഹാരാജാവാകട്ടേ, ബ്രാഹ്മണരേയും മഹാത്മാക്കളേയും ദേവന്മാരേയും പൂജിക്കുകയും രാമാഭ്യുദയത്തിന്നുവേണ്ടി മംഗളകർമ്മങ്ങാ അനുഷ്ഠിക്കുകയും ചെയ്യുന്നു.

സുനത രാമ അഭിഷേക സുഹാവാ
ബാജ ഗഹാഗഹ അവധ ബധാവാ

രാമസീയതന സഗുന ജനാഏ
ഫരകഹിം മംഗല അംഗ സുഹാഏ

രാമ സുഹാവാ അഭിഷേകസുനത അവധ ഗഹാഗഹ ബാജ ബധാവാ = രാമൻെറ ശോഭനാഭിഷേക വൃത്താന്തം കേട്ട അയോദ്ധ്യയിൽ ഗൃഹങ്ങൾതോറും വാദ്യഘോഷമുണ്ടായി. രാമസീയതന സഗുന ജനാഏ = രാമസീതമാരുടെ ശരീരങ്ങളിൽ ശുഭനിമിത്തങ്ങളുണ്ടായി, സുഹാഏ മംഗല അംഗ ഫരകഹിം = മനോഹരങ്ങളായ മംഗളാംഗങ്ങൾ സ്ഫുരിക്കുകയും ചെയ്തു.

ശ്രീരാമനെ യുവരാജാവായി അഭിഷേകം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നു എന്ന ശുഭവാർത്ത കേട്ടുകൂട്ടമ്പോൾത്തന്നെ അയോദ്ധ്യാനഗരത്തിൽ ഓരോ ഗൃഹത്തിലും മംഗളവാദ്യങ്ങൾ മുഴക്കപ്പെട്ടു. ശ്രീരാമൻേറയും സീതാദേവിയുടേയും ശരീരങ്ങളിൽ ശുഭനിമിത്തങ്ങളുണ്ടായി. അവരുടെ പ്രിയദർശകങ്ങളായ അംഗങ്ങൾ സ്ഫുരിക്കുകയും ചെയ്തു. (അഭിഷേക വിഘ്നമല്ലേ ഉണ്ടായതു്? ആ സ്ഥിതിക്കു രാമനും സീതക്കും ശുഭനിമിത്തമുണ്ടായി എന്നും അവരുടെ മംഗളാംഗങ്ങൾ സ്ഫുരിച്ചു എന്നും പറയുന്നതു് ശരിയാണോ എന്നു സാധാരണക്കാർ ശങ്കിക്കും. രാമൻെറ അവതാരോദ്ദേശം അയോദ്ധ്യയിലെ രാജാവാകുക എന്നതല്ല, രാക്ഷസവധം.സവും ദേവബ്രാഹ്മണൎക്കു് നിത്യശാന്തി നല്കുകയുമാണു്. ഈ രണ്ടു കാര്യങ്ങളും നിറവേററാനുള്ള കാലം ആസന്നമായിരിക്കുന്നു എന്നതാണു് നാമിവിടെ കണ്ട നിമിത്തങ്ങളിൽ നിന്നു മനസ്സിലാക്കേണ്ടതു്. അയോദ്ധ്യാവാസികളായ മററുള്ളവൎക്കും ശുഭനിമിത്തങ്ങളുണ്ടായതായി കവി പ്രസ്താവിക്കുന്നില്ലെന്നതും സവിശേഷം ചിന്ത്യമാണു്.)

പുലകി സപ്രേമ പരസപര കഹഹീം
ഭരത ആഗമന സൂചക അഹഹീം

ഭഏ ബഹുത ദിന അതി അവസേരീ
സഗുന പ്രതീതി ഭേംട പ്രിയകേരീ

പുലകി പരസപര സപ്രേമ കഹഹീം=പുളകിതരായി അന്യോന്യം പ്രേമപൂർവ്വം പറയുന്നു, ഭരത....അഹഹീം=ഭരതാഗമനത്തിൻെറ സൂചനയാണ്, ബഹുതദിന ഭയേ=പോയിട്ട വളരെ നാളായി, അവഃസഠി=ഉൽകണ്ഠയുണ്ട്, സഗുന....തീ=ശകുനങ്ങളാൽ തോന്നലുണ്ടാകുന്ന, പ്രിയകേരീഭേംട=പ്രിയനുമായി സമ്മേളനം.

ശ്രീരാമനും സീതയും കോരിത്തരിച്ച മെയ്യോടുകൂടിയവരായി പ്രേമപുരസ്സരം പറയുന്നു:— ഭരതൻ കേകയരാജ്യത്തിലേക്ക് ശത്രുഘ്നനുമൊരുമിച്ച പോയിട്ട ദിവസം ഏറെയായല്ലാ· മനസ്സിനു വല്ലാത്ത ഉൽകണ്ഠയുണ്ട്. ഇപ്പോളുണ്ടായ ശുഭനിമിത്തങ്ങാം സൂചിപ്പിക്കുന്നതു പ്രിയപ്പെട്ട ഭരതനും ശത്രുഘ്നനുമായി സമ്മേളിക്കാൻ ഉടനെ സാധിക്കുമെന്നാണ്.

ഭരതസരിസ പ്രിയ കോ ജഗമാഹീം
ഇഹഇ സഗുന ഫല ദൂസര നാഹീം
രാമഹിം ബംധു സോച ദിനരാതീ
അംഡൻഹി കമാ ഹൃദഉ ജേഹിഭാംതീ

ഭരത....മാഹീം=ഭരതനു സദൃശം പ്രിയൻ ആരുണ്ട ലോകത്തിൽ, ഇഹഇ....നാഹീം=ഇതുതന്നെ നിമിത്തഫലം, വേറൊന്നല്ല, രാമ....രാതീ=രാമനു സഹോദര ചിന്തയാണ് രാവും പകലും, അംഡ ..ഭാംതീ=അണ്ഡങ്ങളെക്കുറിച്ച കമഠഹൃദയം ഏതുപ്രകാരം.

ഈ പ്രപഞ്ചത്തിൽ രാമനു ഭരതനെപ്പോലെ പ്രിയപ്പെട്ട മററൊരു വ്യക്തിയില്ല ഇപ്പോാം കണ്ട ശുഭനിമിത്തത്തിൻെറ ഫലം ഇതുതന്നെയാകാനേ വഴിയുള്ളു: മററൊന്നാവാനിടയില്ല.

  

സഹോദരനായ ഭരതനെക്കുറിച്ചുള്ള വിചാരമേ രാമന്നു എല്ലായ്പ്പോഴും ഉള്ളൂ. കൂർമ്മം അകലെ നിക്ഷേപിച്ച അതിന്റെ അണ്ഡങ്ങളെപ്പററി സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നതുപോലെയാണ് അകലത്തിരിക്കുന്ന ഭരതനെക്കുറിച്ചു രാമനും സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നത്. (വെള്ളത്തിലാണ് ആമയുടെ പാർപ്പ്. മുട്ടകളിടുന്നതും സൂക്ഷിക്കുന്നതും കരയിൽ. അതിനാൽ ആമയ്ക്കു ഏതു നേരവും കരയിലെങ്ങോ കിടക്കുന്ന സ്വന്തം അണ്ഡങ്ങളെക്കുറിച്ചാണ് ഉൽകണ്ഠ. ഈ ഉപമയിലടങ്ങിയിരിക്കുന്ന സാരസ്യം സവിശേഷം ചിന്ത്യമാണ്.)

ദോ :– ഏഹി അവസര മംഗല പരമ
സുനി രഹംസേഉ രനിവാസു
സോഭത ലഖി ബിധു ബഢത
ജനു ബാരിധി ബീചി ബിലാസു

ബിധു ലഖി = ചന്ദ്രനെ വീക്ഷിച്ച്, ബാരിധി ബീചി ബിലാസു ബഢതജനു = സമുദ്രത്തിൽ വീചികളുടെ വിലാസം വർദ്ധിക്കുന്നതുപോലെ, ഏഹി അവസര = ഈ അവസരത്തിൽ, പരമ മംഗലസുനി = ഏററവും മംഗളകരമായതു കേട്ട് രനിവാസു = അന്തഃപുരം, രഹംസേഉ സോഭത = ആനന്ദമഗ്നമായി പരിശോഭിച്ചു.

ചന്ദ്രനെ കാണേണ്ട താമസം, കടൽ ഇളകിമറിയാനും കര കവിയാനും തുടങ്ങും. അതോടെ തിരകളുടെ ഊക്കം ഉന്മേഷവും വർദ്ധിക്കും. അതുപോലെ ശ്രീരാമാഭിഷേകമെന്ന മഹാമംഗളകരമായ വൃത്താന്തം കേട്ട് അന്തഃപുരം മുഴുവൻ ആനന്ദമഗ്നമായി ശോഭിച്ചു. (രാമാഭിഷേകമെന്ന ശുഭവൃത്താന്തത്തെ ചന്ദ്രനായിട്ടും അന്തഃപുരത്തെ സാഗരമായിട്ടും കവി കല്പിക്കുന്നതു എത്ര ഹൃദയംഗമമായിരിക്കുന്നു!)

ചൗ:- പ്രഥമജാഇ ജിൻഹ ബചനസുനാഏ
ഭൂഷന ബസന ഭൂരി തിൻഹ പാഏ
പ്രേമപുലകി തനമന അനുരാഗീം
മംഗലകലസ സജനസബ ലാഗീം.

പ്രഥമ....സു നാഏ=ആദ്യമേ ചെന്നു ആർ വൃത്താന്തം കേൾപ്പിച്ചു; ഭൂഷ.........പാഏ=ആഭരണങ്ങളും ആടകളും ധാരാളം അവർ നേടി; പ്രേമ.........ഗീം=പുളകിതമാരും മനഃപ്രസന്നതയോടുകൂടിയവരും ആയ; സബമംഗലകലസ സജന ലാഗീം= എല്ലാവരും മംഗളകലശങ്ങൾ അലങ്കരിക്കാനാരംഭിച്ചു

ശ്രീരാമനെ യുവരാജാവാക്കാൻ തീരുമാനിച്ചിരിക്കുന്നു എന്ന മംഗളവൃത്താന്തം ആദ്യമായിച്ചെന്നു അന്തഃപ്പുരത്തിലെ റാണിമാരെ അറിയിച്ചവർക്കെല്ലാം നിരവധി ആഭരണങ്ങളും വസ്ത്രങ്ങളും പാരിതോഷികമായി ലഭിച്ചു. വാർത്താനിവേദനം കേട്ടു റാണിമാരെല്ലാം മംഗളകലശങ്ങൾ സംഗ്രഹിച്ചു അവയെ അലങ്കരിക്കുന്ന വേലയിൽ വ്യാപൃതരായി

ചൗകഇം ചാരുസുമിത്രാ പൂരീം
മനിമയബിബിധ ഭാംതി അതി രൂരീം
ആനന്ദമഗന രാമമഹതാരീ
ദിഏ ദാന ബഹുബിപ്ര ഹംകാരീ.

സുമിത്രാ അതിരൂരീമനിമയ ബിബിധ ഭാംതി ചാരു ചൗകഇം പൂരീം=സുമിത്ര അത്യുത്തമങ്ങളായ രത്നങ്ങളെക്കൊണ്ടു പല തരം മനോഹരാങ്കണചതുഷ്കോണങ്ങൾ നിറച്ചു; ആനംദ........ മഹതാരീ=ആനന്ദമഗ്നയായ രാമമാതാവു്; ബഹുബിപ്ര ഹംകാരീ ദാന ദിഏ=നിരവധിബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി ദാനങ്ങൾ ചെയ്തു.

ലക്ഷ്മണശത്രുഘ്നന്മാരുടെ മാതാവായ സുമിത്ര അത്യുത്തമങ്ങളായ രത്നങ്ങളെക്കൊണ്ടു പലതരത്തിലുള്ള അങ്കണചതുഷ്കോ

ണങ്ങളും നിറച്ചു. ശ്രീരാമജനനിയായ കൗസല്യാദേവിയാകട്ടെ, അഭിഷേകവൃത്താന്തംകേട്ടു ആനന്ദത്തിലാറാടി നിരവധി ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി അവൎക്കു അനേകം ദാനങ്ങളും ചെയ്തു.

പൂജീ ഗ്രാമദേബി സുരനാഗാ കഹേഉ
ബഹോരി ദേന ബലിഭാഗാ
ജേഹി ബിധി ഹോഇ രാമകല്യാനൂ
ദേഹു ദയാകരി സോ ബരദാനൂ
ഗാവഹിം മംഗല കോകില ബയനീ
ബിധുബദനീ മൃഗശാബകനയനീ

ഗ്രാമദേവി സുര നാഗാ പൂജീ ബഹോരി = ഗ്രാമദേവിമാരേയും ദേവന്മാരേയും ആദിശേഷനേയും പൂജിച്ചതിനുശേഷം, ബലിഭാഗാ ദേന കഹേഉ=ബലിദാനം ചെയ്യാൻ കല്പിച്ചു, ജേഹി ബിധി രാമ കല്യാനൂ ഹോഇ=എങ്ങിനെയായാൽ രാമനു മംഗളമുണ്ടാകുമോ, സോ ബരദാനൂ ദയാകരിദേഹു=ആ വരം ദയവു ചെയ്തു നൽകുക; മൃഗശാബകനയനീബിധു ബദനീകോകില ബയനീമംഗലഗാവഹിം=മൃഗശാബകനയനമാരും വിധുവദനമാരും കോകിലവാണിമാരും മംഗളഗാനം ചെയ്യാൻ തുടങ്ങി.

ഗ്രാമദേവിമാരേയും ദേവന്മാരേയും ആദിശേഷനേയും പൂജിച്ചു ബലികളൎപ്പിച്ചതിനുശേഷം രാമമാതാവായ കൗസല്യ ഇങ്ങനെ പ്രാൎത്ഥിച്ചു. എങ്ങനെയായാൽ രാമകുമാരനു മംഗളമുണ്ടാകുമോ ആ വിധമുള്ള വരം സദയം നൽകിയാലും. അനന്തരം ഹരിണാക്ഷിമാരും ചന്ദ്രനേർമുഖിമാരും മംഗളഗാനം ചെയ്യാൻ തുടങ്ങി.

ദോ:– രാമരാജ അഭിഷേക സുനി
ഹിയഹരഷേ നരനാരി
ലഗേ സുമംഗല സജന
സബബിധി അനുകൂല ബിചാരി.

രാമ.......സുനി=രാമന്റെ രാജ്യാഭിഷേകത്തെപ്പററി ശ്രവിച്ച്; നരനാരി ഹിയഹറരഷേ=സ്ത്രീപുരുഷന്മാരെ ഹൃദയം ഹർഷപൂർണ്ണമായി; ബിധി........ബിചാരി=വിധി അനുകൂലമാണെന്നു ഗണിച്ച്; സബസുമംഗല സജനലഗേ=എല്ലാവരും മംഗളമഹോത്സവത്തിനു തയാറായി.

ശ്രീരാമചന്ദ്രനെ യുവരാജാവായി അഭിഷേകം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നു എന്ന മംഗളവൃത്താന്തം കേട്ട സ്ത്രീപുരുഷന്മാരെല്ലാം സന്തോഷനിമഗ്നരായി. വിധി, അനുകൂലമായിരിക്കുന്നു എന്നു കരുതി സർവ്വജനങ്ങളും ആ മംഗളമഹോത്സവത്തിൽ പങ്കുകൊള്ളാൻ തയാറെടുത്തു. (അയോദ്ധ്യാവാസികളെ സംബന്ധിച്ചിടത്തോളം ഈവിധമൊരു മഹോത്സവം പുതുതാണ്. അതിനാൽ സ്വാഭാവികമായിത്തന്നെ അവർ ആഹ്ലാദഭരിതരായി.)

ചൗ:-തബ നരനാഹ ബസിഷ്ഠ ബോലാഏ
രാമധാമ സിഖദേന പഠാഏ
ഗുരു ആഗമന സുനത രഘുനാഥാ
ദ്വാരആഇ പദ നായേഉ മാഥാ.

തബ........ബോലാഏ=അനന്തരം നരനായകൻ വസിഷ്ഠനെ വരുത്തി; രാമ ...പഠാഏ=രാമവസതിയിലേക്കു ഉപദേശം നൽകാൻ അയച്ചു; ഗുരു........നാഥാ=ആചാര്യാഗമനം ശ്രവിച്ച രാമൻ; ദ്വാരആഇ പദമാഥാ നായേഉ=ഗൃഹദ്വാരത്തിൽ വന്നു പാദത്തിൽ ശിരസ്സ് കുനിച്ചു.

ദശരഥമഹാരാജാവു ആചാര്യനായ വസിഷ്ഠനെ വരുത്തി; രാമനു ഉപദേശം നൽകാൻ രാമന്റെ മന്ദിരത്തിലേക്കു അയച്ചു. (അഭിഷേകവെളയിൽ രാമൻ പ്രവർത്തിക്കേണ്ടതെന്തെല്ലാമെന്നു രാമനെ ഗ്രഹിപ്പിക്കുകയായിരിക്കാം ഉപദേശമെന്നതുകൊണ്ടു വിവക്ഷിക്കപ്പെടുന്നതു്.) ആചാര്യൻ ഗൃഹത്തിലേക്കുള്ള പ്രവേശ

നടചാരത്തിൽ വന്നിരിക്കുന്നു എന്നു കേട്ട ഉടനെ രാമൻ ഗുരുവിനെ എതിരേൽക്കുകയും, ഗുരുതൃപ്പാദങ്ങളിൽ പ്രണമിക്കുകയും ചെയ്തു.

സാദര അരഘദേഇ ഘര ആനേ
സോരഹ ഭാംതി പൂജി സനമാനേ
ഗഹേ ചരന സിയസഹിത ബഹോരി
ബോലേ രാമ കമലകര ജോരീ.

സാദര........സനമാനേ=സാദരം അർഘ്യം നൽകി ഗ്രഹത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു ഷോഡശപൂജകാം ചെയ്തു സമ്മാനിച്ചു; ബഹോരിസിയസഹിത രാമചരനഗഹേ കമ....ജോരീ ബോലേ=അനന്തരം സീതാസഹിതനായ രാമൻ കാൽപിടിച്ചു കമലഹസ്തം കൂപ്പി ഉണർത്തിച്ചു.

ആചാര്യനായ വസിഷ്ഠനു അർഘ്യം നൽകി രാമൻ ആചാര്യനെ സ്വമന്ദിരത്തിലേക്കു കൂട്ടിക്കൊണ്ടു വരികയും ഷോഡശോപചാരം ചെയ്തു സൽക്കരിക്കുകയും ചെയ്തു. അനന്തരം സീതാസമേതനായി രാമൻ ഗുരുവിൻെറ പാദകമലങ്ങാം ഗ്രഹിക്കുകയും ചെയ്തു. (ബഹുമാന്യനായ അതിഥിയെ പ്രാചീനകാലങ്ങളിൽ പീഠത്തിലിരുത്തി, അർഘ്യപാദ്യങ്ങാം നൽകി ആചമിപ്പിച്ചു സ്നാനം കഴിപ്പിച്ചു വസ്ത്രം ചാത്തിച്ചു ഗന്ധാക്ഷതപുഷ്പമാല്യങ്ങാം ധരിപ്പിച്ചു് ധൂപദീപാരാധന ചെയ്തു നൈവേദ്യം നൽകി മുഖഹസ്തപ്രക്ഷാളനം ചെയ്യിച്ചു താംബൂലം നൽകുന്നു. അനന്തരം വെററിലയും അടക്കയും ഉാംപ്പെടുന്ന ദക്ഷിണ നൽകി ബഹുമാനിക്കുകയും ചെയ്യുന്നു. ഈ ഉപചാരങ്ങളേയാണു് ഷോഡശോപചാരങ്ങളെന്നു പ്രകീത്തിക്കപ്പെടുന്നതു്.)

സേവക സദന സ്വാമി ആഗമനൂ
മംഗലമൂല അമംഗല ദമനൂ
തദപി ഉചിത ജനു ബോലി സപ്രീതി
അാഇയ കാജ നാഥ അസി നീതീ.

സേവ........മന്ദ്യ=സേവകൻെറ സദനത്തിൽ സ്വാമിയുടെ ആഗമനം; മാഗ........മേന്ദ്യ=മംഗളമൂലവും അമംഗളമേനവും ആണ്; തദപി=എന്നാലും; നാഥ കാജ അറജയ=ഹേ പ്രഭോ കാര്യാർത്ഥം; സപ്രീതി ബോലിീ ഉചിതജനം=പ്രീതിപൂർവ്വം വിളിപ്പിക്കുക ഉചിതമാണെന്നു തോന്നുന്നു; നീതിഅസി=നീതി അങ്ങനെയാണ്.

ഞാൻ അങ്ങയുടെ സേവകനാണ് എൻെറ ഗൃഹത്തിൽ പ്രഭു വരുന്നതു എനിക്കു മംഗളവും അമംഗളനാശവും തന്നെ. കാര്യം ആ വിധമാണെങ്കിൽക്കൂടിയും ഹേ സ്വാമിൻ, കാര്യാർത്ഥം എന്നെ അങ്ങയുടെ സന്നിധിയിലേക്കു വരുത്താമായിരുന്നല്ലൊ. അതല്ലെ നീതിയും ഉചിതവും? (ഗുരുവിനു ആയാസമുണ്ടാക്കുന്ന ഇത്തരം സാഹചര്യങ്ങളിൽ രാമനു വ്യഥയുണ്ടെന്നു സൂചന.)

> പ്രഭുതാ തജി പ്രഭു കീൻഹ സനേഹൂ
> ഭയേഉ പുനീത ആജു യഹു ഗേഹൂ
> ആയസു ഹോഇ സോ കരൗം ഗോസാഈ
> സേവക ലഹൈ സ്വാമിസേവകാഈ

പ്രഭുതാ തജി പ്രഭു സനേഹൂ കീൻഹ=പ്രഭുത്വം ഉപേക്ഷിച്ച പ്രഭു സ്നേഹിച്ചു; ആജു യഹു ഗേഹൂ പുനീതഭയേഉ=ഇന്നു ഈ ഗേഹം പവിത്രമായി; ഗോസാഈ ആയസു ഹോഇ സോകരൗം=സ്വാമിൻ ആജ്ഞയെന്തോ അതു അനുഷ്ഠിക്കാം; സേവക സ്വാമി സേവകാഈ ലഹൈ=സേവകനു സേവകത്വം ലഭിക്കട്ടെ.

പ്രഭോ, അവിടന്നു പ്രഭുത കൈവെടിഞ്ഞു എന്നിൽ അവിടേക്കുള്ള സ്നേഹം പ്രകടിപ്പിച്ച് ഈ ഗൃഹത്തിലെഴുന്നള്ളിയതു കൊണ്ടു ഈ ഗൃഹം പരിശുദ്ധമായി. അവിടത്തെ ആജ്ഞ എന്താണെന്നു പറയൂ. ഞാനതു നിറവേററാം. അങ്ങിനെയായാൽ ഈ സേവകനു് സേവകത്വവും സിദ്ധിക്കും.

  

ദോ:_ സുനി സനേഹ സാനേ ബചന
മുനി രഘുബരഹിം പ്രസംസ
രാമ കസ ന തുംഹ കഹഹു
അസ ഹംസബംസ അവതംസ

ബചന സുനി=സ്നേഹസാന്ദ്രങ്ങളായ വചനങ്ങൾ ശ്രദ്ധിച്ച്, മുനി....പ്രസംസ=മുന, രഘുവരനെ പ്രശംസിച്ച്, രംമ ഹംസ ബംസ അവതംസ തുംഹ അസന കസ കഹഹു=രാമ സൂര്യവംശാവതംസമായ നീ ഈ വിധമല്ലാതെ മറേറതുവിധത്തിൽ സംസാരിക്കും?

ശ്രീരാമൻെറ സ്നേഹനിർഭരങ്ങളായ വാക്കുകൾ കേട്ട വസിഷ്ഠ മഹഷി രാമനെ പ്രശംസിക്കാൻ തുടങ്ങി:—രാമ, നീ സൂര്യവംശതിലകമാണ്. ആ വിധമുള്ള നീ ഇങ്ങനെയല്ലാതെ എങ്ങനെ പറയും? (സൂര്യവംശത്തിൽ പിറന്നവക്ക് ഉചിതമായതെന്തോ അതുമാത്രമാണ് രാമൻ പറഞ്ഞത്. മററൊരുവിധത്തിൽ അവരെങ്ങനെ സംസാരിക്കും?)

ചൗ:_ ബരനി രാമഗുന സീല സുഭാഉ
ബോലേ പ്രേമ പുലകി മുനിരാഉ
ഭൂപ സജേഉ അഭിഷേക സമാജു
ചാഹത ദേന തുംഹഹിം ജുവരാജു

ബരനി ...രാഉ=വണ്ണിച്ച് രാമഗുണ ശീല സ്വഭാവങ്ങളെ അരുളിച്ചെയ്തു പ്രേമപുലകിതനായി മുനീന്ദ്രൻ, തുംഹഹിം ജുവരാജു ദേന ചാഹത ഭൂപ അഭിഷേക സമാജു സജേഉ=നിനക്കു യുവരാജ പദവി നൽകാൻ ആഗ്രഹിച്ച് രാജാവു അഭിഷേക സംഭാരങ്ങൾ ഒരുക്കിക്കഴിഞ്ഞു.

ശ്രീരാമൻെറ സൗശീല്യവും സ്വഭാവവും ഗുണങ്ങളും വണ്ണിച്ച് പ്രേമത്താൽ പുളകിതഗാത്രനായ വസിഷ്ഠമഹഷി തുട

ന്നിങ്ങനെ പറഞ്ഞു:—രാമ, നിന്നെ അയോദ്ധ്യാ യുവരാജാവായി അഭിഷേകം ചെയ്യാൻ മഹാരാജാവു ആഗ്രഹിക്കുകയും അഭിഷേകത്തിന്നു ആവശ്യമായതെല്ലാം സംഭരിക്കുകയും ചെയ്തിരിക്കുന്നു. (രാമനെ അഭിഷേകകാര്യം ആദ്യമായി അറിയിക്കുന്നതു വസിഷ്ഠ മഹർഷിയാണ്. വാല്മീകി രാമായണത്തിലാകട്ടെ പ്രസ്താവിക്കുന്നതു മറെറാരു തരത്തിലും, ദശരഥൻ രാമനെ വരുത്തി സമീപത്തിരുത്തിയതിന്നുശേഷം പറയുന്നു:— 'രാമ, നാളെ പ്രഭാതത്തിൽ നിന്നെ യുവരാജാവായി അഭിഷേകം ചെയ്യാൻ നാം തീരുമാനിച്ചിരിക്കുന്നു. അതിനാൽ നീ സീതാസമേതം വിധിപൂർവ്വകം ഉപവസിച്ചു ശിലാതലത്തിൽ ദർഭവിരിച്ചു അതിൽ ശയിക്കണം. ഇത്തരം കാര്യങ്ങൾക്ക് അനേകവിധത്തിലുള്ള വിഘ്നങ്ങൾ സംഭവിക്കാനിടയുണ്ട്. കേകയ രാജ്യത്തുനിന്നു ഭരതൻ മടങ്ങി വരുന്നതിന്നുമുമ്പ് നിന്റെ അഭിഷേകം നടക്കണം. വസിഷ്ഠമഹർഷിയുടെ ഉപദേശം ഇതാണ്.)

രാമ കരഹു സബ സംജമ ആജ്ജു
ജൗം ബിധി കുസല നിബാഹൈ കാജ്ജു
ഗുരു സിഖ ദേഇ രായ പഹിം ഗയേഉ
രാമഹൃദയ അസ ബിസമയ ഭയഉ

രാമ, ആജു സബ സംജമ കരഹു=രാമ ഇന്നു എല്ലാ സംയമവും അനുഷ്ഠിക്കണം, ജൗം ബിധി കുസലകാജു നിബാഹൈ=ബ്രഹ്മദേവൻ കുശലപൂർവ്വം കാര്യം നടത്തട്ടെ, ഗുരുസിഖ ദേഇ രായ പഹിംഗയേഉ=ആചാര്യൻ ഉപദേശം നല്കി രാജാവിനെ സമീപിച്ചു, രാമ.... ഭയഉ=രാമന്റെ മനസ്സിൽ ഇതു വിസ്മയം ഉണ്ടാക്കി.

രാമ. ഇന്നു സർവ്വസംയമവും അനുഷ്ഠിക്കണം, അങ്ങനെ അനുഷ്ഠിക്കുന്നതായാൽ ബ്രഹ്മദേവൻ എല്ലാ കാര്യവും കുശലപൂർവ്വം നിറവേററും. ദശരഥന്റെ നിയോഗപ്രകാരം വസിഷ്ഠ

  

മഹർഷി രാമനു ഉപദേശം നല്കി ദശരഥസമക്ഷം ചെന്നു വസിഷ്ഠൻെറ അഭിപ്രായമറിഞ്ഞ രാമനു വിസ്മയം തോന്നി. (വിസ്മയത്തിനു കാരണം പറയുന്നു )

ജനമേ ഏക സംഗ സബ ഭാഈ
ഭോജന സയന കേലി ലരികാഈ
കരനബേധ ഉപവീത ബിആഹാ
സംഗസംഗ സബ ഭഏ ഉഛാഹാ.

സബ ഭാഈ ഏക സംഗജനമേ=എല്ലാ സഹോദരന്മാരും ഒരുമിച്ചു ജനിച്ചു; ലരികാഈ ഭോജന സയന കേലികരനബേധ ഉപവീത ബിആഹാ ഉഛാഹാസബസംഗസംഗ ഭഏ=ബാല്യം മുതൽ ഭോജനം ശയനം ക്രീഡ കണ്ണുവേധം ഉപനയനം വിവാഹം ഈ ആഘോഷങ്ങളെല്ലാം ഒന്നിച്ചൊന്നിച്ചു നടന്നു.

രാമൻ വിചാരിക്കുകയാണ :— എൻെറ സഹോദരന്മാരും ഞാനും ജന്മമെടുത്തതു ഒരേകാലത്താണ്. ചെറപ്പം മുതൽക്കേ ഞങ്ങൾ നാലുപേരും ഒന്ന ച്ചിരുന്നു ഭക്ഷിക്കുകയും ഒരേ മുറിയിൽ ശയിക്കുകയും ഒന്നിച്ചു ക്രീഡിക്കുകയും ചെയ്തു ഞങ്ങളുടെ കാതുകുത്തും ഉപനയനവും വിവാഹാഘോഷവും ഒന്നിച്ചുതന്നെ നടത്തപ്പെട്ടു

ബിമലബംസ യഹ അനുചിത ഏകു
ബംധു ബിഹാഇ ബഡേഹിം അഭിഷേകു
പ്രഭു സപ്രേമപഛിതാനി സുഹാഈ
ഹരഉ ഭഗതമന കൈ കുടിലാഈ.

ബിമലബംസ ബംധുബിഹാഇ ബഡേഹിം അഭിഷേകു യഹ അനുചിത=വിമലവംശത്തിൽ സോദരന്മാരെ ത്യജിച്ചു മൂത്തവനു അഭിഷേകം എന്ന ഇതു അനുചിതമാണ്; പ്രഭു സ

പ്രേമ സുഹാഇ ഈ പചരിതാനി ഭഗതമന കൈ കുടിലാഈ ഹരൗ=
പ്രഭുവിൻെറ സപ്രേമവും സുന്ദരവുമായ പശ്ചാത്താപം ഭക്ത
മനസ്സുകളുടെ കൗടില്യത്തെശമിപ്പിക്കട്ടെ

പരമപരിശുദ്ധമായ ഈ സൂര്യവംശത്തിൽ സഹോദര
ന്മാരെ അവഗണിച്ച ജ്യേഷ്ഠ ഭ്രാതാവിനെ രാജാവായി വാഴി
ക്കുന്നു എന്നതു ഒട്ടും യുക്തമല്ല ശ്രീരാമൻെറ പ്രേമമയവും സുന്ദ
രവുമായ ഈ പശ്ചാത്താപം ഭക്തന്മാരുടെ കൗടില്യം പരിഹരി
ക്കട്ടെ (ശ്രീരാമന്ന ഇങ്ങനെയൊരു പശ്ചാത്താപമുണ്ടായില്ലെ
ങ്കിൽ സാധാരണക്കാർ വിചാരിച്ചേക്കും ഭരതൻ അയോദ്ധ്യയി
ലില്ലെന്നുള്ള വസ്തുത, യുവരാജപദവി കൈയേൽക്കാൻ രാമനെ
പ്രേരിപ്പിക്കയാണ് ചെയ്തതെന്നു് വാസ്തവത്തിൽ അഭിഷേക
ത്തെക്കുറിച്ച കേട്ട രാമൻ ലേശമെങ്കിലും ആഹ്ലാദിക്കുകയുണ്ടാ
യില്ല എന്നു വ്യക്തമാക്കാൻ ഈ പശ്ചാത്താപം സഹായിക്കും.
ഭക്തജനങ്ങളുടെ മനസ്സിലും രാമനെക്കുറിച്ചുണ്ടായേക്കാവുന്ന
ദുർവ്വിചാരത്തെ ശമിപ്പിക്കാൻ ഈ പശ്ചാത്താപം സഹായിക്കും )

ദോ:- തേഹി അവസര ആഏ ലഷന
മഗനപ്രേമ ആനംദ
സനമാനേ പ്രിയബചനകഹി
രഘുകുലകൈരവ ചംദ.

പ്രേമ ആനംദ മഗന തേഹി അവസര ആഏ=പ്രേമത്തിലും
ആനന്ദത്തിലും മഗ്നനായ ലക്ഷ്മണൻ ആ സന്ദർഭത്തിൽ വന്നു്;
പ്രിയബചനകഹി രഘുകുല കൈരവചംദസനമാനേ = പ്രിയ
വചനങ്ങൾ കഥിച്ച രഘുകുലകൈരവത്തിനു ചന്ദ്രനായ
(രാമനെ) സമ്മാനിച്ചു

രാമനോടുള്ള പ്രേമം, അഭിഷേകവൃത്താന്തം കേൾക്കയാലു
ണ്ടായ ആഹ്ലാദം എന്നിവയിൽ മുഴുകിയ ലക്ഷ്മണൻ ആ
അവസരത്തിൽ രാമനെ സമീപിക്കുകയും പ്രിയവാക്കുകൾ പറ

ഞ്ഞു സൂര്യവംശമാകുന്ന ആമ്പലിനു ചന്ദ്രനായ രാമനെ സമ്മാനിക്കുകയും ചെയ്തു (ആമ്പൽ വികസിക്കുന്നതു ചന്ദ്രദർശനത്താലാണെന്നതുപോലെ സൂര്യവംശവും വികാസാവസ്ഥ പ്രാപിക്കുന്നതു രാമനാലാണെന്നു വ്യക്തം)

ചൗ:- ബാജഹിം ബാജന ബിബിധ ബിതാനാ
പുരപ്രമോദു നഹിം ജാഇ ബഖാനാ
ഭരത ആഗമനു സകല മനവാഹിം
ആവഹിം ബേഗി നയന ഫല പാവഹിം

ബിബിധ ബിതാനാ ബാജന ബാജഹിം=വിവിധ രൂപത്തിലുള്ള വാദ്യങ്ങൾ മുഴങ്ങി, പുര പ്രമോദു ബഖാനാ നഹിം ജാഇ=നഗരത്തിനുണ്ടായ അത്യാനന്ദം അവർണ്ണ്യമാണ്, ഭരത ആഗമനു ബേഗി ആവഹിം നയനഫല പാവഹിം സകല മനാവഹിം= ഭരതന്റെ ആഗമനം വേഗം ഉണ്ടാകും, നേത്രസാഫല്യം അടയാം എന്നൊക്കെ എല്ലാവൎക്കും പ്രതീക്ഷയുണ്ട്.

അഭിഷേകോത്സവ സൂചനയായി നഗരത്തിൽ പലതരത്തിലുള്ള വാദ്യഘോഷങ്ങളുണ്ടായി നഗരവാസികൾക്കുണ്ടായ പരമാനന്ദം എത്രത്തോളമെന്നു വർണ്ണിക്കുക സാദ്ധ്യമല്ല, ഭരതൻ വേഗം വരും' കുമാരനെ ദർശിച്ച് കണ്ണുകൾക്ക് സഫലത പ്രാപിക്കാം എന്നൊക്കെയാണ് എല്ലാവരുടേയും പ്രതീക്ഷ.

ഹാട ബാട ഘര ഗലീ അഥാഈ
കഹഹിം പരസ്പര ലോഗ ലോഗാഈ
കാലി ലഗന ഭലി കേതിക ബാരാ
പൂജിഹി ബിധി അഭിലാഷ ഹമാരാ

ഹാട ..അഥാഈ=ബസാറുകൾ, പാതകൾ, ഗൃഹങ്ങൾ വീഥികൾ. സമ്മേളന സ്ഥലങ്ങൾ ഇവയിലെല്ലാമിരുന്നു, ലോഗ ലോഗാഈ പരസ്പര കഹഹിം=പുരുഷന്മാരും സ്ത്രീകളും

പറയുന്നു പരസ്പരം, കാലി ഭലീ ലഗന ഹമാര അഭിലാഷു ബിധി പൂജിഹി ഭേതിക ബാരാ=നാളെ നല്ല ലഗ്നമാണ്, നമ്മുടെ അഭിലാഷം വിധി, നിറവേററാൻ ഇനി എത്ര സമയം ബാക്കി.

ബസാറുകളിലും പാതകളിലും ഗൃഹങ്ങളിലും വീഥികളിലും സമ്മേളന സ്ഥലങ്ങളിലുംവെച്ച് സ്ത്രീകളും പുരുഷന്മാരും പരസ്പരം പറയുന്നു, നാളെ നല്ല ലഗ്നമാണ്. നമ്മുടെ ആഗ്രഹം ദൈവം നിറവേററിത്തരുന്നതിന് ഇനി എത്ര സമയം ബാക്കിയുണ്ട്?

കനകസിംഹാസന സീയസമേതാ
ബൈഠഹിം രാമു ഹോഇ ചിതചേതാ
സകല കഹഹിം കബ ഹോഇഹി കാലീ
ബിഘന ബനാവഹി ദേവകുചാലീ

സീയസമേതാ കനക സിംഹാസന രാമു ബൈഠഹിം ചിത ചേതാ ഹോഇ=സീതാ സമേതം കനക സിംഹാസനത്തിൽ രാമൻ ഇരിക്കുമ്പോഠം നമ്മുടെ മനസ്സു കൃതാൎത്ഥമാകും, കാലീ കബ ഹോഇഹി=നാളെ എപ്പോഴാണ് വരിക? കുചാലീ ദേവ ബിഘന ബനാവഹി=കുടിലന്മാരായ ദേവന്മാർ വിഘ്നം ഉണ്ടാക്കിയാലോ.

നമ്മുടെയെല്ലാം മനസ്സിനു കൃതാൎത്ഥതയുണ്ടാകണമെങ്കിൽ സീതാദേവിയുമൊന്നിച്ച് ശ്രീരാമദേവൻ കനക സിംഹാസനത്തിൽ ഉപവിഷ്ടനാകണം ആ സുദിനം നാളെയാണ്. നാളെ എപ്പോളാണു പ്രത്യക്ഷമാവുക? ദേവന്മാർ വല്ലാത്ത ദുഷ്ടന്മാരാണ്. ഭൂമിയിൽ ആൎക്കെങ്കിലും ശ്രേയസ്സുണ്ടാകുന്നതു ദേവന്മാൎക്ക് രുചിക്കയില്ല; അവർ എന്തെങ്കിലും പ്രതിബന്ധം സൃഷ്ടിക്കും.

തിൻഹഹിം സുഹാഇ ന അവധ ബധാവാ
ചോരഹിം ചംദിനി രാതിന ഭാവാ

സാരദ ബോലി ബിനയ സുരകരഹീം
ബാരഹിം ബാര പാംയ ലൈ പരഹീം

ചോരഹിം ചംദിനി രാതി ന ഭാവാ=കള്ളന്ന ചന്ദ്രികയുള്ള രാത്രി ഹൃദ്യമല്ല. തിൻഹഹിം അവധ ബധാവാ ന സുഹാഇ= അവക്ക് (ദേവന്മാക്ക്) അയോദ്ധ്യയിലെ മംഗളോത്സവവും ഹൃദ്യമായില്ല, സുര സാരദ ബോലി ബിനയ കരഹിം=ദേവ ന്മാർ ശാരദയെ വിളിച്ച് അഭ്യർത്ഥിച്ചുകൊണ്ടിരുന്നു, ബാരഹിം ബാർ പാംയ ലൈപരഹീം=കൂടെക്കൂടെ കാൽപിടിച്ചു നമസ്കരി ക്കയും ചെയ്തു.

നല്ല നിലാവുള്ള രാത്രി കള്ളന്നു രുചിക്കുകയില്ലല്ലൊ. അതു പോലെതന്നെ ദേവന്മാക്കും അയോദ്ധ്യയിൽ നടക്കാനിരിക്കുന്ന രാമാഭിഷേകോത്സവം ഹൃദ്യമായില്ല. അവർ സരസ്വതിയെ വിളിച്ചു അഭ്യർത്ഥിച്ചു. കൂടെക്കൂടെ കാൽ പിടിച്ചും പാദ പ്രണാമം ചെയ്തും ഇങ്ങിനെ അപേക്ഷിച്ചു (നീതിശാസ്ത്രത്തിൽ പറയുന്നു:—ലുബ്ധാനാം യാചകഃ ശത്രുഃ ചോരാണാം ചന്ദ്രമാരി പുഃ ജാരസ്ത്രീണാം പതിഃ ശത്രുഃ മൂർഖാണാം ബാധകഃ രിപു. അത്ഥം ലുബ്ധന്മാക്ക് ശത്രു യാചകനും കള്ളന്മാക്ക് ശത്രു ചന്ദ്ര നും, ജാരസ്ത്രീകൾക്ക് ശത്രു ഭർത്താവും മൂഢന്മാക്ക് ശത്രു ബാധക നുമാണ്.)

[അയോദ്ധ്യയിലെ മഹോത്സവം ദേവന്മാക്ക് എങ്ങിനെ ഹൃദ്യമാകും? അവക്ക് വേണ്ടതു ലോകകണ്ടകനായ രാവണൻെറ ഉന്മൂലനാശമാണ്. ആ ഉദ്ദേശം സാധിക്കണമെങ്കിൽ രാമൻ അയോദ്ധ്യാ രാജാവായിരുന്നാൽ പോരാ. രാവണനുമായി ഏററു മുട്ടണമെങ്കിൽ രാമൻ രാക്ഷസസങ്കേതത്തിലെത്തണം. ഇതാണ് ദേവന്മാരുടെ നില.]

ദോ॰— ബിപതി ഹമാരി ബിലോകി
ബഡിമാതു കരിഅ സോഇ ആജ്ഞ

രാമുജാഹിം ബനരാജ്ജ തജി
ഹോഇ സകലസുരകാജ്ജ.

മാഇ ഹരമാരി ബഡിബിപതി ബിലോകി ആജ്ജുജാഹിം രാമുരാജ്ജ തജിബന ഹോഇ സോഇ കരി=അമ്മേ, ഞങ്ങളുടെ വലിയ വിപത്തുകണ്ടു ഇന്നു എന്തു പ്രവർത്തിച്ചാൽ രാമൻ രാജ്യം ഉപേക്ഷിച്ചു വനത്തിലേക്കു പോകുമോ അതു പ്രവർത്തിക്കുക; സുരസകലകാജ്ജ=സുരന്മാരുടെ സകല.കാര്യവും.

അമ്മേ സരസ്വതി, അവിടന്നു ഞങ്ങളെ ബാധിച്ചിട്ടുള്ള അത്യുഗ്ര വിപത്തു നന്നായി മനസ്സിലാക്കണം അവിടന്നു എന്തു പ്രവർത്തിച്ചാൽ ശ്രീരാമൻ രാജ്യം ഉപേക്ഷിച്ചു വനത്തിലേക്കു പോകുമോ ആ പ്രവൃത്തി ഇന്നു അവിടന്നു ചെയ്യണം. ദേവന്മാരായ ഞങ്ങളുടെ എല്ലാ കാര്യവും ഇതിലാണു് സ്ഥിതി ചെയ്യുന്നതു്. (ദേവകാര്യം രാവണവധമാണു്. അതു സാദ്ധ്യമാകണമെങ്കിൽ രാമനു വനവാസം അത്യന്താപേക്ഷിതവുമാണു് എന്നു ചുരുക്കം.)

ചൗ:- സുനി സുര ബിനയ ഠാഢി പഛിതാതീ
ഭഇഉം സരോജ ബിപിന ഹിമരാതീ
ദേഖി ദേവ പുനി കഹഹിം നിഹോരീ
മാതു തോഹി നഹിം ഥോരിഉ ഖോരീ

സുരബിനയ സുനി=സുരന്മാരുടെ അപേക്ഷകേട്ടു്, പഛിതാതീ ഠാഢി=പശ്ചാത്തപിച്ചുനിന്നു, സരോജ ബിപിന ഹിമരാതീ ഭഇഉം=സരോജ വിപിനത്തിനു ഹിമരാത്രിയാകണം, ദേഖി ദേവ പുനി നിഹോരീ കഹഹിം=കണ്ടു് ദേവന്മാർ വീണ്ടും ധ്യാനപൂർവ്വം പറഞ്ഞു, മാതു തോഹി ഥോരിഉ ഖോരീ നഹിം= അമ്മ അവിടേക്കു ലേശമെങ്കിലും ദോഷം ഇല്ല.

ദേവന്മാരുടെ അഭ്യർത്ഥന കേട്ടു സരസ്വതി പശ്ചാത്തപിച്ചു സ്തബ്ധയായിനിന്നു് ഇങ്ങനെ ആത്മഗതം ചെയ്തു:— കമലവന

  

ത്തിനു ഹേമന്ത നിശീഥമാകണം ഞാൻ, ദേവിയുടെ ഈ സ്തബ്ധാവസ്ഥ കണ്ടിട്ടും പിൻവാങ്ങാതെ ശഠന്മാരായ ദേവന്മാർ വീണ്ടും വീണ്ടും ഉദ്ബോധിപ്പിച്ചു: ... ദേവി, ദേവകാര്യം നിറവേററാനുള്ള അവിടത്തെ യത്നം അവിടേക്കൊരു ദോഷവും വരുത്തിവെയ്ക്കയില്ല. (ഈ പദ്യത്തിലെ രൂപകാലങ്കാരത്തിനു സവിശേഷ യോഗ്യതയുണ്ട്. കമലവനമെന്നിവിടെ പറയുന്നതു അയോദ്ധ്യാനിവാസികളെയാണ്. അവക്ക് അതീയായ ദുഃഖവും നാശവുമാണ് സരസ്വതീയുടെ ഇനിയുള്ള പ്രവർത്തനം കൊണ്ടുണ്ടാകാൻ പോകുന്നതു്. നിശീഥംതന്നെ താമരക്കാടിനു സങ്കോചകരമാണ്. അതു ഹേമന്ത രാത്രികൂടിയാണെന്നു വന്നാലോ? ഇതിലധികം മാരകമായി വേറെ എന്തുവേണം?)

ബിസമയ ഹരഷ രഹിത രഘുരാഊ
തുംഹ ജാനഹു സബ രാമ പ്രഭാഊ
ജീവ കരമ ബസ സുഖ ദുഖ ഭാഗീ
ജാഇഅ അവധ ദേവഹിത ലാഗീ

തുംഹ ...പ്രഭാഊ=നിങ്ങൾക്കറിയാം സർവ്വരാമ പ്രഭാവവും, രഘുരാഊ ബിസ....രഹിത=രാമൻ വിസ്മയഹർഷരഹിതൻ, ജീവ....ഭാഗീ=ജീവികൾ കർമ്മവശരായി സുഖദുഃഖങ്ങളനുഭവിക്കുന്നു. ദേവ ഹിത ലാഗി അവധ ജാഇഅ=ദേവഹിതാർത്ഥം അവധയിലേക്കു പോകുക.

ദേവി, ശ്രീരാമചന്ദ്രൻെറ എല്ലാ പ്രഭാവവും അവിടേക്കു നന്നായറിയാം. അദ്ദേഹം വിസ്മയത്തിനും ആഹ്ളാദത്തിനും അതീതനാണ്. ജീവജാലങ്ങളെല്ലാം അവർ ചെയ്ത കർമ്മങ്ങൾക്കു അനുസൃതമായി സുഖമോ ദുഃഖമോ അനുഭവിക്കുന്നു അതുകൊണ്ടു ദേവന്മാരായ ഞങ്ങളുടെ കാര്യസിദ്ധിക്കുവേണ്ടി ദേവി അയോദ്ധ്യയിലെത്തണം. (അയോദ്ധ്യാ നിവാസികൾക്കു അഭിഷേക വിഘ്നം നിമിത്തം ദുഃഖമുണ്ടാകുമെന്നതു ശരിയല്ല ദുഃഖമുണ്ടാകു

ന്നതു അവർ ചെയ്ത കർമ്മങ്ങളുടെ ഫലമായിട്ടു മാത്രമാണ്. ശ്രീരാമനാണെങ്കിൽ കർമ്മാതീതനും ഫലാതീതനുമാണ്. അദ്ദേഹത്തിനു സുഖമോ ദുഃഖമോ ഇല്ല ഇതൊക്കെ ആലോചിച്ച ഞങ്ങളുടെ അഭിലാഷസിദ്ധി കണക്കിലെടുത്തു ദേവി അയോദ്ധ്യയിലേക്കെഴുന്നള്ളണമെന്നു സാരം.

ബാര ബാര ഗഹി ചരന സംകോചീ
ചലീ ബിചാരി ബിബുധമതി പോചീ
ഊംച നിവാസു നീച കരതൂതീ
ദേഖി ന സകഹിം പരാഇ ബിഭൂതീ

ബാരബാര ചരന ഗഹി സംകോചീ=വീണ്ടും വീണ്ടും കാൽ പിടിച്ചപ്പോൾ സങ്കോചം തോന്നി; ബിബുധ മതിപോചി ബിചാരി=വിബുധന്മാരുടെ ബുദ്ധി നിന്ദ്യമെന്നു കരുതി, ചലീ= പുറപ്പെട്ടു, ഊംചനിവാസു നീച കരതൂതീ=ഉയന്നതലത്തിൽ വാസം. നീചങ്ങളായ വൃത്തികൾ, പരാഇ ബിഭൂതി ദേഖി ന സകഹിം=പരശ്രീ കാണുക അസാദ്ധ്യം.

ഇടതടവില്ലാതെ പാദങ്ങൾ ഗ്രഹിച്ചപ്പോൾ സരസ്വതീദേവിക്കു വല്ലാത്ത സങ്കോചമുണ്ടായി ദേവന്മാരുടെ ബുദ്ധി നിന്ദ്യമെന്നു ഗ്രഹിച്ചു ദേവി യാത്രയായി ദേവന്മാർ വസിക്കുന്നതു സ്വർഗ്ഗലോകത്തിലാണെങ്കിലും അവരുടെ പ്രവൃത്തികൾ പാതാളവാസികൾക്കുകൂടി അറപ്പുണ്ടാക്കുന്നവയാണ്. ദേവന്മാക്കു പരശ്രീ കാണാൻ വയ്യ സ്വാത്ഥ പരതന്ത്രരായ ദേവന്മാക്ക് രാമാഭിഷേകം മുടങ്ങണമെന്ന ഏക ഉദ്ദേശമേയുള്ളൂ. അയോദ്ധ്യാ നിവാസികളുടെ യാതനകളൊന്നും ആസ്വാത്ഥികൾക്ക് ഒരു പ്രശ്നമേ അല്ല )

ആഗില കാജു ബിചാരി ബഹോരീ
കരിഹഹിം ചാഹ കുസല കബി മോരീ

ഹരഷി ഹൃദയ ദസരഥ പുര ആഇ
ജനു ഗ്രഹ ദസാ ദുസഹ ദുഖദാഇ

**ബഹോരി ആഗിലകാജു ബിചാരി**=അനന്തരം ഭാവികാര്യം വിചാരിച്ച്, **കുസല കബി**=പ്രഗത്ഭരായ കവികൾ, **മോരി ചാഹ കരിഹഹിം**=എന്റെ പ്രവൃത്തി പ്രിയപ്പെടുമാറു പ്രവൃത്തിക്കണം, **ഹൃദയഹരഷി**=മനസ്സു പ്രസന്നമായി, **ദസരഥപുര ദുസഹ ദുഖദാഇ ഗ്രഹ ദസാ ജനു ആഇ**=ദശരഥനഗരത്തിലേക്ക് ദുസ്സഹദുഃഖദയിയായ ഗ്രഹപ്പിഴയോ എന്നു തോന്നുമാറു എഴുന്നള്ളി.

ഇനി ഞാനെന്തു പ്രവർത്തിക്കണം? ഭാവിയിൽ എന്നെ പ്രഗത്ഭന്മാരായ കവികൾ പഴിക്കാൻ ഒട്ടും ഇടവരാത്തവിധം വേണം ചിലതു പ്രവർത്തിക്കാൻ, ഇങ്ങനെ വിചാരിച്ച പ്രസന്നയായ ദേവി സരസ്വതി, ദുസ്സഹമായ ദുഃഖം ഉണ്ടാകുന്ന ഗ്രഹപ്പിഴയോ എന്നു തോന്നുമാറു അയോദ്ധ്യാ നഗരത്തിൽ പ്രവേശിച്ചു. (ഭാവികാര്യങ്ങൾ എന്തൊക്കെ? രാമാവതാരം കൊണ്ടുള്ള നേട്ടങ്ങൾ. അതിനു രാമന്റെ അയോദ്ധ്യാവാസം പര്യാപ്തമല്ല. രാവണ നിഗ്രഹം എന്ന മുഖ്യലക്ഷ്യത്തിന്റെ മുമ്പിൽ അഭിഷേകവിഘ്നം നിസ്സാരമായൊരു പ്രശ്നമാണ്. അഭിഷേകവിഘ്നം സംഭവിക്കാത്തപക്ഷം അവതാരോദ്ദേശം സഫലമാവുകയുമില്ല. പുത്രവിരഹശോകംകൊണ്ടു ദശരഥനു മരിക്കണമെന്ന ശാപം ഫലിക്കണമെങ്കിലും രാമസാന്നിദ്ധ്യം കൂടാതെ കഴിയണം. ഇതൊക്കെയായിരിക്കാം, പ്രഗത്ഭരായ കവികൾ, തന്നെ അഭിപ്രായപ്പെടുന്നതിനു സരസ്വതി കരുതി കൂട്ടിക്കണ്ടകാര്യങ്ങൾ.)

ദോ:– നാമു മംഥരാ മംദമതി ചേരീ
കൈകഇ കേരി
അജസ പേടാരി താഹി കരിഗഇ
ഗിരാമതിഫേരി

കൈകഇ കേരി മംഥരാനാമു മംദമതിചേരീ=കൈകേയിയുടെ മന്ഥര എന്നു പേരായ ബുദ്ധിശ്ശൂന്യയായ ചേടിയെ; ഗിരാ അജസ പേടാരി കരീ=സരസ്വതി ദുഷ്കീർത്തിയുടെ കൂടയാക്കി; താഹി മതി ഫേരി ഗഇൗ=അവളുടെ ബുദ്ധിക്കും വക്രതയുണ്ടാക്കി

കൈകേയിക്കു വിശ്വസ്തയായൊരു ദാസിയുണ്ട്: അവളുടെ പേര് മന്ഥര എന്നാണ്; ബുദ്ധിശ്ശൂന്യയാണു പണ്ടേ തന്നെ അവൾ. സ്വതേ വക്രയായ അവളെക്കൊണ്ടു കാര്യം നേടണമെന്നു കരുതി സരസ്വതി അവളെ ദുഷ്കീർത്തിയുടെ കൂടയാക്കി. അവളുടെ ദേഹത്തിന്നുള്ള വക്രത ബുദ്ധിക്കും ഉണ്ടാക്കി. പ്രകൃത്യാ മന്ദമതി; പോരെങ്കിൽ പുതുതായൊരു വക്രതയും. (സരസ്വതി തിരഞ്ഞുപിടിച്ചതു നല്ലൊരുവളെയാണ്. തന്നെക്കുറിച്ച് ദുഷ്കീർത്തിയുണ്ടാകാതിരിക്കാൻ ദേവി, കുബ്ജയെ ദുര്യശസ്സിന്നു നിലയനമാക്കി. കവികൾ പഴിക്കുന്നെങ്കിൽ അതു മന്ഥരയെ ആയിരിക്കട്ടെ. അയോദ്ധ്യാവാസികൾ ശപിക്കുന്നുണ്ടെങ്കിൽ അതും അവളെയായിക്കൊള്ളട്ടെ.)

ചൗ:- ദീഖ്മംഥരാ നഗരു ബനാവാ
മംജുലമംഗല ബാജ ബധാവാ
പൂഛേസി ലോഗഹ കാഹ ഉഛാഹൂ
രാമതിലകു സുനി ഭാ ഉരദാഹൂ.

മംഥരാ നഗരു ബനാവാ ദീഖ=മന്ഥര, നഗരാലങ്കാരം കണ്ടു; മംജുലമംഗലബാജബധാവാ=മഞ്ജുളമംഗളസൂചകങ്ങളായി വാദ്യങ്ങൾ മുഴങ്ങുന്നതും; ലോഗൻഹ പൂഛേസി കാഹ ഉഛാഹൂ=ലോകരോടു ചോദിച്ചു എന്തുദ്ദേശിച്ചു ഉത്സവമെന്ന്; രാമ.........സുനിഉരദാഹൂ ഭാ=രാമാഭിഷേകം എന്നു കേട്ടു മനസ്സ് ദഹിച്ചു.

അയോദ്ധ്യാനഗരം അലങ്കരിച്ചിരിക്കുന്നതും മംഗളസൂചകങ്ങളായ വാദ്യങ്ങൾ മുഴങ്ങുന്നതും ഗ്രഹിച്ചു കൂനിയായ മന്ഥര

എന്തുദ്ദേശിച്ചുള്ള ആഘോഷമാണിതെന്നു ലോകരോടു ചോദിച്ചു. അവർ പറഞ്ഞു രാമന്റെ യുവരാജാഭിഷേകം തീരുമാനിച്ചതിന്റെ പ്രാരംഭമാണിതെല്ലാമെന്നു്. ഇതു കേട്ടപ്പോഠം ആ ദുഷ്ടയുടെ മനസ്സു ദഹിച്ചു. (മററുള്ളവക്കു ശ്രേയസ്സുണ്ടാകുന്നതു കാണാനും കേഠംക്കാനും തക്ക സന്മനസ്സു ദുഷ്ടക്കുണ്ടാകയില്ലല്ലൊ.)

കരൈ ബിചാരു കുബുദ്ധി കുജാതീ
ഹോഇ അകാജു കവനി ബിധി രാതീ
ദേഖി ലാഗി മധു കുടില കിരാതീ
ജിമി ഗംവ തകൈ ലേഉം കേഹി ഭാംതീ.

കുബുദ്ധി കുജാതീ രാതീ കവനി ബിധി അകാജു ഹോഇ ബിചാരു കരൈ=ദുർബുദ്ധിയായ ആ നീചവംശ്യ രാത്രിതന്നെ എങ്ങനേയും വിഫലമാക്കാൻ ആലോചിച്ചു; മധുലാഗി ദേഖി കുടിലകിരാതീ കേഹി ഭാംതീ ലേഉം ഗംവ ജിമി തകൈ=തേൻകൂടു കണ്ടു കുടിലയായ കാട്ടാളത്തി എങ്ങനെ അതു കരസ്ഥമാക്കാമെന്നു ആലോചിച്ചു ഉററുനോക്കുന്നതുപോലെ.

നീചകുലജാതയും ദുർബുദ്ധിയുമായ മന്ഥര ആലോചിക്കാൻ തുടങ്ങി. ഇന്നു രാത്രികൊണ്ടു് എങ്ങിനെയെങ്കിലും കാര്യവിഘ്നം ഉണ്ടാക്കണം. കുടിലയായ കാട്ടാളത്തി തേൻകൂടു തൂങ്ങുന്നതുകണ്ടു ഇതെങ്ങിനെ കരസ്ഥമാക്കാമെന്നാലോചിച്ചു തഞ്ചത്തിൽ തേൻകൂടു ഉററു നോക്കുന്നതു എപ്രകാരമോ അപ്രകാരം (ദുർബുദ്ധിയും നീച വംശ്യയുമായ മന്ഥരയെ കുടിലയായി കാട്ടാളത്തിയോടുപമിക്കുന്നതു സംഗതമായിട്ടുണ്ടു്. സ്വകാര്യ നിർവ്വഹണത്തിനു സരസ്വതിമന്ഥരയെ കരുവാക്കാൻ നിശ്ചയിച്ചതു വളരെയേറെ ദീർഘദൃഷ്ടിയോടുകൂടിയാണെന്ന കാര്യത്തിൽ സംശയമേ ഇല്ല. കൈകേയി വിചാരിച്ചാലേ അഭിഷേക വിഘ്നം ഉണ്ടാകൂ, അവളെ പാട്ടിലാക്കാനുള്ളവാചാലത മന്ഥരക്കു സരസ്വതി നല്കി: അവളെ വക്രബുദ്ധിയാക്കാനും ദേവിക്കു

കഴിഞ്ഞു വക്രതയും വാചാലതയും ഉള്ള ഒരു ദാസിക്കു സ്വാമിനിയെ പാട്ടിലാക്കാൻ വിഷമവും ഇല്ലല്ലോ.)

ഭരത മാതു പഹിം ഗഇ ബിലഖാനീ
കാ അനമാനി ഹസി കഹ ഹംസി രാസീ
ഊതരു ദേഇ ന ലേഇ ഉസാസൂ
നാരിചരിത കരി ഢാരഇ ആംസൂ

ബിലഖാനീ ഭരതമാതു പഹിം ഗഇ=ഉദാസീനയായി ഭരതമാതാവിൻെറ സന്നിധിയിൽ ചെന്നു, റാനീ ഹംസ കഹ കാ അനമാനി ഹസി=റാണി ചിരിച്ചുകൊണ്ടു ചോദിച്ചു, എന്താണുദാസീനയായിരിക്കുന്നതു്, ഊതരു ന ദേഇ ഉസാസൂ ലേഇ= ഉത്തരം പറഞ്ഞില്ല, നെടുവീർപ്പിട്ടു, നാരി ചരിതകരി ആംസൂ ഢാരഇ=സ്ത്രീ പ്രകൃതത്തിനനുസൃതമായി കണ്ണീർ ചൊരിഞ്ഞു.

ഉദാസീനയായ മന്ഥര ഭരതമാതാവിനെ സമീപിച്ചു. അവളുടെ ആ നിരുന്മേഷഭാവംകണ്ടു കൈകേയി ചിരിച്ചു. നീയെന്താണു് മന്ഥരേ വല്ലാതെയിരിക്കുന്നതു്? എന്നു ചോദിച്ചു. അവരം പ്രത്യുത്തരമേ പറഞ്ഞില്ല. എങ്കിലും അവരം നെടുവീർപ്പിട്ടു. മാത്രമല്ല, സ്ത്രീപ്രകൃതത്തിനു അനുസൃതമായി കുറെ കണ്ണീരും ചൊരിഞ്ഞു. (കൈകേയിയിൽ അനുകമ്പയും ജിജ്ഞാസയും വളർത്താൻ മന്ഥരയെ അവളുടെ നെടുവീർപ്പും ബാഷ്പം ചൊരിച്ചിലും അത്യധികം സഹായിച്ചിരിക്കണം )

ഹംസി കഹ രാനി ഗാലു ബഡതോരേം
ദീൻഹി ലഷന സിഖ അസ മന മോരേം
തബഹും ന ബോല ചേരി ബഡിപാപിനീ
ഛാംഡഇ സ്വാസകാരി ജനു സാംപിനീ

ഹംസി രാനി കഹ=ചിരിച്ചുകൊണ്ടു റാണി പറഞ്ഞു, തോരേം ഗാലു ബഡ=നിൻെറ പൂവ്വാക്കകരം കവിഞ്ഞ മട്ടിലാണു്,

ലഷന സിഖ ദീൻഹി മോേം മറ അസ=ലക്ഷ്മണൻ പാഠം പഠിപ്പിച്ചിരിക്കും, എൻെറ മനസ്സിൽ ഇതാണ് തോന്നുന്നതു്. ബഡി പാപിനീ ചേരി ത ബ്ഗ്ഗം ന ബോല=മഹാപാപിനി യായ ചേടി അപ്പോളും ഉരിയാടിയില്ല. കാരി സാംപിനി ജനു സ്വാസ ഛാംഡഇ=കാളസപ്പിനിയേപ്പോലെ ശ്വാസം വിടുന്നു.

കൈകേയി ചിരിച്ചുംകൊണ്ടു പറഞ്ഞു:—'മന്ഥരേ, നിൻെറ ദുഷ്പ്രാകകൾ ദുസ്സഹങ്ങളാണ്. അതിനു തക്ക ശിക്ഷ ലക്ഷ്മണൻ നിനക്കു തന്നിട്ടുണ്ടാകുമെന്നാണ് ഞാൻ വിചാരിക്കുന്നതു്.' മഹാപാപിനിയായ മന്ഥര എന്നിട്ടും ഒരക്ഷരം സംസാരി ച്ചില്ല. അവൾ കാളസർപ്പിണി കണക്കു് ശ്വാസം വിടുന്നുണ്ടു്. (കാളസപ്പിണിയുടെ ശ്വാസംവിടൽ പ്രയോഗം ശ്രദ്ധേയ മാണ്.)

ദോ:— സഭയ രാനി കഹ കഹസി
കിന കുസല രാമു മഹിപാലു
ലഷനു ഭരതു രിപുദമനു
സുനി ഭാ കുബരീ ഉര സാലു

സഭ....കഹ=ഭയത്തോടെ റാണി ചോദിച്ചു:— കിന കഹസു=നീയെന്താണ് മിണ്ടാണ്ടതു്? രാമു മഹിപാലു ലഷനു ഭരതു രിപുദമനു കുസല=രാമനും മഹാരാജാവിനും ലക്ഷ്മണ ഭരത ശത്രുഘ്നന്മാക്കും ക്ഷേമം തന്നെയല്ലേ? സുനി കുബരീ ഉര സാലുഭാ= കേട്ടു കുബ്ജയുടെ ഹൃദയം ശിഥിലമായി. എന്തു ചോദിച്ചിട്ടു മന്ഥര മിണ്ടുന്നില്ലെന്നു കണ്ടപ്പോൾ കൈകേയിക്കു ഭീതിയു ണ്ടായി, ആ റാണി ചോദിച്ചു:—രാമനും മഹാരാജാവിനും ഭരത ലക്ഷ്മണ ശത്രുഘ്നന്മാക്കും ക്ഷേമംതന്നെയല്ലേ? ആ ചോദ്യം കേട്ടപ്പോൾ ദുഷ്ടയായ മന്ഥരയുടെ ഹൃദയം പിളന്നു. (ആരെ ദ്രോഹിക്കാനുള്ള സംരംഭത്തിൽ മന്ഥര വ്യാപൃതയായിരിക്കു ന്നുവോ ആ രാമൻെറ പേർ കുശലാന്വേഷണത്തിൽ ഒന്നാമ

തായി പ്രസ്താവിക്കപ്പെട്ടപ്പോാം മന്ഥരയുടെ ഹൃദയം പിളൎന്നതിൽ ഒരസ്വാഭാവികതയും ഇല്ല. രാമനു കുശലം വേണമെന്നതു അവാംക്ക ഓൎക്കാൻപോലും വയ്യാത്ത ഒരു സംഗതിയാണ്.)

ചൗ:- കത സിഖ ദേഇ ഹമഹിം കോഉ മാ ഈ
ഗാലു കരബ കേഹി കരബലു പാഈ
രാമഹി ഛാംഡി കുസല കേഹി ആജൂ
കേഹി ജനേസു ദേഇ ജുബരാജൂ

മാഈ ഹമഹിം കോഉ കതസിഖ ദേഇ = അമ്മേ എന്നെ ആര് എന്തിനു പാഠം പഠിപ്പിക്കുന്നു. കേഹി കരബലു പാഈ ഗാലു കരബ = ആരുടെ ബലമുണ്ടായിട്ടു ദുൎവ്വാക്ക പറയുന്നു? ജേഹി ജനേസുജുബരാജു ദേഇ=ആൎക്ക രാജാവു യൗവരാജ്യം നൽകിയോ, രാമഹി ഛാംഡി ആജു കുസല കേഹി=രാമനല്ലാതെ ഇന്നു ക്ഷേമം ആൎക്കുണ്ടു്?

അമ്മേ ആരെന്തിനെന്നെയൊരു പാഠം പഠിപ്പിക്കുന്നു? ഞാൻ ദുൎവ്വാക്കുകാം പറയുന്നതു ആരുടെ ബലം കണ്ടിട്ടു്? ദശരഥ മഹാരാജാവു യുവരാജാവാക്കുന്നതു രാമനെയാണ്. ആ രാമനൊഴികെ ഇന്നു് ക്ഷേമം മററാൎക്കാണുള്ളതു്? ലക്ഷ്മണൻ എന്നെ നല്ലൊരു പാഠം പഠിപ്പിച്ചിരിക്കും എന്നു അമ്മ പറഞ്ഞല്ലോ. അതേതായാലും ശരിയല്ല.

ഭയേഉ കൗസിലഹി ബിധി അതി ദാഹിന
ദേഖത ഗരബ രഹത ഉര നാഹിന
ദേഖഹു കസ ന ജാഇ സബസോഭാ
ജോ അവലോകി മോര മനു ഛോഭാ

കൗസിലഹീ ബിധി അതി ദാഹിന ഭയേഉ=കൗസല്യക്കു ദൈവം ഏററവും അനുകൂലമാണ്, ദേഖത ഉര ഗൎബ രഹത നാഹിന=കണ്ടിട്ടു മനസ്സു ഗൎവ്വിച്ചിട്ടു കാര്യമില്ല, ജോ അവലോകി മോര മനു ഛോഭാ= ഏതൊന്നു കണ്ടു എന്റെ മനസ്സു

ക്ഷോഭിച്ചു ജാഇ സബ ശോഭാകസ ന ദേഖഹു=ചെന്നു സർവ്വ ശോഭയും എന്താണു നോക്കാത്തതു്?

. കൌസല്യക്കു വിധി അത്യധികം അനുകൂലമാണു്. (മകൻ യുവരാജാവാകാൻ പോകുന്നു, അവരാം രാജമാതാവുമാകാൻ ഭാവിക്കുന്നു.) ഈ ദൈവാനുകൂല്യം കണ്ടു ആർ ഗർവ്വിച്ചിട്ടും ഒരു പ്രയോജനവും ഇല്ല. (യുവരാജാവിൻെറ മുമ്പിൽ ഗർവ്വ് കാണിച്ചാൽ ഭയങ്കരമായിരിക്കും ഭവിഷ്യത്തു്) നഗരത്തിൽ നടക്കുന്ന കോലാഹലങ്ങളൊക്കെ ഒന്നു പോയി നോക്കിക്കൂടെ? എനിക്കതൊന്നും കാണാൻ വയ്യ. കുറച്ചൊക്കെ കണ്ടപ്പോഠംതന്നെ എൻെറ മനസ്സു ക്ഷോഭിച്ചു കഴിഞ്ഞു

പൂത ബിദേസ ന സോചു തുംഹാരേം
ജാനതി ഹഹു ബസ നാഹു ഹമാരേം
നീംദ ബഹുത പ്രിയ സേജ തുരാഈ
ലഖഹു ന ഭൂപകപട ചതുരാഈ

പൂത ബിദേസ തുംഹാരേം സോചു ന=പുത്രൻ വിദേശത്തു, നിനക്കു ഉൽക്കണ്ഠയില്ല, നാഹു ഹമാരേം ബസ ജാനതി ഹഹു= നാഥൻ എനിക്കു വശഗതനാണെന്നു നിനക്കു ബോധവും ഉണ്ടു്, തുരാഈ സേജ ബഹുത നീംദ പ്രിയ=പര്യങ്കത്തിലും ശയ്യയിലും കിടന്നുറങ്ങുന്നതാണു് നിനക്കധികം പ്രിയം, ഭൂപ കപട ചതുരാഈ ന ലഖഹു=രാജാവിൻെറ കാപട്യചാതുര്യം നീ കാണുന്നില്ല.

നിൻെറ ഓമനപ്പുത്രൻ അങ്ങകലെ കേകയത്തിൽ. ആ മകനെക്കുറിച്ചു നിനക്കു ഒരു വിചാരവും ഇല്ല. നിനക്കൊരു ഗർവ്വ് ഉണ്ടു്. ഭർത്താവു് നിൻെറ ചൊൽപ്പടിയിലാണെന്നു്. പര്യങ്കത്തിലും ശയ്യയിലും വളരെനേരം കിടന്നുറങ്ങുന്നതാണു് നിനക്കിഷ്ടം. രാജാവിൻെറ കാപട്യ ചാതുര്യം നീ കാണുന്നില്ല.

സുനി പ്രിയ ബചന മലിനമനു ജാനീ
ഝുകീ രാനി അബ രഹു അരഗാനീ

പുനി അസ കബഹും കഹസി ഘരഫോരീ
തബ ധരി ജീഭ കഢാവൗം തോരീ

പ്രിയബചന സുനി മനമലിന ജാനീ രാനി ഝുകീ= പ്രിയവാക്കുകൾ കേട്ടും മനസ്സ മലിനമെന്നറിഞ്ഞും റാണി മുന്നോട്ടാഞ്ഞു, അബ അരഗാനീ രഹു=ഇപ്പോൾ മറയത്തുപോ, പുനി കബഹും അസ ഘരഫോരീ കഹസി=ഇനി എപ്പോളെങ്കിലും കുടുംബഛിദ്രത്തിനു പററിയ വാക്ക പറഞ്ഞാൽ, തബ തോരീ ജീബ ധരി കഢാവൗം=അപ്പോൾ നിൻെറ നാക്ക പിഴുങ്ങും.

കൈകേയിക്ക പ്രീതികരമാകുമെന്നു ധരിച്ച മന്ഥര പറഞ്ഞ വാക്കുകൾ അവളുടെ മലിനമനസ്സിൻെറ പ്രകടനങ്ങളെന്നു ഗ്രഹിച്ചു കൈകേയി മുന്നോട്ടാഞ്ഞു ഇങ്ങനെ പറഞ്ഞു:— പോ മറയത്തു പോ. ഇനി എപ്പോളെങ്കിലും കുടുംബ ഛിദ്രം ഉണ്ടാക്കുന്നതിനു പററിയ ഇത്തരം വാക്കുകൾ നീ പറഞ്ഞാൽ ആ നിമിഷത്തിൽ ഞാൻ നിൻെറ നാവു പിഴുങ്ങും.

ദോ:— കാനേ ഖോരേ കൂബരേ
കുടില കുചാലീ ജാനി
തിയ ബിസേഷി പുനി ചേരി
കഹി ഭരതമാതു മുസുകാനി

കാനേ ഖോരേ കൂബരേ കുടില ...ജാനി=വികലാംഗമാരേയും അസൂയയുള്ളവരേയും കൂനികളേയും കുടിലമാരും ദുരാചാരിണിമാരുമായി കരുതണം, തിയ....ചേരി സ്ത്രീകളായാൽ വിശേഷിച്ചും, ചേടികളായാൽ പ്രത്യേകിച്ചും; ഭരതമാതു കഹി മുസുകാനി=കൈകേയി (ഇങ്ങനെ) പറഞ്ഞു പുഞ്ചിരിതൂകി

അംഗവൈകല്യമുള്ളവർ, അസൂയാലുക്കൾ, കുബ്ജകൾ എന്നിവരെ കുടിലരും, ദുഷ്ടചാരികളുമായി കരുതണം സ്ത്രീകളായാൽ വിശേഷിച്ചും, ചേടിമാരാണെങ്കിൽ പ്രത്യേകിച്ചും കൈകേയി ഇങ്ങനെ പറഞ്ഞു പുഞ്ചിരിതൂകി. (ഇങ്ങനെയൊ

  

ക്കേയാണെങ്കിലും കൈകേയി ആശ്രിതവത്സലയാണ്, ദയാശാലിനിയാണ്. അതിനാൽ മന്ഥരയോടനുകമ്പ പ്രദർശിപ്പിക്കുകയാണ് റാണി ചെയ്തതു് )

ചൗ:- പ്രിയബാദിനി സിഷ ദീൻഹിഉം തോഹീ
സപനേഹു തോ പര കോപ ന മോഹീ
സുദിന സുമംഗല ദായക സോഈ
തോരകഹാ ഫുര ജേഹി ദിന ഹോഈ

പ്രിയബാദിനി തോഹീ സിഷ ദീൻഹിഉം=ഹേ പ്രിയംവദേ, നിനക്ക ഞാൻ ഉപദേശം തന്നു കഴിഞ്ഞു മോഹിതോപര സപനേഹു കോപ ന=എനിക്ക നിന്നിൽ കോപം സ്വപ്നേപി ഇല്ല, തോരകഹ=നീ പറഞ്ഞതു്, ജേഹിദിന ഫുരഹോഈ സോഈ സുദിന സുമംഗലദായക=എന്നു യഥാർത്ഥമായി ഭവിക്കുന്നു ആ സുദിനം അത്യന്തം മംഗളപ്രദമായിരിക്കും.

മന്ഥരേ, പ്രിയംവദേ, ഞാൻ നിന്നെ ഉപദേശിച്ചുകഴിഞ്ഞു. നന്നോടെനിക്ക സ്വപ്നത്തിൽപോലും കോപമില്ല. നീ പറഞ്ഞ രാമാഭിഷേക കാര്യം സത്യമായി ഭവിക്കുന്നതു എന്നോ ആ സുദിനം എനിക്ക അത്യധികം മംഗളപ്രദമായിരിക്കും.

(നോക്ക, കൈകേയിയുടെ മനഃസ്ഥിതി. രാമാഭിഷേകത്തിൽ ആ ദേവിയ്ക്കുള്ള കൗതുകവും കുടുംബഛിദ്രം ഉണ്ടാകുന്ന കാര്യത്തിലുള്ള വിഷാദവും എത്ര ഭംഗിയായി കൈകേയി വ്യക്തമാക്ക യിരിക്കുന്നു? തുടന്നു ആ റാണിക്ക ഇനിയും പറയാനുണ്ടു് റാണി അതു പറയുകയും ചെയ്യുന്നുണ്ടു്.)

ജേഠ സ്വാമി സേവക ലഘു ഭാഈ
ഏഹു ദിനകര കുലരീതി സുഹാഈ
രാമതിലക ജൗം സാംചേഹു കാലീ
ദേഉം മാംഗു മനഭാവത ആലീ

ജേഠ....ഭാഈ=ജ്യേഷ്ഠൻ സ്വാമിയും സേവകന്മാർ അനുജരും, ഏഹു....കുല സുഹാഈ രീതി=ഇതാണ് ദിനകര വംശത്തിന്റെ

മഹത്തായ സമ്പ്രദായം, ആലീ കാലീ രാമതിലക ജൗം സാം ചേഹ്ഹ മനഭാവത മാംഗ്ഗ ദേഉം=തോഴീ, നാളെ രാമൻ യുവരാജാ വാകമെന്നതു യഥാൎത്ഥമാണെങ്കിൽ നീ ഇഷ്ടപ്പെടുന്നതു ചോദിക്ക, ഞാൻ നല്ലാം

മന്ഥരേ, സൂൎയ്യകുലത്തിൻെറ വിശിഷ്ട സമ്പ്രദായമെന്താ ണെന്നു നിനക്കറിയാമോ? ജ്യേഷ്ഠൻ യജമാനനും അനുജന്മാർ സേവകന്മാരുമാണ്. ആ സ്ഥിതിക്കു രാമനാണല്ലോ യുവ രാജാവാകേണ്ടതു്. യൗവരാജ്യാഭിഷേകം നാളെയാണ് എന്നതു പരമാൎത്ഥമാണെങ്കിൽ നിനക്കാഗ്രഹമുള്ളതൊക്കെ നീ ചോദിച്ചു കൊള്ളുക ഞാനതെല്ലാം നിനക്കു നല്ലാം. (അഭീഷ്ടദാനത്തിന്നു കൈകേയി സന്നദ്ധയാകുന്നതുതന്നെ രാമാഭിഷേകം പ്രാവൎത്തിക മാകുന്നതിലുള്ള അത്യാഹ്ലാദത്താൽമാത്രമാണ്.

കൗസല്യാ സമ സബ മഹതാരീ
രാമഹിം സഹജ സുഭായ പിആരീ
മോപര കരഹിം സനേഹ്ഹബിസേഖീ
മൈം കരി പ്രീതി പരീഛരാ ദേഖീ.

സഹജ സുഭായാ രാമഹിം സബ മഹതാരി കൗസല്യാ സമ=സ്വാഭാവികമായിത്തന്നെ രാമനു എല്ലാ അമ്മമാരും കൌസ ല്യക്കൊപ്പം, പിയാരീ=പ്രിയപ്പെട്ടവരാണ്, മോപര ബിസേഖീ സനേഹ്ഹ കരഹിം=എന്നിൽ വിശേഷിച്ചും സ്നേഹം പ്രദൎശിപ്പിക്കുന്നു, മൈം പ്രീതി പരിഛരാകരി ദേഖീ=ഞാൻ സ്നേഹം പരീക്ഷിച്ചു നോക്കിയിട്ടുണ്ട്.

കൗസല്യയെപ്പോലെതന്നെ മററുള്ള അമ്മമാരെയും രാമൻ സ്വാഭാവികമായി സ്നേഹിക്കുന്നുണ്ട്. ഞാൻ രാമനു എന്നിൽ വിശേഷിച്ചും സ്നേഹമുള്ള വസ്തുത പരീക്ഷിച്ചറിഞ്ഞിട്ടുണ്ട്.

(നല്ല വസ്തുക്കളെനിക്കുതന്നേ മററു വല്ലവൎക്കും കൊടുപ്പൂ മമ നന്ദനൻ, അങ്ങനേയുള്ള രാമൻ മമ നന്ദനൻ എന്നു തുഞ്ചനും

കൈകേയിക്കവേണ്ടി വാദിച്ചിട്ടുണ്ട്. ഒരുപക്ഷേ കൈകേയി പരീക്ഷിച്ചറിഞ്ഞു എന്നു പറയുന്നതിൽ ഇതും പെട്ടുകൂടായ്കയില്ല )

ജൗ ബിധി ജനമു ദേഇ കരി ഛോഹു
ഹോഹു രാമസിയ പൂതപതോഹു
പ്രാനതേം അധിക രാമുപ്രിയ മോരേം
തിൻഹകേ തിലക ഛോഭു കസ തോരേം.

ജൗ....ദേഇ ഛോഹു കരി രാമ....പതോഹു ഹോഹു=വിധി ജന്മം നൽകാൻ കൃപ പ്രകാശിപ്പിക്കുന്ന പക്ഷം രാമനും സീതയും പുത്രനും പുത്രവധുവും ആകണം, രാമു മോരേം പ്രാനതേം അധികപ്രിയ=രാമൻ എനിക്ക പ്രാണാധിക പ്രിയനാണ്, തിൻ ഹകേ തിലക തോരേം ഛോഭു കസ=അവനെ രാജതിലകമാക്കുന്നതിൽ നിനക്കെന്തിനു വിഷാദം?

മനോഹരേ, ബ്രഹ്മാവു എനിക്ക ഇനിയുമൊരു ജന്മം തരാൻ കാരുണ്യം പ്രദർശിപ്പിക്കുന്നപക്ഷം ആ ജന്മത്തിൽ രാമൻ എന്റെ പുത്രനും സീത എന്റെ പുത്രവധുവുമാകണം എനിക്ക രാമൻ പ്രാണാധികപ്രിയനാണ്. ആ രാമനെ യുവരാജാവാക്കുന്നതിൽ നിനക്ക വിഷാദത്തിന് എന്തുണ്ടു കാരണം?

ദോ:— ഭരത സപഥ തോഹിസത്യ
കഹു പരിഹരി കപട ദുരാഉ
ഹരഷ സമയ ബിസമഉ കരസി
കാരന മോഹി സുനാഉ.

തോഹി ഭരത സപഥ കപട ദുരാഉ പരിഹരി സത്യ കഹു= നിനക്ക ഭരതനോടു കടപ്പാടുണ്ട്. കപടവും മാച്ചു വെക്കലും ത്യജിച്ച് സത്യം പറയു, ഹരഷ സമയ ബിസമയ കരസി, സന്തോഷിക്കേണ്ട സമയത്തു ദുഃഖിക്കുന്നു, കാരന മോഹി സുനാഉ=കാരണം എന്നെ കേൾപ്പിക്ക.

ഭരതനോട്ട നിനക്കു അത്യധികം സ്നേഹം ഉണ്ടെന്നു എനിക്കറിയാം. കാപട്യവും മറച്ചു വെക്കലും ഉപേക്ഷിച്ചു പരമാത്ഥം എന്നോട്ട പറയു. സന്തോഷിക്കേണ്ട വേളയിൽ നീ ദുഃഖിക്കുന്നു. എന്താണിതിന്നു കാരണമെന്നു ഞാൻ കേൾക്കട്ടെ.

ചൗ:- ഏക ഹി ബാര ആസ സബ പൂജീ
അബ കഛു കഹബ ജീഭ കരി ദൂജീ
ഫോരൈ ജോഗു കപാരു അഭാഗാ
ഭലേഉ കഹത ദുഖ രൗരേഹി ലാഗാ

ഏക പൂജീ=ഒരൊററത്തവണകൊണ്ടുതന്നെ ആഗ്രഹമെല്ലാം നിറവേറി, അബ ദൂജീ ജീഭ കരി കഛുകഹബ=ഇപ്പോൾരണ്ടാമതൊരു നാവുകൊണ്ടു അല്പം പറയട്ടെ, അഭാഗാ കപാരു ഫോരൈ ജോഗു=നിർഭാഗ്യം കപാലം പിളക്കുന്നതിന്നു പററിയതാണു്, ഭലേഉ കഹത രൗരേഹി ദുഖലാഗാ=നന്മക്കുവേണ്ടി പറയുന്നതും സ്വാമിനിക്കു ദുഃഖമായിത്തീരുന്നു.

ആദ്യം പറഞ്ഞപ്പോൾത്തന്നെ മതിയായി. ഇനി രണ്ടാമതും പറയട്ടെ. ഈ നിർഭാഗ്യം തലമണ്ട പിളക്കാൻ പററിയ ഒന്നാണ്, നിങ്ങളുടെ നന്മ ഉദ്ദേശിച്ചു ഞാൻ പറയുന്നതു നിങ്ങൾക്കു അസ്വാസ്ഥ്യകരമായി തോന്നുന്നു.

കഹഹിം ഝൂഠി ഫുരി ബാത ബനാഈ
തേ പ്രിയ തുംഹഹിം കരുഇ മൈം മാഈ
ഹമഹും കഹബ അബ ഠകുര സോഹാതീ
നാഹിംത മൗന രഹബ ദിനരാതീ.

ഝൂഠി ഫുരി ബാതബനാഈ കഹഹിം തേ തുംഹഹിം പ്രിയ=അസത്യം സത്യമായി പറയുന്നവരേയാണു് നിങ്ങൾക്കു ഇഷ്ടം, മാഈ മൈം കരുഇ=അമ്മേ, ഞാൻ ദുഷ്ടയുമായി. ഹമഹും അബാ കുര സോഹതീ കഹബ=ഞാനിപ്പോൾ സ്വാമി ഭക്തിക്കും ഉചിതമായി പറയണം, നാഹിംത ദിന രാതീ മൗന രഹബ=

  

അല്ലെങ്കിൽ രാവും പകലും മൗനമായി കഴിയണം.

അസത്യം സത്യമാക്കി പറയുന്നവരെയാണ് അമ്മയ്ക്കിഷ്ടം ഞാനതിനു തയാറില്ല അങ്ങനെ പറഞ്ഞു നിങ്ങളുടെ പ്രീതി സമ്പാദിക്കാനും ഞാനുദ്ദേശിക്കുന്നില്ല നിങ്ങളുടെ ദൃഷ്ടിയിൽ ഞാൻ ദുഷ്ടതന്നെ. ഞാനൊന്നുകിൽ സ്വാമി ഭക്തയ്ക്കു ചേർന്ന വിധം സംസാരിക്കണം, അല്ലെങ്കിൽ സദാ മൗനം ദീക്ഷിക്കണം, രണ്ടിലൊന്നേ കരണീയമായുള്ളൂ

കരി കുരൂപ ബിധി പരബസ കീൻഹാ
ബവാ സോലുനിഅ ലഹിഅ ജോ ദീൻഹാ
കോഉ നൃപ ഹോഉ ഹമഹിം കാ ഹാനി
ചേരി ഛാംഡി അബ ഹോബ കി രാനീ.

ബിധി കുരൂപകരി പരബസകീൻ ഹാ=ബ്രഹ്മാവെന്നെ കുരൂപയും അടിമയുമാക്കി, ജോ ബവാസോ ലുനിഅ=വിധിച്ചതെന്തോ അതനുഭവിക്കുക, ദോ ദീൻഹാ സോ ലഹിഅ= എന്തു തന്നോ അതു സ്വീകരിക്കുക, കോഉ നൃപ ...ഹാനീ= ആര് രാജാവായാലും എനിക്കെന്തു ചേതം? ചേരി....രാനീ= ദാസിയുടെ നിലവിട്ടു ഞാൻ റാണിയാകുമോ?

എനിക്കു ബ്രഹ്മാവ് വൈരൂപ്യം തന്ന് എന്നെ പരാശ്രയത്തിലാക്കി. വിധിച്ചതനുഭവിക്കുക, ദൈവം തന്നതു വാങ്ങുക ആരു രാജാവായാലും എനിക്കൊന്നും നഷ്ടപ്പെടാനില്ല. ദാസിയായ ഞാൻ റാണിയാകാനും പോകുന്നില്ല. ഞാൻ എന്നും ചേടിതന്നെ.

ജാരൈ ജോഗു സുഭാഉ ഹമാരാ
അനഭല ദേഖി ന ജാഇ തുംഹാരാ
താതേം കഛു കഹുക ബാത അനുസാരീ
ഛമിഅ ദേബി ബഡി ചൂക ഹമാരീ.

ഹമാരാ സുഭാഉ ജാരൈ ജോഗ്ഗ തും:ഹാരാം അനഭല ദേഖി ന ജാഇ=എൻെറ സ്വഭാവം അസൂയക്കു യോജിച്ചതുതന്നെ. നിങ്ങളുടെ തിന്മ എനിക്കു കാണാനാവില്ല; താതേം കഛുകബാത അനുസാരീ ദേബി ഛമിഅ ഹമാരീ ബഡി ചൂക=അതുകൊണ്ടു ഞാൻ ചിലതു പറഞ്ഞുപോയി; ദേവി, ക്ഷമിക്കു; ഞാൻ വല്ലാത്ത തെററു ചെയ്തു.

എനിക്കു പരശ്രീ കണ്ടുകൂടാ എന്നു പറഞ്ഞതു ഞാൻ സമ്മതിക്കുന്നു. എന്നാൽ എൻെറ സ്വാമിനിക്കു ദോഷമുണ്ടാകുന്നതു എനിക്കിഷ്ടമല്ല. അതുകൊണ്ടു ഞാൻ ചിലതു പറഞ്ഞുപോയി മഹാറാണി, ക്ഷമിക്കുക; എനിക്കു വലിയൊരു തെററുപററി.

ദോ:- ഗൂഢ കപടപ്രിയ ബചനസുനി
തീയ അധരബുധി രാനി
സുരമായാബസ ബൈരിനിഹി
സുഹൃദജാനി പതിആനി.

രാനി, തീയ അധരബുധികപടഗൂഢപ്രിയബചനസുനി= റാണി, സ്ത്രീകൾ പിൻബുദ്ധികളാണ്. കപടവും ഗൂഢവുമായ പ്രിയവാക്കുകൾ കേട്ട്; സുരമായാബസ=ദേവമായക്കു വിധേയരായി; ബൈരിനിഹി സുഹൃദ ജാനി പതിആനി=വിരോധികളേയും സുഹൃത്തുക്കളായി കരുതി വിശ്വസിക്കുന്നു.

അമ്മേ, സ്ത്രീകൾ പിൻബുദ്ധികളാണ്. അവർ കപടവും ഗൂഢവുമായ പ്രിയവാക്കുകൾ കേട്ടു ദേവമായക്കു വശഗരായി വിരോധികളേയും സുഹൃത്തുക്കളായി ഗണിച്ചു അവരിൽ വിശ്വാസം അപ്പിക്കുന്നു.

ചൗ:- സാദര പുനിപുനി പൂഛതി ഓഹീ
സബരീ ഗാന മൃഗീ ജനു മോഹീ
തസി മതി ഫിരി അഹൈ ജസി ഭാബീ
രഹംസി ചേരി ഘാതജന ഫാബീ.

  

സാദ.... ....നി=ആദരപൂർവ്വം പിന്നെയും പിന്നെയും; സബരീ....മോഹീ=ശബരിയുടെ പാട്ടു മാൻപേടയെ മോഹിപ്പിക്കുന്നതുപോലെ; പൂഛതി ഓഹീ= പറഞ്ഞുകൊണ്ടിരുന്നു; ഭാബീ ബസമതിത സിഫിരി ആഹൈ=ഭവിതവ്യമനുസരിച്ച ബുദ്ധിയും മാറുന്നു; ഘാത ഫാബീ ജനുചേരി രഹംസി=പ്രഹരം കണക്കിനു കൊണ്ടപോലെ ചേടിയും പ്രസന്നയായി.

ആദരപൂർവ്വം മന്ഥരത്തുടരെ തുടരെ അവളുടെ വാക്കുകൾ കൊണ്ടു ശബരിയുടെ പാട്ടു മാൻപേടയെ എന്നപോലെ കൈകേയിയെ മോഹിപ്പിച്ചു. ഭവിതവൃത്തിനനുസരിച്ച ബുദ്ധിക്കും മാററം വരുന്നു. തൻെറ പ്രയോഗം ലക്ഷ്യത്തിലെത്തി എന്നു ഗ്രഹിച്ച മന്ഥര സന്തുഷ്ടയായി.

തുംഹ പൂഛഹു മൈം കഹത ഡേരാഊം
ധരേഉ മോര ഘരഫോരീ നാഊം
സജി പ്രതീതി ബഹു ബിധി ഗഢി ഛോലീ
അവധ സാഢസാതി തബ ബോലീ.

തുംഹ ......ഡേരാഊം=നിങ്ങൾ ചോദിച്ചാലും പറയാൻ ഞാൻ ഭയപ്പെടുന്നു; മോര ഘരഫോരീ നാഊം ധരേഉ=എനിക്ക് കുടുംബഛിദ്രമുണ്ടാക്കുന്നവളെന്ന പേരാണല്ലോ തന്നിരിക്കുന്നത്; ബഹുബിധി ഛോലീ ഗഢി പ്രതീതി സജീ=പലവിധത്തിലും പ്രലോഭിപ്പിച്ചു വിശ്വാസമുണ്ടാക്കി; അവധ സാഢസാതി തബ ബോലീ=അയോധ്യക്കു ഏഴരശ്ശനിയായയവൾ അപ്പോൾ പറഞ്ഞു.

അമ്മേ നിങ്ങൾ ചോദിച്ചാലും കാര്യം പറയാൻ എനിക്കു പേടിയാണ്. എന്താണെന്നല്ലേ? ഗൃഹഛിദ്രം ഉണ്ടാക്കുന്നവളാണു ഞാനെന്നല്ലേ നിങ്ങളെനിക്കു പേരിട്ടിരിക്കുന്നത്? ഇങ്ങനെ ഓരോന്നു പറഞ്ഞു വശത്താക്കി മന്ഥരയിൽ കൈകേയിക്കു വിശ്വാസമുണ്ടാക്കി. അനന്തരം അയോദ്ധ്യക്കു ഏഴരശ്ശനിയായ ആ കൂനി കൈകേയിയോടു ഇങ്ങനെ പറഞ്ഞു:— (ഏഴ

രശ്ശനി എന്നു പറയുന്നതു ശനിയുടെ പര്യായമോ വിശേഷണമോ അല്ല. ജാതക ലഗ്നത്തിലും 2-ലും 12-ലും തുടച്ച്യയായി ശനി സഞ്ചരിക്കുമ്പോഠം സഞ്ചാരകാലം ഏഴരക്കൊല്ലമാകും. അങ്ങിനെ 12-ലഗ്നം, 2. എന്നീഭാവങ്ങളിലൂടെ കടന്നു പോകുന്ന ശനിയേയാണു ഏഴരശ്ശനി എന്നു വ്യവഹരിക്കുന്നതു്. പാപം, വ്യയം, പതനം എന്നിവ 12-ൻേറയും ദേഹസുഖം സൗഷ്ഠവം എന്നിവ ലഗ്നത്തിൻേറയും. വാക്കു്, ധനം, കുടുംബം എന്നിവ രണ്ടാം ഭാവത്തിൻേറയും ചിന്താവിഷയങ്ങളാണു്. ശനി ഈ മൂന്നു രാശികളിലൂടെ സഞ്ചരിക്കുന്ന കാലത്തു ജാതകനോ അഥവാ ജാതകിക്കോ പലവിധത്തിലുള്ള അനൎത്ഥങ്ങളുണ്ടാകുന്നു ലഗ്നത്തിൽ സഞ്ചരിക്കുന്ന ശനിക്കു കണ്ടകശ്ശനി എന്നൊരു വിശേഷം കൂടിയുണ്ടു്. തികച്ചും എല്ലാ വിധത്തിലും അനിഷ്ടഫലങ്ങളുണ്ടാക്കുകയാണു് ഏഴരശ്ശനി ചെയ്യുന്നതു്. അതിനാൽ ഏഴരശ്ശനിയെ ആരും ഇഷ്ടപ്പെടുന്നില്ല.)

പ്രിയ സിയരാമു കഹാ തുംഹ രാനീ
രാമഹിം തുംഹ പ്രിയ സോ ഫുരി ബാനീ
രഹാ പ്രഥമ അബ തേ ദിന ബീതേ
സമഉ ഫിരേ രിപു മോഹിം പിരീതേ.

തുംഹകഹാ സിയരാമുപ്രിയ രാമഹിം തുംഹ പ്രിയ = അമ്മേ നിങ്ങഠം പറഞ്ഞു സീതയും രാമനും പ്രിയരെന്നു്, രാമനും നിങ്ങളെ പ്രിയം, സോ ബാനീ ഫുരി = അതൊക്കെ ശരി, രഹാ പ്രഥമ അബ തേ ദിനബീതേ = പണ്ടാണിതെല്ലാം, ഇന്നു ആ കാലംപോയി, സമഉ ഫിരേ പിരീതേ രിപു മോഹിം = കാലത്തിരിച്ചിലിൽ പ്രിയന്മാരും ശത്രുക്കളാകും.

മഹാറാണി, നിങ്ങഠം പറയുകയുണ്ടായല്ലോ നിങ്ങഠംക്കു് പ്രിയപ്പെട്ടവരാണു് രാമനും സീതയുമെന്നു്. രാമനും നിങ്ങളെ പ്രിയമാണെന്നും നിങ്ങഠം പറഞ്ഞു. അതൊക്കെ ശരിയായി

രുന്നു. പണ്ടാണങ്ങിനെയൊക്കെയുണ്ടായിരുന്നതു്. ആ കാലമെല്ലാം പോയ്ക്കഴിഞ്ഞു. കാലഭ്രമണത്തിൽ മിത്രങ്ങളും ശത്രുക്കളാകും. (കൈകേയിയുടെ വിചാരം ശരിയല്ലെന്നും കൈകേയി പ്രിയപ്പെടുന്ന രാമനും സീതയും ഇനി കൈകേയിക്കെതിരാണെന്നും വരുത്തുവാനാണ് മന്ഥര കിണഞ്ഞു ശ്രമിക്കുന്നതു്.)

ഭാനു കമലകുല പോഷ നിഹാര
ബിനു ജര ജാരി കരൈ സോഇ ഛാരാ
ജരി തുംഹാരി ചഹ സവതി ഉഖാരീ
രൂംധഹു കരി ഉപാഉ ബര ബാരീ.

ഭാനു ......നിഹാരാ=സൂര്യൻ കമലകുലത്തെ പോഷിപ്പിക്കുന്നവനാണ്; സോഇ ബിനുജര=അവൻ ജലാഭാവത്തിൽ; ജാരി ഛാരാ കരൈ=ദഹിപ്പിച്ചു ഭസ്മമാക്കുന്നു; തുംഹാരി ഉഖാരീ ജരി സവതി ചഹ=നിന്നെ അടിയോടെ ഭസ്മമാക്കാനാണ് സപത്നി ആഗ്രഹിക്കുന്നതു്; ബരബാരി ഉപാഹു കരി രൂംധഹു= പവിത്രജലം ഉപായമാക്കി നിരോധിക്കുക.

താമരവനത്തെ പോഷിപ്പിക്കുന്നവൻ തന്നെയാണ സൂര്യൻ. എന്നാൽ ആ പോഷകനായ സൂര്യൻ വെള്ളത്തിൻെറ അഭാവത്തിൽ ചെയ്യുന്നതെന്താണെന്നു നിനക്കറിയാമോ? സ്വന്തം ചണ്ഡകിരണങ്ങളെക്കൊണ്ടു താമരപ്പൊയ്ക ഭസ്മമാക്കുകയാണ്. അതുപോലെ നിന്നെ അടിയോടെ ദഹിപ്പിക്കാനാണ് നീൻെറ സപത്നിയായ കൗസല്യ ആഗ്രഹിക്കുന്നതു്. നീയിപ്പോഠം വേണ്ടതു ധാരാളം ജലം ചൊരിഞ്ഞു ആ ദാഹകർമ്മം തടയുകയാണ്. നിന്നെ നശിപ്പിക്കുന്ന ശക്തിയെ നീ പ്രതിരോധിച്ചു രക്ഷ പ്രാപിക്കുക.

ദോ:- തുംഹഹിം ന സോചു സോഹാഗ ബല
നിജബസ ജാനഹു രാഉ

മന മലീന മുഹം മീഠ നൃപു
രാഉര സരല സുഭാഉ.

തുംഹഹിം സോഹാഗ ബല സോച ന=നിനക്ക സൗഭാഗ്യത്തിലുള്ള വിശ്വാസത്താൽ ഒരു വിചാരവും ഇല്ല; രാഉ നിജബസ ജാനഹു=രാജാവു നിനക്ക വശഗനെന്നു നീ കരുതുന്നു; നൃപു മന മലീന മുഹം മീഠ=രാജാവിൻെറ മനസ്സു മലിനവും വാക്ക ചക്കരയുമാണ്; രാഉര സുഭാഉ സരല=അമ്മയുടെ സ്വഭാവം സരളമാണ്.

അമ്മേ അമ്മക്ക സൗഭാഗ്യത്തിലുള്ള വിശ്വാസം നിമിത്തം ഒരു ചിന്തയും ഇല്ല രാജാവു അധീനയെന്നു നിനക്ക തോന്നുന്നു അദ്ദേഹത്തിൻെറ മനസ്സു മലിനവും നാവു മധുരവുമാണ്. അമ്മയുടെ സ്വഭാവം സരളവുമാണ്.

ചൗ:- ചതുര ഗംഭീര രാമ മഹതാരീ
ബീചു പാഇ നിജ ബാത സവാംരീ
പാഠഏ ഭരതു ഭൂപ നനിഅഉരേം
രാമു മാഇ മത ജാനബ രഉരേം.

ചതു....താരി= ചതുരഗംഭീരയാണു രാമമാതാവ്, ബീചു.... സവാംരീ=തഞ്ചം കിട്ടിയപ്പോൾ കാര്യം നേടി, രാമു .. മത ഭൂപ ഭരതു നനിഅ ഉരേം പാഠഏ= രാമമാതാവിൻെറ അഭിപ്രായത്താലാണ് രാജാവു ഭരതനെ മാതുലഗേഹത്തിലേക്കയച്ചതു്, രഉരേം ജാനബ= അവടന്നിതു മനസ്സിലാക്കണം.

കൗസല്യ ചതുരയും ഗംഭീരയുമാണ്. പഴുതുകിട്ടിയപ്പോൾ കാര്യം നേടി. കൗസല്യയുടെ ഉപദേശപ്രകാരമാണ് ഭരതനെ മഹാരാജാവു മാതുലമന്ദിരത്തിലേക്കയച്ചതു്. ഈ വസ്തുത നീ മനസ്സിലാക്കണം. (നോക്കുക മന്ഥരയുടെ പോക്ക്. കൈകേയിയുടെ മനസ്സിൽ കൗസല്യയേയും ദശരഥ മഹാരാജാവിനേയും കുറിച്ചു നിന്ദയും വെറുപ്പും ഉണ്ടാകാൻ മന്ഥര എത്ര ഭംഗിയായി

  

ട്ടാണ് വസ്തുതകൾ വളച്ചൊടിച്ചു വെയ്ക്കുന്നതു്. അവർ പറയുന്നതു് തീകച്ചും പരമാർത്ഥമെന്നേ ആർക്കും തോന്നുകയുള്ളു. ആ വിധത്തിലാണവളുടെ ഭാഷണം )

സേവഹിം സകല സവതി മോഹി നീകേം
ഗരബിത ഭരതമാതു ബല പീകേം
സാല്യ തുംഹാര കൗസിലഹിം മാഈ
കപടചതുര നഹിംഹോഇ ജനാഈ

സേവ....നീകേം = സേവിക്കുന്നു സകല സപത്നിമാരും എന്നെ നല്ലപോലെ , ഗര....പീകേം = ഗർവ്വിതയായ ഭരത മാതാവിനു ഭർത്തൃബലം ഉണ്ടു്. സാല്യ .. മാഈ = ശല്യമാണു നിങ്ങൾ കൗസല്യക്കു് അമ്മേ, കപട ചതുര = കാപട്യത്തിൽ ചതുര ജനാഈ നഹിം ഹോഇ=പുറത്തു കാട്ടുന്നില്ല..

അമ്മേ കൗസല്യയുടെ വിചാരം ഇതാണ്:— 'എൻെറ എല്ലാ സപത്നിമാരും എന്നെ നല്ലപോലെ ശുശ്രൂഷിക്കുന്നുണ്ടു്. എന്നാൽ ഭർത്താവു് തനിക്കു് വശഗയാണെന്ന ഗർവ്വിനാൽ കൈകേയിമാത്രം എന്നെ ശുശ്രൂഷിക്കുന്നില്ല.' അമ്മേ കൗസല്യക്കു നിങ്ങളൊരു ശല്യമാണ്. എന്നാൽ കാപട്യത്തിൽ സമർത്ഥയായ കൗസല്യ ഈ വസ്തുത മറച്ചു വെച്ചിരിക്കയാണ്

രാജഹിം തുംഹ പര പ്രേമ ബിസേഖി
സവതി സുഭാഉ സകഇ നഹിം ദേഖീ
രചി പ്രപംചു ഭൂപഹി അപനാഈ
രാമ തിലക ഹിത ലഗന ധരാഈ

രാജ....ബിസേഖീ = രാജാവിനു നിൻെറ പേരിൽ പ്രേമം വിശേഷിച്ചും ഉണ്ടു്, · സവ....ദേഖീ = സപത്നി സ്വഭാവം കൊണ്ടു അതു കാണാൻ സാദ്ധ്യമാകുന്നില്ല, പ്രപംചുരചി ഭൂപഹി അപനാഈ രാമതിലക ഹിത ലഗന ധരാഈ = തന്ത്രങ്ങൾ കൊണ്ടു രാജാവിനെ അധീനമാക്കാൻ രാമാഭിഷേകാർത്ഥം

പ്രയത്നിക്കുന്നതു്.

അമ്മേ അമ്മയുടെ പേരിൽ മഹാരാജാവിനു സവിശേഷ പ്രേമമാണുള്ളതെന്നു കൗസല്യക്കറിയാം ആ വസ്തുത കാണാൻ സപത്നീപ്രകൃതം അവളെ ശക്തയാക്കുന്നില്ല അവരം തന്ത്രം പ്രയോഗിച്ച് മഹാരാജാവിനെ അവളുടേതാക്കാൻ ശ്രമിക്കുകയാണു്. രാമാഭിഷേകം കഴിഞ്ഞാൽ അവരം രാജമാതാവാകും. ദശരഥ മഹാരാജാവു അവരംക്കു തികച്ചും അധീനയുമാകും. അതാണവരം രാമാഭിഷേക കാര്യത്തിൽ വെമ്പൽ കാണിക്കുന്നതു്.

യഹ കുല ഉചിത രാമ കഹം ടീകാ
സബഹി സുഹാഇ മോഹി സുഠി നീകാ
ആഗിലി ബാത സമുഝി ഡര മോഹി
ദേഉ ദൈഉ ഫിരി സോ ഫലു ഓഹീ.

രാമകഹം ടീകാ യഹ കുല ഉചിത = രാമനെ രാജാവായി വാഴിക്കുന്നതു വംശോചിതമാണു്, സബഹി സുഹാഇ = എല്ലാവർക്കും ഇഷ്ടവുമാണു്, മോഹീകാ സുഠി = എനിക്കും നന്നായി തോന്നുന്നു, ആഗിലി ബാത സമുഝി = ഭാവികാര്യം വിചാരിച്ചു, മോഹീ ഡര = എനിക്കു ഭയം, ദൈഉ സോ ഫലു ഫിരി ഓഹീ ദേഉ = ദൈവം ആ ഫലം മടക്കി എടുത്തു അവരംക്കുതന്നെ കൊടുക്കട്ടെ

രാമനെ യുവരാജാവായി വാഴിക്കുന്നതു വംശോചിതം തന്നെയാണു്, എല്ലാവർക്കുമുണ്ടു് അക്കാര്യത്തിൽ സന്തോഷം. എനിക്കും അതു നന്നായി തോന്നുന്നു എന്നാൽ വരാനിരിക്കുന്ന സ്ഥിതി ആലോചിച്ചു ഞാൻ ഭയപ്പെടുകയാണു്. അമ്മേ, അവിടേക്കു തിന്മ ചെയ്യാൻ ആർ ശ്രമിക്കുന്നു അവർക്കു അതിൻെറ ഫലം ഈശ്വരൻതന്നെ മടക്കി കൊടുക്കട്ടെ. (രാമാഭിഷേകം നടന്നാൽ രാജാവു കൗസല്യക്കു തികച്ചും കീഴ്പ്പെടും, കൈകേയിയെ തരം താഴ്ത്തും, കൈകേയിക്കതു പ്രാണസങ്കടവുമാകും.

അത്തരമൊരു ദൃഷ്ടിച്ചസ്ഥിതി ദൈവം കൗസല്യക്കതന്നെ നഷ്ടപ്പെട്ട എന്നാണ് മന്ഥരയുടെ പ്രസ്താവത്തിന്റെ കാതലായ ഭാഗം )

ദോ:- രചി പചികോടിക കുടിലപന
കീൻഹേസി കപട പ്രബോധു
കഹേസി കഥാ സത സവതി കൈ
ജേഹി ബിധി ബാഢ ബിരോധു.

കോടിക കുടിലപന രചിപചി കപട പ്രബോധു കീൻഹേസി = കോടിക്കണക്കിൽ കൗടില്യങ്ങൾ രചിച്ച പാകപ്പെടുത്തി കപടോൽബോധനം ചെയ്തു. സത സവതി കൈകഥാ, ജേഹി ബിധി ബിരോധു ബാഢ കഹേസി = നൂറു സപത്നിമാരുടെ കഥകളും, എങ്ങനെയായാൽ വിരോധം വർദ്ധിക്കും അവ്വിധം പറയുകയും ചെയ്തു.

മന്ഥര നിരവധി കുടിലതകൾ സൃഷ്ടിച്ച് പാകപ്പെടുത്തി കൈകേയിക്കു കാപട്യപൂർവ്വം വിളമ്പിക്കൊടുത്തു. താൻ പറയുന്നതുപോലെയാണ് ഭവിഷ്യത്തുണ്ടാകുക എന്നതിനു നൂറുകണക്കിൽ സപത്നിമാൎക്കുണ്ടായ അനുഭവകഥകളും അവൾ വിവരിച്ചു. അത്രയുംകൊണ്ടു കൈകേയിക്കു ഭർത്താവിന്റെയും രാമമാതാവിന്റെയും നേരെ വിരോധം വർദ്ധിക്കാതിരിക്കയില്ലെന്നു മന്ഥരക്കറിയാം.

ചൗ:- ഭാബീ ബസ പ്രതീതി ഉര ആഈ
പൂഛ രാനി പുനി സപഥ ദേവാഈ
കാ പൂംഛഹു തുംഹ അബഹും ന ജാനാ
നിജഹിത അനഹിത പസു പഹിചാനാ

ഭാബീ ബസ ഉര പ്രതീതി ആഈ = ഭവിതവ്യവശഗമായ മനസ്സിൽ വിശ്വാസം ജനിച്ചു, രാനി സപഥ ദേവാഈ =

റാണി പ്രതിജ്ഞചെയ്തു. പുനീ പൂഛ = അനന്തരം ചോദിച്ചു: കാം പൂഛഹു തും ഹ അബഹും ന ജാനാ = എന്താണ് ചോദിക്കുന്നതു്? നിനക്കിനിയും മനസ്സിലായില്ലേ? പസു നിജഹിത അനഹിത പഹിചാനാ = പശുക്കൾക്കുകൂടി ഹിതാഹിതങ്ങൾ തിരിച്ചറിയാം.

ഭവിതവ്യത്തിനു കീഴ്പ്പെട്ട കൈകേയിക്കു മന്ഥരയിൽ വിശ്വാസമുണ്ടായി. വിശ്വാസപ്രതിജ്ഞ ചെയ്തു കൈകേയി ചോദിച്ചു: കാര്യം ഇങ്ങനെയൊക്കെത്തന്നെയെന്നു തീർച്ചയാണോ? എന്നു്. മന്ഥര പറഞ്ഞു: — ഞാനിത്രയൊക്കെ വിസ്തരിച്ചു പറഞ്ഞിട്ടും നിനക്കു കാര്യം മനസ്സിലായില്ലേ? കേവലം പശുക്കൾക്കുകൂടി ഹിതാഹിതങ്ങൾ തിരിച്ചറിയാനാവുന്നുണ്ടല്ലോ (പശുവിന്റെ ബുദ്ധിപോലും കൈകേയിക്കില്ലേ എന്നു മന്ഥര സംശയിക്കുകയാണ്.)

ഭയേഉ പാഷ ദിന സജത സമാജ്ജൂ
തുംഹ പാഇ സുധി മോഹിസന ആജ്ജൂ
ഖാഇഅ പഹിരിഅ രാജ തുംഹാരേം
സത്യ കഹേം നഹിം ദോഷു ഹമാരേം.

പാഷദിന സമാജ്ജു സജത ഭയേഉ=പന്ത്രണ്ടു ദിവസമായി ഒരുക്കങ്ങൾ കൂടിത്തുടങ്ങിയിട്ടു്. ആജ്ജു തുംഹ മോഹിസന സുധി പാഇ = ഇന്നാണ് എന്നിൽനിന്നു മനസ്സിലാക്കിയതു്; തുംഹാരേം രാജ ഖാഇഅ പഹിരിഅ = നിന്റെ ചെലവിൽ ഞാൻ ഉണ്ണുന്നു; ഉടുക്കുന്നു; സത്യകഹേം ഹമാരേം ദോഷു നഹിം = സത്യം പറയുന്നതുകൊണ്ടു എനിക്കൊരു ദോഷവും ഇല്ല.

രാമാഭിഷേകത്തിന്നുള്ള ഒരുക്കങ്ങൾ തുടങ്ങിയിട്ടു ഇന്നേക്കു ദിവസം പന്ത്രണ്ടായി. എന്നിട്ടും ഈ സംഗതി ഞാൻ പറഞ്ഞു ഇന്നേ നീ അറിയുന്നുള്ളു എനിക്കു സത്യം നിന്നെ ധരിപ്പിക്കാതെ കഴിയുമോ? ഞാൻ ഉണ്ണുന്നതും ഉടുക്കുന്നതും നിന്റെ ചില

വിലല്ലേ? സത്യം അറിയിക്കുന്നതുകൊണ്ട് എനിക്കൊരു ദോഷ വും ഇല്ല. (രാജാവും കൗസല്യയും ഈ വസ്തുത കൈകേയിയെ അറിയിക്കാതെ രഹസ്യമായി വെച്ചിരിക്കുന്നു എന്നു സൂചന )

ജൗം അസത്യ കഛു കഹബ ബനാഇൗ
തൗം ബിധി ദേഇഹി ഹംഹി സജാഇൗ
രാമഹി തിലക കാലി ജൗം ഭയേഉൗ
തുംഹ കഹം ബിപതിബീജു ബിധി ബയേഉൗ.

ജൗം അസത്യ കഛുബനാഇൗ കഹബ = ഞാൻ സത്യം അല്ലം ഉണ്ടാക്കി പറയുന്നതായാൽ; തൗം ബിധിഹംഹിം സജാഇൗ ദേഇഹി = വിധി എനിക്കു കഠിന ശിക്ഷനല്കും; ജൗം രാമഹി കാലിതിലക ഭയേഉൗ = രാമന്റെ അഭിഷേകം ഇന്നലെ കഴിഞ്ഞിരു ന്നുവെങ്കിൽ; തുംഹ കഹം ബിധി ബിപതിബീജു ബയേഉൗ = നി ക്കു വിധി, ആപത്തിന്റെ വിത്തുപാകുമായിരുന്നു

ഞാൻ അവാസ്തവം കെട്ടിച്ചമച്ചു പറഞ്ഞാൽ ദൈവം എനിക്കു ക്രൂര ദണ്ഡനം തന്നെ നല്കും. ഇന്നലെ രാമന്റെ അഭി ഷേകം നടന്നിരുന്നുവെങ്കിൽ ആപൽകാലം ആരംഭിക്കുമായി രുന്നു. (ഇന്നലെ അഭിഷേകം നടക്കാത്തതു നിനക്കു ഭാഗ്യമായി എന്നു സാരം )

രേഖ ഖംചാഇ കഹൗം ബലു ഭാഖീ
ഭാമിനി ഭഇഹു ദൂധ കൈ മാഖീ
ജൗം സുതസഹിത കരഹു സേവകാഇൗ
തൗ ഘര രഹഹു ന ആന ഉപാഇൗ.

രേഖഖംചാഇ ബലു ഭാഖീകഹൗം ഭാമിനി ദൂധ കൈഖാഖീ ഭഇഹു =; വരവരച്ചു ശക്തിപൂർവ്വം പറയുന്നു ഹേ, ഭാമിനി, നീ പാലിൽ വീണ ഈച്ചയാകും. സുതസഹിത സേവകാഇൗ കരഹു തൗ ഘര രഹഹു ആനഉപാഇൗ ന = പുത്രനൊന്നിച്ചു ചേടിവേല

ചെയ്യുന്നതായാൽ കൊട്ടാരത്തിൽ ജീവിക്കാം; വേറൊരു പോം വഴിയും ഇല്ല

വരവരച്ച ശക്തിപൂർവ്വം ഞാൻ പറയുന്നു, ഹേ ഭാമിനി, നിൻെറ കഥ പാലിൽ വീണ ഈച്ചയുടെ സ്ഥിതിപോലെയാകും. ഭരതനും നീയും കൗസല്യക്ക ദാസ്യവൃത്തി ചെയ്യുന്നപക്ഷം നിങ്ങൾക്ക കൊട്ടാരത്തിൽ കഴിഞ്ഞുകൂടാം. വേറൊരു വഴിയും ഇല്ല (പാലിൽ വീണ ഈച്ചയെ പുറത്തക്കെടുക്കമ്പോൾ അതിൻെറ ചിറകു കൊഴിയും തന്മൂലം അതിനു പറക്കാനാവാതെ വരികയും ചെയ്യുന്നു; ഇതുപോലുള്ള ഗതികേടാണ് കൈകേയിക്കും രാമാഭിഷേകത്തെത്തുടർന്നു ഉണ്ടാവുക എന്നർത്ഥം.)

ദോ:- കദ്രു ബിനതഹി ദീൻഹ ദുഖു
തുംഹഹിം കൗസിലാ ദേബ
ഭരതു ബംദിഗൃഹ സേഇഹഹിം
ലഷനു രാമകേ നേബ

കദ്രുബിനതഹി ദുഖു ദീൻഹ=കദ്രു വിനതയെ ദുഃഖിപ്പിച്ചു; തുംഹഹിം കൗസിലാ ദുഖു ദേബ=നിനക്ക കൗസല്യ ദുഃഖമുണ്ടാക്കും; ഭരതു ബംദിഗൃഹ സേഇഹഹിം=ഭരതൻ കാരാഗൃഹത്തിൽ കിടക്കും; ലഷനു രാമകേ നേബാ=ലക്ഷ്മണൻ രാമൻെറ സചിവനുമാകും

കദ്രുവിനതയെ ദുഃഖിപ്പിച്ചതുപോലെ കൗസല്യ നിന്നെയും ദുഃഖിപ്പിക്കും നിൻെറ ഓമന മകനായ ഭരതൻ കാരാഗൃഹത്തിൽ കിടക്കും; ലക്ഷ്മണൻ രാമൻെറ സചിവനുമാകും.

(കശ്യപമഹർഷിയുടെ രണ്ടു ഭാര്യമാരാണ് കദ്രുവും വിനതയും. കദ്രു സർപ്പമാതാവും വിനത പക്ഷിമാതാവുമായിരുന്നു ഒരിക്കൽ കദ്രു വിനതയോടു സൂര്യാശ്വങ്ങളുടെ വാലിൻെറ നിറമെന്തെന്നു ചോദിച്ചു. വിനത പറഞ്ഞു വെളുപ്പാണ് എന്നു്. കദ്രു എതിർത്തു; നിറം കറുപ്പാണെന്നു ശഠിച്ചു. വാദപ്രതിവാദ

രാ. അ.—9

  

മായി. വാദത്തിൽ തോല്ക്കുന്നവരാ ജയിക്കുന്നവരുടെ ദാസിയാക ണമെന്ന കരാറിൽ വാദപ്രതിവാദം അവസാനിച്ചു വാദത്തിൽ ജയിക്കുന്നതിനുവേണ്ടി കദ്രു, മക്കളെ വിളിച്ചു സൂര്യാശ്വത്തിൻെറ വാലിൽ പററിനില്ക്കാനാജ്ഞാപിച്ചു. അവർ കല്പന അനുസ രിച്ചു. സൂര്യാശ്വങ്ങളുടെ വാലിൻെറ നിറം കറുപ്പാണെന്നു വിനതയ്ക്കു സമ്മതിക്കേണ്ടിവന്നു. കദ്രു ചെയ്ത കാപട്യം വിനത അപ്പോൾ അറിഞ്ഞില്ല കരാറനുസരിച്ചു വിനതക്കു കദ്രുവിൻെറ ദാസിയാകേണ്ടിവന്നു. അമ്മ വ്യഥിതയായി കഴിയുന്നതു എന്തു കാരണത്താലെന്നു വൈനതേയൻ ചോദിച്ചപ്പോൾ ഉണ്ടായതെ ല്ലാം വിനത പുത്രനെ ധരിപ്പിച്ചു ഗരുഡൻ ഭഗവാനെ സമീ പിച്ചു സർപ്പങ്ങളെ തനിക്കാഹാരമാക്കണമെന്നും വിഷബാധ തന്മൂലം ഉണ്ടാകാതിരിക്കണമെന്നും അഭ്യർത്ഥിച്ചു 'അങ്ങനെ തന്നെ' എന്നു ഭഗവാൻ ഗരുഡനെ അനുഗ്രഹിച്ചു പുത്രനാശ ത്താൽ ഭീതയായിത്തീർന്ന കദ്രു, വിനതയോടു മാപ്പിരന്നു )

ചൌ:- കൈകയസുതാ സുനത കടു ബാനീ
കഹി ന സകൈ കഛു സഹമി സുഖാനീ
തന പസേഉ കദലീ ജിമി കാംപീ
കുബരീ ദസന ജീഭ തബ ചാംപീ

കടുബാനീ സുനത കൈകയസുതാ കഛു കഹി ന സകൈ= ക്രൂരവാക്കുകൾ കേട്ടപ്പോൾ കൈകേയിക്കു ലേശമെങ്കിലും സംസാ രിക്കാൻ കഴിഞ്ഞില്ല, സഹമി സുഖാനീ തന പസേഉ ജിമി കദലീ കാംപീ=ഭയന്നു, തൊണ്ടവരണ്ടു, ദേഹം വിയർത്തു, കദളി വാഴ കണക്കെ വിറച്ചു, കുബരി തബ ജീഭ ദസന ചാംപീ=കൂനി അപ്പോൾ നാവുകൊണ്ടു പല്ലുരുമ്മി.

കൗസല്യക്കു താൻ ദാസിയാകേണ്ടി വരുമെന്നും തൻെറ അരുമപ്പുത്രൻ കൽത്തുറുങ്കിൽ കിടക്കുമെന്നും മററുമുള്ള ക്രൂരവാക്കു കൾ മന്ഥര പറഞ്ഞു കേട്ടപ്പോൾ കൈകേയി പേടിച്ചു വിറച്ച്

അവളുടെ തൊണ്ടവരണ്ടു. ദേഹം വിയൎക്കുകയും കൺ്ളി കണക്കെ വിറക്കുകയും ചെയ്തു. മന്ഥരയാകട്ടെ അവളുടെ ജ്വാലകൊണ്ടു ഒന്നുങ്ങളെ ഉരുമ്മി.

കഹി കഹി കോടിക കപട കഹാനീ
ധീരജ ധരഹു പ്രബോധിസി രാനീ
കീൻഹിസി കഠിന പഢാഇ കുപാഠൂ
ജിമി ന നവഇ ഫിരി ഉകഠി കുകാഠൂ.

കോടിക കപട കഹാനീ കഹികഹി ധീരജ ധരഹു രാനീ പ്രബോധിസി=കോടിക്കണക്കിൽ കപടം നിറഞ്ഞ കഥകൾ പറഞ്ഞു പറഞ്ഞു ധൈര്യമായിരിക്കാൻ റാണിയെ ഉദ്ബോധിപ്പിച്ചു, ഉകഠി കുകാഠൂ ഫിരി ജിമി ന നവഇ=കരിഞ്ഞ വിറകുകൊള്ളി വീണ്ടും എങ്ങിനെ പണ്ടത്തെ അവസ്ഥയിലാകുന്നില്ലയോ അതുപോലെ, കുപാഠൂ പഢാഇ കഠിന കീൻ ഹിസി= ദുർബ്ബോധനം നൽകി ഇനിയൊരിക്കലും നല്ലവളാകാത്ത നിലക്കു കഠിനഹൃദയയാക്കി.

നിരവധി കള്ളക്കഥകൾ പറഞ്ഞു മന്ഥര കൈകേയിയെ ധീരയായിരിക്കാൻ ഉപദേശിച്ചു ഇനിയൊരിക്കലും നല്ലവളായി മാറാതിരിക്കത്തക്കവണ്ണം കൈകേയിയെ മന്ഥര കഠിനഹൃദയയാക്കി. കത്തിക്കരിഞ്ഞ വിറകുകൊള്ളി പിന്നീടു അതിൻെറ പണ്ടത്തെ പുതുമയിലേക്കു തിരിച്ചുവരുമോ? (മന്ഥരയുടെ ശ്രമം ഫലിച്ചു. കൈകേയിയുടെ മനസ്സിനു ഭയങ്കരമായൊരു പരിവർത്തനം ഉണ്ടായി ആ റാണി സ്ത്രീത്വത്തിൽ നിന്നു പിശാചിനിത്വത്തിലേക്കു വഴുതി വീണു )

ഫിരാ കരമു പ്രിയലാഗി കുചാലീ
ബകിഹി സരാഹൈ മാനി മരാലീ
സുനു മന്ഥരാ ബാത ഫുരി തോരീ
ദഹിനി ആംഖി നിത ഫരകൈ മോരീ

  

കരമൂഫിരാകചാലീപ്രിയലാഗി = കർമ്മത്തിൻെറ തലതിരിച്ചിലിൽ ദുർമ്മാർഗ്ഗം പ്രിയകരമായി. മരാലീ ബകിഹി സരാഹൈ മാനി=അരയന്നപ്പിട കൊററിയെ ശ്ലാഘിക്കയോ എന്നവണ്ണം, സുനമന്ഥരാ തോരീബാതഫുരീ=കേൾക്ക മന്ഥരേ നീ പറഞ്ഞതു സത്യമാണ്; മോരീദാഹിനി ആംഖി നിതഫരകൈ= എൻെറ വലത്തേക്കണ്ണ് സദാ ഇളകുന്നു.

കർമ്മത്തിൻെറ തലതിരിച്ചിലിൽ കൈകേയിക്കു കെട്ടവഴി നല്ലവഴിയായി തോന്നി. (വിനാശകാലേ വിപരീതബുദ്ധി എന്നുണ്ടല്ലോ, അരയന്നപ്പിട, കൊററിയെ ശ്ലാഘിക്കുന്നതു പോലെ കൈകേയി കൂനിയെ പ്രശംസിച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു:— കേൾക്ക മന്ഥരേ, നീ എന്തൊക്കെപ്പറഞ്ഞുവോ അതെല്ലാം പരമാർത്ഥമാണ്. എൻെറ വലത്തു കണ്ണു സദാ ഇളകിക്കൊണ്ടിരിക്കുന്നു. (സ്ത്രീകൾക്കു വലത്തുഭാഗം ചലിക്കുന്നതായി അനുഭവപ്പെടുന്നതു ദുർന്നിമിത്തമാണെന്നു ഐതിഹ്യമുണ്ട്, (അരയന്നപ്പിടയും കൊററിയും തമ്മിലുള്ള അന്തരവും ആദ്യത്തേതു രണ്ടാമത്തേതിനെ ശ്ലാഘിക്കുന്നതുപോലെ എന്നുള്ള പ്രയോഗവും എത്ര സമഞ്ജസമായിരിക്കുന്നു!)

ദിനപ്രതി ദേഖൗം രാതി കുസപനേ
കഹൗം ന തോഹി മോഹബസ അപനേ
കാഹ കരൗം സഖി സൂധ സുഭാഊ
ദാഹിന ബാമ ന ജാനൗം കാഊ.

ദിനപ്രതി രാതി കുസപനേ ദേഖൗം അപനേ മോഹബസ തോഹിന കഹൗം=ദിവസം തോറും രാത്രി ദുസ്വപ്നങ്ങൾ കാണുന്നു; എൻെറ കഥയില്ലായ്മകൊണ്ടു നിന്നോടു പറഞ്ഞില്ല. കാഹ കരൗം സഖി സൂധ സുഭാഊ= എന്തു പറയട്ടെ സഖി, സ്വഭാവം ശുദ്ധമാണ്. ദാഹിന ബാമ കാഊ ന ജാനൗം=ഇടവും വലവും എനിക്കറിഞ്ഞുകൂടാ.

രാത്രിവേളകളിൽ ഞാൻ പതിവായി ദുസ്വപ്നങ്ങൾ കാണുന്നുണ്ട മന്ഥരേ. എന്റെ കഥയില്ലായ്മകൊണ്ടു ഞാനതു നിന്നോടു പറയാതിരുന്നു എന്നേയുള്ളൂ. ഞാനെന്തു പറയട്ടെ. ഇടത്തും വലത്തുമൊന്നും എനിക്കറിഞ്ഞുകൂടാ. എന്റെ മനസ്സ ശുഭ്രമാണ്. (ഇടവും വലവും എന്നിവിടെ കവി പ്രയോഗിച്ചിരിക്കുന്നതു ശത്രുക്കളും മിത്രങ്ങളും എന്നത്ഥത്തിലാണ്. ശുദ്ധഹൃദയന്മാക്ക ശത്രുമിത്രങ്ങളെന്ന വിചാരമേ ഹൃദയത്തിലുണ്ടാകാറില്ല. അവർ എന്നും സമദശ്ശികളായിരിക്കും.)

ദോ:- അപനേ ചലത ന ആജ്ഞു ലഗി
അനഭല കാഹ്ഹു ക കീൻഹ
കേഹി അഘ ഏകഹി ബാര
മോഹി ദൈവ ദുസഹദുഖ ദീൻഹ.

അപനേചലത കാഹുക ആജ്ഞലഗി അനഭല ന കീൻഹ= സ്വജീവിതത്തിൽ ആക്കും ഇന്നേവരെ ഞാനൊരു ദോഷം ചെയ്തിട്ടില്ല. കേഹി... ദീൻഹ = എന്തു പാപത്തിനാണ ദൈവം ഒരേ അടിയായി എനിക്ക ദുസ്സഹദുഃഖം നൽകിയിരിക്കുന്നതു്?

എന്റെ ആയുഷ്ക്കാലത്തു ഇന്നോളം ഞാൻ ആക്കും ഒരു ദോഷവും ചെയ്തിട്ടില്ല. ആ സ്ഥിതിക്ക ഏതു പാപത്തിന്റെ ഫലമായിട്ടാണ് ദൈവം എനിക്ക ഇപ്രകാരമൊരു സഹിക്കവയ്യാത്ത ദുഃഖം നൽകിയിരിക്കുന്നതു്? (വാസ്തവത്തിൽ കൈകേയിക്ക മന്ഥരനിമിത്തമല്ലാതെ മററാരാലും ഒരു ദുഃഖവും ഉണ്ടായിട്ടില്ല. ഉണ്ടെന്നു കൈകേയി ഗണിക്കുന്നുണ്ടെങ്കിൽ അതു മന്ഥര അടിച്ചേല്പിച്ച ദുഃഖം മാത്രമാണ്.)

ചൌ:- നൈഹര ജനമു ഭരബ ബരു ജാഇ
ജിയത ന കരബി സവതി സേവകാഇ
അരിബസ ദൈഉ ജിയാവത ജാഹീ
മരനു നീക തേഹി ജീവ ന ചാഹീ.

നൈഹരു ജാഇ ബരു ജനമു ഭരബ=അമ്മാത്തു ചെന്നു ആയുശ്ശേഷം നയിക്കാം. ജിയത സവതി സേവകാഇ ന കരബി=ജീവിച്ചിരിക്കുമ്പോഠം സപത്നീദാസ്യം ചെയ്കയില്ല ജാഹി ദൈഉ അരിബസ ജിയാവത തേഹി മരനു നീക ജീവന ചാഹി=ഏതൊരുത്തിയെ ദൈവം ശത്രു വിധേയയാക്കി ജീവിപ്പിക്കുന്നുവോ അവഠംക്കു മരണമാണു ഉത്തമം, ജീവൻ കാമ്യമല്ല.

എൻെറ അമ്മാത്തു ചെന്നു ആയുശ്ശേഷം നയിക്കേണ്ട ഗതി കേടു എനിക്കു നേരിട്ടാലും ജീവിച്ചിരിക്കുന്ന കാലത്തോളം ഞാൻ സപത്നീദാസിയായിരിക്കുന്നതല്ല. ശത്രുവിനു വിധേയയായി ജീവിക്കുന്നവഠംക്കു മരണമാണ് ശ്രേഷ്ഠം, അവഠംക്ക് ജീവിതം കാമ്യമാകുന്നില്ല. ('സാപത്ന്യ ജാത പരാഭവംകൊണ്ടുള്ള താപവും പൂണ്ടു ധരണിയിൽ വാഴ്കയിൽ നല്ലു മരണമതിനില്ല സംശയം' എന്നു തുഞ്ചത്തെഴുത്തച്ഛൻ പറയുന്നു)

ദീന ബചന കഹ ബഹുബിധി രാനീ
സുനി കുബരീ തിയമായാ ഠാനീ
അസ കസ കഹഹു മാനി മന ഊനാ
സുഖു സോഹാഗു തുംഹകഹഠ ദിന ദൂനാ.

രാനി ബഹുബിധി ദീന ബചന കഹ=റാണി അനേക വിധത്തിൽ ദീനവാക്കുകഠം പറഞ്ഞു, സുനി കുബരീ തിയ മായാ ഠാനീ=കേട്ടു കുബ്ജ സ്ത്രീമായ വിസ്തരിച്ചു, മനഊനാ മാനി അസ കസകഹഹു=മനസ്സിനെ നിസ്സാരമായി ഗണിച്ചു എന്താണിങ്ങനെ പറയുന്നതു്, തുംഹകഹം സുഖ സോഹാഗു ദിന ദൂനാ=നിനക്കു സുഖസൗഭാഗ്യങ്ങളുടെ ദിനങ്ങഠം ഇരട്ടിയാകട്ടെ.

കൈകേയി പല വിധത്തിലുള്ള ദീനവാണികഠം പറഞ്ഞതു കേട്ടു മന്ഥര സ്ത്രീകളുടെ മായാവൈഭവം ഭംഗിയായി വിസ്തരിച്ചു. എന്നിട്ടിങ്ങനേയും കൈകേയിയെ സമാശ്വസിപ്പിച്ചു. ആത്മനിന്ദചെയ്തു ഈ വിധമൊക്കെ പറയുന്നതെന്താണ്? നിൻെറ

സുഖ സൗഭാഗ്യങ്ങളുടെ ദിവസങ്ങാം ഇരട്ടിക്കട്ടെ. (സ്ത്രീ മായ ക്കുള്ള കഴിവുകളെന്തെന്നു് മന്ഥരയുടെ ശിഷ്യയായ കൈകേയി ഏറ്റെത്താമസിയാതെ പ്രകടിപ്പിക്കുന്നതു് നമുക്ക കാണാം )

ജേഹി രാഉര അതി അനഭല താകാ
സോഇ പാഇഹി ഏഹ ഫലു പരിപാകാ
ജബതേം കുമത സുനാ മൈം സ്വാമിനി
ഭൂഖ ന ബാസര നീംദ ന ജാമിനി.

ജേഹി....താകാ=ആരാണോ അവിടേക്ക അത്യധികം വിനയു ണ്ടാക്കിയതു്, സോഇ പരിപാകാ ഏഹ ഫല പാഇഹി=ആ വ്യക്തി ഒടുവിൽ അതിൻെറ ഫലം പ്രാപിക്കും, സ്വാമിനി ജബതേം കുമത സുനാ ബാസര ഭൂഖ ന ജാമിനി നീംദ ന= സ്വാമിനി (ഈ ചീത്ത വൃത്താന്തം കേട്ടതുമുതൽ പകലെനിക്ക വിശപ്പോ രാത്രി നിദ്രയോ ഇല്ല

ദേവി, അവിടേക്ക കൊടും വിനയുണ്ടാക്കിയ വൃക്തി ഒടു വിൽ അതിൻെറ ഫലം അനുഭവിക്കാതിരിക്കയില്ല സ്വാമിനി, അഭിഷേകമെന്ന ആ കൊള്ളരുതാത്ത വൃത്താന്തം കേട്ടതുമുതൽ പകൽ എനിക്ക വിശപ്പോ രാത്രിയിൽ നിദ്രയോ ഉണ്ടായിട്ടില്ല. (നോക്ക മന്ഥരയുടെ മറെറാരു തന്ത്രം? അല്പനേരം മുമ്പുമാത്ര മാണു് ആ ദുഷ്ട രാമാഭിഷേക വൃത്താന്തം പലരോടും ചോദിച്ച റിഞ്ഞതു്. എന്നിട്ടു പറയുന്നു, ആ വൃത്താന്തം കേട്ട നിമിഷം മുതൽ അവാംക്ക ഊണും ഉറക്കവുമില്ലെന്നു്. ഈ പ്രസ്താവം കോംക്കുമ്പോാം തോന്നുക വളരെ ദിവസമായി അവാം അഭി ഷേക വൃത്താന്തം കോംക്കാൻ തുടങ്ങിയിട്ടെന്നു്.)

പൂംഛേരഉം ഗുനിൻഹ രേഖ തിൻഹ ഖാംചീ
ഭരത ഭൂആല ഹോഹി ഏഹ സാംചീ
ഭാമിനി കരഹു ത കഹൗം ഉപാഊ
ഹൈം തുംഹരീ സേവാ ബസ രരഊ

ഗ്നനിൻഹ പൂംഛേരഉം=ജ്യൗതിഷകന്മാരോട്ട ചോദിച്ചു, തിൻഹ രേഖ ഖാംചീ=അവർ രാശിചക്രം വരച്ചു, ഭരത ഭൂആല ഹോഹി=ഭരതൻ രാജാവാകും, ഏഹ സാംചി= ഇതു സത്യം, ഭാമിനി, കരഹു ത ഉപാഉ കഹൗം=ഹേ ഭാമിനി, പ്രവർത്തി ക്കമെങ്കിൽ ഉപായം പറയാം. തുംഹാരീ സേവാ രാഉ ബസ ഹൈം=നിൻെറ ശുശ്രൂഷയാൽ രാജാവു സ്വാധീനത്തിലാണ്

ഗണിതജ്ഞന്മാരെ സമീപിച്ചു ഞാൻ ചോദിച്ചു. അവർ രാശിചക്രം വരച്ചു ഗണിച്ചുനോക്കി എന്നോട്ട പറഞ്ഞു ഭരതൻ രാജാവാകും. ഇതു സത്യം എന്നു്. ഞാൻ പറയുന്നതുപോലെ നീ പ്രവർത്തിക്കാൻ തയ്യാറുണ്ടെങ്കിൽ ഉപായം പറഞ്ഞുതരാം. നിൻെറ ശുശ്രൂഷയാൽ രാജാവു നിനക്കധീനമാണ്.

ദോ:— പരൗം കൂപ തുഅ ബചന പര
സകൗം പൂത പതി ത്യാഗി
കഹസി മോര ദുഖ്, ദേഖി ബഡ
കസ ന കരബ ഹിതലാഗി

തുഅ ബചന പര കൂപ പരൗം പൂത പതിത്യാഗി സകൗം = നീ പറഞ്ഞാൽ കിണററിൽ ചാട്ടം, പുത്രനേയും പതിയേയും ത്യജിക്കാനും ഒരുങ്ങും, ബഡ ദുഖ ദേഖി കഹസി = വലുതായ ദുഃഖം കണ്ടാണ് നീ ഉപദേശിക്കുന്നതു്, ഹിതലാഗി കസ ന കരബ=നന്മക്കായി എന്തുകൊണ്ടു ഞാൻ പ്രവർത്തിക്കയില്ല?

കൈകേയി പറഞ്ഞു:— 'മന്ഥരേ, നീ പറയുന്നപക്ഷം കിണററിൽ ചാടി ചാകാനും, പുത്രനേയും ഭർത്താവിനേയും ഉപേക്ഷിക്കുന്നതിനും ഞാൻ തയ്യാറാകും. നിനക്കു വേണ്ടിയല്ല, എൻെറ അതിയായ ദുഃഖം കണ്ടു സഹിക്കാനാവാതെയാണ് നീ എന്നോടിങ്ങനെയെല്ലാം പറയുന്നതു എൻെറ നന്മയെഉദ്ദേശിച്ചു നീ പറയുന്നതു എന്തുകൊണ്ടു എനിക്കു പ്രവർത്തിച്ചുകൂടാ?

ചൗ:- കബരീ കരി കബുലി കൈകേയൗ
കപട ഛുരീ ഉര പാഹന ടേയൗ
ലഖൈ ന രാനി നികട ദുഖു കൈസേ
ചരൈ ഹരിത തൃന ബലിപസു ജൈസേ

കബരി കൈകേയൗ കബുലി കരി കപട ഛുരീ ഉര പാഹന ടേയൗ = മന്ഥര കൈകേയിയുമായി ഒത്തുതീർപ്പിലെത്തി കാപട്യ മാകുന്ന കത്തി ഹൃദയശിലയിലുരച്ചു മൂർച്ച വരുത്തി, ജൈസേ ബലിപസു ഹരിത തൃന ചരൈ കൈസേ രാനി നികട ദുഖു ന ലഖൈ = ബലിമൃഗം പച്ചപുല്ലിലൂടെ സംചരിക്കുമ്പോളെന്ന വണ്ണം ആസന്നമായ ദുഃഖം റാണി കാണുകയുണ്ടായില്ല.

തൻെറ ദുഷിച്ച അഭിപ്രായം എപ്പോഠം കൈകേയിക്കു സ്വീകാര്യമെന്നായോ അപ്പോഠം ദുഷ്ടയായ ആ മന്ഥര കാപട്യ മാകുന്ന ശസ്ത്രം ഹൃദയമാകുന്ന കല്ലിൽ ഉരച്ചു മൂർച്ച വരുത്തി. പച്ചപ്പുല്ല നിറഞ്ഞ പ്രദേശത്തിലൂടെ സഞ്ചരിക്കുന്ന യാഗ പശു എങ്ങനെ ആസന്നമായ ദുഃഖം കാണുന്നില്ലയോ അതു പോലെ കൈകേയിയും നികടസ്ഥമായ ദുഃഖം കാണുക യുണ്ടായില്ല.

ബലിമൃഗത്തെ വെട്ടാൻ ഘാതകൻ അവൻെറ കത്തി കല്ലിൽ തേച്ചു മൂർച്ച വരുത്തുന്നതുപോലെ സർവ്വനാശവും കൈകേയി ക്കുണ്ടാക്കാൻ മന്ഥര കാപട്യമാകുന്ന ശസ്ത്രം ഹൃദയമാകുന്ന ശില യിൽ ഉരച്ചു മൂർച്ച വരുത്തി, ബലിമൃഗത്തെ വധ സ്ഥലത്തേക്കു ആട്ടിത്തെളിച്ചു കൊണ്ടുപോകുന്നതു പച്ചപ്പുല്ല നിറഞ്ഞ പ്രദേശ ത്തുടെയാണ്. ആ യാത്രയിൽ ആ സാധു മൃഗം അറിയുന്നില്ല യാത്രയുടെ അന്ത്യം മരണമാണെന്നു്. അതുപോലെ മന്ഥരയാൽ കപടവാക്കുകളാകുന്ന ശീതള ഛായയിലൂടെ നയിക്കപ്പെടുന്ന കൈകേയിക്കും നികടവർത്തിയായ വിപത്തു മുൻകൂട്ടി കാണാൻ കഴിഞ്ഞില്ല.

സുനത ബാത മൃദു അംത കഠോരീ
ദേതി മനഹും മധുമാഹുര ഘോരീ
കഹൈ ചേരി സുധി അഹൈകി നാഹീം
സ്വാമിനി കഹഹു കഥാ മോഹി പാഹീം.

മാഹുര ഘോരീ ദേതി മനഹും മധു സുനത മൃദു അംത കഠോരീ ബാത ചേരി കഹൈ=വിഷം കലന്നു കൊടുക്കുന്ന തേനോ എന്നു തോന്നുമാറു കേശംവിക്കു മൃദുലവും പരിണാമത്തിൽ കഠോരവും ആയ വാക്കുകൾ ചേടി പറഞ്ഞു:— സ്വാമിനി മോഹി പാഹീം കഹഹു കഥാ സുധി അഹൈ കി നാഹീം=സ്വാമിനി, എന്നോടു പറഞ്ഞ കഥ ഓർമ്മയുണ്ടോ അതോ ഇല്ലേ?

വിഷം കലർത്തിക്കൊടുക്കുന്ന തേനിൻെറ സ്വഭാവംപോലെ ആസ്വാദിക്കാൻ പററുന്നവയും ആസ്വാദിച്ചാൽ മൃത്യുപ്രദവും ആയ വാക്കുകൾ മന്ഥര പറഞ്ഞു. അവളുടെ വാക്കുകൾ കേൾക്കാൻ ഇമ്പമുള്ളവയാണെങ്കിലും ആ വാക്കുകളനുസരിച്ചു പ്രവർത്തിച്ചാൽ ആപൽകരമായിരിക്കും. മന്ഥര ചോദിച്ചു:— സ്വാമിനി, അവിടന്നു പണ്ടു എന്നോടു ഒരു കഥ പറയുകയുണ്ടായി. അതിപ്പോൾ അവിടന്നു ഓർക്കുന്നുണ്ടോ അതോ മറന്നുപോയോ?

ദുഇ ബരദാന ഭൂപസന ഥാതീ
മാംഗഹു ആജു ജുഡാവഹു ഛാതീ
സുതഹിം രാജു രാമഹിം ബനബാസൂ
ദേഹു ലേഹു സബ സവതി ഹുലാസൂ

ഭൂപസന ഥാതീ ദുഇ ബരദാന ആജു മാംഗഹു=ഭൂപനിൽ നിക്ഷേപിച്ച രണ്ടു വരദാനവും ഇന്നു ആവശ്യപ്പെടുക, ഛാതീ ജുഡാവഹു സുത ഹിം-രാജു രാമഹിം ബന ബാസൂ ദേഹു=മനസ്സു തണുപ്പിക്കുക, മകനു രാജ്യം; രാമനു വനവാസവും കൊടുപ്പിക്കു;

സവതി സബ ഹലാസു ലേഹു=സപത്നിയുടെ സർവ്വ സുഖവും കൈക്കലാക്കുക.

[ആവശ്യപ്പെടുമ്പോൾ തരണമെന്ന വ്യവസ്ഥയിൽ നീ മഹാരാജാവിൽ രണ്ടു വരദാനങ്ങൾ പണ്ടു നിക്ഷേപിച്ചിട്ടുണ്ട്. ആ വരങ്ങൾ രണ്ടും ഉടനെ വാങ്ങി മനസ്സു തന്നുപ്പിയുള്ള വരങ്ങളിൽ ഒന്നു നിന്റെ പുത്രനായ ഭരതനു രാജത്വം; മറ്റൊന്നു രാമനു വനവാസം. ഇതുരണ്ടും രണ്ടുപക്ഷം കൊട്ടപ്പിച്ചു നിന്റെ സപത്നിയായ കൗസല്യയുടെ സർവ്വ സുഖാനുഭൂതികളും നീ കരസ്ഥമാക്കുക. (ഒരിക്കൽ ദേവാസുരയുദ്ധത്തിൽ ഇന്ദ്രനെ സഹായിക്കാൻ ദശരഥ മഹാരാജാവു ത്രിദിവത്തിലേക്കെഴുന്നള്ളി കൈകേയിയും ഒന്നിച്ചുണ്ടായ ഒന്നു യുദ്ധം നടന്നുകൊണ്ടിരിക്കെ, രാജരഥത്തിലെ ചക്രങ്ങളിലൊന്നിന്റെ കീലം തകന്നു. കീലരന്ധ്രത്തിൽ കൈകേയി വിരൽ തിരുകി തേരുതകരാതെ കാത്തു യുദ്ധം കഴിഞ്ഞു. സംഭവം ഗ്രഹിച്ച രാജാവും സന്തുഷ്ടനായി രണ്ടു വരം വരിച്ചു കൊള്ളാൻ കൈകേയിയോടഭ്യർത്ഥിച്ചു, രണ്ടു വരവും താൻ ആവശ്യപ്പെടുമ്പോൾ തന്നാൽമതി എന്നു കൈകേയി ഭർത്താവിനെ അറിയിച്ചു. ഈ വരങ്ങളെക്കുറിച്ചു കൈകേയിക്കു ഓർമ്മയുണ്ടാക്കിയതു മന്ഥരയാണു്.]

ഭൂപതി രാമ സപഥ ജബ കരഈ
തബ മാംഗേഹു ജേഹി ബചനു ന ടരഈ
ഹോഇ അകാജു ആജു നിസി ബീതേം
ബചനു മോര പ്രിയ മാനേഹു ജീതേം.

ജബ ഭൂപതി രാമ സപഥ കരഈ തബ മാംഗേഹു=രാജാവു രാമനെപ്പിടിച്ചു ശപഥം ചെയ്യുമ്പോൾ വരം ചോദിക്കണം ജേഹി ബചനു ന ടരഈ=അങ്ങനെയായാൽ വാക്കിനു ഭംഗം ഉണ്ടാകയില്ല, ആജു നിസി ബീതേം അകാജു ഹോഇ=ഇന്നു രാത്രി കഴിഞ്ഞാൽ കാര്യത്തിനു വൈഷമ്യം ഉണ്ടാകും, മോര

ബചന ജീതേം പ്രിയ മാനഹു=എൻെറ വാക്ക മനസ്സിനു പ്രിയ മായി ഗണിക്കുക.

രാജാവു രാമനെപ്പിടിച്ചു ആണയിട്ടും നീ ചോദിക്കുന്നതു തരാമെന്നു്. അപ്പോഴംവേണം വരങ്ങൾ ആവശ്യപ്പെടാൻ. അങ്ങനെയായാൽ ശപഥ ഭംഗത്തിനും വഴിയില്ല. ഇന്നു രാത്രി തന്നെ വേണം എല്ലാം സാധിക്കാൻ. രാത്രി കഴിഞ്ഞാൽ കാര്യം കുഴപ്പത്തിലാകും. എൻെറ വാക്ക ഹൃദ്യമായി കരുതുക.

ദോ:- ബഡ കുഘാതു കരി പാതകിനി
കഹേസി കോപഗൃഹ ജാഹു
കാജു സവാംരേഹു സജഗ
സബു സഹസാ ജനി പതി ആഹു.

പാതകിനി കുഘാതുകരി കഹേസി=പാതകിനി വലിയൊരാഘാതമേല്പിച്ചു പറഞ്ഞു:- കോപഗൃഹ ജാഹു=കോപാലയത്തിലേക്ക പോക; സജഗ സബുകാജു സവംരേഹു സഹസാജനി പതി ആഹു = ജാഗ്രതയായി എല്ലാ കാര്യവും ഏപ്പാട്ട ചെയ്യണം; സഹസാജനിപതി ആഹു = പെട്ടെന്നു ഭർത്താവിനെ വിശ്വസിക്കരുതു്.

പാതകിനിയായ മന്ഥര കനത്ത പ്രഹരമേല്പിച്ചു ഇങ്ങിനെ ഉപദേശിച്ചു :— നീ വേഗം കോപാലയത്തിൽ പ്രവേശിക്കണം. എല്ലാം ജാഗ്രതയോടെ നിർവ്വഹിക്കണം. പെട്ടെന്നു ഭത്താവിൽ വിശ്വാസം പ്രകടിപ്പിച്ചുപോകരുതു്.

ചൗ:- കുബരിഹി രാനി പ്രാനപ്രിയ ജാനീ
ബാരബാര ബഡി ബുദ്ധി ബഖാനീ
തോഹി സമ ഹിതു ന മോര സംസാരാ
ബഹേ ജാത കഇ ഭഇസി അധാരാ.

രാനി കുബരിഹിപ്രാനപ്രിയ ജാനീ ബാരബാര ബുദ്ധി ബഡി ബഖാനീ = കൈകേയി മന്ഥരയെ പ്രാണ പ്രിയയായി

ഗ്രഹിച്ച വീണ്ടും വീണ്ടും ബുദ്ധിയെ വളരെയേറെ വർണ്ണിച്ചു; തോഹി സമ മോര ഹിത സംസാരാന=നിന്നേപ്പോലെ ഹിതകാരിണിയായി ലോകത്തിൽ എനിക്ക ആരും ഇല്ല ബഹേ ജാത അധാരാ ഭഇസികഇ=ഒഴുകിക്കൊണ്ടിരുന്നപ്പോാം ആശ്രയമായി ഭവിച്ചു.

സ്വപ്രാണങ്ങളേക്കാളും പ്രിയപ്പെട്ടവളാണ് മന്ഥരയെന്നു ഗ്രഹിച്ച കൈകേയി ആ കൂനിയുടെ ബുദ്ധിവൈഭവം വീണ്ടും വീണ്ടും വാഴ്ത്തി. കൈകേയി പറഞ്ഞു:— 'മന്ഥരേ ഈ പ്രപഞ്ചത്തിൽ നിന്നേപ്പോലെ എനിക്ക ഹിതം നല്കുന്ന മറെറാരു ജീവിയില്ല. നിരാശ്രയയായി ഞാൻ വിപത്തിലൂടെ പ്രവഹിച്ചുകൊണ്ടിരുന്നപ്പോാം നീയാണ് എനിക്ക ആശ്രയത്തിനെത്തിയത്.'

ജൗം ബിധി പൂരബ മനോരഥ കാലീ
കരൗം തോഹി ചഷപൂതരി ആലീ
ബഹു ബിധി ചേരിഹി ആദരു ദേഈ
കോപ ഭവന ഗവനീ കൈകേഈ

ആലീ ജൗം ബിധി കാലീ മനോരഥ പൂരബ തോഹി ചഷപൂതരി കരൗം=തോഴി, വിധി, നാളെ മനോരഥം നിറവേറുന്ന പക്ഷം നിന്നെ കണ്ണിലുണ്ണിയാക്കും; ബഹുബിധി....ദേഈ=പല വിധത്തിലും ചേടിയെ ആദരിച്ചു, കൈകേഈ കോപഭവന ഗവനീ=കൈകേയി കോപാലയത്തിലേക്ക പുറപ്പെട്ടു.

മന്ഥരേ, പ്രിയസഖി, ഈശ്വരൻ നാളെ എൻെറ ആഗ്രഹം നിറവേറുന്നതായാൽ ഞാൻ നിന്നെ എൻെറ കണ്ണിലുണ്ണിയാക്കും. പല തരത്തിലും മന്ഥരയെ സമാദരിച്ചുകൊണ്ടു കൈകേയി ഉടനെ കോപാലയത്തിലേക്ക പ്രവേശിച്ചു.

ബിപതി ബീജു ബരഷാ രിതു ചേരീ
ഭുഇം ഭൈ കുമതി കൈകഈ കേരീ.

 

പാഇ കപട ജല്യ അംകുര ജാമാ
ബര ദോഉ ദലി ദുഖഫല പരിനാമാ

ബിപതി ബീജു കൈകഈ കേരീകുമതി ഭൂഇംഭൈ=ആപൽ ബീജം കൈകേയിയുടെ ദുർമ്മതിയാകുന്ന മണ്ണിൽവീണു; ചേരീ ബരഷാരിതു കപടജല്യപാഇ=പേടിയാകുന്ന വർഷാകാലം കപട ജലം പ്രാപിച്ച് അങ്കുരജാമാ ദലേദോഉ ബരഫല ദുഖപരിനാമാ= അങ്കുരിതമായി ഇലകൾ രണ്ടു വരങ്ങളും ഫലം ദുഃഖപരിണാമവും.

ആപത്താകുന്ന വിത്തു കൈകേയിയുടെ ദുഷ്ടബുദ്ധിയാകുന്ന മണ്ണിൽ കുഴിച്ചിട്ടു. മന്ഥരയാകുന്ന വർഷാകാലം കപടജലം വീഴ്ത്തി, ആ വിത്തു മുളപ്പിച്ചു. അതിൻെറ ഇലകളാണു രണ്ടു വരങ്ങൾ, ഫലമാകട്ടെ പരിണാമ ദുഃഖവും. (ഏതായാലും കൈകേയിയുടെ കൃഷി ദുഃഖമാകുന്ന വിളവുണ്ടാക്കുന്നതിനു പര്യാപ്തമായി.)

കോപ സമാജു സാജി സബ സോഈ
രാജു കരത നിജ കുമതി ബിഗോഈ
രാഉര നഗര കോലാഹല്യ ഹോഈ
യഹ കുചാലി കഛു ജാന ന കോഈ

കോപ സബസോഈ സമാജു സാജി=കോപപ്രകടനത്തിനുള്ള സർവ്വ സാമഗ്രികളും ഒരുക്കി, രാജു കരത നിജ കുമതി ബിഗോഈ=രാജാവാക്കുന്ന കാര്യം തൻെറ ദുർബുദ്ധികൊണ്ടു തകരാറിലാക്കി, രാഉര നഗര കോലാഹല്യ ഹോഈ=രാജധാനിയിൽ കോലാഹലമുണ്ടായി, യഹ കുചാലി കോഈ കഛു ന ജാന=ഈ ദുഷ്ട തന്ത്രം ആരുംതന്നെ അറിഞ്ഞില്ല.

കൈകേയി കോപപ്രകടനത്തിനുള്ള സർവ്വ സാമഗ്രികളും തയാറാക്കി, രാമനെ രാജാവാക്കുക എന്ന കാര്യം കൈകേയിയുടെ ദുർബുദ്ധി നിമിത്തം അപ്രകടത്തിലായി. രാജധാനി

യിൽ കോലാഹലമുണ്ടായി എതൊരു ദുന്നയത്തിൻെറ ഫല മായിട്ടാണിങ്ങനെ സംഭവിച്ചതെന്നു ഒരാളും അറിഞ്ഞില്ല.

ദോ:- പ്രമുദിത പുര നര നാരി
സബ സജഹിം സുമംഗല ചാര
ഏക പ്രബിസഹിം ഏക
നിർഗ്ഗമഹിം ഭീര ഭൂപ ദരബാര

പുര നര നാരി സബ പ്രമുദിത=പുരത്തിലുള്ള നരന്മാരും നാരിമാരുമെല്ലാം പ്രമുദിതരായി, സുമംഗല ചാര സജഹിം= മംഗളാചരണങ്ങൾക്ക തയ്യാറെടുത്തു, ഏക പ്രബി സഹിം ഏക നിർഗ്ഗ മഹിം=ഒരുകൂട്ടർ നഗരത്തിലേക്ക വരുന്നു, ഒരുകൂട്ടർ നഗര ത്തിൽനിന്നു നിർഗ്ഗമിക്കുന്നു, ഭൂപ ദരബാര ഭീര=രാജാവിൻെറ ആസ്ഥാനസഭയിൽ തിരക്കുണ്ടായി.

കൈകേയിയുടെ കുതന്ത്രം അറിയാത്ത അയോദ്ധ്യയിലെ സ്ത്രീപുരുഷന്മാരെല്ലാം ആഹ്ളാദത്തിൽ മുഴുകി ഉത്സവം ആഘോ ഷിക്കാൻ ഒരുങ്ങി നഗരത്തിലേക്ക ചിലർ വരുന്നു; ചിലർ നഗ രത്തിൽനിന്നു നിർഗ്ഗമിക്കുന്നു; രാജാവിൻെറ ആസ്ഥാന സഭയിലും പുരുഷാരം വർദ്ധിച്ചു.

ചൗ:- ബാലസഖാ സുനിഹിയഹരഷാഹീം
മിലിദസപാംച രാമപഹിം ജാഹീം
പ്രഭു ആദരഹിം പ്രേമപഹിചാനീ
പൂംഛരഹിം കുസല ക്ഷേമ മൃദുബാനീ.

ബാല ...... ഷാഹീം=ബാല്യസുഹൃത്തുക്കൾ കേട്ട ആഹ്ളാ ദിച്ചു; പാംചദസമിലിരാമപഹിം ജാഹീം=അഞ്ചും പത്തും പേർ സംഘടിച്ച രാമനെ സമീപിച്ചു; പ്രേമപഹിചാനീ=പ്രേമം നന്നായി ഗ്രഹിച്ചു; പ്രഭു ആദരഹിം=പ്രഭു അവരെ ആദരിച്ചു; മൃദുബാനീക്ഷേമകുസല പൂംഛരഹിം=കുശലക്ഷേമങ്ങൾ ചോദിച്ച മൃദുവാക്കകളാൽ

  

ശ്രീരാമൻെറ ബാല്യസുഹൃത്തുക്കരം ശ്രീരാമൻ യുവരാജാവാകാൻ പോകുന്നു എന്നുകേട്ട ആഹ്ലാദിച്ചു. അവർ അഞ്ചും പത്തുമായി സംഘം ചേൻ രാമനെ സമീപിച്ചു. ആ ചെങ്ങാതിമാക്ക തന്നിലുള്ള സ്നേഹം നന്നായി ഗ്രഹിച്ച രാമൻ അവരെ ആദരിക്കുകയും മൃദുവാക്കുകളാൽ കുശലപ്രശ്നം നിവ്വഹിക്കുകയും ചെയ്തു.

ഫിരഹിം ഭവന പ്രിയ ആയസുപാഈ
കരത പരസപര രാമബഡാഈ
കോ രഘുബീര സരിസ സംസാരാ
സീലു സനേഹു നിബാഹനിഹാരാ.

പ്രിയ ആയസുപാഈ ഭവന ഫിരഹിം=പ്രിയൻെറ അനുമതിവാങ്ങി ഭവനത്തിലേക്ക മടങ്ങി. പരസപര രാമബഡാഈ കരത=പരസ്പരം രാമനെ വാഴ്ത്തി. സംസാരാ രഘുബീരസരിസ= പ്രപഞ്ചത്തിൽ രാമനു തുല്യം, സീലു സനേഹു നിബാഹനിഹാരാ കോ = ശീലസ്നേഹങ്ങളുടെ നിവ്വാഹകനും രക്ഷകനുമായി ആരാണുള്ളത്.

പ്രിയനായ രാമനോട്ട വിടവാങ്ങി ബാല്യ സുഹൃത്തുക്കരം അവരുടെ വസതികളിലേക്ക മടങ്ങി. ഈ ലോകത്തിൽ ശീലസ്നേഹങ്ങളുടെ ശരിയായ നിവ്വാഹകനും സംരക്ഷകനുമായി ശ്രീരാമനെപ്പോലെ ആരുണ്ട് എന്നിങ്ങനെ പോകും വഴിക്ക അവർ രാമനെ പരസ്പരം ശ്ലാഘിച്ചിരുന്നു

ജേഹി ജേഹി ജോനി കരമ ബസ ഭ്രമഹീം
തഹം തഹം ഈസു ദേഉ യഹ ഹമഹീം
സേവക ഹമ സ്വാമി സിയനാഹു ഹോഉ
നാത ഏഹു ഓര നിബാഹു.

കരമ ബസ ജേഹി ജേഹി ഹമഹീം ഭ്രമഹീം തഹം തഹം ഹമ സേവക = കമ്മങ്ങരംക്ക വശരായി ഏതേതു യോനി

കളിൽ ഞങ്ങാംക്ക ഭ്രമണം വേണ്ടിവരുന്നുവോ അവയിലെല്ലാം ഞങ്ങാം സേവകരും; സിയനാഹ്ല സ്വാമീഹോഉ = ശ്രീരാമൻ ഞങ്ങളുടെ സ്വാമിയാകണം, ഏഹ്ലനാത ഓരനിബാഹ്ല യഹ ഈസുദേഉ = ഈ ബന്ധം അവസാനം വരെ നിലനില്ക്കയും ചെയ്യാൻ അനുഗ്രഹം ദൈവം നല്കട്ടെ

ഈ ഞങ്ങാംക്ക കർമ്മവശരായി ഏതേതു യോനികളിൽ ഭ്രമണം വേണ്ടിവരുമോ ആ പിറവികളിലെല്ലാം സീതാവല്ലഭനായ രാമൻ ഞങ്ങളുടെ സ്വാമിയും ഞങ്ങാം അദ്ദേഹത്തിൻെറ സേവകന്മാരുമാകണം ആ ബന്ധം അത്രോളം നില്നില്ക്കുകയും വേണം. ഈയൊരനുഗ്രഹം ദൈവം ഞങ്ങാംക്ക തന്നരുളണം.

അസ അഭിലാഷു നഗരസബ കാഹ്ല
കൈകയ സുതാഹൃദയ അതിദാഹ്ല
കോന കുസംഗതി പാഇ നസാഇ
രഹൈ ന നീച മതേം ച തുരാഈ

അസ അഭിലാഷു നഗരസബ കാഹ്ല=ഈ ആഗ്രഹമാണ് നഗരത്തിലുള്ള എല്ലാവക്കും കൈക ...ദാഹ്ല=കൈകേയിയുടെ ഹൃദയത്തിലാകട്ടെ അത് യായ കത്തിയെരിച്ചിലും; കുസംഗതി പാഇ കോ ന നസഈ = ദുർജ്ജന സമ്പക്കം ആരെയാണ് നശിപ്പിക്കാത്തതു്? നീചമതേം ച തുരാഈ ന രഹൈ = നീചാഭിപ്രായം കേട്ടു കേട്ടു ശ്രോതാവിൻെറ മേന്മയും നിലനില്ക്കാതാകുന്നു.

അയോധ്യാനിവാസികളുടെയെല്ലാം ആഗ്രഹം ജന്മജന്മങ്ങളിൽ രാമൻ സ്വാമിയും അവർ സേവകരും ആകണമെന്നുള്ളതാണ്. എന്നാൽ കൈകേയിയുടെ ഹൃദയത്തിൽ എരിപൊരി കൊള്ളലും. ദുർജ്ജനങ്ങളുമായുള്ള സമ്പക്കം ആരെ നശിപ്പിക്കുന്നില്ല; അവരുടെ നീചാഭിപ്രായം കേട്ടു കേട്ടു ഏതു നല്ലവരുടേയാണ് ചാതുര്യം നിലനിന്നിട്ടുള്ളതു്? (മന്ഥരയുമായുള്ള സമ്പ

  

ക്കവും അവളുടെ നീചാഭിപ്രായ ശ്രവണവുമാണ് കൈകേയിക്കു സർവ്വനാശത്തേയും വരുത്തിയതു് എന്നു സൂചന).

ദോ:- സാംഝ സമയ സാനംദ നൃപ
ഗയേഉ കൈകഈ ഗേഹ
ഗവന നിഠുരതാ നികട കിഏഉ
ജനു ധരി ദേഹ സനേഹ.

സാംഝ........നൃപ=സന്ധ്യാവേളയിൽ സാനന്ദം രാജാവു ജനു സനേഹ ദേഹധരി നിഠുരതാ നികടഗവന കിഏഉ= സ്നേഹം ശരീരമെടുത്തു നിഷ്ഠുരതയുടെ സമീപത്തേക്കു ചെല്ലുന്നതു പോലെ കൈകഈ ഗേഹ ഗയേഉ=കൈകേയിയുടെ കൊട്ടാരത്തിലേക്കെഴുന്നള്ളി.

സന്ധ്യാവേള; ദശരഥമഹാരാജാവോ ആനന്ദപൂർണ്ണൻ. അദ്ദേഹം സ്നേഹം ശരീരമെടുത്തു നിഷ്ഠുരതയെ സമീപിക്കുന്നതു പോലെ കൈകേയിയുടെ കൊട്ടാരത്തിലേക്കു ചെന്നു. (ഇവിടെ ദശരഥൻ സ്നേഹമൂർത്തിയും കൈകേയി നിഷ്ഠുരതയുമായി താരതമ്യപ്പെടുത്തിയിരിക്കുന്നതു അർത്ഥവത്തായിരിക്കുന്നുണ്ടു്.).

ചൗ:- കോപ ഭവന സുനി സകുചേഉ രാഊ
ഭയബസ അഗഹുഡ പരൈ ന പാഊ
സുരപതി ബസൈ ബാംഹബല ജാകേ
നരപതി സകല രഹഹിം രുഖ താകേ.

കോപ ഭവന സുനി രാഊ സകുചേഉ=കോപഭവനത്തിലെന്നുകേട്ടു രാജാവു ചൂളിപ്പോയി. ഭയബസ പാഊ അഗഹുഡ ന പരൈ=ഭയവശനായതിനാൽ കാലുകൾ മുന്നോട്ടു നീങ്ങിയില്ല. ജാകേ ബാംഹബല സുരപതി ബസൈ സകല നരപതി രുഖ താകേ രഹഹിം=ആരുടെ ബാഹുബലത്തിൽ സുരപതി കഴിഞ്ഞുകൂടുന്നു; സകല രാജാക്കന്മാരും രാജാവിൻെറ മുഖഭാവം നോക്കി വസിക്കുന്നുവോ

സോ സുനി തിയ രിസ ഗയേഉ സുഖാഈ
ദേഖഹു കാമപ്രതാപ ബഡാഈ
സൂലകലിസ അസി അഗംവനിഹാരേ
തേ രതിനാഥ സുമനസര മാരേ.

സോ തിയരിസ സുനി സുഖാഈ ഗയേഉ=അദ്ദേഹമാണ് സ്ത്രീ ക്രോധത്തെപ്പററി കേട്ട ശുഷ്കിച്ചപോയത്. കാമപ്രതാപ ബഡാഈ ദേഖഹു=കാമപ്രതാപത്തിൻെറ പെരുമനോക്ക; സൂല കലിസ അസി അഗംവനിഹാരേ തേ രതിനാഥ സുമന സരമാരേ =ശൂലം വജ്രം വാഠം ഇവയുടെ ആഘാതം സഹിക്കുന്നവരെപ്പോലും രതിപതിയായ കാമൻ പുഷ്പബാണങ്ങരംകൊണ്ടുകൊല്ലുന്നു.

കൈകേയി കോപാലയത്തിലാണെന്നു കേട്ട ദശരഥരാജാവ് ചൂളിപ്പോയി. അദ്ദേഹത്തിനു പേടിപിടിച്ചു തന്മൂലം കാലുകഠം മുന്നോട്ട ചലിക്കാതായി ആരുടെ കൈയ്യുക്കിൽ വിശ്വാസമപ്പിച്ചു ഇന്ദ്രൻ ജീവിക്കുന്നു, ആരുടെ മുഖഭാവം സമസ്ത രാജാക്കന്മാരും നോക്കിക്കൊണ്ടു കഴിഞ്ഞുകൂട്ടുന്നു ആ ദശരഥ ചക്രവർത്തിയാണിപ്പോഠം പത്നിയായ കൈകേയിയുടെ ക്രോധത്തെപ്പററി കേട്ട ശുഷ്കിച്ചു പോയതു്. നോക്കു മദനപ്രതാപത്തിൻെറ പെരുമ. ശൂലം വജ്രം വാഠം എന്നിവയുടെ ആഘാതം ക്ലേശംകൂടാതെ സഹിക്കുന്നവരെപ്പോലും മന്മഥൻ മലരമ്പുകഠം പ്രയോഗിച്ചു കഥാവശേഷരാക്കുന്നു. (ദശരഥമഹാരാജാവു കൈകേയിയെ സംബന്ധിച്ചിടത്തോളം കാമാസക്തനാണെന്നു കാണിക്കാനാണു കവി സാഹസപ്പെടുന്നതെന്നു തോന്നുന്നു.)

സ ഭയ നരേസു പ്രിയാപഹിം ഗയേഊ
ദേഖി ദസാ ദുഖു ദാരുന ഭയേഊ
ഭൂമി സയന പടു മോട പുരാനാ
ദിഏഉ ഡാരി തന ഭൂഷന നാനാ.

നരേസു സഭയപ്രിയ പഹിം ഗയേഉ=നരേശൻ സഭയം

  

പ്രിയാന്തികം പ്രാപിച്ചു; ദസാദേഖി ദാരുന ദുഖ ഭയേഊ=സ്ഥിതികണ്ടു ദാരുണ ദുഃഖം ഉണ്ടായി ഭൂമീ സയന=പാഴ്മണ്ണിൽ കിടപ്പ്; പുരാനാ മോട പട=ജീർണ്ണിച്ച കീറിയ വസ്ത്രം; നാനാ ഭൂഷന തന ഡാരി ദിഏ=പലതരത്തിലുള്ള ആഭരണങ്ങരം മെയ്യിൽനിന്നു കഴററി ദൂരത്തെറിഞ്ഞിരിക്കുന്നു.

പേടിച്ചു പേടിച്ചാണ് മഹാരാജാവു പ്രിയാന്തികത്തിലെത്തിയിരിക്കുന്നതു്. കൈകേയി പാഴ്മണ്ണിൽ കിടക്കുന്നു; മലിന വസ്ത്രം ചാർത്തിയിരിക്കുന്നു; പലതരത്തിലുള്ള ആഭരണങ്ങരം കഴററി അകലെ വലിച്ചെറിഞ്ഞിരിക്കുന്നു. ഇതെല്ലാം കണ്ടു ദശരഥമഹാരാജാവിനു ദാരുണദുഃഖം ഉണ്ടായി.

കുമതിഹി കസി കുബേസതാ ഫാബീ
അന അഹിവാതു സൂച ജനു ഭാബീ
ജാഇ നികട നൃപ കഹ മൃദുബാനീ
പ്രാനപ്രിയാ കേഹി ഹേതു രിസാനീ.

കുബേസതാ കുമതിഹി കസി ഫാബീ=കുത്സിത വേഷത്വം കുബുദ്ധിക്കു എത്ര അനുരൂപം! ഭാബീ അന അഹിവാതു സൂച ജനു=ഭവിതവ്യം വൈധവ്യത്തെ സൂചിപ്പിക്കുകയാണോ എന്നു തോന്നും; നൃപ നികട ജാഇ മൃദുബാനീ കഹ=നൃപൻ നികടത്തിൽ ചെന്നു മൃദുവാക്കുകളാൽ പറഞ്ഞു. പ്രാനപ്രിയാ രിസാനീ കേഹി ഹേതു=പ്രാണപ്രിയേ കോപത്തിനു കാരണമെന്തു്?

കൈകേയിയുടെ അപ്പോളത്തെ കുത്സിതവേഷം അവളുടെ ദുർബുദ്ധിക്കു ഏററവും അനുരൂപമായിരിക്കുന്നുണ്ടു്. ഭവിതവ്യം അവരംക്കു വൈധവ്യത്തിൻെറ സൂചന നല്കുകയാണോ എന്നു തോന്നും ആ കാഴ്ച കണ്ടാൽ. അവളുടെ ശോച്യാവസ്ഥ കണ്ടു വിഷണ്ണനായ രാജാവു അവളെ സമീപിച്ചു മൃദുവാക്കുകളാലിങ്ങനെ ചോദിച്ചു. കൈകേയി, പ്രാണപ്രിയേ, നിൻെറ ഈ കോപത്തിനു കാരണമെന്താണു്?

ഛ:- കേഹി ഹേതു രാനി രിസാനി പരസത
പാനി പതിഹി നിബാരഈ
മാനഹും സരോഷ ഭുഅംഗ ഭാമിനി
ബിഷമ ഭാംതി നിഹാരഈ
ദോഉ ബാസനാ രസനാ ദസന
ബര മരമ ഠാഹരു ദേഖഈ
തുലസീ നൃപതി ഭവിതവ്യതാ ബസ
കാമ കൗതുക ലേഖഈ.

രാനി രീസാനി കേഹി ഹേതു=റാണി കോപകാരണമെന്താണ്? പാനി പരസത = പാണി സ്പർശിക്കെ; പതിഹിനിബാരഈ=ഭർത്താവിനെ വിലക്കി; സരോഷ ഭുഅംഗ ഭാമിനി ഭാംതി=ക്രുദ്ധയായ സപ്പിണി കണക്കെ; മാനഹും ബിഷമനിഹാരഈ =വിഷമ ദൃഷ്ടിയാൽ നോക്കി; ദോഉ.......രസനാ=രണ്ടു വാസനകളാകുന്ന നാക്കുകളും; ബരദസന മരമ ഠാഹരു ദേഖഈ =രണ്ടു വരങ്ങളാകുന്ന പല്ലുകളും മമ്മം നോക്കിക്കൊണ്ടിരുന്നു; തുലസീ നൃപതി........ബസ=തുളസീദാസൻ പറയുന്നു; രാജാവു ഭവിതവ്യത്തിന്ന വശനായി; കാമ.......ലേഖഈ=കാമകൗതുകങ്ങളായി ഗണിക്കുന്നു.

കൈകേയി, നിൻെറ കോപത്തിന്നു കാരണമെന്താണെന്നു ചോദിച്ചുകൊണ്ടു രാജാവു അവളെ കൈകളാൽ സ്പർശിച്ചു. അവളദ്ദേഹത്തെ വിലക്കി. കോപകലുഷയായ സപ്പിണിയോ എന്നു തോന്നുമാറു അവൾ ദശരഥമഹാരാജാവിനെ വിഷമദൃഷ്ടികളാൽ വീക്ഷിച്ചു. രണ്ടു വാസനകളാകുന്ന നാവുകളും രണ്ടു വരങ്ങളാകുന്ന പല്ലുകളും മമ്മസ്ഥാനം നോക്കിക്കൊണ്ടിരിക്കുന്നു. തുളസീദാസൻ പറയുന്നു: — ഭവിതവ്യത്തിന്ന വശഗനായ രാജാവു, കൈകേയിയുടെ ഈ പ്രകടനമെല്ലാം കാമകൗതുകങ്ങളെന്നേ കരുതുകയുണ്ടായുള്ളു (ഭരതനെ രാജാവാക്കുക എന്നതു വിഷമില്ലാത്ത

പല്ലും രാമനെ വനത്തിലേക്കയക്കുക എന്നതു വിഷപ്പല്ലുമാണു്.)

സോ:- ബാരബാര കഹ രാഉ സുമുഖി
സുലോചനി പികബചനി
കാരന മോഹി സുനാഉ
ഗജഗാമിനി നിജ കോപകര.

ബാര...... രാഉ = വീണ്ടും വീണ്ടും പറഞ്ഞു രാജാവു്. സു ....... ബചനി = ഹേ സുമുഖി, ഹേ സുലോചനേ, ഹേ പികഭാഷിണി; ഗജഗാമിനി, നിജകോപകരകാരനമോഹിസുനാഉ = ഹേ ഗജഗാമിനി, നിൻെറ കോപത്തിൻെറ കാരണമെന്തെന്നു എന്നെ കേൾപ്പിക്കുക.

ദശരഥമഹാരാജാവു പിന്നെയും പിന്നെയും ചോദിച്ചു:— ഹേ സുമുഖി, സുലോചനേ, പികഭാഷിണി, ഗജഗാമിനി നിൻെറ കോപത്തിന്നു എന്താണു് കാരണമെന്നു എന്നോടു പറയു.

ചൗ:— അനഹിത തോര പ്രിയാ കേഇ കീൻഹാ
കേഹി ദുഇസിര കേഹി ജമ ലീൻഹാ
കഹു കേഹി രംകഹി കരൗം നരേസൂ
കഹു കഹി നൃപഹി നികാസൗം ദേസൂ.

പ്രിയാ തോര അനഹിത കേഇ കീൻഹാ = പ്രിയേ നിനക്കു അഹിതം ആരാണു് ചെയ്തതു്? കേഹി ജമ ലീൻഹാ ചഹ = ആരെയാണു് യമൻ കൊണ്ടുപോകാനാഗ്രഹിക്കുന്നതു്; കേഹി ദുഇസിര = ആൎക്കാണു് രണ്ടു ശിരസ്സുള്ളതു്? കേഹി രംകഹി നരേസൂ കരൗം = ഏതു ദരിദ്രനേയാണു് രാജാവാക്കേണ്ടതു്? കഹു = പറയു. കേഹി നൃപഹി ദേസൂ നികാസൗം കഹു = ഏതു രാജാവിനെയാണു് നാട്ടിൽനിന്നു നിഷ്കാസനം ചെയ്യേണ്ടതു്?

കൈകേയി, പ്രിയേ, നിനക്കു അഹിതം ചെയ്തതു ആരാണു്? കാലപുരത്തിലേക്കു പോകാൻ വെമ്പുന്നവനാരാണു്? ആൎക്കാണു്

രണ്ടു ശിരസ്സുള്ളത്? പറയൂ. ഏതു ദരിദ്രനെയാണു ഞാൻ രാജാവാക്കേണ്ടതു് ഏതു രാജാവിനെയാണു ഞാൻ നാട്ടിൽ നിന്നു നിഷ്ക്കാസനം ചെയ്യേണ്ടതു് പറയൂ. (കൈകേയിയുടെ മനഃശാന്തിക്കുവേണ്ടി ദശരഥൻ എന്തു ചെയ്യാനും സന്നദ്ധനാണെന്നു സാരം.)

സകൗം തോര അരി അമരഉ മാരീ
കാഹ കീട ബപുരേ നരനാരീ
ജാനസി മോര സുഭാഉ ബരോരൂ
മന തവ ആനനചംദ ചകോരൂ

തോര അരി അമര മാരി സകൗം=നിൻെറ ശത്രുവായ അമരനേയും നിഗ്രഹിക്കാൻ കഴിയും, ബപുരേ നരനാരീ കാഹ കീട=പാവപ്പെട്ട സ്ത്രീ പുരുഷന്മാരുടെ കഥയെന്തു്, കീടങ്ങാം; ബരോരൂ മോര സുഭാഉ ജാനസി=എൻെറ സ്വഭാവം നിനക്കറിയാം, തവ ആനനചംദ മന ചകോരൂ=നിൻെറ ആനനചന്ദ്രനു എൻെറ മനസ്സു ചകോരമാണു്

പ്രിയേ നിൻെറ ശത്രു അമരൻ തന്നെയായാലും അവനെ ഞാൻ നിഗ്രഹിക്കും. പാവപ്പെട്ട സ്ത്രീ പുരുഷന്മാരുടെ കഥ നിസ്സാരം. അവർ എൻെറ ദൃഷ്ടിയിൽ വെറും കീടങ്ങളാണു്. ഹേ സുന്ദരി, നിനക്കറിയാമല്ലോ എൻെറ സ്വഭാവം. നിൻെറ മുഖമാകുന്ന ചന്ദ്രനു എൻെറ മനസ്സു ചകോരമാണു്. (ചകോരം ചന്ദ്രനെ കാണുമ്പോൾ എത്രമാത്രം ആഹ്ലാദം അനുഭവിക്കുന്നുവോ അതുപോലെ നിൻെറ മുഖം എൻെറ മനസ്സിൻെറ ദാഹത്തെ ശമിപ്പിക്കുകയും മനസ്സിനെ സന്തുഷ്ടമാക്കുകയും ചെയ്യുന്നു.)

പ്രിയാ പ്രാന സുത സരബസു മോരേം
പരിജന പ്രജാ സകല ബസ തോരേം
ജൗം കഛു കഹൗം കപടു കരി തോഹീം
ഭാമിനി രാമസപഥ സത മോഹീം.

പ്രിയാ മോരേം പ്രാന സുത സരബസു=പ്രിയേ എൻെറ പ്രാണങ്ങളും സുതന്മാരും സർവ്വസ്വവും, പരിജന പ്രജാ സകല തോരേം ബസ=പരിജനങ്ങളും പ്രജകളും എല്ലാം നിനക്കധീനങ്ങാം, ഭാമിനി, തോഹീം കപട കരി ജൗം കഹഉ കഹൗം മോഹീം രാമ സത സപഥ=ഹേ ഭാമിനി, നിന്നോട്ട കപടമായിട്ടാണ് ഞാനിതെല്ലാം പറയുന്നതെന്നു നിനക്കു തോന്നുന്നുവെങ്കിൽ എൻെറ മകനായ രാമൻ തന്നെയാണ് സത്യവാക്കാണിതെല്ലാം.

പ്രിയേ, എൻെറ പ്രാണങ്ങാം, പുത്രന്മാർ, സർവ്വസ്വം, പരിജനങ്ങാം, പ്രജകാം ഇതെല്ലാം നിനക്കധീനങ്ങളാണ്. ഞാനിങ്ങനെ പറയുന്നതു കപടവാക്കാണെന്നു് തോന്നുന്നുവെങ്കിൽ അല്ലെന്നു രാമനെപ്പിടിച്ചു നൂറുവട്ടം ഞാൻ ശപഥം ചെയ്യുന്നു

ബിഹംസി മാംഗു മന ഭാവതി ബാതാ
ഭൂഷന സജഹി മനോഹര ഗാതാ
ഘരീ കുഘരീ സമുഝി ജിയ ദേഖൂ
ബേഗി പ്രിയാ പരിഹരഹി കുബേഖൂ

മന....ബാതാ=ഹൃദ്യമായ വസ്തു, ബിഹ....മാംഗു=ചിരിച്ചുകൊണ്ടാവശ്യപ്പെടുക, മനോഹര ഗാതാ ഭൂഷന സജഹി=മനോഹരഗാത്രം ഭൂഷണാലംകൃതമാക്കുക, ഘരീ കുഘരീ ജിയ സമുഝി ദേഖൂ=ശുഭാശുഭ വേളകാം ശ്രദ്ധിച്ചു കാണുക, പ്രിയാ കുബേഖൂ ബേഗി പരിഹരഹി=പ്രിയേ കുത്സിതവേഷം വേഗം കൈവെടിയുക.

പ്രിയേ നിനക്കു എന്തൊന്നു ഹൃദ്യമോ അതു ചിരിച്ചുംകൊണ്ടു ചോദിക്കുക, നിൻെറ ഈ മോഹന ശരീരത്തിൽ ആഭരണങ്ങളണിഞ്ഞു നീ അലംകൃതയാവുക, ശുഭവേളയും അശുഭവേളയും കണ്ടറിയുക, ഭാമിനി, നീ നിൻെറ ഈ വികൃതവേഷം കൈവെടിയുക (ഇങ്ങനെ അനലംകൃതയായി ശോച്യയായി

കഴിയേണ്ട അവസരമല്ല ആഹ്ലാദിക്കേണ്ട ശുഭവേളയാണിതെന്നു സൂചന.)

ദോ:- യഹ സുനി മന ഗുനി സപഥ
ബഡി ബിഹംസി ഉഠീ മതിമംദ
ഭൂഷന സജതി ബിലോകി മൃഗ
മനഹും കിരാതിനി ഫംദ.

ബിഹംസീ ഉഠീ മൃഗ ബിലോകി കിരാതിനി ഫംദ മനഹും= ചിരിച്ചെഴുന്നേററ്, മാനിനെകണ്ട കാട്ടാളസ്ത്രീ വല തയാറാക്കുന്നതുപോലെ. മംദമതി ഭൂഷന സജതി=മന്ദബുദ്ധി ഭൂഷണങ്ങളണിഞ്ഞു.

ദശരഥ മഹാരാജാവു രാമനെപ്പിടിച്ചാണയിട്ടപ്പോൾ ഇനി താനുദ്ദേശിച്ച കാര്യം സഫലമാകുമെന്നു വിശ്വസിച്ച കൈകേയി (മന്ഥരയും പറഞ്ഞുറപ്പിച്ചിട്ടുണ്ടല്ലോ രാമനെപ്പിടിച്ചു മഹാരാജാവു ശപഥം ചെയ്താൽ മാത്രമേ അഭീഷ്ടം അറിയിക്കാവൂ എന്നു്) ചിരിച്ചുകൊണ്ടു എഴുന്നേററ്, മാനിനെ കണ്ടിട്ടു കാട്ടാളസ്ത്രീ വല തയാറാക്കുന്നതുപോലെ ബുദ്ധിഹീനയായ റാണി ദൂരത്തെറിഞ്ഞിരുന്ന ആഭരണങ്ങൾ ഓരോന്നായി എടുത്തു ദേഹത്തിലണിഞ്ഞു.

ചൗ:- പുനി കഹ രാഉ സുഹൃദ ജിയ ജാനീ
പ്രേമ പുലകി മൃദുമഞ്ജുല ബാനീ
ഭാമിനി ഭയേഉ തോര മന ഭാവാ
ഘര ഘര നഗര അനംദ ബധാവാ

രാജ പുനീ സുഹൃദ ജിയ ജാനീ പ്രേമ പുലകി മൃദുമഞ്ജുല ബാനീ കഹ=രാജാവു അനന്തരം സുഹൃത്തെന്നു മനസ്സിൽ ഗ്രഹിച്ചു പ്രേമത്താൽ പുളകിതനായി മൃദുവും മഞ്ജുളവുമായ വാക്കുകളാൽ പറഞ്ഞു:__ ഭാമിനി തോര മന ഭാവാ ഭയേഉ. നഗര ഘര

ഘര അനംദ ബധാവാ=ഹേ ഭാമിനി, നിൻെറ ആഗ്രഹം സാധിതമായി. നഗരത്തിലെ ഓരോ ഗൃഹത്തിലും ആനന്ദം കളിയാടുന്നു.

കൈകേയിക്കു സന്മനസ്സുണ്ടായെന്നു ഗ്രഹിച്ച പ്രേമത്താൽ പുളകിത ശരീരനായ ദശരഥ മഹാരാജാവു മൃദുലവും മഞ്ജുളവുമായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:— അല്ലയോ ഭാമിനി നിൻെറ ചിരകാല പ്രതീക്ഷ സഫലമായി. (രാമാഭിഷേകമാണു സൂചിപ്പിച്ചതു്.) അയോദ്ധ്യാ നഗരത്തിലെ ഓരോ ഗൃഹത്തിലും ആനന്ദം അലതല്ലുകയാണിപ്പോൾ.

> രാമഹിം ദേഉം കാലി ജുബരാജൂ
> സജഹി! സുലോചനി മംഗല സാജൂ
> ദലകി ഉഠേഉ സുനി ഹൃദയ കഠോരൂ
> ജനു ഛുഇ ഗയേഉ പാക ബര തോരൂ.

സുലോചനി, രാമഹിം കാലി ജുബരാജൂ ദേഉം=ഹേ സുലോചനേ രാമനു നാളെ യുവരാജപദം നൽകും, മംഗല സാജൂ സജഹി=മംഗളപദാൎത്ഥങ്ങൾ ഒരുക്കണം, സുനി കഠോരൂ ഹൃദയ പാക ബരതോരൂ ജനു ഛുഇ ഗയേഉ ദലകി ഉഠേഉ = കേട്ടു് കഠോര ഹൃദയത്തിൽ പാകംവന്ന പരുവിൽ വിരലമർത്തിയാലെന്നപോലെ ഞെട്ടലുണ്ടായി.

പ്രിയേ കൈകേയി, നാളെ രാമനെ യുവരാജാവായി അഭിഷേകം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നു അതിലേക്കുള്ള മംഗള പദാൎത്ഥങ്ങൾ നീതന്നെ വേണം ഒരുക്കുവാൻ. ഈ വാക്കുകൾ കേട്ടപ്പോൾ കൈകേയിയുടെ കഠോര ഹൃദയത്തിൽ, പൊട്ടാറായ കുരുവിൽ വിരലമർത്തിയാലെന്നപോലെ ഞെട്ടലുണ്ടായി. (കൈകേയിയുടെ ഹൃദയത്തെ കഠോരമാക്കിയതും രാമനെന്ന പേരുകൂടി ദുശ്രവമാക്കിത്തീർത്തതും സമൎത്ഥയായ മന്ഥരയാണെന്നു നാം കണ്ടുകഴിഞ്ഞതല്ലൊ.)

ഐസേഉ പീര ബിഹംസി തേഇ ഗോഈ
ചോരനാരി ജിമി പ്രഗടി ന രോഈ
ലഖീ ന ഭൂപ കപട ചതുരാഈ
കോടി കുടില മനി ഗുരു പഢാഈ

ജിമി ചോര നാരി രോഈ ന പ്രഗടി ഐസേഉ ബിഹംസിതേഇ പീര ഗോഈ = കള്ളന്റെ ഭാര്യ കരച്ചിൽ പുറത്തു കാട്ടുന്നില്ല അപ്രകാരം കൈകേയിയും ചിരിച്ചുകൊണ്ടു പീഡകളെ മറച്ചുവെച്ചു, കോടി... ....പഢാഈ കപട ചതുരാഈ ഭൂപ ന ലഖി = കോടി കുടിലമാൎക്ക രത്നമായ ഗുരു പഠിപ്പിച്ച കപട ചാതുര്യം ഭൂപൻ ഗ്രഹിച്ചില്ല.

കള്ളന്റെ ഭാര്യ കരച്ചിൽ പുറത്തു കാട്ടാത്തതുപോലെ കൈകേയി അവളുടെ പീഡകളെ മറച്ചുവെച്ചു ചിരിച്ചു. രാജാവിനു അവളുടെ കപട ചാതുര്യം ഗ്രഹിക്കാനായില്ല. അവളുടെ ആചാര്യ സാധാരണക്കാരിയല്ലല്ലൊ കുടിലമാരിലെല്ലാം വെച്ചു കുടിലയാണു ആ മന്ഥര. ആ ദുഷ്ടയാണല്ലോ കൈകേയിയെ പഠിപ്പിച്ചവൾ.

ജദ്യപി നീതിനിപുന നരനാഹൂ
നാരിചരിത ജലനിധി അവഗാഹൂ
കപട സനേഹു ബഢാഇ ബഹോരീ
ബോലീ ബിഹംസി നയന മുഹും മോരീ

ജദ്യപി നരനാഹൂ നീതിനിപുന നാരി ചരിത ജലനിധി.... ഹൂ=രാജാവു നീതിനിപുണനാണെങ്കിലും നാരിചരിത ജലനിധി അവഗാഹമാണ്, കപട സനേഹു ബഢാഇ = കപട സ്നേഹം വലുതാക്കി; ബഹോരീ നയന മുഹും മോരി ബിഹംസി ബോലീ = വീണ്ടും നയനങ്ങളും മുഖവും നേൎക്ക തിരിച്ചു ചിരിച്ചു കൊണ്ടു പറഞ്ഞു.

ദശരഥ മഹാരാജാവു നീതി നിപുണനാണ്. എന്നാൽ സ്ത്രീകളുടെ പ്രകൃതമാകുന്ന കടൽ അദ്ദേഹത്തിനു് അജ്ഞാതമാണ്. കൈകേയി അവളുടെ കൃത്രിമ സ്നേഹം പെരുപ്പിച്ചു കാണിച്ചു. കണ്ണുകളും മുഖവും അദ്ദേഹത്തിന്റെ നേക്കു തിരിച്ചു ചിരിച്ചു കൊണ്ടു അവൾ ഇപ്രകാരം പറഞ്ഞു:—

ദോ:— മാംഗു മാംഗു പൈ കഹഹു
പിയ കബഹും ന ദേഹു ന ലേഹു
ദേന കഹേഹു ബരദാന ദുഇ
തേഉ പാവത സംദേഹു

പിയ മാംഗു മാംഗു കഹഹു പൈ കബഹും ന ദേഹു = പ്രാണനാഥേ, ചോദിക്കു ചോദിക്കു എന്നു പറയുന്നു. എന്നിട്ടും ഒരിക്കലും തരുന്നില്ല, ന ലേഹു=സ്വീകരിക്കുകയും ചെയ്യുന്നില്ല, ദുഇ ബര ദാന ദേന കഹേഹു = രണ്ടു വരദാനം നല്കാമെന്നു പറഞ്ഞിരുന്നു, തേഉ പാവത സംദേഹു=അതു കിട്ടുമോ എന്നു സംശയം

പ്രാണനാഥേ, ആവശ്യപ്പെട്ട് ആവശ്യപ്പെട്ട് ഇഷ്ടമുള്ളതു ചോദിക്കു എന്നൊക്കെ അവിടന്നു പറയുന്നതല്ലാതെ ഒരിക്കലും ഒന്നും എനിക്കു തരുന്നില്ല. എന്റെ ആഗ്രഹം കണക്കിലെടുക്കുകയും ചെയ്യുന്നില്ല. പണ്ടൊരിക്കൽ അങ്ങു പറഞ്ഞിരുന്നു രണ്ടു വരം തരാമെന്നു്. ആ വരങ്ങളെങ്കിലും ലഭിക്കുമോ എന്നതു തന്നെ സംശയത്തിലാണ് (അപ്പോൾപ്പിന്നെ മററുള്ളവ ആലോചിക്കുകയേ വേണ്ട എന്നുഭാവം.)

ചൌ:— ജാനേഹും മരമു രാഉ ഹംസി കഹഈ
തുംഹഹി കോഹാബ പരമ പ്രിയ അഹഈ
ഥാതീ രാഖി ന മാംഗഹു കാഊ
ബിസരി ഗയേഉ മോഹി ഭോര സുഭാഊ

രാഉഹംസി കഹഇൗ=രജാവു ചിരിച്ചുകൊണ്ടു പറഞ്ഞു:— മരമുജാനേഉം=രഹസ്യം മനസ്സിലായി തുംഹഹീകോഹാബ പരമപ്രിയ അഹഇൗ = നിന്നെ കോപിപ്പിക്കുന്നതു ഏററവും ഇഷ്ട മാണ്; ഥാതീരാഖി കാഉ ന മാംഗേഹു=വരദാനം നിക്ഷിപ്ത മാക്കിയതല്ലാതെ ഒരിക്കലും ചോദിച്ചില്ല; ഭോര സുഭാഉ സത്സ്വഭാവം കാരണം മോഹി ബിസരി ഗയേഉ= എനിക്കു മറവിയിൽ പെട്ടു.

ദശരഥമഹാരാജാവു ചിരിച്ചുകൊണ്ടു പറഞ്ഞു:— കൈ കേയി, നീ പറയുന്നതിൻെറ സൂക്ഷ്മം എനിക്കു മനസ്സിലായി. നിന്നെ കോപിപ്പിക്കുക എന്നതു എനിക്കു അത്യധികം ഇഷ്ടമാ ണ്. വരങ്ങളുടെ കാര്യം എന്നാൽ നിക്ഷിപ്തമാക്കിയതല്ലാതെ അവ വേണമെന്നു നീ ഒരിക്കലും ആവശ്യപ്പെടുകയുണ്ടായില്ല. നിൻെറ സൽസ്വഭാവം കാരണം ഞാൻ അക്കഥതന്നെ മറന്നിരി ക്കയാണ്.

ഝൂഠേഹു ഹംഹിം ദോഷു ജനി ദേഹൂ
ദുഇകൈ ചാരിമാംഗി മകു ലേഹൂ
രഘുകുലരീതി സദാ ചലി ആഇൗ
പ്രാനജാഹു ബരു ബചനു ന ജാഇൗ.

ഹംഹിം ഝൂഠേഹു ദോഷു ജനി ദേഹു ദുഇകൈ മകു ചാരി മാംഗി ലേഹൂ=എന്നിൽ അസത്യഭാഷിയെന്ന ദോഷം ചുമത്ത രുതു്. രണ്ടു വരത്തിനു പകരം നാലു വരം ചോദിച്ചു വാങ്ങു; പ്രാനജാഹു ബരു ബചനു ന ജാഇൗ രഘുകുലരീതി സദാ ചലി ആഇൗ=പ്രാണൻ പോയാലും ശപഥവാക്കു ഉപേക്ഷിക്കുക യില്ല. രഘുകുലത്തിൽ ഈ ഏർപ്പാടു സദാ നടന്നുവന്നിട്ടുണ്ടു്.

കൈകേയി, ഞാൻ അസത്യവാദിയാണെന്നുള്ള അപരാധം നീ എന്നിൽ ആരോപിക്കരുതു്. രണ്ടു വരമല്ലേ തരേണ്ടതുള്ളു. അവയ്ക്കു പകരം നാലു വരങ്ങൾതന്നെ ചോദിച്ചു വാങ്ങിക്കൊ

ള്ള. പ്രാണൻ പോയാൽ കൂടിയും ശപഥവാക്ക ഞാൻ ഉപേക്ഷിക്കുകയില്ല ഇന്നും രഘുവിൻെറ ഈ വംശത്തിൽ ഈയൊരു വ്യവസ്ഥ നിലനിന്നുപോരുന്നുണ്ട്.

നഹിം അസത്യസമ പാതകപുംജാ
ഗിരിസമ ഹോഹിം കി കോടിക ഗുംജാ
സത്യമൂല സബ സുകൃത സുഹാഏ
ബേദപുരാന ബിദിത് മുനി ഗാഏ.

അസത്യ ...... ജാനഹിം കോടിക ഗുംജാ ഗിരിസമഹോഹിംകി =അസത്യത്തിനു തുല്യം പാതകപുഞ്ജമില്ല കോടി കുന്നിക്കുരുക്കൾ ഗിരിക്കു തുല്യമാകുമോ? സബ സുഹാഏ സുകൃത സത്യമൂല=എല്ലാ നല്ല സുകൃതങ്ങളും സത്യമൂലങ്ങളാണ്; ബേ ...ഗാഏ=വേദപുരാണ വിദിതമാണ്; മുനിമാരിതു പാടുകയും ചെയ്തിട്ടുണ്ട്.

പ്രിയേ കൈകേയി, പാതകങ്ങൾ എത്രയധികമുണ്ടെങ്കിലും അവയൊന്നും അസത്യത്തിനു തുല്യമല്ല കുന്നിക്കുരു കോടിക്കണക്കിൽ കൂട്ടിവെച്ചാലും അതു പർവ്വതത്തിനു തുല്യമാകുമോ? 'എല്ലാ മനോജ്ഞ സുകൃതങ്ങളും സത്യമൂലകങ്ങളാണ്'. വേദങ്ങളാലും പുരാണങ്ങളാലും വിദിതവുമാണതു്. മുനിമാരും ഇതിനെക്കുറിച്ച ഗാനം ചെയ്തിട്ടുണ്ട്. (സത്യത്തിൻെറ രൂപം എന്തെന്നു ഭീഷ്മർ യുധിഷ്ഠിരനോടു പറഞ്ഞിട്ടുള്ളതു ഈ വിധമാണ്:—

സത്യം ച സമതാ ചൈവ ദമശ്ചൈവ ന സംശയഃ
അമാത്സര്യം ക്ഷമാ ചൈവ ഹ്രീസ്തിതിക്ഷാഽനസൂയതാ
ത്യാഗോ ധ്യാനമഥാര്യത്വം ധൃതിശ്ച സതതം ദയാ
അഹിംസാ ചൈവ രാജേന്ദ്ര, സത്യാകാരാസ്ത്രയോദശ

ഇങ്ങനെ പതിമ്മൂന്നാണ് സത്യത്തിൻെറ ആകാരങ്ങൾ

തേഹി പര രാമ സപഥ കരി ആഈ
സുകൃതസനേഹ അവധി രഘുരാഈ

ബാത ദൃഢാഇ കുമതി ഹംസി ബോലീ
കുമത കുബിഹംഗ കുലഹ ജനു ഖോലീ.

തേഹി പര രാമകരിസപഥ ആഈ = ആ സത്യത്തിൻെറ തന്നെ പേരിലാണ് രാമനെപ്പിടിച്ചാണയിട്ടത്; സുകൃത...... രാഇ = സുകൃതസ്നേഹങ്ങളുടെ പരമസീമയാണ് രാമൻ; ബാത ദൃഢാഇ കുമതി കുമത കുബിഹംഗ കുലഹ ഖോലീജനുഹംസി ബോലീ=കാര്യം ഉറപ്പിച്ച ദുർബുദ്ധി ദുർബുദ്ധിയായ കാടപ്പക്ഷി യുടെ കണ്ണിൽനിന്നു തൊപ്പി ഊരുന്നതുപോലെ ചിരിച്ചുകൊണ്ടു പറഞ്ഞു.

കൈകേയി, ആ സത്യത്തിൻെറ പേരിൽത്തന്നെയാണ് രാമനെപ്പിടിച്ചു ഞാൻ ശപഥം ചെയ്തതും. രാമൻ സുകൃതങ്ങളുടേയും സ്നേഹത്തിൻെറയും പരമസീമയാണ്. കാര്യം ഉറപ്പിച്ച കൈകേയി ദുർബുദ്ധിയായ കാടപ്പക്ഷിയുടെ കണ്ണുകളിൽനിന്നു വേടൻ തൊപ്പി ഊരുന്നതുപോലെ ചിരിച്ചുകൊണ്ടു ഇപ്രകാരം പറഞ്ഞു:— (ഇവിടെ കാണിച്ചിട്ടുള്ള ഉപമയുടെ ആശയം ഇതാണ്:— രാജാവിൽ പ്രഹരമേല്പിക്കാൻ കൈകേയി, ദുർബുദ്ധിയെ ഉപകരണമാക്കി. വേട്ടക്കാരൻ കാടപ്പക്ഷിയെ തോൽകൊണ്ടുണ്ടാക്കിയ തൊപ്പിയിടുവിക്കുന്നു. തന്മൂലം അതിൻെറ കണ്ണുകൾ മൂടിയിരിക്കും എപ്പോൾ അതിനു മറേറതെങ്കിലും പക്ഷിയുടെ വേട്ടയാടലിനു വിധേയമാകേണ്ടി വരുന്നു, അപ്പോൾ വേടൻ ആ കാടപ്പക്ഷിയുടെ തൊപ്പി ഊരുന്നു )

ദോ:— ഭൂപമനോരഥ സുഭഗബനു സുഖ
സുബിഹംഗ സമാജു
ഭില്ലിനി ജിമി ഛാംഡന
ചഹതി ബചനു ഭയംകര ബാജു.

സുഭഗബനു സുബിഹംസ സമാജു ബാജു ഭില്ലിനി ജിമി= മനോജ്ഞവനത്തിലെ നല്ല പക്ഷികളുടെ സംഘത്തെ വേട്ടയാ

ടാൻ ശിക്കാരി കാടപ്പക്ഷിയെ പറപ്പിക്കുന്നതുപോലെ, ഭൂപ മനോരഥ സുഖ=ഭൂപൻെറ മനോരഥത്തിൻെറ സുഖം; ഭയങ്കര ബാന ബാജ്ഞ ചരാംഡന ചഹതി=ഭയങ്കരവാക്കുകളാകുന്ന കാട്ടപ്പക്ഷികളെ പറപ്പിക്കാൻ ആഗ്രഹിക്കുന്നു.

പ്രിയദർശകമായ വനത്തിൽ ജീവിക്കുന്ന നല്ല പക്ഷികളെ വേട്ടയാടാൻ ശിക്കാരി കാടപ്പക്ഷിയെ പറപ്പിക്കുന്നതുപോലെ ദശരഥ മഹാരാജാവിൻെറ മനോരഥ സുഖം തുരത്താൻ കൈകേയി ഭയങ്കരവാക്കുകളാകുന്ന കാടപ്പക്ഷികളെ പറപ്പിക്കാനാഗ്രഹിക്കുന്നു.

ചൗ:– സുനഹും പ്രാനപ്രിയ ഭാവന ജീകാ
ദേഹു ഏക ബര ഭരതഹിം ടീകാ
മാംഗൗം ദൂസര ബര കര ജോരീ
പുരവഹു നാഥ മനോരഥ മോരീ

സുനഹു....യ ജീകാ ഭാവത ഭരതഹിം ടീകാ ഏക ബര ദേഹു=കേഠംക്കു പ്രാണനാഥ, മനസ്സു കൊതിക്കുന്ന ഭരതനെ രാജാവാക്കുക എന്ന ഒരു വരം എനിക്കു നല്കുക, നാഥ കര ജോരി ദൂസര ബര മാംഗൗം=നാഥ, കൈകൂപ്പി രണ്ടാം വരവും ചോദിക്കാം, മോരീ മനോരഥ പുരവഹും=എൻെറ മനോരഥം നിറവേററ.

പ്രാണനാഥ, കേഠംക്കു എൻെറ മനസ്സു കൊതിക്കുന്ന, ഭരതനെ രാജാവാക്കുക എന്ന ഒന്നാമത്തെ വരം എനിക്കു നല്കുക. നാഥ, കൈകൂപ്പി രണ്ടാമത്തെ വരവും ഞാനാർത്ഥിക്കാം. എൻെറ മനോരഥം അവിടന്നു നിറവേററുക.

താപസ ബേസ ബിസേഷി ഉദാസീ
ചൗദഹ ബരിസ രാമു ബന ബാസീ
സുനി മൃദു ബചന ഭൂപഹിയ സോകൂ
സസികര ഛുഅത ബികല ജിമി കോകൂ

ബിസേഷി ഉദാസ് താപസബേസ രാമു ചൗദഹ ബരിസ ബന ബാസീ=വിശേഷിച്ചും വിരക്തനായി താപസവേഷത്തിൽ രാമൻ പതിന്നാലു വത്സരം വനവാസം ചെയ്യണം, മൃദു ബചന സുനി=മൃദുവാക്കുകൾ കേട്ട് സസികര ഛുഅത ജിമി കോക്കു ബികല ഭൂപഹിയ സോക്കു=ചന്ദ്രകിരണ സ്പർശത്താൽ എപ്രകാരം ചക്രവാകി വ്യാകുലയാകുമോ അതുപോലെ ഭൂപഹൃദയത്തിൽ ശോകമുണ്ടായി.

ലൗകിക വിഷയങ്ങളിൽ തികച്ചും ഉദാസീനനായി താപസവേഷത്തിൽരാമൻ പതിന്നാലു സംവത്സരം വനവാസംചെയ്യണം ഈ മൃദുവാക്കുകൾ കേട്ടു ചക്രവാകി ചന്ദ്രകിരണ സ്പർശത്താൽ വ്യാകുലയാകുന്നതുപോലെ ദശരഥ മഹാരാജാവിന്റെ ഹൃദയം വ്യഥിതമായി. (പതിന്നാലു കൊല്ലം രാമൻ വനവാസം ചെയ്യണമെന്നു കൈകേയി ശഠിക്കുന്നതിന്റെ താൽപര്യം എന്താണ്? മന്ഥര അങ്ങനെയാണുപദേശിച്ചതു് അവളുടെ ദുർബുദ്ധി കാല പരിഗണനയിലും ചില ഗുണമൊക്കെ കണ്ടിരുന്നു. പതിന്നാലു കൊല്ലം ഭരതൻ രാജ്യം ഭരിക്കുമ്പോളേക്കും പ്രജകൾക്ക ഭരതനിൽ ഭക്തിശ്രദ്ധാവിശ്വാസങ്ങൾ പ്രബലങ്ങളാകും പിന്നീട് ഭരതനെ സിംഹാസനഭ്രഷ്ടനാക്കാൻ രാമൻ ശ്രമിച്ചാലും പ്രജകൾക്കതു സ്വീകാര്യമാവില്ല. തുടന്നു യാവജ്ജീവം ഭരതൻതന്നെ രാജ്യം ഭരിക്കും. ഇതായിരുന്നു മന്ഥരയുടെ ലക്ഷ്യം )

ഗയേഉ സഹമി നഹിം കഛു കഹിആവാ
ജനു സചാന ബന ഝപടേഉ ലാവാ
ബിബരന ഭയേഉ നിപട നരപാലൂ
ദാമിനി ഹനേഉ മനഹും തരുതാലൂ.

സഹമി ഗയേഉ=ഭീതനായി, കഛു കഹി നഹിം ആവാ=ഒന്നും പറയാൻ ആയില്ല, സചാന ഝപടേഉ ലാവാബന ജനു=വാദ്ദും മുഴക്കെ കാടപ്പക്ഷികളുടെ വനംപോലെയായി, ദാമി....

  

ഹനേഉ = ഇടിവെട്ടേററ, താലൂതരു മനഹ്ഠം നരപാലൂ നിപട ബിമ്പരന ഭഏഉ = താലമരംപോലെ രാജാവു അത്യധികം വിവണ്ണനായി ഭവിച്ചു

ദശരഥ മഹാരാജാവിന്നു പേടിപിടിച്ചു ഭയത്താൽ അദ്ദേഹത്തിൻെറ നാവിൽനിന്നു ഒരക്ഷരവും ബഹിർഗ്ഗമിച്ചില്ല. വാദ്യം ശിക്കാരികാം മുഴക്കുമ്പോരം കാടപ്പക്ഷികളുടെ കാട്ടു ഏതുവിധം സംക്ഷുബ്ധമാകുമോ അതുപോലെയായി അദ്ദേഹത്തിൻെറ സ്ഥിതി. ഇടിവെട്ടേററതായ മരംപോലെ അദ്ദേഹം വിവണ്ണനായി ഭവിച്ചു

മാഥേ ഹാഥ മൂംദി ദോഉ ലോചന
തനുധരി സോചു ലാഗ ജനു സോചന
മോര മനോരഥ സുരതരു ഫൂലാ
ഫരത കരിനി ജിമി ഹരേഉ സമൂലാ

ഹാഥ മാഥേ ദോഉ ലോചനമൂംദി ജനു തനു ധരി സോചു സോചന ലാഗ = കൈകരം തലയിൽ വെച്ചു രണ്ടു കണ്ണും പൂട്ടി ശോകം ശരീരമെടുത്തിരിക്കയോ എന്നുതോന്നുമാറു ചിന്തിക്കാൻ തുടങ്ങി ഫൂലാ സുരതരു ഫരത കരിനി സമൂലാ ജിമി ഹതേഉ മോര മനോരഥ = പുഷ്പിച്ച് കല്പവൃക്ഷം ഫലിക്കാൻ തുടങ്ങുമ്പോരം പിടിയാന പുഴക്കിയെറിഞ്ഞാലെന്നപോലെയായി എൻെറ മനോരഥം, കൈകേഈ അവധ ...കീൻഹി = കൈകേയി അയോദ്ധ്യ ഭസ്മമാക്കി, അചല....നേഈ ദിൻ ഹിസി= അചലമായ വിപത്തിൻെറ തിക്തഫലം നൽകി

കൈ തലയിൽവെച്ചു നേത്രങ്ങളടച്ചു ശരീരമെടുത്ത ശോകമോ എന്നു തോന്നുമാറു രാജാവു ചിന്തിക്കാനാരംഭിച്ചു: — പുഷ്പിച്ച കല്പകവൃക്ഷം കായ്ക്കാൻ തുടങ്ങുമ്പോരം ആ വൃക്ഷത്തെ പിടിയാന കടപുഴക്കിയെറിയുന്നതുപോലെയായി എൻെറ മനോരഥം. കൈകേയി അയോദ്ധ്യ ചാമ്പലാക്കി. അചല

മായ ആപത്തിൻെറ കൈഴ്പ്പാറിയ കായ അവാം എന്നിആ നല്ല കയും ചെയ്തു.

ദോ:- കവനേ അവസര കാ ഭയേഉ
ഗയേഉം നാരി ബിസ്വാസ
ജോഗ സിദ്ധി ഫലസമയ ജിമി
ജതിഹി അവിദ്യാനാസ.

കവ ... യേഉ = ഏതവസരത്തിൽ എന്തുണ്ടായി? ജോഗ സിദ്ധിഫലസമയ ജിമി ജതിഹി അവിദ്യാനാസ = യോഗസിദ്ധി ഫലിക്കാൻ ഭാവിക്കെ അവിദ്യ, യതിയെ നശിപ്പിക്കുന്നതു പോലെ; നാരിവിശ്വാസഗയേഉം=നാരിയിലുള്ള വിശ്വാസം എനിക്കും ഉണ്ടായി.

ഏതവസരത്തിൽ എന്തു സംഭവിച്ചു? യോഗസിദ്ധി ഫലവത്തായപ്പോഠം യോഗിയെ അവിദ്യ നശിപ്പിക്കുന്നതെപ്രകാരമോ അപ്രകാരം എൻെറ മനോരഥം ഫലിക്കാനാരംഭിച്ചപ്പോഠം സ്ത്രീയിലുള്ള വിശ്വാസം എന്നെ നശിപ്പിച്ചു (ഇവിടെ പ്രയോഗിച്ചിട്ടുള്ള ഉപമ എത്ര ഹൃദയാവജ്ജകമായിരിക്കുന്നുവെന്നു നോക്കുക വളരെക്കാലം ക്ലേശിച്ചു സാധനചെയ്തതിനു ശേഷമാണു യോഗസിദ്ധി ഉണ്ടാവുക ആ സമയത്താണ് അതിനു കാരണഭൂതനായ യോഗിയെ മായ ബാധിച്ചു നശിപ്പിക്കുന്നത്. അതുപോലെ വളരെക്കാലത്തെ ആശയും പ്രതീക്ഷയുമാണ് രാമാഭിഷേകം. അതു നിറവേറം എന്ന ഘട്ടത്തിലാണ് ദശരഥമഹാരാജാവിനു കൈകേയി നിമിത്തം അഭിലാഷ സിദ്ധിക്കു ഭംഗമുണ്ടായതു്.)

ചൗ:- ഏഹി ബിധി രാഉ മനഹിം മന ഝാംഖാ
ദേഖി കുഭാംതി കുമതി മന മാംഖാ
ഭരതകി രാഉര പൂത ന ഹോഹീ
ആനേഹു മോല ബേസാഹികി മോഹീ.

  

ഏഗഹി .... ഡധാംഖാ കഭാംതി ദേഖി കമതി മനമാംഖാ = ഇപ്രകാരം രാജാവു ഉള്ളക്കളേ വിലപിക്കുന്ന ദുരവസ്ഥകണ്ടു ദുഷ്ടയുടെ മനസ്സ ക്രുദ്ധമായി; ഭരത........ഹോഹീ=ഭരതനെന്താ അങ്ങയുടെ പുത്രൻ തന്നെയല്ലേ? മോല ആനേഹു മോഹികീ ബേസാഹി = അതോ വിലക്ക വാങ്ങിയതോ; അതോ എന്നെ ത്തന്നെ വിലക്ക വാങ്ങിയതോ?

രാജാവിങ്ങനെ വ്യഥിതനായിരിക്കുന്ന ദുരവസ്ഥ കണ്ടു ദുർബുദ്ധിയായ കൈകേയിക്ക അനുകമ്പയല്ല, വദ്ധിച്ച കോപ മാണുണ്ടായതു്. ആ ദുഷ്ട പറഞ്ഞു: — "ഭരതനെന്താ അങ്ങയുടെ പുത്രൻ തന്നെയല്ലേ? അവനേയും എന്നേയും വിലക്കവാങ്ങി കൊട്ടാരത്തിൽ കൊണ്ടുവന്നതാണോ?"

ജോ സുനി സരു അസ ലാഗു തുംഹാരേം
കാഹേ ന ബോലേഹു ബചന സംഭാരേം
ദേഹു ഉതരു അനുകരഹു കി നാഹീം
സത്യസന്ധ തുംഹ രഘുകുല മാഹീം

ജോ സുനി തുംഹാരേം അസ സരുലാഗു = ഇതുകേട്ടു അങ്ങ യ്ക്ക ശരപാതമായോ? സംഭാരേം ബചസ കാഹേ ന ബോലേ ഹു=ആലോചിച്ചു വാക്ക എന്തേ പറഞ്ഞില്ല? ഉതരു ദേഹു= മറുപടി പറയു; കി അനു നാഹീം = പറഞ്ഞതു ഇല്ലെന്നാക്കു; രഘുകുലമാഹീം സത്യസംധ തുംഹ = രഘുകുലത്തിലെ സത്യ സന്ധനല്ലേ അങ്ങു?

കൈകേയി തുടന്നു: — എന്താ ഞാൻ പറഞ്ഞ വാക്കുകൾ ഹൃദയത്തിൽ ശരംപോലെ തറച്ചു വ്രണപ്പെടുത്തിയെന്നുണ്ടോ? ആലോചിച്ചു വേണം വാക്ക പറയാൻ. എന്താണങ്ങനെ ചെ യ്യാതിരുന്നതു് പറയൂ, പ്രത്യുത്തരം പറയൂ വാഗ്ദാനം ഇല്ലെ ന്നാക്കിക്കൊള്ളു. രഘുകുലത്തിൽ പിറന്ന സത്യസന്ധനല്ലേ അങ്ങു്?

ദേന കഹേഹു അബജനി ബരു ദേഹു
തജഹു സത്യ ജഗഅപജസു ലേഹു
സത്യ സരാഹി കഹേഹു ബരു ദേനാ
ജാനേഹു ലേഇഹി മാംഗി ചബേനാ.

ദേനകഹേഹു = തരാമെന്നു പറഞ്ഞു; അബജനീബരുദേഹു=ഇപ്പോഠം വരം തരികയില്ലെന്നു്. സത്യതജഹു അപജസു ലേഹു = സത്യം ഉപേക്ഷിക്ക, അപയശസ്സു കൈക്കൊള്ള; സത്യസരാഹിബരുദേനാ കഹേഹു = സത്യത്തെ വാഴ്ത്തി വരം നല്ലാമെന്നു പറഞ്ഞു; ജാനേഹു=വിചാരിക്കനുണ്ടാവും; ചബേനാ മാംഗി ലേഇഹി = കരിഞ്ഞ ചോറ വാങ്ങിക്കൊള്ളം എന്നു്.

അങ്ങു ആദ്യം പറഞ്ഞു വരം നല്ലാമെന്നു് ഇപ്പോഠം പറയുന്നു ഇല്ലെന്നു്. സത്യത്തെ വാനോളം പ്രശംസിച്ചു അങ്ങു പറയുകയുണ്ടായി വരം നല്ലാം എന്നു് ആ വാക്ക പറയുമ്പോഠം അങ്ങു ഉദ്ദേശിച്ചിരിക്കം വല്ല കരിഞ്ഞ ചോറമായിരിക്കം ഞാൻ യാചിച്ചു വാങ്ങുക എന്നു്.

സിവി ദധീചി ബലി ജോ കഛു ഭാഖാ
തനധന തജേഉ ബചന പനു രാഖാ
അതി കടു ബചന കഹതി കൈകഈ
മാനഹും ലോന ജരേ പരദേഈ.

സിവി.... ...ഭാഖാ = ശിബിയും ദധീചിയും മഹാബലിയും എന്തു പറഞ്ഞു; തനു........രാഖാ = ദേഹവും ധനവും ത്യജിച്ചു വാക്കം ശപഥവും രക്ഷിച്ചു; ജരേപര ലോന മാനഹും അതി കടുബചന കൈകഈ കഹതി=എരിതീയ്യിൽ ഉപ്പു പൊരിയുന്നതുപോലുള്ള അതി ക്രൂരവാക്കകളാണു് കൈകേയി പറയുന്നതു്.

ശിബിയും ദധീചിയും മഹാബലിയും പറഞ്ഞ വാക്കം ശപഥവും പാലിക്കാൻ വേണ്ടി ദേഹവും ധനവും ത്യജിച്ചു (ദശരഥൻ അവരേപ്പോലെ സത്യസന്ധനാകാൻ ഭാവമില്ലെന്നു

സൂചന.) എരിതീയിൽക്കിടന്നു ഉപ്പു പൊട്ടിത്തെറിക്കുന്നതു പോലെ അതിക്രൂരങ്ങളായ വാക്കുകളാണ് കൈകേയി പറയുന്നതു്.

[ശിബിചക്രവർത്തി യാഗത്തിലേർപ്പെട്ടിരിക്കെ അദ്ദേഹത്തിൻെറ അഹിംസാവ്രതം പരീക്ഷിക്കാൻ ഇന്ദ്രൻ ഗരുഡനായും അഗ്നിദേവൻ കപോതമായും പിന്നിലും മുന്നിലുമായി പറന്നു ചെന്നു ചക്രവർത്തിയുടെ യാഗശാലയിൽ വീണു. കപോതത്തെ രക്ഷിച്ച ഗരുഡനെ ആട്ടിപ്പായിക്കാൻ ചക്രവർത്തി ഭാവിക്കെ ഗരുഡൻ ചക്രവർത്തിയോടിങ്ങനെ ചോദിച്ചു:— 'പ്രഭോ, എൻെറ ആഹാര പദാർത്ഥത്തെ എന്തൊരു ധർമ്മത്തിൻെറ പേരിലാണ് അങ്ങു നിരാകരിക്കുന്നതു?' ഇതുകേട്ടു ശിബി പറഞ്ഞു:— 'ഈ കപോതത്തെ ഒഴിച്ചു മററ ഏതെങ്കിലും നീ ചോദിച്ചാലും ഞാനതു നിനക്കു തരാം.' പ്രാവിൻെറ തൂക്കംവരുന്ന മാംസം ശിബിചക്രവർത്തിയുടെ ദേഹത്തിൽനിന്നു കിട്ടിയാൽ താൻ തൃപ്തിപ്പെട്ടുകൊള്ളാം എന്നു ഗരുഡൻ ഉണർത്തിച്ചു സ്വദേഹത്തിൽനിന്നു വളരെ മാംസം വാളുകൊണ്ടരിഞ്ഞു കപോതത്തെ വെച്ചിട്ടുള്ള ത്രാസ്സിൻെറ മറുതട്ടിലിട്ടിട്ടും തൂക്കം ശരിയായില്ല. ചക്രവർത്തി പരിഭ്രാന്തനായി ആ വിഷമവേളയിൽ ഭഗവാൻ പ്രത്യക്ഷനായി ശിബിക്കു വൈകുണ്ഠധാമം നല്കി.

ഇന്ദ്രനു ജയംവരാൻ ദധീചി മഹർഷി പ്രാണത്യാഗം ചെയ്തു. അദ്ദേഹത്തിൻെറ അസ്ഥി വജ്രായുധമാക്കി ഇന്ദ്രൻ വൃത്രാസുരനെ കൊന്നു വിജയിയായി.

ഇന്ദ്രൻെറ അഭ്യർത്ഥനാപ്രകാരം ഭഗവാൻ വാമനമൂർത്തിയായി ചെന്നു മഹാബലിയോടു മൂന്നടി മണ്ണു ചോദിക്കുകയും മഹാബലി മൂന്നടി മണ്ണു നൽകുകയും ചെയ്തു എന്നാൽ മൂന്നടിയോടെ മണ്ണു ബാക്കിയില്ലാതായി, മഹാബലിക്കു പാതാളത്തിലേക്കു പോകേണ്ടിവന്നു.

ദോ:- ധരമ ധുരംധര ധീരധരി
നയന ഉഘാരേ രായ

സിരധുനി ലീൻഹി ഉസാസ
അസി മാരേസി കഠായ

ധരമധുരം ധരരായ ധീരധരി നയന ഉഘാരേ=ധർമ്മഭാരം വഹിക്കുന്ന രാജാവു ധൈര്യം വഹിച്ചു കണ്ണു തുറന്നു, സിരധുനി ഉസാസ ലീൻഹി=ശിരസ്സു താഴ്ത്തി നെടുവീർപ്പിട്ടു, മോഹീ കഠായ അസിമാരേസി=എന്നെ ദുർഘടത്തിലാക്കി വാറുകൊണ്ടു വെട്ടുന്നു.

ധർമ്മഭാരം വഹിക്കുന്ന ദശരഥ മഹാരാജാവു ധൈര്യം അവലംബിച്ചു കണ്ണുകൾ തുറക്കുകയും ശിരസ്സു കുനിച്ചു നെടു വീർപ്പിടുകയും ചെയ്തു. അനന്തരം അദ്ദേഹം കൈകേയിയോടു ഇപ്രകാരം പറഞ്ഞു:—'കൈകേയി, നീ എന്നെ വലിയൊരു ദുർഘടത്തിൽ പെടുത്തി വാറുകൊണ്ടു വെട്ടുകയാണു ചെയ്യുന്നതു്.

(ദശരഥ മഹാരാജാവു, കൈകേയി ഒരിക്കലും രാമന്നെതി രായി പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുമെന്നു പ്രതീക്ഷി ച്ചില്ല. അദ്ദേഹം ധർമ്മസങ്കടത്തിലാണിപ്പോൾ, അവളാവശ്യ പ്പെടുന്ന വരങ്ങൾ നൽകാൻ ധാർമ്മികമായി അദ്ദേഹത്തിനു ബാദ്ധ്യതയുണ്ടു്. ആ ബാദ്ധ്യത നിറവേററുന്നപക്ഷം രഘു കുലത്തിൽ പണ്ടില്ലാത്ത ഒരു വഴക്കം ഉണ്ടാകാനും, മഹാരാജാ വിനു പ്രാണാധിക പ്രാണനായ രാമൻ ജടാവല്ക്കലങ്ങൾ ധരിച്ചു പതിന്നാലു സംവത്സരം വനത്തിൽ അലഞ്ഞുതിരിഞ്ഞു നാനാ തരം ക്ലേശങ്ങൾ രാമനു അനുഭവിക്കാനും സാഗതിയാകും ഈ സാഹചര്യത്തിൽ മഹാരാജാവു ധർമ്മസങ്കടത്തിൽപ്പെട്ടു എന്നു ചുരുക്കം.)

ചൗ:- ആഗേ ദീഖി ജരതി രിസ ഭാരീ
മനഹു രോഷ തരവാരി ഉഘാരീ
മൂഠി കുബുദ്ധി ധാര നിഠുരാഈ
ധരീ കൂബരീ സാന ബനാഈ

മനഹു രോഷ തരവാരി ഉഘാരീ=ക്രോധം വാളൂരിപ്പിടിച്ച നില്ക്കയാണോ എന്നു തോന്നുമാറ, ഭാരീ രിസജരതി ആഗേ ദേഖി=വദ്ധിച്ച ഈഷ്യകൊണ്ടു ജ്വലിക്കുന്ന കൈകേയിയെ ദശരഥൻ പുരോഭാഗത്തു കണ്ടു, കുബുദ്ധി മൂഠി നിഠുരാഈ ധാര ധരി=ദുർബ്ബുദ്ധിയാകുന്ന പിടിയും നിഷ്ഠുരതയാകുന്ന മുനയും ഉള്ള ആ വാാം, കുബരീ=കൂനിയാകുന്ന മന്ഥര സാന ബനാഈ= ചാണക്കല്ലിലുരച്ച മൂച്ചയുണ്ടാക്കി.

ക്രോധം ഊരിപ്പിടിച്ച വാളുമായി നില്ക്കുകയാണോ എന്നു തോന്നും, വദ്ധിച്ച ഈഷ്യകൊണ്ടു ജ്വലിച്ച കൈകേയി പുരോഭാഗത്തു നില്ക്കുന്നതു കണ്ടാൽ, ആ വാളിൻെറ പിടി ദുർബ്ബുദ്ധിയും മുന നിഷ്ഠുരതയുമാണ്. ആ വാാം ചാണയിച്ചു പിടിച്ച മൂച്ച വരുത്തുന്നതോ കുബ്ജയായ മന്ഥരയും.

ലഖീ മഹീപ കരാല കഠോരാ
സത്യ കി ജീവനു ലേഇഹി മോരാ
ബോലേ രാഉ കഠിന കരി ഛാതീ
ബാനീ സബിനയ താസു സോഹാനീ

മഹീപ കരാല കഠോര ലഖി=രാജാവു ഭയങ്കരിയും ക്രൂരയുമായ (കൈകേയിയെ) നോക്കി, മോരാ സത്യ കി ജീവനു ലേഇഹി=ഇവാം എൻെറ സത്യത്തെ അല്ലെങ്കിൽ ജീവനെ ഹരിയ്ക്കും ഛാതീ കഠിനകരി രാഉ=ഹൃദയത്തെ കഠിനമാക്കിക്കൊണ്ടു രാജാവു്, സബിനയ താസു സോഹാതീ ബാനീ ബോലേ=വിനയപൂർവ്വം അവാംക്കു പ്രിയപ്പെടുന്ന വാക്കുകളാൽ ഇങ്ങനെ പറഞ്ഞു

രാജാവു ഭയങ്കരിയും ക്രൂരയുമായ കൈകേയിയെ നോക്കി ഇങ്ങനെ ആത്മഗതം ചെയ്തു. ഒന്നുകിൽ ഇവാം എൻെറ സത്യത്തെ അഥവാ ജീവനെ അപഹരിക്കും ഹൃദയം കഠിനമാക്കി വിനയപൂർവ്വം അദ്ദേഹം അവാംക്കു സന്തോഷമുണ്ടാകുന്ന വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:—

പ്രിയാ ബചന കസ കഹസി കഭാംതീ
ഭീരു പ്രിതീതി പ്രീതി കരി ഹാംതീ
മോരേം ഭരതു രാമു ദുഇ ആംഖീ
സത്യ കഹൗം കരി സംകര സാഖീ

ഭീരു പ്രിയാ=ഹേ ഭീരു, പ്രിയേ, പ്രതീതി പ്രീതി ഹാംതീ കരി=വിശ്വാസവും പ്രീതിയും മാററി വെച്ചുകൊണ്ടു്, കഭാംതി ബചന കസ കഹസി=ദുർവ്വാക്കുകൾ നീ പറയുന്നതെന്താണു്? മോരേം ഭരതു രാമു ദുഇ ആംഖീ=എനിക്കു ഭരതനും രാമനും രണ്ടു കണ്ണുകളാണു്, സംകര സാഖീ കരി=ശിവനെ സാക്ഷിയാക്കി സത്യ കഹൗം=സത്യമാണു് ഞാൻ പറയുന്നതു്.

ഹേ പ്രിയേ, ഭീരു, എന്നിൽ നിനക്കു വിശ്വാസമുണ്ടു്, രാമനിൽ നിനക്കു പ്രീതിയും ഉണ്ടു്. ഇവയെ ഒരിടത്തു മാററി വെച്ചു്—ഇവയെ ഹനിച്ചുകൊണ്ടു്—നിനക്കീ ദുർവ്വാക്കുകൾ പറയാൻ എങ്ങനെ മനസ്സുവന്നു? എന്റെ രണ്ടു കണ്ണുകളിൽ ഒന്നു ഭരതനും മറെറാന്നു രാമനുമാണു്. ശിവനാണെ സത്യമാണു് ഞാനിപ്പറയുന്നതു്.

അബസി ദൂത മൈം പാഉബ പ്രാതാ
ഐഹഹിം ബേഗി സുനത ദോഉ ഭ്രാതാ
സുദിന സോധി സബു സാജു സജാഈ
ദേഉം ഭരത കഹം രാജു ബജാഈ

മൈം അബസി പ്രാതാ ദൂത പാഉബ=ഞാൻ തീച്ചയായും പ്രഭാതത്തിൽ ദൂതനെ അയക്കാം, സുനത ദോഉ ഭ്രാതാ ബേഗി ഐഹഹിം=കേട്ടാൽ ഭരതനും ശത്രുഘ്നനും വേഗം വരും, സുദിന സോധി സബ സാജു=നല്ല ദിവസം നോക്കി എല്ലാ പദാത്ഥങ്ങളും, സജാഇ ബജാഈ ഭരത കഹം=ഒരുക്കി ആഘോഷ പൂവ്വം ഭരതനു, രാജു ദേഉം=രാജ്യം നൽകാം.

രാ. അ.—14

  

പ്രിയേ, തീച്ചയായും പ്രഭാതത്തിൽത്തന്നെ കേകയരാജ്യത്തേക്ക ഞാൻ ദൂതനെ അയക്കാം. എൻെറ നിയോഗം കേട്ടാൽ വേഗം ഭരതനും ശത്രുഘ്നനും ഇവിടേയ്ക്കെത്തും നല്ലൊരു മുഹൂർത്തം നോക്കി അഭിഷേകത്തിന്നുള്ള സർവ്വ പദാത്ഥങ്ങളും തയാറാക്കി ഭരതനെ ഞാൻ രാജാവായി വാഴിക്കാം;

ദോ:– ലോഭന രാമഹിം രാജ്ജ കര
ബഹുത ഭരതപര പ്രീതി
മൈം ബഡ ഛോട ബിചാരി
ജിയ കരത രഹേഉം നൃപനീതി

രാമഹിം രാജ്ജകര ലോഭന=രാമനു രാജാവാകാൻ ആഗ്രഹമേ ഇല്ല ഭരതപര പ്രീതി ബഹുത=ഭരതനിൽ രാമനു പ്രീതി വളരെയുമാണ്. മൈം ബഡ ഛോട ജിയ ബിചാരി=ജ്യേഷ്ഠനാണ് രാമൻ; അനുജനാണ് ഭരതൻ എന്നു മനസ്സിൽ ആലോചിച്ച് ഞാൻ. നൃപനീതി കരത രഹേഉം =രാജനീതിയെ പാലിച്ചു പോരുന്നു എന്നുമാത്രം;

രാമനു രാജ്യം വേണമെന്നോ രാജാവാകണമെന്നോ തീരെ ആഗ്രഹമില്ല; ഭരതനിൽ രാമനു അപാര പ്രീതിയും ഉണ്ട്. ഭരതൻ രാജ്യം വാഴുന്ന കാര്യത്തിൽ രാമനേക്കാൾ സന്തോഷം മററാക്കും ഉണ്ടാവാനിടയില്ല. ജ്യേഷ്ഠൻ രാമനും അനുജൻ ഭരതനുമല്ലെ? ആ സ്ഥിതിക്ക രാമനെയല്ലെ രാജാവാക്കേണ്ടതു എന്ന രാജനീതി ഞാൻ നിലനിറുത്താൻ നോക്കിയെന്നേ ഉള്ളു അല്ലാതെ രാമനെ സർവ്വോപരി ഗണിച്ചിട്ടല്ല.

ചൗ:– രാമ സത സപഥ കഹൗം സുഭാഉ
രാമമാതു കഛു കഹേഉ ന കാഉ
മൈം സബു കീൻഹ തോഹി ബിനു പൂംഛേ
തേഹി തേം പരേഉ മനോരഥ ഛൂഛേം.

രാമസതസപഥ സ്വഭാഉ കഹൗം=രാമനെപ്പിടിച്ചു ന്യാ സത്യം ചെയ്തു സന്മനസ്സോടെ പറയുന്നു; രാമമാതു കഛു കാഉ ന കഹേഉ=രാമൻെറ അമ്മ എന്നോട്ട് ഒരിക്കലും ഒന്നും പറഞ്ഞിട്ടില്ല. തോഹിബിനു പൂംഛേ മൈം സബു കീൻഹ=നിന്നോടാലോചിക്കാതെ എല്ലാം പ്രവർത്തിച്ചു ലേഹിതേം മനോരഥ=അക്കാരണത്താൽത്തന്നെയാണ് ആഗ്രഹം ഛ്ഛുഛേം പരേഉ=നിഷ്ഫലമായതും.

രാമനെ യുവരാജാവാക്കണമെന്നു രാമൻെറ അമ്മ ഒരിക്കലും എന്നോടു പറഞ്ഞിട്ടില്ലെന്നു രാമനെപ്പിടിച്ചു ന്യാവർത്തിആണയിട്ടു ഞാൻ പറയാം എന്നാൽ ഒരു കാര്യം വാസ്തവമാണ്. നിന്നോടിക്കാര്യം ഞാൻ ആലോചിച്ചില്ല. അതുകൊണ്ടു തന്നെയാണ് എൻെറ ആഗ്രഹം സഫലമാകാഞ്ഞതും.

രിസ പരിഹരു അബ മംഗല സാജൂ
കഛു ദിന ഗഏ ഭരത ജുബരാജൂ
ഏകഹി ബാത മോഹി ദുഖു ലാഗാ
ബര ദൂസര അസമംജസ മാംഗാ.

അബ രിസ പരിഹരു=ഇനി ക്രോധം കളഞ്ഞു്, മംഗല സാജൂ=മംഗളവസ്തുക്കളെല്ലാം ഒരുക്കുക. കഛു ദിനഗഏ ഭരത=അല്പദിവസം കഴിഞ്ഞാൽ ഭരതൻ ജുബരാജൂ=യുവരാജാവാകും. ഏകഹി ബാത മോഹിദുഖുലാഗാ=ഒരൊററ സംഗതിയാണെനിക്കു ദുഃഖമുണ്ടാക്കുന്നതു് ദൂസര ബര മാംഗാ അസമഞ്ജസ=രണ്ടാംവരം അർത്ഥിച്ചതു ശരിയായില്ല.

ഇനിയെങ്കിലും ഈർഷ്യ വെടിഞ്ഞു അഭിഷേക സംഭാരങ്ങൾ ഒരുക്കുക; അല്പദിനങ്ങൾ കൂടി കഴിഞ്ഞാൽ ഭരതൻ യുവരാജാവാകും. അങ്ങനെ രണ്ടു വരങ്ങളിലൊന്നു നിനക്കു സമ്പ്രാപ്തമായിരിക്കുന്നു. ഇനി രണ്ടാമത്തെ വരത്തിൻെറ സ്ഥിതി; നീ ആവിധമൊരു വരം അഭ്യർത്ഥിച്ചതു ഒട്ടും സമഞ്ജസമായി തോന്നുന്നില്ല

  

അജഹൂം ഹൃദയ ജരത തേഹി ആംചാ
രിസ പരിഹാസ കി സാംചേഹു സാംചാ
കഹു തജി രോഷു രാമ അപരാധൂ
സബു കോഉ കഹൈ രാമു സുഠി സാധൂ.

തേഹി ആംചാ അജഹൂം ഹൃദയ ജരത=ആ അത്ഥനാഗ്നി ഈ നിമിഷത്തിലും ഹൃദയം ദഹിപ്പിച്ചുകൊണ്ടിരിക്കുന്നു. രിസ പരിഹാസ കി=ഈഷ്യയാലോ പരിഹാസത്താലോ അഥവാ സാംചാ സാംചേഹു=യഥാത്ഥമായിട്ടുതന്നെയോ രണ്ടാം വരം നീ അഭ്യത്ഥിച്ചതു്, രോഷു തജി രാമ അപരാധൂ=കോപം ത്യജിച്ചു് രാമൻെറ തെററെന്തെന്നു; കഹു; സബു കോഉ കഹൈ= എന്നോടു പറയൂ, എല്ലാവരും പറയുന്നു; രാമു സുഠി സാധൂ= രാമൻ ഏററവും വിശിഷ്ടനെന്നു്.

രണ്ടാമത്തെ വരമെന്ന അഗ്നിബാധിച്ചു എൻെറ ഹൃദയം ഈ നിമിഷത്തിലും ദഹിച്ചുകൊണ്ടിരിക്കുന്നു; ഈഷ്യയാലോ പരിഹാസത്താലോ അതല്ല വാസ്തവമായിട്ടുതന്നെയോ നീ ഈ വരം വരിക്കുന്നതു്? കോപം ത്യജിച്ചു്, രാമൻ നിന്നോടു ചെയ്ത തെററു് എന്താണെന്നു പറയൂ. ജനങ്ങളെല്ലാം ഏകസ്വരത്തിൽ പറയുന്നുവല്ലോ രാമൻ ഏററവും വിശിഷ്ടനാണെന്നു്. നിൻെറ ദൃഷ്ടിയിൽ അവൻ തെററുകാരനായതു എന്തു കാരണത്താലാണു് പറയൂ.

തുഹ്ഹും സരാഹസി കരസി സനേഹൂ
അബ സുനി മോഹി ഭയേഉ സംദേഹൂ
ജാസു സുഭാഉ അരിഹി അനുകൂലാ
സോ കിമി കരിഹി മാതു പ്രതികൂലാ

തുഹ്ഹും സരാഹസി സനേഹൂ കരസി=നീയും രാമനെപ്രശംസിക്കുന്നു, സ്നേഹം പ്രദശിപ്പിക്കുന്നു, സുനി മോഹി അബ സംദേഹൂ

ഭയേഉ=വരാഭ്യർത്ഥന കേട്ടിട്ട എനിക്കിപ്പോൾ സന്ദേഹമുണ്ടാകുന്നുണ്ട്, ജാസു സുഭാഉ അരിഹി അനുകൂലാ=ആരുടെ സ്വഭാവം ശത്രുവിനേയും അനുകൂലനാക്കുന്നു. സോ കിമി മാതു പ്രതികൂലാ കരിഹി=അവൻ എങ്ങനെ മാതാവിനു പ്രാതികൂല്യം ചെയ്യും.

നിനക്കും രാമൻ സ്ഥതൃഹ്നനാണ്. അവനിൽ നിനക്ക സ്നേഹവും ഉണ്ട്, എന്നാൽ നീയിപ്പോൾ ആവശ്യപ്പെട്ട വരത്തെക്കുറിച്ചാലോചിക്കുമ്പോൾ നിൻെറ ആ പ്രശംസയിലും സ്നേഹത്തിലും എനിക്ക സംശയം ഉണ്ടാകുന്നുണ്ട്. ശത്രുക്കളെപ്പോലും ആരുടെ സ്വഭാവഗുണം അനുകൂലരാക്കുന്നു ആ രാമൻ സ്വമാതാവിന്നു എങ്ങനെ എതിരായി പ്രവർത്തിക്കാൻ ശക്തനാകും?

ദോ:- പ്രിയാ ഹാസ രിസ പരിഹരഹി
മാംഗു ബിചാരി ബിബേക
ജേഹി ദേഖൗം അബ നയന
ഭരി ഭരത രാജ അഭിഷേക

പ്രിയാ, ഹാസ രിസ പരിഹരഹി=പ്രിയേ, ഹാസവും ഈർഷ്യയും വെടിഞ്ഞു, ബിബേക ബിചാരി=വിവേകപൂർവ്വം ചിന്തിച്ച്, ജേഹി അബ ഭരത=ഏതൊരു വരത്താൽ ഇപ്പോൾ ഭരതൻെറ, രാജഅഭിഷേക നയനഭരി=രാജ്യാഭിഷേകം കൺനിറയെ, ദേഖൗം മാംഗു=കാണാൻ സംഗതിയാകുമോ ആ വരം നീ വരിക്കുക.

പ്രാണനായികേ, ഈർഷ്യയും പരിഹാസവും വെടിഞ്ഞു വിവേകപൂർവ്വം ആലോചിച്ചു, അഭിഷിക്തനായ ഭരതനെ എനിക്ക കൺനിറയെ കാണാൻ സംഗതിയാകുന്ന ആ വരം നീ വരിക്കുക

ചൗ:- ജിഅഉ മീന ബരു ബാരി ബിഹീനാ
മനി ബിനു ഫനിക ജിഅഉ ദുഖ ദീനാ

  

കഹഹും സുഭാഉ ന ഛരല്യ മനമാംഹീം
ജീവന മോര രാമ ബിനു നാംഹീം

ബാരി ബിഹീനാ മീന ബരു=വെള്ളമില്ലാതെ മത്സ്യങ്ങൾ ശരിയ്ക്കും, ജിഅഇ മനിബിനു ദുഖദീനാ=ജീവിച്ചേക്കാം, രത്നാഭാവത്താൽ ദുഃഖിച്ചും ദീനരായും, ഫനിക ജിഅഇ=സർപ്പങ്ങളും ജീവിച്ചെന്നുവരാം, രാമ ബിനു മോര ജീവന നാംഹീം= രാമനെ കൂടാതെ എനിക്ക ജീവിച്ചിരിക്കാൻ കഴിവില്ല, സുഭാഉ കഹഹും, മനമാംഹീം ഛരല്യ ന=സ്വാഭാവികമായാണ് പറയുന്നതു് മനസ്സിൽ കളങ്കം വെച്ചുകൊണ്ടല്ല.

വെള്ളം കൂടാതെതന്നെ സുഖമായി മത്സ്യങ്ങൾ ജീവിച്ചേക്കാം, രത്നം നഷ്ടപ്പെട്ട നിലയിൽ സർപ്പങ്ങൾ ദുഃഖിച്ചും വിഷമിച്ചും ജീവിച്ചെന്നും വരാം. എന്നാലും രാമനെക്കൂടാതെ എൻെറ പ്രാണങ്ങൾ നിലനില്ക്കുക സാദ്ധ്യമല്ല. ഞാനിതു സ്വാഭാവികമായി തന്നെ പറയുകയാണ്, എൻെറ മനസ്സിൽ കളങ്കം വെച്ചുകൊണ്ടല്ല ഞാനിതു പറയുന്നതും.

സമുഝി ദേഖു ജിയ പ്രിയാ പ്രബീനാ
ജീവനു രാമ ദരസ ആധീനാ
സുനി മൃദു ബചന കുമതി അസി ജരഈ
മനഹും അനല ആഹുതി ഘൃത പരഈ

പ്രിയാ പ്രബീനാ=പ്രിയേ നീ സമർത്ഥയാണ്, ജിയ സമുഝി ദേഖു=മനസ്സിലാലോചിച്ചു നോക്കു, ജീവനു രാമ ദരസ ആധീനാ=ജീവിതം രാമദർശനത്തിനു അധീനമാണ്; മൃദു ബചന സുനി കുമതി=കോമള വാക്കുകൾ കേട്ടിട്ട ദുർബുദ്ധി അനല ഘൃത ആഹുതി പരഈ മനഹും=അഗ്നിയിൽ നെയ്യ് ആഹുതി ചെയ്താലെങ്ങനെയോ, അസി ജരഈ=അതുപോലെ ജ്വലിക്കാൻ തുടങ്ങി

പ്രിയേ, നീ സമർത്ഥയാണല്ലോ, സ്വയം നന്നായൊന്നു

ആലോചിച്ചു നോക്കു, എത്ര നിമിഷംവരെ ഞാൻ രാമനെ കണ്ടു കൊണ്ടിരിക്കുന്നു ആ നിമിഷംവരെയേ എനിക്കു ജീവിതമുള്ളൂ. രാമൻെറ അദർശനത്തിൽ എൻെറ പ്രാണങ്ങൾ എന്നിൽ ഉണ്ടാകുന്നതല്ല ഈ കോമളവാക്കുകൾ കേട്ടപ്പോൾ കൈകേയിയുടെ ക്ഷുദ്രമനസ്സ്, അഗ്നിയിൽ ആജ്യാഹുതി ചെയ്താൽ അതാളി ക്കത്തുന്നതെപ്രകാരമോ അപ്രകാരം ജ്വലിക്കാൻ തുടങ്ങി.

കഹൈ കരഹു കിന കോടി ഉപായാ
ഇഹാം ന ലാഗിഹി രാഉരി മായാ
ദേഹു കി ലേഹു അജസു കരി നാഹീം
മോഹി ന ബഹുത പ്രപംച സോഹാഹീം

കഹൈ കോടി ഉപായ=പറഞ്ഞു:— അസംഖ്യം ഉപായങ്ങൾ; കി ന കരഹു=എന്തുകൊണ്ടു ചെയ്യുന്നില്ല. ഇഹാം രാഉരി മായാ ന ലാഗിഹി=ഇവിടെ അങ്ങയുടെ മായയും നടപ്പില്ല. ദേഹു കി നാഹീം=വരങ്ങൾ തരിക; അല്ലെങ്കിൽ അജസു ലേഹു= ദുഷ്കീർത്തി വരിക്കുക ബഹുത പ്രപംച മോഹി ന സോഹാഹീം=വലിയ വിവരണമൊന്നും എനിക്കു നന്നായി തോന്നുന്നില്ല.

കൈകേയി പറഞ്ഞു: അസംഖ്യം ഉപായങ്ങളില്ലേ? എന്തു കൊണ്ടവ അങ്ങയ്ക്കു കൈക്കൊണ്ടുകൂടാ? ഇവിടെ അങ്ങയുടെ തന്ത്രം നടപ്പില്ല ഞാൻ ആവശ്യപ്പെട്ട രണ്ടു വരങ്ങളും തരിക; അല്ലെങ്കിൽ ദുഷ്കീർത്തിക്കു ഇരയായി തീർന്നുകൊള്ളുക; വളരെ വിസ്തരിക്കുന്നതുകൊണ്ടൊന്നും പ്രയോജനമുണ്ടെന്നു ഞാൻ കരുതുന്നില്ല.

രാമു സാധു തുംഹ സാധു സയാനേ
രാമമാതു ഭലി സബ പഹിചാനേ
ജസ കൗസിലാ മോര ഭല താകാ
തസ ഫല ഉൻഹഹിം ദേഉം കരി സാകാ.

രാമുസാധു തുംഹ സയാനേ സാധു=രാമൻ വിശിഷ്ടനാണ്; അങ്ങു ചതുരനായ വിശിഷ്ടനാണ്. രാമമാതു ഭലി സബ പഹിചാനേ=രാമൻെറ അമ്മ നല്ലവളാണ്; എല്ലാം ഞാൻ അറിഞ്ഞിട്ടുണ്ട്. കൗസിലാ ജസമോര ഭലതാകാ=കൗസല്യ ഏതു തരം നന്മയാണ് എനിക്ക തരാൻ ആശിച്ചതു്. സാകാകരി തസ ഫല=സംവത്സരഗണനയോടു കൂടിയ അതേ ഫലം. ഉൻഹഹിം ദേഉം=അവാംക്ക നല്ലും.

രാമൻ യോഗ്യൻ; അങ്ങു യോഗ്യനും ചതുരനുമാണ്. രാമൻെറ അമ്മയും നല്ലവാംതന്നെ. എല്ലാം ഞാനറിയും കൗസല്യ എനിക്ക ഏതുതരത്തിലുള്ള നന്മ നല്ലാൻ ഉറച്ചുവോ അതേ നന്മ സംവത്സരഗണനയോടെ ഞാൻ അവാംക്കും നല്ലും. [സംവത്സര ഗണന എന്നിവിടെ പറയുന്നതു രാമൻെറ കഷ്ടപ്പാടു നിറഞ്ഞ 14 സംവത്സരകാലത്തെ വനവാസമായിരിക്കണം.]

ദോ:- ഹോതപ്രാത മുനിബേഷധരി ജൗം
ന രാമു ബന ജാംഹിം
മോര മരനു രാഉര അജസു
നൃപ സമുഝിഅ മനമാംഹീം.

നൃപ=രാജാവേ, പ്രാതഹോത മുനിബേഷധരി=പ്രഭാതത്തിൽ മുനിവേഷം ധരിച്ച്. ബന രാമു ജൗം ന ജാംഹിം=വനത്തിലേക്ക രാമൻ പോകാത്തപക്ഷം മോര മരനു രാഉര അജസു= എനിക്ക മരണവും അങ്ങയ്ക്കു ദുഷ്കീർത്തിയും ഉണ്ടാകും. മനമാംഹിം സമുഝിഅ=മനസ്സിൽ ഉറപ്പിച്ചുകൊള്ളു

ഹേ രാജാവേ നാളെ പ്രഭാതമായാൽ രാമൻ മുനിവേഷം ധരിച്ചു കാട്ടിലേക്ക പോകുകതന്നെ വേണം. അല്ലാത്തപക്ഷം ഞാൻ പ്രാണങ്ങളെ ഉപേക്ഷിക്കും. അങ്ങയ്ക്കു ദുഷ്കീർത്തിയും ഉണ്ടാകും ഈ കാര്യം നല്ലപോലെ ധരിച്ചുകൊള്ളു.

ചൌ:-അസകഹി കുടില ഭഈ ഉഠി ഠാഢീ
മാനഹു രോഷ തരംഗിനി ബാഢീ
പാപപഹാര പ്രകട ഭൈ സോഈ
ഭരീ ക്രോധ ജല ജാഇ ന ജോഈ

ദോഉ ബര കൂല കഠിന ഹഠ ധാരാ
ഭവംര കുബരീ ബചന പ്രചാരാ
ഢാഹത ഭൂപരൂപ തരുമൂലാ
ചലീ ബിപതി ബാരിധി അനുകൂലാ.

അസകഹി കുടില = ഇങ്ങനെ പറഞ്ഞു കുടില. മാനഹു രോഷ തരംഗിനി ബാഢീ = രോഷമാകുന്ന നദി വദ്ധിക്കുന്നതു പോലെ, ഉഠി ഠാഢീ ഭഈ = എഴുന്നേററുനിന്നു, സോഈ പാപ പഹാര പ്രഗട ഭൈ=ആ നദി പാപമാകുന്ന പവ്വതത്തിൽ നിന്നുത്ഭവിച്ചു, ക്രോധജലഭരീ ജോഇ ന ജാഇ = ക്രോധമാകുന്ന ജലംകൊണ്ടു കരകൾ മുക്കി, ദോഉ ബരകൂല = രണ്ടു വരങ്ങളാണ് കരകൾ, കഠിന ഹഠ ധാരാ = കഠിന ശാഠ്യമാണു പ്രവാഹം, കുബരീ പ്രചാരാ ബചന ഭവംര = മന്ഥരയുടെ ഉപദേശ വാക്കുകളാണ് ചുഴികൾ, ഭൂപരൂപ തരുമൂലാ ഢാഹത = രാജാവാകുന്ന വൃക്ഷത്തിൻെറ കട പുഴക്കി വീഴ്ത്തിക്കൊണ്ടു, ബിപതി ബാരിധീ അനുകൂലാ ചലീ = വിപത്താകുന്ന വാരിധിയെ അനുകൂലിച്ചുകൊണ്ടു ഒഴുകി

രോഷമാകുന്ന നദിയിലെ വെള്ളപ്പൊക്കമോ എന്നു തോന്നുമാറു കുടിലയായ കൈകേയി എഴുന്നേററുനിന്നു. രോഷമാകുന്ന ആ നദിയാകട്ടെ പാപമാകുന്ന പവ്വതത്തിൽ നിന്നുത്ഭവിച്ചു ക്രോധജലസമ്പൂണ്ണമായി രണ്ടു വരങ്ങളാകുന്ന കരകളുടെ നടുവിലൂടെ കഠിന ശാഠ്യമാകുന്ന പ്രവാഹത്തോടും മന്ഥരോപദേശമാകുന്ന ചുഴികളോടും കൂടി ദശരഥമഹാരാജാവാകുന്ന വൃക്ഷമൂലത്തെ പുഴക്കിയിട്ടുകൊണ്ടു വിപത്താകുന്ന വാരിധിക്കു അഭിമുഖ

മായി പ്രവഹിച്ചു (കവി പ്രയോഗിച്ചിട്ടുള്ള രൂപകാലങ്കാരം എത്ര ഹൃദയസ്പൃക്കായിരിക്കുന്നുവെന്നു നോക്കുക, രോഷമാകുന്ന നദി പതിക്കുന്നതു വിപത്തിൽ. സാധാരണ നദികൾക്കെന്നപോലെ ഈ നദിക്കും രണ്ടു കൂലങ്ങളുണ്ട്. അവ രണ്ടു വരങ്ങളാണ്. കഠിന ശാഠ്യമാണ് പ്രവാഹം.)

ലഖീ നരേസ ബാത സബ സാംചീ
തിയ മിസു മീചു സീസ പര നാചീ
ഗഹി പദ ബിനയ കീൻഹി ബൈഠാരീ
ജനി ദിനകര കുല ഹോസി കുഠാരീ

നരേസ ലഖീ സബ ബാത സാംചീ = രാജാവു കണ്ടു എല്ലാ സംഗതിയും സത്യമാണെന്നു്, തിയ മിസു മീചു = സ്ത്രീയുടെ നിർബ്ബന്ധബുദ്ധിയുടെ ഫലമായി മൃത്യു, സീസ പര നാചീ = ശിരസ്സിൽ നൃത്തം ചെയ്യുന്നു, ഗഹിപദ ബിനയ കീൻഹി ബൈഠാരീ = കാൽ പിടിച്ച് വണങ്ങി ഇരുത്തി, ദിനകരകുല കുഠാരീ ജനു ഹോസി = സൂര്യവംശത്തിനു നീ കുഠാരിയായി ത്തീരരുതു്.

എല്ലാ സംഗതിയും സത്യമാണെന്നു ദശരഥ മഹാരാജാവു കണ്ടു കൈകേയിയുടെ ശാഠ്യത്തിൻെറ ഫലമായി മൃത്യു അദ്ദേഹത്തിൻെറ ശിരസ്സിൽ ലാസ്യം ചെയ്തുകൊണ്ടിരിക്കുന്നു അദ്ദേഹം അവളുടെ കാൽപിടിച്ചു ആദരപൂർവ്വം അവളെ ഇരുത്തി ഇങ്ങനെ പറഞ്ഞു:—'കൈകേയി, സൂര്യവംശത്തിനു നീയൊരു കാഠരിയായിത്തീരരുതു്''

മാംഗു മാഥ അബഹിം ദേഉം തോഹീ
രാമബിരഹ ജനി മാരസി മോഹീ
രാഖു രാമകഹും ജേഹി തേഹി ഭാംതീ
നാഹിം ത ജരിഹി ജനമ ഭരി ഛാതീ

മാഥ മാംഗ്ഗു, അബഹിം=ശിരസ്സു ചോദിക്ക, ഈ നിമി ഷത്തിൽ, തോഹീ ദേഉം, രാമബിരഹ=നിനക്ക നൽകാം, രാമവിരഹം, മോഹീ ജനി മാരസി=എന്നെ കൊല്ലാനിടയാക്കരുത്, ജേഹി തേഹി ഭാംതീ=ഏതെങ്കിലും പ്രകാരത്തിൽ, രാമകഹം രാഖു നാഹിം ത=രാമനെ ഒഴിവാക്ക, അല്ലാത്തപക്ഷം, ജനമ ഭരി ഛാതീ ജരിഹി=ആയുഷ്ക്കാലം മുഴുവൻ എൻെറ ഹൃദയം ദഹിച്ചുകൊണ്ടിരിക്കും.

ദോ.- ദേഖി ബ്യാധി അസാധി നൃപു
പരേഉ ധരനീ ധുനി മാഥ
കഹത പരമ ആരത ബചന
രാമ രാമ രഘുനാഥ

ബ്യാധി അസാധി ദേഖി നൃപു=വ്യാധി അസാദ്ധ്യമെന്നു കണ്ടു് രാജാവു്. മാഥ ധുനീ ധരനി പരേഉ=തല കുനിച്ചു ഭൂമിയിൽ വീണു രാമ രാമ രഘുനാഥ=രാമ, രാമ, രഘുനാഥ എന്നീങ്ങനെയുള്ള, പരമ ആരത ബചന കഹത=അത്യന്തം ദുഃഖകരങ്ങളായ വാക്കുകൾ അദ്ദേഹം ഉച്ചരിച്ചു;

കൈകേയിയെ ബാധിച്ചിരിക്കുന്നതൊരു തീരാ വ്യാധിയാണെന്നു കണ്ടു് നിസ്സഹായനായിത്തീൎന്ന രാജാവു തലതാഴ്ത്തി പാഴ്മണ്ണിൽ വീണു. കിടന്ന കിടപ്പിൽ കിടന്നുകൊണ്ടു അദ്ദേഹം ദുസ്സഹ ദുഃഖത്താൽ രാമ, രാമ എന്നീങ്ങനെ ആൎത്തനാദം പുറപ്പെടുവിച്ചു.

ചൗ:- ബ്യാകുല രാഉ ശിഥില സബഗാതാ
കരിനി കലപ തരു മനഹും നിപാതാ
കംഠു സൂഖ മുഖ് ആവന ബാനീ
ജനു പാഠീനു ദീനു ബിനു പാനീ

രാഉ ബ്യാകുല സബഗാത ശിഥില=രാജാവു വ്യാകുല

  

നായി ദേഹമെല്ലാംതകൻ, കരിന് കല്പതരു നിഹെതാ മനഹും= പിടിയാന കല്പവൃക്ഷം വീഴ്ത്തിയിട്ടിരിക്കുന്നതുപോലെ തോന്നും, കംഠ സൂഖ മുഖ ബാനീ ന ആന = തൊണ്ടവരണ്ട മുഖത്തുനിന്നു വാക്കുകൾ പുറപ്പെട്ടില്ല, ബിനു പാനീ ദീനു പാഠീനു ജനു = വെള്ളമില്ലാതെ ദൈന്യാവസ്ഥയിൽപെട്ട മത്സ്യംപോലെയായി രാജാവിൻെറ സ്ഥിതി.

ദശരഥൻ വ്യാകുലനായി അദ്ദേഹത്തിൻെറ ദേഹം ശിഥില മായി, പിടിയാന തള്ളിവീഴ്ത്തിയ കല്പവൃക്ഷംപോലെ അദ്ദേഹം പാഴ്മണ്ണിൽ കിടക്കുന്നു അദ്ദേഹത്തിൻെറ തൊണ്ടവരണ്ടു. ഒരക്ഷരം മിണ്ടാൻ അദ്ദേഹത്തിനു കഴിവുണ്ടായില്ല; വെള്ളമി ല്ലാതെ കിടന്നു പിടയുന്ന മത്സ്യത്തിൻെറതുപോലെയായി! അദ്ദേ ഹത്തിൻെറ നില

പുനി കഹ കടു കഠോര കൈകഈ
മനഹും ഘായ മഹും മാഹുര ദേഈ
ജൗം അന്തഹു അസ കരതബു രഹേഉ
മാംഗു മാംഗു തുംഹ കേഹിബല കഹേഊ

ഘായ മഹും മാഹുര ദേഈ മന=പുണ്ണിൽ വിഷം പുരട്ടു ന്നതുപോലെ, പുനി കൈകേഈ കഠോര കടു കഹ=പിന്നീടു കൈകേയി അതി കഠോരമായി പറഞ്ഞു, ജൗം അംതഹു അസ കരതബു രഹേഉ=ഒടുവിൽ ഇങ്ങനെയാണു പ്രവർത്തിക്കേണ്ടി വരുന്നതെങ്കിൽ, തുംഹ കേഹി ബല മാംഗു മാംഗു കഹേഊ = അങ്ങു എന്തു ബലത്താലാണ് എന്നോടു ചോദിക്കു; ചോദിക്കു വരം എന്നു പറഞ്ഞതു്?

പുണ്ണിൽ വിഷമേല്പിക്കുന്നതുപോലെ പിന്നെയും കൈ കേയി അതി കഠോരങ്ങളായ വാക്കുകൾ പറയാൻ തുടങ്ങി ഒടുവിലിങ്ങനെയൊക്കെയാണങ്ങയുടെ കർത്തവ്യമെങ്കിൽ അങ്ങ എന്തൊരു ബലം കണ്ടിട്ടാണെന്നോടു ചോദിക്കു വരം; ചോദിക്കു

വരം എന്നു കല്പിച്ചതു്?

ദുഇ കി ഹോഹി ഏക സമയ ഭുആലാ
ഹംസബ ഠഠാഇ ഫുലാഉബ ഗാലാ
ദാനി കഹാഉബ അരു കൃപനാഈ
ഹോഇ കി ക്ഷേമ കുസല രൗതാഈ.

ഭുആലാ ഏകസമയ = രാജാവേ, ഒരു സമയത്തു, ദുഇകി ഹോഹി? = രണ്ടു കാര്യം നടക്കമോ?, ഠഠാഇ ഹംസബ ഗാലാ ഫുലാഉബ = മട്ടനമേററ ചിരിക്കുക; കവിൾ വീപ്പിക്കുക, ദാനി കഹാഉബ = ദാതാവാണെന്നു പറയിക്കുക, അരു കൃപനാഈ = എന്നിട്ടു് പിശുക്കനെപ്പോലെ പ്രവർത്തിക്കുക, ക്ഷേമ കുസല = ക്ഷേമകുശലങ്ങൾ ആഗ്രഹിക്കുക; രൗതാഈ കി ഹോഇ = ദണ്ഡനീതി പുലത്തുക.

ഹേ രാജാവേ, രണ്ടു വിഭിന്ന കാര്യങ്ങളെങ്ങനെ ഒരു സമയം നടക്കും? മട്ടനമേററാൽ കരയുകയും കവിൾ തടവുകയുമല്ലാതെ ചിരിക്കാനൊക്കമോ? വേദനയും ചിരിയും ഒരേസമയത്തുണ്ടാകുമോ? ജനങ്ങളെക്കൊണ്ടു ദാതാവെന്നു പറയിക്കുക; പിശുക്കനെപ്പോലെ പ്രവർത്തിക്കുകയും ചെയ്യുക. ഈ രണ്ടും ഒരേ സമയത്തെങ്ങനെ നടക്കും? ക്ഷേമകുശലങ്ങൾ ആശിക്കുകയും അതേസമയം ദണ്ഡനീതി പുലത്തുകയും ചെയ്യുക; ഈ രണ്ടു സംഗതിയും ഒരേസമയത്തെങ്ങനെ പൊരുത്തപ്പെടും? എനിക്കു വരം തന്നു സന്തോഷിപ്പിക്കണം; രാമനെ വനത്തിലേക്കയച്ചു ദുഃഖിക്കാതെയും കഴിയണം. ഈ രണ്ടും എങ്ങനെ ഒരു സമയത്തു നടക്കും?

ഛാംഡഹു ബചന കി ധീരജു ധരഹു
ജാനി അബലാ ജിമി കരുനാ കരഹു
തനുതിയ തനയ ധാമു ധനു ധരനീ
സത്യസംധ കഹം തൃനസമ ബരനീ.

ഛാംഡഹു ബചന=വാഗ്ദാനം ഉപേക്ഷിക്കുക, കി ധീരജു ധരഹു=അല്ലെങ്കിൽ ധൈര്യം അവലംബിക്കു, അബലാ ജിമി=പെണ്ണിനെപ്പോലെ, ജനികരുനാകരഹു=വിലപി ക്കാതിരിക്കു, സത്യസംധകഹം=സത്യസന്ധന്ന്, തനുതിയ തനയ ധാമു ധനധരനീ=ദേഹം, ഭാര്യ, പുത്രന്മാർ, ധനം, ഭൂമി ഇവയെല്ലാം, തൃനസമ ബരനീ=പുല്ലിന്ന തുല്യമായി വർണ്ണിക്ക പ്പെടുന്നു

ഒന്നുകിൽ അവിടന്നു നൽകിയ വാഗ്ദാനം പിൻവലിക്കുക; അല്ലെങ്കിൽ സധൈര്യം പ്രവർത്തിച്ച വാക്കു രക്ഷിക്കുക. പെ ണ്ണുങ്ങളെപ്പോലെ വിലപിക്കാതിരിക്കു. സത്യസന്ധന്നു ദേഹ വും ഭാര്യാമക്കളും ധനവും ഭൂമിയും പുല്ലിന്നു തുല്യമായിട്ടാണ് വർണ്ണിക്കപ്പെട്ടിരിക്കുന്നതു്.

ദോ:- മരമ ബചന സുനി രാഉ
കഹ കഹു ദോഷ ന തോര
ലാഗേഉ തോഹി പിസാച
ജിമി കാലു കഹാവത മോര.

മരമബചന സുനിരാഉകഹ=മർമ്മഭേദകങ്ങളായ വാക്കുകൾ കേട്ട രാജാവു പറഞ്ഞു:— കഹു തോര ദോഷ ന=നീ പറ ഞ്ഞതിൽ നിനക്കു ദോഷം ഇല്ല. ജിമി പിശാച തോഹി ലാഗേഉ=പിശാചിന്നു തുല്യയായ നിന്നെ കുടിവെച്ച, മോര കാലു=എന്റെ കാലൻ; കഹാവത=പറയിച്ചതാണ്.

കൈകേയിയുടെ അതിക്രൂരങ്ങളായ വാക്ശരങ്ങളേററ വ്രണിത ഹൃദയനായ ദശരഥൻ ഇപ്രകാരം പറഞ്ഞു:— നീ പല തും പറഞ്ഞു. നിനക്കതിലൊന്നും ഒരു ദോഷവും ഇല്ല. നീ പിശാചിന്നു സമാനയാണ്. ആ വിധമുള്ള ഒരുവളെ ഞാൻ കെട്ടിവലിച്ച കൊട്ടാരത്തിൽ കുടിവെച്ചില്ലേ? ആ എന്റെ കാല നാണു നിന്നെക്കൊണ്ടിങ്ങനെയൊക്കെ പറയിച്ചതു്.

ചൌ:–ചഹത ന ഭരത ഭൂപതഹിം ഭോരേം
ബിധിബസ കമതി ബസീജിയ തോരേം
സോ സബുമോര പാപ പരിനാമൂ
ഭയേഉ കഠാഹര ജേഹിബിധി ബാമൂ.

ഭരത ഭോരേം ഭൂപതഹിംന ചഹത=ഭരതൻ മറവിയിൽ പോലും രാജപദവി കൊതിക്കുന്നില്ല, ബിധിബസ തോരേം ജിയ = വിധിവശാൽ നിൻെറ മനസ്സിൽ, കമതി ബസീ=ദുർബുദ്ധി കടന്നുകൂടി, സോ സബു മോര പാപ പരിനാമൂ=ഇതെല്ലാം എൻെറ പാപത്തിൻെറ പരിണാമം, ജേഹി കഠാഹര ബിധി ബാമൂ ഭയേഉ = എൻെറ ദുഷ്ക്കാലംകൊണ്ടു വിധി എനിക്ക വിപരീതമായി.

ഭരതൻ മറവിയിൽപോലും രാജപദവി കൊതിക്കുന്നില്ല. നിർഭാഗ്യവശാൽ ഭരതനെ രാജാവാക്കേണമെന്ന ഒരു ദുരഭിപ്രായം നിൻെറ മനസ്സിൽ കടന്നുകൂടി അതിലും നിനക്ക ദോഷമില്ല എല്ലാം ഞാൻ ചെയ്ത പാപത്തിൻെറ ഫലമാണ്. എൻെറ കാലക്കേടുകൊണ്ടു ദൈവവും എനിക്കെതിരായിരിക്കുന്നു.

സുബസ ബസിഹി ഫിരി അവധ സുഹാഈ
സബ ഗുനധാമ രാമ പ്രഭുതാഈ
കരിഹഹിം ഭാഇ സകല സേവകാഈ
ഹോഇഹി തിഹും പുര രാമ ബഡാഈ

സുഹാഈ അവധ ഫിരി = സുന്ദരമായ അയോദ്ധ്യ വീണ്ടും സുബസ ബസിഹി = നല്ല നിലയിൽ സ്ഥിതി ചെയ്യും, സബ ഗുന ധാമ = സർവ്വഗുണ നികേതമായ, രാമ പ്രഭുതാഈ=രാമനു സർവ്വാധിപത്യവുമുണ്ടാകും, സകല ഭാഇ സബകാഈ കരിഹഹിം= സകല സഹോദരന്മാരും സേവിക്കും, തിഹും പുര രാമ ബഡാഈ= മൂന്നു ലോകത്തും രാമൻെറ പെരുമ, ഹോഇഹി = വ്യാപിക്കും.

  

സുന്ദരമായ ഈ അയോദ്ധ്യാ നഗരം വീണ്ടും നല്ല നില യിൽ നില്ക്കും, സർവ്വ ഗുണങ്ങളുടേയും നിലയനമായ രാമന്നു സർവ്വാധിപത്യവുമുണ്ടാകും, സകല സഹോദരന്മാരും അവന്നു സേവകരുമാകും, മൂന്നുലോകത്തും രാമന്റെ കീർത്തി പരക്കും;

തോര കലംക മോര പഛരിതാഉ
മുയേഹു ന മിടിഹി ന ജാഇഹി കാഉ
അബ തോഹി നീക ലാഗ കരു സോഇ
ലോചന ഓട ബൈഠു മുഹു ഗോഇ

തോര കലംക മോര പഛരിതാഉ=നിന്റെ കളങ്കവും എന്റെ പശ്ചാത്താപവും, മുയേഹു ന മിടിഹി=മരണശേഷവും വിട്ടു പോകുകയില്ല, കാഉ ജാഇഹി, തോഹി അബ=മായുകയും ഇല്ല ഒരിക്കലും, നിനക്കിപ്പോഠം, നീക ലാഗ സോഇ കരു= നല്ലതായി തോന്നുന്നതെന്തൊ അതു പ്രവർത്തിക്കു്, മുഹു ഗോഇ കരു=മുഖം മറച്ചുവെച്ചു്, ലോചന ഓട ബൈഠു=ആരും കാണാ തെ ഒളിഞ്ഞു വസിക്കു്.

എന്നാൽ നിന്റെ കളങ്കവും എന്റെ പശ്ചാത്താപവും മര ണാനന്തരവും മായുകയോ തേയുകയോ ഇല്ല. നിനക്കിപ്പോഠം നല്ലതായി തോന്നുന്നതെന്തോ അതു ചെയ്യുക. മുഖം മറച്ചുവെച്ചു ആരും കാണാതെ ജീവിക്കു്.

ജബ ലഗി ജിഅഉം കഹഉം കര ജോരീ
തബ ലഗി ജനു കഛു കഹസി ബഹോരീ
ഫിര പഛരിതൈഹസി അന്ത അഭാഗ
മാരസി ഗാഇ ന ഹാരു ലാഗീ

കര ജോരീ കഹഉം ജബ ലഗി=കൈകൂപ്പി പറയുന്നു, എന്നുവരെ, ജിഅഉം തബ ലഗി=ജീവിച്ചിരിക്കുന്നു അന്നുവരെ,

ബഹോരി കഛത്തു ജനു കഹസി= ഇനി ഒന്നും പറഞ്ഞു പോക രുതു്, അഭാഗി ഫിര അംത =ഹേ ഭാഗ്യം കെട്ടവളേ, ഇനി ഒടുവിൽ, പഛിതൈഹസി= നീ പശ്ചാത്തപിക്കും ന ഹാരു ലാഗി ഗാഉ മാരസി=സിംഹത്തിനുവേണ്ടി നീ പശുവിനെ കൊല്ലുന്നു.

കൈകേയി കുപ്പി ഞാൻ പറയുന്നു, ജീവിച്ചിരിക്കുന്നിട ത്തോളംകാലം നീയെന്നോടൊന്നും പറയരുതു്. എടി നിർഭാഗ്യേ നീ ഒടുവിൽ പശ്ചാത്തപിക്കും. എന്തുകൊണ്ടെന്നാൽ സിംഹ ത്തിനുവേണ്ടി നീ പശുവിനെ കൊല്ലുന്നു. (സിംഹത്തിനുവേണ്ടി ഒരുവൻ പശുവിനെ ഹിംസിക്കുന്നുണ്ടെങ്കിലും കൊല്ലുന്ന വ്യക്തി പശുമാംസം തിന്നുന്നില്ല. രാമനെ വനത്തിലേക്കയക്കുന്നതു ഭരതനു വേണ്ടിയാണല്ലോ ഭരതനു രാജാവാകാൻ ആഗ്രഹ മില്ല. ഭരതൻ രാജാവാകുകയും ഇല്ല,) കൈകേയിയുടെ പ്രവൃത്തി കൊണ്ടു രാമനു വനവാസവും ദശരഥ മഹാരാജാവിനു മൃത്യുവും സംഭവിക്കും ഭരതനെ രാജാവായി കാണണമെന്ന കൈകേയി യുടെ ആഗ്രഹം ഫലിക്കാനും പോകുന്നില്ല.

ദോ:— പരേഉ രാഉ കഹി കോടി ബിധി
കാഹേ കരസി നിദാനു
കപടസയാനി ന കഹതി കഛു
ജാഗതി മനഹും മസാനു.

നിദാനു കാഹേ കരസി=വംശനാശം എന്തിനുവേണ്ടി ചെയ്യുന്നു, കോടിബിധി കഹി= അസംഖ്യം വിധത്തിൽ പറ ഞ്ഞു, രാഉ പരേഉ= രാജാവു നിലം പതിച്ചു, കപടസയാനി= കപട ചതുര, മസാനു ജാഗതി മനഹും=ശ്മശാനത്തിലെ ജാ ഗ്രതയോ എന്നു തോന്നുമാറു്, കഛു ന കഹതി= ഒന്നും സം സാരിച്ചില്ല

നീ വംശനാശം ചെയ്യുന്നതു എന്തിനുവേണ്ടി എന്നിപ്ര

  

കാരം അസംഖ്യം വിധത്തിൽ ദശരഥമഹാരാജാവു കൈകേയി യോട്ട പലതും പറഞ്ഞു നിലം പതിച്ചു. കപടചതുരയായ കൈകേയി ശ്മശാനത്തിലെ ജാഗ്രതയോ എന്നു തോന്നുമാറു ഒര ക്ഷരം ഉരിയാട്ടകയുണ്ടായില്ല. [ഒരുവൻ ഭൂതപ്രേതങ്ങളെ സ്വാ ധീനമാക്കാൻ മന്ത്രപരിശീലനം ചെയ്ത ശ്മശാനത്തിൽ ചെന്നി രുന്നു് അഭ്യാസങ്ങറം നടത്തുന്നു; അവിടെ ഇരുന്നു ഏകാഗ്രത ശീലിച്ചു മന്ത്രസിദ്ധി വരുത്തുന്നു അവിടെവെച്ചു അയാറം ആരോട്ടം ഒന്നും സംസാരിക്കുന്നില്ല. സംസാരിച്ചാൽ അതു കൊണ്ടു കാര്യത്തിനു ബാധയായാലോ എന്നാണയാളുടെ വി ചാരം.]

ചൗ:- രാമ രാമ രട ബികല ഭുആലൂ
ജനു ബിനു പംഖ ബിഹംഗ ബേഹാലൂ
ഹൃദയ മനാവ ഭോരു ജനി ഹോഈ
രാമഹിം ജാഇ കഹൈ ജനി കോഈ.

ഭുആലൂ ബികല രാമ രാമ=രാജാവു് വ്യാകുലനായി രാമ, രാമ എന്നിങ്ങനെ, രട; ബിനു പംഖ ബിഹംഗ = ആവർത്തിച്ചു പറഞ്ഞു, ചിറകററതായ പക്ഷി, ജനു ബോഹാലൂ=വിഷമാവ സ്ഥയിൽ പെട്ടാലെപ്രകാരമോ അപ്രകാരം, ഭോരു ജനി ഹോഇ= പ്രഭാതമുണ്ടാകല്ലേ എന്നും, കോഈ ജാഇ രാമഹിം ജനി കഹൈ= ആരും ചെന്നു രാമനെ വിവരം അറിയിക്കരുതേ എന്നും, ഹൃദയ മനാവ=മനസാ പ്രാൎത്ഥിച്ചു.

വിഷമാവസ്ഥയിൽപ്പെട്ട ചിറകററ പക്ഷികണക്കു് രാജാവു് വ്യാകുലനായി രാമ, രാമ എന്നിങ്ങനെ ഉരുവിടാനാരംഭിച്ചു. പ്രഭാതം വരരുതേ എന്നും, രാമനോടിക്കാര്യമൊന്നും ആരും ചെ ന്നറിയിക്കരുതേ എന്നും രാജാവു മനസാ പ്രാൎത്ഥിക്കുകയും ചെയ്തു.

ഉദഉ കരഹു ജനി രബി രഘുകുല ഗുര
അവധ ബിലോകി സൂല ഹോഇഹി ഉര

ഭൂപ പ്രീതി കൈകഇ കഠിനാഈ
ഉഭയ അവധി ബിധി രചീ ബനാഈ.

രഘുകുല ഗുരരബി = രഘുവംശ ഗുരുവായ ഹേ സൂര്യ, ജനി ഉദഉ കരഹു=ഉദിക്കരുതേ, അവധ ബിലോക=അവധയെ കണ്ടു, ഉര സൂല ഹോഇഹി=മനസ്സിൽ ശല്യമുണ്ടാകും, ഭൂപ പ്രീതി കൈകഇ കഠിനാഈ=രാജാവിൻെറ വാത്സല്യവും കൈകേയിയുടെ കഠോരതയും, ഉഭയബിധി രചീ=രണ്ടു, ബ്രഹ്മാവു സൃഷ്ടിച്ച്, അവധി ബനാഈ=അവധിയുണ്ടായിരിക്കുന്നു.

രഘുവംശ ഗുരുവായ ഹേ സൂര്യദേവ, അവിടന്നു ഉദിക്കരുതേ. എന്തുകൊണ്ടെന്നാൽ അവധയെ കണ്ടു അവിടത്തെ മനസ്സിനു ദുഃഖമുണ്ടാകും രാജാവിൻെറ വാത്സല്യവും കൈകേയിയുടെ കഠോരതയും രണ്ടും ബ്രഹ്മാവു സൃഷ്ടിച്ചു രണ്ടിനും പരിമിതി കല്പിച്ചിരിക്കുന്നു [അതായതു രാജാവിൻെറ വാത്സല്യത്തേക്കാൾ അധികമായൊരു വാത്സല്യവും കൈകേയിയുടെ കഠോരതയേക്കാൾ വലുതായൊരു കഠോരതയും ഉണ്ടാകാൻ പാടില്ലെന്നു വിധി നിശ്ചയിച്ചു എന്നു സാരം ]

ബിലപത നൃപഹി ഭയേഉ ഭിനുസാരാ
ബീനാബേനു സംഖ ധുനി ദ്വാരാ
പഢഹിം ഭാട ഗുന ഗാവഹിം ഗായക
സുനത നൃപഹിം ജനു ലാഗഹിം സായക.

നൃപഹി ബിലപത ഭിനുസാരാഭയേഉ=രാജാവു് വിലപിച്ചു് വിലപിച്ചു് നേരം വെളുപ്പിച്ചു, ദ്വാരാ ബീനാ ബേനു സംഖ ധുനി=പുരദ്വാരത്തിൽ വീണാ വേണുശംഖധ്വനിയുണ്ടായി, ഭാട ഗുന പഢഹിം=സ്തുതിപാഠകന്മാർ വംശാപദാനങ്ങൾ കീർത്തിച്ചു, ഗായക ഗാവഹിം, സുനത=ഗായകന്മാർ ഗാനം ചെയ്തു, കേട്ടുകൊണ്ടിരുന്ന, നൃപഹിം ജനു സായക ലാഗഹിം=രാജാവിനു ശരംപോലെ തോന്നി.

രാജാവു വിലപിച്ചു വിലപിച്ചു പ്രഭാതമാക്കി. അഥവാ പുലരുന്നതുവരെയും അദ്ദേഹം വിലപിച്ചു. പുരദ്വാരത്തിൽ വീണാ നാദവും വേണു സ്വനവും ശംഖ ധ്വനിയുമുണ്ടായി. വൈതാളികന്മാർ സ്തുതിപാഠം ചെയ്തു. ഗായകന്മാർ വംശാപദാനങ്ങൾ പാടി. എന്നാൽ ഈ ആരവമെല്ലാം ശരപാതംപോലെയാണ് രാജാവിനു തോന്നിയതു്.

മംഗല സകല സുഹാഹിം ന കൈസേം
സഹഗാമിനിഹിം ബിഭൂഷന ജൈസേം
തേഹി നിസി നീംദ പരീ നഹിം കാഹൂ
രാമദരസ ലാലസാ ഉഛാഹൂ

സഹഗാമിനിം ബിഭൂഷന ജൈസേം = ഉടന്തടി ചാട്ടവാൻ തയാറായ പതിവ്രതക്കു് ആഭരണങ്ങൾ എപ്രകാരമോ, കൈസേം സകല മംഗല ന സുഹാഹിം = അപ്രകാരം രാജാവിനു സർവ്വ മംഗളാചരണങ്ങളും ഇഷ്ടപ്പെടാത്തവയായി. രാമദരസ ലാലസാ ഉഛാഹൂ = രാമനെ കാണാനുള്ള അത്യാസക്തിയാൽ, തേഹി നിസി = അന്നുരാത്രി, കാഹൂ നീംദ നഹിം പരീ = ആർക്കും നിദ്രയുണ്ടായില്ല.

ഉടന്തടി ചാട്ടവാൻ തയാറെടുത്ത പതിവ്രതയ്ക്കു് ആഭരണങ്ങൾ എപ്രകാരം നിഷിദ്ധങ്ങളായി തോന്നുമോ അതുപോലെ ദശരഥ മഹാരാജാവിനു അയോദ്ധ്യയിൽ നടക്കുന്ന മംഗളാചരണങ്ങൾ നിഷിദ്ധങ്ങളായി തോന്നി. ശ്രീരാമചന്ദ്രനെ കാണാനുള്ള ആസക്തി അപാരമായിരുന്നതുകൊണ്ടു നഗരവാസികൾക്കാർക്കും അന്നുരാത്രി നിദ്രയേ ഉണ്ടായില്ല

ദോ:- ദ്വാര ഭീര സേവക സചിവ
കഹഹിം ഉദിത രബി ദേഖി!

ജാഗേ അജഹൂം ന അവധപതി
കാരന കവന ബിസേഖി !!

ദ്വാര സചിവ സേവക ഭീര=പുരദ്വാരത്തിൽ മന്ത്രിമാരുടേയും സേവകന്മാരുടേയും തിരക്ക് കാണപ്പെട്ടു, ഉദിത രബി ദേഖി കഹഹിം = ഉദയ സൂര്യനെ കണ്ടു പറഞ്ഞു, അവധ പതി അജഹൂം ന ജാഗേ = അയോദ്ധ്യാധിപൻ ഇനിയും ഉണർന്നിട്ടില്ല, കാരന ബിസേഖി കവന = കാരണം വിശേഷിച്ചെന്ത്.

പുരദ്വാരത്തിൽ പുരുഷാരം തടിച്ചുകൂടിയിരിക്കുന്നു, സേവകന്മാർ മന്ത്രിമാർ അങ്ങനെ പലരും. സൂര്യൻ ഉദിച്ചതു കണ്ടപ്പോൾ അവർ ഇങ്ങനെ പറഞ്ഞു:— 'ദശരഥ മഹാരാജാവു ഇനിയും പള്ളിക്കുറുപ്പുണർന്നിട്ടില്ലല്ലോ വിശേഷിച്ചു വല്ല കാരണവുമുണ്ടോ!

ചൗ:- പഛിലേ പഹര ഭൂപ നിത ജാഗാ
ആജു ഹമഹിം ബസ അചരജു ലാഗാ
ജാഹു സുമന്ത്ര ജഗാവഹു ജോഇ
കീജിഅ കാജ രജായസു പാഇ

ഭൂപ നിത പഛിലേ പഹര ജാഗാ = രാജാവു നിത്യവും ഒടുവിലെ യാമത്തിൽ ഉണരാറുണ്ട്, ആജു ഹമഹിം ബഡ അചരജു ലാഗാ=ഇന്നു ഞങ്ങൾക്ക വലിയ ആശ്ചര്യം തോന്നുന്നു, സുമന്ത്ര ജാഇ ജഗാവഹു ജാഹു = ഹേ സുമന്ത്രരേ, ചെന്നു തിരുമേനിയെ പള്ളിക്കുറുപ്പ് ഉണർത്തുക? രജായസു പാഇ കാജ കീജിഅ = കല്പനവാങ്ങി കാര്യങ്ങൾ നടത്തുക.

രാത്രിയുടെ അന്ത്യയാമത്തിൽ രാജാവു നിത്യവും പള്ളിക്കുറുപ്പുണർന്നു എഴുന്നേല്ക്കുക പതിവാണല്ലോ ഇന്നു എന്താണിത്ര വൈകുന്നതു്? ഞങ്ങൾക്കിക്കാര്യത്തിൽ വല്ലാത്ത ആശ്ചര്യം തോന്നുന്നു. ഹേ സുമന്ത്രരേ, അങ്ങു അന്തഃപുരത്തിൽച്ചെന്നു തിരു

 

മേനിയെ ഉണത്തി അദ്ദേഹത്തിൻെറ അനുമതിയോടേ കാര്യങ്ങ ളെല്ലാം നിർവ്വഹിക്ക.

ഗഏഉ സുമന്ത്രു തബ രാഉര പാഹീം
ദേഖി ഭയാവന ജാത ഡേരാഹീം
ധാഇ ഖാഇ ജനു ജാഇ ന ഹേരാ
മാനഹും ബിപതി ബിഷാദ ബസേരാ

തബ സുമന്ത്രു രാഉര പാഹീം ഗഏഉ=അപ്പോഠം സുമന്ത്രർ രാജ സവിധം ചെന്നു, ഭയാവന ജാത ദേഖി ഡേരാഹീം= ഭയങ്കര സ്ഥിതികണ്ടു ഭീതനായി, ധാഇ ഖാഇ ജനു=സൗധം തന്നെ പടുകുഴിയിലേക്കു ഓടുകയാണോ എന്നു തോന്നും, ഹേരാ ന ജാഇ=കാണാൻ പററുന്നതരത്തിലല്ല, ബിപതി ബിഷാദ മാനഹും ബസേരാ=ആപത്തും ദുഃഖവുമാകുന്നകാളരാത്രി യോ എന്നുതോന്നും.

സുമന്ത്രർ രാജാവിനെ സമീപിച്ചപ്പോഠം അവിടത്തെ ഭയ ങ്കരാവസ്ഥകഠം കണ്ടു സുമന്ത്രുക്കും എന്തെന്നില്ലാത്ത പേടിയു ണ്ടായി. ആ ഹർമ്മ്യംതന്നെ പടുകുഴിയിലേക്കു കുതിച്ചു പായുക യാണോ എന്നു അദ്ദേഹത്തിനു തോന്നി. കാണാൻ പററുന്നവ യല്ല അവിടത്തെ കാഴ്ചകഠം. ആപത്തും ദുഃഖവുമാകുന്ന കാള രാത്രിയോ അവിടമെന്നും അദ്ദേഹം ശങ്കിച്ചു.

പുംഛേ കോഉ ന ഊതരു ദേഈ
ഗഏഉ ജേഹി ഭവന ഭൂപ കൈകേഈ
കഹി ജയ ജീവ ബൈഠ സിര നാഈ
ദേഖി ഭൂപഗതി ഗയേഉ സുഖാഈ.

പുംഛേ ഊതരു കോഉ ന ദേഈ=ചോദിച്ചിട്ടും പ്രത്യുത്ത രം ആരും നൽകിയില്ല, ജേഹി ഭവന ഭൂപ കൈകേഈ=

രാജാവും കൈകേയിയും ഇരിക്കുന്ന മന്ദിരത്തിലേക്കു, ഗഏഉ= ചെന്നു. ജയജീവ കഹി= മഹാരാജാവു ജയിക്കട്ടെ, ചിരഞ്ജീവിയാകട്ടെ എന്നു ആശംസിച്ചുകൊണ്ടു, സിര നാഈ ബൈഠ ഭൂപ:ഗതി ദേഖി=തലയും താഴ്ത്തി ഇരുന്നു് രാജാവിൻെറ സ്ഥിതി കണ്ടു്, സുഖാഈ ഗയേഉ =ശുഷ്കിച്ചവനായി ഭവിച്ചു.

സുമന്ത്രർ ചോദിച്ചു: — പക്ഷേ അദ്ദേഹത്തിൻെറ ചോദ്യങ്ങൾക്കു പ്രത്യുത്തരം പറയാൻ ആരുമില്ല. കൈകേയിയും രാജാവും ഇരിക്കുന്ന മന്ദിരത്തിലേയ്ക്കു അദ്ദേഹം ചെന്നു. ശുഭാശംസ ചെയ്തതിനുശേഷം സുമന്ത്രർ തലയും താഴ്ത്തി ഇരുന്നു് രാജാവിൻെറ അപ്പോഴത്തെ സ്ഥിതിഗതികൾ കണ്ടു ശുഷ്കശരീരനായിത്തീൎന്നു.

സോചബികല ബിബരന മഹി പരേഉ
മാനഹും കമലമൂല്യ പരിഹരേഉ
സചിവ സഭീത സകൈ നഹി പൂംഛരീ
ബോലീ അസുഭ ഭരീ സുഭ ഛതുംഛരീ.

സോചബികല ബിബരന=ശോകവികലത വിവൎണ്ണനമായി, മൂല്യ പരിഹരേഉ=കടപറിഞ്ഞ, കമലമാനഹും=കമലമോ എന്നു തോന്നുമാറു്, മഹിപരേഉ=പാഴ്മണ്ണിൽ കിടക്കുന്നു, സചിവ സഭീത=മന്ത്രി ഭീതനായി, പൂംഛരീ നഹി സകൈ=ഒന്നും ചോദിക്കാൻ കഴിവില്ലാത്തവനായി, അസുഭ ഭരീ സുഭ ഛതുംഛരീ=അശുഭം നിറഞ്ഞവളും ശുഭരഹിതയുമായ കൈകേയി, ബോല=പറഞ്ഞു: —

ശോകവിഹ്വലനും വിവൎണ്ണനുമായ മഹാരാജാവു് കടപറിഞ്ഞുപോയ താമരപോലെ പാഴ്മണ്ണിൽ ശയിക്കുന്നു സഭീതനായ മന്ത്രിക്കു കാൎയ്യമെന്തെന്നു ചോദിക്കാൻ പോലും കഴിവുണ്ടായില്ല ആ അവസരത്തിൽ അശുഭപൂൎണ്ണയും ശുഭശൂന്യയുമായ കൈകേയി ഇപ്രകാരം പറഞ്ഞു:—

  

ദോ:- പരീ ന രാജഹിം നീംദ
നിസി ഹേതു ജാന ജഗദീസു
രാമു രാമു രടി ഭോരു കിയ
കഹൈ ന മരമു മഹീസു.

രാജഹിം നിസി = രാജാവിനു രാത്രിയിൽ, നീംദ ന പരീ = നിദ്രയുണ്ടായില്ല ഹേതു ജഗദീസു ജാന = ഹേതു ദൈവത്തിനേ അറിയൂ, രാമു രാമു രടി = രാമ രാമ എന്നുരുവിട്ടു കൊണ്ടു, ഭോരുകിയ = പ്രഭാതമാക്കി, മരമു മഹീസു ന കഹൈ = രഹസ്യമെന്താണെന്നു രാജാവു പറഞ്ഞില്ല.

ഇന്നലെ രാത്രിയിൽ രാജാവിനു ഉറക്കമേ ഉണ്ടായിട്ടില്ല. കാരണമെന്താണെന്നു ഈശ്വരനേ അറിഞ്ഞുകൂടൂ. രാമ, രാമ എന്നുരുവിട്ടുതന്നെ അദ്ദേഹം പ്രഭാതമാക്കി. രഹസ്യമെന്താണെന്നു രാജാവു പറയുകയുണ്ടായില്ല. (നോക്ക, കൈകേയിയുടെ തന്ത്രം അവാംക്കൊന്നും അറിഞ്ഞുകൂടാപോലും!)

ചൗ:- ആനഹു രാമഹിം ബേഗി ബോലാഈ
സമാചാര തബ പൂംഛേഹു ആഈ
ചലേഉ സുമംത്രു രായരുഖ ജാനീ
ലഖീ കുചാലി കീന്ഹി കഛു രാനീ.

രാമഹിം ബേഗി ബോലാഈ ആനഹു = രാമനെ വേഗം വിളിച്ചുകൊണ്ടുവരു ആഈ സമാചാര തബ പൂംഛേഹും = കാര്യങ്ങൾ അപ്പോൾ ചോദിക്കാം. രായരുഖജാനീ = രാജാവിന്റെ മുഖഭാവം ഗ്രഹിച്ച്, സുമംത്രു ചലേഉ = സുമന്ത്രർ യാത്രയായി രാനീ കുചാലി കഛു കീൻഹി ലഖീ = റാണി എന്തോ കൊള്ളരുതായ്മ പ്രവർത്തിച്ചിരിക്കമെന്നു സുമന്ത്രർ കണ്ടു.

കൈകേയി തുടന്നു:— "വേഗം പോയി രാമനെ വിളിച്ചു കൊണ്ടുവരു രാമൻ വന്നതിനുശേഷം കാര്യങ്ങൾ ചോദിച്ചു

മനസ്സിലാക്കം ''  രാജാവിൻെറ മുഖഭാവം മനസ്സിലാക്കി സുമന്ത്രർ രാമനെ കൂട്ടിക്കൊണ്ടുവരാൻ പുറപ്പെട്ടു. കൈകേയി എന്തോ തിന്മ പ്രവർത്തിച്ച്'ട്ടുണ്ടാകണമെന്നു സുമന്ത്രർ കണ്ടു.

സോച ബികല മഗ പരൈ ന പാഉ
രാമഹിം ബോലി കഹസിം കാ രാഉ
ഉരധരി ധീരജു ഗയേഉ ദ്വആരേം
പൂംഛഹിം സകല ദേഖി മനു മാരേം

മഗ പരൈന പാഉ = വഴിയിൽ കാലുകൾ പതിയാനിട വരാത്തത്ര, സോച ബികല=ദുഃഖിതനായിരുന്നു, രാഉ രാമഹിം ബോലി കാ കഹഹിം = രാജാവു രാമനെ വിളിച്ചു എന്തു പറയും? ഉര ധീരജുധരിദ്വആരേ=മനസ്സിൽ ധൈര്യമവലംബിച്ച് ഗൃഹദ്വാരത്തിൽ, ഗയേഉം, മനുമാരേം ദേഖി = ചെന്നു, മനസ്സു അസ്വസ്ഥമായിരിക്കുന്നു എന്നു കണ്ട്, സകല പൂഛഹിം = എല്ലാവരും ചോദിച്ചു.

വ്യഥിതനായതുകൊണ്ടു കാലുകൾകൂടി ശരിക്കു നിലത്തു പതിയാതായി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു:—രാമനെ വിളിച്ചു രാജാവെന്താണാവോ അരുളിച്ചെയ്യുക?' മനസ്സിൽ ധൈര്യം അവലംബിച്ചു സുമന്ത്രർ രാമൻെറ മന്ദിരദ്വാരത്തിൽ ചെന്നു സുമന്ത്രരുടെ മനസ്സു അസ്വസ്ഥമായിരിക്കുന്നു എന്നു കണ്ടു എല്ലാവരും തുടങ്ങി ചോദ്യങ്ങൾ ചോദിക്കാൻ

സമാധാന കരി സോ സബഹീകാ
ഗയേഉ ജഹാം ദിനകര കുലടീകാ
രാമ സുമന്ത്രഹിം ആവത ദേഖാ
ആദരു കീൻഹ പിതാസമ ലേഖാ

സോ സബഹീകാ സമാധാന കരി=അദ്ദേഹം എല്ലാവരുടേയും ചോദ്യങ്ങൾക്ക് സമാധാനമുണ്ടാക്കി, ദിനകരകുല ടീകാ

ജഹാം ഗയേഉ=രഘുവംശതിലകമിരിക്കുന്നിടത്തേക്കു ചെന്നു, രാമ സുമന്ത്രഹി ആവത ദേഖാ=രാമൻ സുമന്ത്രർ വരുന്നതു കണ്ടു്, പിതാസമ ആദര കീൻഹ=പിതാവിനു സമം കരുതി സമാദരിച്ചു.

എല്ലാവരുടേയും ചോദ്യങ്ങൾക്കു് സമാധാനം പറഞ്ഞു സുമന്ത്രർ രഘുകുലതിലകമായ രാമന്റെ ഭവനത്തിലേക്കു ചെന്നു. സുമന്ത്രരുടെ വരവു കണ്ട രാമൻ, ആഗതനെ പിതൃസമനായി കരുതി സമാദരിച്ചു

നിരഖി ബദന കഹി ഭൂപ രജാഈ
രഘുകുലദീപഹിം ചലേഉ ലേവാഈ
രാമ കുഭാംതി സചിവ സംഗ ജാഹീം
ദേഖി ലോഗ ജഹം തഹം ബിലഖാഹീം

ബദന നിരഖി=മുഖത്തുനോക്കി, ഭൂപരജാഈ കഹി= ഭൂപാജ്ഞ പ്രസ്താവിച്ചു, രഘുകുല ദീപഹിം ലേവാഈ ചലേഉ= രഘുകുലദീപത്തെ കൂട്ടിക്കൊണ്ടുപോയി, സചിവസംഗ രാമ കുഭാംതി ജാഹിം ദേഖി=മന്ത്രിയൊരുമിച്ചു രാമൻ വല്ലായ്മ യോടെ പോകുന്നതുകണ്ടു, ലോഗ ജഹം തഹം ബില ഖാഹീം= ജനങ്ങൾ അങ്ങു മിങ്ങും വിലക്ഷണരായിനിന്നു

സുമന്ത്രർ രാമന്റെ തിരുമുഖം നോക്കി രാജാജ്ഞ കേൾപ്പി ക്കുകയും രാമനെ ദശരഥ സന്നിധിയിലേക്കു കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു. മന്ത്രിയൊന്നിച്ചു രാമൻ വല്ലായ്മയോടെ പോകുന്നതുകണ്ടു അങ്ങുമിങ്ങും നിന്ന ജനങ്ങൾ വിലക്ഷണരായി. (അവരിൽനിന്നു സന്തോഷം നീങ്ങുകയും ആ സ്ഥാനത്തു ഗംഭീര മായൊരു ഭാവം പ്രകടമാവുകയും ചെയ്തു എന്നർത്ഥം)

ദോ. – ജാഇ ദേഖി രഘുബംസമനി
നരപതി നിപട കുസാജു
സഹമി പരേഉ ലഖി സിംഘിനിഹി
മനഹു ബൃദ്ധ ഗജരാജു

സിംഘിനിഹി ലഖി വൃദ്ധ ഗജരാജ്=സിംഹിനിയെകണ്ടു് വൃദ്ധ നായ ഗജരാജൻ, സഹമി പരേഉ മനഹു=ഭയന്നു കിടക്കുക യാണോ എന്നു തോന്നുമാറു്, നരപതി കുസാജു നിപട= ദശരഥൻ ഏററവും മോശമായ വേഷത്തിൽ കിടക്കുന്നതു്, രഘുബംസമനി ജാഇ ദേഖി=രഘുവംശ രത്നമായ രാമൻ ചെന്നുകണ്ടു

സിംഹിനിയെ കണ്ടു ഭയന്നു വൃദ്ധനായ ഗജവീരൻ കിടക്കു ന്നതുപോലെ ദശരഥ മഹാരാജാവു ഏററവും മോശമായ നില യിൽ ശയിക്കുന്നതു രഘുവംശ രത്നമായ രാമദേവൻ കണ്ടു

ചൗ:- സൂഖഹിം അധര ജരൈ സബു ആംഗു
മനഹും ദീന മനിഹീന ഭുജംഗു
സരുഖ സമീപ ദേഖ കൈകേഈ
മാനഹും മീചു ഘരീ ഗനി ലേഈ

അധര സൂഖഹിം സബു ആംഗു=രാജാവിൻെറ അധരം വരണ്ടു വശായിരുന്നു, സമസ്താവയവും, ജരൈ=ദഹിച്ചു കൊണ്ടിരിക്കുന്നു, മനഹും മനിഹീന ദീന ഭുജംഗു=രത്നം നഷ്ടപ്പെട്ടതുനിമിത്തം ദീനനായ്ത്തീന്ന സപ്പമോ എന്നുതോന്നും, സമീപ സരുഖ കൈകേഈ=അരികിലായിത്തന്നെ രോഷ വിവ ശയായ കൈകേയി, മീചു ഘരി ഗനി ലേഈ മാനഹും=മൃത്യു സമയം ഗണിച്ചുകൊണ്ടു നില്ക്കുകയോ എന്നു തോന്നുമാറു, ദേഖ= കാണപ്പെട്ടു

രാജാവിൻെറ അധരം വരണ്ടിരിക്കുന്നു; അദ്ദേഹത്തി ൻെറ സമസ്താവയവങ്ങളും ദഹിച്ചുകൊണ്ടും ഇരുന്നു രത്നം നഷ്ടപ്പെ ട്ടുകയാൽ ദീനനായിത്തീന്ന സപ്പമോ എന്നു തോന്നും, അദ്ദേ ഹത്തെ കണ്ടാൽ. രോഷകഷായിതയായി മൃത്യുസമയം ഗണിച്ചു കൊണ്ടു നില്ക്കുകയാണോ എന്നു തോന്നുമാറു സമീപത്തായി കൈ കേയി നില്ക്കുന്നതും രാമൻ കണ്ടു. (എന്തൊരചുംബിതങ്ങളായ

  

ആശയങ്ങളാണിവിടെ പ്രയുക്തങ്ങളായിരിക്കുന്നതെന്നു നോക്കുക.)

കരുനാമയ മൃദു രാമ സുഭാഊ
പ്രഥമ ദീഖ ദുഖു സുനാ ന കാഊ
തദപി ധീര ധരി സമഉ ബിചാരീ
പൂംഛരീ മധുര ബചന മഹ്താരീ.

കരുനാമയ രാമസുഭാഊ മൃദു = ദയാനിധാനമായ രാമൻെറ സ്വഭാവം മൃദുലമാണ്., പ്രഥമ ദുഖു ദീഖ = ആദ്യമായിട്ടാണദ്ദേഹം ദുഃഖം കാണുന്നതു്. കാഉ ന സുനാ = ഒരിക്കലും അങ്ങനെയൊന്നു ശ്രവിക്കുകയും ഉണ്ടായിട്ടില്ല തദപി സമഉ ബിചാരീ = എന്നിട്ടും സന്ദർഭം പരിഗണിച്ച് ധീരധരി മഹതാരീ = ധൈര്യം അവലംബിച്ച് മാതാവിനോട് മധുരബചന പൂംഛരി = മധുരവാക്കുകളാൽ ചോദിച്ചു.

കാരുണ്യനിധിയായ രാമൻെറ സ്വഭാവം പ്രകൃത്യാ മൃദുലമാണ്. ആദ്യമായിട്ടാണ് ഇത്തരമൊരു ശോകാനുഭവം അദ്ദേഹത്തിനുണ്ടാകുന്നതു്. ഇങ്ങനെയൊന്നു രാമനു അശ്രുതപൂർവ്വവുമാണ് എന്നാലും സമയം ഇതല്ലേ എന്നു പരിഗണിച്ചു രാമൻ ധൈര്യമവലംബിച്ച്. ശോകം നിയന്ത്രിച്ച് കൈകേയീ മാതാവിനോടു കോമളവാക്കുകളാൽ ഈ വിധം ചോദിച്ചു.

മോഹി കഹു മാതു താതദുഖകാരന
കരിഅ കതന ജേഹി ഹോഇ നിവാരന
സുനഹു രാമ സബകാരന ഏഹു
രജഹിം തുംഹപര ബഹുത സനേഹു.

മാതു താതദുഖകാരന മോഹി കഹു = അമ്മേ, അച്ഛൻെറ ദുഃഖത്തിനു കാരണം എന്നോടു പറയൂ, ജേഹി നിവാരനഹോഇ ജതന കരിഅ = എന്തു ചെയ്താലാണ് നിവാരണമുണ്ടാകുക അതി

  

ന്ന യതിക്കണം. രാമ, സുനഹു സബ്ബകാരന ഏഹു=രാമ, കേരം ക്കൂ, കാരണമൊക്കെ ഇതാണ്, രാജഹിം തുംഹ പര ബഹുത സനേഹു=രാജാവിന്നു നിന്നിൽ വളരെയേറെയുണ്ട് സ്നേഹം.

അമ്മേ, അച്ഛൻ വ്യസനിതനായിരിക്കുന്നതു എന്തു കാരണത്താലാണെന്നു എന്നോടു പറയു എന്തു ചെയ്തും അദ്ദേഹത്തിന്നു ദുഃഖനിവാരണമുണ്ടാക്കാൻ യത്നിക്കുകതന്നെ വേണം. ഇതു കേട്ടു കൈകേയി പറഞ്ഞു:— രാമ, കേൾക്ക രാജാവിന്നു നിന്നിൽ വളരെയേറെയുണ്ട് സ്നേഹം ഈ ശോകത്തിന്നു കാരണം അതു മാത്രമാണ്.

> ദേന കഹേൻഹി മോഹിം ദുഇ ബരദാനാ
> മാംഗേഉം ജോ കഛു മോഹിം സുഹാനാ
> സോ സുനി ഭയഉ ഭൂപഉര സോചൂ
> ഛാംഡി ന സകഹിം തുംഹാര സങ്കോചൂ.

മോഹിം ദുഇ ബരദാന ദേന കഹേൻഹി=എനിക്കു രണ്ടു വരം തരാമെന്നു വാഗ്ദാനം ചെയ്തിരുന്നു. മോഹിം സുഹാന ജോ കഛു മാംഗേഉം=എനിക്കു നന്നെന്നു തോന്നിയ ആ രണ്ടു വരങ്ങൾ ആവശ്യപ്പെട്ടു. സോ സുനി ഭൂപ ഉര സോചൂ ഭയഉ= അതുകേട്ടു രാജാവിൻെറ മനസ്സിൽ ശോകമുണ്ടായി. തുംഹാര സങ്കോചൂ ഛാംഡി ന സകഹിം=നിന്നോടു സങ്കോചം വെടിഞ്ഞു പറയാൻ ശക്തനാകുന്നില്ല.

ഞാനാവശ്യപ്പെടുന്ന രണ്ടു വരം എനിക്കു നൽകാമെന്നു രാജാവു വാഗ്ദാനം ചെയ്തിരുന്നു അതനുസരിച്ചു ഞാൻ എനിക്കിഷ്ടമുള്ള വരങ്ങൾ ചോദിച്ചു അതു കേട്ടപ്പോൾ രാജാവിന്നു ശോകമുണ്ടായി. നിന്നോടതു പറയാൻ അദ്ദേഹത്തിന്നു സങ്കോചമുണ്ട്. ആ സങ്കോചം കൈവെടിയുന്നതിന്നു രാജാവു ശക്തനാകുന്നില്ല.

> ദോ:— സുത സനേഹു ഇത ബചന
> ഉത സങ്കട പരേഉ നരേസു

സകഹു ത ആയസു ധരഹു
സിര മേടഹു കഠിന കലേസു.

ഇത സുതസനേഹു = ഇപ്പുറത്തു പുത്രസ്നേഹം, ഉതബചനു= അപ്പുറത്തു വാഗ്ദാനം, നരേസു സങ്കടപരേഉ = രാജാവു സങ്കടത്തിൽ പെട്ടിരിക്കുന്നു, സകഹു ത ആയസു സിരധരഹു = സാദ്ധ്യമാണെങ്കിൽ ആജ്ഞ ശിരസാവഹിക്കൂ, കഠിന കലേസു മേടഹു = കഠിന ദുഃഖം അകററൂ

ഒരുവശത്തു വാത്സല്യം, മറുവശത്തു ശപഥം. ഇതിനിടയിൽ കിടന്നു രാജാവു സങ്കടപ്പെടുകയാണ്. നിനക്കാവുമെങ്കിൽ രാജകല്പന ശിരസാവഹിച്ചു രാജാവിൻെറ കഠിനദുഃഖത്തിനു ശമനമുണ്ടാക്കുക. (വാത്സല്യം രക്ഷിച്ചാൽ വാഗ്ദാനം രക്ഷിക്കാൻ കഴിവില്ല. അങ്ങനെ ഭിന്നങ്ങളായ രണ്ടു കാര്യങ്ങളാണ് ദശരഥൻെറ മുമ്പിൽ)

ചൗ:- നിധരക ബൈഠി കഹൈ കടുബാനീ
സുനത കഠിനതാ അതി അകുലാനീ
ജീഭ കമാന ബചന സര നാനാ
മനഹും മഹീപ മൃദുലച്ഛ സമാനാ

നിധരക ബൈഠി കടുബാനീ കഹൈ = നെഞ്ഞിടിപ്പുകൂടാതെ ഇരുന്നു കഠോര വാക്കുകളാൽ പറഞ്ഞു, സുനത കഠിനതാ അതി അകുലാനീ = കേട്ടാൽ കഠിനതയ്ക്കുപോലും ഏററവും വ്യാകുലത ഉണ്ടാകും. ജീഭ കമാന ബചന നാനാസര=അവളുടെ നാവു വില്ലും, വാക്കുകൾ പലതരം ശരങ്ങളും, മഹിപ മൃദുലച്ഛ സമാനാ മനഹും = രാജാവു കോമള ലക്ഷ്യത്തിനു സമാനവുമെന്നു തോന്നും

സംസാരിക്കുന്നതിൽ കൈകേയിക്കൊരു നെഞ്ഞിടിപ്പുപോലും ഉണ്ടായില്ല. സധീരം അവൾ ചൊരിഞ്ഞ കഠോര വാക്കുകൾ കേട്ടാൽ കഠിനതയ്ക്കുപോലും ഉണ്ടാകും തീവ്രവേദന.

കൈകേയിയുടെ പക്കലൊരു വില്ലുണ്ട് അവളുടെ നാവു; നാനാതരം ശരങ്ങളുണ്ട്, അവളുടെ ക്രൂരവാക്കുകൾ; അവൾക്കൊരു മൃദുലക്ഷ്യമുണ്ട്, ദശരഥമഹാരാജാവ്. [അവളുടെ കഠിന വാക്കുകളുടെ ലക്ഷ്യം ദശരഥരാജാവിൻെറ മരണമാണെന്നു വ്യക്തം ]

ജനു കഠോരപനു ധരേം സരീരൂ
സിഖൈ ധനുഷവിദ്യാ ബര ബീരൂ
സബു പ്രസംഗു രഘുപതിഹിം സുനാഈ
ബൈഠി മനഹും തനുധരി നിഠുരാഈ.

കഠോരപനു സരീരൂ ധരേം ബര ബീരൂ ധനുഷവിദ്യാ സീഖൈ ജനു = കഠോരത ശരീരം ധരിച്ച് ശ്രേഷ്ഠനായ വീരൻ ധനുർവ്വിദ്യ പഠിച്ചു വന്നിരിക്കയാണോ എന്നു തോന്നും. രഘുപതിഹിം സബു പ്രസംഗു സുനാഈ = രാമനെ എല്ലാ കഥയും കേൾപ്പിച്ച്, തനുധരി നിഠുരാഈ മനഹും ബൈഠി = ശരീരമെടുത്ത നിഷ്ഠുരതപോലെ ഇരുന്നു.

കഠോരത ശരീരം ധരിച്ച് ധനുർവ്വേദം പഠിച്ചുവന്നതോ എന്നു തോന്നുമാറ് കാണപ്പെട്ട ആ ദുഷ്ട എല്ലാ സംഗതിയും രാമനെ കേൾപ്പിച്ച് ശരീരമെടുത്ത നിഷ്ഠുരതപോലെ കൂസൽ കൂടാതെ ഇരുന്നു.

മന മുസുകാഇ ഭാനുകുല ഭാനൂ
രാമു സഹജ ആനംദ നിധാനൂ
ബോലേ ബചന ബിഗത സബ ദൂഷന
മൃദു മംജുല ജനു ബാഗ ബിഭൂഷന.

സഹജാനംദ നിധാനൂ ഭാനുകുലഭാനൂ രാമു = സ്വാഭാവികമായിത്തന്നെ ആനന്ദനിധാനവും സൂര്യകുല സൂര്യനുമായ രാമൻ, മനമുസുകാഇ ബിഗതസബദൂഷന = മനസാ ചിരിച്ച്, സമസ്ത

  

ദോഷരഹിതവും, മൃദുമംജുല ബാഗബിഭൂഷന ജനു = മൃദുവും മംജുളവും വാഗ്വിഭൂഷണമോ എന്നു തോന്നുമാറുള്ളതുമായ, ബചന ബോലേ = വാക്കുകൾ പറഞ്ഞു.

സ്വാഭാവികമായിത്തന്നെ ആനന്ദനിധാനമാണ് രാമൻ; സൂര്യവംശത്തിന്നു സൂര്യനുമാണ് ആ കുമാരൻ താദൃശനായ അദ്ദേഹം കൈകേയി പറഞ്ഞ കടുത്ത വാക്കുകൾ കേട്ടു മനസാ ചിരിച്ചു അനന്തരം ദോഷലേശമില്ലാത്തതും മൃദുലവും മനോഹരവും വാഗ്വിഭൂഷണവുമായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:–

സുനു ജനനീ സോഇ സുതു ബഡഭാഗീ
ജോ പിതുമാതുബചന അനുരാഗീ
തനയ മാതുപിതു തോഷ നിഹാരാ
ദുർലഭ ജനനീ സകല സംസാരാ.

ജനനീസുനു ജോ = അമ്മേ കേൾക്കുക, ഏതൊരുവനാണോ, പിതുമാതുബചന അനുരാഗീ=പിതൃ മാതൃ വചനങ്ങളിൽ പ്രേമത്തോടു കൂടിയവൻ, സോഇസുത ബഡഭാഗീ ജനനി=ആ പുത്രൻ തന്നെയാണ് മഹാ ഭാഗ്യശാലി ഹേ മാതാവേ, മാതുപിതു തോഷനിഹാരാതനയ=മാതാപിതാക്കന്മാൎക്കു സന്തോഷം നല്കുന്ന പുത്രൻ, സകലസംസാര ദുർല്ലഭ=സകലലോകത്തും ദുർല്ലഭനാണ്.

പിതാവിന്റേയും മാതാവിന്റേയും ആജ്ഞകളിൽ ഭക്തിയുള്ളവൻ മഹാ ഭാഗ്യശാലിതന്നെ, സംശയമില്ല മാതാവേ, മാതാപിതാക്കന്മാരെ സന്തുഷ്ടരാക്കുന്ന പുത്രന്മാർ ഏതു ലോകത്തും ദുർല്ലഭരായിരിക്കും.

ദോ:– മുനിഗന മിലനു ബിസേഷി ബന
സബഹി ഭാംതി ഹിത മോരാ
തേഹി മഹം പിതു ആയസു ബഹുരി
സംമത ജനനീ തോരാ.

ജനനീ ബന സബഹി ഭാംതി മോരഹീത=അമ്മേ, വനം എല്ലാവിധത്തിലും എനിക്കിഷ്ടമാണ്, മുനിഗന മിലന ബിസേഷി=മുനിസമൂഹമായുള്ള സമ്പക്കം വിശേഷിച്ചും, തേഹി മഹം പിതൃആയസു ബഹുരി=അതിനേക്കാളും പിതാവിൻെറ ആജ്ഞയും പിന്നെ, തോര സംമത=അമ്മയുടെ സമ്മതവും.

എല്ലാവിധത്തിലും വനം എനിക്ക ഹിതപ്രദമാണ്. വിശേഷിച്ചും വനവാസികളായ മുനികളുമായുള്ള സമ്പക്കം. അതിലും വിശേഷിച്ച അച്ഛൻെറ ആജ്ഞ; പോരെങ്കിൽ അമ്മയുടെ സമ്മതവും ഇതിലധികം എനിക്ക പ്രീതിയ്ക്കിനി എന്താണ് വേണ്ടതു്? (മാതാപിതാക്കന്മാരെ അനുസരിക്കുക, സവ്വസംഗപരിത്യാഗികളുമായി സമ്പക്കം പുലത്തുക ഇതൊക്കെ മഹാഭാഗ്യമായി രാമൻ പരിഗണിക്കുന്നു )

ചൗ:- ഭരതു പ്രാണപ്രിയ പാവഹിം രാജ്ജു
ബിധി സബ ബിധി മോഹി സനമുഖ ആജ്ജു
ജൗം ന ജാഉം ബന ഐസെഹു കാജാ
പ്രഥമ ഗനിഅ മോഹി മൂഢ സമാജാ

പ്രാന പ്രിയ ഭരതു രാജ്ജു പാവഹിം=പ്രാണപ്രിയനായ ഭരതൻ രാജ്യം വാഴട്ടെ. ആജ്ജു സബ ബിധി ബിധീ=ഇന്നു നാനാ പ്രകാരേണ ദൈവം, മോഹി സനമുഖ=എനിക്കനുകൂലമാണ്, ഐസഹു കാജാ ജൗം ബന ന ജാഉം=ഇങ്ങനെയുള്ള കാര്യത്തിനുംകൂടി ഞാൻ വനത്തിലേക്ക പോകുന്നില്ലെങ്കിൽ മോഹി മൂഢ സമാജാ പ്രഥമ ഗനിഅ=എന്നെ മൂഢന്മാരുടെ കൂട്ടത്തിൽ ഒന്നാമനായിട്ടായിരിക്കും ഗണിക്കുക

അമ്മേ, ഭരതൻ എനിക്ക എൻെറ പ്രാണങ്ങളേക്കാളും പ്രിയപ്പെട്ടവനാണ്. അവൻ രാജ്യം വാഴട്ടെ ദൈവം എനിക്കിന്നു നാനാപ്രകാരേണ അനുകൂലനായി തീന്നിരിക്കുന്നു. അല്ലെങ്കിൽ സ്ഥിതിഗതികൾ ഇപ്രകാരമായിരിക്കയില്ല ഇത്തരം നല്ല

  

കാര്യത്തിനുപോലും ഞാൻ വനത്തിലേക്ക് പോകാത്തപക്ഷം മൂഢന്മാരിൽ അഗ്രഗണ്യനായിട്ടേ എന്നെ ജനങ്ങൾ പരിഗണിക്കുകയുള്ളു.

സേവഹിം അരംഡു കല്പതരു ത്യാഗീ
പരിഹരി അമൃത ലേഹിം ബിഷു മാംഗീ
തേഉ ന പാഇ അസ സമഉ ചുകാഹിം
ദേഖു ബിചാരി മാതു മന മാഹീം

കല്പതരു ത്യാഗി അരംഡു സേവഹിം=കല്പവൃക്ഷത്തെ ത്യജിച്ച് ആവണക്കമരത്തെ സേവിക്കുക, അമൃത പരിഹരി ബിഷു മാംഗീ ലേഹിം=അമൃതുപേക്ഷിച്ച വിഷത്തെ യാചിച്ച കരസ്ഥമാക്കുക, തേഉ അസ സമഉ പാഇ=ഇത്തരക്കാർക്കുടി ഇതുപോലൊരവസരം കിട്ടിയാൽ, മനമാഹീം ബിചാരി ദേഖു=മനസ്സിലിതൊന്നാലോചിച്ച നോക്കു.

കല്പവൃക്ഷത്തെ കൈവെടിഞ്ഞു് ആവണക്ക മരത്തേയും, അമൃതിനെ ഉപേക്ഷിച്ച് വിഷത്തേയും ആശ്രയിക്കുന്നവർ മൂഢന്മാരാണ്. അവർക്കുടി ഇതുപോലൊരു സന്ദർഭം കിട്ടിയാൽ അതു തള്ളിക്കളയുകയില്ല അമ്മ ആലോചിച്ചു നോക്കു.

അംബ ഏക ദുഖു മോഹിം ബിസേഖീ
നിപട ബികല നരനായകു ദേഖീ
ഥോരിഹി ബാത പിതഹിം ദുഖ ഭാരീ
ഹോതി പ്രതീതി ന മോഹിം മഹതാരീ

അംബ നരനായകു നിപട ബികല ദേഖീ=അമ്മേ രാജാവിനെ അത്യന്തം വ്യാകുലാവസ്ഥയിൽ കണ്ടിട്ട്, മോഹിം ബിസേഷീ ഏക ദുഖു=എനിക്കൊരു സവിശേഷ ദുഃഖം, ഥോരിഹീ ബാത പിതഹിം ഭാരീ ദുഖ=നിസ്സാരമായൊരു കാര്യത്തിലോ അച്ഛനു ഇത്ര വലിയ ദുഃഖം? മഹതാരീ മോഹിം

പ്രതീതി ന ഹോതി=അമ്മേ, എനിക്കിതിൽ വിശ്വാസം വരുന്നില്ല

അമ്മേ, അച്ഛനെ വല്ലാത്തൊരു വ്യാകുലാവസ്ഥയിൽ കണ്ടിട്ട എനിക്ക അളവററ ശോകം ഉണ്ടാകുന്നുണ്ടു്. ഇതുപോലെ തുച്ഛമായ ഒരു കാര്യത്തിലോ അച്ഛനു ഇത്ര വലിയ ദുഃഖം? അമ്മേ, എനിക്കിതു വിശ്വസിക്കാനാവുന്നില്ല.

രാഉ ധീരു ഗുന ഉദധി അഗാധൂ
ഭാ മോഹി തേം കഛു ബഡ അപരാധൂ
ജാതേ മോഹി ന കഹത കഛു രാഊ
മോരി സപഥ തോഹി കഹ സതിഭാഊ

രാഉ ധീരു ഗുന അഗാധ ഉദധി=രാജാവു ധീരനും ഗുണങ്ങളുടെ അഗാധ സമുദ്രവുമാണു്, മോഹി തേം കഛു ബഡ അപരാധൂ ഭാ=എന്നിൽ നിന്നാകാം ഏതോ വലിയൊരപരാധ മുണ്ടായിട്ടുള്ളതു്, ജാതേ രാഊ മോഹി കഛു ന കഹത=അതാണു് രാജാവെന്നോടൊന്നും പറയാതിരിക്കുന്നതു്, തോഹി മോരേ സപഥ=അമ്മയെപ്പിടിച്ച ഞാൻ ആണയിടുന്നു, സതിഭാഊ കഹ=സത്യം എന്നോട്ട പറയൂ.

മഹാരാജാവു ധീരനാണു്. സമസ്ത ഗുണങ്ങളുടേയും ആഴമേറിയ ഒരു കടലുമാണദ്ദേഹം. നിസ്സാര കാര്യമൊന്നും അദ്ദേഹത്തെ വ്യഥിതനാക്കുകയില്ല. ഞാൻതന്നെ ഏതോ വലിയ ഒരപരാധം ചെയ്തിരിക്കണം. അതാണെന്നോടച്ഛൻ ഒരു വാക്ക പോലും പറയാതിരിക്കുന്നതു്. അമ്മയെപ്പിടിച്ച ഞാൻ ആണയിടുന്നു. ഒന്നും മറച്ചുവെയ്ക്കാതെ അമ്മ സത്യമായി എന്നോട്ട പറയൂ എല്ലാം.

ദോ:- സഹജ സരല രഘുബര ബചന
കുമതി കുടില കരി ജാന

ചലഇ ജോംക ജല ബക്ര ഗതി
ജദ്യപി സലില സമാന

സഹജ സരല രഘുബര ബചന = പ്രകൃത്യാ സരളങ്ങളായ രാമൻെറ വാക്കുകൾ, കുടില കുമതി കരി ജാന=കൃത്രിമങ്ങളായിട്ടാണ് ദുഷ്ടയായ കൈകേയിക്കു തോന്നിയതു്, ജദ്യപി സലില സമാന=വെള്ളം ഒരേ നിരപ്പിൽത്തന്നെയാണെങ്കിലും. ജല ബക്ര ഗതി=വെള്ളത്തിൽ വക്രഗതിയായിട്ടാണ്, ജേ ചലഇ=അട്ട സഞ്ചരിക്കുക.

വിധി വിപരീതമാകുമ്പോൾ യാഥാർത്ഥ്യങ്ങൾ കൃത്രിമങ്ങളായിട്ടു മാത്രമേ ആൎക്കും തോന്നൂ. രാമൻെറ പ്രകൃത്യാ നിർവിഷങ്ങളായ വാക്കുകളും ദൈവഹതയായ കൈകേയിക്കു കൃത്രിമങ്ങളായി തോന്നി. നിരപ്പുള്ള വെള്ളത്തിലും ജളൂകം സഞ്ചരിക്കുന്നതു വക്രഗതിയിലാണല്ലോ. (ഇവിടെ കൈകേയിക്കു നൽകിയിട്ടുള്ള സ്ഥാനം അട്ടയുടേതാണ് എന്നതു സന്ദർഭോചിതമായിരിക്കുന്നു)

ചൗ:- രഹസീ രാനി രാമരുഖ പാഈ
ബോലീ കപട സനേഹ ജനാഈ
സപഥ തുംഹാര ഭരതകൈ ആനാ
ഹേതു ന ദൂസര മൈം കഛു ജാനാ.

രാമരുഖ പാഈ രാനി രഹസീ = രാമാഭിപ്രായം കേട്ടു റാണി പ്രസന്നയായി, കപടസനേഹ ജനാഈ ബോലീ=കപടസ്നേഹം കാണിച്ച് പറഞ്ഞു: ഭരതകൈ ആനാ തുംഹാര = ഭരതനെ ആണയിട്ടു പറയുന്നു, നിന്നോടെനിക്കു, സപഥ; ദൂസര ഹേതു മൈം = കടപ്പാടുണ്ടു്. മറെറാരു കാരണവും ഞാൻ, കഛു ന ജാനാ = ലേശമെങ്കിലും അറിയുന്നില്ല

രാമൻ പറയുന്നതു തനിക്കു സർവ്വഥാ അനുകൂലമെന്നുകണ്ടു കൈകേയി സന്തുഷ്ടയായി. അവൾ കൃത്രിമ സ്നേഹം കാണിച്ചു ഇങ്ങനെ പറഞ്ഞു:— ഭരതനെ ആണയിട്ടു ഞാൻ പറയുന്നു;

നീതന്നെയാണ്, നിന്നിൽനിന്നു മന്നും ഞാൻ മറച്ചുവെച്ചിട്ടില്ല. എനിക്കറിയാവുന്നതൊക്കെ ഞാൻ നിന്നോടു പറഞ്ഞുകഴിഞ്ഞു. അതല്ലാതെ രാജാവിൻെറ ദുഃഖഹേതു വേറെ എന്തെന്നു സത്യമായും ഞാൻ അറിഞ്ഞിട്ടില്ല.

തുംഹ അപരാധു ജോഗു നഹിം താതാ
ജനനീ ജനക ബന്ധുസുഖ ദാതാ
രാമ സത്യ സബു ജോ കഛു കഹഹൂ
തും പിതുമാതു ബചനരത അഹഹൂ.

താതാ തുംഹ അപരാധു ജോഗു നഹിം = വത്സ, നീ അപരാധം ചെയ്യാൻ പോന്നവനല്ല, ജനനീജനക ബന്ധുസുഖ ദാതാ = മാതാപിതാക്കന്മാൎക്കും സഹോദരന്മാൎക്കും സുഖം നൽകുന്നവനാണ്, രാമ ജോ കഛു കഹഹൂ = ഞാനെന്തു പറഞ്ഞുവോ, സബു സത്യ; തും പിതുമാതു = അതെല്ലാം സത്യം തന്നെ. നീ പിതാവിൻേറയും മാതാക്കളുടേയും, ബചനരത അഹഹൂ = വാക്കുകൾ നിറവേററുന്നതിൽ തൽപരനാകുക.

വത്സ, നീ നിരപരാധിയാണ്. നീ ഒരിക്കലും കുററം ചെയ്യാൻ പോന്നവനല്ല. മാതാപിതാക്കൾക്കും സഹോദരന്മാൎക്കും സുഖം നൽകുന്നവനും മാതാപിതക്കന്മാരുടെ ചൊൽപ്പടിക്കു സസന്തോഷം വിധേയനുമാണ് നീ. വത്സ, ഞാൻ പറഞ്ഞതെല്ലാം പരമാൎത്ഥമാണ്.

പിതഹിം ബുഝിഇ കഹഹു ബലി സോഈ
ചൗഥേപന ജേഹിം അജസു ന ഹോഈ
തുംഹ സമ സുഅന സുകൃത ജേഹി ദീൻഹേ
ഉചിത ന താസു നിരാദര കീൻഹേ.

ബലി = ഹേ ബലവൻ, (ചില പാഠങ്ങളിൽ ബലി എന്നതിനു ബലിയൎപ്പിക്കുന്നു എന്ന അൎത്ഥവും കാണുന്നു.) പിതഹിം

ബുധജന സോജൂ കഹഹു=പിതാവിനെ ഉൽബോധിപ്പിച്ച ഇതുതന്നെ പറയു ജേഹിം ചൗഥേപന അജസു ന ഹോജൂ= അങ്ങയുടെ പ്രവൃത്തി വാദ്ധക്യത്തിൽ ദുഷ്കീർത്തിക്കിടയാവരുതു്. ജേഹി സുകൃത തുംഹസമ സുഅനു=ഏതു പുണ്യകാര്യങ്ങളിൽ നിന്നെപ്പോലെയൊരു പുത്രനെ. ദീന്ഹേ; താസു നിരാദര കീൻഹേ=ഈശ്വരൻ നല്കി, ആ പുണ്യത്തെ അനാദരിക്കുന്നതു, ഉചിത ന=ഉചിതമല്ല.

ഹേ ബലവൻ, പിതാവിനെ കാര്യം മനസ്സിലാക്കി സമാശ്വസിപ്പിച്ച നീ ഇങ്ങനെതന്നെ അദ്ദേഹത്തോടു പറയണം. "അധർമ്മം ചെയ്തു വാദ്ധക്യത്തിൽ അങ്ങു ദുഷ്കീർത്തിക്കിരയാവരുതു്." ഏതൊരു പുണ്യത്താൽ, ഹേ രാമ, നിന്നെപ്പോലൊരു പുത്രനെ കിട്ടിയോ ആ പുണ്യത്തെ അനാദരിക്കുന്നതു ഉചിതമായിരിക്കുകയില്ല.

ലാഗഹിം കുമുഖ ബചന സുഭ കൈസേ
മഗഹ ഗയാദിക തീരഥ ജൈസേ
രാമഹിം മാതു ബചന സബ ഭാഏ
ജിമി സുരസരിഗത സലില സുഹാഏ.

മഗഹ ഗയാദിക തീരഥ ജൈസേ= മഗധയിൽ ഗയാദിക തീർത്ഥങ്ങൾ എപ്രകാരമോ, കൈസേ കുമുഖ സുഭബചന ലാഗഹിം=അപ്രകാരമാണു് മുഖത്തിൽ ശുഭവചനങ്ങളുടെ നിൽപും. സുരസരിഗത സലില ജിമി സുഹാഏ രാമഹിം മാതു=ദേവഗംഗയിൽ കലന്നു എല്ലാവിധം ജലവും എങ്ങനെ ശുദ്ധമാകുന്നുവോ അങ്ങനെ രാമനു് അമ്മയുടെ സബ ബചന ഭാഏ=എല്ലാ വാക്കുകളും ഹൃദ്യങ്ങളായി തോന്നി.

ഗയ തുടങ്ങിയ തീർത്ഥങ്ങൾ മഗധയിൽ ചെന്നുചേന്നു അപവിത്രങ്ങളാകുന്നതുപോലെയാണു് ദുഷ്ടയായ കൈകേയിയുടെ ദുർമ്മുഖത്തിൽ വന്നുവീഴുന്ന ഓരോ ശുഭവചനത്തിൻേറയും

സ്ഥിതി. ദേവഗംഗയിൽ കലരുന്ന ഏതു ജലവും പവിത്രമാകുന്നതുപോലെ രാമൻെറ ചെവിയിൽ വീണ കൈകേയിയുടെ എല്ലാ വാക്കുകളും പവിത്രങ്ങളായി രാമനു തോന്നി [മഗധ ബുദ്ധസമ്പർക്കം കൊണ്ടു ദൂഷിതമാണെന്നും അവിടെവന്നുചേരുന്ന ഏതു പുണ്യതീർത്ഥവും അപമിത്രമാകുമെന്നും ഉള്ള ഒരൈതിഹ്യമാണ് ഈ പ്രസ്താവനയുടെ പശ്ചാത്തലം:]

ദോ:- ഗഇ മുരുഛാ രാമഹിം സുമിരി
നൃപ ഫിരി കരവട ലീൻഹ
സചിവ രാമ ആഗമന കഹി
ബിനയ സമയസമ കീൻഹ.

മുരുഛാ ഗഇ=മൂർഛവിട്ടു, രാമഹിം സുമിരി നൃപ ഫിരി=രാമനെ സ്മരിച്ചു രാജാവു് വീണ്ടും, കരവട ലീൻഹ; സചിവ=തിരിഞ്ഞുകിടന്നു. സുമന്ത്രർ; രാമ ആഗമന കഹി=രാമൻ വന്നിരിക്കുന്നതായി അറിയിച്ച്, സമയസമ ബിനയ കീൻഹ=സന്ദർഭോചിതമായി വണങ്ങി.

മോഹാലസ്യത്തിൽ നിന്നുണർന്ന ദശരഥമഹാരാജാവ് രാമനെ ധ്യാനിച്ചു വീണ്ടും തിരിഞ്ഞുകിടന്നു രാമൻ വന്നിരിക്കുന്നു എന്നു സുമന്ത്രൻ ദശരഥമഹാരാജാവിനെ അറിയിച്ചു, സന്ദർഭോചിതമാം വണ്ണം വണങ്ങി.

ചൗ:- അവനിപ അകനി രാമു പഗു ധാരേ
ധരി ധീരജു തബ നയന ഉഘാരേ
സചിവ സംഭാരി രാഉ ബൈഠാരേ
ചരന പരത നൃപ രാമു നിഹാരേ

രാമു പഗു ധാരേ അവനിപ അകനി=രാമൻ പാദാർപ്പണം ചെയ്തു എന്നു് എപ്പോൾ രാജാവു കേട്ടുവോ, തബ ധീരജു ധരി=അപ്പോൾ ധൈര്യം അവലംബിച്ച്, നയന ഉഘാരേ=കണ്ണു

  

തുറന്നു, സചിവ സംഭാരി രാഉ ബൈഠാരേ=മന്ത്രി രാജാവിനെ താങ്ങിയെഴുന്നേല്പിച്ച് ഇരുത്തി, ചരന പരത രാമു നൃപ നിഹാരാ=കാൽക്കൽ പതിച്ച രാമനെ രാജാവു കണ്ടു

രാമൻ വന്നിരിക്കുന്നു എന്നു് സുമന്ത്രർ അറിയിച്ച ഉടനെ ദശരഥ മഹാരാജാവു് ധൈര്യം അവലംബിച്ച് നേത്രങ്ങൾ തുറന്നു. മന്ത്രി രാജാവിനെ താങ്ങി എടുത്തു ഇരുത്തി. കാല്ക്കൽ വീണ രാമനെ പിതാവു കണ്ടു.

ലിഖേ സനേഹ ബികല ഉര ലാഈ
ഗൈ മനി മനഹും ഫനിക ഫിരി പാഈ
രാമഹിം ചിതൈ രഹേഉ നരനാഹു
ചലാ ബിലോചന ബാരി പ്രബാഹു

സനേഹ ബികല=സ്നേഹ വ്യാകുലനായി, മനഹും മനി ഗൈ ഫനിക ഫിരി പാഈ=രത്നം നഷ്ടപ്പെട്ട സപ്പ്ത്തിന അതു വീണ്ടും കിട്ടിയാൽ എന്തൊരാഹ്ലാദമുണ്ടാകുമോ അവ്വാറ്, ഉര ലാഈ ലിയേ=രാമനെ മാറോടണച്ചു, രാമഹിം ചിതൈ നരനാഹു=രാമനെ നോക്കി നോക്കി രാജാവു്, രഹേഉ ബിലോചന=ഇരുന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽനിന്നു, ബാരി പ്രബാഹു ചലാ=ജലം പ്രവഹിച്ചു.

മാണിക്യം നഷ്ടപ്പെട്ട സപ്പ്ത്തിനു ആ രത്നം തിരിച്ചു കിട്ടിയാൽ ഉണ്ടാകുന്ന ആഹ്ലാദം എപ്രകാരമായിരിക്കുമോ അപ്രകാരം സ്നേഹവ്യാകുലനായ രാജാവു രാമനെ മാറോടണച്ചു. പുത്രനെ നോക്കി നോക്കിത്തന്നെ അദ്ദേഹം കുറെനേരം ഇരുന്നു. അദ്ദേഹത്തിന്റെ നേത്രങ്ങളിൽനിന്നു് ജലം ധാരധാരയായി ഒഴുകി.

സോകബിബസ കഛു കഹൈ ന പാരാ
ഹൃദയ ലഗാവത ബാരഹിം ബാരാ
ബിധിഹിം മനാവ രാഉ മനമാഹീം
ജേഹിം രഘുനാഥ ന കാനന ജാഹിം

സോകബിബസ = ശോക വിവശനായതുകൊണ്ട്, കഹു കഹൈ ന പാരാ=ഒന്നും പറയാൻ സാദ്ധ്യമായില്ല, ബാരഹിം ബാര ഹൃദയ ലഗാവത=വീണ്ടും വീണ്ടും ആശ്ലേഷിച്ചു, ജേഹിം രഘുനാഥ കാനന ന ജാഹിം = ഏതു വിധത്തിലും രാമനു വനത്തിലേക്ക പോകാൻ ഇട വരല്ലേ എന്നു്, രാഉ മനമാഹിം ബിധിഹിം മനാവ=രാജാവു മനസാ വിധിയോട് അഭ്യർത്ഥിച്ചു.

ശോകവിവശനായിരുന്നതിനാൽ രാജാവിനു രാമനോട്ട് ഒരക്ഷരംപോലും സംസാരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹം പുത്രനെ വീണ്ടും വീണ്ടും മാറോടണച്ചാശ്ലേഷിച്ചു രാമനു വനത്തിലേക്ക പോകാൻ ഒരു വിധത്തിലും സംഗതി വരരുതേ എന്നു അദ്ദേഹം മനസാ ദൈവത്തോടഭ്യർത്ഥിച്ചു.

സുമിരി മഹേസഹിം കഹൈ നിഹോരീ
ബിനതീ സുനഹു സദാസിവ മോരീ
ആസുതോഷ തുംഹ അവഢര ദാനീ
ആരതി ഹരഹു ദീനജനു ജാനീ

മഹേസഹിം സുമിരി = ശിവനെ സ്മരിച്ച്, നിഹോരീ കഹൈ = വിനയം പ്രകടിപ്പിച്ചു പറഞ്ഞു: — സദാസിവ മോരീ ബിനതീ സുനഹു = സദാശിവ, എന്റെ അഭ്യർത്ഥന കോക്ക, ആസുതോഷ തുംഹ അവഢര ദാനീ = ക്ഷിപ്രപ്രസാദിയാണങ്ങ്, ആക്കും മററാരും കൊടുക്കാത്ത വരവും അങ്ങു കൊടുക്കുന്നവനാണ്, ദീന ജനു ജാനീ ആരതി ഹരഹു = ദീനനെന്നറിഞ്ഞു ദുഃഖം ശമിപ്പിക്ക

ശിവനെ ധ്യാനിച്ച് വിനയം പ്രകടിപ്പിച്ചുകൊണ്ട് രാജാവിങ്ങനെ പറഞ്ഞു: 'ഹേ സദാശിവ, അവിടന്നു എന്റെ അഭ്യർത്ഥന കോക്ക. അവിടന്നു് ക്ഷിപ്രപ്രസാദിയാണ്, ആക്കും മററാരും കൊടുക്കാത്ത വരവും അങ്ങ് നൽകുന്നവനാണല്ലോ. ഞാൻ ദുഃഖിതനാണെന്നറിഞ്ഞു എന്റെ ദുഃഖം തീക്കുക.

 

ദോ:- തുംഹ പ്രേരക സബകേ ഹൃദയ
സോ മതി രാമഹിം ദേഹു
ബചന മോര തജി രഹഹിം
ഘര പരിഹരി സീല്വ സനേഹു

സബകേ ഹൃദയ പ്രേരക തുംഹ=എല്ലാവരുടേയും ഹൃദയത്തെ പ്രേരിപ്പിക്കുന്നവനാണ് അവിടന്നു്, സോ മതി രാമഹിം ദേഹു= ആ ബുദ്ധി രാമനു നൽകു, മോര ബചന തജി സീല്വ സനേഹ പരിഹരി=എന്റെ വാക്ക് ത്യജിച്ചും സൗശീല്യവും സ്നേഹവും വെടിഞ്ഞും, ഘര രഹഹിം=രാമൻ ഗൃഹത്തിൽ വസിക്കട്ടെ

എന്തുതന്നെ വന്നാലും രാമൻ കൊട്ടാരം ഉപേക്ഷിച്ചു പോകാതിരിക്കണം അതിനുള്ള ബുദ്ധി രാമനുണ്ടാകേണമെന്നു് മാത്രമേ മഹാരാജാവിനു ഇപ്പോഴം ആഗ്രഹമുള്ളു അതിനു വേണ്ടി രാമൻ എത്ര അധാർമ്മികനായാലും ദശരഥനു അതിൽ ഖേദമില്ല

ചൗ:- അജസു ഹോഉ ജഗ സുജസു നസാഊ
നരക പരൗം ബരു സുരപുര ജരാഊം
സബ ദുഖ ദുസഹ സഹാവഉ മോഹീം
ലോചന ഓട രാമു ജനി ഹോഹീം

ജഗ അജസു ഹോഉ സുജസു നസാഊ=ലോകത്തിൽ ദുഷ്കീർത്തിയുണ്ടാകട്ടെ, സൽകീർത്തി നശിക്കട്ടെ, നരക പരൗം ബരു സുരപുര ജാഊം=നരകത്തിൽ വീഴട്ടെ, അഥവാ ഇന്ദ്ര ലോകം പ്രാപിക്കട്ടെ, മോഹീം സബ ദുസഹ ദുഖ=എനിക്കെല്ലാ ദുസ്സഹ ദുഃഖങ്ങളും അനുഭവിക്കാനിടയാകട്ടെ, രാമു ലോചന ഓട ജനി ഹോഹീം=രാമൻ കണ്ണുകളിൽനിന്നു മറയരുതു്.

ഈ ലോകം എന്നെ പഴിക്കട്ടെ, എന്റെ സൽകീർത്തി നശിച്ചുപോയ്ക്കോള്ളട്ടെ, ഞാൻ നരകത്തിലോ ശ്രേഷ്ഠമായ ഇന്ദ്ര

ലോകത്തിലോ എവിടെയെങ്കിലും ചെന്നെത്തിക്കൊള്ളട്ടെ. സർവ്വ ദുസ്സഹ ദുഃഖങ്ങളും എനിക്ക് അനുഭവിക്കാൻ സംഗതി വന്നു കൊള്ളട്ടെ, എന്നാലും രാമൻ എൻെറ കൺമുമ്പിൽനിന്നു മറയു വാൻ പാടില്ല

അസ മന ഗുണൈ രാഉ നഹിം ബോലാ
പീപര പാതസരിസ മനു ഡോലാ
രഘുപതി പിതഹിം പ്രേമബസ ജാനീ
പുനി കഛു കഹിഹി മാതു അനുമാനീ

രാഉ അസ മന ഗുനൈ നഹിം ബോലാ=രാജാവു ഈ വിധം മനസ്സിൽ ഗണിച്ചു, പറഞ്ഞില്ല, പീപരപാത സരിസ മനു ഡോലാ=ആലിലക്കു തുല്യം മനസ്സു ഊഞ്ഞാലാടി, രഘു പതി പിതഹിം പ്രേമ ബസ ജാനീ=രാമൻ പിതാവിനെ വാത്സല്യനിധി എന്നറിഞ്ഞു, മാതു കഛു കഹഹി അനുമാനീ= അമ്മ എന്തെങ്കിലും പറയുമെന്നു അനുമാനിച്ചിരുന്നു

ഇങ്ങനെ ഉള്ളിൽ കണക്കാക്കിയതല്ലാതെ പുറത്താരോടും ഒന്നും അദ്ദേഹം പറഞ്ഞില്ല. അദ്ദേഹത്തിൻെറ മനസ്സു ആലില കണക്കു വിറച്ചു പിതാവു വാത്സല്യവിവശനാണെന്നറിഞ്ഞ രാമൻ കൈകേയി തുടന്നെന്തെങ്കിലും പറയുമെന്നു ഊഹിച്ചി രുന്നു. കൈകേയി ഒരക്ഷരവും പറഞ്ഞില്ല

ദേസകാല അവസര അനുസാരീ
ബോലേ ബചന ബിനീത ബിചാരീ
താത കഹൗം കഛു കരഉം ഢിഠാഈ
അനുചിത ഛമബ ജാനി ലരികാഈ

ദേസ കാല അവസര അനുസാരീ= ദേശം, കാലം, സന്ദർഭം എന്നിവയ്ക്കനുസൃതമായി, ബിചാരീ ബിനീത ബചന ബോലേ= ആലോചിച്ച് വിനീത വചനങ്ങളാൽ പറഞ്ഞു:— താത

  

ഢിഠാഇ കരഊ കഛ്ഛു കഹഊം = പിതാവേ, പൂർണ്ണ സമ്മതത്തോടെ അല്പം പറഞ്ഞു കൊള്ളട്ടെ, അനുചിത ലരികാഇഊ ജാനി = അനുചിതമാണെങ്കിൽ ബാലചാപല്യമെന്നു ഗണിച്ച്, ഛമബ = ക്ഷമിക്കണം.

കൈകേയി തുടന്നൊന്നും പറയായ്കയാൽ ദേശകാല സന്ദർഭങ്ങൾക്കനുസൃതമായി ചിന്തിച്ച് വിനീത വാക്കുകളാൽ രാമൻ ഇപ്രകാരം പറഞ്ഞു:—'പ്രിയ പിതാവേ, ഞാനെൻെറ പൂർണ്ണസമ്മതത്തോടെയാണ്, അല്പം ചിലതു അങ്ങയെ ധരിപ്പിക്കാൻ ഭാവിക്കുന്നതു്. എൻെറ അഭിപ്രായം ഉചിതമല്ലെങ്കിൽ അതു ബാല്യകാല ചാപല്യമെന്നു ഗണിച്ച അവിടുന്നു എന്നിൽ ക്ഷമ പ്രദർശിപ്പിക്കണം.

> അതി ലഘു ബാത ലാഗി ദുഖ പാവാ
> കാഹു ന മോഹിം കഹി പ്രഥമ ജനാവാ
> ദേഖി ഗോസാഇഹി പൂഛേഉം മാതാ
> സുനി പ്രസംഗു ഭഏ സീതല ഗാതാ

അതി ലഘുബാത ലാഗി = ഏററവും നിസ്സാരമായ സംഗതിക്കുവേണ്ടി, ദുഖപാവാ മോഹിം കാഹു = ദുഃഖിച്ചു. എന്നെ ആരും, പ്രഥമ കഹി ജനാവാ ന = ആദ്യമേ കാര്യം പറഞ്ഞു മനസ്സിലാക്കുകയുമുണ്ടായില്ല, ഗോസാഇഹി ദേഖി = അങ്ങയെ കണ്ടിട്ടാണ്, (അങ്ങയുടെ ഈ ശോച്യാവസ്ഥ കണ്ടിട്ടാണ്), മാതാ പൂഛേഉം = ഞാൻ അമ്മയോടു ചോദിച്ചതു്, പ്രസംഗു സുനി ഗാതാ = കാര്യം കേട്ടപ്പോളേ ശരീരം, സീതല ഭഏ = തണുക്കുകയുണ്ടായുള്ളു.

തുച്ഛമായ ഒരു കാര്യത്തിനുവേണ്ടിയാണല്ലോ അവിടുന്നു ദുഃഖിക്കുന്നതു്. കാര്യം ആരും എന്നോടാദ്യമേ പറഞ്ഞു മനസ്സിലാക്കുകയുണ്ടായില്ല അങ്ങയുടെ സ്ഥിതി നേരിട്ടു കണ്ടപ്പോഠം എന്താണീ ദുഃഖത്തിനു ഹേതുവെന്നു് ഞാൻ അമ്മയോടു

  

ചോദിച്ച അമ്മ എല്ലാം വിസ്തരിച്ച പറഞ്ഞു. അത് കേട്ട പ്പോഠം മാത്രമേ എൻെറ ദേഹം തണുത്തുള്ളു. (കൈകേയി കാര്യം പറയുന്നതുവരെ രാമനു മനഃശാന്തിയുണ്ടായില്ല ഇപ്പോഠം അതുണ്ടായി എന്നു സാരം)

ദോ:- മംഗലസമയ സനേഹബസ
സോച പരിഹരിഅ താത
ആയസു ദേഇഅ ഹരഷി ഹിയ
കഹി പുലകേ പ്രഭുഗാത.

താത, മംഗല സമയ സനേഹബസ=മംഗള വേളയിൽ, സ്നേഹവശനായിട്ട്, ഹേ പിതാവേ, സോച പരിഹരിഅ= ദുഃഖിക്കാതിരിക്കുക, ഹിയ ഹരഷി ആയസു ദേഇഅ=മനസ്സ പ്രസന്നമാക്കി അനുജ്ഞതരു, കഹി പ്രഭുഗാത പുലകേ=ഇതു പറയുമ്പോഠം രാമൻെറ പൂമെയ്യ പുളകിതമായി.

'നല്ലൊരവസരത്തിൽ, അവിടന്നു സ്നേഹവിവശനായിട്ട ഇപ്രകാരം ദുഃഖിക്കുകയോ? ത്യജിക്കൂ ദുഃഖം. മനസ്സ പ്രസന്ന മായി എനിക്കനുവാദം തരു' ഇത്രയും പറയുമ്പോഠം രാമഭദ്ര ൻെറ ദേഹത്തിൽ കോരിത്തരിപ്പുണ്ടായി

ചൗ:- ധന്യ ജനമു ജഗതീതല താസൂ
പിതഹി പ്രമോദ ചരിത സുനി ജാസൂ
ചാരി പദാരഥ കരതല താകേം
പ്രിയ പിതുമാതു പ്രാനസമ ജാകേം.

ജാസൂ ചരിത സുനി പിതഹിം പ്രമോദ=ഏതൊരുത്ത രുടെ ചരിതം കേട്ട പിതാവിനു ഹർഷമുണ്ടാകുന്നു, ജഗതീതല താസൂ ജനമു ധന്യ=ലോകത്തിൽ അവരുടെ ജന്മം ധന്യമാണ്, ജാകേം പിതുമാതു പ്രാനസമ=ആൎക്ക പിതാവും മാതാവും പ്രാ ണങ്ങഠംക്ക തുല്യം, പ്രിയ താകേം ചാരിപദാരഥ കരതല= പ്രിയരാണോ അവൎക്ക പുരുഷാൎത്ഥങ്ങഠം കരസ്ഥങ്ങഠം.

  

ഏതൊരുത്തരുടെ ചരിതം കേട്ടു പിതാവിനു അത്യാനന്ദം ഉണ്ടാകുന്നുവോ അവരുടെ ജന്മം ധന്യം തന്നെയാണ്. മാതാവിനേയും പിതാവിനേയും പ്രാണതുല്യം പ്രിയപ്പെടുന്ന പുത്രന്മാരുണ്ട് ലോകത്തിൽ. അപ്രകാരമുള്ളവരുടെ കൈയ്യിലാണ് ധർമ്മവും അർത്ഥവും കാമവും മോക്ഷവും സ്ഥിതിചെയ്യുന്നതു്.

ആയസു പാലി ജനമ ഫല പാഈ
ഐഹൗം ബേഗിഹി ഹോഉ രജാഈ
ബിദാ മാതു സന ആവൗം മാംഗീ
ചലിഹൗം ബനഹിം ബഹുരി പഗലാഗീ.

ആയസു പാലി ജനമ ഫല പാഈ = ആജ്ഞ പാലിച്ച ജന്മഫലം നേടി, ബേഗി ഐഹൗം രജാഈ ഹോഉ = വേഗം മടങ്ങിവരാം; ആജ്ഞനൽകുക, മാതുസന ബിദാം മാംഗി ആവൗം = അമ്മയോടു വിടവാങ്ങി വരാം, ബഹുരി പഗലാഗീ ബനഹിം ചലിഹൗം = പിന്നീടു തൃപ്പാദം പിടിച്ച് വനത്തിലേക്കു പോകാം.

അവിടത്തെ ശപഥം പാലിച്ച ജന്മഫലം നേടി ഞാൻ വേഗം മടങ്ങിവരാം അവിടന്നു ആജ്ഞതരിക അമ്മയോടു വിടവാങ്ങി വീണ്ടും അച്ഛന്റെ കാൽപിടിച്ച വനത്തിലേക്കു ഞാൻ പോകാം

അസി കഹി രാമു ഗവനു തബ കീൻഹാ
ഭൂപ സോക ബസ ഉതരു ന ദീൻഹാ
നഗരവ്യാപി ഗഇ ബാത സുതീഛീ
ഛുഅത ചഢീ ജനു സബ തന ബീഛീ.

അസകഹി രാമു ഗവനു കീൻഹ=ഇങ്ങനെ പറഞ്ഞു രാമൻ പുറപ്പെട്ടു, തബ ഭൂപ സോകബസ = ആ അവസരത്തിൽ രാജാവു ശോകവിവശനായി, ഉതരു ന ദീൻഹാ; സുതീഛീബാത = പ്രത്യുത്തരം പറഞ്ഞില്ല: ഏററവും തീക്ഷ്ണമായ ഈ വൃത്താന്തം,

ബിഛരീ ഛത്ഭത സബ്ബതന ഛഢിജനു = തോം കത്തിയാൽ ശരീരം മുഴുവൻ വിഷം എങ്ങനേയോ അപ്രകാരം; നഗരവ്യാപി ഗജ = നഗരത്തിൽ പരന്നു.

ഇപ്രകാരം പിതാവിനെ അറിയിച്ചു, രാമൻ കൈകേയീ മന്ദിരത്തിൽനിന്നു പുറപ്പെട്ടു ശോകവിവശനായിരുന്നതുകൊണ്ടു പുത്രനോട്ട് പിതാവ് ഒന്നുംതന്നെ അപ്പോഠം അരുളിച്ചെയ്യുകയു ണ്ടായില്ല അഭിഷേകവിഘ്നം വന്നുവെന്നും രാമൻ വനത്തിലേ ക്കു പോകുകയാണെന്നും മററുമുള്ള വൃത്താന്തം, തോം കടിച്ചാൽ വിഷം ശരീരമാസകലം വ്യാപിക്കുന്നതു എത്ര വേഗത്തിലോ അതുപോലെ നഗരം മുഴുവൻ ക്ഷണനേരം കൊണ്ടു പരന്നു.

സുനി ഭഏ ബികല സകല നരനാരീ
ബേലി ബിടപ ജിമി ദേഖി ദവാരീ
ജോ ജഹം സുനഇ ധുനഇ സിര സോഇ
ബഡ ബിഷാദു നഹി ധീരജു ഹോഇ.

ദവാരീ ദേഖി ബേലി ബിടപ ജിമി=കാട്ടുതീ കണ്ട വല്ലി കളും വൃക്ഷങ്ങളും എപ്രകാരമാ അപ്രകാരം, സുനി സകല നര നാരീ ബികല ഭഏ = ഈ വൃത്താന്തം കേട്ടു സകല സ്ത്രീപുരുഷ ന്മാരും വ്യാകുലരായി, ജോ ജഹം സുനഇ സോഇ സിര ധുനഇ = ആരെവിടെവെച്ചു കേട്ടു അവിടെവെച്ചു അവർ ശിരസ്സു കുനിച്ചു, ബഡ ബിഷാദു; ധീരജു നഹിം ഹോഇ = വല്ലാത്ത വിഷാദം ഉണ്ടായി; ധൈര്യം ഇല്ലാതായി.

കാട്ടുതീ കണ്ട വള്ളികളും മരങ്ങളും എപ്രകാരമോ അപ്രകാ രം ഈ വൃത്താന്തം കേട്ടു എല്ലാ സ്ത്രീകളും പുരുഷന്മാരും വ്യാകുല രായി; ആരെവിടെവെച്ചു അഭിഷേക വിഘ്നവും രാമൻെറ പ്രയാ ണവും കേട്ടുവോ അവരവിടെവെച്ചുതന്നെ ശിരസ്സു കുനിച്ചു. എല്ലാവൎക്കും വല്ധിച്ച വിഷാദമുണ്ടായി. ആൎക്കും ഉണ്ടായില്ല ധൈര്യം. (ശ്രീരാമാഭിഷേകത്തിനു വിഘ്നം വരിക എന്നതു

ആർക്കാണ് ദുഃഖകരമല്ലാതിരിക്കുക? അഭിഷേകവിഘ്നം മാത്രമോ; രാമനു വനവാസയോഗവും. ഇതാരെയാണ് നടുക്കിക്കളയാതിരിക്കുക?)

ദോ:- മുഖ സുഖാഹിം ലോചന സ്രവഹിം
സോക ന ഹൃദയ സമാഇ
മനഹും കരുന രസ കടകഈ
ഉതരീ അവധ ബജാഇ

മുഖ സുഖാഹിം ലോചന സ്രവഹിം = മുഖംവരണ്ടു; കണ്ണുകളിൽനിന്നു ജലം പ്രവഹിച്ചു, ഹൃദയ സോക ന സമാഇ = മനസ്സിൽ ശോകം ഒതുങ്ങി നിന്നില്ല. കരുന രസ കടകഈ = കരുണ രസമാകുന്ന സൈന്യം, ബജാഇ അവധ ഉതരീ മനഹും = പടഹമടിച്ചുകൊണ്ടു അയോദ്ധ്യയിലിറങ്ങിയിരിക്കുകയാണോ എന്നു തോന്നും.

എല്ലാ സ്ത്രീപുരുഷന്മാരുടേയും മുഖം ഈ ദാരുണ വൃത്താന്തം കേട്ടു വരണ്ടു; അവരുടെ കണ്ണുകളിൽനിന്നു ചുടുനീർ പ്രവഹിച്ചു. ശോകം മനസ്സിൽ ഒതുങ്ങാതെയായി. ഇതെല്ലാം കണ്ടാൽ തോന്നും ശോകരസം ശരീരമെടുത്തു സേനയുടെ രൂപത്തിൽ പടഹമടിപ്പിച്ചുകൊണ്ടു് അയോദ്ധ്യയിലിറങ്ങിയിരിക്കുകയാണോ എന്നു്.

ചൗ:- മിലേഹിം മാംഝ ബിധി ബാത ബിഗാരീ
ജഹം തഹം ദേഹി കൈകഇഹി ഗാരീ
ഏഹി പാപിനിഹി ബൂഝി കാ പരേഊ
ഛാഇ ഭവനപര പാവക ധരേഊ

ബിധി മാംഝ മിലേഹിം = ദൈവം രാജ്യപ്രാപ്തിക്കിടക്കു വെച്ചു്. ബാത ബിഗാരീ; ജഹം തഹം = കാര്യം വിഘ്നത്തിലാക്കി അങ്ങുമിങ്ങും, കൈകഇഹി ഗാരീ ദേഹീം = കൈകേയിയെ

ശകാരിച്ചുകൊണ്ടിരുന്നു, ഛാളു ഭവന പര പാവകധരേഊ= ഏതൊന്നാണ് മറഞ്ഞുനിന്നു കൊട്ടാരത്തിനു തീവെച്ചതെന്നു്, ഏധവി പാപിനിഹി കാ ബൂഝി പരേഉ= ഈ മഹാപാപിനി എങ്ങനെ അറിയാൻ?

രാമനെ രാജാവായി വാഴിക്കാനാരംഭിക്കുന്നതിന്നു് അല്പം മുമ്പായിത്തന്നെ ദൈവം എല്ലാം തകരാറിലാക്കി. അങ്ങുമിങ്ങും നിന്നുകൊണ്ടു ജനങ്ങൾ കൈകേയിയെ ഭർത്സിച്ചു. ആരാണു് കൊട്ടാരത്തിനു തീ കൊളുത്തി വിട്ടിരിക്കുന്നതെന്നു മഹാ പാപിനിയായ ഈ കൈകേയി എങ്ങിനെ അറിയാനാണു്!

നിജ കര നയന കാഢി ചഹ ദീഖാ
ഡാരി സുധാ ബിഷു ചാഹതി ചീഖാ
കുടില കഠോര കുബുദ്ധി അഭാഗീ
ഭഇ രഘുബംസ ബേനു ബന ആഗീ

നിജ കര നയന കാഢി=അവനവൻെറ കൈകൊണ്ടു കണ്ണു ചൂഴ്ന്നു പുറത്തെടുത്തു, ദീഖാ ചഹ=കാണാൻ ആഗ്രഹിക്കുന്നു, സുധാഡാരി ബിഷു മീഖ ചാഹതി=അമൃതു ദൂരത്തെറിഞ്ഞു വിഷം സ്വാദു നോക്കാനും ആഗ്രഹിക്കുന്നു, കുടില കഠോര കുബുദ്ധി അഭാഗീ=കുടിലയും, കഠോരയും, കുബുദ്ധിയും നിർഭാഗ്യയുമാണു്, രഘുബംസ ബേനുബന ആഗീ ഭഇ=രഘുവംശമാകുന്ന മുളംകാടിനു അഗ്നിയായി ഭവിച്ചതു്.

അവനവൻെറ കൈക്കൊണ്ടു സ്വന്തം കണ്ണു ചൂഴ്ന്നു പുറത്തെടുത്തു കാണാനാണ ദുഷ്ടയായ കൈകേയി ആഗ്രഹിക്കുന്നതു് അതുപോലെതന്നെ അമൃതുപേക്ഷിച്ചു വിഷം സ്വാദു നോക്കാനും അവൾ കൊതിക്കുന്നു. ദുഷ്ടയും, കുടിലയും ദുർബുദ്ധിയുമായ കൈകേയി രഘുവംശമാകുന്ന മുളംകൂടിനു അഗ്നിയായി ഭവിച്ചു.

പാലവ ബൈഠി പേഡു ഏഹി കാടാ
സുഖമഹം സോക ഠാടു ധരി ഠാടാ

സദാ രാമ ഏഹി പ്രാന സമാനാ
കാരന കവന കുടിലപനു ഠാനാ

പാലവ ബൈഠി ഏഹി പേഡു കാടാ=കൊമ്പിൽ കേറി ഇരുന്നു ഇവളിരിക്കുന്ന അതേ ശാഖതന്നെ മുറിച്ചു, സുഖ മഹും സോക ഠാട ധരി ഠാടാ = സുഖത്തിൽ ദുഃഖം വിതക്കുകയും ചെയ്തു, ഏഹി രാമ സദാ പ്രാന സമാനാ = ഇവാംക്ക രാമൻ സദാ പ്രാണങ്ങാംക്ക തുല്യമായിരുന്നല്ലോ? കുടില പനു ഠാനാ കാരന കവന = കുടിലത കാട്ടാൻ കാരണമെന്താണു്?

കൊമ്പിലിരുന്നു ഇരിക്കുന്ന കൊമ്പുതന്നെ കൈകേയി മുറിച്ചു. എല്ലാവരും സുഖിക്കേണ്ട സന്ദർഭത്തിൽ അവരെ ദുഃഖിപ്പിക്കാനും സംഗതിയാക്കി രാമനെ ഇവാംക്ക അത്യധികം സ്നേഹമായിരുന്നല്ലോ! എന്നിട്ടെന്താണു് ഇപ്പോാം രാമനെതിരായി ഇങ്ങനെയൊരു കുടിലത ഉണ്ടാവാൻ കാരണം?

സത്യ കഹഹിം കബി നാരീ സുഭാഉ
സബ ബിധി അഗമ അഗാധ ദുരാഉ
നിജ പ്രതിബിംബു ബരുക ഗഹി ജാഇ
ജാനി ന ജാഇ നാരിഗതി ഭാഇ

കബി കഹഹിം സത്യ = കവികാം പറയുന്നതു സത്യമാണു്. നാരി സുഭാഉ സബ ബിധി = സ്ത്രീകളുടെ സ്വഭാവം എല്ലാവിധത്തിലും, അഗമ അഗാധ ദുരാഉ=ദുർഗ്ഗമവും അഗാധവും ഗോപ്യവുമാണു്, ഭാഇ നിജ പ്രതിബിംബു ബരുക = സഹോദര, തന്റെ നിഴൽ, സ്വനന്മക്കെന്നുതന്നെ വെച്ചുകൊള്ളുഒരുവനു, ഗഹി ജാഇ = പിടികൂടാൻ സാധിച്ചാലും, നാരി ഗതി ജാനി ന ജാഇ = സ്ത്രീകളുടെ പോക്ക മനസ്സിലാക്കാൻ സാദ്ധ്യമല്ല

സ്ത്രീ സ്വഭാവം അഗമ്യവും നിഗൂഢവുമാണെന്നു കവികാം വർണ്ണിക്കുന്നതു സത്യമാണു് സ്വനന്മക്ക വേണ്ടിത്തന്നെയായി

ക്കൊള്ളട്ടെ, ഒരാറംക്ക് അയാളുടെ നിഴൽ കൈയെത്തി പിടി ക്കാൻ സാധിച്ചു എന്നു വരാം. എന്നാലും സ്ത്രീകളുടെ പോക്ക അറിയാൻ വിഷമമമാണ്. (സ്ത്രീണാംച ചിത്തം പുരുഷസ്യ ഭാഗ്യം ദേവോ ന ജാനാതി കുതോ മനുഷ്യഃ സ്ത്രീകളുടെ ഹൃദയ വും പുരുഷൻെറ ഭാഗ്യവും ദേവന്മാർക്കുകൂടി അജ്ഞാതമായിരിക്കെ മനുഷ്യരെങ്ങനെ അതറിയും?_ നീതിസാരം)

ദോ:_ കാഹ ന പാവക ജാരി സക
കാ ന സമുദ്ര സമാഇ
കാന കരൈ അബലാ പ്രബല
കേഹി ജഗ കാലു ന ഖാഇ

കാഹ പാവക ജാരി ന സക=അഗ്നിക്ക ജ്വലിക്കാനല്ലേ കഴിയൂ? കാ ന സമുദ്ര സമാഇ = സമുദ്രത്തിനു് കരവെയ്ക്കാനല്ലേ കഴിയൂ? പ്രബല അബലാ കാ ന കരൈ=പ്രബലയായ സ്ത്രീക്ക എന്തുതന്നെ ശക്യമല്ല! ജഗ കാലു കേഹി ന ഖാഇ = ജഗത്തിൽ കാലം ഏതൊന്നിനെയാണ് ഭക്ഷിക്കാത്തതു്?

അഗ്നിക്ക ജ്വലിക്കാനും, സമുദ്രത്തിനു കരവെയ്ക്കാനുമല്ലേ കഴിയൂ? ശക്തയായ സ്ത്രീക്ക എല്ലാം കഴിയും പ്രപഞ്ചത്തിൽ കാലം ഭക്ഷിക്കാത്തതായി വല്ലതും ഉണ്ടോ?

ചൗ:_ കാ സുനാഇ ബിധി കാഹ സുനാവാ
കാ ദേഖാഇ ചഹ കാഹ ദേഖാവാ
ഏക കഹഹിം ഭല ഭൂപ ന കീൻഹാ
ബരു ബിചാരി നഹിം കുമതിഹിം ദീൻഹാ

ബിധി കാ സുനാഇ=ദൈവം എന്തു കേട്ടിട്ട്, കാഹ സുനാവാ കാ ദേഖാഇ=എന്തു കേറംപ്പിച്ചു? എന്തു കണ്ടിട്ട്, കാ ദേഖാവാ ചഹ=എന്തു കാണിക്കാൻ ആഗ്രഹിക്കുന്നു? ഏക കഹഹിം സുമതിഹിം=ഒരുവൻ പറയുന്നു, ദുർബുദ്ധിയായ

കൈകേയിക്ക്, നഹിം ബിചാരി ബരു ദീൻഹാ=ആലോചന കൂടാതെ വരം കൊടുത്ത കാര്യത്തിൽ, ഭൂപ ഭല ന കീൻഹാ = രാജാവു നല്ലതല്ല ചെയ്തതു.

ദൈവം കേട്ടതെന്തായിരുന്നു? അദ്ദേഹം കോപ്പിച്ചതെന്താണ്? എന്തു ദൈവം കണ്ടു? എന്തൊന്ന് കാണിക്കാൻ ആഗ്രഹിക്കുന്നു? ഒരുവൻ പറഞ്ഞു: — 'രാജാവു ഒരാലോചനയും കൂടാതെയാണ് ദുർബുദ്ധിയായ കൈകേയിക്കു വരം കൊടുത്തതു് അക്കാര്യത്തിൽ അദ്ദേഹത്തിനു പിശകു പററി. അദ്ദേഹം വരം കൊടുത്തതു നന്നായില്ല;

ജോഹഠി ഭയേഉ സകല ദുഖ ഭാജനു
അബലാബിബസ ഗ്യാനു ഗുനു ഗാ ജനു
ഏക ധരമപരമിതി പഹി ചാനേം
നൃപഹിം ദോസു നഹിം ദേഹിം സയാനേം

ജാ ഹഠി സകല ദുഖ ഭാജനു ഭയേഉ = വരദാനമെന്ന ദുശ്ശാഠ്യം രാജാവിനു സർവ്വ ദുഃഖ ഭാജനമായി ഭവിച്ചു, അബലാബിബസ ജനു ഗ്യാനു ഗുനു ഗാ = സ്ത്രീക്കു വശപ്പെടുക നിമിത്തം അറിവും ഗുണവും പോയെന്നുണ്ടോ? ധരമപരിമിതി പഹിചാനേം ഏക = ധർമ്മത്തിൻെറ മര്യാദ നന്നായി അറിയുന്ന ഏതൊരാളും, സയാനേം നൃപഹിം ദോസു നഹിം ദേഹിം = പ്രഗത്ഭനായ രാജാവിനു ദോഷം കല്പിക്കുകയില്ല

വരദാനമെന്ന കൈകേയിയുടെ മക്കടമുഷ്ടി നിമിത്തം രാജാവു എല്ലാവിധ ദുഃഖങ്ങൾക്കും ഭാജനമായി ഭവിച്ചിരിക്കുന്നു. സ്ത്രീലോലനായതോടെ അദ്ദേഹത്തിൻെറ ജ്ഞാനവും ഗുണവും അദ്ദേഹത്തെവിട്ടു പോയിരിക്കുമെന്നു തോന്നുന്നു ധർമ്മത്തിൻെറ മര്യാദ നന്നായി അറിയുന്ന ഒരാളും മഹാരാജാവിൽ ദോഷം ആരോപിക്കയില്ല.

സിവി ദധീചി ഹരിചംദ കഹാനീ
ഏക ഏക സന കഹഹിം ബഖാനീ

ഏക ഭരത കര സംമത കഹഹീം
ഏക ഉദാസ ഭായ സുനി രഹഹീം

സിവി ദധീചി ഹരിചംദ കഹാനീ = ശിബിയുടേയും ഹരിശ്ചന്ദ്രൻേറയും കഥകാ, ഏക ഏക സന ബഖാനി കഹഹിം = ഒരുത്തൻ മററൊരുത്തനോട് വിസ്തരിച്ചു പറഞ്ഞു, ഏക കഹഹിം ഭരത കര സംമത=ഒരുവൻ പറഞ്ഞു ഇക്കാര്യത്തിൽ ഭരതൻെറ സമ്മതമുണ്ടെന്നു്, ഏക സുനി ഉദാസ ഭായ രഹഹീം = ഒരുകൂട്ടരിതുകേട്ടു ഉദാസീനരായി നിന്നു.

ശിബി ചക്രവർത്തിയുടെയും ദധീചി മുനിയുടേയും ഹരിശ്ചന്ദ്രചക്രവർത്തിയുടേയും കഥകാ കൂട്ടത്തിൽ ഒരുവൻ വിസ്തരിച്ചു പ്രസ്താവിച്ചു വേറെ ചിലർ പറഞ്ഞു ഇക്കാര്യത്തിൽ ഭരതന്റെ കൈയുണ്ടെന്നു്. ചിലരിതു കേട്ടു ഉദാസീനരായി നിന്നു. (ഹരിശ്ചന്ദ്രൻ ധർമ്മാവതാരമാണ്. ഒരിക്കൽ വിശ്വാമിത്രൻ അദ്ദേഹത്തോട്ട് രാജ്യം മുഴവൻ ചോദിച്ചു. രാജ്യം മുഴവൻ കൊടുത്തു ദക്ഷിണ ചോദിച്ചു. കൊടുക്കാനെവിടെ? ഹരിശ്ചന്ദ്രൻ കാശിക്കുപോയി. ദക്ഷിണ വാങ്ങാൻ വിശ്വാമിത്രൻെറ ആളും; പുത്രനേയും പത്നിയേയും വിററുകിട്ടിയ സംഖ്യ കൊത്തിട്ടും ദക്ഷിണപ്പണം മുഴവനായി വീട്ടാൻ കഴിഞ്ഞില്ല. ഹരിശ്ചന്ദ്രൻ ശ്മശാനം കാവൽക്കാരനായി പണം വാങ്ങി മഹർഷിക്കു കൊടുത്തു. അല്പകാലം കഴിഞ്ഞപ്പോാ ഹരിശ്ചന്ദ്രൻെറ പുത്രൻ മരിച്ചു ശവശരീരവുമായി ചന്ദ്രമതി ശ്മശാനത്തിലെത്തി ശ്മശാനപ്പണം കൊടുക്കാൻ തനിക്കു കഴിവില്ലെന്നു ചന്ദ്രമതിയും കിട്ടാതെ തരമില്ലെന്നു ശ്മശാന കാവൽക്കാരനായ ഹരിശ്ചന്ദ്രനും വാദിച്ചു വസ്ത്രത്തിൽ പകുതി കൊടുക്കാൻ ചന്ദ്രമതി ഭാവിക്കേ ഭഗവാൻ പ്രത്യക്ഷനായി ഹരിശ്ചന്ദ്രൻെറ പുത്രനെ ജീവിപ്പിക്കുകയും നഷ്ടപ്പെട്ട രാജ്യം ഹരിശ്ചന്ദ്രനു നൽകുകയും ചെയ്തു. അനന്തരം അദ്ദേഹം പണ്ടത്തേപ്പോലെ അയോദ്ധ്യാ രാജാവായി വാണു.) (ശിബിയുടേയും ദധീചിയുടേയും

 

ചരിത്രം അന്യത്ര പ്രതിപാദിച്ചിട്ടുണ്ടു്. അതിനാൽ ഇവിടെ ആവത്തിക്കുന്നില്ല )

കാന മൂംദി കര രദഗഹി ജീഹാ
ഏക കഹഹിം യഹ ബാത അലീഹാ
സുകൃത ജാഹിം അസ കഹത തുംഹാരേം
രാമഭരത കഹം പ്രാനപിയാരേം.

ഏക കര കാന മൂംദി രദ ജീഹാരഹി=ഒരുവൻ കൈകൊണ്ടു ചെവിപൊത്തി പല്ലിൽ നാവുവെച്ചു്, യഹബാത അലീഹാ കഹഹിം = ഈ സംഗതി അസത്യമാണു് എന്നു പ്രസ്താവിച്ചു. അസ കഹത തുംഹാരേം = ഇങ്ങനെ പറയുന്നതുകൊണ്ടു നിങ്ങളുടെ, സുകൃത ജാഹിം രാമ ഭരതകഹം = സുകൃതം പോകും. രാമൻ ഭരതനെ, പ്രാനപിയാരേം = സ്വപ്രാണങ്ങളെയെന്നപോലെ പ്രിയപ്പെട്ടിരിക്കുന്നു.

രാമാഭിഷേക വിഘ്നത്തിൽ ഭരതനു പങ്കുണ്ടെന്നു കേട്ടു് ഒരുവൻ കൈകൊണ്ടു് ചെവിപൊത്തി നാവു കടിച്ചു ഇങ്ങനെ പറഞ്ഞു:— ഇതു വെറും വ്യാജമാണു്; നിങ്ങളിങ്ങനെ പറയുന്നതുകൊണ്ടു നിങ്ങളുടെ പുണ്യത്തിനുതന്നെ ക്ഷയം സംഭവിക്കും. രാമനു ഭരതനിൽ പ്രാണനിർവ്വിശേഷമായ സ്നേഹം ഉണ്ടു്, [അസത്യ പ്രസ്താവം കൊണ്ടുണ്ടാകുന്നതു സുകൃതക്ഷയമാണെന്നു സാരം ]

ദോ:- ചംദ ചവഇ ബരു അനലകന
സുധാ ഹോഇ ബിഷതൂല
സപനേഹ്രും കബഹ്രും ന കരഹിം
കിഛു ഭരതു രാമ പ്രതികൂല.

ചംദ അനലകന ബരു ചവഇ = ചന്ദ്രൻ അഗ്നിസ്ഫുലിംഗങ്ങളാം വർഷിച്ചേക്കാം, സുധാ ബിഷതൂല ഹോഇ = അമൃതു വിഷതുല്യമായെന്നു വന്നേക്കാം. എന്നാലും, ഭരതു സപനേഹ്രും

കബഹും = ഭരതൻ സ്വപ്നേപി ഒരിക്കലും, രാമപ്രതികൂല കിമ.ത്ത ന കരഹിം = രാമനു എതിരായി ഒന്നും പ്രവർത്തിക്കുകയില്ല.

ചന്ദ്രനിൽ നിന്നു അഗ്നി വഷിച്ചെന്നുവരാം; അമൃതു വിഷ തുല്യമായെന്നുതന്നെയും വന്നേക്കാം; എന്നാലും ഭരതൻ സ്വപ്ന ത്തിൽപ്പോലും ഒരിക്കലും രാമനു വിരോധമായി ഒന്നും പ്രവർ ത്തിക്കുന്നതല്ല

ചൗ:- ഏക ബിധാതഹിം ദൂഷൻ ദേഹീം
സുധാ ദേഖാഇ ദീൻഹ ബിഷു ജേഹീം
ഖരഭരു നഗര സോചു സബ കാഹൂ
ദുസഹ ദാഹു ഉര മിടാ ഉഛാഹൂ.

ജേഹിം സുധാ ദേഖാഇ ബിഷു ദീൻഹാ = അമൃതു കാണി ച്ചു വിഷം കൊടുത്ത, ബിധാതഹിം ഏക ദൂഷന ദേഹീം= വിധാതാവിനെ ഒരുവൻ ദൂഷണം പറഞ്ഞു, നഗര ഖരഭരു; സബകാഹൂ=നഗരം പ്രക്ഷുബ്ധമായി; എല്ലാവരും, സോചു; ദുസഹ ദാഹു=ദുഃഖിതരായി ദുസ്സഹപീഡയുണ്ടായി, ഉഛാഹൂ ഉരമിടാ=ഉത്സാഹം മനസ്സിൽനിന്നു അകന്നു

അമൃതുകാട്ടി വിഷം കൊടുത്ത ബ്രഹ്മാവിനെ ഒരുവൻ ദൂഷി ച്ചു പറഞ്ഞു. നഗരം ക്ഷുബ്ധമായി; എല്ലാവക്കുമുണ്ടായിരുന്നു ദുഃഖം; എല്ലാവക്കും ദുസ്സഹപീഡയുണ്ടായി; എല്ലാവരുടേയും ഹൃദയത്തിൽനിന്നു ഉത്സാഹം അകന്നു. [രാമാഭിഷേക കാര്യം അമൃതും അഭിഷേകവിഘ്നം വിഷവുമാണെന്നു ജനങ്ങൾ സങ്കല്പി ക്കുന്നു.]

ബിപ്ര ബധൂ കുലമാന്യ ജഠേരീ
ജേ പ്രിയ പരമ കൈകഈ കേരീ
ലഗീം ദേന സിഖ സീലു സരാഹീ
ബചന ബാനസമ ലാഗഹിം താഹീ.

ജേ കൈകഈ കേരീ പരമപ്രിയ = ഏതൊരുവർ കൈകേ

 

യിക്ക പരമ പ്രിയമാരായിരുന്ന ആ, ബിപ്രബധൂ കുലമാന്യ= ബ്രാഹ്മണ പത്നിമാരും, വംശത്തിലെ മാന്യമാരും, ജരേരീ സീല്യ സരാഹീ=വയോവൃദ്ധമാരും രാമന്റെ ശീലത്തെ പ്രശംസിക്കുകയും, സിഖ ദേന ലഗീം=കൈകേയിയെ ഉപദേശിക്കാനുദ്യമിക്കുകയും ചെയ്തു, താഹീ ബചന ബാനസമ=അവരുടെ വാക്കുകൾ ബാണതുല്യങ്ങളായി, ലാഗഹിം=തോന്നി.

കൈകേയിക്കു ഏററവും പ്രിയപ്പെട്ടവരായ ബ്രാഹ്മണ പത്നിമാരും വംശ മാന്യമാരും വയോവൃദ്ധമാരും ശ്രീരാമന്റെ ശീലത്തെ ശ്ലാഘിക്കുകയും കൈകേയിക്കു ഉപദേശം നല്കാൻ ഭാവിക്കുകയും ചെയ്തു. കൈകേയിക്കു അവരുടെ വാക്കുകൾ ബാണതുല്യങ്ങളായി തോന്നി. (വിധി വിപരീതമാകുമ്പോൾ സദുപദേശങ്ങൾ നിഷ്ഫലങ്ങളാവുമല്ലോ.)

ഭരതു ന മോഹി പ്രിയ രാമ സമാനാ
സദാ കഹഹു യഹു സബു ജഗു ജാനാ
കരഹു രാമപര സഹജസനേഹു
കേഹി അപരാധ ആജു ബനു ദേഹു.

സദാ കഹഹു മോഹി=കൈകേയി നീ സദാ പറഞ്ഞിന്നല്ലോ, എനിക്കു, ഭരതു രാമ സമാന പ്രിയ ന=ഭരതൻ രാമനു തുല്യം പ്രിയപ്പെട്ടവനല്ലെന്നു്, യഹു സബു ജഗു ജാനാ=ഈ സംഗതി സകലരും മനസ്സിലാക്കിയിട്ടും ഉണ്ടു്, രാമപര സഹജ സനേഹ കരഹു=രാമനിൽ സ്വാഭാവികമായിത്തന്നെ നീ വാത്സല്യം കാണിച്ചിരുന്നു, കേഹി അപരാധ ആജു ബനു ദേഹു= എന്തപരാധത്തിനാണു് നീ ഇന്നു രാമനു വനവാസം നല്കിയതു്?

സ്ത്രീകൾ പറഞ്ഞു: — 'കൈകേയി, നീ എല്ലായ്പോഴും പറഞ്ഞിരുന്നല്ലോ രാമനോടുള്ളത്ര പ്രിയം നിനക്കു ഭരതനിൽ ഇല്ലെന്നു്. ലോകർക്കെല്ലാം ഇതറിയുകയും ചെയ്യാം. പ്രകൃത്യാ തന്നെ നിനക്കു രാമനിൽ വാത്സല്യം ഉണ്ടു്. ആവിധമൊക്കെ

രാമൻ എന്തൊരപരാധം ചെയ്തതിനാണ് നീ അവന്നു ഇന്നു വന രാജ്യം നല്കീയിരിക്കുന്നതു്! (ക്രൂരം ചെയ്യുന്നവർക്കാണല്ലോ ഇത്തരം കഠിന ശിക്ഷ നൽകുക എന്നു ഭാവം )

കബഹൂം ന കിയേഹു സവതി ആരേസൂ
പ്രീതി പ്രതീതി ജാന സബു ദേസൂ.
കൗസല്യാ അബ കാഹ ബിഗാരാ
തുംഹ ജേഹി ലാഗീ ബജ്രപുര പാരാ

സവതി ആരേസൂ കബഹൂം ന കിയേഹു=സാപത്ന്യ കലഹം ഒരിക്കലും ഉണ്ടായിട്ടില്ല, പ്രീതി പ്രതീതി=നിങ്ങൾക്കന്യോന്യ മുള്ള സ്നേഹവിശ്വാസങ്ങൾ, സബു ദേസൂ ജാന=സർവ്വ ദേശ വാസികൾക്ക അറിയാം, ജേഹി തുംഹ പുര പാരാ=നീ അയോ ദ്ധ്യയിൽ വജ്രം പതിപ്പിക്കാൻ തക്കവണ്ണം, കൗസല്യാ അബ കാഹ ബിഗാരാ = കൗസല്യ ഇപ്പോൾ എന്തപകടം ചെയ്തു?

സപത്നിമാരുമായി അന്തഃപുരത്തിലൊരു കലഹവും ഉണ്ടാ യിട്ടില്ല. നിങ്ങൾക്കന്യോന്യമുള്ള സ്നേഹവും വിശ്വാസവും സമസ്തദേശ വാസികൾക്കും അറിയാം എന്നിരിക്കെ അയോ ദ്ധ്യയിൽ വജ്രായുധം വീഴ്ത്താൻ നിന്നെ പ്രേരിപ്പിച്ചതു. കൗസല്യ യാണെങ്കിൽ ആ കൗസല്യയുടെ അപരാധം എന്താണ ?' (സാപത്ന്യകലഹംകൊണ്ട ഇത്തരം ആപത്തുകൾ സംഭവിച്ചേക്കും. ഇവിടെ അങ്ങിനെയൊന്നില്ല പിന്നെ എന്തപരാധത്തിനാണ് കൗസല്യ ദുഃഖം അനുഭവിക്കേണ്ടി വന്നതു്? എന്നു ഭാവം )

ദോ:- സീയ കി പിയ സംഗു പരിഹരഹി
ലഷന കി രഹിഹഹി ധാമ
രാജുകി ഭുംജബ ഭരത പുര
നൃപ കി ജിഇഹിം ബിനു രാമ

കി സീയ പ്രിയസംഗു പരിഹരിഹി=സീത ഭർത്തൃ

സംഗം ത്യജിക്കുമോ? കി ലഷന ധാമ രഹഹിഹഹി = ലക്ഷ്മണൻ അരമനയിൽ വസിക്കുമോ? കി ഭരത പുര രാജ്ഞ ഭ്രംജബ=ഭരതൻ നഗരത്തിൽ രാജാവായി രാജസുഖങ്ങൾ ഭുജിക്കുമോ? കി ബിനു രാമ നൃപ ജിഇഹിം = രാമനെ കൂടാതെ രാജാവു് ജീവിക്കുമോ?

സീത ഭർത്താവിനെപ്പിരിയുമോ? ലക്ഷ്മണൻ കൊട്ടാരത്തിൽത്തന്നെ കഴിഞ്ഞുകൂടുമോ? ഭരതൻ നഗരത്തിൽ രാജാവായിരുന്നു രാജസുഖങ്ങളനുഭവിക്കുമോ? രാമനെക്കൂടാതെ ദശരഥ മഹാരാജാവു് ജീവിച്ചിരിക്കുമോ? (ഇതെല്ലാം കൈകേയിക്കു ധ്യേയങ്ങളാകണമെന്നായിരുന്നു സ്ത്രീകളുടെ ലക്ഷ്യം)

ചൗ:- അസ ബിചാരി ഉര ഛാഡഹു കോഹൂ
ിസാക കലംക കോടി ജനി ഹോഹൂ
ഭരതഹിം അബസി ദേഹു ജുബരാജൂ
കാനന കാഹ രാമ കര കാജൂ

ഉര അസബിചാരി കോഹൂ ഛാഡഹു = മനസ്സിൽ ഇതെല്ലാം വിചാരിച്ചു ക്രോധം വെടിയു സോക കലംക കോടി ജനി ഹോഹൂ = ശോക കളങ്കങ്ങളുടെ സമൂഹമാകാതിരിക്കുക, ഭരതഹിം അബസി ജുബരാജൂ ദേഹു = ഭരതനെ തീർച്ചയായും യുവരാജാവാക്കിക്കൊള്ളുക രാമ കര കാനന കാഹ കാജൂ = എന്നാൽ രാമനു കാട്ടിൽ എന്തു കാര്യം?

ഇതൊക്കെ ശരിയായി ആലോചിച്ചു ക്രോധം കൈവെടിയു, ശോക കളങ്കങ്ങൾക്കു സമൂഹമാകാതിരിക്കുക ഭരതനെ തീർച്ചയായും യുവരാജാവാക്കി വാഴിച്ചു കൊള്ളുക എന്നാൽ രാമനെ വനത്തിലേക്കയക്കുന്നതെന്തിനു്? എന്താണു് രാമനു വനത്തിൽ കാര്യം?

നാഹി ന രാമ രാജ കേ ഭൂഖേ
ധരമധുരീന ബിഷയ രസ രൂഖേ
ഗുരു ഗൃഹ ബസഹു രാമ തജി ഗേഹൂ
നൃപസന അസ ബര ദൂസര ലേഹൂ

രാമു രാജകേ ഭ്രഖേ നാഹീന=രാമൻ രാജ്യക്ഷോത്തുള്ളവനല്ല, ധരമധുരീന=ധർമ്മ ധുരീണനാണ്, ബിഷയ രസ രൂഖേ=ഭോഗങ്ങളിൽ ആസക്തനുമല്ല. ഗേഹ തജി രാമു ഗുരുഗൃഹ ബസഹു=കൊട്ടാരം ഉപേക്ഷിച്ച രാമൻ ഗൃഹത്തിൽ വസിക്കട്ടെ, നൃപസന ദൂസര അസ ബര ലേഹു=രാജാവിൽ നിന്നുള്ള രണ്ടാമത്തേതായി ഈ വരം വാങ്ങുക

രാജ്യം ഉപേക്ഷിക്കുന്ന കാര്യത്തിൽ രാമനു സന്തോഷമേ ഉണ്ടായിരിക്കൂ കാരണം, അദ്ദേഹത്തിനു രാജ്യം വേണമെന്ന ആഗ്രഹം തീരെ ഇല്ല ലൗകിക സുഖാനുഭൂതികളിലും ഉദാസീനനാണ് രാമൻ അദ്ദേഹം ധർമ്മധുരന്ധരനാണ്. കൊട്ടാരം ഉപേക്ഷിച്ച രാമൻ ഗുരുഗൃഹത്തിൽ വസിച്ചുകൊള്ളട്ടെ ഇങ്ങനെയായിക്കുട്ടെ രണ്ടാമത്തെ വരം?

ജൗം നഹിം ലഗിഹഹു കഹേം ഹമാരേം
നഹിം ലാഗിഹി കഛു ഹാഥ തുംഹാരേം
ജൗം പരിഹാസ കീൻഹി കഛു ഹോഈ
തൗ കഹി പ്രഗട ജനാവഹു സോഈ.

ഹമാരേം കഹേം ജൗം നഹി ലഗിഹഹു=ഞങ്ങളുടെ അഭിപ്രായം സ്വീകരിക്കാത്തപക്ഷം, തുംഹാരേം ഹാഥ കഛു നഹിം ലാകിഹി=നിന്റെ കൈ ഒന്നും എടുക്കുകയില്ല, ജൗ കഛു പരിഹാസ കീൻഹി ഹോഈ തൗ=പരിഹസിക്കാനാണ് ഭാവമെങ്കിൽ, സോഈ പ്രഗടകഹി ജനാവഹു=അതു പ്രകടമായി പറഞ്ഞറിയിക്കു.

ഞങ്ങളുടെ അഭിപ്രായം നീ സ്വീകരിക്കാത്തപക്ഷം നിനക്കു ഒരു നേട്ടവും ഉണ്ടാകാൻ പോകുന്നില്ല. നീ ഞങ്ങളെ പരിഹസിക്കാനാണ് ഭാവമെങ്കിൽ അതു തുറന്നു പറഞ്ഞു ഞങ്ങളെ ധരിപ്പിക്കുക.

രാമസരിസ സുത കാനന ജോഗു
കാഹ കഹഹിം സുന തുംഹ കഹം ലോഗു

ഉഠഹു ബേഗി സോഇ കരഹു ഉപാഈ
ജേഹിബിധി സോക കലംക നസാഈ.

രാമ സരിസസുത=രാമനു തുല്യനായ പുത്രൻ, കാനനജോഗൂ= വനവാസത്തിനു അർഹനാണോ? ലോഗു സുന തുംഹകഹം= ലോകർ കേട്ടാൽ നിന്നെ, കാഹ കഹഹിം ബേഗി ഉംഹു= എന്തു പറയും! വേഗം എഴുന്നേൽക്ക, ജേഹി ബിധി സോക കലംക നസാഈ=എങ്ങിനെയായാൽ ശോകവും കളങ്കവും നശിക്കുമോ, സോഇ ഉപാഈ കരഹു=ആ ഉപായം പ്രവൎത്തിക്കുക

കൈകേയി, രാമനെപ്പോലുള്ളവൻ കാനനവാസത്തിനു യോഗ്യനാണോ ? രാമനെ വനത്തിലേക്കയച്ചതു് നീയാണെന്നറിയുമ്പോൾ നിന്നെക്കുറിച്ചെന്തായിരിക്കും ലോകർ പറയുക? എന്തു പ്രവൎത്തിച്ചാൽ ഇപ്പോളുണ്ടായിട്ടുള്ള ശോകവും കളങ്കവും മാഞ്ഞുപോകുമോ ആ പ്രവൃത്തി വേഗം ചെയ്യു, എഴുന്നേല്ക്കു.

ഛം:- ജെഹി ഭാംതി സോക കലംക ജാഇ
ഉപായ കരി കുല പാലഹീ
ഹഠി ഫേരു രാമഹിം ജാത ബന
ജനി ബാത ദൂസരി ചാലഹീ
ജിമി ഭാനു ബിനു ദിനു പ്രാന ബിനു
തനു ചംദ ബിനു ജിമി ജാമിനീ
തിമി അവധ തുലസീദാസ പ്രഭു
ബിനു സമുഝിം ധൗ ജിയ ഭാമിനി

ജേഹി ഭാംതി സോക കലംക ജാഇ=എങ്ങനെയായാൽ ശോക കളങ്കങ്ങൾ ഒഴിയുമോ ആ, ഉപായ കരികുല പാലഹീ= ഉപായം ചെയ്തു വംശപാലനം ചെയ്യു, ബന ജാത രാമഹിം ഹഠി ഫേരു= വനത്തിലേക്കു പോകുന്ന രാമനെ നിർബ്ബന്ധിച്ചു പിൻതിരിപ്പിക്കു, ദൂസരി ബാത ജനി ചാലഹീ=രണ്ടാമതൊരു കാര്യം കൂടാതെ കഴിക്കുക, ജിമി ഭാനു ബിനു ദിനു=സൂര്യ

  

ഭാവത്തിൽ പകൽ പോലെയോ, പ്രാന ബിനു തനു ചംദ്ര ബിനു = പ്രാണാഭാവത്തിൽ ശരീരം ഏതുപോലെയോ, ചന്ദ്രാഭാവത്തിൽ, ജിമി ജാമിനീ, തിമി = രാത്രി ഏതുപോലെയോ അതുപോലെയാണ്, തുളസീദാസ പ്രഭു ബിനു അവധ ധൗ = തുളസീദാസ പ്രഭുവായ രാമനോടു് കൂടാത്ത അയോദ്ധ്യ ശോഭിക്കുക. ഭാമിനീ ജിയ സമുഝി = ഹേ ഭാമിനി, മനസ്സിലിതു നല്ലപോലെ ധരിക്ക.

ശോകവും കളങ്കവും തീരുന്നതിനുള്ള ഉപായം ചെയ്ക വംശരക്ഷ നിർവ്വഹിയ്ക്കുക. പുനരാലോചനയുടെ ആവശ്യമേ വേണ്ട: വനയാത്രക്ക സന്നദ്ധനായ രാമനെ നിർബ്ബന്ധിച്ച പിൻതിരിയ്ക്കുക. സൂര്യനില്ലാത്ത പകലും, ജീവനില്ലാത്ത ശരീരവും, ചന്ദ്രനില്ലാത്ത രാത്രിയും ഏതുപോലെ ശ്രീഹതമായിരിക്കുമോ അതുപോലെ ശ്രീഹതമായിരിക്കും രാമനില്ലാത്ത അയോദ്ധ്യയും. ഈ വസ്തുത ഹേ ഭാമിനി, നീ നല്ലപോലെ മനസ്സിലാക്കണം.

സോ:- സഖിൻഹ സിഖാവനു ദീൻഹ
സുനത മധുര പരിനാമ ഹിത
തേഇം കഛു കാന ന കീൻഹ
കുടില പ്രബോധീ കൂബരീ

സുനത മധുര പരിനാമ ഹിത = കോംവിക്ക മധുരവും അവസാനത്തിൽ ഹിതവും ആയ, സിഖാവനു സഖിൻഹ ദീൻഹ=ഉപദേശം സഖിമാർ കൈകേയിക്കു നല്കി, കുടില കൂബരീ പ്രബോധീ = കുടിലയായ മന്ഥരയാൽ പ്രബോധിക്കപ്പെട്ടിരിക്കയാൽ, തേഉം കഛു കാനന കീൻഹ=ആ ഉപദേശമൊന്നും കണ്ണുകളിൽ പതിഞ്ഞില്ല.

കോംവിക്കിമ്പമുണ്ടാക്കുന്നവയും ഫലപാകത്തിൽ ഹിതപ്രദവുമായിരുന്നു സഖികാം കൈകേയിക്കു നല്കിയ ഉപദേശങ്ങാം. എന്നാൽ കുടിലയായ മന്ഥരയാൽ പ്രേരിതയായ കൈകേയിയാ

കട്ടെ ആ ഉപദേശങ്ങാം ചെവിക്കൊള്ളുകയുണ്ടായില്ല.

ചൗ:. ഉതരു ന ദേഇ ദുസഹ രിസ രുഖീ
മൃഗിൻഹ ചിതവ ജനു ബാഘിനി ഭൂഖീ
ബ്യാധി അസാധി ജാനി തിൻഹ ത്യാഗീ
ചലീം കഹത മതിമംദ അഭാഗീ

ദുസഹ രിസ രുഖീ=ദുസ്സഹക്രോധംകൊണ്ടു് രൂക്ഷയായി ഉതരു ന ദേഇ=മറുവടി പറഞ്ഞില്ല, ഭൂഖീ ബാഘിനി=കൃതാൎത്ഥയായ ഈററപ്പുലി, മൃഗിൻഹ ചിതവ ജനു=മാൻപേടകളെ എന്നപോലെ നോക്കി, തിൻഹ അസാധി ബ്യാധി ജാനി= അവാം അസാദ്ധ്യ വ്യാധിയെപ്പോലെ ഗ്രഹിച്ചു, ത്യാഗീ= ത്യജിച്ചു്, മതിമംദ അഭാഗീ കഹത=ബുദ്ധിഹീനയെന്നും ഭാഗ്യം കെട്ടവളെന്നും പറഞ്ഞുകൊണ്ടു്, ചലീം=യാത്രയായി.

ദുസ്സഹമായ ക്രോധത്താൽ രൂക്ഷയായിത്തീൎന്ന കൈകേയി സഖിമാർ പറഞ്ഞ വാക്കുകാംക്കു് പ്രത്യുത്തരം പറയുകയുണ്ടായില്ല. ക്ഷുധാൎത്തയായ ഈററപ്പുലി മാൻപേടകളെ എന്നപോലെ അവാം സഖിമാരെ ഉററു നോക്കുകമാത്രം ചെയ്തു. അസാദ്ധ്യ വ്യാധിയെ വൈദ്യൻ എപ്രകാരമോ സഖിമാർ അപ്രകാരം കൈകേയിയെ അവളുടെ പാട്ടിൽവിട്ടു ബുദ്ധിഹീന, ഭാഗ്യം കെട്ടവാം എന്നൊക്കെ പഴിച്ചു അവർ അവരുടെ വസതികളിലേക്കു മടങ്ങി.

രാജു കരത യേഹ ദൈവ ബിഗോഈ
കീൻഹേസീ അസജസ കരൈ ന കോഈ
ഏഹിബിധി ബിലപഹിം പുരനര നാരീം
ദേഹിം കുചാലിംഹിം കോടിക ഗാരീ

രാജു കരത യേഹ=രാജാവാക്കി ചെയ്യുന്നതിൽനിന്നു് ദൈവ ബിഗോഈ=ദൈവം അതില്ലാതെയാക്കി, ജാസ കോഈ ന കരൈ അസ കീൻഹേസീ=ആരും ചെയ്യാത്ത കാര്യമാണു്

ഇവരം ചെയ്തതു്, ഏഹി ബിധി പുര നര നാരി=ഇപ്രകാരം നഗരത്തിലെ പുരുഷന്മാരും സ്ത്രീകളും, ബിലപഹിം കുചാലിഹിം വിലപിക്കുന്നു, ദുഷ്ടയായ കൈകേയിക്ക, കോടിക ഗാരി ദേഹി=കോടിക്കണക്കിൽ ഭർത്സനം നല്കുകയും ചെയ്യുന്നു.

ആരും ചെയ്യാത്ത കാര്യമാണു് കൈകേയി ചെയ്തതു്. അതുകൊണ്ടുതന്നെയാണു് വിധി രാജ്യാഭിഷേകം നടത്തുന്നതു് ഇല്ലാതെയാക്കിയതു്. ഇങ്ങനെ പൗരന്മാരും പൗരിമാരും വിലപിക്കുന്നു, അവർ കൈകേയിയുടെ നേക്കു് അസഭ്യവഷം അളവില്ലാതെ ചൊരിയുകയും ചെയ്യുന്നു.

ജരഹിം ബിഷമജര ലേഹിം ഉപാസാ
കവനി രാമ ബിനു ജീവന ആസാ
ബിപുല ബിയോഗ പ്രജാ അകുലാനീ
ജനു ജലചരഗന സൂഖത പാനീ.

ബിഷമജര ജരഹിം = വിഷമജ്വരത്താലെന്നപോലെ തപിച്ചു; ഉസാസാ ലേഹിം രാമ ബിനു=ദീർഘനിശ്വാസം ചെയ്തു. രാമനെ കൂടാതെ, കവനി ജീവന ആസാ=ജീവിതത്തിൽ എന്താണാശയ്ക്കു വഴി? പാനീസൂഖത ജലചരഗന ജനു= വെള്ളമില്ലാതെ വരളുന്ന ജലചര സമൂഹങ്ങരം കണക്ക, ബിപുല ബിയോഗ പ്രജാ അകുലാനീ=രാമനുമായുള്ള കഠിന വേർപാടിൽ പ്രജകരം വ്യാകുലരായി.

വിഷമജ്വരം ബാധിച്ചാലെന്നപോലെ ജനങ്ങരം തപിച്ചു; നെടുവീർപ്പുകളിട്ടു; രാമനെ കൂടാതെ എന്തൊരു ജീവിതാശയാണു അവക്കുള്ളതു്! വെള്ളമില്ലാതെ പൊരിയുന്ന മത്സ്യസമൂഹംപോലെ രാമനുമായുള്ള കഠിന വേർപാടിൽ പ്രജകരം ദുഃഖിതരായി. (വിഷമജ്വര നിർവ്വചനം:—'യഃ സ്യാദനിയതാൽ കാലാത് ശീതോഷ്ണാഭ്യാം തഥൈവച വേഗതശ്ചാപി വിഷമോ ജ്വര സഃ വിഷമസ്മൃതഃ')

  

അതി ബിഷാദ സബ ലോഗ ലോഗാഈം
ഗഏു മാതു പഹിം രാമു ഗോസാഈം
മുഖു പ്രസന്ന ചിത ചൗഗുന ചാഉ
മിടാ സോചു ജനി രാഖഇ രാഉ

ലോഗ ലോഗാഇം സബ=സ്ത്രീകളും പുരുഷന്മാരുമെല്ലാം, അതി ബിഷാദ=ഏററവും വിഷാദിച്ചു കൊണ്ടിരിക്കെ, ഗോസാഈം രാമു=പ്രഭുവായ രാമഭദ്രൻ, മാതു പഹിം ഗഏു, മുഖു പ്രസന്ന=അമ്മയെ സമീപിച്ചു മുഖം പ്രസന്നവും, ചിത ചൗഗുന ചാഉ=മനസ്സ് നാലിരട്ടി ഉത്സാഹത്തോടു കൂടിയതു മായിരുന്നു, രാഉ ജനി രാഖഇ=രാജാവു് എങ്ങനെയെങ്കിലും തടയാതിരിക്കില്ലെന്ന, സോചു മിടാ=വിചാരം ഇല്ലാതായി.

നാഗരികരെല്ലാം ഇങ്ങനെ വിഷാദമഗ്നരായിരിക്കേ ഇന്ദ്രിയ നിഗ്രഹംചെയ്ത രാമൻ അമ്മയുടെ സന്നിധിയിലെത്തി അദ്ദേഹ ത്തിൻെറ മുഖത്തു പ്രസന്നത കളിയാടുന്നുണ്ടു്. മനസ്സാണെങ്കിലോ എന്നത്തെക്കാളുമധികം ഉത്സാഹഭരിതവുമാണ്. വനയാത്രോ ദ്യമത്തിൽനിന്നു തന്നെ വിലക്കാതിരിക്കയില്ല മഹാരാജാവെന്ന വിചാരവും ഇപ്പോഠ രാമന്നില്ല.

ദോ:_ നവഗയംദ രഘുബീര
മനു രാജു അലാന സമാന
ഛൂട ജാനി ബനഗവനു
സുനി ഉര അനംദ അധികാന

രഘുബീര മനു രാജു=ശ്രീരാമൻെറ മനസ്സു, രാജാവാകുന്ന കാര്യത്തിൽ, നവഗയംദ അലാന സമാന=പുതുതായി കുഴി യിൽ വീണ ഗജത്തിനു കച്ചക്കയർ എപ്രകാരമോ അതിനു തുല്യ മാണ്, ഛൂട ജാനി ബന ഗവനു സുനി=വിമുക്തനായെന്നു ഗ്രഹിച്ചും വനഗമനത്തെപ്പററി കേട്ടും, ഉര അധികാന അനംദ= മനസ്സിനു അധികമായ ആനന്ദമുണ്ടായി.

  

സർവ്വതന്ത്ര സ്വാതന്ത്ര്യമുണ്ട്‌ കുഴിയിൽ വീഴുന്നതുവരെ കാട്ടാനകൾക്ക്‌. കുഴിയിൽനിന്നു കേററുന്ന ആനയുടെ കഴുത്തിൽ കച്ചക്കയർ വീണാൽ അതിൻെറ അർത്ഥം തികച്ചും ആ ആന അസ്വതന്ത്രനായി എന്നാണ്‌. രാജാവാകുക എന്ന കാര്യത്തിൽ രാമനു ഒട്ടും താൽപര്യമില്ല. കാരണം, രാജാവാകുന്ന നിമിഷം മുതൽ അദ്ദേഹം പരതന്ത്രനാകും. അതാണിവിടെ കച്ചക്കയറ്‌ എന്നൊരു പദം പ്രയോഗിച്ചതു്‌. അഭിഷേകം മുടങ്ങുകയും വനയാത്രക്ക തെയ്യാറെടുക്കാനുള്ള നിയോഗം ഉണ്ടാവുകയും ചെയ്ത പ്പോൾ രാമൻ തനിക്ക ലഭിച്ച സ്വാതന്ത്ര്യമോർത്തു്‌ പരമാനന്ദ ഭരിതനായി ഭവിച്ചു. (രാജാവാകുക എന്നതു പരതന്ത്രനാകുക എന്നതിൻെറ പര്യായമാണെന്നു്‌ രാമന്നറിയാം.)

## കൌസല്യാകീ ആജ്ഞാ=കൌസല്യയുടെ കല്പന.

ചൗ:- രഘുകുലതിലക ജോരി ദോഉ
ഹാഥാ മുദിത മാതുപദ നായേഉ മാഥാ
ദീൻഹി അസീസ ലാഇ ഉര ലീൻഹേം
ഭൂഷന ബസന നിഛാവരി കീൻഹേം.

രഘുകുലതിലക ദോഉ ഹാഥാ ജോരി=രഘുകുലതിലകൻ രണ്ടു കൈയും കൂപ്പി, മുദിത മാതു പദ മാഥാ നായേഉ= സന്തുഷ്ടനായി മാതൃപാദത്തിൽ നമസ്കരിച്ചു അസീസ ദീൻഹി ഉര ലാഇ ലീൻഹേ=ആശീർവ്വദിച്ചു്‌ മാറോടണച്ചു. ഭൂഷണ ബസന നിഛാവരി കീൻഹേം=ആഭരണങ്ങളും വസ്ത്രങ്ങളും ദാനം ചെയ്തു.

ബദ്ധാഞ്ജലി ഹസ്തനായി രാമൻ മാതൃപാദങ്ങളിൽ പ്രണമിച്ചു അമ്മ മകനെ ആശീർവ്വദിക്കുകയും ആശ്ലേഷിക്കുകയും യാചകക്ക ഭൂഷണങ്ങളും വസനങ്ങളും നൽകുകയും ചെയ്തു

ബാരബാരമുഖ ചുംബതിമാതാ
നയന നേഹ ജലു പുലകിത ഗാതാ

ഗോദരാഖി പുനിഹൃദയ ലഗാഏ
സ്രവത പ്രേമരസ പയദ സുഹാഏ.

മാതാ ബാരബാരമുഖ ചുംബതി = അമ്മ വീണ്ടും വീണ്ടും പുത്രൻെറ മുഖത്തു ചുംബിക്കുന്നു; നയന നേഹജല=കണ്ണുകളിൽ ആനന്ദക്കണ്ണുനീർ, ഗാതാ പുലകിത=ദേഹം കോരിത്തരിച്ചു. ഗോദരാഖി പുനിഹൃദയ ലഗാഏ = മടിയിലിരുത്തി അനന്തരം മാറോടണച്ചു, പ്രേമരസ സുഹാഏ പയദ=വാത്സല്യം ഹേതുവായി സുന്ദര സ്തനങ്ങൾ ചുരന്നു

തുടരെത്തുടരെ മാതാവു പുത്രനെ ചുംബിച്ചു; ആ മാതാവിൻെറ നേത്രങ്ങളിൽ ആനന്ദബാഷ്പം നിറഞ്ഞു. രാമമാതാവിൻെറ പൂമെയ്യ് പുളകിതമായി; രാമനെ അമ്മ അങ്കതലത്തിലിരുത്തി. പിന്നീടു മാറോടണച്ചു. വാത്സല്യത്താൽ കൗസല്യയുടെ സുന്ദരസ്തനങ്ങൾ ചുരന്നു.

പ്രേമു പ്രമോദു ന കഛു കഹി ജാഈ
രംക ധനദപദവീ ജനു പാഈ
സാദര സുംദര ബദനു നിഹാരീ
ബോലീ മധുര ബചന മഹതാരീ.

പ്രേമു പ്രമോദു കഛു കഹി ന ജാഈ=പ്രേമവും ആനന്ദവും വണ്ണിക്കാൻ ഒട്ടും ശക്യമല്ല, രംക ധനദപദവീ പാഈ ജനു= ദരിദ്രൻ കുബേരപദവി പ്രാപിച്ചാൽ എങ്ങനെയോ അതുപോലെ, സുംദരബദനു നിഹാരീ മഹതാരീ = മനോഹര മുഖം വീക്ഷിച്ച് അമ്മ, സാദര മധുരബചന ബോലീ=ആദരപൂവ്വം മധുരവാക്കുകളാൽ പറഞ്ഞു: —

കൗസല്യക്കുണ്ടായ വാത്സല്യവും സന്തോഷവും വണ്ണിക്കുക സാധ്യമല്ല. എന്നാൽ ഇന്നുമാത്രംപറയാം. ദരിദ്രനു കുബേരപദവി ലഭിച്ചാൽ ഉണ്ടാകുന്ന സന്തോഷവും കൌതുതവും ഏതുപോലെയോ അതുപോലെയായിരുന്നു കൗസല്യക്കുണ്ടായ മനോഭാവം

  

പുത്രൻെറ മനോഹരമുഖം വീക്ഷിച്ച മാതാവു ആദര പുരസ്സരം മധുരവാക്കുകളാൽ ഇങ്ങനെ പറഞ്ഞു.

കഹഹു താത ജനനീ ബലിഹാരീ
കബഹിം ലഗന മുദമംഗലകാരീ
സുകൃതസീല സുഖ സീംവ സുഹാഈ
ജനമ ലാഭ കൈ അവധി അഘാഈ

താതജനനീ ബലിഹാരീ = ഹേ വത്സ, അമ്മ ബലിയപ്പിക്കുന്നു, കഹഹു; മുദമംഗലകാരീ ലഗന കബഹിം = പറയൂ; സന്തോഷവും മംഗളവും നൽകുന്ന മുഹൂർത്തം എപ്പോളാണ്, സുകൃത സീല സുഖ = സുകൃതത്തിൻേറയും ശീലത്തിൻേറയും സുഖത്തിൻേറയും, സുഹാഈ സീംവ = സുന്ദരസീമയാണ്, ജനമ ലാഭ കൈ അഘാഈ അവധി = ജന്മലാഭത്തിൻെറ പൂർണ്ണമായ അതിരും

ഹേ വത്സ, നീനക്കു ഞാൻ ജന്മ നേരുന്നു സന്തോഷ മംഗളങ്ങളാം ചൊരിയുന്ന അഭിഷേക മുഹൂർത്തം എപ്പോളാണ്? സുകൃതശീലങ്ങളുടേയും സുഖത്തിൻേറയും സുന്ദരസീമയാണ് ആ മുഹൂർത്തം; ജന്മലാഭത്തിൻെറ പൂർണ്ണമായ അതിർത്തിയുമാണതു്.

ദോ:- ജേഹി ചാഹത നരനാരി സബ
അതി ആരത ഏഹി ഭാംതി
ജിമി ചാതക ചാതകി തൃഷീത
ബൃഷ്ടി സരദ രിതു സ്വാതി.

തൃഷീത ചാതക ചാതകി ജിമി = ദാഹിച്ച ചാതകങ്ങളും ചാതകകളും ഏതുപ്രകാരം, സരദരിതു സ്വാതി ബൃഷ്ടി = ശരൽകാലത്തെ സ്വാതി ഞാററുവേലയിലെ വൃഷ്ടിയോ, ഏഹി ഭാംതി സബനരനാരി = അതുപോലെ സവ്വ സ്ത്രീപുരുഷന്മാരും, അതി ആരത = അത്യാസക്തരായി, ജേഹി ചാഹത = അതു ആഗ്രഹിച്ചുകൊണ്ടിരുന്നു.

ദാഹം കൊണ്ടു വലഞ്ഞ ചാതകങ്ങളും ചാതകികളും ശരൽ കാലത്തെ ചോതി ഞാററുവേലയിലെ മഴ ആഗ്രഹിക്കുന്നതു എപ്രകാരമോ അതുപോലെ എല്ലാ സ്ത്രീ പുരുഷന്മാരും അത്യാസക്തരായി ആ മുഹൂർത്തത്തെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു അവക്കിതിലും വലിയൊരുത്സവം വേറെ എന്തുണ്ടു്?

ചൗ:- താത ജാഉം ബലി ബേഗി നഹാഹൂ
ജോമനഭാവ മധുര കഛു ഖാഹൂ
പിതുസമീപ തബ ജായേഹൂ ഭൈയാ
ഭൈ ബഡി ബാരജാഉ ബലി മൈയാ.

താതബലി ജാഉം ബേഗി നഹാഹൂ = വത്സ ബലിയുഴിയട്ടെ; വേഗം കുളിക്ക, ജോമനഭാവ മധുരകഛു ഖാഹൂ=നിനക്കിഷ്ടമുള്ള മിഠായി അല്പം ഭക്ഷിക്ക, ഭൈയാ തബപിതുസമീപ ജായഹൂ = മകനെ, എന്നിട്ടു അച്ഛനെ സമീപിച്ചുകൊള്ളു, ബഡിബാര ഭൈ മൈയാ ബലിജാഉ=നേരം വളരെ വൈകി; അമ്മ ബലിക്കൊക്കെ ഒരുക്കിക്കഴിഞ്ഞു

വത്സ, ഞാൻ നിനക്ക ബലിയുഴിയട്ടെ, വേഗം കുളിച്ചുവരു. എന്നിട്ടു നിനക്കിഷ്ടമുള്ള മിഠായി കുറച്ചു ഭക്ഷിക്ക അനന്തരം പിതാവിൻെറ സമീപത്തേക്കു പൊയ്ക്കൊള്ളൂ. നേരം വളരെയായി; ഞാൻ ബലിയൊരുക്കിക്കഴിഞ്ഞു.

മാതു ബചന സുനി അതി അനുകൂലാ
ജനു സനേഹ സുരതരു കേ ഫൂലാ
സുഖ മകരംദ ഭരേ സ്രിയമൂലാ
നിരഖി രാമമനു ഭവരു ന ഭൂലാ.

അതി അനുകൂലാ മാതുബചന സുനി=ഏററവും അനുകൂലങ്ങളായ മാതൃവചനങ്ങൾ കേട്ടു്, സനേഹ സുരതരു കേ ഫൂലാ ജനു=സ്നേഹമാകുന്ന കല്പവൃക്ഷത്തിൻെറ പൂക്കളൊണോ എന്നു തോന്നും, സുഖ മകരംദ ഭരേ=സുഖമാകുന്ന തേൻകൊണ്ടു

നിറഞ്ഞതും, സ്ത്രീയമൃലാ=രാജ്യശ്രീയാകുന്ന കടയോടു കൂടിയതും, നിരഖി രാമമന ഭവാര = കണ്ടിട്ടു് രാമന്റെ മനസ്സാകുന്ന ഭ്രമരം, ന ഭ്രലാ=ആസക്തി പ്രകാശിപ്പിച്ചില്ല

സ്നേഹമാകുന്ന കല്പകവൃക്ഷത്തിന്റെ പൂക്കളൊണോ എന്നു തോന്നുമാറുള്ളവയാണ് മാതാവു പറഞ്ഞ അത്യനുകൂലങ്ങളായ വാക്കുകൾ. വാക്കുകളാകുന്ന ആ പൂക്കളാകട്ടെ സുഖമാകുന്ന മകരന്ദംകൊണ്ടു സമ്പൂർണ്ണങ്ങളും രാജ്യശ്രീയാകുന്ന മൂലത്തോടു കൂടിയവയും ആണ്. ഈ പൂക്കളും ചന്തം, കണ്ടിട്ടു രാമന്റെ മനസ്സാകുന്ന ഭ്രമരം ആസക്തി പ്രദർശിപ്പിച്ചില്ല (അമ്മയുടെ സ്നിഗ്ധവാക്കുകൾ രാമനിൽ സ്വാധീനം ചെലുത്തുകയുണ്ടായി ല്ലെന്നർത്ഥം.)

ധരമ ധുരീന ധരമ ഗതി ജാനീ
കഹേഉ മാതുസന അതിമൃദു ബാനീ
പിതാ ദീൻഹ മോഹി കാനന രാജൂ
ജഹം സബ ഭാംതി മോര ബഡ കാജൂ

ധരമഗതി ജാനീ=ധർമ്മഗതി ഗ്രഹിച്ച്, ധരമ ധുരീന അതിമൃദു ബാനീ=ധർമ്മധുരീണനായ രാമൻ അതി കോമള വാക്കുകളാൽ, മാതുസന കഹേഉ=അമ്മയോടു പറഞ്ഞു പിതാ മോഹി കാനന രാജൂ ദീൻഹ='അമ്മേ, അച്ഛനെനിക്കു വന രാജ്യം നൽകിയിരിക്കുന്നു, ജഹം സബ ഭാംതി മോര=അവിടെ എല്ലാവിധത്തിലും എനിക്ക്, ബഡ കാജൂ=മഹത്തായ കാര്യ ങ്ങൾ ഉണ്ട്.

ധർമ്മത്തിന്റെ ഗതി മനസ്സിലാക്കി, ധർമ്മധുരീണനായ രാമൻ, അതി കോമളങ്ങളായ വാക്കുകളാൽ അമ്മയോടിങ്ങനെ പറഞ്ഞു:—'അമ്മേ എനിയ്ക്കു് അച്ഛൻ വനസാമ്രാജ്യം നൽകി യിരിക്കുന്നു. എല്ലാവിധത്തിലും ഞാൻ നിർവ്വഹിക്കേണ്ട വലിയ വലിയ കാര്യങ്ങൾ എനിക്ക് ആ വനസാമ്രാജ്യത്തിലുണ്ട്.'

ആയസു ദേഹി മുദിത മന മാതാ
ജേഹി മുദമംഗല കാനന ജാതാ
ജനി സനേഹ ബാസ ഡരപസി ജാരേം
ആനംദ അബ അനുഗ്രഹ തോരേം

മാതാ മുദിത മന ആയസു ദേഹി = അമ്മേ, സന്തുഷ്ട മനസ്സോടെ ആജ്ഞ തരു ജേഹി കാനനജാതാ = യാതൊന്നുകൊണ്ടു എൻെറ വനയാത്ര മുദമംഗല=മോദവും മംഗളവും ഉണ്ടാകും, സനേഹ ബസ ഭോരേം ജനി ഡരപതി = സ്നേഹവശഗയായി മറവിയിൽപോലും ഭയപ്പെടരുതു്, തോരേം അനുഗ്രഹ അംബ= അവിടത്തെ അനുഗ്രഹത്താൽ, അമ്മേ, ആനംദ = ആനന്ദമേ ഉണ്ടാകു

അമ്മേ, പ്രസന്നയായി എനിക്കു ആജ്ഞ നല്കു. അമ്മയുടെ ആജ്ഞയാൽ വനയാത്രയിൽ എനിക്കു മോദവും മംഗളവും ഉണ്ടാകും സ്നേഹവിവശയായി, മറവിയിൽപ്പോലും, അമ്മ ഭീതയാകരുതു്. അമ്മേ അമ്മയുടെ അനുഗ്രഹത്താൽ എനിക്കു് ആനന്ദമേ ഉണ്ടാകു.

ദോ:- ബരഷ ചാരിദസ ബിപിന ബസി
കരി പിതുബചന പ്രമാന
ആഇ പായ പുനി ദേഖിഹൗം
മനജനി കരസി മലാന

ചാരിദസ ബരഷ ബിപിന ബസി = പതിന്നാലു കൊല്ലം വനത്തിൽ വസിച്ചു്, പിതുബചന പ്രമാന കരി = പിതാവിൻെറ പ്രതിജ്ഞ പ്രമാണമാക്കി, പുനി ആഇ പായ ദേഖിഹൗം= വീണ്ടുംവന്നു് തൃപ്പാദം ദർശിച്ചുകൊള്ളാം, മന മലാന ജനി കരസി = മനസ്സിൽ മാലിന്യം ഉണ്ടാകരുതു്.

അമ്മേ, പതിന്നാലു സംവത്സരം വനത്തിൽ വസിച്ചു പിതാവിൻെറ ശപഥം പാലിച്ചും ഞാൻ മടങ്ങിവന്നു് അമ്മ,

യുടെ തൃപ്പാദം ദശിച്ചുകൊള്ളാം. അമ്മയുടെ മനസ്സിനു മലിനതയുണ്ടാകരുതു്.

ചൗ:- ബചന ബിനീത മധുര രഘുബര കേ
സരസമലഗേ മാതുഉര കരകേ
സഹമിസൂഖി സുനി സീതല ബാനീ
ജിമി ജവാസ പരേ പാവസ പാനീ

രഘുബരകേ ബിനീതമധുര ബചന=രാമൻെറ വിനീതവും മധുരമായ വാക്കുകൾ, മാതു കര ഉരകേ സരസമലഗേ=അമ്മയുടെ ഹൃദയത്തിനു ശരതുല്യമായി, സീതല ബാനീ സുനി സഹമി=ശീതളവാക്കുകൾ കേട്ടു് ഭയന്നു, പാവസ പാനീ പരേ=വഷകാലത്തു വെള്ളം പതിക്കുമ്പോൾ, ജിമി ജവാസ സൂഖി=ശരപ്പുല്ലുകൾ മുളക്കുന്നതുപോലെ ശുഷ്കയുമായി.

രാമൻെറ വിനീതങ്ങളും മധുരോദാരങ്ങളുമായ വാക്കുകൾ കൗസല്യയുടെ ഹൃദയത്തിനു ആ അവസരത്തിൽ ശരപാതങ്ങളായിട്ടാണു് തോന്നിയതു്. അദ്ദേഹത്തിൻെറ ശീതളവാക്കുകൾ കേട്ടു മാതാവു ഭയന്നു. വഷാകാലത്തു വെള്ളമൊഴുകുമ്പോൾ ശരപ്പുല്ലുകൾ മുളക്കുന്നതുപോലെ ആ വാക്കുകൾ കേട്ടു മാതാവു ശുഷ്കയായി ഭവിച്ചു.

കഹി ന ജാഇ കഛു ഹൃദയ ബിഷാദൂ
മനഹും മൃഗീ സുനികേഹരി നാദൂ
നയന സജല തന ഥര ഥര കാംപീ
മാംജഹി കാഇ മീന ജനു മാംപീ.

ഹൃദയബിഷാദൂ കഛു ന ജാഇ കഹി=മനോദുഃഖം ലേശമെങ്കിലും വണ്ണിക്കുക സാധ്യമല്ല, കേഹരി നാദൂ സുനി മൃഗീ മനഹും=സിംഹനാദം കേട്ടിട്ടു മാൻപേട എപ്രകാരം, നയന സജല തന ഥര ഥര കാംപീ=നേത്രങ്ങൾ സജലങ്ങളായി;

ദേഹം കിട്ടകിടെ വിറച്ചു, മാംജഹി ചാഇ മീന ജനു മാംപീ= പുതുമഴയിലെ വെള്ളം കുടിച്ച് മത്സ്യങ്ങാം വ്യാകുലങ്ങളാകുന്നതെപ്രകാരം.

കൗസല്യയ്ക്കുണ്ടായ ദുഃഖം വർണ്ണിക്കുക സാദ്ധ്യമല്ല. സിംഹനാദം കേട്ട മാൻപേട എങ്ങനേയോ അങ്ങനെ രാമമാതാവു സംഭ്രാന്തയായി. ആ ദേവിയുടെ നേത്രങ്ങളിൽ നീർ നിറഞ്ഞു; ദേഹം കിട്ടകിടെ വിറച്ചു; പുതുമഴയിലെ വെള്ളം കുടിച്ച മത്സ്യങ്ങളെപ്രകാരം വ്യാകുലങ്ങളായിത്തീരുമോ ആവിധമൊരു വ്യാകുലാവസ്ഥ കൗസല്യാദേവിയ്ക്കുണ്ടായി.

ധരി ധീരജു സുതബദന നിഹാരീ
ഗദഗദ ബചന കഹതി മഹതാരീ
താത പിതഹിം തുംഹ പ്രാന പിയാരേ
ദേഖി മുദിത നിത ചരിത തുംഹാരേ.

ധീരജു ധരി സുതബദന നിഹാരീ= ധൈര്യമവലംബിച്ചു പുത്രമുഖം നോക്കി, മഹതാരീ ഗദഗദബചന കഹതീ= അമ്മ ഗദ്ഗദ വാക്കുകളാൽ പറഞ്ഞു, താത, പിതഹിം പ്രാനപിയാരേ തുംഹ=വത്സ, അച്ഛനു പ്രാണപ്രിയനാണല്ലൊ നീ, തുംഹാരേ ചരിത ദേഖി നിത മുദിത= നിൻെറ ലീലകാം കണ്ടു സദാ സന്തുഷ്ടനും.

അനന്തരം ധൈര്യം അവലംബിച്ചു പുത്രൻെറ മുഖത്തുനോക്കി ഇടറുന്ന വാക്കുകളാൽ കൗസല്യ ഇങ്ങനെ പറയാൻ തുടങ്ങി:— വത്സ, നീ നിൻെറ പിതാവിനു പ്രാണപ്രിയനാണല്ലൊ. നിൻെറ ലീലകാം കണ്ടു അദ്ദേഹം നിത്യസന്തുഷ്ടനായും ഭവിച്ചിരുന്നല്ലൊ.

രാജു ദേന കഹം സുഭദിന സാധാ
കഹേഉ ജാന ബന കേഹി അപരാധാ
താത സുനാവഹു മോഹി നിദാനൂ
കോ ദിനകരകുല ഭയേഉ കൃസാനൂ.

രാജ്ഞദേന കഹം സുഭദിന സാധാ=യുവരാജാവാക്കാൻ നല്ല ദിവസം തീർച്ചപ്പെടുത്തിയിരുന്നു, കേഹി അപരാധാ ബന ജാന കഹേഉ=എന്തു കുററത്തിനാണ് വനയാത്രയ്ക്കു കല്പിച്ചിരിക്കുന്നതു്? ദിനകരകുല കൃസാനു കോഭയേഉ=സൂര്യവംശത്തിനു അഗ്നിയായി ഭവിച്ചതാരാണ്? മോഹി നിദാനു, താത, സുനാ വഹു=എന്നോടു സൂക്ഷ്മം, ഹേ വത്സ, പറയു

നിന്നെ യുവരാജാവായി വാഴിക്കാൻ മഹാരാജാവു തന്നെയാണല്ലോ നല്ലൊരു ദിവസം തീർച്ചപ്പെടുത്തിയതു് ഇന്നു ഇപ്പോഠം നീ എന്തപരാധം ചെയ്ത വകയ്ക്കാണ് നിന്നോടു അദ്ദേഹം വനയാത്ര ചെയ്യാൻ കല്പിച്ചിരിക്കുന്നതു്? പറയൂ മകനെ, സൂക്ഷ്മം എന്നോടു പറയൂ. സൂര്യവംശം ദഹിപ്പിക്കാനാരാണ് മുൻകൈയെടുത്തതു്?

ദോ:- നിരഖി രാമരുഖ സചിവസുത
കാരനു കഹേഉ ബുഝാഇ
സുനി പ്രസംഗു രഹി മൂക ജിമി
ദസാ ബരനി നഹിം ജാഇ.

രാമരുഖ നിരഖി=ശ്രീരാമൻെറ ഭാവം കണ്ടു്, സചിവസുത കാരനു ബുഝാഇ കഹേഉ=മന്ത്രികുമാരൻ കാരണം വിവരിച്ചു പറഞ്ഞു, പ്രസംഗുസുനി ജിമി മൂകരഹി=ആ പ്രസ്താവം കേട്ടു കൗസല്യ മൂകയെന്നോണം നിന്നു, ദസാബരനി നഹിം ജാഇ=സ്ഥിതി വർണ്ണിക്കുക സാദ്ധ്യമല്ല

ശ്രീരാമൻെറ ഇംഗിതം മുഖഭാവത്തിലൂടെ ഗ്രഹിച്ച മന്ത്രികുമാരൻ നടന്ന സംഗതികളെല്ലാം കൗസല്യയോടു വിസ്തരിച്ചു പറഞ്ഞു. മന്ത്രികുമാരൻ പറഞ്ഞതുകേട്ടു കൗസല്യാദേവി മൂകയെന്നോണം നിന്നു. ദേവിയുടെ അപ്പോഴത്തെ സ്ഥിതി വർണ്ണിക്കുക സാദ്ധ്യമല്ല.

ചൗ:- രാഖി ന സകൈ ന കഹി സക ജാഹൂ
ദുഹൂം ഭാംതി ഉര ദാരുന ദാഹൂ
ലിഖത സുധാകര ഗാ ലിഖി രാഹൂ
ബിധിഗതി ബാമസദാ സബ കാഹൂ.

രാഖി ന സകൈ=പിടിച്ചുനിറുത്തുവാൻ കഴിഞ്ഞില്ല; ജാഹൂ കഹി ന സക=പോകൂ എന്നു പറയാനും ശക്തയായില്ല ദുഹൂം ഭാംതി ഉര ദാരുന ദാഹൂ=രണ്ടുവിധത്തിൽ മനസ്സിന്നു ദാരുണദുഃഖമുണ്ടായി, സുധാകര ലിഖത രാഹൂ ലിഖി ഗാ=ചന്ദ്രനെ സൃഷ്ടിച്ചപ്പോൾ രാഹുവിനേയും സൃഷ്ടിച്ചു, ബിധിഗതി സദാ സബകാഹൂ ബാമ=വിധിയുടെ പോക്ക് എപ്പോഴും എല്ലാവൎക്കും വിപരീതമായിത്തന്നെയാണ്.

രാമനോട് വനത്തിലേക്ക പോകണ്ട എന്നു പറഞ്ഞു രാമനെ പിടിച്ചു നിറുത്താനും പൊയ്ക്കൊള്ളൂ എന്നു പറയാനും രണ്ടിനും കൗസല്യ ശക്തയായില്ല രണ്ടുതരത്തിലുള്ള ദാരുണദുഃഖം ദേവിയെ ബാധിച്ചു (അഭിഷേകം നടന്നില്ലെന്നുമാത്രമല്ല രാമനു പതിന്നാലു സംവത്സരം താപസവേഷത്തിൽ വനവാസം ചെയ്കയും വേണം ഇങ്ങനെ രണ്ടുതരത്തിലുള്ള വ്യഥ കൗസല്യയ്ക്കനുഭവിക്കേണ്ടി വന്നു ഇതാകാം കവി സങ്കല്പം.) ബ്രഹ്മാവ് ചന്ദ്രനെ സൃഷ്ടിച്ചപ്പോൾ ആ ചന്ദ്രനെ വിഴുങ്ങാനൊരു രാഹുവിനേയും സൃഷ്ടിച്ചു. വിധിയുടെ ഗതി എന്നും ആൎക്കും വിപരീതമായിട്ടാണ്. (അഭിഷേകം വേണമെന്ന് തീരുമാനിച്ച ദശരഥനേയും അഭിഷേകം മുടക്കാനുറച്ച കൈകേയിയേയും സൃഷ്ടിച്ചതു ബ്രഹ്മദേവൻ തന്നെയാണല്ലോ.)

ധരമ സനേഹ ഉഭയമതി ഘേരീ
ഭൈ ഗതി സാംപ ഛഛൂംദരി കേരീ
രാഖഉം സുതഹിം കരഉം അനരോധൂ
ധരമ ജാഇ അരു ബന്ധു ബിരോധൂ

ധരമ സനേഹ ഉഭയ=ധർമ്മവും സ്നേഹവും രണ്ടും, മതി ഘേരീ=ബുദ്ധിയെ വളഞ്ഞു, സാംപ ഛഛുന്ദരി കേരീ ഗതി ഭൈ=പാമ്പിൻെറയും എലിയുടേയും സ്ഥിതിപോലെയുള്ള സ്ഥിതിയുണ്ടായി സുതഹിം രാഖൗം കരൗം അനുരോധൂ= മകനെ തടഞ്ഞു നിർത്തുന്നതായാൽ, ധരമജാഇ അരു=ധർമ്മ ഭ്രംശവും, ബന്ധു ബിരോധൂ=സഹോദര വിരോധവും.

ഒരുവശത്തു ധർമ്മബോധം, മറുവശത്തു വാത്സല്യം കൗസല്യ യുടെ ബുദ്ധിയെ ഇവ അങ്ങോട്ടുമിങ്ങോട്ടും വലിച്ചിഴക്കാൻ തുടങ്ങി പാമ്പിൻേറയും പെരുച്ചാഴിയുടേയും സ്ഥിതിപോലെ യായി അവളുടെ സ്ഥിതി. മകനെ വനയാത്രയിൽനിന്നു് നിരോധിച്ചാൽ പിതാവിൻെറ പ്രതിജ്ഞ നിഷ്ഫലമാകും അതു ധർമ്മവിലോപവുമാകും. പുത്രനെ വനത്തിലേക്കയച്ചാലോ വേർ പാടു നിമിത്തം മാതാവിനു ദുഃഖിക്കാനും സംഗതിയാകും. ഇതി ന്നെല്ലാം പുറമെ, രാമനെ തടയുന്നതുകൊണ്ടു ഭരതനു വിരോ ധവും ഉണ്ടാകും (സർപ്പം പെരുച്ചാഴിയെ വിഴുങ്ങിയാൽ ചാകും. വിട്ടയച്ചാൽ അന്ധനുമാകും )

കഹൗം ജാന ബന തൗ ബഡി ഹാനീ
സംകട സോച ബിബസ ഭൈ രാനീ
ബഹുരി സമുഝി തിയധരമു സയാനീ
രാമു ഭരതു ദോഉ സുത സമ ജാനീ
സരല സുഭാഉ രാമ മഹതാരീ
ബോലീ ബചന ധീര ധരി ഭാരീ
താത ജാഉം ബലി കീൻഹേഹു നീകാ
പിതു ആയസു സബ ധരമ ക ടീകാ

ബന ജാന കഹൗം തൗ ബഡി ഹാനീ=വനത്തിലേക്ക പോകാൻ പറയുന്നപക്ഷം അതു വലുതായ ഹാനി, രാനീ സംകട സോച ബിബസ=റാണി സങ്കടംകൊണ്ടും വിചാര

ത്താലും വിവശയായി, ബഹുരി സയാനീ തിയധരമു സമുഝി=പിന്നീട് ആ ചതുര, സ്ത്രീധർമ്മം ഗ്രഹിച്ചും, രാമു ഭരതു ദോഉ സുത സമ ജാനീ=രാമനും ഭരതനും രണ്ടു പുത്രന്മാരും സമന്മാരെന്നറിഞ്ഞും, സരല സുഭാഉ രാമമഹതാരീ==സരള പ്രകൃതിയായ രാമ മാതാവ്, ബോലീ ധീര ധരി ബചന ബോലീ=അതിയായ ധൈര്യം അവലംബിച്ചു പറഞ്ഞു:— താത ബലിജാഉം നീകാ കീൻഹേഹു=വത്സ നിനക്ക ഞാൻ ബലിയുഴിയാം, നീ ചെയ്തതു ഉചിതമായി. പിതു ആയസു സബ ധരമ ക=പിതാവിൻെറ ആജ്ഞ സർവ്വ ധർമ്മത്തിനും, ടീകാ=ഉപരിയാണ്

രാമനോടു വനാന്തിലേക്ക പൊയ്ക്കൊള്ളാൻ പറയുന്നപക്ഷം അതു അവളെ സംബന്ധിച്ചടത്തോളം വലിയൊരു ഹാനിയാവും. റാണി സങ്കടത്താലും വിചാരത്താലും വിവശയായി. അനന്തരം പ്രഗത്ഭയായ ആ ദേവി, സ്ത്രീയുടെ ധർമ്മം പരിഗണിച്ചും, രാമനും ഭരതനും സമന്മാരെന്ന നിലയിൽ തനിക്ക ഭേദമില്ലെന്നു ഗ്രഹിച്ചും കനത്ത ധൈര്യം അവലംബിച്ചു ഇപ്രകാരം രാമനോട് പറഞ്ഞു:—'വത്സ, നിനക്ക ഞാൻ ബലിയുഴിയുന്നു നീ ചെയ്തതു സമുചിതകാര്യംതന്നെ. എല്ലാ ധർമ്മത്തിനും ഉപരിയാണ് പിതാവിൻെറ ആജ്ഞ

ദോ: രാജു ദേന കഹി ദീൻഹ
ബനു മോഹി ന സോ ദുഖലേസു
തുംഹ ബിനു ഭരതഹി ഭൂപതിഹി
പ്രജഹി പ്രചംഡ കലേസു

രാജു ദേന കഹി=രാജ്യം നൽകാമെന്നു പറഞ്ഞു, ബനു ദീൻ ഹ=വനം നൽകി, സോ മോഹി ദുഖ ലേസു ന=അക്കാര്യത്തിൽ എനിക്ക ദുഃഖം ലേശവും ഇല്ല എന്നാൽ, തുംഹ ബിനു ഭരതഹി ഭൂപതിഹി=നിന്നെക്കൂടാതെ ഭരതനും, രാജാവിന്നും, പ്രജഹി പ്രചംഡ കലേസു=പ്രജകൾക്കും അതി കഠിനമായ

ക്ലേശം ഉണ്ടാകും

മകനേ, നിനക്ക് രാജ്യം നൽകാമെന്നു രാജാവു കല്പിച്ചു എന്നിട്ടു ഒടുവിൽ തന്നതോ വനരാജ്യവും. അക്കാര്യത്തിൽ എനിക്കൊട്ടും തന്നെയില്ല ദുഃഖം. എന്നെ വ്യഥിതയാക്കുന്നതു മറെറാരു സംഗതിയാണ്. നീയില്ലെങ്കിൽ ഭരതനും മഹാരാജാവിനും പ്രജകൾക്കും വലുതായ ദുഃഖമുണ്ടാകും. അതാണെന്നെ വേദനിപ്പിക്കുന്നതു്.

ചൗ:- ജൗം കേവലപിതു ആയസു താതാ
തൗ ജനി ജാഹു ജാനി ബഡി മാതാ
ജൗം പിതു മാതു കഹേഉ ബന ജാനാ
തൗ കാനന സത അവധ സമാന

ജൗം താത കേവല പിതു ആയസു തൗ = വത്സ, കേവലം പിതാവിൻെറ കല്പനയാണെങ്കിൽത്തന്നെയും, മാതാ ബഡി ജാനി = അമ്മ വലിയവളെന്നറിഞ്ഞു, ജനി ജാഹു = വനത്തിലേക്കു പോകരുതു്. ജൗം പിതുമാതു ബന ജാനാ കഹേഉ തൗ കാനന സത അവധ സമാനാ = അച്ഛനും അമ്മയും വനത്തിലേക്കു പോകാൻ നിന്നോടു പറഞ്ഞാൽ ആ വനം നൂറയോദ്ധ്യക്കു സമമായിരിക്കും.

വത്സ, അച്ഛൻ നിന്നോടു വനത്തിലേക്കു പോകാൻ കല്പിച്ചു എന്നുതന്നെ വരട്ടെ. അച്ഛനേക്കാൾ വലുതാണമ്മ. ആ അമ്മയുടെ ഹിതം അറിയാതെ മകൻ വനത്തിലേക്കു പോകാൻ വയ്യ. അച്ഛനെപ്പോലെതന്നെ അമ്മയും നിന്നെ വനത്തിലേക്കു പോകാൻ നിയോഗിക്കുന്നതായാൽ ആ വനം നൂറയോദ്ധ്യക്കു തുല്യമാണ്. (മനസ്മൃതിയിൽ പറയുന്നു:—ഉപാധ്യായാൽ ദശാചാര്യ ആചാര്യാണാം ശതം പിതാ, സഹസ്രന്തു പിതൄൻ മാതാ ഗൗരവേണാതിരിച്യതേ. 'ഉപാദ്ധ്യായനേക്കാൾ പത്തിരട്ടി മഹത്വം ആചാര്യനും, ആചാര്യനേക്കാൾ നൂറിരട്ടി മാഹാ

ത്ത്യം പിതാവിനും, പിതാവിനേക്കാൾ ആയിരം ഇരട്ടി മാഹാത്മ്യം മാതാവിനുമാണ്.)

പിതു ബന ദേബ മാതു ബനദേവീ
ഖഗമൃഗ ചരനസരോരുഹ സേവീ
അന്തഹു ഉചിത നൃപഹി ബനബാസൂ
ബയ ബിലോകി ഹിയ ഹോഇ ഹരാസൂ

ബനദേബ പിതു ബന ദേവീ മാതു=വനദേവൻ പിതാവും വനദേവി മാതാവുമാകും, ഖഗമൃഗ ചരനസരോരുഹ സേവീ= ഖഗങ്ങളും മൃഗങ്ങളും പാദസേവകരുമാകും, നൃപഹി അംതഹു ബനബാസൂ ഉചിത=രാജാവിനു ഒടുവിൽ വനവാസം ഉചിതമാണ്. ബയ ബിലോകി=പ്രായമാലോചിക്കുമ്പോൾ, ഹിയ ഹരാസൂ ഹോഇ=മനസ്സിൽ പരിഭ്രമമുണ്ടാകുന്നു.

വനവാസ കാലത്തു നിനക്കു പിതാവു വനദേവനും മാതാവു വനദേവതയുമായിരിക്കും. പക്ഷികളും മൃഗങ്ങളുമായിരിക്കും നിൻെറ പാദസേവകന്മാർ. രാജാക്കന്മാൎക്കു ഒടുവിലത്തെ ആശ്രമം സന്യാസവും, സന്യാസത്തിന്നുമുമ്പു വാനപ്രസ്ഥവുമാണല്ലോ. അവരുടെ പ്രായത്തെ സംബന്ധിച്ചിടത്തോളം അതു ഉചിതവുമാണ്. എന്നാൽ നിൻെറ പ്രായമാലോചിക്കുമ്പോളാണെനിക്കു പരിഭ്രാന്തിയുണ്ടാകുന്നതു്.

ബഡഭാഗീ ബനു അവധ അഭാഗീ
ജോ രഘുബംസതിലക തുംഹ ത്യാഗീ
ജൗം സുത കഹൗം സംഗ മോഹി ലേഹു
തുംഹരേ ഹൃദയ ഹോഇ സംദേഹു

രഘുബംസതിലക=രഘുവംശ തിലകമേ, ബനു ബഡഭാഗീ=വനം മഹാ ഭാഗ്യശാലിയാണ്, ജോ തുംഹ ത്യാഗീ അവധ അഭാഗീ=യാതൊന്നു നീ ഉപേക്ഷിച്ചു, ആ അയോദ്ധ്യ

ഭാഗ്യം കെട്ടവളമാണ്, ജൗം മോഹി സംഗ ലേഹു കഹൗം= എന്നേയും ഒരുമിച്ച് കൊണ്ടുപോകാൻ പറയുന്നപക്ഷം, സുത തുംഹരേ ഹൃദയ സന്ദേഹു ഹോഇ= മകനേ നിൻെറ മനസ്സിൽ സന്ദേഹമുണ്ടാകും.

അല്ലയോ രഘുവംശ തിലക, നീ ഏതൊരു വനത്തിലേക്ക ചെല്ലുന്നു, ആ വനം ഏററവും ഭാഗ്യശാലിയും, ഏതൊരു നഗരം നീ ഉപേക്ഷിക്കുന്നു, ആ അയോദ്ധ്യ അങ്ങേ അററം ഭാഗ്യംകെട്ട വളമാണ്. എന്നേയും വനത്തിലേക്ക കൂട്ടിക്കൊണ്ടു പോകണ മെന്നു ഞാൻ പറഞ്ഞാൽ നിൻെറ മനസ്സിൽ സന്ദേഹമുണ്ടാകും (ഭർത്താവിനെ വിട്ടു പുത്രനോടുകൂടി പോകാനാഗ്രഹിക്കുന്നു എന്ന താകാം സന്ദേഹ കാരണം)

> പൂത പരമപ്രിയ തുംഹ സബഹികേ
> പ്രാന പ്രാനകേ ജീവന ജീകേ
> തേ തുംഹ കഹഹു മാതു ബന ജാഉം
> മൈം സുനി ബചന ബൈഠി പഛിതാഉം

പൂത തുംഹ സബഹീകേ പരമപ്രിയ= മകനേ, നീ എല്ലാ വക്കും ഏററവും പ്രിയൻ, പ്രാന കേ പ്രാന ജീകേ ജീവന= പ്രാണങ്ങൾക്കും പ്രാണനും ജീവൻെറ ജീവനും, തേ തുംഹ കഹഹു മാതുബന ജാഉം= ആ വിധമുള്ള നീ പറയുന്നു, അമ്മേ ഞാൻ വനത്തിലേക്ക പോകുമെന്നു്, മൈം ബചന സുനി ബൈഠി പഛിതാഉം= ഞാൻ ആ വാക്കുകൾ കേട്ടിരുന്നു പശ്ചാത്തപിക്കുകയുമാണ്.

മകനേ നീ എല്ലാവക്കും ഏററവും പ്രിയപ്പെട്ടവനാണ്; അവരുടെ പ്രാണങ്ങൾക്ക പ്രാണനും ജീവനു ജീവനുമാണ്. ആ വിധമുള്ള നീയാണ് പറയുന്നതു് അമ്മേ, 'ഞാൻ വനത്തി ലേക്ക പോകയാണ്'' എന്നു്. എനിക്കിതു കേട്ടു വല്ലാത്ത പശ്ചാത്താപമുണ്ടു്. [പ്രാണൻ ശരീരത്തിന്നു ചൈതന്യമുണ്ടാ

ക്കുന്നു. അത്തരത്തിലുള്ള പ്രാണനു നീയാണു് ചൈതന്യം നൽകുന്നതെന്നു സാരം. ജീവൻ പ്രാണനു ചൈതന്യമുണ്ടാക്കുന്നു; ആ ജീവനു ചൈതന്യം നൽകുന്നതു നീയാണു് എന്നർത്ഥം ]

ദോ:- യഹ ബിചാരി നഹിം കരഹും
ഹഠ ഝൂഠ സനേഹ ബഢാഇ
മാനി മാതുകര നാത ബലി
സുരതി ബിസരി ജനി ജാഇ.

യഹ ബിചാരി ഝൂഠ സനേഹ = ഇതു വിചാരിച്ചു മിഥ്യാസ്നേഹം, ബഢാഇ ഹഠ നഹിം കരഹും=പെരുപ്പിച്ചു കാണിക്കാൻ നിർബ്ബന്ധം ചെലുത്തുകയല്ല, മാതുകരനാതമാനിബലി= അമ്മക്കു മകനിലുള്ള ബന്ധം മാനിച്ചു് ബലിയപ്പിക്കുന്നു, സുരതി ബിസരി ജനി ജാഇ=എന്നെക്കുറിച്ചുള്ള ഭക്തി, വിസ്മൃതിയിലാവരുതു്.

ഈ വിചാരം എൻെറ മിഥ്യാസ്നേഹം പെരുപ്പിച്ചു കാണിക്കാൻ നിർബ്ബന്ധം ചെലുത്തുകയല്ല, അമ്മക്കു മകനിലുള്ള ബന്ധം പരിഗണിച്ചു നിനക്കു ഞാൻ ബലിയപ്പിക്കുന്നു, ആ ബന്ധത്തെ നീ മാനിക്കുകയും എന്നെ മറക്കാതിരിക്കുകയും ചെയ്യുക. [മിഥ്യാസ്നേഹം എന്നു രാമനോടുള്ള സ്നേഹത്തെ കൗസല്യ വിശേഷിപ്പിച്ചതു് ആ സ്നേഹം അകൃത്രിമമായിരുന്നെങ്കിൽ രാമവനവാസത്തെപ്പററി കേൾക്കുന്ന മാത്രയിൽത്തന്നെ കൗസല്യ മരിക്കുമായിരുന്നു. അങ്ങനെയൊന്നുണ്ടാവാത്തതിനാൽ പ്രസ്തുത സ്നേഹം കൃത്രിമമെന്നു കൗസല്യ ഭംഗ്യന്തരേണ വ്യാഖ്യാനിക്കുന്നു ]

ചൗ:- ദേവപിതര സബ തുംഹഹിം ഗോസാഇൗം
രാഖഹു പലക നയന കീ നാഇൗം
അവധി അംബു പ്രിയപരിജന മീനാ
തുംഹ കരുനാകര ധരമധുരീനാ.

ഗോസാഇൗം = മകനേ, നയനകീ പലംക നാഇൗം = കൺപോളകാം കണ്ണിനെ എപ്രകാരമോ (അപ്രകാരം) തുംഹഹിം ദേവ പിതര സബ = നിന്നെ ദേവന്മാരും പിതൃക്കളെല്ലാം രാഖഹു = കാത്തു രക്ഷിക്കട്ടെ, അവധി അംബു = കാലാവധി ജലമാണ്, പ്രിയപരിജന മീനാ = സുഹൃത്തുക്കളും പരിജനങ്ങളും മത്സ്യങ്ങളാണ്, തുംഹ കരുനാകര = നീ കരുണാകരനാണ്, ധരമ ധുരീനാ = ധർമ്മധുരന്ധരനുമാണ്.

കൺപോളകാം, കണ്ണിനെ എപ്രകാരം കാത്തു രക്ഷിക്കുന്നുവോ അപ്രകാരം ദേവന്മാരും പിതൃക്കളെല്ലാം നിന്നെ കാത്തു രക്ഷിക്കട്ടെ. വനവാസ കാലാവധി, ജലവും നിന്റെ സുഹൃത്തുക്കളും പരിജനങ്ങളും അതിലെ മത്സ്യങ്ങളുമാണ്. നീ കരുണാകരനും ധർമ്മധുരന്ധരനുമാണ്. [വനവാസകാലം 14 സംവത്സരമാണ്. അതിന്റെ അവധി ജലമാണെന്നു പറയുന്നതിന്റെ യുക്തി അവധി ജലമാണെങ്കിൽ അവധി തീരുമ്പോഠം ജലവും തീരും. ജലമില്ലാതായാൽ ജലജീവികാം ചത്തൊടുങ്ങും. അവധി കഴിഞ്ഞിട്ടും രാമൻ മടങ്ങിവരുന്നില്ലെങ്കിൽ സുഹൃത്തുക്കളും പരിജനങ്ങളും കഥാവശേഷരാകുമെന്നു സാരം. കരുണാകര ധർമ്മധുരന്ധര എന്നീ പദങ്ങളും അന്വർത്ഥങ്ങളാണ്. പ്രിയപരിജനങ്ങളിൽ രാമനു കരുണയും, ജനരക്ഷണ വിഷയത്തിൽ ധർമ്മബോധവും ഉള്ളതുകൊണ്ടു യഥാകാലം രാമൻ മടങ്ങിവരാതിരിക്കില്ലെന്നുകൂടി സൂചന നൽകുന്നുണ്ട് ]

അസബിചാരി സോഇ കരഹു ഉപാഇൗ
സബഹിം ജിഅത ജേഹിം ഭേംടഹു ആഇൗ
ജാഹു സുഖേന ബനഹി ബലി ജാഉൗം
കരി അനാഥ ജനപരിജന ഗാഉൗം.

അസബിചാരി ജേഹി സബഹിം = ഇപ്രകാരം ആലോചിച്ച് എങ്ങനെയായാൽ എല്ലാവരേയും, ജിഅത ആഇൗ

ഭേംടഹു = ജീവിച്ചിരിക്കുന്ന നിലയിൽ സംമ്മേളിക്കാനാകുമോ, സോഇ ഉപാഇ കരഹു = ആ ഉപായം പ്രവർത്തിക്കുക, ബലി ജാഉം ജനപരിജനഗാഉം = ഞാൻ ബലിയപ്പിക്കുന്നു. പ്രജകളേയും സ്വജനങ്ങളേയും നാടിനേയും, അനാഥകരി ബനഹിം സുഖേന ജാഹു = നാഥനില്ലാത്തവരാക്കി, വനത്തിലേക്കു സസുഖം പോവുക.

മകനേ, എല്ലാവരേയും ജീവനോടെ കാണാനിടവരത്തക്ക വണ്ണം യഥാകാലം മടങ്ങിവരാൻ യത്നിക്കണം. ഞാൻ നിനക്കു ബലിയപ്പിക്കുന്നു. പ്രജാസഹസ്രങ്ങളേയും സ്വജനങ്ങളേയും നാടിനേയും നാഥനില്ലാത്ത നിലയിലാക്കി വനത്തിലേക്കു സസുഖം പോവുക.

സബകര ആജു സുകൃത ഫല ബീതാ
ഭയേഉ കരാല്യ കാല്യ ബിപരീതാ
ബഹുബിധി ബിലപി ചരന ലപടാനീ
പരമ അഭാഗിനി ആപുഹി ജാനീ

ആജു സബകര സുകൃത ഫലബീതാ=ഇന്നു എല്ലാവരുടേയും സുകൃതഫലം അവസാനിച്ചു. ബിപരീതാ കരാല്യ കാല്യ ഭയേഉ= വിപരീതമായ കരാള കാലവും ഉണ്ടായിരിക്കുന്നു, ആപുഹി പരമ അഭാഗിനി ജാനീ=തന്നെ ഏറ്റവും നിർഭാഗ്യയെന്നു സ്വയം അറിഞ്ഞു്, ബഹുബിധി ബിലപി = പലതരത്തിലും വില പിച്ചു്, ചരന ലപടാനീ = ചരണങ്ങളിൽ വീണു.

എല്ലാവരുടേയും സുകൃതഫലം ഇന്നവസാനിച്ചിരിക്കുന്നു മാത്രമല്ല, കരാളമായൊരു കാലം വന്നുചേരുകയും ചെയ്തിരിക്കുന്നു ഏറ്റവും നിർഭാഗ്യയാണു താൻ എന്നു കൗസല്യ സ്വയം ഗ്രഹിച്ചു് പലവാറു വിലപിച്ചു രാമപാദങ്ങളിൽ വീണു.

ദാരുന ദുസഹ ദാഹു ഉര ബ്യാപാ
ബരനി ന ജാഇ ബിലാപ കലാപാ

രാമ ഉഠാഇ മാതു ഉര ലാഈ
കഹി മൃദു ബചന ബഹുരി സമുഝാഈ

ഉര ദാരുന ദുസഹ ദാഹു ബ്യാപാ = ഹൃദയത്തിൽ ദാരുണവും ദുസ്സഹവുമായ വ്യഥ വ്യാപിച്ചു, ബിലാപ കലാപാ ബരനി ന ജാഇ=വിലാപ കലാപങ്ങൾ വർണ്ണ്യങ്ങളല്ലതന്നെ, രാമ മാതു ഉഠാഇ ഉര ലാഈ = രാമൻ മാതാവിനെ എഴുന്നേല്പിച്ചാശ്ലേഷിച്ചു, ബഹുരി മൃദുബചന കഹി സമുഝാഈ= അനന്തരം മൃദുവചനങ്ങൾ പറഞ്ഞു മാതാവിനു പ്രബോധമുണ്ടാക്കി.

കൗസല്യയുടെ ഹൃദയത്തിൽ ദാരുണവും ദുസ്സഹവുമായ വ്യഥ വ്യാപിച്ചുവശായി. കൗസല്യയുടെ വിലാപകലാപങ്ങൾ എങ്ങനെയാണ് വർണ്ണിക്കുക! രാമൻ പ്രിയമാതാവിനെ എടുത്തെഴുന്നേല്പിച്ചു ആശ്ലേഷിക്കുകയും മൃദുലവചനങ്ങളാൽ സമാശ്വസിപ്പിച്ച് പ്രബുദ്ധയാക്കുകയും ചെയ്തു,

ദോ:- സമാചാര തേഹിസമയ സുനി
സീയ ഉഠീ അകുലാഇ
ജാഇ സാസുപദകമല ജുഗ
ബംദി ബൈഠീ സിരുനാഇ

തേഹി സമയ സമാചാര സുനി=; ആ അവസരത്തിൽ വൃത്താന്തം കേട്ട്, അകുലാഇ ഉഠീ സീയ ജാഇ = വ്യകുലയായി എഴുന്നേററ് സീത ചെന്നു, സാസുപദകമല ജുഗ ബംദി= ശ്വശ്രുവിൻെറ പാദകമലങ്ങൾ വന്ദിച്ച്, സിരു നാഇ ബൈഠീ= ശിരസ്സു കുനിച്ച് ഉപവിഷ്ടയായി.

അഭിഷേക വിഘ്നം വനത്തിലേയ്ക്കുള്ള രാമായണം തുടങ്ങിയ വൃത്താന്തങ്ങൾ കേട്ടു വ്യാകുലയായ സീത എഴുന്നേററുചെന്നു് കൗസല്യയെ സമീപിക്കുകയും പാദപ്രണാമം ചെയ്തു ശിരസ്സു കുനിച്ചു നിലത്തിരിക്കുകയും ചെയ്തു.

ചൗ:- ദീൻഹി അസീസ സാസു മൃദുബാനീ
അതിസുകുമാരി ദേഖി അകുലാനീ
ബൈഠി നമിത മുഖ സോചതി സീതാ
രൂപരാസി പതിപ്രേമ പുനീതാ

സാസു മൃദുബാനീ അസീസ ദീൻഹി = ശ്വശ്രൂ, മൃദുവാക്കുകളാൽ ആശിസ്സു നല്കി. എന്നാൽ, അതിസുകുമാരി = സീതയെ ഏററവും സൗകുമാര്യത്തോടു കൂടിയവളായി, ദേഖി അകുലാനീ= കണ്ടു് കൗസല്യ വ്യാകുലയായി, രൂപരാസി പതിപ്രേമ പുനീതാ = സൗന്ദര്യ രാശിയും ഭർത്തൃപ്രേമത്താൽ പവിത്രയുമായ, സീതാ നമിത മുഖ ബൈഠി = സീത താഴ്ത്തപ്പെട്ട മുഖവുമായിരുന്നു്, സോചതി = വിചാരിക്കാൻ തുടങ്ങി.

കൗസല്യ, സ്നുഷയെ കോമളവാണികളെക്കൊണ്ടു ആശീർവ്വദിച്ചു അവാം എല്ലാവിധത്തിലും വ്യഥിതയാകേണ്ട ഒരവസരമാണിതു് എന്നാൽ മറിച്ചാണനുഭവമുണ്ടായതു്. അവളുടെ സൗകുമാര്യത്തിൽ ശ്വശ്രുവിന്നു അല്പം വ്യാകുലതയുണ്ടായി. രൂപരാശിയും ഭർത്തൃ പ്രേമത്താൽ പവിത്രയുമായ സീത, മുഖം താഴ്ത്തിഇരുന്നു ഈ വിധം ചിന്തിക്കാൻ തുടങ്ങി

ചലന ചഹത ബന ജീവനനാഥൂ
കേഹി സുകൃതി സന ഹോഇഹി സാഥൂ
കീ തനു പ്രാന കി കേവല പ്രാനാ
ബിധി കരതബ കഛു ജാഇ ന ജാനാ.

ജീവന നാഥു ബന ചലന ചഹത = പ്രാണനാഥൻ വനയാത്രക്കു ആഗ്രഹിക്കുന്നു, കേഹി സുകൃതി സന സാഥൂ ഹോഇഹി? = എന്തു പുണ്യത്താലാണു് അദ്ദേഹമൊന്നിച്ചു പോകാനാവുക? കീ തനുപ്രാന = ദേഹവും പ്രാണനും വഹിച്ചുകൊണ്ടോ, കി പ്രാനാ കേവല = അതോ പ്രാണൻ മാത്രമായിട്ടോ, ബിധി കരതബ = വിധിയുടെ കർത്തവ്യം, കഛു ജാനാ ന ജാഇ = ഏതുമറിയാൻ വയ്യ

എന്റെ ജീവനാഥൻ വനത്തിലേക്ക പോകാനാഗ്രഹിക്കുന്നു എന്തു പുണ്യത്താലാണ് അദ്ദേഹമൊന്നിച്ചു പോകാൻ എനിക്ക സാധിക്കുക? ദേഹപ്രാണങ്ങളോടുകൂടി പോകാനിടയാകുമോ അതോ പ്രാണൻ മാത്രമായിട്ടോ? വിധിയുടെ കർത്തവ്യം ഒട്ടും തന്നെ അറിയുക സാധ്യമല്ല. [ദേഹപ്രാണങ്ങളോടുകൂടി ഒരുമിച്ചു പോകുക എന്നതിനു്, ഭാര്യ എന്ന നിലയിൽ, സജീവമായി പോവുക എന്നത്ഥം. പ്രാണൻ മാത്രമായിട്ടോ എന്നതിനു, അദ്ദേഹം കൂടെ കൊണ്ടുപോകാത്ത പക്ഷം ദേഹത്യാഗം ചെയ്തു പ്രാണൻ മാത്രമായി ഒന്നിച്ചുപോകാമെന്നു സാരം. രണ്ടുവിധത്തിലും ഒന്നിച്ചു പോകണമെന്നതാണ് ദേവിയുടെ നിശ്ചയം ]

ചാരു ചരന നഖ ലേഖതി ധരനീ
നൂപുര മുഖര മധുര കബി ബരനീ
മനഹും പ്രേമബസ ബിനതീ കരഹീം
ഹമഹിം സീയപദ ജനി പരിഹരഹീം.

ചാരു ചരന നഖ = മനോഹരമായ കാൽ വിരലിലെ നഖം കൊണ്ടു, ധരനീ ലേഖതി; നൂപുര = നിലത്തു വരയ്ക്കുന്നു; ദേവിയുടെ കാൽച്ചിലമ്പിന്റെ, മധുര മുഖര കബി ബരനീ = മഞ്ജുശിഞ്ജിതം കവി വർണ്ണിക്കുന്നു:— പ്രേമബസ സീയപദ = പ്രേമവിവശങ്ങളായി, സീതയുടെ പാദങ്ങൾ, ഹമഹിം ജനി പരിഹരഹീം = ഞങ്ങളെ ത്യജിക്കരുതേ എന്നു, മനഹും ബിനതീ കരഹീം = അഭ്യത്ഥിക്കുകയാണോ എന്നു തോന്നും

മനോഹരമായ ചരണ നഖം കൊണ്ടു സീത നിലത്തു വരകളുണ്ടാക്കുന്നു. ദേവിയുടെ നൂപുരങ്ങളുടെ മനോജ്ഞശിഞ്ജിതം കവി ഇപ്രകാരമാണ് വർണ്ണിക്കുന്നതു്. നൂപുരങ്ങൾ പ്രേമാബദ്ധങ്ങളായി സീതയുടെ തൃപ്പാദങ്ങളോടു്, ഹേ തൃപ്പാദങ്ങളേ, നിങ്ങൾ ഞങ്ങളെ കൈവെടിയരുതേ! എന്നിങ്ങനെ അഭ്യത്ഥിക്കുക

  

യാണോ എന്നു തോന്നും.

മംജു ബിലോചന മോചതി ബാരീ
ബോലീ ദേഖി രാമ മഹതാരീ
താത സുനഹു സിയ അതിസുകുമാരീ
സാസു സസുര പരിജനഹിം പിയാരീ

മംജു ബിലോചന ബാരീ മോചതി = മനോജ്ഞങ്ങളായ നേത്രങ്ങളിൽനിന്നു ബാഷ്പം മോചിപ്പിക്കുന്ന സീതയെ, ദേഖി രാമമഹതാരീ ബോലീ = നോക്കി രാമമാതാവു പറഞ്ഞു:— താത സുനഹു സിയ = വത്സ, കേൾക്ക സീത, അതിസുകുമാരീ = ഏറ്റവും സുകുമാരിയാണ്; സാസു സസുര പരിജനഹിം പിയാരീ = ശ്വശ്രൂക്കൾക്കും ശ്വശുരനും പരിജനങ്ങൾക്കും പ്രിയപ്പെട്ടവളുമാണ്.

മനോജ്ഞങ്ങളായ കണ്ണുകളിലൂടെ ബാഷ്പധാരയൊഴുക്കുന്ന സീതയെ നോക്കി രാമമാതാവായ കൗസല്യ രാമനോടിങ്ങനെ പറഞ്ഞു:— രാമ കേൾക്ക. സീത ഏറ്റവും സുകുമാരിയാണ്; ശ്വശ്രൂക്കൾക്കും ശ്വശുരനും പരിജനങ്ങൾക്കും പ്രിയപ്പെട്ടവളുമാണ്.

ദോ:- പിതാ ജനക ഭൂപാലമനി
സസുര ഭാനു കുല ഭാനു
പതി രബികുല കൈരവ
ബിപിന ബിധു ഗുന രൂപ നിധാനു.

പിതാ ഭൂപാലമനി ജനക = പിതാവു ഭൂപാലരത്നമായ ജനകൻ, സസുര ഭാനു കുല ഭാനു = ശ്വശുരനോ സൂര്യവംശസൂര്യനായ ദശരഥ മഹാരാജാവ്, പതി ഗുന രൂപ നിധാനു = ഭർത്താവാകട്ടേ ഗുണരൂപ നിധാനവും, രബികുല കൈരവ ബിപിന ബിധു = സൂര്യകുലമാകുന്ന ആമ്പൽക്കാടിനു ചന്ദ്രനും.

സീതയുടെ പിതാവ് രാജരത്നമായ ജനകരാജഷി; ശ്വശ്രു

രന്നോ, സൂര്യവംശ സൂര്യനായ ദശരഥ ചക്രവർത്തി; ഭർത്താവാകട്ടേ ഗുണങ്ങളുടേയും രൂപത്തിന്റേയും നിധാനവും സൂര്യകുലമാകുന്ന ആമ്പൽക്കാടിന്റെ ചന്ദ്രനമായ നീയും.

ചൗ:- മൈം പുനി പുത്രബധൂ പ്രിയ പാഈ
രൂപരാസി ഗുന സീല്യ സുഹാഈ
നയന പുതരി കരി പ്രീതി ബഢാഈ
രാഖേഉം പ്രാന ജാനകിംഹിം ലാഈ

പുനി മൈം രൂപരാസി ഗുന= അത്രയുമല്ല, ഞാൻ രൂപരാശിയും ഗുണരാശിയും, സീല്യ സുഹാഇ പ്രിയ= സുശീലയും സുന്ദരിയുമായ പ്രിയപ്പെട്ട, പുത്രബധൂ പാഈ= സ്നുഷയെ പ്രാപിച്ചിരിക്കുന്നു, നയന കരി പുതരി= എന്റെ കണ്ണിലുണ്ണിയായ അവൾ, പ്രീതി ബഢാഈ= പ്രീതി വർദ്ധിപ്പിക്കുകയും ചെയ്തിരിക്കുന്നു, ജാനകിഹിം ലാഈ പ്രാന രാഖേഉം= സീതയിൽത്തന്നെയാണ് എന്റെ പ്രാണങ്ങൾ സ്ഥിതി ചെയ്യുന്നതും.

മാത്രമല്ല, രൂപഗുണശീലരാശിയും, സുന്ദരിയുമായ പ്രിയപ്പെട്ട സ്നുഷയെ (പുത്ര വധുവിനെ) ഞാൻ നേടിയിരിക്കുന്നു. എന്റെ കണ്ണിലുണ്ണിയായി അവൾ, എന്നിലുള്ള പ്രീതി വർദ്ധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. സീതയിൽത്തന്നെയാണ് എന്റെ പ്രാണങ്ങൾ ഇരിക്കുന്നതും.

കലപ ബേലി ജിമി ബഹു ബിധി ലാലീ
സീംചി സനേഹ സലില പ്രതിപാലീ
ഫൂലത ഫലത ഭയേഉ ബിധി ബാമാ
ജാനി ന ജാഇ കാഹ പരിനാമാ

കലപബേലി ജിമി ബഹു ബിധി= കല്പകലത എന്നവണ്ണം പലതരത്തിലും, ലാലീ സനേഹ സലില സീംചി= പരിലാളിച്ചിട്ടുണ്ട്. സ്നേഹജലം സേചനംചെയ്തു, പ്രതിപാലീ ഫൂലത

ഫലത = സംരക്ഷിക്കകയും ചെയ്തിട്ടുണ്ട്. പുഷ്പിക്കയും ഫലിക്ക കയും ചെയ്യാറായ കാലത്ത്, ബിധി ബാമാ ഭയേഉ = ദൈവം പ്രതികൂലമായി ഭവിച്ചു, ജാനി ന ജാഇ കാഹ പരിനാമാ = എനിക്കറിയാൻ വയ്യ പരിണാമം എന്താകുമെന്ന്.

കല്പക വല്ലരിയെ എന്നപോലെ പലതരത്തിലും സീതയെ പരിലാളിക്കയും സ്നേഹജല സേചനംകൊണ്ടു ഞാൻ പരി രക്ഷിക്കകയും ചെയ്തിട്ടുണ്ട് ഈ വല്ലരി പൂക്കാനും കായ്ക്കാനും തുടങ്ങിയ കാലത്ത് ദൈവം വിപരീതമായിത്തീൎന്നു എന്താ ണിതിന്റെ പരിണാമമെന്നു എനിക്കറിഞ്ഞുകൂടാ.

പലംക പീഠ തജി ഗോദ ഹിംഡോരാ
സിയ ന ദീൻഹ പഗു അവനി കഠോര
ജിഅനമൂരി ജിമി ജോഗവത രഹഉം
ദീപ ബാതി നഹിം ടാരന കഹഉം

പലംക പീഠ ഗോദ ഹിംഡോരാ = പൎയ്യങ്കവും, സിംഹാ സനവും, അങ്കതലവും, ആട്ടുകട്ടിലും, തജി കഠോരാ അവനി സിയ = ഉപേക്ഷിച്ച്, പരുത്തമണ്ണിൽ സീത, പഗു ന ദീൻഹ ജീവന മൂരി ജിമി = കാലൂന്നുകയുണ്ടായിട്ടില്ല, സഞ്ജീവനി മൂലികപോലെ, ജോഗവത രഹഉം = കണ്ടുകൊണ്ടു കഴിഞ്ഞു കൂടുന്നു, ദീപ ബാതി ടാരന = വിളക്കിലെ തിരിനീട്ടാൻ പോലും, നഹിം കഹഉം = പറയുകയുണ്ടായിട്ടില്ല

പൎയ്യങ്കവും, സിംഹാസനവും, അങ്കതലവും, ആട്ടുകട്ടിലും വിട്ടു പരുപരുത്ത മണ്ണിൽ സീത ഇന്നോളം കാൽവെക്കകയുണ്ടാ യിട്ടില്ല. സഞ്ജീവനി മൂലികയെ എന്നപോലെ ഞാനിവളെ കണ്ടുകൊണ്ടുതന്നെ കഴിഞ്ഞുകൂടുന്നു വിളക്കിലെ തിരിനീട്ടാൻ പോലും ഞാനിവളോടു പറയുകയുണ്ടായിട്ടില്ല (ഒരു തരത്തി ലുള്ള ദുഃഖവും ക്ലേശവും കൂടാതെയാണ് സീത അന്തഃപുരത്തിൽ കഴിഞ്ഞു കൂടുന്നതെന്നും മൃതസഞ്ജീവനിയെപ്പോലെ അവളെ

കൗസല്യ വീക്ഷിച്ചുപോരുന്നു എന്നും സാരം. മൃതസഞ്ജീവനി, അതുപയോഗിക്കുന്നവരെ രോഗാനർത്ഥങ്ങളിൽ നിന്നും മരണത്തിൽനിന്നും കാത്തു രക്ഷിക്കുന്നു എന്നു പ്രസിദ്ധം )

സോഇ സിയചലന ചഹതി ബന സാഥാ
ആയസു കാഹ ഹോഇ രഘുനാഥാ
ചംദ കിരന രസരസിക ചകോരീ
രബിരുഖ നയന സകൈ കിമി ജോരീ

സോഇ സിയ സാഥാ = ആ സീത മന്നിച്ച്, ബന ചലന ചഹതി = വനത്തിലേക്കു പോകാൻ ആഗ്രഹിക്കുന്നു, രഘുനാഥാ കാഹ ആയസു ഹോഇ=രാമ, നീയെന്താണാജ്ഞാപിക്കാൻ ഭാവം? ചംദ കിരന രസരസിക ചകോരീ = ചന്ദ്രകിരണ രസത്തിൽ രസിക്കുന്ന ചകോരീ, രബി രുഖ നയന കിമി ജോരീ സകൈ = സൂര്യന്റെ അഭിമുഖമായി കണ്ണുകറം വിടാൻ എങ്ങനെ ശക്തയാകും?

ആ വിധമിരിക്കുന്ന സീത നിന്നോടുകൂടി വനത്തിലേക്കു പോരാൻ അഭിലഷിക്കുന്നു നിന്റെ ആജ്ഞ എന്താണാവോ? ചന്ദ്രരശ്മികളിൽ നിന്നുവരുന്ന രസം പാനം ചെയ്തു പരിശീലിച്ചാഹ്ളാദിക്കുന്ന ചകോരപ്പേട സൂര്യന്നഭിമുഖമായി നേത്രങ്ങളുന്നയിക്കാൻ എങ്ങനെയാണ് ശക്തയാവുക? [രാമനുമായുള്ള സമ്പർക്കം ത്യജിച്ചു മറെറാരുവിധത്തിൽ ജീവിക്കാൻ സീതയ്ക്കു കഴിവില്ലെന്നു സൂചന ]

ദോ:- കരി കേഹരി നിസിചര ചരഹിം
ദുഷ്ട ജംതു ബന ഭൂരി
ബിഷബാടികാ കി സോഹ സുത
സുഭഗ സജീവനി മൂരി.

ബന ഭൂരി കരി കേഹരി = വനത്തിൽ അസംഖ്യം ആനകളും സിംഹങ്ങളും, നിസിചര ദുഷ്ടജംതു ചരഹിം = രാക്ഷസന്മാ

രും ദുഷ്ടജന്തുക്കളും സഞ്ചരിക്കുന്നുണ്ട്, സുത, സുഭഗ സജീവനി മൂരി=മകനേ, സുന്ദരമായ സഞ്ജീവനി മൂലിക, ബിഷബാടികാ കി സോഹ=വിഷവാടിയിൽ ശോഭിക്കുമോ!

നിരവധി ഗജങ്ങളും കേസരികളും രാക്ഷസന്മാരും മററു ദുഷ്ടജന്തുക്കളും കാട്ടിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവരുടെ ഇടയ്ക്കു, വിഷവാടിയുടെ ഇടയിൽ മൃതസഞ്ജീവനി എന്നപോലെ സീത ശോഭിക്കുമോ? വനവാസം ചെയ്യേണ്ടവളല്ല സീത. അവിടത്തെ സാഹചര്യങ്ങളും സീതയ്ക്കു പററിയവയല്ല എന്നു സാരം

ചൗ:- ബനഹിത കോല കിരാത കിസോരീ
രചീ ബിരംചി ബിഷയസുഖ ഭോരീ
പാഹന ക്രമി ജിമി കഠിന സുഭാഊ
തിൻഹഹിം കലേസു ന കാനന കാഊ.

ബിഷയസുഖഭോരീ=സാംസാരിക സുഖങ്ങളിൽ അജ്ഞന്മാരായ, കിരാത കിസോരീ=കിരാത കന്യകമാരെ, ബനഹിത ബിരംചി രചീ=വനത്തിനുവേണ്ടി ബ്രഹ്മാവു സൃഷ്ടിച്ചു, പാഹനക്രമി ജിമി=പാഷാണത്തിൽ ജീവിക്കുന്ന കൃമിപോലെ, കഠിന സുഭാഊ=കഠിന സ്വഭാവത്തോടുകൂടിയവർ, തിൻഹഹിം കാനന=അവക്കു കാട്ടിൽ, കാഊ കലേസു ന = ഒരു ക്ലേശവും ഇല്ല,

പ്രാപഞ്ചികങ്ങളായ വിഷയസുഖങ്ങളിൽ ഒരെത്തും പിടിയുമില്ലാത്ത കിരാത കന്യകമാരെയാണ് ബ്രഹ്മാവ് വനത്തിന്നു വേണ്ടി സൃഷ്ടിച്ചിട്ടുള്ളത്. സീതയെപ്പോലുള്ളവരെയല്ല പാഷാണത്തിൽക്കിടക്കുന്ന കീടങ്ങാംക്കു തുല്യം കഠിന സ്വഭാവത്തോടു കൂടിയവരാണവർ. അവർക്ക് വനത്തിൽ ഒരു ക്ലേശവും ഇല്ല. വനം അവക്ക് എല്ലാംകൊണ്ടും ഹൃദ്യവുമാണ്.

കൈ താപസ തിയ കാനന ജോഗൂ
ജീൻഹ തപഹേതു തജാ സബ ഭോഗൂ

സിയബന ബസിഹി താത കേഹി ഭാംതീ
ചിത്രലിഖിത കപി ദേഖി ഡരാതീ.

താപസതിയ കാനന കൈ ജോഗൂ=താപസ സ്ത്രീകാം വന വാസാർഹമാരാണ്, തപഹേതു ജിൻഹ സബ ഭോഗു തജാ=തപസ്സിനുവേണ്ടി ഇവർ സർവ്വ ഭോഗങ്ങളേയും കൈവെടിഞ്ഞിരിക്കുന്നു, താത, സിയ ബന കേഹി ഭാംതീ ബസിഹിം=വത്സ, സീത, വനത്തിൽ ഏതുവിധത്തിൽ വസിക്കും? ചിത്രലിഖിത കപി= ചിത്രത്തിലെഴുതപ്പെട്ട കുരങ്ങുകളെ, ദേഖി ഡരാതീ= കണ്ടാൽ പേടിച്ചുപോകും.

താപസ സ്ത്രീകാംക്കും വനം വാസയോഗ്യമാണ്. കാരണം തപസ്സിനുവേണ്ടി ഇവർ ലൗകികങ്ങളായ സർവ്വസംഗങ്ങളും പരിത്യജിച്ചവരാണ് മകനേ, എങ്ങനെയാണ് കിരാതിയും താപസിയുമല്ലാത്ത സീത വനത്തിൽ വസിക്കുക? വാനരന്മാരുടെ ചിത്രം കണ്ടാൽ പോലും ഭയപ്പെടുന്ന കൂട്ടത്തിലാണ് അവാം.

സുരസര സുഭഗ ബനജ ബനചാരീ
ഡാബര ജോഗ കി ഹംസകുമാരീ
അസബിചാരി ജസ ആയസു ഹോഈ
മൈ സിഖ ദേഉം ജാനകിഹി സോഈ.

സുരസര സുഭഗബനജ ബനചാരീ= മാനസ സരസ്സിലെ മനോഹരമായ താമരക്കാട്ടിൽ ചരിക്കുക ശീലമായ, ഹംസകുമാരി കി ഡാബരജോഗ = അരയന്ന കുമാരി ചെളിക്കുണ്ടിൽ വസിക്കാൻ യോഗ്യയാണോ? അസബിചാരി ജസ ആയസു ഹോഈ=ഇതെല്ലാം ആലോചിച്ച് നീ എങ്ങനെ ആജ്ഞാപിക്കുന്നുവോ, സോഈ സിഖ മൈം ജാനകിഹി ദേഉം = അതിന്നനുസരിച്ച് ഞാൻ സീതയ്ക്കു ഉപദേശം നല്കാം.

മാനസ സരോവരത്തിലെ കമലവനത്തിൽ ചരിക്കുന്ന അരയന്നകുമാരി ചെളിക്കുണ്ടിലെങ്ങനെ വസിക്കും? ഇതെല്ലാം ആ

ലോചിച്ച നീ എങ്ങനെ ആജ്ഞാപിക്കുന്നു, അതിനനുസരിച്ച സീതയ്ക്കു ഞാൻ ഉപദേശം നല്കാം (സീതയ്ക്കു വനവാസം അരയന്നകുമാരിയ്ക്കു വെള്ളിക്കുണ്ടിലെ വാസംപോലെ ഗഹ്ണീയമെന്നത്രം സീതയെ കൊണ്ടുപോകാൻ കൗസല്യ ഇച്ഛപ്പെട്ടന്നില്ലെന്നു സാരം.)

ജൗം സിയ ഭവന രഹൈ കഹ അംബാ
മോഹി കഹം ഹോഇ ബഹുത അവലംബാ
സുനി രഘുബീര മാതു പ്രിയബാനീ
സീല സനേഹ സുധാ ജന സാനീ

അംബാ കഹ = മാതാവു പറഞ്ഞു:— ജൗം സിയ ഭവന രഹൈ=സീത രാജമന്ദിരത്തിൽ വസിക്കുന്നപക്ഷം, മോഹി കഹം ബഹുത അവലംബാ ഹോഇ=എനിക്കതു വലിയൊരാശ്രയമായിരിക്കും, സുധാ ജന സീല സനേഹ സാനീ=അമൃതോ എന്നു തോന്നുമാറു ശീലസ്നേഹ സാന്ദ്രങ്ങളായ. മാതു പ്രിയബാനീ സുനി രഘുബീര = മാതാവിൻെറ പ്രിയവാക്കുകൾ കേട്ട ശ്രീരാമൻ.

ദോ:- കഹി പ്രിയ ബചന ബിബേകമയ
കീൻഹ മാതു പരിതോഷ
ലഗേ പ്രബോധന ജാനകിംഹി
പ്രഗടി ബിപിന ഗുന ദോഷ

ബിബേകമയ പ്രിയബചന കഹി = വിവേകമയങ്ങളായ പ്രിയവാക്കുകൾ പറഞ്ഞു്, മാഇ പരിതോഷ കീൻഹ=അമ്മക്കു സന്തോഷം ജനിപ്പിച്ചു, ബിപിന ഗുനദോഷ പ്രഗടി=വനത്തെ സംബന്ധിച്ച ഗുണദോഷങ്ങൾ പ്രകടിപ്പിച്ചു, ജാനകിഹി പ്രബോധന ലഗേ = സീതയെ ബോധിപ്പിക്കാൻ തുടങ്ങി.

രാമ മാതാവായ കൗസല്യ പറഞ്ഞു: —'സീത അരമനയിൽ

ത്തന്നെ വസിക്കുന്ന പക്ഷം എനിയ്ക്കതു വലുതായ ഒരാശ്രയമായി രിക്കും.' അതുമാതാ എന്നു് തോന്നുമാറു ശീലസ്നേഹ സാന്ദ്രങ്ങളായ മാതാവിന്റെ പ്രിയ വാക്കുകൾ കേട്ടു് വിവേകമയങ്ങളായ പ്രിയവചസ്സുകളാൽ അമ്മയെ രാമൻ സന്തുഷ്ടയാക്കി. വന സംബന്ധമായ ഗുണങ്ങളും ദോഷങ്ങളും തുറന്നു പറഞ്ഞു് രാമൻ സീതയെ പ്രബോധിപ്പിക്കാൻ ആരംഭിച്ചു.

ചൗ:— മാതു സമീപ കഹത സകുചാഹീം
ബോലേ സമഉ സമുഝി മനമാംഹീം
രാജകുമാരി സിഖാവന സുനഹൂ
ആനഭാംതി ജിയ ജനി കഛു ഗുനഹൂ

മാതു സമീപ കഹത=അമ്മയുടെ അരികിൽനിന്നു സംസാരിക്കുന്നതിൽ, സകുചാഹീം മനമാംഹീം=സങ്കോചമുണ്ടു്, മനസ്സിൽ, സമഉ സമുഝി ബോലേ=അവസര മറിഞ്ഞു് പറഞ്ഞു:— രാജകുമാരി='ഹേ രാജപുത്രി, സിഖാവന സുനഹൂ ജിയ= ഉപദേശം കേൾക്ക മനസ്സിൽ, ആന ഭാംതി=മറെറാരു വിധത്തിൽ, കഛു ജനി ഗുനഹൂ=ഒന്നും ഗണിച്ചു പോകരുതു്.

അമ്മയുടെ സമീപത്തുവെച്ചു് സീതയോടു എല്ലാം തുറന്നു സംസാരിക്കുന്നതിൽ രാമനു സ്വാഭാവികമായി സങ്കോചമില്ലാതില്ല. പക്ഷേ സമയ ഗൗരവം ഗ്രഹിച്ചു രാമൻ ഇങ്ങനെ പറഞ്ഞു: —'ഹേ ജനകരാജപുത്രി, എന്റെ ഉപദേശം കേൾക്കു. അന്യഥാ ധരിക്കരുതു് ഞാൻ പറയുന്നതു്.

ആപന മോര നീക ജോ ചഹഹൂ
ബചനു ഹമാര മാനി ഗൃഹ രഹഹൂ
ആയസു മോരി സാസു സേവകാഈ
സബ ബിധി ഭാമിനി ഭവന ഭലാഈ

ജോ ആപന മോര നീക ചഹഹൂ=നിനക്കും എനിക്കും

നന്മ ആശീഷ്ക്കുന്നുണ്ടെങ്കിൽ, ഹമാര ബചന മാനി ഗ്രഹ രഹഹു=എൻെറ വാക്കുകാം മാനിച്ച് കൊട്ടാരത്തിൽ വസിക്കു. മോരി ആയസു സാസു സേവകാഈ=എൻെറ ആജ്ഞ, ശ്വശ്രൂശുശ്രൂഷ, ഭവന സമ്പന്ധിധി=കൊട്ടാരം എല്ലാവിധത്തിലും, ഭലാഈ=നിനക്ക നന്മയാണ്.

നീ നിൻേറയും എൻേറയും ശ്രേയസ്സാഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാൻ പറയുന്നതനുസരിച്ച് കൊട്ടാരത്തിൽ വസിക്കുക. ഒന്നാമതെൻെറ നിയോഗം, രണ്ടാമത്ത് ശ്വശ്രൂസേവനം, ഇക്കാരണങ്ങളാൽ കൊട്ടാരവാസം നിനക്ക ശ്രേയസ്കരമാണ്.

ഏഹിതേം അധിക ധരമു നഹിം ദൂജാ
സാദര സാസു സസുര പദ പൂജാ
ജബ ജബ മാതു കതഹി സുനി മോരീ
ഹോഇഹി പ്രേമ ബികല മതി ഭോരീ

ഏഹിതേം അധിക ധരമു ദൂജാനഹിം ആദര സാസുസസുര പദപൂജാ=വലുതായൊരു ധൎമ്മം വേറെയില്ല, ആദരപൂൎവ്വം ശ്വശുരനേയും ശ്വശ്രൂക്കളേയും പൂജിക്കുക എന്നതിനേക്കാാം, ജബ ജബ മോരി സുധി മാതുകരിഹി=എപ്പോളെപ്പോാം എൻെറ ഓൎമ്മ അമ്മയ്ക്കുണ്ടാകുന്നു, ഭോരീമതി പ്രേമബികല ഹോഇഹി=സന്മതി പ്രേമം ഹേതുവായി വ്യാകുലയായിതീരുന്നു.

തബ തബ തുംഹ കഹി കഥാ പുരാനീ
സുംദരി സമുഝായേഹു മൃദു ബാനീ
കഹഉം സുഭായ സപഥ സത മോഹീ
സുമുഖി മാതു ഹിത രാഖഉം തോഹീം.

തബ തബ സുംദരി=അപ്പോളെല്ലാം, ഹേ സുന്ദരി, മൃദു ബാനീ തുംഹ പുരാനീ കഥാകഹി=നീ മൃദുവാക്കുകളാൽ പുരാണകഥകാം പറഞ്ഞു, സമുഝായേഹു സമാശ്വസിപ്പിക്കണം,

സുമുഖി സുഭായ കഹൗ=ഹേ സുമുഖി, സന്മനസ്സോടെ പറയുന്നു, മോഹീ സൗസപഥ തോഹീ=പ്രതിജ്ഞാശതത്തോടെ, നിന്നെ, മാതു ഹിത രാഖൗം=മാതൃഹിതാർത്ഥം നിറുത്തുന്നു.

ഭർത്താവിൻെറ പിതാവിനേയും ഭർത്താവിൻെറ മാതാക്കളേയും ആദരപൂർവ്വം ശുശ്രൂഷിക്കുന്നതിൽ കവിഞ്ഞു ഒരു ധർമ്മവും നിനക്കു ഈ ലോകത്തിലില്ല. എപ്പോഴെല്ലാം അമ്മയ്ക്കു എൻെറ ഓർമ്മയുണ്ടാവുകയും എന്നിലുള്ള വാത്സല്യം ഹേതുവായി അമ്മ വ്യാകുലയായിതീരുകയും ചെയ്യുന്നുവോ അപ്പോളെല്ലാം ഹേ സുദതി, നീ മൃദുവാക്കുകളാൽ ഓരോ പുരാണകഥകൾ പറഞ്ഞു അമ്മയെ ആശ്വസിപ്പിക്കണം. സന്മനസ്സോടും പ്രതിജ്ഞാശതബദ്ധനായിട്ടും ഞാൻ പറയുകയാണു്. എൻെറ അമ്മയെ ഉദ്ദേശിച്ചാണു് നിന്നെ ഞാൻ കൊട്ടാരത്തിൽ വിടുന്നതു്.

ദോ:- ഗുരുശ്രുതി സംമത ധരമഫലു
പാഇഅ ബിനഹിം കലേസ
ഹഠബസ സബ സംകട സഹേ
ഗാലവ നഹുഷ നരേസ.

ഗുരുശ്രുതി സംമത = ഗുരുജനങ്ങളേയും വേദകല്പനകളേയും മാനിക്കുന്നതുകൊണ്ടു്, ബിനഹിം കലേസ = ക്ലേശം കൂടാതെ, ധരമഫലു പാഇ=ധർമ്മഫലം പ്രാപിക്കുക, ഹഠബസ ഗാലവ= ദുശ്ശാഠ്യത്തിന്നു വിധേയരായി ഗാലവനും, നഹുഷ നരേസ = നഹുഷ രാജാവും, സബ സംകട സഹേ = സകല സങ്കടങ്ങളും അനുഭവിച്ചു.

ഗുരുജനങ്ങളേയും വേദവിധികളേയും മാനിയ്ക്കുന്നതുകൊണ്ടു ക്ലേശം കൂടാതെ ധർമ്മഫലം പ്രാപിക്കാനിടവരുന്നു. ദുശ്ശാഠ്യത്തിന്നു വിധേയരായതുകൊണ്ടാണല്ലോ ഗാലവനും നഹുഷരാജാവിനും സമസ്ത സങ്കടങ്ങളും അനുഭവിക്കേണ്ടിവന്നതു്. [വിശ്വാമിത്രനു ഗാലവനെന്നൊരു ശിഷ്യനുണ്ടായിരുന്നു. വിദ്യാഭ്യാസം

പൂർത്തിയായപ്പോഠം ഗാലവൻ ഗുരുവിനോട് ദക്ഷിണ വാങ്ങാൻ നിർബ്ബന്ധിച്ചു കറത്ത ചെവികളുള്ള 800 കുതിരകഠം ദക്ഷിണയായി വിശ്വാമിത്രൻ ആവശ്യപ്പെട്ടു ജീവിതം മുഴുവൻ ശ്രമിച്ചിട്ടും അത്ര വളരെ കുതിരകളെ ഗാലവനു ലഭിച്ചില്ല തന്മൂലം പല സങ്കടങ്ങളും അനുഭവിക്കേണ്ടതായും വന്നു. നഹുഷൻ ദേവലോകം ഭരിക്കുന്നകാലത്തു ഇന്ദ്രാണിയെ പ്രാപിക്കാനാഗ്രഹിച്ചു ഇന്ദ്രാണിയുടെ നിർദ്ദേശപ്രകാരം മഹർഷിമാരെക്കൊണ്ടു പല്ലക്കെടുപ്പിച്ചു ആ പല്ലക്കിൽ ഇരുന്നു് നഹുഷൻ തന്നെ സമീപിക്കുന്ന പക്ഷം നഹുഷനു താൻ വിധേയയാകാമെന്നു ഇന്ദ്രാണി സമ്മതിച്ചു നഹുഷൻ സപ്തർഷികളെകൊണ്ടു പല്ലക്കു ചുമപ്പിച്ചു വളരെ വേഗത്തിൽ പല്ലക്കുമായി നടക്കാത്തതിനു നഹുഷൻ മഹർഷിമാരെ ശാസിച്ചു. അവർ പല്ലക്കു താഴെവെച്ചു 'എടാ ദുഷ്ട, മൃത്യുലോകത്തിൽ ചെന്നു നീയൊരു സർപ്പമായി പിറക്കട്ടെ' എന്നിങ്ങനെ നഹുഷനെ ശപിച്ചു. നഹുഷൻ സർപ്പമായി നരകത്തിൽ കിടന്നു വളരെ സങ്കടങ്ങഠം അനുഭവിച്ചു. ഒടുവിൽ ധർമ്മപുത്രരാണു് നഹുഷനെ നരകത്തിൽനിന്നു മോചിപ്പിച്ചതു്.]

ചൗ:— മൈം പുനി കരി പ്രമാന പിതു ബാനീ
ബേഗി ഫിരബ സുനു സുമുഖി സയാനീ
ദിവസ ജാത നഹിം ലാഗിഹി ബാരാ
സുംദരി സിഖവനു സുനഹു ഹമാരാ.

സുമുഖി സയാനീ സുനു=സുംദരി, ചതുരേ, കേഠംക്കു, മൈ പിതുബാനീ പ്രമാന കരി പുനി=ഞാൻ പിതൃശപഥം നിറവേററി പിന്നീട്, ബേഗി ഫിരബ; ഹമാരാ സിഖവനു= വേഗം മടങ്ങിവരാം. എൻെറ ഉപദേശം, സുനഹു=കേഠംക്കു, ദിവസ ജാത ബാരാനഹിം ലാഗിഹി=ദിവസങ്ങഠം പോകുമ്പോഠം കാലവിളംബം അനുഭവപ്പെടുകയില്ല.

സുന്ദരി, ഞാൻ എൻെറ പ്രിയ പിതാവിൻെറ പ്രതിജ്ഞ

പാലിച്ചു വേഗം മടങ്ങിവരാം. എന്റെ ഉപദേശം കേറക്കു. ദിവസങ്ങറം പൊയ്ക്കൊണ്ടിരിക്കേ കാലവിളംബം അനുഭവപ്പെടു കയില്ല.

ഹഠ കരഹു പ്രേമബസ ബാമാ
തൗ തുംഹ ദുഖു പാഉബ പരിനാമാ
കാനന കഠിന ഭയംകര ഭാരീ
ഘോരഘാമു ഹിമ ബാരി ബയാരീ.

ബാമാ പ്രേമബസ=ഹേ ഭാമിനി, പ്രേമം കാരണമായി, ജൗം ഹഠ കരഹു തൗ=ശാഠ്യം പിടിക്കുന്നപക്ഷം, പരിനാമാ തുംഹ ദുഖു പാഉബ=ഒടുവിൽ നിനക്കു ദുഃഖിക്കേണ്ടിവരും, കാനനു ഭാരീ കഠിന=വനം വളരെ കഠിനവും, ഭയംകര=ഭയ ങ്കരവുമാണ്, ഘാമു ഹിമ ബാരി ബയാരീ ഘോര=അവിട ത്തെ ചൂടും, (വെയിൽ) മഞ്ഞും, വെള്ളവും, കാററും ഭയങ്കരങ്ങ ളാണ്.

ഹേ പ്രിയേ, പ്രേമവശഗയായി നീ ശാഠ്യം പിടിച്ചു വന ത്തിലേക്കു ഞാനൊന്നിച്ചു പോരുന്നപക്ഷം ഒടുവിൽ നിനക്കു വ്യസനിക്കേണ്ടിവരും. വനവാസം വളരെ ക്ലേശകരവും ഭയ ങ്കരവുമാണ്. അവിടത്തെ വെയിലും, മഞ്ഞും, വെള്ളവും, കാററും ഘോരങ്ങളാണ്. വനത്തിലെ വിഷമതകറം നിനക്കു പരിചിതങ്ങളല്ല.

കുസ കംടക മഗ കാംകര നാനാ
ചലത പയാദേഹിം ബിനു പദത്രാനാ
ചരന കമല മൃദു മംജു തുംഹാരേ
മാരഗ അഗമ ഭൂമിധര ഭാരേ.

മഗ നാനാ കാംകര=വഴിയിൽ പലതരത്തിലുള്ള ഉരുളൻ കല്ലുകറം, കുസ കംടക=കുശകറം, കണ്ടകങ്ങറം, ബിനുപദ ത്രാനാ പയാദേഹിം=പാദരക്ഷ കൂടാതെ നഗ്നപാദങ്ങളുമായി,

  

ചലത; തുംഹാരേ ചരനകമല=നടക്കണം. നിൻെറ പാദകമല ങ്ങാം, മൃദു മംജു; മാരഗ അഗമ=മൃദുലങ്ങളും കോമളങ്ങളുമാണ്. മാർഗ്ഗത്തിൽ ദുർഗ്ഗമങ്ങളായ, ഭാരേ ഭൂമിധര=കൂററൻ പർവ്വതങ്ങളുണ്ട്.

വഴിയിൽ പലതരത്തിലുള്ള ഉരുളൻകല്ലുകളും കുശപ്പുല്ലുകളും മുള്ളുകളുമുണ്ട്. പാദരക്ഷകൂടാതെ നഗ്നപാദങ്ങളോടുകൂടിത്തന്നെ വേണം വഴിനടക്കാൻ നിൻെറ പാദകമലങ്ങാം മൃദുലങ്ങളും കോമളങ്ങളുമാണ്. മാർഗ്ഗത്തിൽ ദുർഗ്ഗമങ്ങളായ കൂററൻ പർവ്വതങ്ങളുമുണ്ട്.

കംദര ഖോഹ നദീനദ നാരേ
അഗമ അഗാധ ന ജാഹിം നിഹാരേ
ഭാലു ബാഘ ബൃക കേഹരി നാഗാ
കരഹിം നാദ സുനി ധീരജു ഭാഗാ

കംദര ഖോഹ നദീ നദ=ഗുഹകളും, കുണ്ടുകളും, നദികളും നാദങ്ങളും, നാരേ അഗമ=അരുവികളും ദുർഗ്ഗമങ്ങളും, നിഹാരേ ന ജാഹിം അഗാധ=നോക്കെത്താത്തവിധം അഗാധങ്ങളുമാണ്. ഭാലു, ബാഘ ബൃക കേഹരി=കരടി, പുലി, ചെന്നായ, സിംഹം, നാഗാ സുനി ധീരജു ഭാഗാ=ഗജം എന്നിവ, കേട്ടാൽ ധൈര്യം ഓടിപ്പോകുന്നവിധം, നാദ കരഹിം=ശബ്ദം പുറപ്പെടുവിക്കുന്നവയാണ്.

ഗുഹകളും കുണ്ടുകളും നദികളും നാദങ്ങളും അരുവികളും, ദുർഗ്ഗമങ്ങളും നോക്കിയാൽ നോക്കെത്താത്തവിധം അഗാധങ്ങളുമാണ്. കരടി, പുലി, ചെന്നായ, സിംഹം, ഗജം എന്നിവ, ശ്രോതാക്കളുടെ ധൈര്യം നിശ്ശേഷം ശിഥിലമാക്കുന്നതു കഠോര ശബ്ദങ്ങളാണ് പുറപ്പെടുവിക്കുന്നതു്.

ദോ:- ഭൂമി സയന ബലകല ബസന
അസന കംദ ഫലമൂല

തേകി സദാ സബദിന മിലഹിം
സബജ്ഞ സമയ അനുകൂല.

ഭൂമിസയന=മണ്ണിൽ കിടപ്പ്, ബലകല ബസന=മരവുരി വസ്ത്രം, കംദഫലമൂല അസന=കന്ദഫലമൂല ഭക്ഷണം, തേ സദാ സബദിനകി മിലഹിം=അതുതന്നെ എല്ലായ്പ്പോഴും എല്ലാ ദിവസവും കിട്ടുമോ? സമയ അനുകൂല സബജ്ഞ=സമയാനുകൂലമായി ലഭിച്ചേക്കും

കിടക്കാൻ ഭൂതലം; ഉടുക്കാൻ മരവുരി; ഭക്ഷിക്കാൻ ഫലമൂലങ്ങൾ. എന്നാൽ ഇവയും എന്നും എല്ലാകാലത്തും കിട്ടുമോ? സമയാനുസൃതം ഒട്ടൊക്കെ ലഭിച്ചേക്കാമെന്നുമാത്രം.

ചൗ:- നര അഹാര രജനീചര ചരഹീം
കപടബേഷബിധി കോടിക കരഹീം
ലാഗൈ അതിപഹാര കരപാനീ
ബിപിന ബിപതി നഹി ജാഇ ബഖാനീ

നര അഹാര രജനീചര ചരഹീം=മനുഷ്യാഹാരികളായ രാക്ഷസന്മാർ വനങ്ങളിൽ സഞ്ചരിക്കുന്നു; കോടികബിധി=കോടിക്കണക്കിൽ, കപടബേഷ കരഹീം=കപടവേഷം ധരിക്കുകയും ചെയ്യുന്നു, പഹാര കര പാനീ=പർവ്വതങ്ങളിലെ വെള്ളം, അതിലാഗൈ=വളരെ ഹാനികരമാണ്, ബിപിന ബിപതി=വനത്തിലുണ്ടാകുന്ന ആപത്തുകളാകട്ടെ, ബഖാനീ ന ജാഇ=വർണ്ണിക്കുക വിഷമം

കോടിക്കണക്കിൽ കപടവേഷം ധരിക്കുന്നവരും മനുഷ്യാഹാരികളുമായ അസംഖ്യം രാക്ഷസന്മാർ വനപ്രദേശങ്ങളിൽ സഞ്ചരിക്കുന്നുണ്ട്. പർവ്വതങ്ങളിലെ ജലം ആരോഗ്യത്തിന് ഹാനികരമാംവണ്ണം ദൂഷിതവുമാണ്. വനത്തിൽ നേരിടുന്ന ആപത്തുകളാവട്ടെ, വർണ്ണിക്കാൻ വിഷമവുമാകുന്നു.

 

ബ്യാല കരാലബിഹംഗ ബന ഘോരാ
നിസിചര നികര നാരിനര ചോരാ
ഡരപഹിം ധീരഗഹന സുധി ആഏം
മൃഗലോചനി തുംഹ ഭീരു സുഭാഏം

ബന കരാല ബ്യാല ഘോരാ ബിഹംഗ=വനങ്ങളിൽ ഭയങ്കര സർപ്പങ്ങളും ഘോര ഖഗങ്ങളും, നാരി നരചോരാ = സ്ത്രീപുരുഷന്മാരെ കവർച്ച ചെയ്യുന്ന, നിസിചര നികര = രാക്ഷസ ഗണവും ഉണ്ട്, ഗഹന സുധി ആഏം ധീര = വനത്തെക്കുറിച്ച് ഓർമ്മിക്കുമ്പോഴാംത്തന്നെ ധീരന്മാർപോലും, ഡരപഹിം മൃഗലോചന = ഭയാധീനരായി തീരുന്നു, ഹേ ഹരിണാക്ഷി, തുംഹ സുഭാഏം ഭീരു = നീയാകട്ടെ പ്രകൃത്യാതന്നെ ഭയശീലയുമാണ്.

വനപ്രദേശങ്ങളിൽ ഘോര സർപ്പങ്ങളും പക്ഷികളും സ്ത്രീ പുരുഷന്മാരെ കവർന്നുകൊണ്ടു പോകുന്ന രാക്ഷസ സമൂഹവും ഉണ്ട് വനമെന്നു വിചാരിക്കുമ്പോഴാംത്തന്നെ ധീരന്മാർ പോലും ഭയാധീനരായിച്ചമയുന്നു ഹേ ഹരിണാക്ഷി നീയാകട്ടെ പ്രകൃത്യാതന്നെ ഭയശീലയുമാണ്.

ഹംസഗവനി തുംഹ നഹിം ബന ജോഗു
സുനി അപജസു മോഹിം ദേഇഹി ലോഗു
മാനസ സലില സുധാ പ്രതിപാലീ
ജിഅഇ കി ലവന പയോധി മരാലീ

ഹംസ ഗവനി തുംഹ = ഹേ മരാളഗമനേ. നീ, ബന ജോഗു നഹിം ലോഗു=വനയാത്രക്ക പോന്നവളല്ല ജനങ്ങൾ, സുനി മോഹിം അപജസു ദേഇഹി = കേട്ടാൽ എന്നെ പഴിക്കും, മാനസ സലില സുധ =മാനസ സരസ്സിലെ ജലമാകുന്ന അമൃതിൽ, പ്രതിപാലീ മരാലാ യഥേഷ്ടം വളന്ന അരയന്നപ്പേട, ലവനപയോധി കിമി അഇ=ലവണ സമുദ്രത്തിൽ ജീവിക്കുമോ?

വനവാസത്തിന്നു പററിയതല്ല സീതേ, നിന്റെ സ്ഥിതി. നിന്നെ ഞാൻ വനത്തിലേക്കു കൂട്ടിക്കൊണ്ടുപോയാൽ അക്കാര്യത്തിൽ ലോകർ എന്നെ പഴിക്കും. മാനസ സരസ്സിലെ സുധാസദൃശമായ ജലത്തിൽ വിഹരിച്ചു വളന്ന അരയന്നപ്പേട ലവണസമുദ്രത്തിൽ ജീവിക്കുമോ? (അയോദ്ധ്യയിലെ കൊട്ടാരവാസത്തെ മാനസ സരസ്സിലെ സുധോപമമായ ജലത്തിലെ വിഹാരമായിട്ടും വനവാസത്തെ ലവണസമുദ്ര വാസമായിട്ടും കവി കാണുന്നു. ദുരിതം നിറഞ്ഞ വനവാസത്തിൽ ഉപ്പു വെള്ളത്തിൽ കഴിഞ്ഞു കൂടേണ്ടിവരുന്ന മരാളിയുടെ ചരമോന്മുഖമായ ഭാവിയെക്കൂടി കവി സൂചിപ്പിക്കുന്നു. വനവാസം സീതയെത്തന്നെ നാമാവശേഷയാക്കുകയില്ലേ എന്നുകൂടി രാമന് സന്ദേഹമുണ്ടാകുന്നുണ്ട്)

നവ രസാല ബന ബിഹരന സീലാ
സോഹ കി കോകില ബിപിന കരീലാ
രഹഹു ഭവന അസ ഹൃദയ ബിചാരീ
ചംദബദനി ദുഖു കാനന ഭാരീ

നവ രസാല ബന ബിഹരന ശീലാ=പുതിയ തേന്മാവിൻ തോപ്പിൽ ക്രീഡിക്കുക ശീലമായ, കോകില കരീലാ ബിപിന= കോകിലം പരുവക്കാട്ടിൽ, കി സോഹ=ശോഭിക്കുമോ? അസ ഹൃദയ ബിചാരി = ഇതെല്ലാം മനസ്സിൽ ആലോചിച്ച്, ചംദബദനി ഭവന രഹഹു=ഹേ ചന്ദ്രവദനേ, കൊട്ടാരത്തിൽ വസിക്കുക, കാനന ഭാരി ദുഖു=വനത്തിൽ വലിച്ച ദുഃഖമാണുണ്ടാകുക.

പുതിയ തേൻമാവിൻതോപ്പിൽ ക്രീഡിക്കുക ശീലമായ കുയിൽ പരുവക്കാട്ടിൽ (മുളംകൂട്ടിൽ) ശോഭിക്കുമോ? ഇതൊക്കെ നന്നായാലോചിച്ച് നീ കൊട്ടാരത്തിൽ കഴിഞ്ഞു കൂടുക. വനം എല്ലാംകൊണ്ടും അത്യധികം ദുഃഖപ്രദമാണ്.

ദോ:- സഹജ സുഹൃദ ഗുരുസ്വാമി സിഖ
ജോ ന കരൈ സിരമാനി
സോ പഛരിതാഇ അഘാഇ ഉര
അവസി ഹോഇ ഹിതഹാനി

ജോ സുഹൃദ ഗുരുസ്വാമി സിഖ=ഏതൊരുവൻ സുഹൃത്തുക്കളുടേയും, ഗുരുജനങ്ങളുടേയും സ്വാമിയുടേയും ഉപദേശം, സിരമാനീ ന കരൈ=ശിരസാ മാനിക്കുന്നില്ല, സോ അഘാഇ ഉര പാഛരിതാഇ=അവൻ എന്തെന്നില്ലാതെ മനസാ പശ്ചാത്തപിക്കും, ഹിത അവസി ഹാനി ഹോഇ=അവൻെറ ഹിതം തീച്ചയായും വിഫലമായി ഭവിക്കും

ഏതൊരുവൻ അവൻെറ ഗുണത്തെ കാംക്ഷിക്കുന്നവരായ സുഹൃത്തുക്കളുടേയും ഗുരുജനങ്ങളുടേയും സ്വാമിയുടേയും ഉപദേശങ്ങാം ശിരസാ മാനിക്കുന്നില്ലയോ അവന് എന്തെന്നില്ലാതെ പശ്ചാത്തപിയ്ക്കുവാൻ ഇടവരും അവൻെറ ഹിതം വിഫലവുമാവുകയും ചെയ്യും.

ചൗ:- സുനി മൃദുബചന മനോഹര പിഅ കേ
ലോചന ലലിത ഭരേ ജല സിയകേ
സീതല സിഖ ദാഹക ഭൈ കൈസേം
ചകഇഹി സരദ ചംദ നിസി ജൈസേം

പിഅ കേ മൃദുമനോഹര ബചനസുനി=പ്രിയൻെറ മൃദുലവും മനോഹരവുമായ വാക്കുകാം കേട്ട്, സിയകേ ലലിത ലോചന=സീതയുടെ ലളിത നേത്രങ്ങളിൽ, ജലഭരേ = നീർ നിറഞ്ഞു, ജൈസേം ചകഇഹി സരദ ചാംദനിസി=ചകോരിക്കു ശരച്ചന്ദ്രനിശീഥം എപ്രകാരമോ, കൈസേം സീതല സിഖ=അപ്രകാരം ശീതളോപദേശവും, ദാഹക ഭൈ=അഗ്നിയായി ഭവിച്ചു.

  

പ്രാണപ്രിയനായ രാമഭദ്രൻെറ മൃദുലവും മനോഹരവുമായ വാക്കുകൾ കേട്ട സീതാദേവിയുടെ ലളിത നേത്രങ്ങൾ ബാഷ്പ പൂർണ്ണങ്ങളായി ഭവിച്ചു, ശരച്ചന്ദ്രനോടുകൂടിയ രാത്രി, ചകോരിയ്ക്കു എപ്രകാരമോ അപ്രകാരം രാമൻെറ കുളുർമ്മ നിറഞ്ഞ ഉപദേശവും സീതയ്ക്കു അഗ്നിയുടെ പ്രതീതി ഉണ്ടാക്കി.

ഉതരു ന ആവ ബികല ബൈദേഹീ
തജന ചഹത സുചി സ്വാമി സനേഹീ
ബരബസ രോകി ബിലോചന ബാരീ
ധരി ധീരജു ഉര അവനി കുമാരീ.

ഉതരു ന ആവ=പ്രത്യുത്തരം ഉണ്ടായില്ല, സുചിസനേഹീ സ്വാമി=പവിത്ര പ്രണയിയായ പ്രാണനാഥൻ, തജന ചഹത= കൈവിടാനാഗ്രഹിക്കുന്നു എന്ന വിചാരത്താൽ, ബൈദേഹീ ബികല=സീത വ്യാകുലയായി, ബിലോചന ബാരീബരബസ രോകി= നേത്രാശ്രുക്കൾ പണിപ്പെട്ടു നിയന്ത്രിച്ച്, അവനി കുമാരീ ഉര=ഭൂപുത്രിയായ സീത, മനസ്സിൽ, ധീരജു ധരി= ധൈര്യം അവലംബിച്ച്.

ലാഗി സാസുപഗ കഹ കരജോരീ
ഛമബി ദേബി ബഡി അവിനയ മോരീ
ദീൻഹി പ്രാനപതി മോഹി സിഖ സോഈ
ജേഹി ബിധി മോര പരമഹിത ഹോഈ
മൈം പുനി സമുഝി ദീഖ മനമാഹീം
പിയബിയോഗസമ ദുഖു ജഗ നാഹീം.

സാസുപഗ ലാഗി=ശ്വശ്രുവിൻെറ കാൽപിടിച്ച്, കര ജോരി കഹ=കൈകൂപ്പി പറഞ്ഞു:— ദേബി, മോരീ ബഡീ അവിനയ=ദേവി, എൻെറ ഈ വർദ്ധിച്ച അവിനയം, ഛമബീ; ജേഹി ബിധി=ക്ഷമിക്കണം ഏതുവിധമായാൽ, മോര പരമ ഹിത സോഈ സിഖ=എനിക്കു ഏററവും ഹിതമാകുമോ ആ

ഉപദേശം, മോഹി പ്രാനപതി ദീൻഹി = എനിക്ക പ്രാണനാഥൻ നല്കി, പുനി മൈം മനമാംഹീം സമുഝിദീഖ = എന്നാൽ ഞാനെൻെറ മനസ്സിൽ ആലോചിച്ചിട്ടു കണ്ടെത്തിയതു്, പിയബിയോഗസമ ദുഖു = ഭർത്തൃവിയോഗത്തിനു തുല്യമായ ദുഃഖം, ജഗ നാംഹീം=ലോകത്തിലില്ലെന്നാണു്.

സീതയിൽനിന്നു പ്രത്യുത്തരം ഉണ്ടായില്ല. യഥാൎത്ഥ പ്രണയിയായ പ്രാണനാഥൻ തന്നെ കൂടാതെ വനവാസാൎത്ഥം പോകാൻ അഭിലഷിക്കുന്നുവല്ലോ എന്ന വിചാരത്താൽ സീത വ്യാകുലയായിത്തീൎന്നു. പണിപ്പെട്ടു ആ ദേവി ബാഷ്പം നിയന്ത്രിച്ചു് ധൈൎയ്യം അവലംബിച്ചു് ശ്വശ്രൂവിൻെറ പാദങ്ങൾ ഗ്രഹിച്ചു് കൈകൂപ്പി ഇങ്ങനെ പറഞ്ഞു:— ദേവി, എൻെറ ഈ അതിർ കവിഞ്ഞ അവിവേകം അവിടന്നു ക്ഷമിക്കണം. എങ്ങനെയായാൽ എനിക്കേററവും ഹിതമാകും, ആവിധമുള്ള ഒരുപദേശമാണു് എനിക്കെൻെറ പ്രാണനാഥൻ നല്കിയിരിക്കുന്നതു്. എന്നാൽ ഞാനെൻെറ മനസ്സിൽ നല്ലപോലെ ആലോചിച്ചു കണ്ടെത്തിയതു ഭർത്തൃവിയോഗ ദുഃഖത്തിനു തുല്യമായൊരു ദുഃഖം ലോകത്തിൽ വേറെയില്ല എന്ന വസ്തുതയാണു്.

ദോ:— പ്രാനനാഥ കരുനായതന
സുംദര സുഖദ സുജാന
തുംഹ ബിനു രഘുകുല കമുദ
ബിധു സുരപുര നരക സമാന

പ്രാനനാഥ, കരുനായതന = ഹേ പ്രാണനാഥ, കരുണാധാമമേ, സുംദര സുഖദ സുജാന = സുന്ദര, സുഖപ്രദ, വിജ്ഞാനസമ്പന്ന, രഘുകുല കമുദബിധു = രഘുകുലമാകുന്ന ആമ്പലിനു ചന്ദ്ര, തുംഹ ബിനു സുരപുര = അങ്ങയോടു കൂടാതുള്ള ദേവനഗരവും, നരക സമാന = നരക തുല്യമാണു്.

ഹേ കരുണാധാമമേ, പ്രാണനാഥ, സുന്ദര, സുഖദം സർവ്വജ്ഞ, അങ്ങയോട് കൂടാതെയുള്ള ദേവനഗരവാസവും, എനിക്ക നരകവാസ സമാനംതന്നെയാണ്. (രാമൻെറ വാദ മുഖങ്ങൾ സീത ഓരോന്നായി ഖണ്ഡിക്കാൻ ഉദ്യമിക്കുന്നു )

ചൗ:- മാതു പിതാ ഭഗിനീ പ്രിയ ഭാഈ
പ്രിയപരിവാരു സുഹൃദ സമുദാഈ
സാസു സസുര ഗുരു സജന സഹാഈ
സുത സുംദര സുസീല സുഖദാഈ
ജഹം ലഗി നാഥ നേഹ അരു നാതേം
പിയ ബിനു തിയഹി തരനിഹും തേ താതേ
തനു ധനു ധാമു ധരനി സുരരാജ്യ
പതി ബിഹീന സബു സോക സമാജ്യ

മാതുപിതാ ഭഗിനീ പ്രിയഭാഈ = അമ്മ, അച്ഛൻ, സഹോദരി, പ്രിയസഹോദരൻ, പ്രിയപരിവാരു സുഹൃദ സമുദാഈ= പ്രിയപ്പെട്ട പരിവാരങ്ങൾ സുഹൃദ്ഗണങ്ങൾ, സാസുസസര ഗുരു സജന = ശ്വശ്രു, ശ്വശുരൻ, ഗുരുജനങ്ങൾ, സ്വജനങ്ങൾ, സഹാഈ സുംദര സുസീലസുഖ = സഹായികൾ, സുന്ദരനും സുശീലനും സുഖപ്രദനുമായ പുത്രൻ ഇവരെല്ലാമായി. നാഥ ജഹം നേഹ അരുനാതേം ലഗി = ഹേ സ്വാമിൻ, എത്രത്തോള മൊക്കെ സ്നേഹവും ബന്ധുത്വവുമുണ്ടെങ്കിലും' പിയബിന തിയഹി = ഭർത്താവിനോട് കൂടാത്ത സ്ത്രീക്ക്, തരനീഹും തേ താതേം = സൂര്യനേക്കാൾ സന്താപ പ്രദങ്ങളാണ്, തനു ധനു ധാമു ധരനി = ദേഹം, ധനം, ഗേഹം, ഭൂമി, സുരരാജ്യ സബ = ഇന്ദ്ര പദവി ഇവയെല്ലാം, പതി ബിഹീന = ഭർത്തൃവിഹീനയ്ക്കു, സോക സമാജ്യ = ദുഃഖപ്രദങ്ങൾതന്നെയാണ്.

ലോകത്തിൽ ഒരു സ്ത്രീക്ക് അച്ഛൻ, അമ്മ, സഹോദരൻ, പരിവാരങ്ങൾ, മിത്രങ്ങൾ, സഹായികൾ, പുത്രൻ എന്നി

ങ്ങനെ ആരൊക്കെ ബന്ധുക്കളും സ്നേഹിതന്മാരുമായിട്ടുണ്ടെങ്കിലും, അവരം ഭർത്താവിനോട് കൂടാത്തവളാണെങ്കിൽ അവരൊക്കെ അവർ സന്താപപ്രദന്മാരെന്നേ ആയിരിക്കൂ അതുപോലെതന്നെ ദേഹം ധനം തുടങ്ങിയ സർവ്വ നേട്ടങ്ങളുമുണ്ടായാലും ഭർത്തൃവിഹീനയാണ് ഒരുവളെങ്കിൽ അവയും അവൾക്ക ശോകപ്രദങ്ങൾ തന്നെയാണ്.

ഭോഗ രോഗസമ ഭൂഷന ഭാരൂ
ജമ ജാതനാ സരിസ സംസാരൂ
പ്രാ നാഥ തുംഹ ബിനു ജഗമാംഹീം
മോനകഹം സുഖദ കതഹും കഛു നാഹീം

ഭോഗ രോഗസമ ഭൂഷന ഭാരൂ=സുഖാനുഭവങ്ങൾ രോഗങ്ങൾക്ക തുല്യവും, ഭൂഷണങ്ങൾ ചുമടിനു തുല്യവും, സംസാരൂ ജമ ജാതനാ സരിസ=പ്രപഞ്ചം നരകയാതനക്ക തുല്യവുമാണ്, പ്രാനനാഥ തുംഹ ബിനു=ഹേ പ്രാണനാഥ, അങ്ങയെക്കൂടാതെ, ജഗമാംഹീം മോകഹം കതഹും=പ്രപഞ്ചത്തിൽ എനിക്ക ഒരിടത്തും, കഛു സുഖദ നാഹീം=ലേശവും സുഖസിദ്ധിയില്ല.

ഭർത്താവിനെക്കൂടാതെ ഭാര്യക്കുണ്ടാകുന്ന സുഖാനുഭവങ്ങളെല്ലാം രോഗങ്ങൾക്ക തുല്യമാണ്. ആഭരണങ്ങൾ അവൾക്കൊരു ചുമട്ട മാത്രമാണ്; പ്രപഞ്ചം അവൾക്ക നരകയാതനക്ക സമവുമാണ് അതല്ലാതെ എനിക്ക സൗഖ്യം ദാനം ചെയ്യുന്ന ആരും എങ്ങും ഈ പ്രപഞ്ചത്തിലില്ല.

ജിഅ ജിനു ദേഹ നദീ ബിനു ബാരീ
തൈസിഅ നാഥ പുരുഷ ബിനു നാരീ
നാഥ സകല സുഖ സാഥ തുംഹാരേ
സരദ ബിമല ബിധു ബദനു നിഹാരേ

നാഥ ബിനു ജിഅ ദേഹ=നാഥ, ജീവനില്ലാത്ത ദേഹവും, ബിനു ബാരീ നദീ തൈസിഅ=വെള്ളമില്ലാത്ത നദിയുംപോലെ

യാണ്, പുരുഷവിന നാരീ, നാഥ=ഭർത്താവിനോട് കൂടാത്ത ഭാര്യയും, സ്വാമിൻ, തുംഹാരേ സരദ ബിമല ബിധുബദനം= അങ്ങയുടെ, ശരൽകാല ചന്ദ്രനുല്യമായ, വദനത്തെ, നിഹാരേ സാഥ സകല സുഖ=ദർശിക്കുന്നതോടൊപ്പംതന്നെ, സമസ്ത സൗഖ്യവും സിദ്ധിക്കുന്നു.

ജീവനില്ലാത്ത ശരീരവും, വെള്ളമില്ലാത്ത നദിയുംപോലെ നിഷ്പ്രഭയാണ് ഭർത്താവിനോട് കൂടാത്ത ഭാര്യ ശരൽകാലത്തെ നിർമ്മല ചന്ദ്രന് സമാനമായ അങ്ങയുടെ മുഖത്തെ കാണുന്നതോടുകൂടിത്തന്നെ എല്ലാവിധ സുഖങ്ങളും എനിക്ക സിദ്ധമാകുന്നുണ്ട്.

ദോ:- ഖഗ മൃഗ പരിജന നഗര ബന
ബലകല ബിമല ദുകൂല
നാഥ സാഥ സുര സദന സമ
പരന സാല സുഖമൂല

നാഥ സാഥ ഖഗ മൃഗ = നാഥനൊന്നിച്ചിരിക്കുമ്പോൾ പക്ഷികളും മൃഗങ്ങളും, പരിജന, ബന നഗര=കുടുംബാംഗങ്ങളാകും, വനം നഗരമാകും, ബലകല ബിമലദുകൂല=വല്കലം നിർമ്മലമായ പട്ടാംബരമാകും, പരനസാല സുരസദന സമ= പർണ്ണശാല സുരസദനം പോലെ, സുഖമൂല=സുഖനിദാനവുമാകും.

അങ്ങൊന്നിച്ച് വസിക്കുമ്പോൾ അങ്ങയുടെ ദാസിയായ എനിക്ക വനത്തിലെ പക്ഷികളും മൃഗങ്ങളും കുടുംബാംഗങ്ങളാകും, വനം നഗരവും, വല്കലം പട്ടാംബരവും, പർണ്ണശാല സുരഗേഹം പോലെ സുഖനിദാനവുമാകും

ചൗ:- ബനദേവീ ബനദേവ ഉദാരാ
കരിഹഹിം സാസു സസുരസമ സാരാ
കുസ കിസലയ സാഥരീ സുഹാഈ
പ്രഭു സംഗ മംജു മനോജ തുരാഈ

ഉദാരാ ബന ദേവി ബന ദേവ = ഉദാരരായ വനദേവിമാരും വനദേവന്മാരും. സാസു സസുരനമ സാരാ=ശ്വശ്രുക്കളും ശ്വശുരനുംപോലെ രക്ഷിക്കും, പ്രഭു സംഗ=പ്രാണനാഥനൊന്നിച്ചിരിക്കുമ്പോൾ, കുസ കിസലയ സാഥരീ=കുശകളെക്കൊണ്ടും തളിരുകളെക്കൊണ്ടും നിർമ്മിച്ച പായ, സുഹാഇൗ മംജു മദനാജ തുരാഈ=ശോഭിക്കുന്ന മനോഹരമായ മന്മഥശയ്യയാകും.

ഉദാരരായ വനദേവതമാരും ദേവന്മാരും എന്നെ ശ്വശ്രുക്കളും ശ്വശുരനും എപ്രകാരമോ അപ്രകാരം സംരക്ഷിക്കും. പ്രാണനാഥനൊന്നിച്ചിരിക്കുമ്പോൾ കുശകളെക്കൊണ്ടും തളിരുകളെക്കൊണ്ടും ഉണ്ടാക്കിയ പായ ഏററവും മനോഹരമായ മന്മഥശയ്യക്കു സമാനവുമായിരിക്കും.

കംദ മൂലഫല അമിഅ അഹാരു
അവധ സൗധ സതസരിസ പഹാരു
ഛിനു ഛിനു പ്രഭുപദ കമല ബിലോകീ
രഹിഹഉം മുദിത ദിവസ ജിമി കോകീ

കംദ മൂലഫല അഹാരു=കന്ദ മൂലഫലാഹാരം, അമിഅ; പഹാരു=അമൃത്; പർവ്വതം, അവധ സത സൗധസരിസ=അയോദ്ധ്യയിലെ നൂറുകണക്കിലുള്ള സൗധങ്ങൾക്കു തുല്യം, കോകീ ദിവസ ജിമി=കോകി, പകൽവേളയിലെന്നപോലെ, ഛിനു ഛിനു പ്രഭുപദ കമല=പ്രതിനിമിഷം, പ്രഭു തൃപ്പാദകമലങ്ങൾ, ബിലോകീ മുദിത രഹിഹഉം=നോക്കി സന്തുഷ്ടയായി ഞാൻ വസിക്കും.

കിടങ്ങുകൾ, വേരുകൾ, ഫലങ്ങൾ എന്നിവയെല്ലാം അങ്ങൊന്നിച്ചുള്ളപ്പോൾ എനിക്കു അമൃതു് തുല്യമായിരിക്കും. പർവ്വത പ്രദേശങ്ങളാകട്ടെ, അയോദ്ധ്യയിലെ നൂറുകണക്കിലുള്ള ഹർമ്മ്യങ്ങളോടു തുല്യങ്ങളുമായിരിക്കും. പകൽവേളയിൽ കോകി

കാം എപ്രകാരമോ, അപ്രകാരം അങ്ങയുടെ പാദകമലങ്ങാം നോക്കി സന്തുഷ്ടയായി ഞാൻ വസിക്കും.

ബനദുഖ നാഥ കഹേ ബഹുതേരെ
ഭയബിഷാദ പരിതാപ ഘനേരേ
പ്രഭു ബിയോഗലവ ലേസ സമാനാ
സബമിലി ഹോഹിം ന കൃപാനിധാന

നാഥ, ബനദുഖ=പ്രഭോ അവിടന്നു വനത്തിലെ ദുഃഖവും, ഭയ=ഭയവും, ബഹുതേരേ ബിഷാദ=പലതരത്തിലുള്ള വിഷാദവും, ഘനേരേ പരിതാപ=അത്യധികമായ സന്താപവും, കഹേ=വിസ്തരിച്ചു പറഞ്ഞു, കൃപാനിധാന=ഹേ കൃപാനിധാനമേ, സബമിലി=എല്ലാം കൂടിയാലും, പ്രഭുവിയോഗ=പ്രഭുവിയോഗത്തോടു, ലവലേസ സമാനാ ന ഹോഹിം=ലവലേശം തുല്യമാകുകയില്ല.

വനവാസം മൂലമുണ്ടാകുന്ന അനേകതരം യാതനകളെക്കുറിച്ചും ഭയത്തെക്കുറിച്ചും സന്താപത്തെപ്പററിയും പലതരം കഷ്ടതകളെക്കുറിച്ചും അവിടന്നരുളിച്ചെയ്യുകയുണ്ടായി ഈ വക ക്ലേശങ്ങളെല്ലാം കൂടിയാലും അവയ്ക്കു, അങ്ങയുടെ വേർപാടു നിമിത്തം എനിക്കുണ്ടാകുന്ന ദുഃഖവുമായി താരതമ്യപ്പെടുത്തുമ്പോാം ലേശമെങ്കിലും സാമ്യമുണ്ടാവുകയില്ല.

അസജിയ ജാനി സുജാന സിരോമനി
ലേഇഅ സംഗമോഹി ഛാംഡിഅ ജനി
ബിനതീ ബഹുത കരൗം കാ സ്വാമീ
കരുനാമയ ഉര അംതര ജാമീ.

സുജാനസിരോമനി=ഹേ, ചതുര ശിരോമണേ, അസജിയ ജാനി=ഇതു മനസ്സിൽ ഗ്രഹിച്ചു, മോഹിസംഗ ലേഇഅ=എന്നെ ഒരുമിച്ചു കൊണ്ടുപോകുക, ഛാംഡിഅ ജനി=കൈ

  

വിടരുതേ, ബിനതീ ബഹുത കരൗം=വളരെയേറെ അപേക്ഷിക്കുന്നു, സ്വാമീ കരുനാമയ=സ്വാമിൻ അവിടന്നു കരുണാമയനും, ഉര അംതര ജാമീ=അന്തര്യാമിയുമാണല്ലോ.

ഹേ ചതുരന്മാക്കു ശിരോരത്നമേ, ഞാനിപ്പറഞ്ഞതെല്ലാം കണക്കിലെടുത്തു് എന്നെയും അങ്ങു വനത്തിലേക്കു കൊണ്ടുപോകുക എന്നെ കൈവിടാതിരിക്കുക. ഞാനങ്ങയോടു വളരെയേറെ അപേക്ഷിക്കുന്നു അങ്ങു കരുണാനിലയമാണു്; എന്റെ ഹൃദയാന്തർഭാഗത്തു സ്ഥിതിചെയ്യുന്ന സാക്ഷാൽ ദൈവവുമല്ലെ അവിടുന്നു്?

ദോ:- രാഖിഅ അവധ ജോ അവധി
ലഗി രഹത ജാനിഅഹിപ്രാന
ദീനബന്ധു സുംദര സുഖദ
സീല സനേഹ നിധാന.

ദീനബന്ധു സുംദര സുഖദ=ഹേ ദീനബന്ധോ, സുന്ദര, സുഖപ്രദ, സീലസനേഹ നിധാന=ശീലസ്നേഹനിധാന, ജോ അവധി ലഗി=യാതൊരവിടന്നു വനവാസ കാലാവധി വരെ പ്രാന രഹത ജാനിഅഹി=പ്രാണങ്ങൾ നിലനില്ക്കുമെന്നു കരുതുന്നപക്ഷം, അവധ രാഖിഅ=എന്നെ അയോദ്ധ്യയിൽ വസിപ്പിച്ചു കൊള്ളുക.

ഹേ ദീനബന്ധോ, സുന്ദര, സുഖദ, ശീലസ്നേഹനിധാന, അങ്ങയുടെ വനവാസം കഴിയുന്നതുവരെ ഞാൻ ഇവിടെ ജീവനോടിരിയ്ക്കുമെന്നു അങ്ങു കരുതുന്നുണ്ടെങ്കിൽ എന്നെ അയോദ്ധ്യയിൽ വിട്ടിട്ടു പൊയ്ക്കൊള്ളുക (ശ്രീരാമ വിയോഗത്തിൽ സീത ജീവിച്ചിരിക്കയില്ലെന്നു സൂചന)

ചൗ:- മോഹി മഗ ചലത ന ഹോഇഹി ഹാരീ
ഛിനു ഛിനു ചരന സരോജ നിഹാരീ
സബഹി ഭാംതി പിയ സേവ കരിഹൗം
മാരഗ ജനിത സകല്യ സ്രമ ഹരിഹൗം.

ഛിന ഛിന=ഓരോ നിമിഷവും, ചരന സരോജ നിഹാരി=തൃപ്പാദങ്ങൾ കണ്ടുകൊണ്ടു, മഗചലതമോഹി=വഴി നടക്കുന്ന എനിക്കു, ഹാരി ന ഹോഇഹീ=ക്ഷീണവും ഉണ്ടാക യില്ല സബ്ഹി ഭാംതി പിയ=എല്ലാവിധത്തിലും, ഹേ പ്രാണ നാഥ, സേവാ കരിഹൗം=ഞാനങ്ങയെ ശുശ്രൂഷിക്കാം, മാരഗ ജനിത സകലശ്രമ=മാർഗ്ഗജനിതമായ സർവ്വക്ഷീണവും, ഹരി ഹൗം=പരിഹരിയ്ക്കാം.

ഓരോ നിമിഷവും അവിടത്തെ പാദകമലങ്ങൾ നോക്കി ക്കൊണ്ടു വഴിനടക്കുന്ന എനിക്കു ഒരു ക്ഷീണവും ഉണ്ടാകുകയില്ല, എല്ലാവിധത്തിലും ഹേ പ്രാണനാഥ, ഞാനങ്ങയെ ശുശ്രൂഷിക്കാം. വഴിനടപ്പുമൂലം ഉണ്ടാകുന്ന സർവ്വക്ഷീണവും ഞാൻ പരിഹരിക്കു കയും ചെയ്യാം. (സീത ഒന്നിച്ചുണ്ടാകുന്നതുകൊണ്ടു ആ ദേവിയ്ക്കു മാത്രമല്ല ശ്രീരാമനും അളവററ പ്രയോജനം ഉണ്ടാകുമെന്നാണ് സീതയുടെ അഭിപ്രായം.)

പായ പഖാരി ബൈഠ തരുഛാഹീം
കരിഹൗം ബാഉ മുദിതമനമാഹീം
ശ്രമകന സഹിത സ്യാമതനു ദേഖേം
കഹം ദുഖ സമഉ പ്രാനപതി പേഖേം

പായ തരുഛാഹിം ബൈഠ പഖാരി=പാദങ്ങൾ, വൃക്ഷ ഛായയിലിരുന്നുകൊണ്ടു ഞാൻ തലോടും, മനമാഹീം മുദിത ബാഉ കരിഹൗം=മനസ്സിൽ പ്രസന്നതയോടെ വീശും, ശ്രമകന സഹിത സ്യാമതനു = വിയർപ്പുതുള്ളികളോടുകൂടിയ ശ്യാമള ശരീരം ദർശിക്കേ, പ്രാനപതി ദുഖ പേഖം സമഉ കഹം=ഹേ പ്രാണനാഥ, ദുഃഖിക്കാനുള്ള സമയം എവിടെ?

സമമഹി തൃനതരു പല്ലവഡാസീ
പായ പലോടിഹി സബ നിസി ദാസീ

  

ബാരബാര മൃദു മൂരതി ജോഹീ
ലാഗിഹി താതി ബയാരി ന മോഹീ

സമമഹി = ഒപ്പനിരപ്പുള്ള നിലത്തു്, തൃനതരുപല്ലവ ഡാസീ = പുല്ലും തളിരും വിരിച്ച് സബനിസി ദാസീ = എല്ലാ രാത്രിയും ദാസി, പായ പടലാടിഹി = പാദം തടവി, മൃദുമൂരതി ബാരബാര = മൃദുശരീരത്തെ തുടരെത്തുടരെ, ജോഹീ മോഹീ = (ദർശിച്ചുകൊണ്ടിരിക്കുന്ന) യാതൊരെനിയ്ക്കു്, താതി ബയാരി ന ലാഗിഹി = ചുടുകാററു ബാധിക്കുകയില്ല.

വൃക്ഷച്ഛായയിലിരുന്നു അങ്ങയുടെ തൃപ്പാദങ്ങാം ഞാൻ തലോടും. പ്രേമപൂർവ്വകം ഞാനങ്ങയെ വീശും: സേദബിന്ദുക്കളാൽ അലംകൃതമായ അങ്ങയുടെ ശ്യാമളകളേബരം നോക്കികൊണ്ടിരിക്കുന്ന എനിക്കു് ദുഃഖചിന്തയ്ക്കു അവസരം എവിടെ? ഒപ്പനിരപ്പായ സ്ഥലത്തു അങ്ങക്കു് ശയിക്കാനായി പുല്ലും തളിരുകളും ഞാൻ വിരിക്കും. അതിൽ ശയിക്കുന്ന അങ്ങയുടെ തൃപ്പാദങ്ങാം എല്ലാ രാത്രിയും ഞാൻ ഉഴിയും. അങ്ങയുടെ മൃദുമെയ്യ് തുടരെത്തുടരെ ദർശിച്ചുകൊണ്ടിരിക്കുന്ന എന്നെ ചുടുകാററു ബാധിക്കുകയില്ല.

കോ പ്രഭുസംഗ മോഹി ചിതവ നിഹാരാ
സിംഹ ബധൂഹി ജിമി സസക സിആരാ
മൈം സുകുമാരി നാഥ ബന ജോഗൂ
തുംഹഹിം ഉചിത തപ മോകഹം ഭോഗൂ

പ്രഭുസംഗ മോഹി ചിതവനിഹാരാ കോ = പ്രഭുവൊന്നിച്ചു വസിക്കുന്ന എന്റെ നേരെ കണ്ണെറിയാനാരുണ്ടു്? സിംഹബധൂഹി സസക സിആരാ ജിമി = സിംഹിനിയെ മുയലിനും കുറുക്കനും എങ്ങനെയോ, നാഥ മൈം സുകുമാരി ബന ജോഗൂ = സുകുമാരിയായ ഞാൻ വനവാസയോഗ്യയല്ലെങ്കിൽ ഹേ, നാഥ,

തുംഹഹിം തപ മോകഹം ഭോഗു ഉചിത = അങ്ങക്ക് തപസ്സും എനിക്ക ഭോഗവും ഉചിതമാണോ?

സിംഹിനിയെ മുയലിനും കുറുക്കനും നേരിട്ടുനോക്കാൻ ധൈര്യമില്ലാത്തതുപോലെ അവിടന്നൊരുമിച്ച വസിക്കുന്ന എന്നേയും എത്തിനോക്കാൻ ഒരാൾക്കുമുണ്ടാവില്ല ചങ്കുറപ്പ്. ഞാൻ സുകുമാരിയാണ്; അതുകൊണ്ടെനിക്ക വനവാസം യുക്തമല്ലെന്നു അവിടന്നരുളിച്ചെയ്യുന്നു. അവിടന്നും സുകുമാരനാണല്ലോ. ആ സ്ഥിതിയ്ക്ക് അവിടേയ്ക്കെങ്ങനെ വനവാസം യുക്തമായി? അവിടന്നു തപോവൃത്തിയിൽ കഴിയുക; ഞാൻ കൊട്ടാരത്തിലെ സുഖജീവിതത്തിൽ മുഴകി നാൾ നയിക്കുക. എന്താണിതിലൊരു പൊരുത്തമുള്ളത്?

ദോ:- ഐസേഉ ബചന കഠോര
സുനി ജൗം ന ഹൃദയ ബിലഗാന
തൗ പ്രഭു ബിഷമ വിയോഗ
ദുഖ സഹിഹഹിം പാംവരപ്രാന

ഐസേഉ കഠോര ബചന സുനി = ഈവിധമുള്ള കഠോര വാക്കുകൾ കേട്ട്, ഹൃദയ ജൗം ന ബിലഗാന തൗ = ഹൃദയം പിളരുന്നില്ലെങ്കിൽ, പാംവര പ്രാന പ്രഭു ബിയോഗ = നീചപ്രാണങ്ങൾ അങ്ങയുടെ വേർപാടിന്റെ, ബിഷമ ദുഖ സഹിഹഹിം = കഠിനദുഃഖവും സഹിച്ചുകൊള്ളും.

അങ്ങു വനയാത്രയിൽനിന്നു എന്നെ വിലക്കുവാൻ പ്രയോഗിച്ച വാക്കുകൾ ഏററവും കഠോരങ്ങളാണ് ആ വിധം ദാരുണങ്ങളായ വാക്കുകൾ കേട്ടിട്ടും എന്റെ ഹൃദയം പിളരുകയുണ്ടായില്ല ആ സ്ഥിതിക്ക എന്റെ നീചപ്രാണങ്ങൾ അങ്ങയുടെ വിയോഗം നിമിത്തം ഉണ്ടാകുന്ന കഠിന വ്യഥയും സഹിച്ചുകൊള്ളും.

ചൗ:- അസ കഹി സീയ ബികല ഭൈ ഭാരീ
ബചന ബിയോഗ ന സകീ സംഭാരീ

  

ദേഖി ദസാ രഘുപതി ജിയ ജാനാ
ഹഠി രാഖേ നഹിം രാഖിഹി പ്രാനാ.

അസ കഹി സീയ ഭാരീ ബികല ഭൈ=ഇങ്ങനെ പറഞ്ഞു സീത ഏററവും വ്യാകുലയായി ഭവിച്ചു, ബിയോഗ ബചന സംഭാരി ന സകീ=വേർപാടെന്ന വാക്കുതന്നെ സഹിക്കാൻ ശക്തയായില്ല, ദസാ ദേഖി രഘുപതി ജിയ ജാനാ=സ്ഥിതി കണ്ടു് രാമൻ മനസ്സിലാക്കി, ഹഠി രാഖേ പ്രാനാ നഹിം രാഖിഹി=നിർബ്ബന്ധം വെച്ചുകൊണ്ടിരുന്നാൽ പ്രാണങ്ങൾ നിലനില്ക്കുകയില്ലെന്നു്.

ഇങ്ങനെ പറഞ്ഞു അത്യധികം വ്യാകുലയായിത്തീൻ സീതാദേവി. വേർപാടെന്നല്ല, വേർപാടെന്ന വാക്കുപോലും അവൾക്കു സഹിക്കാവതായില്ല. സീതയുടെ താൽകാലികാവസ്ഥ കണ്ടു രാമൻ മനസ്സിലാക്കി, സീത പോരേണ്ട എന്നു ശഠിക്കുന്നപക്ഷം, അവൾ പ്രാണസന്ധാരണം ചെയ്യാൻ ശക്തയാവില്ലെന്നു്. സീതയുടെ പ്രാണങ്ങൾ സുരക്ഷിതങ്ങളാകാൻ തൻെറ ശാഠ്യം ബലി കഴിക്കുന്നതു അത്ര വലിയ കാര്യമല്ലെന്നു രാമനു തോന്നി.

കഹേഉ കൃപാല ഭാനുകുലനാഥാ
പരിഹരി സോചു ചലഹു ബന സാഥാ
നഹിം ബിഷാദകര അവസരു ആജു
ബേഗികരഹു ബന ഗവന സമാജു.

ഭാനുകുലനാഥാ കൃപാല കഹേഉ=സൂര്യവംശനാഥനായ ദയാലു പറഞ്ഞു:— സോചു പരിഹരി സാഥാ ബന ചലഹു=ദുഃഖം വെടിഞ്ഞു ഞാനൊന്നിച്ചു വനത്തിലേക്കു പുറപ്പെടുക, ആജു ബിഷാദകര അവസരു നഹിം=ഇപ്പോൾ വിഷാദിക്കുവാൻ സമയമല്ല, ബന ഗവന സമാജു ബേഗികരഹു=വനയാത്രക്കുള്ള ഒരുക്കങ്ങൾ വേഗം ചെയ്യുക.

സൂര്യകുലനാഥനും ദയാനിധിയുമായ രാമൻ, പ്രാണേശ്വരിയോടിപ്രകാരം പറഞ്ഞു:— "സീതേ, വ്യസനിക്കരുതു്. വനത്തിലേക്ക ഞാനൊന്നിച്ച പോന്നുകൊള്ള വിഷാദിക്കാനുള്ള സമയം ഇപ്പോളല്ല. വനയാത്രക്കുള്ള ഒരുക്കം വേഗം ചെയ്യ

കഹി പ്രിയബചന പ്രിയാസമുഝാഈ
ലഗേ മാതുപദ ആസിഷ പാഈ
ബേഗി പ്രജാദുഖ മേടബ ആഈ
ജനനീ നിഠുര ബിസരി ജനി ജാഈ.

പ്രിയബചന കഹി പ്രിയാ സമുഝാഈ = രാമൻ പ്രിയവാക്കുകൾ പറഞ്ഞു പ്രിയയെ സമാശ്വസിപ്പിച്ചു, മാതുപദ ലഗേ ആസിഷ പാഈ=മാതൃപാദങ്ങൾ ഗ്രഹിച്ച് ആശിസ്സുകൾ വാങ്ങി, ബേഗി ആഈ പ്രജാദുഖ മേടബ = വേഗം വന്നു പ്രജകളുടെ ദുഃഖം ശമിപ്പിക്ക, നിഠുര ജനനീ ബിസരീ ജനി ജാഈ= നിഷ്ഠുരയായ മാതാവിനെ മറക്കാതെയുമിരിക്കു.

കോമളവാണികളരുളിച്ചെയ്തു രാമൻ പ്രാണപ്രിയക്കു ആശ്വാസം നൽകി. അനന്തരം അദ്ദേഹം അമ്മയുടെ കാൽ പിടിച്ചു ആശീസ്സുകൾ വാങ്ങി ആ അവസരത്തിൽ പുത്രനെ നോക്കി മാതാവു പറഞ്ഞു:— വത്സ, പ്രജകളെല്ലാം പ്രക്ഷുബ്ധരും വ്യഥിതരുമായി തീൎന്നിരിക്കുന്നു. വേഗം മടങ്ങിവന്നു അവരെ സമാശ്വസിപ്പിക്ക. നിഷ്ഠുരയായ ഈ മാതാവിനെ മറക്കാതെയുമിരിക്കു.

ഫിരിഹി ദസാ ബിധി ബഹുരികി മോരീ
ദേഖി ഹൗം നയന മനോഹര ജോരീ
സുദിന സുഘരീ താത കബ ഹോഇഹി
ജനനീ ജിഅത ബദനബിധു ജോഇഹി.

ബിധി മനോഹര ജോരീ = ഹേ വിധേ, ഈ മനോഹരയുഗ്മത്തെ, നയന ദേഖി ഹൗം = കണ്ണുകൾ കൊണ്ടു കാണാൻ

മോരി ബഹുരി ഫിരിഹി = എനിക്കിനി എന്നു, കി ദസാ;
താത സുദിന = അവസരമുണ്ടാകുമോ! വത്സ, ആ നല്ല ദിനവും,
സുഘരീ കബ ഹോഇഹീ=നല്ല നേരവും എപ്പോളാണുണ്ടാവുക,
ജനനീ ജിഅത ബദനബിധു = അമ്മ ജീവിച്ചിരിക്കെത്തന്നെ
നിൻെറ മുഖചന്ദ്രനെ ഒന്നു, ജോഇഹീ = കാണുന്നതിനു്?

ഹേ വിധേ, ഈ മനോഹര യുഗ്മത്തെ രാമനേയും സീത യേയും —എൻെറ ഈ കണ്ണുകളെക്കൊണ്ടു കാണാൻ എനിക്കിനി എന്നു് അവസരമുണ്ടാകുമോ! വത്സ, നിൻെറ മാതാവു ജീവിച്ചി രിക്കെത്തന്നെ നിൻെറ മുഖചന്ദ്രനെ ദർശിക്കാനിടവരുന്ന ആ സുദിനവും ആ സുവർണ്ണാവസരവും എപ്പോളാണുണ്ടാവുക?

ദോ:- ബഹുരി ബച്ഛ കഹി ലാലു
കഹി രഘുബര താത
കബഹിം ബോലാഇ ലഗാഇ
ഹിയ ഹരഷി നിരഷിഹൗം ഗാത

താത, ബച്ഛ ലാലു, രഘുബര = ശ്രീമൻ വത്സ, ഓമനേ, രഘുവര, എന്നിങ്ങനെ, ബഹുരി കഹീബോലാഇ = തുടരെ പറഞ്ഞും വിളിച്ചും, ഹിയ ലഗാഇ ഹരഷി = മാറോടണച്ചും പ്രസന്നയായി, കബഹിം ഗാത നിരഷിഹൗം = എപ്പോളാണു നിൻെറ ദേഹം ഞാനിനി കാണുക,

ശ്രീമൻ, വത്സ, ഓമനെ, രഘുവര എന്നിങ്ങനേയുള്ള പേരുകൾ തുടരെപ്പറഞ്ഞും വിളിച്ചും മാറോടണച്ചും സന്തുഷ്ട യായി, ഇനി എപ്പോളാണു് നിൻെറ ദേഹം എനിക്കു കാണാൻ സംഗതിയാവുക?

ചൗ:- ലഖീ സനേഹ കാതരി മഹതാരീ
ബചനു ന ആവ ബികല ഭൈ ഭാരീ
രാമ പ്രബോധ കീൻഹ ബിധി നാനാ
സമഉ സനേഹു ന ജാഇ ബഖാനാ

മഹതാരി സനേഹ കാതരീ=അമ്മ സ്നേഹകാതരയാണെന്നും, ഭാരീ ബികല ഭൈ=ഏററവും വ്യാകുലയായി ഭവിച്ചിരിക്കുന്നു എന്നും, ബചനു ന ആവ=സംസാരിക്കാൻ വിഷമിക്കുന്നു എന്നും, ലഖി രാമ നാനാ ബിധി=ഗ്രഹിച്ച രാമൻ പലവിധത്തിലും, പ്രബോധ കീൻഹ=പ്രബോധയാക്കി, സമഉ സനേഹു ബഖാനാ ന ജാഇ=ആ സമയത്തുണ്ടായ സ്നേഹം അവർണ്ണ്യമായിരുന്നു.

അമ്മ സ്നേഹകാതരയാണ്; അത്യധികം വ്യാകുലയാണ്; സംസാരിക്കാൻപോലും അശക്തയാണ് എന്നെല്ലാം ഗ്രഹിച്ച രാമൻ, പലവിധത്തിലും അമ്മയെ സമാശ്വസിപ്പിച്ചു ആ അവസരത്തിലുണ്ടായ സ്നേഹപ്രകടനം എങ്ങനെ വർണ്ണിക്കാനാണ്.

തബ ജാനകീ സാസുപദലാഗീ
സുനിയ മായ മൈം പരമ അഭാഗീ
സേവാസമയ ദൈവ ബന ദീൻഹാ
മോര മനോരഥ സുഫല ന കീൻഹാ

തബ ജാനകി സാസുപദ ലാഗീ=ആ അവസരത്തിൽ സീത ശ്വശ്രുവിന്റെ കാൽപിടിച്ച്, മായ സുനിയ മൈം പരമ അഭാഗീ=അമ്മേ, കേൾക്കുക ഞാൻ പരമ നിർഭാഗ്യയാണ്, സേവാസമയ ദൈവ ബന ദീൻഹാ=ശുശ്രൂഷിക്കേണ്ട അവസരത്തിൽ വിധി എനിക്കു തന്നതു വനമാണ്, മോര മനോരഥ= എന്റെ ആഗ്രഹം, സുഫല ന കീൻഹാ=സഫലമാക്കിയില്ല,

ആ അവസരത്തിൽ ജനകരാജപുത്രി, കൗസല്യാദേവിയുടെ പാദങ്ങൾ ഗ്രഹിച്ചു ഇപ്രകാരം പറഞ്ഞു:– അമ്മേ, ഞാൻ ഏററവും നിർഭാഗ്യയാണ് എന്തുകൊണ്ടെന്നാൽ, നിങ്ങൾക്ക് എന്റെ ശുശ്രൂഷ ആവശ്യമായിരിക്കുന്ന സമയത്തു എനിക്കു കിട്ടിയതു് വനയാത്രയാണ്. നിങ്ങളെ സേവിക്കണമെന്ന എന്റെ അഭിലാഷം ദൈവം നിറവേററിയില്ല.

  

തജബ ഛോഭ്ള ജനി ഛാംഡിഅ ഛോഹു
കരമു കഠിന കഛു ദോസു ന മോഹു
സുനു സിയ ബചന സാസു അകലാനീ
ദസാ കവന ബിധി കഹൗം ബഖാനീ

ഛോഭു തജബ=അമ്മ ദുഃഖം കൈവെടിയണം, ജനി ഛോഹു ഛാംഡിഅ=സ്നേഹം ഉപേക്ഷിക്കാതിരിക്കുകയും ചെയ്യു, കരമു കഠിന, മോഹു കഛു ദോസു ന=കർമ്മം പ്രബലമാണ്, ഇതിൽ എനിക്കമില്ല ദോഷം, സിയ ബചന സുനി സാസു=സീതയുടെ വാക്കുകൾ കേട്ട് ശ്വശ്രു, അകുലാനീ, ദസാ കവനബിധി=വ്യാകുലയായി, സ്ഥിതി ഏതു വിധത്തിലാണ്, ബഖാനീ കഹൗം=വിവരിച്ചു ഞാൻ പറയുക!

അമ്മേ, അവിടന്നു വൃഥ കൈവെടിയുകയും സ്നേഹത്തെ മുറുകെപ്പിടിക്കുകയും ചെയ്യു കർമ്മത്തിൻെറ ഗതി ഗഹനമാണ്. ഇതിൽ എനിക്കും ഇല്ല കുറച്ചെങ്കിലുമൊരു ദോഷം. സീതയുടെ വാക്കുകൾ കേട്ട കൗസല്യ വ്യാകുലയായി. അവരുടെ ആസ്ഥിതി വിശേഷം ഏതു വിധത്തിലാണ് ഞാൻ വിസ്തരിച്ചു പറയുക!

ബാരഹിം ബാര ലാഇ ഉര ലീൻഹിം
ധരി ധിരജു സിഖ ആസിഷ ദീൻഹിം
അചല ഹോഉ അഹിബാതു തുംഹാര
ജബ ലഗി ഗംഗ ജമുന ജലധാരാ.

ബാരഹിം ബാര ഉര ലാഇ ലീൻഹീം=തുടരെത്തുടരെ ആശ്ലേഷിക്കുകയും, ധീരജു ധരി ആസിഷ ദീൻഹീം=ധൈര്യം അവലംബിച്ച് ആശിസ്സുകൾ നൽകുകയും ചെയ്തു, ഗംഗജമുന ജബലഗീ=ഗംഗയിലും യമുനയിലും എന്നുവരെ ജലധാരാ തുംഹാരാ=ജലധാര ഉണ്ടാകുമോ (അന്നുവരെ) നിനക്ക, അഹി

ബാത്ത അചല ഹോഉ=പാതിവ്രത്യം അചഞ്ചലമായി ഭവിക്കട്ടെ

കൗസല്യാദേവി പിന്നെയും സീതയെ മാറോടണച്ചാശ്ലേഷിക്കുകയും ധൈര്യം അവലംബിച്ചു ആശിസ്സുകാം നല്കുകയും ചെയ്തു. എന്നിട്ടിങ്ങനെ അനുഗ്രഹിച്ചു എന്നുവരെ ഗംഗയിലും യമുനായിലും ജലധാര ഉണ്ടാകുമോ അന്നുവരെ നിൻെറ പാതിവ്രത്യം അചഞ്ചലമായിരിക്കട്ടെ.

ദോ:- സീതഹി താസു അസീസ സിഖ
ദീൻഹി അനേക പ്രകാരാ
ചലീ നാഇ പദ പദുമ സിരു
അതി ഹിതബരഹിം ബാര.

സാസു അനേക പ്രകാര=ശ്വശ്രു പലതരത്തിലുള്ള, ആസീസ സിഖ=ആശിസ്സുകളും ഉപദേശങ്ങളും, സീതഹി ദീൻഹി=സീതക്കു നല്കി, അതിഹിത ബാരഹിം ബാര=ഏററവും പ്രീതിപൂർവ്വം വീണ്ടും വീണ്ടും, പദപദുമ സിരു നാഇ=കൗസല്യയുടെ പാദപത്മങ്ങളിൽ ശിരസ്സു കുനിച്ചുകൊണ്ടു്, ചലീ=പുറപ്പെട്ടു

സീതയ്ക്കു കൗസല്യ പലവിധത്തിൽ ഉപദേശങ്ങളും ആശിസ്സുകളും നല്കി. അപ്രകാരം തന്നെ സീതയും ഏററവും പ്രീതിയോടെ കൗസല്യയുടെ പാദകമലങ്ങളിൽ വീണ്ടും വീണ്ടും പ്രണമിച്ചു വിടവാങ്ങി നടന്നു.

ചൗ: സമാചാര ജബ ലഛിമന പാഏ
ബ്യാകുല ബിലഷബദനേ ഉഠി ധാഏ
കംപ പുലക തന നയന സരീരാ
ഗഹേ ചരന അതിപ്രേമ അധീരാ.

ജബ ലഛിമന സമാചാര പാഏ=എപ്പോഠം ലക്ഷ്മണൻ വൃത്താന്തങ്ങാം ഗ്രഹിച്ചുവോ, ബ്യാകുല ബിലഷബദന=

(അപ്പോാം) വ്യാകുലനും വിലക്ഷണവദനനുമായി, ഉഠി ധാഏ= എഴുന്നേററു ഓടിച്ചെന്നു, തനകംപ പുലക സരീരാ = അദ്ദേഹത്തിൻെറ ദേഹം വിറച്ചു; കോരിത്തരിപ്പുണ്ടായി ദേഹത്തിൽ, അതിപ്രേമ അധീരാ = അതിപ്രേമത്താൽ അധീരനായി, ചരന ഗഹേ = രാമൻെറ കാൽപിടിച്ചു.

അഭിഷേകവിഘ്നം സംഭവിച്ചു എന്നും മററുമുള്ള വൃത്താന്തങ്ങാം കേട്ടതോടെ ലക്ഷ്മണൻ രാമസന്നിധിയിലേക്കു പാഞ്ഞു. അദ്ദേഹത്തിൻെറ ദേഹം വിറയ്ക്കുന്നുണ്ടു്; ശരീരം പുളകിതമായി ഭവിച്ചിട്ടുണ്ടു്, അതിപ്രേമം ഹേതുവായി അധീരനായിത്തീൎന്ന സൗമിത്രി, രാമദേവൻെറ ചരണങ്ങാം ഗ്രഹിച്ചു.

കഹി ന സകത കഛു ചിതവത ഠാഢേ
മീനു ദീനു ജനു ജല തേം കാഢേ
സോചൂ ഹൃദയബിധി കാ ഹോനിഹാരാ
സബ സുഖു സുകൃത സിരാന ഹമാരാ.

ചിതവത ഠാഢേ കഹി ന സകത = നോക്കിക്കൊണ്ടു നില്ക്കാനല്ലാതെ ഒരക്ഷരം സംസാരിക്കാൻ കഴിഞ്ഞില്ല, ജല തേം കാഢേ മീനു ദീനു ജനു = വെള്ളത്തിൽനിന്നു പുറത്തെടുത്ത മത്സ്യം ദുഃഖിക്കുന്നതുപോലെ, ബിധികാ ഹോനീഹാരാ = വിധേ, എന്തൊരക്രമമാണിതു്! ഹമാരാ സബ സുഖു സുകൃത = എൻെറ സൎവ്വസുഖങ്ങളും സുകൃതവും, സിരാനാ = നാമാവശേഷമായി, ഹൃദയസോച = മനസ്സിൽ വിചാരിച്ചു.

രാമനെ, പകച്ചു നോക്കി നില്ക്കാനല്ലാതെ ലക്ഷ്മണനു ഒരൊററ വാക്കും ആ അവസരത്തിൽ സംസാരിക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ സ്ഥിതി വെള്ളത്തിൽനിന്നു പുറത്തെടുത്ത മത്സ്യത്തിൻേറതുപോലെ ശോച്യമായി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു:— 'ഹേ വിധേ, എന്തൊരക്രമമാണിതു്! എൻെറ സൎവ്വസുഖങ്ങളും സുകൃതവും നാമാവശേഷമായല്ലോ'.

മോ കഹം കാഹ കഹബ രഘുനാഥാ
രഖിഹഹിം ഭവന കി ലേഹഹിം സാഥാ
രാമ ബിലോകി ബന്ധു കരജോരേം
ദേഹ ഗേഹ സബ സന തൃന തോരേം

രഘുനാഥാ മോകഹം കാഹ കഹബ = രാമൻ എന്നോട് എന്താണാവോ പറയുക? ഭവനരഖിഹഹിം കി ലേഹഹിം സാഥാ = വീട്ടിലിരുത്തുമോ; അതൊ കൂടെ കൊണ്ടുപോകുമോ? ബന്ധു കര ജോരേം = സഹോദരൻ ബദ്ധാഞ്ജലീ ഹസ്തനായി, ദേഹ ഗേഹ സബസന തൃന തോരേം = ദേഹവും ഗേഹവുമെല്ലാം തൃണം കണക്കപേക്ഷിച്ചു നില്ക്കുന്നതു്, രാമ ബിലോകി = രാമൻ കണ്ടു.

ലക്ഷ്മണൻ വിചാരിച്ചു: — എന്താണാവോ രഘുനാഥൻെറ കല്പനയായിരിക്കുക; കൊട്ടാരത്തിൽത്തന്നെ വസിച്ചുകൊള്ളാൻ പറയുമോ, അതല്ല കൂടെ പോരാൻ കല്പിക്കുമോ? ദേഹവും ഗേഹവുമെല്ലാം തൃണവദ്ഗണിച്ചു ബദ്ധാഞ്ജലീ ഹസ്തനായി ലക്ഷ്മണൻ നില്ക്കുന്നതു രാമൻ കണ്ടു.

ബോലേ ബചന രാമ നയനാഗര
സീല സനേഹ സരല സുഖ സാഗര
താത പ്രേമബസ ജനി കദരാഹൂ
സമുഝി ഹൃദയ പരിനാമ ഉഛാഹൂ.

നയനാഗര സീല സനേഹ = നയചതുരനും ശീലം, സ്നേഹം, സരല സുഖസാഗര രാമ = സാരള്യം സുഖം എന്നിവയുടെ സമുദ്രവുമായ രാമൻ, ബചന ബോലേ താത = പറഞ്ഞു: — വത്സ, പരിനാമ ഉഛാഹൂ സമുഝി = അവസാന സുഖം ഉണ്ടെന്നു്, പ്രേമബസ ഹൃദയ = പ്രേമത്തിനു വിധേയനായി മനസ്സിൽ, ജനി കദരാഹൂ = ഭീരുതയുണ്ടാകരുതു്.

നയചതുരനും ശീല സ്നേഹ സാരള്യസുഖങ്ങളുടെ സാഗരവുമായ രാമൻ ലക്ഷ്മണനോടിങ്ങനെ പറഞ്ഞു: — 'വത്സ, അവസാനം സൗഖ്യം ലഭിക്കുമെന്നു ഉറപ്പായി കരുതുക എന്നിലുള്ള സ്നേഹത്തിനു വശഗനായി നിൻെറ മനസ്സിൽ ഭീരുത്വമുണ്ടാകരുതു്. [ദശരഥമഹാരാജാവു കൈകേയിയോടുള്ള പ്രേമത്തിനു വശഗനായി ചെയ്ത കാര്യങ്ങളോർത്തു നീ ഭീരുവാകരുതു്. അദ്ദേഹത്തിൻെറ നിയോഗം ഇന്നു നമുക്കു ഒട്ടൊക്കെ അസ്വാസ്ഥ്യം നൽകുന്നുണ്ടാവാം പക്ഷെ അവസാനത്തിൽ സുഖമേ ഉണ്ടാകൂ. ഈ തത്വം നന്നായി വിചാരിക്കണമെന്നു സാരം]

മാതുപിതാ ഗുരുസ്വാമി സിഖ
സിര ധരി കരംഹിം സുഭായ
ലഹേഉ ലാഭ തിൻഹ ജനമ കര
ന തരു ജനമു ജഗ ജായ

മാതുപിതാ ഗുരുസ്വാമീ സിഖ = മാതാപിതാക്കന്മാരുടേയും ഗുരുജനങ്ങളുടേയും സ്വാമിയുടേയും ഉപദേശം, സിരധരി സുഭായ കരഹി = ശിരസാവഹിച്ച് സന്മനസ്സോടെ നിർവ്വഹിക്കുന്ന, തിൻഹ ജനമകരലാഭ = അവർ ജന്മലാഭം, ലഹേഉ ന തരു = നേടുന്നു; നേരെ മറിച്ചായാൽ, ജഗ ജനമു ജാത = പ്രപഞ്ചത്തിൽ അവനു ജന്മം ലഭിച്ചതു നിഷ്ഫലവുമായിരിക്കും

ഏതൊരുത്തർ മാതാപിതാക്കന്മാരുടേയും ഗുരുജനങ്ങളുടേയും സ്വാമിയുടേയും ഉപദേശം ശിരസാവഹിച്ച് സന്മനസ്സോടെ അതു നിർവ്വഹിക്കുന്നുവോ അവർക്കു ജന്മലാഭം ഉണ്ടാകും. നേരേമറിച്ചാണെങ്കിൽ അവരുടെ ജന്മം നിഷ്ഫലവുമായിരിക്കും.

ചൗ:— അസ ജിയ ജാനി സുനഹു സിഖ ഭാഈ
കരഹു മാതുപിതു പദ സേവകാഈ
ഭവന ഭരത രിപുസൂദനു നാഹീം
രാഉ വൃദ്ധ മമ ദുഖ മനമാംഹീം.

ഭാഈ അസജിയ ജാനി=സോദര, ഈ തത്വം മനസ്സിൽ ഗ്രഹിച്ച്, സിഖ സുനഹു=ഉപദേശം കേൾക്ക, മാതുപിതു പദ സേവകാഈ കരഹു=മാതാപിതാക്കന്മാരുടെ പാദശുശ്രൂഷ ചെയ്യ, ഭരത രിപുസൂദൻ=ഭരതനും ശത്രുഘ്നനും, ഭവന നാഹീം=കൊട്ടാരത്തിലില്ല, രാഉ വൃദ്ധ മനമാഹീം=രാജാവിനു വാർദ്ധക്യമാണ്; മനസ്സിൽ മമ ദുഖ=എന്നെക്കുറിച്ച ദുഃഖവു മുണ്ട്.

ലക്ഷ്മണ, ഈ വസ്തുത ഗ്രഹിച്ച ഞാൻ പറയുന്നതനുസരിക്കുക, മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുകയാണ് നിൻെറ കത്തവ്യം നീ മാത്രമല്ലെ കൊട്ടാരത്തിൽ ഇപ്പോളുള്ളൂ? ഭരതനും ശത്രുഘ്നനും വിദേശത്തല്ലെ? രാജാവിന്നാണെങ്കിൽ വാർദ്ധക്യം; അദ്ദേഹത്തിൻെറ മനസ്സാകട്ടെ എന്നെക്കുറിച്ചുള്ള ചിന്തയാൽ വ്യഥിതവുമാണ്. ഈ അവരത്തിൽ നീയെങ്കിലും അയോദ്ധ്യയിൽ ഉണ്ടായിരിക്കണമെന്നു എൻെറ ആഗ്രഹമാണ്.

മൈം ബന ജാഉം തുംഹഹിം ലേഇ സാഥാ
ഹോഇ സബഹി ബിധി അവധ അനാഥാ
ഗുരു പിതു മാതു പ്രജാ പരിവാരു
സബകഹം പരൈ ദുസഹ ദുഖ ഭാരു

തുംഹഹിം മൈ സാഥാ ലേഇ ബന ജാഉം=നിന്നെ ഞാൻ കൂടെ കൊണ്ടുപോകുന്നപക്ഷം, സബഹി ബിധി അവധ= എല്ലാവിധത്തിലും അയോധ്യ, അനാഥാ ഹോഇ ഗുരു പിതു മാതു=അനാഥമായി ഗുരുജനങ്ങൾ മാതാപിതാക്കന്മർ, പ്രജാ പരിവാരു സബകഹം=പ്രജകൾ, പരിവാരങ്ങൾ എന്നിവക്കെല്ലാം, ഭാരു ദുസഹ ദുഖ പരൈ=ഏററവും ദുസ്സഹമായ ദുഃഖത്തിനു് ഇടയാകും.

ലക്ഷ്മണ, നിന്നെ ഞാൻ വനത്തിലേക്ക കൂട്ടിക്കൊണ്ടു പോകുന്നപക്ഷം എല്ലാ വിധത്തിലും അയോദ്ധ്യ നാഥനില്ലാത്തതായി

ഭവിക്കും ഗുരുജനങ്ങൾക്കും, മാതാപിതാക്കന്മാക്കും പ്രജകൾക്കും പരിവാരങ്ങൾക്കും അത്യ ദുസ്സഹ ദുഃഖത്തിനും സംഗതിയാക്കും

രഹഹു കരഹു സബ കര പരിതോഷു
ന തരു താത ഹോഇഹി ബഡ ദോഷു
ജാസു രാജ പ്രിയ പ്രജാ ദുഖാരീ
സോ നൃപ അവസി നരക അധികാരീ.

സബകര പരിതോഷു കരഹു രഹഹു = എല്ലാവക്കും സന്തോഷമുണ്ടാക്കി നീ കൊട്ടാരത്തിൽ വസിക്കുക, ന തരു താത= അല്ലാത്തപക്ഷം ഹേ വത്സ, ബഡദോഷു ഹോഇഹി = വലുതായ ദോഷം ഉണ്ടാകും ജാസു രാജ പ്രിയ പ്രജാ ദുഖാരീ = ഏതൊരു രാജാവിന്റെ രാജ്യത്തു പ്രിയപ്പെട്ട പ്രജകൾ ദുഃഖിതരായി വസിക്കുന്നുവോ, സോ നൃപ അവസി നരക അധികാരീ=ആ രാജാവു് തികച്ചും നരകാർഹനാണ്.

എല്ലാവരേയും സന്തുഷ്ടരാക്കി, ഹേ ലക്ഷ്മണ, നീ കൊട്ടാരത്തിൽ വസിക്കുക. അല്ലാത്തപക്ഷം വലുതാത ദോഷമാണ് നാട്ടിനുണ്ടാകുക ദുഃഖിതരായി കഴിയുന്ന പ്രജകൾ ഏതൊരു രാജ്യത്തുണ്ടോ അവിടത്തെ രാജാവു് തികച്ചും നരകാധികാരിയാണ്. [രാജാ പ്രകൃതിരഞ്ജനാൽ എന്ന തത്വമാണിവിടെ രാമൻ ശംഗ്യന്തരേണ പ്രകടമാക്കുന്നതു്.]

രഹഹു താത അസി നീതി ബിചാരീ
സുനത ലഷന ഭഏ ബ്യാകുല ഭാരീ
സിഅരേ ബചന സൂഖി ഗഏ കൈസേ
പരസത തുഹിന താമരസ ജൈസേ.

താത, അസിനീതി ബിചാരീ = വത്സ, ഈ നീതിയാലോചിച്ച്, രഹഹു; സുനത ലഷന=കൊട്ടാരത്തിൽ വസിക്കുക; കേട്ടു് ലക്ഷ്മണൻ, ഭാരീ ബ്യാകുല ഭഏ=ഏററവും വ്യാകുല

നായി ഭവിച്ചു, തുഹിന പരസത താമരസ ജൈസേ=ഹിമ സ്പർശത്താൽ താമര എങ്ങനേയോ, കൈസേ സിഅരേ ബചന സുഖി ഗഏ=അങ്ങനെ രാമൻെറ ശീതളവാണികളാൽ ലക്ഷ്മണൻ ശുഷ്കാവസ്ഥയിലായി.

വത്സ, ലക്ഷ്മണ, ഏതാദൃശമായ നീതി പരിഗണിച്ചു നീ കൊട്ടാരത്തിൽത്തന്നെ വസിക്കുക ഈ വാക്കുകൾ ലക്ഷ്മണനിൽ വ്യാകുലതയുണ്ടാക്കി. ഹിമസ്പർശത്താൽ താമര എങ്ങനെയോ അപ്രകാരം രാമൻെറ ശീതളവാണികൾ കേട്ടു ലക്ഷ്മണൻ ശുഷ്കാവസ്ഥയിലായി.

ദോ:- ഉതരു ന ആവത പ്രേമബസ
ഗഹേ ചരന അകുലാഇ
നാഥ ദാസു മൈം സ്വാമി തുംഹ
തജഹു ത കാഹ ബസാഇ.

ഉതരു ന ആവത=ഉത്തരം ഉണ്ടായില്ല, പ്രേമബസ അകുലാഇ=പ്രേമവൈവശ്യത്താൽ വ്യാകുലനായി, ചരന ഗഹേ=പാദങ്ങൾ ഗ്രഹിച്ച്, നാഥ, മൈം ദാസു=ഹേ സ്വാമിൻ, ഞാൻ ദാസനും, തുംഹ സ്വാമി=അവിടന്നു സ്വാമിയുമാണ്. തജഹു ത കാഹ ബസാഇ=ഉപേക്ഷിച്ചാൽ എന്താണവലംബം?

ലക്ഷ്മണനിൽ നിന്നൊരു പ്രത്യുത്തരവും ഉണ്ടായില്ല. വർദ്ധിച്ച സഹോദര സ്നേഹത്താൽ വിഹ്വലനായ ലക്ഷ്മണൻ രാമപാദങ്ങൾ ഗ്രഹിച്ചു ഇപ്രകാരം ഉണർത്തി:- "സ്വാമിൻ അവിടന്നു പ്രഭുവും ഞാൻ അവിടത്തെ ഭൃത്യനുമാണ്. അങ്ങു എന്നെ കൈവെടിയുന്ന പക്ഷം എനിക്കാരാണ് അവലംബമുള്ളത്!" (ലക്ഷ്മണൻെറ വിനയവും ശ്രീരാമദേവനിൽ അദ്ദേഹത്തിന്നുള്ള സുസ്ഥിര ഭക്തിയും മാത്രമാണിവടെ പ്രകടമായിരിക്കുന്നത്.)

ചൗ:- ദീൻഹി മോഹി സിഖ നീകി ഗോസാഈം
ലാഗി അഗമ അപനീ കദരാഈം

 

നരബര ധീര ധർമ്മ ധുർധാരീ
നിഗമനീതി കഹം തേ അധികാരീ.

ഗോസാഇൗം മോഹിനീകി സിഖ=സ്വാമിൻ, എനിക്കവി ടന്നു വിശിഷ്ടമായ ഉപദേശമാണ്, ദീൻഹി; അപനീ കദരാഇൗ അഗമ ലാഗി=നൽകിയിരിക്കുന്നതു്. എൻെറ ഭീരുത നിമിത്തം അങ്ങയുടെ ഉപദേശം അഗമ്യമായി തോന്നുന്നു, ധീര ധരമധുരധാരീ=ധീരരും ധർമ്മധുരന്ധരരും, നരബര തേ= മനുഷ്യ ശ്രേഷ്ഠരും ആയവർ തന്നെയാണ്; നിഗമ നീതി കഹം അധികാരീ=നിഗമങ്ങൾക്കും ശാസ്ത്രങ്ങൾക്കും അധി കാരികൾ.

സ്വാമിൻ, എനിക്കവിടന്നു നല്ലൊരുപദേശമാണ് നല്കി യിരിക്കുന്നതു്. എന്നാൽ ധർമ്മ ഭീരുതകൊണ്ടാകാം, എനിക്കു ആ ഉപദേശം ദുർഗ്രഹമായി തോന്നുന്നു ഞാൻ വേദശാസ്ത്രങ്ങൾ ക്കധികാരിയല്ല. അവയ്ക്കധികാരികൾ ധീരന്മാരും ധർമ്മധുര ന്ധരന്മാരും ആയ വിശിഷ്ട മർത്ത്യരാണ്. (ധീരതയോ ധർമ്മ ധുരന്ധരത്വമോ വൈശിഷ്ട്യമോ ഇല്ലാത്ത ഒരുവനാണ് താനെ ന്നു് സൂചന.)

മൈം സിസു പ്രഭു സനേഹ പ്രതിപാലാ
മംദരു മേരു കി ലേഹിം മരാലാ
ഗുരുപിതുമാതു ന ജാനൗം കാഹൂ
കഹൗം സുഭാഉ നാഥ പതിആഹൂ.

മൈം പ്രഭു സനേഹ പ്രതിപാലാ സിസു=ഞാൻ പ്രഭു സ്നേഹത്താൽ സുരക്ഷിതനായ ശിശു, മരാലാ മംദര മേരുകി ലേഹിം=മരാളത്തിനു മന്ദര മേരുപർവ്വതങ്ങൾ പൊക്കാനാകുമോ? ഗുരു പിതുമാതു കാഹൂ ന ജാനൗം=ഗുരുജനങ്ങളേയും മാതാപിതാക്കളേയുമൊന്നും എനിക്കറിഞ്ഞുകൂടാ, കഹൗം

സുഭാഉ നാഥ പതിആഹു = പറയുന്നതു സ്വാഭാവികമായിട്ടാണ്. അവിടന്നു വിശ്വസിക്കുക.

അമ്മയുടെ സ്നേഹത്താൽ സുരക്ഷിതനായ ഒരു ശിശുവാണ് ഞാൻ ഞാനെങ്ങനെ നീതിസ്സ്വധികാരിയാകും? മരാളത്തിന്റ കുററൻ പർവ്വതങ്ങളായ മന്ദര പർവ്വതത്തേയും, മഹാമേരുവിനേയും പൊക്കാൻ കഴിയുമോ? ഗുരുജനങ്ങളേയും മാതാപിതാക്കന്മാരേയുമൊന്നും എനിക്കറിഞ്ഞുകൂടാ; സ്വാമിൽ ഞാൻ പറയുന്നതു സത്യമാണ്; അവിടന്നു വിശ്വസിക്കുക

ജഹം ലഗി ജഗത സനേഹ സഗാഈ
പ്രീതി പ്രതീതി നിഗമ നിജു ഗാഈ
മോരേം സബുഇ ഏക തുംഹ സ്വാമീ
ദീനബന്ധു ഉര അംതര ജാമീ.

ജഗത നിജു സനേഹ സഗാഈ = ലോകത്തിൽ ആത്മസ്നേഹവും വേഴ്ചയും, പ്രീതി പ്രതീതി ജഹം ലഗീ = പ്രീതിയും വിശ്വാസവും എത്രത്തോളമുണ്ടെന്നു്, നിഗമ ഗാഈ സബുഇ ഏക=വേദങ്ങൾ ഉദ്ഘോഷിച്ചിട്ടുണ്ടോ ആ എല്ലാററിൻേറയും ഏകൻ, മോരേം സ്വാമീ തുംഹ = എനിക്കു, സ്വാമിയായ അങ്ങാണ്, ദീനബന്ധു ഉര അംതര ജാമീ = അങ്ങു ദീനബന്ധുവും ഹൃദയാന്തര്യാമിയുമാണല്ലോ!

ലോകത്തിൽ ആത്മസ്നേഹവും പ്രീതി വിശ്വാസങ്ങളും എത്രത്തോളമെന്നു വേദങ്ങൾ ഉദ്ഘോഷിച്ചിട്ടുണ്ടല്ലോ. ആ എല്ലാററിൻേറയും ഏക കേന്ദ്രം, എന്നെ സംബന്ധിച്ചിടത്തോളം അവിടന്നു മാത്രമാണ്. അങ്ങു ദീനബന്ധുവാണ്. ഹൃദയാന്തര്യാമിയുമാണ്.

ധരമ നീതി ഉപദേസിഅ താഹീ
കീർത്തി ഭൂതി സുഗതിപ്രിയ ജാഹീ

  

മന ക്രമബചന ചരനരത ഹോഈ
കൃപാസിംധു പരിഹരിഅ കി സോഈ.

ജാഹി കീരതി ഭൂതി സുഗതി പ്രിയ താഹി = ഏതൊരുവന്നു് കീർത്തിയും ഐശ്വര്യവും സദ്ഗതിയും പ്രിയമോ അവന്നാണു്, ധരമ നീതി ഉപദേസിഅ = ധർമ്മത്തിന്റേയും നീതിയുടേയും ഉപദേശം നൽകേണ്ടതു്, കൃപാസിംധു മനക്രമ ബചന = ഹേ കൃപാസിന്ധോ, മനസാ കർമ്മണാ വാചാ, ചരനരത ഹോഈ= പാദഭക്തനായിരിക്കുന്നു, സോഈ കി പരിഹരിഅ=അവനെയോ കൈവിടുന്നതു്?

ഏതൊരുവൻ കീർത്തിയും ഐശ്വര്യവും സദ്ഗതിയും കാമിക്കുന്നുവോ അവനോടാണു് നീതിയും ധർമ്മവും ഉപദേശിക്കേണ്ടതു്. ഹേ, കൃപാസിന്ധോ, ത്രിവിധ കരണങ്ങളാലും അങ്ങയുടെ തൃപ്പാദങ്ങളിൽ ആർ തൽപരനായിരിക്കുന്നു, അവനെ കൈവെടിയാമോ? (തനിക്കു കീർത്തിയോ ഐശ്വര്യമോ സദ്ഗതിയോ ഒന്നും ആവശ്യമില്ല, രാമപാദസേവ മാത്രമേ വേണ്ടു എന്നാണു് ലക്ഷ്മണന്റെ അഭിപ്രായം )

ദോ:- കരുനാസിംധു സുബംധു കേ
സുനി മൃദുബചന ബിനീത
സമുഝാഏ ഉരലാഇ പ്രഭു
ജനി സനേഹ സഭീത.

കരുനാസിംധു പ്രഭു = കരുണാസമുദ്രമായ രാമൻ, സുബംധു കേ ബിനീത മൃദുബചന സുനി = വിശിഷ്ട സഹോദരന്റെ വിനീത വാക്കുകൾ കേട്ടു്, സനേഹ സഭീത ജാനി = സ്നേഹത്താൽ സഭീതനായിരിക്കുന്നു എന്നു ഗ്രഹിച്ചു, ഉരലാഇ സമുഝാഏ = വക്ഷസ്സോടണച്ചു സമാശ്വസിപ്പിച്ചു.

കരുണാസാഗരമായ പ്രഭു ആ വിശിഷ്ട സോദരന്റെ വിനമ്രങ്ങളും മൃദുലങ്ങളുമായ വാണികൾ കേട്ടും, ലക്ഷ്മണൻ സ്നേഹം

നിമിത്തം ഭീതനാണെന്നു ഗ്രഹിച്ചും അദ്ദേഹം സഹജനെ വക്ഷ സ്സോടണച്ച് ആശ്ലേഷിച്ച് സമാശ്വസിപ്പിച്ചു.

ചൗ:- മാംഗഹു ബിദാ മാതുസന ജാഈ
ആവഹു ബേഗി ചലഹു ബന ഭാഈ
മുദിത ഭഏ സുനി രഘുബര ബാനീ
ഭയേഉ ലാഭ ബഡ ഗഇ ബഡി ഹാനീ.

ഭാഈ ജാഈ മാതുസന=അനുജ, നീ ചെന്നു മാതാവി നോട്ട, ബിദാ മാംഗഹു ബേഗി ആവഹു=വിടവാങ്ങുക; വേ ഗം മടങ്ങിവന്നു്, ബന ചലഹു=വനത്തിലേക്ക പുറപ്പെടുക, രഘുബരബാനീ സുനി=ശ്രീരാമൻെറ വാക്കുകൾ കേട്ട്, മുദിത ഭഏ=പ്രസന്നനായി, ബഡ ലാഭ ഭയേഉ=വമ്പിച്ച നേട്ടം ഉണ്ടായി; ബഡി ഹാനീ ഗഇ=വലിയ ഹാനി ഇല്ലാതെ യുമായി.

ശ്രീരാമൻ പറഞ്ഞു:— ലക്ഷ്മണ, നീ ചെന്നു്, അമ്മയോട്ട വിടവാങ്ങി വേഗം മടങ്ങിവന്നു വനയാത്രയ്ക്കൊരുങ്ങുക ശ്രീരാ മൻെറ വാക്കുകൾ കേട്ട ലക്ഷ്മണൻ പരമാനന്ദ ഭരിതനായി. അദ്ദേഹത്തിന്ന വമ്പിച്ച നേട്ടവും, വമ്പിച്ച നഷ്ടത്തിന്ന നാശവും ഉണ്ടായി.

ഹരഷിത ഹൃദയ മാതുപഹിം ആഏ
മനഹും അംധ ഫിരി ലോചന പാഏ
ജാഇ ജനനി പഗ നായേഉ മാഥാ
മന രഘുനംദന ജാനകീ സാഥാ.

ഹൃദയ ഹരഷിത=മനസ്സിൽ ഹർഷത്തോടുകൂടി, മാതു പഹിം=മാതൃസന്നിധിയിൽ, മനഹും അംധലോചന=ഫിരി പാഏ=അന്ധന്ന ലോചന ലാഭം വീണ്ടും ഉണ്ടായാലെന്നപോ ലെ, ആഏ; ജാഇ ജനനിപഗ=ചെന്നു. ചെന്നു മാതൃപാദങ്ങ

  

ളിൽ, മാഥാ നായേഉ മന=ഉത്തമാംഗം കുനിച്ച് മനസ്സ്, രഘുനംദന ജാനകീ സാഥ=രാമൻേറയും സീതയുടേയും കൂടെയായിരുന്നു.

അന്ധന്ദ നേത്രം വീണ്ടുകിട്ടിയാൽ എപ്രകാരമോ അപ്രകാരം വധിച്ച ഹഷ്ത്തോടുകൂടി ലക്ഷ്മണൻ മാതാവിനെ സമീപിക്കുകയും മാതൃപാദങ്ങളിൽ നമസ്കരിക്കുകയും ചെയ്തു. എന്നാൽ ആ സമയത്തും ലക്ഷ്മണൻെറ മനസ്സ സീതാരാമന്മാരൊന്നിച്ചായിരുന്നു.

പൂംഛേര മാതു മലിന മന ദേഖീ
ലഷന കഹീ സബ കഥാ ബിസേഖീ
ഗഈ സഹമി സുനി ബചന കഠോരാ
മൃഗീ ദേഖി ദവ ജനു ചഹും ഓരാ.

മന മലിന ദേഖീ=മനസ്സു മലിനമായിരിക്കുന്നതു ഗ്രഹിച്ച, മാതു പൂംഛേ; ലഷന സബ കഥാ=അമ്മ ചോദിച്ചു. ലക്ഷ്മണൻ എല്ലാ കഥയും, ബിസേഖീ കഹീ=വിസ്തരിച്ചു പറഞ്ഞു, കഠോരാ ബചന സുനി=കഠോര വചനം കേട്ട്, ചഹും ഓരം ദവ ദേഖി മൃഗീജനു=നാലുപാടും കാട്ടുതീകണ്ട മാൻപേടയെന്നോണം, സഹമി ഗഈ = ഭയചകിതയായി.

ലക്ഷ്മണൻെറ മനസ്സു മ്ലാനമായിരിക്കുന്നതറിഞ്ഞ സുമിത്ര ആ സ്ഥിതിവിശേഷത്തിനു കാരണം ചോദിച്ചപ്പോാം ലക്ഷ്മണൻ എല്ലാ കഥയും സവിസ്തരം പറഞ്ഞു. ആ കഠോര വൃത്താന്തം കേട്ട്, നാലുവശത്തും കാട്ടുതീ കണ്ട മാൻപേടയെന്നോണം സുമിത്ര ഭയചകിതയായി.

ലഷന ലഖേഉ ഭാ അനരഥ ആജൂ
ഏഹി സനേഹ ബസ കരബ അകാജൂ
മാംഗത ബിദാ സഭയ സകുചാഹീം
ജാഇ സഗ, ബിധി കഹഹി കി നാഹീം

ആജ്ഞ അനരഥ ഭാ; ഏഹി സനേഹ ബസ = ഇന്നു അനാർത്ഥം വന്നുകഴിഞ്ഞു. അമ്മ സ്നേഹവശഗയായി, അകാജ്ഞ കരബ= കാര്യം അവതാളത്തിലാക്കും, ബിദാ മാംഗത സഭയേ = വിട ചോദിക്കുന്നതിൽ ഭയമുണ്ടാകുന്നു, സകുചാഹീം ബിധി=സങ്കോചവും ഉണ്ടാകുന്നു, ഹേ വിധേ, സഗ ജാഇ കഹഹിം=കൂടെ പോകാൻ പറയുമോ? കി നാഹീം = അതോ പോകേണ്ട എന്നു പറയുമോ?

കാര്യം അനർത്ഥത്തിലായല്ലോ. വാത്സല്യ പരവശയായ അമ്മ എല്ലാം അവതാളത്തിലാക്കുമെന്നു തോന്നുന്നു. വിട ചോദിക്കാൻപോലും ഭയവും സങ്കോചവുമുണ്ടാകുന്നു. ജ്യേഷ്ഠനൊന്നിച്ച പൊയ്ക്കൊള്ളാനോ പറയുക; പോകേണ്ട എന്നോ അമ്മ പറയുക?

ദോ:- സമുഝി സുമിത്രാ രാമസിയ
രൂപു സുസീലു സുഭാഉ
നൃപ സനേഹ ലഖി ധുനേഉ
സിരു പാപിനി ദീൻഹ കുദാഉ

സുമിത്രാ രാമസിയ രൂപു സുസീലു സുഭാഉ = സുമിത്ര. രാമന്റേയും സീതയുടേയും സൗഭാഗ്യവും സൗശീല്യവും സ്വഭാവവും, സമുഝി നൃപസനേഹ ലഖി=ഗ്രഹിച്ചും രാജാവിന്റെ സ്നേഹം കണ്ടും, സിരു ധുനേഉ പാപിനി കുദാഉ ദീൻഹ = തലതല്ലി പാപിനി വല്ലാത്ത പ്രഹരമാണു കൊടുത്തതു്.

സുമിത്ര, സീതാരാമന്മാരുടെ സൗന്ദര്യവും സൗശീല്യവും സ്വഭാവവും ഗ്രഹിച്ചും രാജാവിന്റെ സ്നേഹം അറിഞ്ഞും തലയും തല്ലിക്കൊണ്ടു ഇങ്ങനെ പറഞ്ഞു:—'പാപിനിയായ കൈകേയി വല്ലാത്ത അടിയാണടിച്ചതു്.' (ഉത്തമ സ്ത്രീ സഹജമായ വാത്സല്യമോ, ഭർത്തൃഭക്തിയോ കൈകേയിക്കില്ല എന്നർത്ഥം.)

ചൗ:- ധീരജ ധരേഉ കു അവസര ജാനീ
സഹജ സുഹൃദ ബോലി മൃദുബാനീ
താത തുംഹാരി മാതു ബൈദേഹീ
പിതാ രാമു സബ ഭാംതി സനേഹീ

കു അവസര ജാനീ = അവസരം ചീത്തയാണെന്നറിഞ്ഞു്, ധീരജ ധരേഉ=സുമിത്ര ധൈര്യം അവലംബിച്ച്, സഹജ സുഹൃദ മൃദുബാനീ = സ്വാഭാവികമായി സൗഹാർദ്ദത്തോടെ മൃദു വാക്കുകളാൽ, ബോലീ താത, തുംഹാരിമാതു = പറഞ്ഞു: — 'വത്സ, നിന്റെ അമ്മ, ബൈദേഹീ, പിതാ രാമു=സീതയും, പിതാവു് രാമനുമാണു്. രാമൻ, സബ ഭാംതി സനേഹീ= എല്ലാവിധത്തിലും സ്നേഹപ്രകൃതിയുമാണു്.

അവസരം ചീത്തയാണെന്നറിഞ്ഞു സുമിത്ര ധൈര്യം അവലംബിച്ച് സ്വാഭാവികമായ സൗഹാർദ്ദത്തോടെ മൃദുവാക്കുകളാൽ ലക്ഷ്മണനോടു് ഇങ്ങനെ പറഞ്ഞു: – 'വത്സ, ലക്ഷ്മണ, നിന്റെ മാതാവു് സീതാദേവിയും, എല്ലാവിധത്തിലും സ്നേഹ പ്രകൃതി യായ രാമൻ നിന്റെ പിതാവുമാണു്.;

അവധ തഹാം ജഹം രാമ നിവാസൂ
തഹഇൗം ജഹം ഭാനു പ്രകാസൂ
ജൗം പൈ സീയരാമു ബന ജാഹീം
അവധ തുംഹാര കാജു കഛു നാഹീം

രാമജഹം നിവാസൂ തഹാം=രാമൻ എവിടെ വസിക്കുന്നു അവിടെയാണു്, അവധ=അയോദ്ധ്യ, ജഹം ഭാനു പ്രകാസൂ= എവിടെ സൂര്യപ്രകാശമുണ്ടോ, തഹഇൗം ദിവസു = അവിടെ ത്തന്നെയേ പകലുള്ളൂ, ജൗം പൈ സീയരാമു ബനജാഹീം = സീതയും രാമനും വനത്തിലേക്കു പോകുകയാണെങ്കിൽ, തുംഹാര അവധ കഛു കാജു നാഹീം = നിനക്കു അയോദ്ധ്യയിൽ ഒരു കാര്യവുമില്ല.

രാമൻ വസിക്കുന്നിടമാണ് അയോദ്ധ്യ. സൂര്യപ്രകാശമുള്ളിടത്താണ് പകൽ ഉണ്ടാവുക. സീതയും രാമനും വനത്തിലേക്ക പോകുന്ന പക്ഷം നിനക്ക അയോദ്ധ്യയിൽ കർത്തവ്യമായിട്ടൊന്നുംതന്നെയില്ല, (ഒരുമിച്ച പൊയ്ക്കൊള്ളുക എന്നു സൂചന.)

ഗുരു പിതു മാതു ബംധു സുര സാഈം
സേഇ അഹി സകല പ്രാനകീ നാഈം
രാമ പ്രാനപ്രിയ ജീവന ജീകേ
സ്വാരഥ രഹിത സഖാ സബഹീ കേ

ഗുരു പിതുമാതു ബംധു സുര = ഗുരുജനങ്ങാം, മാതാപിതാക്കന്മാർ, സഹോദരന്മാർ, ദേവന്മാർ, സാഈം സകല സേഇ അഹി = സ്വാമി എന്നിവരുടെയെല്ലാം ശുശ്രൂഷ, പ്രാനകീ നാഈം = പ്രാണശുശ്രൂഷപോലെയാണ്, രാമപ്രാനപ്രിയ = രാമൻ പ്രാണപ്രിയനാണ്, ജീകേ ജീവന=ജീവൻേറയും ജീവനമാണ്, സ്വാരഥ രഹിത= സ്വാർത്ഥരഹിതനാണ്, സബഹീ കേ സഖാ എല്ലാവരുടേയും തോഴനാണ്.

പ്രാണങ്ങളെ ഒരുവൻ ശുശ്രൂഷിക്കുന്നതുപോലെ തന്നെയാണ് ഗുരുജനങ്ങളേയും മാതാപിതാക്കളേയും ഭ്രാതാക്കളേയും, ദേവന്മാരേയും യജമാനന്മാരേയും ശുശ്രൂഷിക്കുന്നത്. രാമൻ എല്ലാവക്കും പ്രാണപ്രിയനും എല്ലാവരുടേയും ജീവനു ജീവനുമാണ്. എല്ലാവക്കും രാമൻ നിസ്വാർത്ഥ സ്നേഹിതനാണ്. [രാമനെ നീ പ്രാണതുല്യം സ്നേഹിക്കണം. കാരണം, രാമൻ നിനക്ക എല്ലാമാണ്.]

പൂജനീയ പ്രിയ പരമ ജഹാം തേം
സബ മാനി അഹി രാമകേ നാതേം
അസ ജിയ ജാനി സംഗ ബന ജാഹൂ
ലേഹു താത ജഗ ജീവന ലാഹൂ.

  

ജഹാം തേം പൂജനീയ=എത്രത്തോളം പൂജീനയരും, പരമ പ്രിയ സബ=പരമപ്രിയരുമുണ്ടോ അവരെല്ലാം, രാമകേ നാതേം മാനി അഹി=രാമനുമായുള്ള വേഴ്ചയാൽ മാനിക്കപ്പെടുന്നു, താത അസ ജിയ ജാനി=ഹേ വത്സ, ഇതു മനസ്സിൽ ഗ്രഹിച്ച്, ബന സംഗ ജാഹൂ=വനത്തിലേക്ക ഒന്നിച്ചുപോക, ജഗ ജീവന ലാഹൂ ലേഹൂ=പ്രപഞ്ചത്തിൽ ജന്മമെടുത്തതുകൊണ്ടുള്ള നേട്ടവും കരസ്ഥമാക്ക.

എത്രമാത്രം പൂജനീയരും, പരപ്രിയന്മാരുമുണ്ടോ ലോകത്തിൽ; അവരെല്ലാം രാമനുമായുള്ള വേഴ്ചയാൽ മാനിക്കപ്പെടുന്നു. ഈ സംഗതി, ഹേ വത്സ, നന്നായി ഗ്രഹിച്ച് രാമനൊന്നിച്ചു നീ വനത്തിലേക്ക പൊയ്ക്കൊള്ളുക. പ്രപഞ്ചത്തിൽ ജന്മമെടുത്തതു കൊണ്ടുള്ള നേട്ടവും കരസ്ഥമാക്കുക.

ദോ:- ഭൂരിഭാഗ ഭാജനു ഭയേഹു
മോഹി സമേത ബലി ജാഉം
ജൗം തുംഹരേ മന ഛാഡി ഛലു
കീൻഹ രാമപദ ഠാഉം.

ബലി ജാഉം; തുഹരേ മന=ഞാൻ ബലിയപ്പിക്കുന്നു; നിൻെറ മനസ്സ്, ഛലു ഛാഡി രാമപദ=വ്യാജം വെടിഞ്ഞ് ശ്രീരാമ തൃപ്പാദങ്ങളിൽ, ജൗം ഠാഉം കീൻഹ=സമപ്പിക്കുന്ന പക്ഷം, മോഹിസമേത=ഞാനടക്കം, ഭൂരിഭാഗ ഭാജന=വദ്ധിച്ച ഭാഗ്യത്തിനു ഭാജനമായി ഭവിക്കും.

ലക്ഷ്മണ, ഞാൻ ബലിയപ്പിക്കുന്നു; നിൻെറ മനസ്സ് വ്യാജം വെടിഞ്ഞു രാമപാദങ്ങളിൽ സമപ്പിക്കുന്നപക്ഷം ഞാനടക്കം നീ മഹാ ഭാഗ്യത്തിനു പാത്രമായി ഭവിക്കും.

ചൗ:- പുത്രവതീ ജുബതീ ജഗസോഇ
രഘുപതി ഭഗതു ജാസു സുത ഹോഇ

ന തരു ബാംഝ ഭലി ബാദി ബിആനീ
രാമബിമുഖ സുത തേം ഹിതഹാനീ.

ജാസു സുത രംഘുപതി ഭഗതു ഹോഈ = ഏതൊരുവളുടെ പുത്രൻ രാമഭക്തനാണോ, സോഈ ജഗ ജുബതീ പുത്രവതീ= അവരംതന്നെയാണ് ലോകത്തിൽ യുവതിയും പുത്രവതിയും, ന തരു ബാംഝ ഭലി = അല്ലാത്തപക്ഷം അവരം വന്ധ്യയായിരിക്കയാണ് നല്ലതു്, ബ്യാദി ബിആനീ = അവരം പ്രസവിക്കുന്നതുതന്നെ വൃഥാവിലാണ്, രാമബിമുഖ സുതതേം = രാമവിമുഖനായ പുത്രനുണ്ടാകുന്നതുകൊണ്ടു്, ഹിതഹാനീ=ഹിതത്തിനു ഹാനി നേരിടുന്നു.

രാമഭക്തനായ പുത്രനെ പ്രസവിച്ചവളാണ് യുവതിയും പുത്രവതിയും പുത്രൻ അപ്രകാരമുള്ളവനല്ലെങ്കിൽ അവരം വന്ധ്യയായിരിക്കുകയാണ് ഉത്തമം. അവരം പ്രസവിക്കുന്നതേ നിഷ്പ്രയോജനമാണ്. രാമവിമുഖനായ പുത്രനുണ്ടാകുന്നതുകൊണ്ടു അവരംക്കു ഹാനിയാണ് സംഭവിക്കുക.

തുംഹരേഹി ഭാഗ രാമു ബന ജാഹീം
ദൂസര ഹേതു താത കഛു നാഹീം
സകല സുകൃത കര ബഡ ഫല ഏഹു
രാമസീയപദ സഹജ സനേഹൂ

താത തുംഹരേ ഭാഗഹീ=ഹേ വത്സ, നിന്റെ ഭാഗ്യം ഒന്നു കൊണ്ടുമാത്രമാണ്, രാമു ബന ജാഹീം = രാമൻ വനത്തിലേക്കു പോകുന്നതു്, ദൂസുര ഹേതു കഛു നാഹീം=വെറൊന്നുമല്ല കാരണം, രാമസീയപദ = രാമൻേറയും സീതയുടേയും തൃപ്പാദങ്ങളിൽ, സഹജ സനേഹൂ ഏഹു = സ്വാഭാവിക സ്നേഹം ഉണ്ടാവുക എന്ന ഇതൊന്നുതന്നെയാണ്, സകല സുകൃത കര ബഡ ഫല = സകല സുകൃതങ്ങളുടേയും വലിയ ഫലം.

  

ഹേ വത്സ, നിൻെറ ഭാഗ്യം ഒന്നുകൊണ്ടുമാത്രമാണ് രാമൻ വനത്തിലേക്കു പോകുന്നതു്, വേറെ ഒരു കാരണവും ഇല്ല. രാമൻേറയും സീതയുടേയും തൃപ്പാദങ്ങളിൽ പ്രകൃത്യാ സ്നേഹം ഉണ്ടാവുക എന്ന ഇതൊന്നുതന്നെയാണു എല്ലാ സുകൃതത്തിൻേറയും വലുതായ ഫലം.

രാഗ്ഗ രോഷു ഇരിഷാ മദ മോഹ്ഹ
ജനി സപനേഹ്ഹും ഇൻഹകേ ബസ ഹോഹ്ഹ
സകല പ്രകാര ബികാര ബിഹാഈ
മനക്രമ ബചന കരേഹ്ഹ സേവകാഈ

രാഗ്ഗ രോഷു ഇരിഷാ = രാഗം, രോഷം, ഈഷ്യ, മദ മോഹ്ഹ ഇൻഹകേ സപനേഹ്ഹും = മദം, മോഹം എന്നിവയ്ക്കു് സ്വപ്നത്തിൽപോലും, ജനി ബസ ഹോഹ്ഹ = അധീനനായി തീരരുതു്, സകല പ്രകാര ബികാര ബിഹാഈ = എല്ലാ വിധത്തിലുള്ള വികാരങ്ങളുമുപേക്ഷിച്ചു്, മനക്രമ ബചന സേവകാഈ കരേഹ്ഹ=ത്രിവിധ കരണങ്ങളാലും രാമനെ സേവിക്കണം.

രാഗം, ദ്വേഷം, ക്രോധം, ഈഷ്യ, മദം, മോഹം എന്നിങ്ങനെയുള്ള ദുർവ്വികാരങ്ങൾക്കു്, മകനേ, നീ ഒരിക്കലും വിധേയനാവരുതു്. എല്ലാവിധത്തിലുള്ള വികാരങ്ങളേയും അകററി മനസാ വാചാ കർമ്മണാ രാമനെ നീ ഉപാസിക്കണം.

തുംഹ കഹ്ഹും ബന സബ ഭാംതി സുപാസൂ
സംഗപിതു മാതു രാമു സിയ ജാസൂ
ജേഹി ന രാമു ബന ലഹഹിം കലേസൂ
സുത സോഇ കരേഹ്ഹ ഇഹൈ ഉപദേസൂ

തുംഹ കഹ്ഹും ബന സബ ഭാംതി സുപാസൂ = നിനക്കുവനം എല്ലാവിധത്തിലും സുഖപ്രദമാണു് പിതു രാമു മാതു സിയജാസൂ= പിതാവായ രാമനും മാതാവായ സീതയും നിൻെറ കൂടെത്തന്നെ

യുണ്ട്, സുത, ജേഹി രാമു ബന നലഹാഹിം=മകനേ, എങ്ങനെയായാൽ രാമനു വനത്തിൽ ക്ലേശമുണ്ടാകാതിരിക്കുമോ, സോഇ കരേഹു=ആ വിധമുള്ള കാര്യം നീ ചെയ്യണം, ഇഹൈ ഉപദേസു=ഇതാണെന്റെ ഉപദേശം.

മകനേ, നിനക്കു വനം എല്ലാവിധത്തിലും സുഖപ്രദമാണ് എന്തുകൊണ്ടെന്നാൽ നിന്റെ കൂടെത്തന്നെയുണ്ട് പിതാവായ രാമനും മാതാവായ സീതയും എന്തു പ്രവർത്തിച്ചാൽ രാമനു വനത്തിൽ ക്ലേശമുണ്ടാവുകയില്ല അതു നീ അനുഷ്ഠിക്കണം ഇതാണ് ഞാൻ നിനക്കു നല്കുന്ന ഉപദേശം.

ഛം:- ഉപദേസു എഹു ജേഹി ജാത
തുംഹരേ രാമസിയ സുഖ പാവഹീം
പിതു മാതു പ്രിയ പരിവാര പുര
സുഖ സുരതി ബന ബിസരാവഹീം
തുലസി സുതഹി സിഖ ദേഇ
ആയസു ദീൻഹ പുനി ആസിഷ ദഈ
രതി ഹോഉ അബിരല അമല സിയ-
രഘുബീരപദ നിതനിത നഈ.

എഹു ഉപദേസു; ജേഹി തുംഹരേ ജാത = ഇതാണെന്റെ ഉപദേശം യാതൊന്നിനാൽ നിന്റെ യാത്രകൊണ്ട്, രാമ സിയ സുഖ പാവഹിം=രാമനും സീതയും സുഖപ്രാപ്തരാകും, പിതുമാതു പ്രിയ പരിവാര പുരസുഖ = മാതാവ്, പിതാവ്, സുഹൃത്തുക്കൾ, പരിവാരങ്ങൾ, നഗരം എന്നിങ്ങനെ സുഖഹേതുക്കളായിട്ടുള്ളവയുടെ, സുരതി = ഓൎമ്മ, ബന ബിസരാവഹീം= വനത്തിൽ ഉണ്ടാകാതിരിക്കണം, തുലസി സുതഹി സിഖ ദേഇ= തുളസീദാസൻ പറയുന്നു: —പുത്രനു ഉപദേശം നല്കി, ആയസു ദീൻഹ പുനി ആസിഷ ദഈ = അനുമതി കൊടുത്ത് അനന്തരം

 

ആശിസ്സുകാം നല്കി. സീയ രാഘുബീരപദ = സീതയുടേയും രാമൻേറയും തൃപ്പാദങ്ങളിൽ, അവിരല അമല രതി = അവിരളവും അമലവുമായ ഭക്തി, നിതനിത നഈ ഹോഉ = നിത്യ നിത്യമെന്നോണം നവ്യമായി ഉണ്ടാകട്ടെ.

ഇതാണെൻെറ ഉപദേശം നിൻെറ സഹയാത്രകൊണ്ടു രാമനും സീതയ്ക്കും സുഖമുണ്ടാകണം. അതിന്നു തക്കവണ്ണമായിരിക്കണം നിൻെറ വൃത്തികളും മാതാപിതാക്കന്മാരിൽനിന്നും സുഹൃത്തുക്കളിൽനിന്നും പരിവാരങ്ങളിൽനിന്നും നഗരത്തിൽ നിന്നും തനിക്കു സന്തോഷവും സുഖവുമാണല്ലോ ലഭിച്ചിരുന്ന തെന്ന ഓൎമ്മപോലും വനവാസകാലത്തു രാമനുണ്ടാകാത്തവണ്ണം നീ പ്രയത്നിക്കണം. തുളസീദാസൻ പറയുന്നു:— പുത്രനായ ലക്ഷ്മണന്നു ഉപദേശവും വിടയും ആശിൎവ്വാദവും നൽകി സുമിത്ര ഇങ്ങനേയും പറഞ്ഞു:— വത്സ, സീതാരാമന്മാരുടെ പാദകമലങ്ങളിൽ നിനക്കു അവിരളവും നിൎമ്മലവുമായ ഭക്തി നിത്യനിത്യവും നവ്യവുമായിത്തന്നെ ഉണ്ടാകട്ടെ.

സോഃ_മാതു ചരന സിരുനാഇ
ചലേ തുരത സംകിത ഹൃദയ
ബാഗുര ബിഷമ തോരാഇ
മനഹും ഭാഗ മൃഗു ഭാഗവസ.

മാതു ചരന സിരു നാഇ = ലക്ഷ്മണൻ മാതൃപാദങ്ങളിൽ പ്രണമിച്ച്, സംകിത ഹൃദയ തുരത ചലേ=ശങ്കിത ഹൃദയനായി വേഗം പുറപ്പെട്ടു. ഭാഗബസ ബിഷമ ബാഗുര = ഭാഗത്തിനു വശഗമായി, ഉറപ്പേറിയകയറ്, തോരാ മൃഗു ഭാഗ മനഹും = പൊട്ടിച്ചുകൊണ്ടു മാൻ ഓടിപ്പോകുകയാണോ എന്നു തോന്നും.

ലക്ഷ്മണൻ മാതൃപാദങ്ങളിൽ പ്രണമിച്ച് ശങ്കിതഹൃദയനായി വേഗം നടന്നു ഭാഗ്യത്തിനു വശഗമായി ഉറപ്പേറിയ കയറു പൊട്ടിച്ചുകൊണ്ടു് മാൻ ഓടിപ്പോവുകയാണോ എന്നു തോന്നും ലക്ഷ്മണൻെറ ആ പോക്കുകണ്ടാൽ.

ചൗ:– ഗഏ ലഷന ജഹം ജാനകി നാഥ്
ഭേ മന മുദിത പാഇ പ്രിയ സാഥ്
ബംദി രാമസിയ ചരന സുഹായേ
ചലേ സംഗ നൃപ മംദിര ആഏ.

ജാനകി നാഥ് ജഹം = സീതാപതി ഇരുന്നരുളുന്നിടത്തേക്ക, ലഷന ഗഏ പ്രിയ സാഥ് പാഇ = ലക്ഷ്മണൻ നടന്നു പ്രിയ രാമനോടുള്ള സമ്പക്കം പ്രാപിച്ച്, മനമുദിത ഭേ = ലക്ഷ്മണന്റെ മനസ്സ സന്തുഷ്ടമായി ഭവിച്ചു, രാമസിയ സുഹായേ ചരന=രാമന്റേയും സീതയുടേയും സുന്ദര ചരണങ്ങളം, ബംദി സംഗചലേ നൃപമന്ദിര ആഏ = വന്ദിച്ച് ഒന്നിച്ചു നടന്നു് രാജമന്ദിരത്തിലെത്തി.

ശ്രീരാമനിരിക്കുന്നിടം നോക്കി ലക്ഷ്മണൻ നടന്നു. പ്രിയപ്പെട്ട രാമനൊന്നിച്ചു വനത്തിലേക്ക പോകാനിടവന്നതുനിമിത്തം ലക്ഷ്മണന്റെ ഹൃദയം സന്തോഷഭരിതമായി ഭവിച്ചു രാമന്റേയും സീതയുടേയും സുന്ദരചരണങ്ങളിൽ ലക്ഷ്മണൻ പ്രണിപതിച്ചു. അനന്തരം രാമനുമൊന്നിച്ചു ലക്ഷ്മണൻ പിതൃമന്ദിരത്തിലെത്തി.

കഹഹിം പരസപര പുരനരനാരീ
ഭലി ബനാഇ ബിധി ബാത ബിഗാരീ
തന കൃസ മന ദുഖ ബദന മലീനേ
ബികല മനഹും മാഖീ മധു ഛീനേ.

പുരനരനാരീ പരസപര കഹഹിം = നഗരത്തിലെ നരന്മാരും നാരിമാരും പരസ്പരം പറയുന്നുണ്ട്, ബിധി ഭലി ബനാഇ ബാതബിഗാരീ = വിധി നല്ലൊരു കാര്യത്തിൽ വിഘ്നമുണ്ടാക്കി എന്നു്, തന കൃസ മനദുഖ = എല്ലാവരുടേയും ശരീരം കൃശമായി; മനസ്സ ദുഃഖിച്ചു, ബദനേ മലീനേ മധുഛീനേ =

മുഖങ്ങാം മലിനങ്ങളായി; മധു കിട്ടാസ്സയാൽ ക്ഷീണിച്ച, മാഖീ മനഹൂം ബികല = മക്ഷികകളെന്നോണം അവർ വ്യാകുലരായി.

നാഗരവാസികളായ എല്ലാ സ്ത്രീ പുരുഷന്മാരും അന്യോന്യം പറഞ്ഞുകൊണ്ടിരുന്നു, 'ദൈവം നല്ലൊരു കാര്യം വിഘ്നത്തിലാക്കി' എന്നു്. ജനങ്ങളുടെ ശരീരം കൃശമായി; അവരുടെ മനസ്സ വ്യഥിതമായി; മുഖങ്ങാം മലിനങ്ങളായി; മധു കിട്ടാസ്സയാൽ ക്ഷീണിച്ച തേനീച്ചകളെന്നോണം വ്യാകുലരുമായി അവർ. (രാമൻ രാജാവാകണം എന്ന കാര്യത്തിൽ ജനങ്ങൾക്കുള്ള തീവ്രാഭിലാഷവും; ആ അഭിലാഷം നിറവേറാതെ പോയതിൽ അവക്കു നേരിട്ട കായികവും മാനസികവുമായ വ്യഥയുമാണിവിടെ വിശദമാക്കപ്പെട്ടിരിക്കുന്നതു് )

കരമീ ജഹിം സിരു ധുനി പഛിതാഹീം
ജനുബിനു പംഖ ബിഹംഗ അകുലാഹീം
ഭൈ ബഡി ഭീര ഭൂപ ദരബാരാ
ബരനി ന ജാഇ ബിഷാദു അപാരാ.

ജനുബിനു പംഖ ബിഹംഗ അകുലാഹീം = ചിറകററ പക്ഷി ദുഃഖിക്കുന്നതുപോലെ, കരമീജഹിം സിരുധുനി പഛിതാഹീം = എല്ലാവരും കൈകാം മലത്തി തലതാഴ്ത്തി പശ്ചാത്തപിക്കുന്നു; ഭൂപദരബാരാ ബഡി ഭീര ഭൈ = രാജസദസ്സിൽ വദ്ധിച്ച പുരുഷാരം സന്നിഹിതരായിരിക്കുന്നു, അപാരാ ബിഷാദു ബരനി നജാഇ = ആ സമയത്തു അവക്കുണ്ടായ അപാര ദുഃഖം അവർണ്ണ്യമായിരുന്നു

ചിറകററ പക്ഷി ഏതുപ്രകാരം ദുഃഖിക്കുമോ അപ്രകാരം ജനങ്ങളെല്ലാം കൈകാം മലത്തി മുഖം താഴ്ത്തിയിരുന്നു പശ്ചാത്തപിക്കുന്നുണ്ടു്. വലിയൊരു പുരുഷാരമാണു് രാജസദസ്സിൽ അവരും അപാര ദുഃഖത്തിൽ പെട്ടിരിക്കുന്നു. അവരുടെ അപ്പോഴത്തെ വ്യഥ വണ്ണിക്കുക സാധ്യമല്ല.

സചിവ ഉഠാഇ രാഉ ബൈഠാരേ
കഹി പ്രിയ ബചന രാമു പഗു ധാരേ
സിയസമേത ദോഉ തനയ നിഹാരീ
ബ്യാകുല ഭയേഉ ഭൂമിപതി ഭാരീ.

സചിവ രാഉ ഉഠാഇ ബൈഠാരേ=മന്ത്രി രാജാവിനെ എഴുന്നേല്പിച്ചു സിംഹാസനത്തിലിരുത്തി, രാമു പഗുധാരേ പ്രിയ ബചന കഹി=രാമൻ വന്നിട്ടുണ്ടെന്ന പ്രിയവാക്കുകൾ പറഞ്ഞു. സിയ സമേത ദോഉ തനയ=സീതാസമേതം രണ്ടു പുത്രന്മാരേയും, നിഹാരീ ഭൂമിപതി=വീക്ഷിച്ചിട്ട് മഹാരാജാവ്, ഭാരീ ബ്യാകുല ഭയേഉ=വർദ്ധിച്ച ശോകത്തോടു കൂടിയവനായി ഭവിച്ചു.

മന്ത്രിയായ സുമന്ത്രർ, ദശരഥമഹാരാജാവിനെ എഴുന്നേല്പിച്ച് സിംഹാസനത്തിലിരുത്തുകയും രാമൻ സന്നിഹിതനായിരിക്കുന്നു എന്ന പ്രിയവാക്കുകൾ ഉണർത്തിക്കുകയും ചെയ്തു. ആ അവസരത്തിൽ മഹാരാജാവാകട്ടെ സീതയേയും രാമലക്ഷ്മണന്മാരേയും കണ്ടു അത്യധികം വ്യഥിതനായി ഭവിക്കുകയാണുണ്ടായതു്.

ദോ:- സീയ സഹിത സുത സുഭഗ ദോഉ
ദേഖി ദേഖി അകുലാഇ
ബാരഹിം ബാര സനേഹ ബസ
രാഉ ലേഇ ഉര ലാഇ.

രാഉ സീയസഹിയ=രാജാവ് സീതാസമേതരും, സുഭഗ ദോഉ സുത ദേഖി ദേഖി=സുഭഗരും ആയ രണ്ടു പുത്രന്മാരേയും വീണ്ടും വീണ്ടും വീക്ഷിച്ച്, അകുലാഇ ബാരഹിം ബാര=ദുഃഖിക്കുകയും വീണ്ടും വീണ്ടും അവരെ, സനേഹ ബസ ഉര ലാഇ ലേഇ=സ്നേഹവിവശനായി മാറോടണക്കുകയും ചെയ്തു.

സീതാസമേതരും സുഭഗന്മാരുമായ രാമലക്ഷ്മണന്മാരെ വീണ്ടും വീണ്ടും വീക്ഷിച്ച രാജാവു വ്യാകുലനായിത്തീർന്നു. അദ്ദേഹം അവരെ തുടരെത്തുടരെ ആശ്ലേഷിച്ചു.

ചൗ:- സകൈ ന ബോലി ബികല നരനാഹു
സോക ജനിത ഉര ദാരുന ദാഹു
നാഇ സീസു പദ അതി അനുരാഗീ
ഉഠി രഘുബീര ബിദാ തബ മാംഗീ.

നരനാഹു ബോലി ന സകൈ ബികല=രാജാവു് ഒരക്ഷരം പറയാനാവാത്തവിധം വിഹ്വലനായി ഭവിച്ചു, സോക ജനിത ദാരുന ദാഹു ഉര=ശോകജനിതമായ ദാരുണദാഹം ഹൃദയത്തിനുണ്ടായി, അതി അനുരാഗ രഘുബീര ഉഠി=ഏററവും പ്രേമത്തോടെ രാമൻ എഴുന്നേററു്, പദ സീസു നാഇ തബ=പിതൃപാദ കമലങ്ങളിൽ ശിരസ്സു താഴ്ത്തി ആ അവസരത്തിൽ, ബിദാ മാംഗീ = വിടയാചിച്ചു.

ഒരക്ഷരം പോലും സംസാരിക്കാനാവാത്തവണ്ണം രാജാവു് വിഹ്വലനായി; ശോകം നിമിത്തമുണ്ടായ ദാരുണമായ ദാഹം ഹൃദയത്തെ സ്പർശിച്ചു · ആ അവസരത്തിൽ വദ്ധിച്ച പ്രേമത്തോടെ രാമൻ എഴുന്നേററു പിതാവിന്റെ തൃപ്പാദ കമലങ്ങളിൽ പ്രണിപതിച്ചു വിട ചോദിച്ചു.

പിതു അസീസു ആയസു മോഹിദീജൈ
ഹരഷസമയ ബിസമഉ കത കീജൈ
താത കിഏം പ്രിയ പ്രേമ പ്രമാദൂ
ജസു ജഗ ജാഇ ഹോഇ അപബാദൂ.

പിതു, മോഹി അസീസു ആയസു=ഹേ, പിതാവേ, എനിക്കവിടന്നു ആശിസ്സും ആജ്ഞയും, ദീജൈ; ഹരഷസമയ= നൽകുക; സന്തോഷിക്കേണ്ട വേളയിൽ അങ്ങു്, കത ബിസമഉ കീജൈ=എന്താണു് ദുഃഖിക്കുന്നതു്? താത, പ്രിയപ്രേമ കിഏം= ഹേ പിതാവേ, പ്രിയതകൊണ്ടു പ്രേമം കാട്ടുന്നതു, പ്രമാദൂ= പ്രമാദം തന്നെയാകും. എന്തുകൊണ്ടെന്നാൽ, ജഗ ജസ ജാഇ

ഹോഇ അപബാദൂ = ലോകത്തിൽ അങ്ങയ്ക്കുള്ള കീർത്തി പോകും, അപവാദവും

പിതാവേ, അവിടന്നെനിക്ക ആശീസ്സും ആജ്ഞയും തരിക' സന്തോഷിക്കേണ്ടവേളയിൽ എന്താണങ്ങു ദുഃഖിക്കുന്നതു്? പ്രിയത്വംകൊണ്ടു വാത്സല്യം പ്രകടിപ്പിക്കുന്നതു് പ്രമാദം തന്നെയാകും. മാത്രമല്ല അങ്ങയുടെ യശസ്സും നഷ്ടമാകും. അപവാദത്തിന്നും അങ്ങു് കാരണഭൂതനാകും (പ്രതിജ്ഞ പാലിക്കാൻ സന്നദ്ധനായ രാമനെ തടയുവാൻ ശ്രമിച്ചു ദശരഥ മഹാരാജാവെന്നു് മാലോകർ പറയും അതിന്നിടയാക്കരുതെന്നു സൂചന.)

സുനി സനേഹ ബസ ഉഠി നരനാഹാം
ബൈഠാരേ രഘുപതി ഗഹി ബാഹാം
സുനഹു താത തുംഹകഹം മുനി കഹഹീം
രാമ ചരാചര നായക അഹഹീം

സുനി സനേഹ ബസ = കേട്ടു് സ്നേഹവിവശനായി, രഘുപതി ബാഹാം ഗഹി = രാമൻെറ കൈക്കുപിടിച്ചു്, ബൈഠാരേ = ഇരുത്തി, താത സുനഹു=വത്സ കേൾക്ക, രാമ ചരാചരനായക അഹഹീം = രാമൻ ചരങ്ങളുടേയും അചരങ്ങളുടേയും നാഥനെന്നു്, തുംഹകഹം മുനികഹഹീം = നിന്നെ ഉദ്ദേശിച്ചു മുനിമാർ പറയുന്നു.

രാമൻെറ വാക്കുകൾ കേട്ടു സ്നേഹവിവശനായിത്തീന്ന ദശരഥൻ, പുത്രൻെറ ഹസ്തങ്ങൾ ഗ്രഹിക്കുകയും പുത്രനെ പിടിച്ചിരുത്തുകയും ചെയ്തിട്ടു ഇപ്രകാരം പറഞ്ഞു:—'വത്സ, കേൾക്ക. രാമനെ ഉദ്ദേശിച്ചു് മുനിമാരുദ്ഘോഷിക്കുന്നു രാമൻ ചരാചരങ്ങളുടെ നായകനാണെന്നു്.'

സുഭ അരു അസുഭ കരമ അനുഹാരീ
ഈസു ദേഇ ഫലു ഹൃദയ ബിചാരീ

കരൈ ജോ കരമ പാവ ഫലസോഇൗ
നിഗമ നീതി അസികഹ സബുകോഇൗ

ഇൗസു സുഭ അരു അസുഭ കരമ അനുഹാരീ=ഈശ്വരൻ ശുഭാശുഭ കർമ്മങ്ങൾക്കനുസൃതമായി, ഫലദേഇ; ജോകരമ കരൈ സോഇൗ=ഫലം കൊടുക്കുന്നു; ഏതൊരുവൻ കർമ്മം ചെയ്യുന്നു അവർ, ഫല പാവ അസി=ഫലസിദ്ധിയടയുന്നു എന്നു് ഈ വസ്തുത, നിഗമനീതി സബുകോഇൗ കഹ=നിഗമങ്ങളും നീതി ശാസ്ത്രങ്ങളുമെല്ലാം ഉദ്ഘോഷിക്കുന്നു.

ഓരോരുത്തരും ചെയ്യുന്ന ശുഭാശുഭ കർമ്മങ്ങൾക്ക തക്കവണ്ണം അവക്കു് ദൈവം ഫലം നല്കുന്നു; ഏതൊരുവൻ കർമ്മം ചെയ്യുന്നുവോ അവൻ അതിൻെറ ഫലവും അടയുന്നുണ്ടു്. വേദങ്ങളും ശാസ്ത്രങ്ങളും ഇതു ഉദ്ഘോഷിക്കുകയും ചെയ്യുന്നുണ്ടു്.

ദോ:- ഔരു കരൈ അപരാധ കോഉ
ഔര പാവ ഫല ഭോഗു
അതി ബിചിത്ര ഭഗവംത ഗതി
കോ ജഗ ജാനൈ ജോഗു

ഔര അപരാധ കരൈ=ഒരുവൻ അപരാധം ചെയ്യുന്നു, ഔര കോഉ ഫലഭോഗു പാവ=മററൊരുവൻ ഫലം അനുഭവിക്കുന്നു. ഭഗവംത ഗതി=ഈശ്വരൻെറ പോക്കു്, അതി ബിചിത്ര; ജഗ=ഏററവും വിചിത്രംതന്നെ. ലോകത്തിൽ, ജാനൈ ജോഗു കോ=ഇതറിയുന്നതിനു യോഗ്യൻ ആരുണ്ടു്!

അപരാധം ചെയ്യുന്നതൊരുവൻ; അതിൻെറ ഫലം അനുഭവിക്കുന്നതോ മററൊരുവൻ. ദൈവത്തിൻെറ ഈ ഗതി വിചിത്രമായിരിക്കുന്നു. ഇതറിയാൻ യോഗ്യനായി ആരാണു് പ്രപഞ്ചത്തിലുള്ളതു്?

ചൗ:- രായ രാമ രാഖന ഹിതലാഗീ
ബഹുത ഉപായ കിഏ ഛലത്യാഗീ

ലഖീ രാമരുഖ രഹത ന ജാനേ
ധരമ ധുരംധര ധീര സയാനേ.

രായ രാമ രാഖന ഹിതലാഗീ=രാജാവു രാമനെ പിന്തിരി പ്പിക്കാൻ വേണ്ടി, ബഹുത ഉപായ കിഏ=നിമ്മം യം നിരവധി ഉപായങ്ങൾ നോക്കി, രാമരുഖ ലഖീ=ശ്രീരാമ ൻെറ ഭാവത്തിൽനിന്നു്, ധരമ ധുരംധര ധീരസയാനേ=ധർമ്മ ധുരന്ധരനും ധീരനും ചതുരനുമായ രാമൻ, രഹത ന ജാനേ= പിന്മാറുകയില്ലെന്നു മനസ്സിലായി.

രാമനെ വനയാത്രോദ്യമത്തിൽനിന്നു പിന്തിരിക്കാൻ രാ ജാവു പല ഉപായങ്ങളും പ്രയോഗിച്ചു നോക്കി. ധർമ്മധുരംധര നും ധീരനും ചതുരനുമായ രാമൻ പിന്മാറുന്നതല്ലെന്നു രാമൻെറ ഭാവം കണ്ടു രാജാവിനു ഒടുവിൽ ബോദ്ധ്യമായി.

തബ നൃപ സീയ ലാഇ ഉര ലീൻഹീ
അതിഹിത ബഹുത ഭാംതി സിഖ ദീൻഹീ
കഹി ബന കേ ദുഖ ദുസഹ സുനാഏ
സാസു സസുര പിതു സുഖ സമുഝാഏ.

തബ നൃപ സീയ ഉരലാഇ ലീൻഹീ=ആ അവസരത്തിൽ രാജാവു സീതയെ വക്ഷസ്സോടു ചേർത്തു, അതിഹിത ബഹു ഭാംതി സിഖ ദീൻഹീ=ഏററവും സ്നേഹത്തോടെ പലതരം ഉപ ദേശങ്ങളും നല്കി, ബനകേ ദുസഹ ദുഖ കഹി സുനാഏ=വന ത്തിലെ ദുസ്സഹ ദുഃഖങ്ങളും പറഞ്ഞു കേൾപ്പിച്ചു, സാസു സസുര പിതു=ശ്വശ്രുവിൻേറയും ശ്വശുരന്മാരുടേയും പിതാവിൻെറയും, സുഖ സമുഝാഏ=സുഖങ്ങളും ധരിപ്പിച്ചു.

ആ അവസരത്തിൽ ദശരഥൻ സ്നുഷയായ സീതയെ ആശ്ലേഷിച്ചു പലതരത്തിലും ഉപദേശങ്ങൾ നല്കി. വനത്തിൽ അനുഭവിക്കേണ്ടിവരുന്ന കഠിന ദുഃഖങ്ങളെപ്പററിയും ഭർത്തൃഗൃഹ

ത്തിലും പിതൃഗൃഹത്തിലുമുള്ള സുഖാനുഭവങ്ങളെപ്പററിയും അദ്ദേഹം സവിസ്തരം പറഞ്ഞു അവളെ ധരിപ്പിച്ചു.

സിയ മന രാമ ചരന അനുരാഗാ
ഘരു ന സുഗമു ബനു ബിഷമു ന ലാഗാ
ഔരഉ സബഹി സീയ സമുഝാഈ
കഹി കഹി ബിപിന ബിപതി അധികാഈ.

സിയമന രാമചരന അനുരാഗാ = സീതയുടെ മനസ്സു ശ്രീരാമചരണങ്ങളിൽ അനുരക്തമാണു്; ഘരു സുഗമ ബനു ബിഷമു നലാഗാ = ഗൃഹം സുഖദായകമായോ വനം വിഷമപ്രദമായോ തോന്നുകയുണ്ടായില്ല, ഔരഉ സബഹി ബിപിന= മാത്രമല്ല മററുള്ളവരും കാട്ടിലെ, അധികാഈ ബിപതി കഹി കഹി=കഠിന വിപത്തുകാം പറഞ്ഞു പറഞ്ഞു, സീയ സമുഝാ ഈ=സീതയെ ധരിപ്പിച്ചു.

സീതയുടെ ഹൃദയം ശ്രീരാമ ചരണങ്ങളിൽ അനുരക്തമായതുകൊണ്ടു ഗൃഹവാസം സുഖപ്രദമായോ വനവാസം ശോകാവഹമായോ അവാംക്ഷ തോന്നുകയുണ്ടായില്ല. അവിടെ കൂടിയിരുന്നവരെല്ലാം വനവാസത്തിൽ സംഭവിക്കാവുന്ന കഠിന വിപത്തുകം ആവൎത്തിച്ചാവർത്തിച്ചു പറഞ്ഞു സീതയെ ധരിപ്പിക്കാതിരുന്നില്ല.

സചിവ നാരി ഗുരുനാരി സയാനീ
സഹിത സനേഹ കഹഹിം മൃദുബാനീ
തുംഹ കഹം തൗ ന ദീൻഹ ബനബാസൂ
കരഹു ജോ കഹഹിം സസുര ഗുര സാസൂ.

സചിവനാരി സയാനീ ഗുരുനാരീ=മന്ത്രിപത്നിയും ചതുരയായ ആചാര്യപത്നിയും, സഹിത സനേഹ മൃദുബാനീ കഹഹിം = സ്നേഹപൂർവ്വം, മൃദുലവാണികളാൽ പറയാൻ തുടങ്ങി: —

ളുംഹ കഹം തൗ ബനബാസു ന ദീൻഹ = നിനക്കാരും വനവാസം തന്നിട്ടില്ല, സസുര ഗുരസാസു ജോ കഹഹറിം = ശ്വശുരനും ആചാര്യനും, ശ്വശുരന്മാരും പറഞ്ഞതെന്തോ അതു, കരഹു = അനുഷ്ഠിക്കുക.

മന്ത്രിപത്നിയും ചതുരയായ ആചാര്യ പത്നിയും സസ്നേഹം സീതയോടിങ്ങനെ പറഞ്ഞു:— 'സീതേ, നിന്നോടാരും പറഞ്ഞില്ലല്ലൊ വനത്തിലേക്കു പോകാൻ?' നീയെന്തിനാണ് വനവാസ ദുഃഖം അനുഭവിക്കാൻ തയാറെടുക്കുന്നതു്? നീ നിൻെറ ഭർത്താവിൻെറ പിതാവും മാതാവും ആചാര്യനും പറഞ്ഞതനുസരിക്കു്.

ദോ:- സിഖ സീതല ഹിത മധുര മൃദു
സുനി സീതഹി ന സോഹാനി
സരദ ചംദ ചംദനി ലഗത
ജനു ചകഈ അകുലാനി.

സീതലഹിത മധുര മൃദു = ശീതളവും ഹിതകരവും മധുരവും മൃദുലവുമായ, സിഖസുനി സീതഹി = ഉപദേശം കേട്ടിട്ടു് സീതയ്ക്കു, ന സോഹാനി സരദ ചംദ ചംദിനി = ഹൃദ്യമായി തോന്നുകയുണ്ടായില്ല. ശരച്ചന്ദ്രൻെറ ചന്ദ്രിക, ചകഈ ജനു = ചക്രവാകിയ്ക്കെന്നപോലെ, അകുലാനി ലഗത = ദുഃഖകരമായി തോന്നി.

മന്ത്രിപത്നിയുടേയും ആചാര്യപത്നിയുടേയും ഉപദേശം കേട്ടിട്ടു സീതയ്ക്കതു ഹൃദ്യമായി തോന്നുകയുണ്ടായില്ല. ശരൽകാല ചന്ദ്രൻെറ തൂവെണ്ണിലാവു് ചക്രവാകിക്കെങ്ങനെയോ അങ്ങനെ ഈ ഉപദേശം സീതക്കും ശോകപ്രദമായി തോന്നി. (ഭർത്തൃപ്രേമ വിവശയായ സീത, രാമനുമായി പിരിഞ്ഞിരിക്കാനുള്ള ഏതുപദേശവും ഏതാജ്ഞയും തിരസ്കരിക്കുന്നുവെങ്കിൽ അതിൽ ആശ്ചര്യപ്പെടാനെന്തുണ്ടു്?)

ചൗ:- സീയ സകുച ബസ ഉതരു ന ദേഈ
സോ സുനി തമകി ഉഠീ കൈകേഈ

മുനിപട ഭൂഷന ഭാജന ആനീ
ആഗേ ധരി ബോലീ മൃദുബാനീ

സകുച ബസ സീയ=സങ്കോചത്തിനു വശഗയായ സീത, ഉതരു ന ദേഇ; സൊ സുനി=ഉത്തരം നൽകുകയുണ്ടായില്ല. ആ ഉപദേശം കേട്ട്, കൈകേഇ തമകി ഉഠീ=കൈകേയി കോപാകുലയായി എഴുന്നേററു, മുനിപട ഭൂഷന ഭാജന ആനീ=വല്ക്കലങ്ങളും രുദ്രാക്ഷമാല്യങ്ങളും കമണ്ഡലുവും കൊണ്ടുവന്നു, ആഗേ ധരി മൃദുബാനീ ബോലീ= മുമ്പിൽവെച്ചുകൊണ്ട് മൃദുവാക്കുകളാൽ പറഞ്ഞു:—

സങ്കോചവശഗയായതിനാൽ സീത മററുള്ളവരുടെ ചോദ്യങ്ങൾക്ക പ്രത്യുത്തരം പറഞ്ഞില്ല എന്നാൽ കൈകേയിക്ക് ആ ഉപദേശങ്ങൾ കേട്ടപ്പോൾ വർദ്ധിച്ച കോപമുണ്ടാവുകയും, അവൾ എഴുന്നേററു മുനിജനോചിതങ്ങളായ മരവുരികളും രുദ്രാക്ഷമാല്യങ്ങളും കമണ്ഡലുവും കൊണ്ടുവന്നു രാമാദികളുടെ പുരോഭാഗത്തുവെച്ച് കോമള വാക്കുകളാൽ ഇങ്ങനെ പറയുകയും ചെയ്തു:—

നൃപഹിം പ്രാനപ്രിയ തുംഹ രഘുബീരാ
സീല സനേഹ ന ഛാംഡിഹി ഭീരാ
സുകൃത സുജസു പരലോക നസാഊ
തുംഹഹിം ജാന ബ കഹിഹിം ന കാഊ

രഘുബീരാ തുംഹ നൃപഹിം പ്രാനപ്രിയ=ഹേ രാമ, നീ രാജാവിനു പ്രാണപ്രിയനാണ്, സീല സനേഹ ഛാംഡിഹി ഭീരാ ന=ശീലസ്നേഹങ്ങൾ നിമിത്തം നിന്നെ വിട്ടുപിരിയാൻ കഴിവില്ല, സുകൃത സുജസു പരലോക=സുകൃതവും സൽകീർത്തിയും പരലോക നന്മയും, നസാഊ തുംഹഹിം=നഷ്ടമായാലും നിന്നെ, ബന ജാന കാഊ ന കഹഹിം=വനത്തിലേക്ക പോകാൻ ഒരിക്കലും പറയുകയില്ല.

രാമ, മഹാരാജാവിന്ന നീ പ്രാണപ്രിയനാണ്. നിൻെറ സൗശീല്യവും നിനക്കദ്ദേഹത്തോടും അദ്ദേഹത്തിന്ന നിന്നോടും ഉള്ള സ്നേഹവും ആലോചിക്കാമ്പോഠം നിന്നെ വേർപിരിയാൻ അദ്ദേഹം ശക്തനാകുന്നില്ല അദ്ദേഹത്തിൻെറ സുകൃതവും, സൽകീൎത്തിയും പരലോക ശ്രേയസ്സും എല്ലാം നശിച്ചുപോയാലും വേണ്ടില്ല; നിന്നോട് വനത്തിലേക്ക പോകാൻ രാജാവു ഒരിക്കലും കല്പിക്കുന്നതല്ല.

അസ ബിചാരി സോഇ കരഹു ജോ ഭാവാ
രാമ ജനനി സിഖ സുനി സുഖു പാവാ
ഭൂപഹി ബചന ബാനസമ ലാഗേ
കരഹിം ന പ്രാന പയാന അഭാഗേ

അസ ബിചാരി ജോഭാവാ സോകരഹു = ഈ യാഥാൎത്ഥ്യം ആലോചിച്ച് നിനക്കെന്തിഷ്ടമോ അതു പ്രവൎത്തിക്കുക, രാമ ജനനി സിഖ സുനി = രാമൻ, ജനനിയുടെ ഉപദേശം കേട്ട്, സുഖ പാവാ; ഭൂപഹി = സുഖപ്രാപ്തനായി. രാജാവിന്നാകട്ടേ, ബചന ബാന സമലാഗേ = വാക്കുകഠം ശരങ്ങാഠംക്ക തുല്യമായിട്ടാണ് തോന്നിയതു്, അഭാഗേ പ്രാന പയാന ന കരഹിം= ഈ ഭാഗ്യംകെട്ടവൻെറ പ്രാണങ്ങളും പോകുന്നില്ലല്ലോ!

ഈ വസ്തുത കണക്കിലെടുത്തു് നീ എന്തിഷ്ടപ്പെടുന്നുവോ അതു് പ്രവൎത്തിയ്ക്കുക. രാമനു കൈകേയിയുടെ ഉപദേശം ഹൃദ്യമായിതോന്നി എന്നാൽ അവളുടെ ഓരോ വാക്കും ഓരോ ശരത്തിനു തുല്യമായിട്ടാണ് ദശരഥ മഹാരാജാവിനു തോന്നിയതു്. അദ്ദേഹം ഇങ്ങനെ പറഞ്ഞു:—'ഈ ഭാഗ്യം കെട്ടവൻെറ പ്രാണങ്ങഠം എൻെറ ഈ ശരീരത്തെ വിട്ടു പിരിയുന്നില്ലല്ലോ!'

ലോഗ ബികല മുരുഛിത നരനാഹു
കാഹ കരിഅ കഛു സൂഝ ന കാഹു

  

രാമു തുരത മുനിബേഷു ബനാഇൗ
ചലേ ജനക ജനനീ സിരു നാഇൗ

ലോഗ ബികല=ജനങ്ങാം വ്യാകുലരായി, നരനാഹു മുരുഛരിത=രാജാവു മൂർച്ഛയിലുംപെട്ടു, കാഹ കരിയ കാഹു കഛുന സൂഝ=എന്തു പ്രവത്തിക്കണമെന്ന് ആക്കും ഒന്നും തോന്നാതെയായി, രാമു തുരത മുനിബേഷു ബനാഇൗ=രാമൻ വേഗത്തിൽ മുനിവേഷം ധരിച്ച്, ജനക ജനനീ സിരുനാഇൗ ചലേ=മാതാപിതാക്കന്മാരെ നമിച്ച് യാത്രയായി.

ജനങ്ങാം വ്യാകുലരും രാജാവു് മൂർച്ഛാധീനനുമായി. എന്തു പ്രവത്തിക്കണമെന്നു ആക്കും തോന്നാതെയായി. ഈ അവസരത്തിൽ രാമൻ മുനിവേഷം ധരിച്ച് മാതാപിതാക്കളെ പ്രണമിച്ചു പ്രയാണം ആരംഭിച്ചു.

ദോ:- സജി ബന സാജു സമാജു
സബ ബനിതാ ബംധു സമേത
ബംദി ബിപ്രഗുര ചരന പ്രഭു
ചലേ കരി സബഹി അചേത

ബനസബ സാജു സമാജു സജി വനത്തിലേക്കുള്ള സവ്വ സാധനങ്ങളും സജ്ജീകരിച്ച്, ബനിതാ ബംധു സമേത= ഭാര്യയോടും സഹോദരനോടുംകൂടി, ബിപ്രഗുര ചരന ബംദി = വിപ്രന്മാരുടേയും ഗുരുജനങ്ങളുടേയും പാദങ്ങാം വന്ദിച്ച്, സബഹി അചേത കരി=എല്ലാവരേയും അചേതനരാക്കി' പ്രഭു ചലേ=രാമൻ പുറപ്പെട്ടു.

വനവാസോപയുക്തങ്ങളായ സവ്വ സാമഗ്രികളും തയ്യാറാക്കി, പതിയായ സീതയോടും സോദരനായ ലക്ഷ്മണനോടും കൂടി രാമൻ ബ്രാഹ്മണരുടേയും ഗുരുജനങ്ങളുടേയും ചരണങ്ങാം വന്ദിച്ച അവിടെ കൂടിയിരുന്ന മാലോകരെയെല്ലാം നിശ്ചേതനരാക്കി പുറപ്പെട്ടു.

ചൗ:- നികസി ബസിഷ്ഠ ദ്വാര ഭഏ ഠാഢേ
ദേഖേ ലോഗ ബരിഹദവ ദാഢേ
കഹി പ്രിയബചന സകല സമുഝാഏ
ബിപ്ര ബൃംദ രഘുബീര ബോലാഏ

നികസി ബസിഷ്ഠ ദ്വാര ഠാഢേ ഭഏ=പുറത്തു വസിഷ്ഠ ഭവനത്തിന്റെ ദ്വാരത്തിൽനിന്നു, ബരിഹദവ ദാഢേ ലോഗ ദേഖേ=വിരഹദാവാഗ്നിയിൽ ദഹിക്കുന്ന ജനങ്ങളെ രാമൻ കണ്ടു്, പ്രിയബചന കഹി സകല സമുഝാഏ=പ്രിയവാക്കുകൾ പറഞ്ഞു് എല്ലാവരേയും സമാശ്വസിപ്പിച്ചു, രഘുബീര ബിപ്രബൃംദ ബോലാഏ=രാമൻ ബ്രാഹ്മണരെ വിളിപ്പിച്ചു

രാജസന്നിധിയിൽനിന്നു് പുറത്തുവന്ന രാമൻ നേരെ വസിഷ്ഠമന്ദിരത്തിലേക്കു നടന്നു. ഗൃഹത്തിലേക്കുള്ള പ്രവേശന ദ്വാരത്തിൽ അദ്ദേഹം തെല്ലിടനിന്നു. ജനങ്ങളെല്ലാം വിരഹാഗ്നിയിൽ ദഹിക്കുന്നതായി അദ്ദേഹം കണ്ടു പ്രിയവാക്കുകൾ പറഞ്ഞു അവരെയെല്ലാം അദ്ദേഹം സമാശ്വസിപ്പിക്കുകയും അനന്തരം വിപ്രസമൂഹത്തെ വിളിപ്പിക്കുകയും ചെയ്തു.

ഗുര സന കഹി ബരഷാസന ദീൻഹേം
ആദരദാന ബിനയ ബസ കീൻഹേം
ജാചക ദാന മാന സംതോഷേ
മീത പുനീത പ്രേമ പരിതോഷേ

ഗുര സന കഹി ബരഷാസന ദീൻഹേം=ഗുരുവിനോടു പറഞ്ഞു് ഒരു കൊല്ലത്തെ ഭക്ഷണത്തിനു വേണ്ടവക നൽകി. ആദര ദാന=ആദരം പ്രദർശിപ്പിച്ചു; ദാനം നൽകി, ബിനയ ബസ കീൻഹേം=വണങ്ങി, ജാചക ദാന മാന സംതോഷേ=യാചകന്മാരെ ദാനമാനങ്ങളാൽ സന്തോഷിപ്പിച്ചു, മീത പുനീത പ്രേമ പരിതോഷേ=മിത്രങ്ങളെ പവിത്ര സ്നേഹംകൊണ്ടു സന്തുഷ്ടരാക്കി.

  

ഗുരുവിനോടു പറഞ്ഞു ബ്രാഹ്മണർക്കെല്ലാം ഒരു കൊല്ലത്തെ ആഹാരത്തിനു വേണ്ടുന്ന വക കൊടുപ്പിച്ചു. ആദരംകൊണ്ടു് അദ്ദേഹം ചിലരെ പ്രസന്നരാക്കി. ദാനങ്ങൾകൊണ്ടു മററു ചിലരെ; വിനയ പ്രകടനംകൊണ്ടു വേറെ ചിലരെ സന്തുഷ്ടരാക്കി. യാചകന്മാരെ ദാനമാനങ്ങളാൽ അദ്ദേഹം സന്തോഷിപ്പിച്ചു; മിത്രങ്ങളെ പവിത്രസ്നേഹംകൊണ്ടു് പ്രസന്നരാക്കി.

ദാസീ ദാസ ബോലാഇ ബഹോരീ
ഗുരഹിം സൗംപി ബോലേ കരജോരീ
സബകൈ സാര സംഭാര ഗോസാഈം
കരബി ജനക ജനനീ കീ നാഈം

ബഹോരീ ദാസീ ദാസ ബോലാഇ = പിന്നീടു ദാസീമാരേയും ദാസന്മാരേയും വിളിച്ചു, ഗുരഹിം സൗംപി കരജോരീ= ഗുരുവിനു് സമർപ്പിച്ചു് കൈകൂപ്പി, ബോലേ; ഗോസാഈം = പറഞ്ഞു: —'സ്വാമിൻ, ജനക ജനനി കീ നാഈം = ജനക ജനനിമാരെപ്പോലെ, സബകൈ സാര സംഭാര കരബി= ഇവരെയെല്ലാം അവിടന്നു സംരക്ഷിക്കണം.

അനന്തരം രാമൻ ദാസന്മാരേയും ദാസിമാരേയും വിളിച്ചു് അവരെ ഗുരുവിൽ സമർപ്പിച്ചുകൊണ്ടു ഇങ്ങനെ ഉണർത്തി:— 'സ്വാമിൻ, അവിടന്നു മാതാപിതാക്കൾ മക്കളെ എപ്രകാരമോ അപ്രകാരം ഇവരെ ഗണിച്ചു ഇവരുടെ രക്ഷാഭാരം കൈയേൽക്കണം. (മാതാപിതാക്കന്മാർ എന്നപോലെ എന്ന പ്രയോഗം ശ്രദ്ധേയമാണു്.)

ബാരഹിം ബാര ജോരി ജുഗപാനീ
കഹത രാമ സബസന മൃദുബാനീ
സോഇ സബ ഭാംതി മോര ഹിതകാരീ
ജേഹിതേം രഹൈ ഭുആല സുഖാരീ

ജുഗപാനീ ജോരി രാമു=രണ്ടു കൈയും കൂപ്പി രാമൻ, സബസന മൃദുബാനി=എല്ലാവരോടും മൃദുവാണികളാൽ, ബാര ഹിം ബാര കഹത=തുടരെത്തുടരെ പറഞ്ഞു:— ജേഹിതേം ഭുആല സുഖാരീ രഹൈ=ആരാലാണോ രാജാവു സുഖപ്രാപ്തനാകുന്നതു്, സോഇ സബ ഭാംതി=അവൻതന്നെയാണു് എല്ലാവിധത്തിലും, മോര ഹിതകാരീ=എനിക്കു ഹിതകാരിയായിരിക്കുന്നതു്.

ബദ്ധാഞ്ജലിഹസ്തനായി രാമൻ എല്ലാവരേയും നോക്കി വീണ്ടും വീണ്ടും ഇങ്ങനെ അരുളിച്ചെയ്തു:— ഏതൊരാളാണോ രാജാവിൻെറ സുഖത്തിനുവേണ്ടി പ്രയത്നിക്കുന്നതു് അവനാണു് എല്ലാംകൊണ്ടും എനിക്കു ഹിതപ്രദനായി ഭവിക്കുന്നതു്. (രാമൻെറ അഗാധമായ പിതൃഭക്തിക്കു ഇതിലധികം തെളിവെന്താണു് വേണ്ടതു്?)

ദോ:— മാതു സകല മോരേ ബിരഹ
ജേഹി ന ഹോഹിം ദുഖ ദീന
സോഇ ഉപാഉ തുംഹ കരേഹു
സബ പുരജന പരമ പ്രബീന

പരമ പ്രബീന പുരജന=ഏററവും സമർത്ഥരായ പൌരന്മാരേ, ജേഹി മോരേ സകല മാതു=ഏതൊന്നുകൊണ്ടു എൻെറ എല്ലാ അമ്മമാരും, ബിരഹ ദുഖദീന ന ഹോഹിം=പുത്രന്മാരുടെ വേർപാടു നിമിത്തം ദുഃഖിതമാരും ദീനരുമാകാതിരിക്കുമോ, സോഇ ഉപാഉ തുംഹ സബ=ആ ഉപായം നിങ്ങളെല്ലാവരും, കരേഹു=ചെയ്യണം.

"ഏററവും ശ്രേഷ്ഠന്മാരായ പൌരന്മാരേ, പുത്രന്മാരുടെ വേർപാടുകൊണ്ടു അവരുടെ അമ്മമാക്കു ദുഃഖവും ദൈന്യതയും ഉണ്ടാകാതിരിക്കാൻ എന്തു പ്രവർത്തിക്കണമോ അതു നിങ്ങളെല്ലാവരും പ്രവർത്തിക്കണം"

  

ചൗ:- ഏഹി ബിധി രാമ സബഹിം സമുഝാവാ
ഗുരപദ പദുമ ഹരഷി സിരു നാവാ
ഗനപതി ഗൗരി ഗിരീസു മനാഇ
ചലേ അസീസ പാഇ രഘുരാഇ.

രാമ ഏഹി ഭാംതി സബഹി = രാമൻ ഇപ്രകാരം എല്ലാവരേയും, സമുഝാവാ ഗുരപദ പദുമ=ഉദ്ബോധിപ്പിച്ച് ഗുരു പാദകമലങ്ങളിൽ, ഹരഷി സിരുനാവാ; ഗനപതി=സസന്തോഷം പ്രണമിച്ചു. ഗണപതിയേയും, ഗൗരി ഗിരീസു മനാഇ= ഗൗരീമഹേശ്വരന്മാരേയും ധ്യാനിച്ച്, അസീസ പാഇ രഘുരാഇ ചലേ = ആശിസ്സു വാങ്ങി ശ്രീരാമൻ പുറപ്പെട്ടു.

രാമൻ ഇപ്രകാരം എല്ലാവരേയും ഉദ്ബോധിപ്പിച്ചു; അനന്തരം അദ്ദേഹം ഗുരുവിന്റെ പാദകമലങ്ങളിൽ സസന്തോഷം പ്രണമിക്കകയും ഗണപതിയേയും ഉമാമഹേശ്വരന്മാരേയും ധ്യാനിച്ചു ആശിസ്സു വാങ്ങി; വനത്തിലേക്ക യാത്രയാകകയും ചെയ്തു.

രാമു ചലത അതി ഭയേഉ ബിഷാദൂ
സുനി ന ജാഇ പുര ആരത നാദൂ
കുസഗുന ലംക അവധ അതി സോകു
ഹരഷ ബിഷാദ ബിബസ സുര ലോകു.

രാമു ചലത = രാമൻ പുറപ്പെട്ടപ്പോൾത്തന്നെ, അതി ബിഷാദ=ഏററവും ദുഃഖിതരായ, പുര ആരതനാദൂ ഭയേഉ = നഗരവാസികളുടെ ആർത്തനാദം ഉണ്ടായി അതു, സുനി ന ജാഇ = കേൾക്കാനരുതാത്ത വിധമായിരുന്നു, ലംക കുസഗുന = ലങ്കയിൽ ദുശ്ശകുനങ്ങളും, അവധ അതിസോകു = അയോധ്യയിൽ അത്യധികം ശോകവും ഉണ്ടായി, സുരലോകു ഹരഷ ബിഷാദ=ദേവലോകം ഹർഷവിഷാദങ്ങളാൽ, ബിബസ= വിവശമായി.

രാമൻ വനത്തിലേക്ക പുറപ്പെട്ടപ്പോഠം ജനങ്ങഠംക്ക അതി ററ വിഷാദം ഉണ്ടായി നഗരനിവാസികളുടെ ആത്തനാദം ദുശ്രവമായി ഭവിച്ചു ആ അവസരത്തിൽ ലങ്കയിലും ദുന്നിമി ത്തങ്ങളുണ്ടായി. അയോദ്ധ്യയിൽ അത്യധികം ശോകമുണ്ടായി. ദേവലോകം ഹഷ്വിഷാദവിവശമായി ഭവിച്ചു. (രാമൻെറ വനയാത്രയുടെ ഫലം രാക്ഷസ നിഗ്രഹവും തദ്വാരാ തങ്ങഠംക്ക് സുഖപ്രാപ്തിയുമാണെന്നറിഞ്ഞപ്പോഠം ദേവന്മാക്ക് ഹഷ്വും, രാമൻെറ വേർപാടുകൊണ്ട മാതാപിതാക്കന്മാർ ദുഃഖിക്കുന്ന തോത്തു് ദേവന്മാക്ക് വിഷാദവും ഉണ്ടായി എന്നു സാരം. എല്ലാവരേയും വിഷമിപ്പിച്ചു ഒന്നായിരുന്നു ശ്രീരാമൻെറ വന യാത്ര. സ്വാത്ഥതല്പരരായ ദേവന്മാക്കും രാമൻെറ വേർപാടിൽ ദുഃഖിക്കുന്ന മാതാപിതാക്കന്മാരുടെ നേരെ അനുകമ്പയും സഹ താപവും ഉണ്ടായി )

ഗഇ മുരഛാ തബ ഭൂപതി ജാഗേ
ബോലി സുമന്ത്ര കഹന അസ ലാഗേ
രാമു ചലേ ബന പ്രാന ന ജാഹീം
കേഹി സുഖ ലാഗി രഹത തന മാഹീം

മുരഛാ ഗഇ തബ = മൂർച്ഛ വിട്ടപ്പോഠം, ഭൂപതി ജാഗേ= രാജാവു ഉണന്നു, സുമംത്ര ബോലി അസ = സുമന്ത്രരെ വിളിച്ചു ഇങ്ങനെ, കഹന ലഗേ=പറയാൻ തുടങ്ങി, രാമു ബന ചലേ= രാമൻ വനത്തിലേക്ക പോയി, പ്രാന ന ജാഹിം = പ്രാണ ങ്ങഠം പോകുന്നില്ലല്ലൊ! കേഹി സുഖലാഗി = എന്തൊരു സുഖ ത്തിനു വേണ്ടിയാണു്, തനമാഹീം രഹത = ദേഹത്തിൽ വസി ക്കുന്നതു്?

മൂർച്ഛയിൽനിന്നുണന്ന രാജാവു് മന്ത്രിയായ സുമന്ത്രരെ വി ളിച്ചു ഇങ്ങനെ പറയാൻ തുടങ്ങി: — "ഹേ സുമന്ത്രരെ, എൻെറ പുത്രനായ രാമൻ കാട്ടിലേക്ക പോയി. പക്ഷേ എൻെറ പ്രാണ

ങ്ങാം മാത്രം പോകുന്നില്ല എന്തൊരു സുഖത്തിനു വേണ്ടിയാണ് പ്രാണങ്ങാം എൻെറ ശരീരത്തിൽ പാക്കുന്നതു്? (രാമവിയോഗം പ്രാണവിയോഗ തുല്യമെന്നു സാരം.)

ഏഹി തേം കവന വ്യഥാ ബലവാനാ
ജോ ദുഖു പാഇ തജഹി തനു പ്രാനാ
പുനി ധരി ധീര കഹൈ നരനാഹൂ
ലൈ രഥ സംഗ സഖാ തുംഹ ജാഹൂ.

ഏഹിതേം ബലവാനാ = ഇതിനേക്കാം ബലിഷ്ഠമായി, കവന വ്യഥാ = എന്തൊരു വ്യഥയാണുള്ളതു്! ജോ ദുഖു പാഇ പ്രാനാ = യാതോരു ദുഃഖം പിടിപെട്ടു പ്രാണങ്ങാം, തനു തജഹി = ശരീരത്തെ ഉപേക്ഷിക്കുന്നു, പുനി ധീര ധരി = അനന്തരം ധൈര്യം അവലംബിച്ചു്, നരനാഹു കഹൈ; സഖാ = രാജാവു പറഞ്ഞു: — ഹേ സുഹൃത്തേ, തുംഹ രഥ ലൈ സംഗ ജാഹൂ = അങ്ങു രഥം എടുത്തു ഒരുമിച്ചുപോകുക

ഇതിനേക്കാം ശക്തിയായി മറെറന്തു വ്യഥയാണുള്ളതു്? യാതൊന്നുണ്ടായാൽ പ്രാണങ്ങാം ശരീരത്തെ വിട്ടുപോകുന്നു. [സാധാരണ ദുഃഖം ഉണ്ടായാൽത്തന്നെ അതു മരണകാരണമാണു്. എന്നാൽ എന്നെ ബാധിച്ചിട്ടുള്ളതോ ഏററവും ബലിഷ്ഠമായൊരു ദുഃഖം. എന്നിട്ടും എൻെറ പ്രാണങ്ങാം ഈ ശരീരം വിട്ടുപോകുന്നില്ല.] അനന്തരം ധൈര്യം അവലംബിച്ചു് രാജാവു പറഞ്ഞു: — ഹേ അമാത്യ അങ്ങു തേർ തെളിച്ചു രാമൻ ഒരുമിച്ചു പോവുക.

ദോ:— സുഠി സുകുമാര കുമാര ദോഉ
ജനക സുതാ സുകുമാരി
രഥ ചഢാഇ ദേഖരാഇ ബനു
ഫിരേഹു ഗഏ ദിന ചാരി.

ദോഉ കുമാര സുഠി സുകുമാര = രണ്ടു കുമാരന്മാരും ഏററവും സുകുമാരന്മാർ; ജനകസുതാ സുകുമാരി = ജനകപുത്രിയും സുകുമാരി, രഥ ചഢാഇ ബന ദേഖരാഇ = രഥത്തിൽ കേററി വനം കാട്ടിക്കൊടുത്തു്, ചാരി ദിനസംഗ ഫിരേഹു = നാലു ദിവസം കഴിഞ്ഞു് മടങ്ങിരപ്പാരാം.

എൻെറ രണ്ടു കുമാരന്മാരും ഏററവും സുന്ദരന്മാരാണ്. സീതയും സുകുമാരിയാണ്. അവരെ തേരിൽ കേററി അങ്ങു അവൎക്കു വനം കാട്ടിക്കൊടുത്തു നാലു ദിവസം കഴിഞ്ഞു ഒന്നിച്ചു മടങ്ങിവരു.

ചൗ:- ജൗം നഹിം ഫിരഹിം ധീര ദോഉ ഭാഇൗ
സത്യസംധ ദൃഢബ്രത രഘുരാഇൗ
തൗ തുംഹ ബിനയ കരേഹു കര ജോരീ
ഫേരിഅ പ്രഭു മിഥിലേസ കിസോരീ.

രഘുരാഇൗ സത്യസംധ ദൃഢബ്രത = രാമൻ സത്യസന്ധനും ദൃഢവ്രതനുമാണ്, ധീര ദോഉ ഭാഇൗ = ധീരന്മാരായ ആ രണ്ടു സഹോദരന്മാരും, ജൗം ഫിരഹിം നഹിം തൗ = മടങ്ങിവരാത്ത പക്ഷം, തുംഹ കര ജോരീ = അങ്ങു കൈകൂപ്പി, ബിനയ കരേഹു; പ്രഭു = അഭ്യൎത്ഥിക്കണം:— ഹേ പ്രഭോ, മിഥിലേസ കിസോരീ ഫേരിഅ = മിഥിലേശ കുമാരിയെ തിരിയെ അയക്കു? എന്നു്.

രാമൻ ദൃഢവ്രതനാണ്. രാമലക്ഷ്മണന്മാർ മടങ്ങി വരാത്ത പക്ഷം അങ്ങു കൈകൂപ്പി അവരോടിങ്ങനെ അഭ്യൎത്ഥിക്കണം 'സീതയെ തിരികെ അയക്കു' എന്നു്.

ജബ സിയ കാനന ദേഖി ഡേരാഇൗ
കഹേഹു മോര സിഖ അവസരു പാഇൗ
സാസു സസുര അസ കഹേഹു സംദേസൂ
പുത്രി ഫിരിഅ ബന ബഹുത കലേസൂ

ജബ സിയ കാനന ദേഖി ഡേരാഈ=സീത കാനനംകണ്ടു ഭീതയാകുമ്പോഠം, അവസരു പാഈ മോര സിഖ കഹേഹു= ആ തഞ്ചംനോക്കി എന്റെ ഉപദേശം അറിയിക്കണം, ബന, പുത്രി ബഹുത കലേസൂ=വനത്തിൽ, മകളേ, വളരെ ക്ലേശങ്ങളുണ്ടു്, ഫിരിഅ=മടങ്ങിപ്പോരിക, അസ സംദേസു സാസു സുസുര=ഈ സന്ദേശമാണു് ശ്വശ്രുരനും ശ്വശ്രുരമാരും, കഹേഹു=പറഞ്ഞയച്ചിരിക്കുന്നതു്.

വനം ദർശിച്ചു സീത ഭീതയാകുമ്പോഠം ആ തഞ്ചം നോക്കി എന്റെ ഈ ഉപദേശം അവളെ അങ്ങു അറിയിക്കണം 'മകളേ കാട്ടിൽ വസിക്കുന്നതുകൊണ്ടു് പലവിധത്തിലുള്ള ക്ലേശങ്ങളുണ്ടാകും. മടങ്ങിവരിക.' ഈ സന്ദേശമാണു് ശ്വശ്രുരമ്മാരും ശ്വശ്രുരനും നിനക്കു നൽകാൻ തന്നിട്ടുള്ളതു് എന്നു് അങ്ങു അവളെ ധരിപ്പിക്കണം.

പിതുഗൃഹ കബഹും കബഹും സസുരാരീ
രഹേഹു ജഹാം രുചി ഹൊഇ തുംഹാരീ
ഏഹി ബിധി കരേഹു ഉപായകദംബാ
ഫിരഇ ത ഹോഇ പ്രാന അവലംബാ

കബഹും പിതുഗൃഹ കബഹും=ഇടയ്ക്കു പിതൃഗൃഹത്തിലും ഇടയ്ക്കു, സസുരാരീ ജഹാം തുംഹാരാ രുചിഹോഇ=ശ്വശ്രുരഗൃഹത്തിലും എവിടെ നിനക്കു് ഇഷ്ടമോ അവിടെ, രഹേഹു; ഏഹി ബിധി=നീ വസിച്ചു കൊള്ളുക. ഇപ്രകാരം, കദംബാ ഉപായ കരേഹു=അനേകം ഉപായങ്ങഠം ചെയ്യണം, ഫിരഇ ത പ്രാന അവലംബാ ഹോഇ=മടങ്ങി വരുന്നപക്ഷം പ്രാണങ്ങഠംക്കു സഹായകമാകും.

എവിടെ വേണമെങ്കിലും, കുറച്ചുകാലം പിതൃഗൃഹത്തിൽ പിന്നീടു കുറച്ചുകാലം ശ്വശ്രുരാലയത്തിൽ—അങ്ങനെ യഥേഷ്ടം കഴിഞ്ഞു കൂടിക്കൊള്ളുക. ഇങ്ങനെ പല ഉപായവും പ്രയോ

ഗിച്ച് സീതയെ കൂട്ടിക്കൊണ്ടുവരാൻ അങ്ങു പ്രയത്നിക്കണം. അവരം മടങ്ങി വരുന്നതായാൽ അതു എൻെറ പ്രാണങ്ങൾക്ക് നിലനില്പാൻ സഹായകമായി ഭവിക്കും.

നാഹിം ത മോര മരന പരിനാമാ
കഛു ന ബസഇ ഭഏ ബിധി ബാമാ
അസ കഹി മുരഛരി പരാ മഹി രാഉ
രാമ ലഷന സിഅ ആനി ദേഖാഉ

നാഹിം ത പരിനാമാ = ഇങ്ങനെയൊന്നുമല്ലാത്തപക്ഷം പരിണാമം, മോരമരന = എൻെറ മരണമായിരിക്കും, ബിധി ബാമാ ഭഏ = വിധി വിപരീതമായിരിക്കേ, കഛു ന ബസഇ= മറെറാരു ഗതിയും ഇല്ല, രാമ ലഷണ സീയ ആനി ദേഖാഉ= രാമലക്ഷ്മണന്മാരേയും സീതയേയും കൂട്ടിക്കൊണ്ടുവന്നു എനിക്കു കാണിച്ചുതരു, അസകഹി രാഉ മുരഛരി മഹിപരാ = ഇങ്ങനെ പറഞ്ഞു രാജാവു മൂർച്ഛിച്ചു നിലംപതിച്ചു.

ഇങ്ങനെയൊന്നുമല്ലാത്ത പക്ഷം ഇതിൻെറയെല്ലാം പരിണാമം എൻെറ ചരമമായിരിക്കും. വിധി വിപരീതമായിരിക്കേ ഗത്യന്തരമെന്തു്? 'രാമലക്ഷ്മണന്മാരേയും സീതയേയും കൂട്ടിക്കൊണ്ടുവന്നു എനിക്കു കാണിച്ചു തരിക.' ഇത്രയും അരുളി ച്ചെയ്തു ദശരഥ മഹാരാജാവു മൂർച്ഛിച്ചു നിലംപതിച്ചു.

ദോ:- പാഇ രജായസു നാഇ സിരു
രഥു അതിബേഗ ബനാഇ
ഗയേഉ ജഹാം ബാഹരേ
നഗര സീയ സഹിത ദോഉ ഭാഇ

രജായസു പാഇ സിരുനാഇ = ആജ്ഞ വാങ്ങി ശിരസ്സു കുനിച്ചു്, അതി ബേഗ രഥുബനാഇ = അതിവേഗത്തിൽ രഥം തയ്യാറാക്കി, സീയ സഹിത ദോഉ ഭാഇ ജഹാം=സീതാസമേത

രായ രാമലക്ഷ്മണന്മാരുള്ള, നാഗര ബാഹേര ഗയേഉ=നഗര ബഹിർഭാഗത്തേക്കു പുറപ്പെട്ടു;

ദശരഥ മഹാരാജാവിൻെറ അനുജ്ഞവാങ്ങി ശിരസ്സു കുനിച്ച മന്ത്രിയായ സുമന്ത്രർ അതിവേഗത്തിൽ രഥം തയ്യാറാക്കി നഗര ബഹിർഭാഗത്തേക്കു പുറപ്പെട്ടു അവിടെയാണാസമയത്തു് രാമലക്ഷ്മണന്മാരും സീതയും നില്ക്കുന്നതു്.

ചൗ:- തബ സുമംത്ര നൃപബചന സുനാഏ
കരി ബീനതീ രഥ രാമു ചഢാഏ
ചഢി രഥ സീയ സഹിത ദോഉ ഭാഈ
ചലേ ഹൃദയ അവധഹിം സിരു നാഈ

തബ സുമംത്ര നൃപബചന സുനാഏ=ആ അവസരത്തിൽ സുമന്ത്രർ രാജനിയോഗം രാമനെ കേൾപ്പിച്ചു്, ബിനതീ കരി രാമു രഥ ചഢാഏ=അഭ്യർത്ഥിച്ചു് തേരിൽ കേററി, സീയ സഹിത ദോഉ ഭാഈ=സീതാ സമേതരായ രണ്ടു സോദരന്മാരും, രഥ ചഢി അവധഹിം=രഥത്തിലേറി അയോദ്ധ്യയെ, ഹൃദയ സിരുനാഈ ചലേ=ഹൃദയംകൊണ്ടു നമസ്കരിച്ചു പുറപ്പെട്ടു.

ദശരഥ മഹാരാജാവിൻെറ നിയോഗം സുമന്ത്രർ രാമനെ കേൾപ്പിച്ചു രാമനും ലക്ഷ്മണനും സീതയും രഥത്തിലേറി അയോദ്ധ്യയെ ഹൃദയംകൊണ്ടു നമിച്ചു വനം ലക്ഷ്യമാക്കി പ്രയാണം ചെയ്തു.

ചലത രാമ ലഖി അവധ അനാഥാ
ബികല ലോഗ സബ ലാഗേ സാഥാ
കൃപാ സിംധു ബഹു ബിധി സമുഝാവഹിം
ഫിരഹിം പ്രേമബസ പുനി ഫിരി ആവഹിം

രാമ ചലത അവധ അനാഥാ ലഖി=രാമൻ പോകുമ്പോൾ അയോദ്ധ്യയെ അനാഥമായി കണ്ടു, സബ ലോഗ ബികല

സാഥാ ലാഗേ = എല്ലാ ജനങ്ങളും വ്യാകുലരായി ഒന്നിച്ച പിൻതുടൻ, കൃപാസിംധു ബഹുബിധി = കൃപാസാഗരമായ (രാമൻ) പലവിധത്തിലും, സമുഝാവഹിം ഫിരഹിം = അവരെ സമാശ്വസിപ്പിച്ച, അപ്പോളവർ പിൻവാങ്ങുകയും ചെയ്തു, എന്നാൽ, പ്രേമബസ പുനി ഫിരി ആവഹിം=പ്രേമവശഗരായി പിന്നേയും അവർ പിന്നാലെതന്നെ അവർ എത്തിക്കൂടി.

രാമൻ പോകുമ്പോഠം കണ്ടതു് അനാഥമായ അയോദ്ധ്യയെയാണു്. ജനങ്ങളെല്ലാം വ്യാകുലരായി രാമനെ പിന്തുടൻ. അദ്ദേഹം അവരെ പലവാറാശ്വസിപ്പിച്ച. ആശ്വാസവാക്കാം കേട്ടു അവർ പിൻവാങ്ങിയെങ്കിലും പ്രേമവശഗരായ അവർ പിന്നെയും രാമനെ അനുഗമിച്ച.

ലാഗതി അവധ ഭയാവനി ഭാരീ
മാനഹും കാലരാതി അംധിയാരീ
ഘോര ജംതു സമ പുരനര നാരീ
ഡരപഹിം ഏകഹിം ഏക നിഹാരീ

അംധിയാരീ കാലരാതി മാനഹും=കൂററാക്കൂരിരുട്ടോടുകൂടിയ പ്രളയ നിശീഥംപോലെ; ഭാരീ ഭയാവനി അവധ ലാഗതി= വദ്ധിച്ച ഭീതി ഉണ്ടാകുന്ന അയോദ്ധ്യ എന്നു തോന്നി, ഏകഹിം ഏക നിഹാരി = ഒരാളെ കണ്ടു് മററൊരുവൻ ഭയാകുലനായി, പുരനരനാരീഘോര ജംതു സമ=നഗരത്തിലെ സ്ത്രീ പുരുഷന്മാർ ഘോരജന്തുക്കാംക്കു് തുല്യരായി ഭവിച്ച.

കൂററാക്കൂരിരുട്ടോടുകൂടിയ പ്രളയകാല രാത്രിപോലെ അയോദ്ധ്യ അത്യധികം ഭയപ്രദമായി കാണപ്പെട്ടു. ഒന്നിനെ കണ്ടു മററൊന്നു് ഭയപ്പെടുന്ന ജന്തുക്കാം പോലെയായി അയോദ്ധ്യാ നഗരത്തിലെ സ്ത്രീകളും പുരുഷന്മാരും.

ഘര മസാന പരിജന ജനുഭൂതാ
സുത ഹിത മീത മനഹും ജമ ദൂതാ

  

ബാഗൻഹ ബിടപ ബേലാ കുംഹിലാഹീം
സരിത സരോബര ദേഖി ന ജാഹീം

ഘര മസാന; പരിജന ഭൂതാ ജന = ഗൃഹങ്ങൾ ശ്മശാനങ്ങളും; പരിജനങ്ങൾ ഭൂതങ്ങളുമെന്നുതോന്നും, സുത ഹിത മീത = പുത്രന്മാരും, ഹിതകാരികളും, മിത്രങ്ങളും, മനഹും ജമദൂതാ = യമദൂതന്മാരെന്നും, ബാഗൻഹ ബിടപ ബേലി = ഉദ്യാനത്തിലെ വൃക്ഷങ്ങളും വല്ലികളും, കുംഹിലാഹീം = വാടിവരണ്ടും സരിത സരോവര ദേഖി ന ജാഹീം = സരിത്തും സരോവരങ്ങളും കാണപ്പെടാതായി

രാമന്റെ വേർപാട്ട നിമിത്തം അയോദ്ധ്യയുടെ മുഖഭാവം തന്നെ മാറി. ഗൃഹങ്ങളോരോന്നും ഓരോ ശ്മശാനമെന്നേ തോന്ന്യ ഗൃഹത്തിലുള്ളവരോ ആ ശ്മശാനത്തിലെ ഭൂത പ്രേത പിശാചുക്കളും! യമദൂതന്മാരോ എന്നു തോന്നും പുത്രന്മാരും ഹിതകാരികളും മിത്രങ്ങളും. ഉദ്യാനത്തിലുള്ള വൃക്ഷങ്ങളും വല്ലികളും വാടിക്കരിഞ്ഞു. നദികളും പൊയ്കകളും കാണാപ്പെടാതെയായി. (വിഷാദമഗ്നയാണ് അയോധ്യയെന്നു സാരം)

ദോ:- ഹയഗയ കോടിൻഹ കേലിമൃഗ
പുരപസു ചാതക മോര
പിക രഥാംഗ സുക സാരികാ
സാരസ ഹംസ ചകോര.

കോടിൻഹ ഹയഗയ കേലിമൃഗ = കോടിക്കണക്കിലുള്ള കുതിരകൾ ആനകൾ, ക്രീഡാ മൃഗങ്ങൾ, പുരപസു ചാതക മോര = നഗരത്തിലെ പശുക്കൾ, ചാതകങ്ങൾ, മയൂരങ്ങൾ, പിക രഥാംഗ സുക സാരികാ = കുയിലുകൾ, ചക്രവാകങ്ങൾ, തത്തകൾ, മൈനകൾ, സാരസ ഹംസ ചകോര = വെള്ളപ്പക്ഷികൾ, അരയന്നങ്ങൾ, ചകോരങ്ങൾ.

ചൗ:- രാമബിയോഗ ബികല സബ ഠാഢേ
ജഹം തഹം മനഹും ചിത്രലിഖി കാഢേ
നഗരു സകല ബനു ഗഹബര ഭാരീ
ഖഗമൃഗ ബിപുല സകല നരനാരീ.

സബ രാമബിയോഗ ബികല = സർവ്വവും രാമന്റെ വേർപാടിൽ വ്യാകുലരായി, മനഹും ചിത്രലിഖി കാഢേ = ചിത്രത്തിലെഴുതപ്പെട്ടവയോ എന്നു തോന്നുമാറ്, ജഹം തഹം ഠാഢേ = അങ്ങുമിങ്ങും നില്ക്കുന്നുണ്ട്, സകല നഗരു ഭാരീ ഗഹവരബനു = നഗരമാസകലം വലിയൊരു ഗഹനമായ വനം പോലെയും, സകല നരനാരീ = സർവ്വ സ്ത്രീ പുരുഷന്മാരും, ബിപുല ഖഗമൃഗ = പലവിധത്തിലുള്ള പക്ഷികളും മൃഗങ്ങളുമായും തോന്നി.

അസംഖ്യങ്ങളായ കുതിരകൾ, ഗജങ്ങൾ, ക്രീഡാ മൃഗങ്ങൾ, പശുക്കൾ, ചാതകങ്ങൾ, മയിലുകൾ, കുയിലുകൾ, ചക്രവാകങ്ങൾ, തത്തകൾ, മൈനകൾ, വെള്ളപ്പക്ഷികൾ, അരയന്നങ്ങൾ, ചകോരങ്ങൾ എന്നിവയെല്ലാം രാമന്റെ വേർപാടിൽ വ്യാകുലങ്ങളായി ചിത്രത്തിലെഴുതിവെയ്ക്കപ്പെട്ടവയോ എന്നു തോന്നുമാറ് അങ്ങുമിങ്ങും സ്ഥിതി ചെയ്യുന്നുണ്ട്. ആ നഗരം തീകച്ചും ഒരു ഭയങ്കര വനമായി തോന്നി. പൗരരാകട്ടേ ആ വനത്തിലെ നിരവധി പക്ഷികളും മൃഗങ്ങളുമായും തോന്നി,

ബിധി കൈകേഇ കിരാതിനി കീൻഹീ
ജേഹിം ദവ ദുസഹ ദസഹും ദിസി ദീൻഹീ
സഹി ന സകേ രഘുബര ബിരഹാഗീ
ചലേ ലോഗസബ ബ്യാകുലഭാഗീ

ബിധി കൈകേഇ കിരാതിനി കീൻഹീ = ദൈവം കൈകേയിയെ കിരാത സ്ത്രീയാക്കി, ജേഹി ദസഹും ദിസി ദുസഹ ദവ ദീൻഹീ = അവൾ പത്തു ദിക്കിലും ദുസ്സഹമായ കാട്ടു തീ

കൊളുത്തി, സബലോഗ രഘുബര ബിരഹാഗീ സഹി ന സകേ=സമസ്ത ജനങ്ങളും രാമ വിരഹാഗ്നി സഹിക്കാൻ ശക്തരല്ലാതായി, ബ്യാകുല ഭാഗീ ചലേ=വ്യാകുലരായി ഓടിപ്പോയി.

ദൈവം കിരാതിനിയാക്കിയതു് ഏതൊരുത്തിയേയാണോ ആ കൈകേയി ദുസ്സഹമായ ദാവാഗ്നി പത്തു ദിക്കിലും കൊളുത്തി വിട്ടു. ജനങ്ങളെല്ലാം രാമൻെറ വിരഹമാകുന്ന അഗ്നിയുടെ ചൂടു സഹിക്കാൻ ശക്തരല്ലാതായി, അവർ ദുഃഖിതരായി പലായനം ചെയ്തു.

സബഹിം ബിചാരു കീൻഹ മനമാഹീം
രാമലഷന സിയ ബിനു സുഖു നാഹീം
ജഹാം രാമു തഹം സബുഇ സമാജു
ബിനു രഘുബീര അവധ നഹിം കാജു

രാമ ലഷന സിയ ബിനു=രാമലക്ഷ്മണന്മാരും സീതയുമില്ലാതെ, സുഖു നാഹിം സബഹിം=സുഖമുണ്ടാകാൻ പോകുന്നില്ലെന്നു് എല്ലാ ജനങ്ങളും, മനമാഹീം ബിചാരു കീൻഹ=മനസ്സിൽ വിചാരിച്ചു, രാമു ജഹാം തഹം സബുഇ സമാജു=രാമൻ എവിടെയോ അവിടെയാണു് ഞങ്ങളുടെ സർവ്വസ്വവും. രഘുബീര ബിനു അവധ നഹിം കാജു=രാമനില്ലാത്ത അയോദ്ധ്യയിൽ ഞങ്ങൾക്കൊരു കാര്യവുമില്ല.

രാമലക്ഷ്മണന്മാരും സീതയും കൂടാതെയുള്ള ജീവിതം ഞങ്ങൾക്കൊരു സുഖവും ഉണ്ടാക്കാൻ പോകുന്നില്ല. രാമൻ എവിടേയോ അവിടെയാണു് ഞങ്ങൾക്കുള്ള സർവ്വസ്വവും. രാമനില്ലാത്ത അയോദ്ധ്യയിൽ ഞങ്ങൾക്കൊരു കാര്യവും ഇല്ല. എന്നിങ്ങനെയെല്ലാം ജനങ്ങൾ വിചാരിച്ചു.

ചലേ സാഥ അസ മംത്രു ദൃഢാഈ
സുരദുർല്ലഭ സുഖസദന ബിഹാഈ

രാമ ചരന പംകജ പ്രിയ ജിൻഹഹീം
വിഷയ ഭോഗ ബസ കരഹിം കി തിൻഹഹീം

അസമംത്രു ദൃഢാഇൗ=ഇൗ ആലോചനയിൽ മനസ്സുറപ്പിച്ച്, സുര ദുർല്ലഭ സുഖസദന ബിഹാഇൗ=ദേവന്മാൎക്കപോലും ദുർല്ലഭവും സുഖസമൃദ്ധവുമായ ഗൃഹങ്ങളുപേക്ഷിച്ച്, സാഥ ചലേ=കൂടെ യാത്രയായി, ജിൻഹഹീം രാമചരന പംകജ= യാതൊരുത്തൎക്ക ശ്രീരാമ പാദപത്മങ്ങളിൽ, പ്രിയ തിൻഹഹിം ബിഷയ ഭോഗ=പ്രിയമുണ്ടോ അവരെ വിഷയസുഖങ്ങൾക്ക്, കി ബസ കരഹിം=വശത്താക്കാൻ കഴിയുമോ?

ഇങ്ങനെ ആലോചിച്ചുറച്ച ജനങ്ങൾ ദേവന്മാൎക്കപോലും ദുർല്ലഭവും സുഖസമൃദ്ധവുമായ ഗേഹങ്ങൾ കൈവെടിഞ്ഞു ശ്രീരാമനെ പിന്തുടൎന്നു. ശ്രീരാമ പാദപത്മങ്ങളിൽ പ്രേമമുള്ള വരെ ലൗകിക വിഷയ സുഖങ്ങൾക്ക് വശത്താക്കാൻ കഴിയുമോ? വിരക്തരാണല്ലൊ ഈശ്വരഭക്തന്മാർ.

ദോ:- ബാലക ബൃദ്ധ ബിഹാഇ
ഗൃഹ ലഗേ ലോഗ സബ സാഥ
തമസാതീര നിവാസു കിയ
പ്രഥമ ദിവസു രഘുനാഥ

ബാലക ബൃദ്ധ സബ ലോഗ ഗൃഹ ബിഹാഇ=ബാലന്മാരും വൃദ്ധന്മാരുമായ ജനങ്ങളെല്ലാം ഗൃഹങ്ങൾ വെടിഞ്ഞു, സാഥ ലഗേ= അനുയാത്ര ചെയ്തു, രഘുനാഥ പ്രഥമ ദിവസു= രാമൻ ആദ്യത്തെ ദിവസം, തമസാതീര നിവാസു കിയ= തമസാനദിയുടെ തീരത്തു വസിച്ചു.

ബാലരും വൃദ്ധരുമായ ജനങ്ങളെല്ലാം വീടുവിട്ടു രാമനെ പിന്തുടൎന്നു. രാമൻ അയോദ്ധ്യയുമായി പിരിഞ്ഞ ആദ്യത്തെ ദിവസം തമസാ നദീതീരത്തിലെത്തുകയും അന്നു അവിടെ വസിക്കുകയും ചെയ്തു.

  

ചൗ:- രഘുപതി പ്രജാ പ്രേമ ബസ ദേഖി
സദയ ഹൃദയ ദുഖു ഭയേഉ ബിസേഖീ
കരുനാ മയ രഘുനാഥ ഗോസാഈം
ബേഗി പാഇ അഹി പീര പരാഈ

രഘുപതി പ്രജാ പ്രേമബസ ദേഖീ=രാമൻ, സ്വപ്രജകളെ പ്രേമവശഗരായി കണ്ടിട്ട്, സദയ ഹൃദയ=ദയാപൂർണ്ണമായ, ഹൃദയത്തിൽ, ബിസേഖീ ദുഖു ഭയേഉ=വിശേഷിച്ചും ശോകമുണ്ടായി. ഗോസാഈം രഘുനാഥ=ഭഗവാൻ രാമചന്ദ്രൻ കരുനാമയ=കരുണാമയനായതുകൊണ്ട്, പരാഈ പീര ബേഗി പാഇ അഹി=മററുള്ളവരുടെ പീഡ വേഗത്തിൽ ഗ്രഹിക്കും.

സ്വപ്രജകൾ, തന്നിൽ അതിപ്രേമത്തോടുകൂടിയവരായി ഭവിച്ചിരിക്കുന്നു എന്നു കണ്ടു് അദ്ദേഹത്തിന്റെ ദയാപൂർണ്ണമായ ഹൃദയം സവിശേഷവ്യഥയ്ക്കു വിധേയമായി. അദ്ദേഹം കരുണാനിലയനമായതിനാൽ മററുള്ളവരുടെ പീഡകൾ വേഗത്തിൽ മനസ്സിലാക്കും

കഹി സപ്രേമ മൃദുബചന സുഹാഏ
ബഹു ബിധീ രാമ ലോഗ സമുഝാഏ
കിഏ ധരമ ഉപദേസ ഘനേരേ
ലോഗ പ്രേമബസ ഫിരഹിം ന ഫേരേ

രാമ സപ്രേമ സുഹാഏ=രാമൻ പ്രേമപൂർവ്വം സുന്ദരങ്ങളായ, മൃദു ബചന കഹി ബഹുബിധി=മൃദുല വാക്കുകൾ പറഞ്ഞ് പലതരത്തിലും, ലോഗ സമുഝാഏ=ജനങ്ങളെ ബോധവാന്മാരാക്കി, ഘനേരേ ധരമ ഉപദേസ കിഏ=വളരെയധികം ഉപദേശങ്ങൾ അവക്കു നല്കി, പ്രേമബസ ലോഗ=പ്രേമാധീനരായ ജനങ്ങളാകട്ടേ, ഫിരഹിം ന ഫേരേ=പിൻവാങ്ങിയെങ്കിലും മടങ്ങിപ്പോകുകയുണ്ടായില്ല.

പ്രേമപൂർവ്വം മനോഹരങ്ങളും മൃദുലങ്ങളുമായ വാക്കുകൾ പറഞ്ഞു രാമൻ ജനങ്ങളെ ബോധവാന്മാരാക്കി, വളരെയധികം വിശിഷ്ടങ്ങളായ ഉപദേശങ്ങൾ അദ്ദേഹം അവക്കു നല്കി. പ്രേമാധീനരായ ജനങ്ങളാകട്ടെ പിൻവാങ്ങിയെങ്കിലും അയോദ്ധ്യയിലേക്കു പിന്മടങ്ങുകയുണ്ടായില്ല.

സീല സനേഹ ഛരാംഡി നഹിം ജാഈ
അസമംജസ ബസ ഭേ രഘുരാഈ
ലോഗ സോഗ സ്രമ ബസ ഗഏ സോഈ
കഛുക ദേവമായാ മതി മോഈ.

സീലസനേഹ ഛരാംഡി നഹിം ജാഈ = ശീലവും സ്നേഹവും പരിത്യജിക്കാനാകായ്കയാൽ, രഘുരാഈ അസമംജസ ബസ ഭേ = രാമൻ കച്ചിട്ടിറക്കാനും മധുരിച്ചിട്ടു തുപ്പാനും വയ്യ എന്ന നിലയിലായി, സോഗസ്രമ ബസഗഏ = സങ്കടത്താലും ക്ഷീണത്താലും വിവശരായി, ലോഗ സോഈ = ചില ജനങ്ങളെല്ലാം ഉറങ്ങി, കഛുക ദേവമായാ = ചിലർ ദേവമായയാൽ, മതി മോഈ=മതിമോഹം ബാധിച്ചവരായി തീൎന്നു.

പ്രജകളുടെ നേരെയുള്ള രാമൻെറ സൗശീല്യവും സ്നേഹവും രാമനു ഉപേക്ഷിക്കാൻ കഴിവില്ലാതായതു നിമിത്തം അവരെ നിർബ്ബന്ധിച്ചു തിരികെ അയക്കാനും, വനത്തിലേക്കു കൂട്ടിക്കൊണ്ടുപോകാനും കഴിയാതെ അദ്ദേഹം ധൎമ്മസങ്കടത്തിൽ പെട്ടു ചിലർ യാത്രാ ക്ലേശത്താലും രാമൻെറ വേർപാടോത്തുള്ള ശോകത്താലും തളൎന്നു് നിദ്രാവശഗരായി. ചിലക്കു ദേവന്മാരുടെ മായാപ്രയോഗത്താൽ ബുദ്ധിഭ്രമവും ഉണ്ടായി.

ജബഹിം ജാമജുഗ ജാമിനി ബീതീ
രാമ സചിവസന കഹേഉ സപ്രീതി
ഖോജ മാരി രഥ ഹാംകഹു താതാ
ആന ഉപായ ബനിഹിം നഹിം ബാതാ.

ജബഹിം ജാമിനി ജാമയുഗ ബീതീ = രാത്രിയിൽ രണ്ടു യാമം കഴിഞ്ഞപ്പോൾ, രാമു സചിവസന സപ്രീതി = രാമൻ മന്ത്രിയോട്ട പ്രീതിപൂർവ്വം, കഹേഉ = ഇങ്ങനെ പറഞ്ഞു:— താതാ ഖോജ മരി = പ്രജകൾ അന്വേഷിച്ചാൽ കണ്ടുപിടിക്കാതിരിക്കത്തക്കവണ്ണം, ഹെ ശ്രീമൻ, രഥ ഹാംകഹു = രഥം വിടുക, ആന ഉപായ ബാതാ നഹിം ബനഹിം = മററാരുപായം കൊണ്ടും കാര്യം നടപ്പില്ല.

നേരം ഏതാണ്ടർദ്ധരാത്രിയായി. രാമൻ മന്ത്രിയായ സുമന്ത്രരെ വിളിച്ച് ഇപ്രകാരം ഉപദേശിച്ചു:— ഹേ ശ്രീമൻ, നമ്മുടെ പ്രജകൾ നമ്മെ അന്വേഷിച്ചാൽ കണ്ടുപിടിക്കാതിരിക്കത്തെക്കവണ്ണം നമുക്ക രഥത്തിൽ കേറി ഈ സ്ഥലം വിടണം. എന്തു പറഞ്ഞിട്ടും ജനങ്ങൾ അയോധ്യയിലേക്ക മടങ്ങിപ്പോകാൻ ഭാവമില്ല. ഇവരെ കബളിപ്പിച്ച പോകുകയല്ലാതെ മററാരുപായവുമില്ല.

ദോ:— രാമ ലഷന സിയ ജാന ചഢി
സംഭുചരന സിരു നാഇ
സചിവ ചലായേഉ തുരത രഥു
ഇത ഉത ഖോജ ദുരാഇ.

രാമ ലഷന സിയ = രാമനും ലക്ഷ്മണനും സീതയും, സംഭു ചരന സിരു നാഇ = ശ്രീ മഹാദേവ തൃപ്പാദത്തിൽ പ്രണമിച്ച്, ജാന ചഢി; തുരത=രഥത്തിൽ കേറി വേഗത്തിൽ, ഇത ഉത ഖോജ ദുരാഇ = അങ്ങുമിങ്ങും രഥം പോയ വഴി കാണാതിരിക്കത്തക്കവണ്ണം, സചിവ ചലായേഉ = മന്ത്രി തേർ വിട്ടു

രാമലക്ഷ്മണന്മാരും സീതയും ശിവതൃപ്പാദങ്ങൾ വന്ദിച്ച തേരിൽ കേറി. സചിവനായ സുമന്ത്രർ രഥത്താര മററുള്ളവർ കണ്ടുപിടിക്കാതിരിക്കമാറ് രഥം തെളിക്കുകയും ചെയ്തു.

ചൗ:— ജാഗേ സകല ലോഗ ഭഏ ഭോരു
ഗേ രഘുനാഥ ഭയേഉ അതിസോരു

രഥ കര ഖോജ കതഹും നഹിം പാവഹിം
രാമ രാമ കഹി ചഹും ദിസി ധാവഹിം.

ഭോരു ഭഏു സകല ലോഗ = പ്രഭാതമായപ്പോൾ എല്ലാ ജനങ്ങളും, ജാഗേ; രഘുനാഥ ഗേ=ഉണൎന്നു രാമൻ പോയി എന്ന, അതി സോരു ഭയേഉ = വൎദ്ധിച്ച കോലാഹലമുണ്ടായി, രഥ കര ഖോജ കതഹും നഹിം പാവഹിം = രഥം പോയവഴി ഒരിടത്തും കണ്ടെത്താൻ അവൎക്കു കഴിഞ്ഞില്ല. രാമ രാമ കഹി = രാമ, രാമ എന്നിങ്ങനെ പ്രലപിച്ചുകൊണ്ടു, ചഹും ദിസി ധാവഹിം = നാനാദിക്കിലേക്കും ജനങ്ങൾ പാഞ്ഞുതുടങ്ങി.

പ്രഭാതമായപ്പോൾ ജനങ്ങൾ ഉണൎന്നു. ശ്രീരാമൻ പോയി എന്ന വൃത്താന്തം അവരുടെ ഇടയിൽ പരന്നു രഥംപോയ വഴി കണ്ടുപിടിക്കാൻ അവൎക്കു കഴിഞ്ഞില്ല. രാമ, രാമ എന്നിങ്ങനെ വിളിച്ചുകൊണ്ടു് അവർ നാനാദിക്കിലേക്കും ഓടിപ്പോകാനാരംഭിച്ചു.

മനഹും ബാരിനിധി ബൂഡ ജഹാജു
ഭയേഉ ബികല ബഡ ബനിക സമാജു
ഏകഹിം ഏക ദേഹിം ഉപദേസൂ
തജേ രാമ ഹമ ജാനി കലേസൂ

ബാരിനിധി ജഹാജു = കടലിൽ കപ്പൽ, ബൂഡ ബഡ ബനിക സമാജ = മുങ്ങുമ്പോൾ വലിയ വൎത്തകസംഘം, മനഹും ബികല ഭയേഉ = വ്യാകുലരായി ഭവിക്കുന്നതുപോലെ, കലസൂ ജാനി = ക്ലേശിക്കേണ്ടിവരും എന്നറിഞ്ഞു്, രാമ ഹമ തജേ = രാമൻ നമ്മളെ ഉപേക്ഷിച്ചു, ഏക ഏകഹിം = ഒരുവൻ മററൊരുവനു്, ഉപദേസൂ ദേഹിം=ഉപദേശം നൽകിക്കൊണ്ടിരുന്നു.

കടലിൽ കപ്പൽ മുങ്ങുമ്പോൾ കപ്പലിൽ ഇരിക്കുന്നവരോ, വാണിജ്യ വസ്തുക്കൾ കപ്പലിൽ കേററിയിട്ടുള്ളവരോ ആയ വലിയ വലിയ വൎത്തക സംഘങ്ങൾ വ്യാകുലരായി ഭവി

ക്കന്നതുപോലെ രാമനെ കാണാതെ പ്രജകരം ദുഃഖിതരായി ഭവിച്ച നമ്മരം രാമനൊന്നിച്ച സഞ്ചരിക്കുന്നപക്ഷം നമുക്ക് ക്ലേശങ്ങളനഭവിക്കേണ്ടിവരും എന്നറിഞ്ഞു രാമൻ നമ്മളെ കൈവിടുകയാണ് ചെയ്തത് എന്നിങ്ങനെ ജനങ്ങളിൽ ചിലർ മററ ചിലരോടു പറഞ്ഞു.

നിംദഹിം ആപു സരാഹഹിം മീനാ
ധിഗ ജീവന രഘുബീര ബിഹീനാ
ജൗം പൈം പ്രിയബിയോഗു ബിധി കീൻഹാ
തൗ കസ മരന ന മാംഗേം ദീൻഹാ

രഘുബീര ബിഹീനാ ജീവന = ശ്രീരാമനെ കൂടാതെയുള്ള ജീവിതം, ധിഗ=നിസ്സാരമാണ്, ആപു നിംദഹിം മീനാ സരാഹഹിം = തങ്ങളെത്തന്നെ നിന്ദിക്കുകയും മത്സ്യങ്ങളെ ശ്ലാഘിക്കുകയും ചെയ്തു, ബിധി പ്രിയബിയോഗു = വിധി, പ്രിയപ്പെട്ടവരുമായുള്ള വേർപാട്, ജൗം പൈം കീൻഹാ തൗ മാംഗേ = നമുക്ക നല്കിയ സ്ഥിതിയ്ക്കു് നാം യാചിച്ചിട്ടും, മരന കസ ന ദീൻഹാ=മരണത്തെ എന്താണ് നമുക്ക് തരാതിരുന്നത്?

ശ്രീരാമനെ കൂടാതെയുള്ള ജീവിതം നിസ്സാരമാണെന്നു് ധരിച്ച ജനങ്ങരം തങ്ങളെത്തന്നെ നിന്ദിക്കുകയും മത്സ്യങ്ങളെ ശ്ലാഘിക്കുകയും ചെയ്തു ബ്രഹ്മദേവൻ പ്രിയപ്പെട്ടവരുമായുള്ള വേർപാട് നമുക്ക നൽകിയ സ്ഥിതിക്ക് നാം യാചിച്ചിട്ടും എന്തുകൊണ്ടാണ് അദ്ദേഹം മരണം തരാതിരുന്നതു്. (മത്സ്യങ്ങളെ ശ്ലാഘിച്ചതെന്തിനാണ് ജനങ്ങരം? ജലവുമായി വേർപെടുമ്പോരം മത്സ്യങ്ങരം ചാകുന്നു രാമനുമായുള്ള വേർപാടിൽ തങ്ങരം ജീവിച്ചിരിക്കുകയും ചെയ്യുന്നു. വേർപാടു സംഭവിച്ചിരിക്കുന്ന സ്ഥിതിക്ക് മരണം അത്യന്താപേക്ഷിതമാണെന്നും അങ്ങനെ ഒരവസ്ഥ മത്സ്യങ്ങരംക്കാണല്ലോ ലഭിക്കുന്നതെന്നും ഓർത്തു് ജനങ്ങരം അവയെ ശ്ലാഘിക്കുന്നു എന്നതാണിവിടത്തെ സൂചന.)

  

ഏഹി ബിധി കരത പ്രലാപകലാപാ
ആഏ അവധ ഭരേ പരിതാപാ
ബിഷമ ബിയോഗ ന ജാഇ ബഖാനാ
അവധി ആസ സബ രാഖഹിം പ്രാനാ

ഏഹി ബിധി പ്രലാപ കലാപാ കരത = ഇപ്രകാരം വളരെ യേറെ വിലപിച്ചുകൊണ്ടു്, പരിതാപ ഭരേ=പരിതാപഭരിത രായി, അവധ ആഏ=അയോദ്ധ്യയിൽ തിരിച്ചെത്തി, ബിഷമ ബിയോഗ ബഖാനാ ന ജാഇ = ആ ദാരുണ വിയോഗത്തെപ്പററി വണ്ണിക്കുക സാദ്ധ്യമല്ല, സബ അവധി ആസ=എല്ലാവരും വനവാസാവധിയിൽ ആശിച്ചു്, പ്രാനാ രാഖഹിം=പ്രാണ ങ്ങരം വഹിച്ചു.

ഇങ്ങനെ ജനങ്ങരം പലവാറ വിലപിച്ചു പരിതാപഭരിത രായി അയോദ്ധ്യയിലേക്കു മടങ്ങി ദാരുണമായ ആ വേർപാ ടിനെപ്പററി വണ്ണിക്കുക സാദ്ധ്യമല്ല. എല്ലാവരും പതിന്നാലു കൊല്ലത്തെ വനവാസാവധി പ്രതീക്ഷിച്ചുകൊണ്ടു പ്രാണസന്ധാ രണം ചെയ്തു.

ദോ:_ രാമദരസ ഹിത നേമബ്രത ലഗേ കരന നരനാരി
മനഹും കോക കോകി കമല ദീന ബിഹിന
തമാരി

നരനാരി = സ്ത്രീകളും പുരുഷന്മാരും, രാമദരസഹിത = രാമ സന്ദശനാത്ഥം, നേമബ്രത കരനേ ലഗേ = നിയമവും വ്രതവും അനുഷ്ഠിക്കാൻ തുടങ്ങി, ബിഹീന തമാരി കോക = സൂര്യാ ഭാവത്തിൽ കോകങ്ങളും, കോകി കമല മനഹും=കോകി കളും കമലങ്ങളും കണക്കു, ദീന=ദീനരായി ഭവിച്ചു.

അയോദ്ധ്യാനിവാസികളായ പുരുഷന്മാരും സ്ത്രീകളും രാമനെ അചിരേണ ദശിക്കാൻ ഭാഗ്യം സിദ്ധിക്കുന്നതിനു വ്രത

ങ്ങളും നിയമങ്ങളും അനുഷ്ഠിക്കാനാരംഭിച്ചു. സൂര്യന്റെ അഭാവത്തിൽ കോകങ്ങളും കോകികളും കമലങ്ങളും ദീനങ്ങളായിരിക്കുന്നതുപോലെ അയോദ്ധ്യയിലെ പ്രജകളും ദീനരായി ഭവിച്ചു.

ചൗ:- സീതാ സചിവ സഹിത ദോഉ ഭാഈ
സ്റുംഗബേരപുര പഹുംചേ ജാഈ
ഉതരേ രാമ ദേവസരി ദേഖീ
കീൻഹ ദംഡവത ഹരഖു ബിസഖീ

സീതാ സചിവ സഹിത ദോഉ ഭാഈ = സീതയോടും സുമന്ത്രരോടും കൂടിയ രാമലക്ഷ്മണന്മാർ, സ്റുംഗബേരപുര ജാഈ പഹുംചേ = ശൃംഗിവേരപുരത്തെത്തി, രാമ ദേവസരി ദേഖീ ഉതരേ=രാമൻ ദേവഗംഗയെ കണ്ടു് തേരിൽ നിന്നിറങ്ങി, ബിസേഖീ ഹരഖു = സവിശേഷാനന്ദത്തോടെ, ദംഡവത കീൻഹ, ദണ്ഡവൽ നമസ്കരിച്ചു.

രാമൻ സീതാ ലക്ഷ്മണൻ സുമന്ത്രരോടുകൂടി ശൃംഗിവേരപുരം പ്രാപിച്ചു. ഗംഗയെ കണ്ടു് രാമൻ തേരിൽനിന്നിറങ്ങുകയും പരമാനന്ദഭരിതനായി ഗംഗയെ ദണ്ഡവൽ പ്രണാമിക്കുകയും ചെയ്തു.

ലഷന സചിവ സിയ കിഏ പ്രനാമാ
സബഹിം സഹീത സുഖു പായേഉ രാമാ
ഗംഗ സകല മുദ മംഗല മൂലാ
സബ സുഖ കരനി ഹരനി സബ സൂലാ

ലഷന സിയ സചിവ=ലക്ഷ്മണനും സീതയും സചിവനും, പ്രനാമാ കിഏ; സബഹിം സഹിത=പ്രണമിച്ചു. എല്ലാവരുമൊന്നിച്ചു്, രാമാ സുഖു പായേഉ = രാമൻ സുഖപ്രാപ്തനായി, ഗംഗ സകല മുദമംഗലമൂലാ = ഗംഗ സർവ്വ സന്തോഷങ്ങളേയും മംഗളങ്ങളേയും നൽകുന്നവളും, സബ സുഖകരനി സബ സൂലാ=

സർവ്വ സുഖപ്രദയും സമസ്ത ദുഃഖങ്ങളേയും; ഹരനി=നശിപ്പിക്കുന്നവളുമാണ്.

അനന്തരം സീതയും ലക്ഷ്മണനും മന്ത്രിയായ സുമന്ത്രരും ഗംഗാദേവിയെ പ്രണമിച്ചു. എല്ലാവർക്കും സുഖംതോന്നി. ഗംഗാദേവിയാകട്ടെ, സർവ്വ സന്തോഷങ്ങളേയും മംഗളങ്ങളേയും സർവ്വ സുഖങ്ങളേയും നൽകുന്നവളും സമസ്ത ദുഃഖങ്ങളേയും ശമിപ്പിക്കുന്നവളുമാണല്ലോ.

കഹഹി കഹഹി കോടീക കഥാപ്രസംഗാ
രാമു ബിലോകഹിം ഗംഗ തരംഗാ
സചിവഹി അനുജഹി പ്രിയഹി സുനാഈ
ബിബുധ നദീ മഹിമാ അധികാഈ

കോടിക കഥാപ്രസംഗാ കഹഹി കഹഹി=നിരവധി കഥകൾ പറഞ്ഞു പറഞ്ഞ്, രാമു ഗംഗതരംഗാ ബിലോകഹിം= രാമൻ ഗംഗയിലെ തരംഗങ്ങളെ നോക്കി, ബിബുധനദീ അധികാഈ മഹിമാ=ദേവഗംഗയുടെ ലോകോത്തര മാഹാത്മ്യം, സചിവഹി അനുജഹി പിയഹി=മന്ത്രിയേയും, അനുജനേയും, പ്രിയയേയും സുനാഈ=കേൾപ്പിച്ചു.

അനേകം കഥകൾ രാമൻ വിസ്തരിച്ചു പറഞ്ഞു ഗംഗാതരംഗങ്ങളെ നോക്കി ദേവഗംഗയുടെ ലോകോത്തരമായ മാഹാത്മ്യം അദ്ദേഹം സുമന്ത്രരേയും ലക്ഷ്മണനേയും സീതയേയും കേൾപ്പിച്ചു.

മജ്ജനു കീൻഹ പംഥശ്രമ ഗയേഉ
സുചി ജലു പിഅത മുദിതമന ഭയേഉ
സുമിരത ജാഹി മിടൈ ശ്രമഭാരു
തേഹി ശ്രമ യഹ ലൗകിക ബ്യവഹാരു.

മജ്ജനു കീൻഹ പംഥശ്രമ ഗയേഉ=സ്നാനം ചെയ്തു; യാത്രാക്ഷീണവും തീർന്നു, സുചി ജലു പിഅത=പവിത്രജലം പാനം

ചെയ്തു്, മനമുദിത ഭയേഉ = മനസ്സ സന്തുഷ്ടമായി ഭവിച്ചു, ജാഹി സുമിരത ഭാരു സ്രമമിടൈ = ആരെ സ്മരിക്കുന്നതുകൊണ്ടു വദ്ധിച്ച ക്ഷീണം തീരുന്നുവോ, തേഹി സ്രമ യഹ = അദ്ദേഹത്തിനു ക്ഷീണം ഉണ്ടാവുക എന്നതു, ലൗകിക ബ്യവഹാരു = ലോകസമ്പ്രദായമാണു്.

അവരെല്ലാം ഗംഗയിൽ സ്നാനം ചെയ്തു യാത്രാക്ഷീണം ശമിപ്പിച്ചു. ഗംഗയിലെ നിമ്മല ജലം പാനം ചെയ്തു അവരുടെ മനസ്സ സന്തുഷ്ടമായി ഭവിച്ചു. ആരെ സ്മരിക്കുന്നതുകൊണ്ടു ലോകരുടെ വദ്ധിച്ച ക്ഷീണം തീരുന്നുവോ ആ രാമനു ക്ഷീണം ഉണ്ടാവുക എന്നതു ലോകസമ്പ്രദായമാണല്ലോ.

ദോ:- സുദ്ധ സച്ചിദാനംദ മയ
കംദ ഭാനുകുല കേതു
ചരിത കരത നര അനുഹരത
സംസൃതി സാഗരസേതു.

സുദ്ധ സച്ചിദാനംദമയ കംദ = ശുദ്ധവും സച്ചിദാനന്ദമയ കന്ദവും, ഭാനുകുല കേതു = ഭാനുകുല കേതുവും, സംസൃതി സാഗര സേതു = സംസാരസാഗര സേതുവുമായ (രാമൻ) നര അനുഹരത = മാനവരെ അനുകരിച്ചു, ചരിത കരത = ചരിത്രങ്ങൾ സൃഷ്ടിക്കുന്നു.

രാമൻ ശുദ്ധനും, സച്ചിദാനന്ദമയകന്ദവും, ഭാനുവംശ കേതുവും സംസാരസാഗര തരണത്തിനു സേതുവുമാണു്. ആ ഭഗവാൻ മനുഷ്യനായിപ്പിറന്നു് മനുഷ്യസഹജങ്ങളായ കമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു.

ചൗ:- യഹ സുധി ഗുഹ നിഷാദ ജബ പാഈ
മുദിത ലിഏ പ്രിയബംധു ബോലാഈ
ലിഏ ഫലമൂല ഭേംട ഭരി ഭാരാ
മിലന ചലേഉ ഹിയഹരഷു അപാരാ.

ജബ ഗുഹ നിഷാദ യഹ സുധി പാഈ=എപ്പോഠം ഗുഹനായ നിഷാദൻ ഈ വൃത്താന്തം ഗ്രഹിച്ച അപ്പോഠം, മുദിത പ്രിയ ബംധു ബോലാഈ ലിഏ=സസന്തോഷം പ്രിയ സോദരന്മാരേയും ബന്ധുക്കളേയും വിളിച്ചുവരുത്തി, ഭേംട ലിഏ ഫലമൂല= കാഴ്ച്ചക്കായി ഫലങ്ങളും മൂലങ്ങളും, ഭാരാ ഭരി ഹിയ അപാരാ ഹരഷു=പാത്രങ്ങളിൽ നിറച്ച് മനസ്സിൽ അപാരമായ സന്തോഷത്തോടെ, മിലന ചലേഉ=എതിരേല്പിന്ന പുറപ്പെട്ടു.

ശ്രീരാമദേവൻ സീതാലക്ഷ്മണ സുമന്ത്രസമേതം ശൃംഗിവേരപുരത്തിലെഴുന്നള്ളിയിരിക്കുന്നു എന്ന വൃത്താന്തം കേട്ടു നിഷാദ.ായ ഗുഹൻ സന്തോഷപൂർവ്വം സഹോദരന്മാരേയും ബന്ധുക്കളേയും വിളിച്ചുവരുത്തുകയും തിരുമൂൽകാഴ്ച്ചക്കായി പലതരത്തിലുള്ള കായകളും കിഴങ്ങുകളും വരുത്തിച്ച കൊട്ടകളിൽ നിറച്ച ശ്രീരാമനെ എതിരേൽക്കാൻ പുറപ്പെടുകയും ചെയ്തു [രാമനെ സന്ദർശിക്കുന്നതിന്ന കാഴ്ച്ചയുടെ ആവശ്യം എന്ത്? ചിലരിങ്ങനെ ചോദിച്ചേക്കാം. അവരോടു ഇതിന്ന ചോടെ ഉദ്ധരിക്കുന്ന പദ്യം സമാധാനം പറയും.]

'അഗ്നിഹോത്രം ഗൃഹം ക്ഷേത്രം മിത്രം ഭാര്യാം സുതം ശിശും രിക്തപാണിിന്ന പശ്യേത രാജാനം ദേവതാം ഗുരും' ഇവരെ ഒഴിഞ്ഞു കൈയുമായി ചെന്നു കാണരുത്.

കരി ദംഡവത ഭേംട ധരി ആഗേം
പ്രഭുഹി ബിലോകത അതി അനുരാഗേം
സഹജ സനേഹ ബിബസ രഘുരാഈ
പൂംഛി കുസല നികട ബൈഠാഈ

ദംഡവത കരി ആഗെം=ദണ്ഡനമസ്കാരം ചെയ്ത് തിരുമുമ്പിൽ, ഭേംട ധരി അതി അനുരാഗേം=ഉപഹാരം അർപ്പിച്ച ഏറ്റവും പ്രേമത്തോടെ, പ്രഭുഹിബിലോകത=ഭഗവാനെ ദർശിച്ച, സഹജ സനേഹ ബിബസ രഘുരാഈ=സഹജ

  

സ്നേഹ വിവശനായ രാമൻ, നികട ബൈഠാഇ കുസല പൂംഛി = സമീപത്തിരുത്തി കുശലം ചോദിച്ചു.

ഗുഹൻ ദണ്ഡനമസ്കാരം ചെയ്തു തിരുമുമ്പിൽ ഉപഹാരം അർപ്പിച്ച് ഏററവും പ്രേമത്തോടെ ഭഗവാനെ ദർശിച്ചു. സഹജ സ്നേഹവിവശനായ രാമനാകട്ടേ, ഗുഹനെ സമീപത്തു വിളിച്ചിരുത്തി കുശലപ്രശ്നം ചെയ്തു

നാഥ കുസല പദ പംകജ ദേഖേം
ഭയേഉം ഭാഗ ഭാജന ജന ലേഖേം
ദേവ ധരനി ധനു ധാമ തുംഹാരാ
മൈം ജനു നീച സഹിത പരിവാരാ

നാഥ കുസല = സ്വാമിൻ, ക്ഷേമം, പദപംകജ ദേഖേം= പാദപങ്കജങ്ങൾ ദർശിക്കാനിടയായതിനാൽ, ജനലേഖേം = മനുഷ്യരിൽവെച്ച്, ഭാഗ ഭാജന ഭയേഉം=ഭാഗ്യവനായി ഭവിച്ചിരിക്കുന്നു, ദേവ ധരനി ധനു = ഹേ ദേവ, ഭൂമിയും ധനവും, ധാമ തുംഹാരാ = ഗൃഹവും അങ്ങയുടേതാണ്, നീച മൈം ജനു സഹിത പരിവാരാ = ജന്മനാ നീചനായ ഞാൻ പരിവാര സമേതം അവിടത്തെ ദാസനുമാണ്.

പ്രഭോ, അടിയനു ക്ഷേമംതന്നെ. അങ്ങയുടെ തൃപ്പാദ പങ്കജങ്ങൾ കാണാനിട വന്നതുനിമിത്തം മനുഷ്യരുടെ കൂട്ടത്തിൽ വെച്ച ഏററവും ഭാഗ്യവാനുമാണ് അടിയൻ. അടിയൻെറ തായ ഭൂമിയും, ധനവും, ഗേഹവുമെല്ലാം അങ്ങയുടേതാണ്. ജന്മനാ നീചനായ ഞാൻ പരിവാരങ്ങളും അങ്ങയ്ക്കു ദാസന്മാരു മാണ്.

കൃപാ കരിഅ പുര ധാരിഅ പാഊ
ഥാപിഅ ജനു സബു ലോഗു സിഹാഊ
കഹേഹു സത്യ സബ സഖാ സുജാനാ
മോഹി ദീൻഹ പിതു ആയസു ആനാ

കൃപാ കരിഞ്ഞ = കൃപയുണ്ടായി, പുര പാഉ ധരിഞ്ഞ = നഗരത്തിലേക്കെഴുന്നള്ളുക ജന ഥാപിഞ്ഞ=എന്നെ ദാസനാക്കുക, സബ്ബ ലോഗ്ഗ സിഹാഉ = സവ്വ ജനങ്ങളുടേയും മതിപ്പു അടിയനുണ്ടാകാനിടവരട്ടെ, സുജാനാ സഖാ=പ്രഗത്ഭ മിത്രമേ, സബ്ബ സത്യ കഹേഹ്ഹ = എല്ലാം സത്യമായി പറഞ്ഞു, മോഹ¹ പിഇ ആനാ ആയസു ദീൻഹാ=എനിക്കു പിതാവു് മററൊരു തരത്തിലാണു് ആജ്ഞ നൽകിയിരിക്കുന്നതു്.

പ്രഭോ, എന്നിൽ കനിവു പ്രദശിപ്പിച്ചു് അവിടന്നു് എൻെറ നഗരത്തിലേക്കെഴുന്നള്ളുക. എന്നെ അങ്ങയുടെ ദാസനാക്കുകയും ചെയ്യുക തന്മൂലം ജനങ്ങാംക്കു് അടിയനിൽ മതിപ്പുണ്ടാകട്ടെ, രാമൻ ഈ വാക്കുകാം കേട്ടു ഇപ്രകാരം പറഞ്ഞു:— പ്രഗത്ഭനായ മിത്രമേ; താങ്കാം പറഞ്ഞതൊക്കെ ശരിയാണു്. എന്നാൽ പിതാവെനിക്കു നല്കിയിട്ടുള്ള കല്പന മററൊരു വിധത്തിലാണു്. എന്താണെന്നല്ലെ; പറയാം

ദോ:— ബരഷ ചാരിദസ ബാസു ബന
മുനി ബ്രതബേഷു കഹാരു
ഗ്രാമവാസ നഹിം ഉചിത
സുനി ഗുഹഹി ഭയേഉ ദുഖ ഭാരു

ചാരിദസ ബരഷ ബന ബാസു = പതിന്നാലു കൊല്ലം വനവാസം, സുനി ബ്രത ബേഷു കഹാരു=മുനിജനോചിതമായ വ്രതം, വേഷം, ഭോജനം എന്നിവ വേണം, ഗ്രാമ ബാസു ഉചിത നഹിം = ഗ്രാമവാസം ഉചിതമല്ല; സുനി ഗുഹഹി ഭാരു ദുഖ ഭയേഉ = കേട്ടു് ഗുഹനു് വദ്ധിച്ച ദുഃഖം ഉണ്ടായി.

പതിന്നാലുകൊല്ലം മുനിജനോചിതമായ വ്രതങ്ങളനുഷ്ഠിച്ചും മുനിജനോചിതങ്ങളായ വസനങ്ങാം ഉടുത്തും, മുനിജനോചിതമായ ആഹാരം കഴിച്ചും ഞാൻ വനത്തിൽ വസിക്കണമെന്നതാണു് അച്ഛൻെറ ആജ്ഞ. ആ സ്ഥിതിക്കു ഞാൻ ഗ്രാമ

ത്തിൽ വരുന്നതും ഗ്രാമവാസികളുമൊന്നിച്ച് വസിക്കുന്നതും ഉചിതമായിരിക്കയില്ല. രാമൻെറ വാക്കുകൾ കേട്ട് ഗുഹനു അതിയായ ദുഃഖമുണ്ടായി.

ചൗ:- രാമ ലഷനസിയരൂപ നിഹാരീ
കഹഹീം സപ്രേമ ഗ്രാമ നരനാരീ
തേ പിതുമാതു കഹഹു സഖി കൈസേ
ജിൻഹ പഠഏ ബന ബാലക ഐസേ.

രാമലഷന സിയരൂപ നിഹാരീ = രാമലക്ഷ്മണന്മാരുടേയും സീതയുടേയും സൌന്ദര്യം കണ്ട്, ഗ്രാമ നരനാരീ സപ്രേമ = ഗ്രാമവാസികളായ സ്ത്രീപുരുഷന്മാർ സ്നേഹപൂർവ്വം, കഹഹിം; സഖി = പറയാൻ തുടങ്ങി. ഹേ, സഖി, ജിൻഹ ഐസേ ബാലക ബന പഠഏ = ഏതൊരുത്തർ ഇതുപോലുള്ള കുട്ടികളെ വനത്തിലേക്കയച്ചു, കഹഹു തേ പിതുമാതു കൈസേ = പറയൂ; ആ മാതാപിതാക്കന്മാർ എന്തൊരു കൂട്ടരാണ്!

രാമലക്ഷ്മണന്മാരുടേയും സീതയുടേയും അനുപമ ലാവണ്യം കണ്ടു ഗ്രാമവാസികളായ സ്ത്രീകളും പുരുഷന്മാരും സസ്നേഹം ഇങ്ങനെ പറയാൻ തുടങ്ങി. 'ഹേ സഖി, ഇതുപോലുള്ള കുട്ടികളെ വനത്തിലേക്കു തള്ളാൻ തോന്നിയ മാതാപിതാക്കന്മാർ എന്തു കൂട്ടരാണ്!' (അവർക്കിതിനു എങ്ങനെ മനസ്സുവന്നു എന്നു ഭാവം.)

ഏക കഹഹിം ഭല ഭൂപതി കീൻഹാ
ലോയന ലാഹു ഹമഹിം ബിധി ദീൻഹാ
തബ നിഷാദപതി ഉര അനുമാനാ
തരു സിംസുപാ മനോഹര ജാനാ.

ഏക കഹഹിം ഭൂപതി കീൻഹാ ഭല = ചിലർ പറയാൻ തുടങ്ങി:— 'രാജാവു ചെയ്തതു നന്മയാണ്', ബിധി ഹംഹിം ലോയന ലാഹു = വിധാതാവു നമുക്കു നേത്രലാഭം നല്കി, തബ നിഷാദപതി ഉര അനുമാനാ = അപ്പോൾ നിഷാദ രാജാവായ

ഗുഹൻ മനസ്സിൽ അനുമാനിച്ച്, സിംസുപാ തരു മനോഹര ജാനാ=ശിംശപ തരുമൂലം മനോഹരമെന്നു മനസ്സിലാക്കി.

ചിലർ പറഞ്ഞു: — രാജാവു ആജ്ഞ നൽകിയതു വളരെ നന്നായി. അതുകൊണ്ടാണല്ലോ നമുക്കു ദൈവം നേത്രലാഭം തന്നത്. (രാജാവിന്റെ നിയോഗമില്ലെങ്കിൽ രാമൻ വനവാസം ചെയ്യാനോ, നമുക്കു രാമനെ സന്ദർശിക്കാനോ എങ്ങനെ തരം വരും?) അവരിങ്ങനെ ഓരോന്നു പറഞ്ഞുകൊണ്ടിരിക്കെ, നിഷാദരാജാവു അനുമാനിച്ച ശിംശപ വൃക്ഷത്തിന്റെ തലം രാമനു സുഖവാസയോഗ്യമായിരിക്കുമെന്ന്.

ലൈ രഘുനാഥഹി ഠാഉം ദേഖാവാ
കഹേഉ രാമ സബ ഭാംതി സുഹാവാ
പുരജന കരി ജോഹാര ഘര ആഏ
രഘുവര സന്ധ്യാ കരന സിധാഏ.

രഘുനാഥഹി ലൈ ഠാഉം ദേഖാവാ=രാമനെ കൂട്ടിക്കൊണ്ടു പോയി ശിംശപാമൂലം കാട്ടിക്കൊടുത്തു, സബ ഭാംതി സുഹാവാ=എല്ലാം കൊണ്ടും മനോഹരമായിരിക്കുന്നു എന്ന്, രാമ കഹേഉ; പുരജന=രാമൻ പറഞ്ഞു നഗരവാസികൾ, ജോഹാര കരി ഘര ആഏ=രാമനെ വണങ്ങി അവരുടെ വസതികളിലേക്കു പോയി, രഘുവര സന്ധ്യാ കരന സിധാഏ= രാമൻ സന്ധ്യാവന്ദനത്തിനും പുറപ്പെട്ടു.

നിഷാദ രാജാവായ ഗുഹൻ ശ്രീരാമനെ കൂട്ടിക്കൊണ്ടു പോയി ശിംശപ വൃക്ഷച്ചോടു കാട്ടിക്കൊടുത്തു. അവിടം നാനാപ്രകാരേണ മനോഹരമെന്നു രാമനും അഭിപ്രായപ്പെട്ടു. നഗരവാസികൾ രാമനെ വണങ്ങി അവരുടെ വസതികളിലേക്കു പുറപ്പെട്ടു. രാമൻ സന്ധ്യാവന്ദനത്തിനും തയാറായി.

ഗുഹ സവാംരീ സാഥരീ ഡസാഈ
കുസ കിസലയമയ മൃദുല സുഹാഈ

സുചി ഫലമൂല മധുര മൃദു ജാനീ
ദോനാ ഭരി രാഖേസി ആനീ.

ഗുഹ സവാംരി കസകിസലയമയ = ഗുഹൻ സംഭരിച്ച കുശകളാലും തളിരുകളാലും, സുഹാഈ മൃദുല ഡസാഇ സാഥരീ= മനോഹരവും മൃദുലവുമായ ശയ്യയുണ്ടാക്കി വിരിച്ചു, സുചി മധുര മൃദു=പവിത്രവും മധുരവും മൃദുലവുമായ, ഫലമൂല ദോനാ ഭരിഭരി ആനീ = ഫലങ്ങളും കിഴങ്ങുകളും പാത്രങ്ങളിൽ കുത്തി നിറച്ചു കൊണ്ടുവന്നു, രാഖേസി = ശയ്യക്ക സമീപത്തായി വെച്ചു.

കുശകളും തളിരുകളുംകൊണ്ടു് മനോഹരവും മൃദുലവുമായ ശയ്യ ഗുഹൻ നിൎമ്മിച്ചു് വൃക്ഷമൂലത്തിൽ വിരിച്ചു. ഏററവും വിശിഷ്ടങ്ങളായ കായ്കളും കിഴങ്ങുകളും പാത്രങ്ങളിൽ നിറച്ചു കൊണ്ടുവന്നു അവയും ആ ശയ്യക്ക സമീപംവെച്ചു

ദോ:- സിയ സുമംത്ര ഭ്രാതാ സഹിത
കംദമൂല ഫല ഖാഇ
സയന കീൻഹ രഘുബംശമനി
പായ പലോടത ഭാഇ

രഘുബംസമനി = രഘുവംശ രത്നമായ (രാമൻ), സിയ സുമംത്ര ഭ്രാതാസഹിത = സീതയോടും സുമന്ത്രരോടും ലക്ഷ്മണനോടുംകൂടി. കംദ മൂലഫല ഖാഇ = കിഴങ്ങും വേരും കായകളും ഭക്ഷിച്ചു്, സയന കീൻഹ; ഭാഇ=ശയിച്ചു ലക്ഷ്മണൻ, പായ പലോടന = പാദം തടവാൻ തുടങ്ങി.

ശ്രീരാമൻ, പത്നിയോടും, സോദരനോടും അമാത്യനോടും കൂടി ഗുഹൻ കൊണ്ടുവന്ന സ്വാദിഷ്ടങ്ങളായ കന്ദമൂലഫലങ്ങൾ ഭക്ഷിക്കുകയും വിശ്രമാൎത്ഥം തളിർമെത്തയിൽ ശയിക്കുകയും ചെയ്തു. ലക്ഷ്മണനാകട്ടെ ശ്രീരാമ പാദങ്ങൾ തടവാനും തുടങ്ങി

ചൗ:- ഉഠേ ലഷന പ്രഭു സോനത ജാനീ
കഹി സചിവഹി സോവന മൃദുബാനി
കഛുക ദൂരി സജി ബാന സരാസന
ജാഗന ലഗേ ബൈഠി ബീരാസന

പ്രഭു സോവത ജാനീ=രാമൻ ഉറങ്ങി എന്നറിഞ്ഞു്, ലഷന ഉഠേ സചിവഹി=ലക്ഷ്മണൻ എഴുന്നേററു് സുമന്ത്രരോടു്, മൃദുബാനീ സോവന കഹി=മൃദുവാണികളാൽ ഉറങ്ങുവാൻ പറഞ്ഞു, കഛുക ദൂരി=കുറഞ്ഞൊന്നകലെ, ബാന സരാസന സജി=ശരവും വില്ലും സജ്ജീകരിച്ചു്, ബീരാസന ബൈഠി ജാഗന ലഗേ=വീരാസനത്തിൽ, ഉറക്കമിളച്ചു് ഇരിക്കാനാരംഭിച്ചു,

രാമൻ നിദ്രാവശഗനായിരിക്കുന്നു എന്നു ഗ്രഹിച്ചു ലക്ഷ്മണൻ കാൽ തലോടൽ അവസാനിപ്പിച്ചു് എഴുന്നേൽക്കുകയും സുമന്ത്രരോടു ഉറങ്ങാൻ പറയുകയും ചെയ്തതിനുശേഷം, രാമൻ ശയിക്കുന്നതിനു കുറഞ്ഞൊന്നകലെ വില്ലും ശരവും തയാറാക്കി വീരാസനത്തിൽ ഇരുന്നു ഉറക്കമിളച്ചു രാമൻെറ അംഗരക്ഷയ്ക്കാരംഭിച്ചു.

ഗുഹ ബോലാഇ പാഹരു പ്രതീതി
ഠാവം ഠാവം രാഖേ അതി പ്രീതി
ആപു ലഷന പഹിം ബൈഠേഉ ജാഈ
കടി ഭാഥീ സരചാപ ചഢാഈ

ഗുഹ പ്രതീതി പാഹരു ബോലാഇ=ഗുഹൻ വിശ്വസ്തരായ പാറാവുകാരെ വിളിച്ചു്, അതിപ്രീതി ഠാവം ഠാവം രാഖേ=ഏററവും പ്രീതിയോടെ അവിടവിടെ യഥാസ്ഥാനം കാവൽ നിറുത്തി, ആപു കടി ഭാഥാ=ഗുഹൻ സ്വയം, കടീതടത്തിൽ തൂണീരം ബന്ധിച്ചു്, സരചാപ ചഢാഈ ജാഈ=

  

വില്ലമമ്പും ധരിച്ചു ചെന്നു്, ലഷന പഹിം ബൈഠേഉ=ലക്ഷ്മണന്റെ സമീപം ഇരുന്നു.

ഗുഹൻ വിശ്വസ്തരായ പാറാവുകാരെ വിളിച്ച് ഓരോരോ സ്ഥാനത്തു കാവൽ നിറുത്തി. അനന്തരം അദ്ദേഹം സ്വയം അരക്കെട്ടിൽ തൂണീരം ബന്ധിച്ചു വില്ലും ശരവും സജ്ജമാക്കി ലക്ഷ്മണന്റെ സമീപം ഇരിപ്പുറപ്പിച്ചു.

സോവത പ്രഭുഹി നിഹാരി നിഷാദൂ
ഭയേഉ പ്രേമബസ ഹൃദയ ബിഷാദൂ
തനുപുലകിത ജലു ലോചന ബഹഇൗ
ബചന സപ്രേമ ലഷനസന കഹഇൗ

സോവത പ്രഭുഹി നിഹാരി നിഷാദൂ=ഉങ്ങുന്ന രാമനെ വീക്ഷിച്ച് ഗുഹൻ, ഹൃദയ പ്രേമബസ ബിഷാദൂ ഭയേഉ=മനസ്സിൽ പ്രേമവശഗനായി, വിഷാദിച്ചു, തനു പുലകിത ലോചന ജലു ബഹാഇൗ=ഗുഹന്റെ ദേഹം പുളകിതമായി, കണ്ണുകളിൽ നിന്നു് ബാഷ്പം ഒഴുകി, സന ലഷന സപ്രേമ ബചന കഹഇ=ഗുഹനോടു ലക്ഷ്മണൻ പ്രേമപൂർവ്വം പറഞ്ഞു:—

രാമൻ ഉറങ്ങുന്നതായി കണ്ടു ഗുഹന്റെ ഹൃദയം പ്രേമവിവശവും ദുഃഖഭരിതവുമായി ഭവിച്ചു. അദ്ദേഹത്തിന്റെ ദേഹത്തിൽ കോരിത്തരിപ്പുണ്ടായി. കണ്ണുകളിൽനിന്നു ബാഷ്പമൊഴുകി. ആ സ്ഥിതിഗതികൾ കണ്ടു ലക്ഷ്മണൻ പ്രേമപുരസ്സരം ഇങ്ങനെ പറഞ്ഞു:—

ഭൂപതി ഭവന സുഭായ സുഹാവാ
സുരപതി സദനു ന പടതര പാവാ
മനിമയ രചിത ചാരു ചൗബാരേ
ജനു രതിപതി നിജ ഹാഥ സവാംരേ.

സുരപതി സദനു പടതര ന പാവാ=ഇന്ദ്രസദനംപോലും തുല്യം വഹിക്കാത്തതു, സുഭായ സുഹാവാ ഭൂപതി ഭവന=പ്രകൃത്യാ

സുന്ദരമാണ്ട് ദശരഥന്റെ കൊട്ടാരം, രതിപതി നിജഹാഥ സവാംരേ = മന്മഥൻ സ്വകരം കൊണ്ടുണ്ടാക്കിയതോ, ജന മനിമയ രചിത=എന്നു തോന്നുമാറു രത്നമയ നിമ്മിതങ്ങളാണ്ട്; ചാരു ചൗബാരേ = മനോഹരങ്ങളായ ഗ്രീഷ്മകാല വസതികാം.

ദശരഥമഹാരാജാവിന്റെ കൊട്ടാരം പ്രകൃത്യാസുന്ദരമാണ്ട്. ഇന്ദ്രസദനവും അതിനോടു തുല്യമല്ല. കാമദേവൻ സ്വന്തം കൈകളാൽ നിമ്മിച്ചവയോ എന്നു തോന്നുമാറ് രത്നമയങ്ങളാണ്ട്, അവിടത്തെ മനോഹരങ്ങളായ ഗ്രീഷ്മകാല വസതികാം.

ദോ:- സുചി സുവിചിത്ര സുഭോഗമയ
സുമന സുഗംധ സുബാസ
പലംഗ മംജു മനിദീപ ജഹം
സബ ബിധി സകല സുപാസ.

സുചി സുബിചിത്ര സുഭോഗമയ സുമന സുഗംധ=ആ രാജ മന്ദിരം പവിത്രവും അതിവിചിത്രവും സൗഭാഗ്യമയവും നറു മലർ മണം കൊണ്ടു, സുബാസ; ജഹം = ഏററവും സുരഭിലവു മാണ്ട്. അവിടെ, മംജുപലംഗ മനിദീപ = മനോഹര പര്യ ങ്കങ്ങാം ഇട്ടിട്ടുണ്ട്. രത്നദീപങ്ങളുമുണ്ട്, സബബിധി സകല സുപാസ=എല്ലാ പ്രകാരത്തിലും എല്ലാ സുഖങ്ങളും നൽകുന്നതു മാണ്ട്.

ദശരഥ മഹാരാജാവിന്റെ ഭവനം പവിത്രവും അതി വൈചിത്ര്യത്തോടു കൂടിയതും സൗഭാഗ്യ മയവും സദാ നറുമലർ മണംകൊണ്ടു സുഗന്ധിതവുമാണ്ട്. അതിനുള്ളിൽ അനേക പര്യങ്കങ്ങളും ഉജ്വലിക്കുന്ന മണി വിളക്കുകളുമുണ്ട്. എല്ലാ വിധ ത്തിലും സുഖപ്രദമാണതു്.

ചൗ:- ബിബിധ ബസന ഉപധാന തുരാഈ
ഛീരി ഫേന മൃദു സിസദ സുഹാഈ

 

തഹം സിയ രാമു സയന നിസി കരഹീം
നിജ ഛബി രതി മനോജ മദ ഹരഹീം

ബിബിധ ബസന=അനേക തരത്തിലുള്ള വസ്ത്രങ്ങളും (വിരികളും), ധീര ഫേന മൃദു=പാൽനുരപോലെ മൃദുവും, ബിസദ സുഹാഈ=വിശദമായി ശോഭിക്കുന്നതും ആയ, ഉപധാന തുരാഈ=തലയിണകളും കിടക്കകളും ഇട്ടിട്ടുള്ള, തഹം സിയ രാമു=ആ ഭവനത്തിൽ സീതയും രാമനും, നിസി സയന കരഹീം=രാത്രിയിൽ ശയിച്ചിരുന്നു നിജ ഛബി=സ്വശോഭയാൽ അവർ, രതി മനോജ മദ=രതി മന്മഥന്മാരുടെ മദത്തേയും, ഹരഹീം=ഹരിച്ചിരുന്നു

അനേക തരത്തിലുള്ള വിരികളും, പാൽനുരപോലെ മൃദുലവും സുവ്യക്ത ശോഭയോടുകൂടിയതും ആയ തലയണകളും ശയ്യകളും ഇട്ടിട്ടുള്ള ആ വിചിത്ര ഭവനത്തിലാണ്, രതിമന്മഥന്മാരുടെ മദത്തെയും സ്വശോഭയാൽ അപഹരിക്കുന്ന സീതയും, രാമനും നിശാവേളയിൽ ശയിച്ചിരുന്നതു്.

തേഇ സിയ രാമു സാഥരീ സോഏ
സ്രമിത ബസന ബിനു ജാഹിം ന ജോഏ
മാതു പിതാ പരിജന പുരബാസീ
സഖാ സുസീല ദാസ അരു ദാസീ

തേ സീയ രാമു സ്രമിത=ആ സീതയും രാമനുമാണ് ക്ഷീണിച്ച്, ബിനു ബസന സാഥരീ=വിരിപ്പില്ലാത്ത പുൽത്തളിർ പായയിൽ കിടന്നു്, സോഏ ജാംഹീം ന ജോഏ=ഉറങ്ങുന്നതു്. ഈ കാഴ്ച കാണുക സാദ്ധ്യമല്ല മാതു പിതാ പരിജനു=മാതാക്കളും പിതാവും പരിജനങ്ങളും, പുരബാസീ സഖാ=നഗരവാസികളും മിത്രങ്ങളും, സുസീല ദാസ അരു ദാസീ=സൽസ്വഭാവികളായ ദാസന്മാരും ദാസികളുമെല്ലാം.

ജോഗവഹിം ജിൻഹഹി പ്രാന കീ നാഈം
മഹി സോവത തേഇ രാമ ഗോസാഈം
പിതാ ജനക ജഗ ബിദിത പ്രഭാഊ
സസുര സുരേസ സഖാ രഘുരാഊ

ജിൻഹഹി പ്രാനകീ നാഈം = യാതൊരുത്തനെ പ്രാണങ്ങൾക്കു തുല്യം, ജോഗവഹിം തേഇ ഗോസാഈം = പരിരക്ഷിക്കുന്നുവോ ആ പ്രഭുവായ; രാമ മഹി സോവത = രാമൻതന്നെയാണു പാഴ്മണ്ണിൽ ശയിക്കുന്നതു്, പിതാ ജനക ജഗബിദിത = പിതാവായ ജനകൻ ലോകവിദിതമായ, പ്രഭാഊ സസുര — പ്രഭാവത്തോടു കൂടിയവ രാമന്റെ ശ്വശുരനാണു്, രഘുരാഊ സുരേസ സഖാ = ദശരഥൻ ഇന്ദ്രന്റെ മിത്രമാണു്,

രാമചംദ്ര പതി സോ ബൈദേഹീ
സോവത മഹി ബിധി ബാമ ന കേഹീ
സിയ രഘുബീര കി കാനന ജോഗൂ
കരമ പ്രധാന സത്യ കഹ ലോഗൂ

പതി രാമചംദ്ര = ഭർത്താവു ശ്രീരാമൻ, സോ ബൈദേഹീ മഹി സോവത = ആ സീതാദേവി പാഴ്മണ്ണിൽ കിടന്നുറങ്ങുന്നു, ബിധി കേഹീ ന ബാമ = വിധി ആൎക്കുതന്നെ വിപരീതമാകുന്നില്ല! സിയ രഘുബീര കി കാനന ജോഗൂ = സീതയും രാമനും വനവാസ യോഗ്യരാണോ? ലോഗൂ സത്യ കഹ = ലോകർ സത്യമാണു പറയുന്നതു്, കരമ പ്രധാന = കൎമ്മമാണു് മുഖ്യമായിട്ടുള്ളതെന്നു്.

ആ സീതയും രാമനുമാണു് വിരിപ്പില്ലാത്ത പുൽത്തളിർപ്പായയിൽ കിടന്നുറങ്ങുന്നതു്. ഈ കാഴ്ച കാണാനരുതു്! മാതാക്കളും പിതാവും പരിജനങ്ങളും നഗരവാസികളും സുഹൃത്തുക്കളും സൽസ്വഭാവികളായ ദാസന്മാരും ദാസികളുമെല്ലാം ഏതൊരു

വനെ സപ്രാന്തങ്ങൾക്കൊപ്പം പരിഗണിച്ച് പരിപാലിച്ചിരുന്നുവോ, ആ രാമൻതന്നെയാണ്, ഇവിടെ, പാഴ്മണ്ണിൽ പള്ളികൊള്ളുന്നത്. വിധി വൈപരീത്യം. ഹേ ഗുഹ പറയൂ, സീതയും രാമനും വനത്തിൽ കഴിഞ്ഞുകൂടുന്നതിനു അർഹരാണോ? ലോകത്തിൽ കർമ്മം തന്നെ മുഖ്യമെന്നു ലോകരൊക്കെ പറയുന്നുണ്ട്. [കർമ്മമല്ലോ മുഖ്യമായതു ഈലോകത്തിൽ കർമ്മാനുകൂലം ഫലമെന്നു നിർണ്ണയം എന്നു ശാസ്ത്രങ്ങൾ പറയുന്നു]

ദോ:- കൈകയ നംദിനി മന്ദമതി
കഠിന കുടിലപന കീൻഹ
ജേഹി രഘുനംദന ജാനകിഹിം
സുഖ അവസര ദുഖ ദീൻഹ.

മന്ദമതി കൈകയ നംദിനി = മന്ദബുദ്ധിയായ കൈകേയി, കഠിന കുടിലപന=കഠിനമായ കൗടില്യം പ്രകടിപ്പിച്ചു, ജേഹി രഘുനംദന ജാനകിഹിം = അതുകൊണ്ടുതന്നെയാണ് രഘുനന്ദനനും സീതാദേവിയ്ക്കും, സുഖ അവസര = സുഖിക്കേണ്ട അവസരത്തിൽ, ദുഖ ദീൻഹ = ദുഃഖിക്കേണ്ടി വന്നത്.

മന്ദബുദ്ധിയായ കൈകേയി കഠിനമായ കൗടില്യം പ്രകാശിപ്പിച്ചു അതുകൊണ്ടുതന്നെയാണ് രഘുനന്ദനനായ രാമനും സീതാദേവിയും സുഖിക്കേണ്ട അവസരത്തിൽ ദുഃഖിക്കേണ്ടി വന്നത്.

ചൗ:- ഭഇ ദിനകരകുല ബിടപ കുഠാരി
കുമതി കീൻഹ സബ ബിസ്വ ദുഖാരീ
ഭയഉ വിഷാദ നിഷാദഹി ഭാരീ
രാമസിയ മഹിസയന നിഹാരീ.

കുമതി ദിനകര കുലബിടപ = ദുർബുദ്ധിയായ കൈകേയി സൂര്യകുലമാകുന്ന വൃക്ഷത്തിനു, കുഠാരീ ഭഇ=കുഠാരിയായി ഭവി

ച്ച്, സബ ബിസ്പ ദുഖാരീ കീൻഹ=വിശ്വത്തെയെല്ലാം വ്യ ഥിതമാക്കി, രാമസിയ മഹി സയന നിഹാരീ = രാമനും സീതയും പാഴ് മണ്ണിൽ ശയിക്കുന്നതുകണ്ടു്, നിഷാദഹി ഭാരീ ബിഷാദ ഭയഉ =: നിഷാദനു വലിച്ച വിഷാദം ഉണ്ടായി.

ദുർബുദ്ധിയായ കൈകേയി, സൂര്യകുലമാകുന്ന വൃക്ഷത്തിനു കോടാലിയായി ഭവിച്ചു. അവൾ പ്രപഞ്ചത്തെ മുഴുവൻ ദുഃഖ ത്തിനു വശഗമാക്കി. രാമനും സീതയും പാഴ്മണ്ണിൽ കിടക്കു ന്നതുകണ്ട നിഷാദരാജാവായ ഗുഹൻെറ മനസ്സിനു അതിയായ ദുഃഖമുണ്ടായി.

> ബോലേ ലഷന മധുര മൃദുബാനീ
> ഗ്യാന വിരാഗ ഭഗതി രസ സാനീ
> കാഹു ന കോഉ സുഖ ദുഖ കര ദാതാ
> നിജ കൃത കരമ ഭോഗ സബു ഭ്രാതാ.

ലഷന ഗ്യാന വിരാഗ ഭഗതി = ലക്ഷ്മണൻ ജ്ഞാനവൈ രാഗ്യ ഭക്തികളുടെ, രസ സാനീ മധുര മൃദുബാനീ=രസത്തിൽ മുക്കിയെടുത്ത മധുര മൃദുവാക്കുകളാൽ, ബോലേ; ഭ്രാതാ = പറ ഞ്ഞു: — ഹേ സഹോദര, കോഉ കാഹു = ആരും ആക്കും, സുഖ ദുഖ കരദാതാ ന = സുഖദുഃഖങ്ങളുടെ ദാതാവല്ല, സബു നിജ കൃതകരമ = എല്ലാവരും അവരവരുടെ കർമ്മങ്ങളുടെ, ഭോഗ= ഫലമാണനുഭവിക്കുന്നതു്.

ജ്ഞാനം വൈരാഗ്യം, ഭക്തി എന്നിവയുടെ രസത്തിൽ മുക്കിയെടുത്ത മധുര മൃദുവചനങ്ങളാൽ ലക്ഷ്മണൻ ഗുഹനോടി ങ്ങനെ പറഞ്ഞു: — 'സ്നേഹിത, സുഖവും ദുഃഖവും ആരും ആക്കും കൊടുക്കുന്നില്ല എല്ലാവരും അവരവരുടെ കർമ്മങ്ങളുടെ ഫല മാണനുഭവിക്കുന്നതു്.' [അദ്ധ്യാത്മ രാമായണത്തിൽ പറയുന്നു:— കഃ കസ്യഹേതു ദുഃഖസ്യ കശ്ച ഹേതുഃ സുഖസ്യവാ സ്വപൂർവ്വാ ർജ്ജിത കർമ്മൈവ കാരണം സുഖ ദുഃഖയോഃ എന്നു് ഈ ആശയം തന്നെയാണു് ലക്ഷ്മണൻ വിശദമാക്കുന്നതു്.]

  

ജോഗ ബിയോഗ ഭോഗ ഭല മൻദാ
ഹിത അനഹിത മധ്യമ ഭ്രമ ഫൻദാ
ജനമു മരനു ജഹം ലഗി ജഗജാലൂ
സംപതി ബിപതി കരമ അരു കാലൂ.

ജോഗ ബിയോഗ ഭോഗ ഭല മൻദാ = യോഗം, വിയോഗം, ഭോഗം, നന്മ, തിന്മ, ഹിത അനഹിത മധ്യമ = മിത്രം, ശത്രു, ഉദാസീനൻ, ഇതെല്ലാം, ഭ്രമ ഫൻദാ; ജനമു മരനു = ഭ്രമമൂലകങ്ങളാണ്. ജനനമരണങ്ങൾ ജഹം ലഗി ജഗ ജാലൂ = എത്രത്തോളം സാംസാരബന്ധം ഉണ്ടോ, സംപതി ബിപതി കരമ അരു കാലൂ = സമ്പത്തു, വിപത്തു്, കർമ്മം, കാലം

ധരനി ധാമു ധനു പുര പരിവാരു
സരഗു നരക ജഹംലഗി ബ്യവഹാരു
ദേഖിഅ സുനിഅ ഗുനിഅ മനമാഹീം
മോഹമൂല പരമാരഥ നാഹീം

ധരനി ധാമു ധനു പുര = മണ്ണു്, ഗൃഹം, ധനം, നഗരം, പരിവാരു സരഗു നരക = കുടുംബം, സ്വർഗ്ഗം, നരകം ഇവയും, ജഗം ലഗി ബ്യവഹാരു = അതുവരെ സ്ഥാനവുമുണ്ടാകും, ദേഖിഅ സുനിഅ = അവയെ കാണുക, കേൾക്കുക, മനമാഹീം ഗുനിഅ = മനസ്സിൽ വിചാരിക്കുക എല്ലാം, മോഹമൂല = അജ്ഞാനമൂലങ്ങൾ മാത്രമാണ്, പരമാരഥ നാഹീം = യഥാർത്ഥങ്ങളല്ല

യോഗവിയോഗങ്ങൾ, ഭോഗാനുഭവങ്ങൾ, നന്മതിന്മകൾ, ശത്രുമിത്രങ്ങൾ, ഉദാസീനർ, ഇതൊക്കെ വെറും ഭ്രമങ്ങൾ തന്നെ ജനനം മുതൽ മരണം വരെ ജീവികൾ പ്രപഞ്ചവലയിൽ കാണുന്ന ഭൂമി, ഗൃഹം, ധനം, നഗരം, കുടുംബം, സ്വർഗ്ഗം, നരകം ഇവയെല്ലാം അജ്ഞാനമൂലങ്ങളാണ്. അവയൊന്നും യഥാർത്ഥങ്ങളല്ല.

ദോ:- സപനേ ഹോഇ ഭിഖാരി നൃപ
രംക നാകപതി ഹോഇ
ജാഗേ ലാഭ ന ഹാനി കഛു
തിമി പ്രപഞ്ച ജിയ ജോഇ.

സപനേ നൃപ ഭിഖാരി ഹോഇ=സ്വപ്നത്തിൽ രാജാവു് ഭിക്ഷുവായിത്തീൻവെന്നും, രംക നാകപതി ഹോഇ=ഭിക്ഷു സ്വർഗ്ഗത്തിലെ രാജാവായി എന്നും കാണാനിട വന്നേക്കാം ജാഗേ കഛു ലാഭ ഹാനി ന=ജാഗ്രദവസ്ഥയിൽ ആക്കും ലാഭ ചേതങ്ങൾ ഇല്ല, തിമി പ്രപഞ്ച=അതുപോലെ തന്നെ യാണ് പ്രപഞ്ചാവസ്ഥയും, ജിയ ജോഇ=ഈ വസ്തുത മനസ്സി ലാക്കണം

ഏതെങ്കിലും ഒരു രാജാവു, താൻ ഭിക്ഷുവായി എന്നും ഏതെങ്കിലും ഒരു ഭിക്ഷു, താൻ സ്വർഗ്ഗത്തിലെ രാജാവായി എന്നും സ്വപ്നം കാണുന്നു. ഉണരുമ്പോൾ സ്വപ്നത്തിൽ കണ്ടതു് മിഥ്യ യെന്നു രണ്ടുപേക്കും മനസ്സിലാകുന്നു ഇതിൽ രാജാവിനു ഹാനിയോ ഭിക്ഷുവിനു ലാഭമോ ഇല്ല പ്രപഞ്ചത്തിൽ കാണുന്ന തെല്ലാം യഥാർത്ഥമെന്നു് കരുതുന്നതും ഇതുപോലെയാണ് ഈ വസ്തുത മനസ്സിലാക്കണം

ചൌ:- അസ ബിചാര നഹി കീജിഅ രോഷൂ
കാഹുഹി ബാദി ന ദേഇയ ദോഷൂ
മോഹ നിസാ സബു സോവനിഹാരാ
ദേഖിഅ സപന അനേക പ്രകാരാ

അസ ബിചാര=ഇതാലോചിച്ചു്, രോഷൂ നഹി കീജിഅ= കോപിക്കാതിരിക്കണം, കാഹുഹി ബാദി=ആരിലും വൃഥാ, ദോഷൂ ന ബാദി=ദോഷങ്ങൾ ആരോപിക്കാതിരിക്കണം സബു മോഹനിസാ=എല്ലാവരും മോഹമാകുന്ന രാത്രിയിൽ,

  

സോവ നിഹാരാ = സ്വപ്ന ദർശികളാണ്, അനേക പ്രകാരാ സപനാ = അനേക വിധത്തിലുള്ള സ്വപ്നങ്ങൾ, ദേഖിഅ = കാണുന്നു.

ഇതെല്ലാം കണക്കിലെടുത്ത് ആരോടും കോപിക്കാതിരിക്കണം. ആരിലും ദോഷങ്ങൾ ആരോപിക്കാതിരിക്കണം. ജനങ്ങളെല്ലാം മോഹമാകുന്ന രാത്രിയിൽപ്പെട്ട സ്വപ്നങ്ങൾ കണ്ടുകൊണ്ടിരിക്കുന്നു. അനേകം സ്വപ്നങ്ങൾ അവർ കാണുകയും ചെയ്യുന്നു.

ഏഹി ജഗ ജാമിനി ജാഗഹിം ജോഗീ
പരമാരഥീ പ്രപംച ബിയോഗി
ജാനിഅ തബഹിം ജീവ ജഗ ജാഗാ
ജബ സബ ബിഷയ ബിലാസ ബിരാഗാ

ഏഹി ജഗ ജാമിനി = ഈ പ്രപഞ്ചമാകുന്ന രാത്രിയിൽ, പരമാരഥീ പ്രപംച ബിയോഗീ = പരമാർത്ഥികളും സർവ്വസംഗപരിത്യാഗികളുമായ, ജോഗീ ജാഗഹിം = യോഗികൾ ഉണർന്നിരിക്കുന്നു; ജബ ജീവജഗ ജാഗാ ജാനിഅ = ജീവ ജഗത്തിന്ന് ജാഗ്രദവസ്ഥ ബോദ്ധ്യമാകുന്നത് എപ്പോളാണോ, തബഹിം സബു ബിഷയ ബിലാസ = അപ്പോളാണ് വിഷയാനുഭവങ്ങളിൽനിന്ന്, ബിരാഗാ = വൈരാഗ്യമുണ്ടാവുക.

യാതൊരുത്തർ യഥാർത്ഥമുമുക്ഷുക്കളും സംസാര വിരക്തരുമാണോ അവർതന്നെയാണ് ഈ സംസാരമാകുന്ന രാത്രിയിൽ ഉണർന്നിരിക്കുന്നവർ അപ്പോഴും ഈ ജീവജഗത്തിന്ന് സംസാരത്തിൽ ജാഗ്രദവസ്ഥയുണ്ടാകുമെന്നു അറിയണം. ആ അവസരത്തിൽ വിഷയാനുഭവങ്ങളിൽനിന്ന് വൈരാഗ്യവും ഉണ്ടാകുന്നു. (ഗീതയിൽ പറയുന്നു:—യാ നിശാ സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ; യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ എന്നു്).

ഹോഇ ബിബേക മോഹഭ്രമ ഭാഗാ
തബ രഘുനാഥ ചരന അനുരാഗാ
സഖാ പരമ പരമാരഥു ഏഹൂ
മനക്രമ ബചന രാമപദ നേഹൂ

ബിബേക ഹോഇ=ജ്ഞാനമുണ്ടാകുന്നതിനാൽ, മോഹ ഭ്രമ ഭാഗാ=മോഹവും ഭ്രമവും അകലുന്നു, തബ രഘുനാഥ ചരന അനുരാഗാ=അപ്പോൾ ശ്രീരാമ പാദങ്ങളിൽ പ്രേമം ഉണ്ടാകുന്നു, സഖാ മനക്രമ ബചന=ഹേ മിത്രമേ, മനസാ കർമ്മണാ വാചഃ, രാമപദ നേഹൂ ഏഹൂ=രാമ തൃപ്പാദപ്രേമം ഉണ്ടാകുക എന്ന ഇതൊന്നാണ്, പരമ പരമാരഥു=ഏററവും വലിയ പരമാൎത്ഥം.

വൈരാഗ്യത്താൽ ജ്ഞാനം ഉദിക്കുന്നു; ജ്ഞാനത്താൽ രാമപാദ പ്രേമവും ഉണ്ടാകുന്നു: അതോടെ മോഹവും ഭ്രമവും നശിക്കുന്നു ഹേ സുഹൃത്തേ, ഏററവും വലിയ പരമാൎത്ഥം രാമപാദങ്ങളിൽ ഭക്തിയുണ്ടായിരിക്കുക എന്നതാണ്.

രാമു ബ്രഹ്മ പരമാരഥരൂപാ
അബിഗത അലഖ അനാദി അനൂപാ
സകല ബികാര രഹിത ഗത ഭേദാ
കഹി നിത നേതി നിരൂപഹിം ബേദാ

രാമു ബ്രഹ്മ പരമാരഥരൂപാ=ശ്രീരാമൻ ബ്രഹ്മമാണ്, പരമാൎത്ഥ സ്വരൂപനാണ്, അബിഗത അലഖ അനാദി=അവിഗതനും, അദൃശ്യനും, അനാദിയും, അനൂപാ സകല ബികാര രഹിത=അനുപമനും, സൎവ്വ വികാര രഹിതനും, ഗത ഭേദാ ബേദ നിത=ഭേദരഹിതനുമാണ്. വേദങ്ങൾ നിത്യവും നേതി കഹി=നേതി നേതി പറഞ്ഞുകൊണ്ട്, നിരൂപഹിം=നിരൂപണം ചെയ്യുന്നു

ശ്രീരാമൻ പരബ്രഹ്മമാണ്; പരമാത്ഥ (സത്യ സ്വരൂപനും, അവിഗതനും, അദൃശ്യനും, അനാദിയും, നിരുപമനും സർവ്വവികാര രഹിതനും ഭേദരഹിതനുമാണ് വേദങ്ങൾ നിത്യവും നേതി നേതി പറഞ്ഞു് ആ പരബ്രഹ്മത്തെ നിരൂപണം ചെയ്യുന്നു.

ദോ:- ഭഗത ഭൂമി ഭൂസുര സുരഭി
സുര ഹിത ലാഗീ കൃപാല
കരത ചരിത ധരി മനുജ
തന സുനത മിടഹിം ജഗജാല

ഭഗതഭൂമി ഭൂസുര=ഭക്തന്മാരുടേയും ഭൂമിയുടേയും ബ്രാഹ്മണരുടേയും, സുരഭി സുര=പശുക്കളുടേയും ദേവന്മാരുടേയും ഹിത ലാഗി കൃപാല=ഹിതത്തിനുവേണ്ടി ദയാശാലിയായ ഭഗവാൻ, മനുജ തന ധരി=മനുഷ്യശരീരം ധരിച്ചു്, ചരിത കരത സുനത=ലീലകൾ ചെയ്യുന്നു; കേൾക്കുന്നതുകൊണ്ടു്, ജഗ ജാല മിടഹിം=പ്രാപഞ്ചിക ക്ലേശങ്ങൾ നശിക്കുന്നു.

ഹേ ഗുഹ, രാമൻ മനുഷ്യശരീരമെടുത്തു് അവതരിച്ചിരിക്കുന്നതു ഭക്തന്മാരുടേയും, ഭൂമിയുടേയും, ബ്രാഹ്മണരുടേയും, പശുക്കളുടേയും ഹിതാത്ഥമായിട്ടാണ്. അദ്ദേഹം പലതും ചെയ്യുന്നു. അദ്ദേഹത്തിൻെറ ലീലകൾ കേൾക്കുന്നതുകൊണ്ടു് പ്രാപഞ്ചിക ദുഃഖങ്ങൾ അകലുന്നു.

സഖാ സമുഝി അസ പരിഹരി മോഹൂ
സിയ രഘുബീര ചരന രത ഹോഹൂ
കഹത രാമഗുന ഭാ ഭിനുസാരാ
ജാഗേ ജഗമംഗല ദാതാരാ

സഖാ അസ സമുഝീ—ഹേ മിത്രമേ, ഇങ്ങനെ ഗ്രഹിച്ചു്, മോഹൂ പരിഹരി=മോഹം കൈവെടിഞ്ഞു്, സിയരഘു

ബീര ചരനരത ഹോഹൂ = സീതാ രാമന്മാരുടെ പാദഭക്തനായി ഭവിക്കുക, രാമഗുന കഹത ഭിനുസാരാ ഭാ = രാമഗുണം വര്‍ണ്ണിച്ച് നേരം പ്രഭാതമായി, ജഗമംഗല ദാതാരാ ജാഗേ = ലോക മംഗള ദാതാവായ രാമൻ ഉണൎന്നു.

ഹേ മിത്രമേ, ഇതെല്ലാം ഗ്രഹിച്ച് മോഹം കൈവെടിഞ്ഞു്, സീതാരാമന്മാരുടെ തൃപ്പാദ ഭക്തനായി ഭവിക്കുക ഇപ്രകാരം ലക്ഷ്മണൻ രാമോപദാനങ്ങളെ വര്‍ണ്ണിച്ചുകൊണ്ടിരിക്കെ നേരം പ്രഭാതമായി! രാമൻ നിദ്രവിട്ടുണരുകയും ചെയ്തു

സകല സൗച കരി രാമ നഹാവാ
സൂചി സുജാന ബടഛീര മംഗാവാ
അനുജ സഹിത സിര ജടാ ബനാഏ
ദേഖി സുമംത്ര നയന ജല ഛാഏ.

രാമ സകല സൗച കരി നഹാവാ = രാമൻ ശൗചം കഴിച്ച് സ്നാനം ചെയ്തു, സൂചി സുജാന = പവിത്രനായി, ആ പ്രഗത്ഭൻ, ബടഛീര മംഗാവാ = വടക്ഷീരം വരുത്തിച്ചു, അനുജ സഹിത സിര = ലക്ഷ്മണസമേതം ശിരസ്സിൽ, ജടാ ബനാഏ; ദേഖി = ജടയുണ്ടാക്കി കണ്ടു്, സുമംത്ര നയന ജല ഛാഏ= സുമന്ത്രരുടെ നേത്രങ്ങളിൽ നീർ നിറഞ്ഞു

രാമൻ ശൗചം നിൎവ്വഹിച്ചു സ്നാനം ചെയ്തു പവിത്രനായി വടക്ഷീരം വരുത്തി; ലക്ഷ്മണനും രാമനും ജടയുണ്ടാക്കി. ആ കാഴ്ച കണ്ടപ്പോൾ സുമന്ത്രരുടെ കണ്ണുകളിൽ നീർ നിറഞ്ഞു. [കിരീടം ചാൎത്തേണ്ട ശിരസ്സിൽ ജടാകലാപമാണല്ലോ വേണ്ടി വന്നതെന്നോൎത്തോ അഥവാ വിധിയുടെ നൈഷ്ഠുൎയ്യം അനുസ്മരിച്ചോ ആകാം സുമന്ത്രരുടെ കണ്ണുകൾ ജലപൂൎണ്ണങ്ങളായതു് ]

ഹൃദയദാഹു അതി ബദന മലീനാ
കഹകരജോര ബചന അതിദീനാ

  

നാഥ കഹേഉ അസ കോസല നാഥാ
ലൈ രഥ ജാഹു രാമ കേ സാഥാ.

ഹൃദയദാഹു ബദന അതി മലീനാ = സുമന്ത്രരുടെ ഹൃദയം ദഗ്ദ്ധമായി; മുഖം ഏററവും മലിനമായി; അതിദീന കര ജോര ബചന കഹ = ഏററവും ദൈന്യതയോടെ കൈകൂപ്പി പറഞ്ഞു: — നാഥ രഥ ലൈ രാമകേ സാഥാ ജാഹു = സ്വാമിൻ, 'രഥം കൊണ്ടുപോയി രാമനെ കൂട്ടിക്കൊണ്ടു വരിക,' അസ കോസല നാഥാ കഹേഉ = ഇതാണ് മഹാരാജാവു കല്പിച്ചരുളിയിരിക്കുന്നതു്.

രാമലക്ഷ്മണന്മാർ ജട ബന്ധിക്കുന്നതു കണ്ടു വ്യഥിതനും വിവർണ്ണവദനനുമായിത്തീർന്ന സുമന്ത്രർ രാമനോടു ബദ്ധാഞ്ജലിഹസ്തനായി ദൈന്യതയോടെ ഇങ്ങനെ അറിയിച്ചു:— 'സ്വാമിൻ, അങ്ങയെ അയോധ്യയിലേക്കു കൂട്ടിക്കൊണ്ടു വരാൻ മഹാരാജാവു കല്പിച്ചു രഥവും തന്നയച്ചിരിക്കയാണ്.'

ബന ദേഖാഇ സുരസരി അൻഹവാഈ
ആനേഹു ഫേരി വേഗി ദോഉ ഭാഈ
ലഖനു രാമു സിയ ആനേഹു ഫേരീ
സംസയ സകല സംകോച നിബേരി.

ബന ദേഖാഇ സുരസരി അൻഹവാഈ=വനം കാട്ടിക്കൊടുത്തു് ദേവഗംഗയിൽ കുളിപ്പിച്ചു, ദോഉ ഭാഈ വേഗി ഫേരി= രാമലക്ഷ്മണന്മാരെ വേഗം കൂട്ടിക്കൊണ്ടു വരണം, ലഖനു രാമു സിയ ഫേരീ ആനേഹു=ലക്ഷ്മണനേയും രാമനേയും സീതയേയും കൂട്ടിക്കൊണ്ടു വരണം, സകല സംസയ സംകോച=എല്ലാ സംശയങ്ങളും സങ്കോചങ്ങളും, നിബേരീ=തീർക്കയും വേണം.

മഹാരാജാവിൻെറ നിയോഗം ഇങ്ങനെ കൂടിയാണ്: — രാമലക്ഷ്മണന്മാരേയും സീതയേയും വനം കാട്ടിക്കൊടുത്തു ദേവ

ഗംഗയിൽ സ്നാനം ചെയ്യിച്ച വേഗം കൂട്ടിക്കൊണ്ടു വരണം. എല്ലാ സംശയങ്ങളും സങ്കോചവും തീക്കകയും വേണം.

ദോ:- നൃപ അസ കഹേഉ ഗോസാഈം
ജസ കഹൈം കരൗം ബലി സോഇ
കരി ബിനതീ പായൻഹ പരേഉ
ദീന ബാല ജിമി രോഇ

ഗോസാഈം നൃപ അസ കഹേഉ=സ്വാമിൻ, രാജാവിതും പറഞ്ഞിട്ടുണ്ട്, ബലി ജസ കഹൈ സോഇ കരൗം = ഞാൻ ബലിയപ്പിക്കുന്നു, അവിടന്നെന്തു പറയുന്നു, അതുപോലെ ഞാൻ പ്രവത്തിക്കാം, ബിനതീ കരി പായൻഹ പരേഉ= വിനയ പ്രകടനം ചെയ്ത് സുമന്ത്രർ രാമപാദങ്ങളിൽ. വീണു, ജിമി ബാല ദീന രോഇ=ബാലൻ കണക്കേ ദീനനായി സുമന്ത്രർ കരഞ്ഞു

സ്വാമിൻ, രാജാവിങ്ങനെയൊക്കെയാണ് കല്പിച്ചിരിക്കുന്നതു്. ഞാനങ്ങയുടെ അടിമയാണ്. എന്തു കല്പിക്കുന്നുവോ അതനുസരിച്ച പ്രവത്തിക്കാം. സുമന്ത്രർ രാമനെ വണങ്ങി രാമതൃപ്പാദങ്ങളിൽ വീണ്, ഒരു ബാലൻ കണക്കേ ഏററവും ദീനനായി രോദനം ചെയ്തു.

ചൗ:- നാഥ കൃപാകരി കീജിഅ സോഇൗ
ജാതേം അവധ അനാഥ ന ഹോഇൗ
മംത്രിഹി രാമ ഉഠാഇ പ്രബോധാ
താത ധരമ മതു തുംഹ സബ സോധാ

നാഥ ജാതേം അബധ=പ്രഭോ എങ്ങനെയായാൽ അയോദ്ധ്യ, അനാഥ ന ഹോഇ=അനാഥമാകില്ല, സോഇൗ കൃപാകരീ കീജിഅ=ആ ഉപായം സദയം ചെയ്യുക, രാമ മംത്രിഹി ഉഠാദ= രാമൻ മന്ത്രിയെ എഴുന്നേല്പിച്ച്, പ്രബോധാ = സമാശ്വസി

പ്പിച്ചു, താത ധരമ മതു സബ = ശ്രീമൻ, ധർമ്മത്തിന്റെ എല്ലാ വശവും, തുംഹ സോധാ = അങ്ങു പരിശോധിച്ചിട്ടുണ്ടാകും:

പ്രഭോ, അങ്ങെന്തു പ്രവർത്തിച്ചാൽ അയോദ്ധ്യ സനാഥമാകുമോ ആ ഉപായം സദയം അനുഷ്ഠിക്കുക. രാമൻ സുമന്ത്രരെ എഴുന്നേല്പിച്ചാശ്വസിപ്പിച്ച് ഇങ്ങനെ പറഞ്ഞു:—'ശ്രീമൻ ധർമ്മമാർഗ്ഗങ്ങളെല്ലാം അവിടന്ന് പരിശോധിച്ചിട്ടുള്ള ആളാണല്ലോ.

സിബി ദധീചി ഹരിചംദ നരേസ്യ
സഹേ ധരമ ഹിത കോടി കലേസാ
രംതി ദേവ ബലി ഭൂപ സുജാനാ
ധരമു ധരേഉ സഹി സംകട നാനാ

സിബി ദധീചി ഹരിചംദ നരേസാ = ശിബിയും, ദധീചിയും, ഹരിശ്ചന്ദ്ര മഹാരാജാവും, ധരമഹിത കോടികലേസാ സഹേ=ധർമ്മരക്ഷക്കായി വളരെ ക്ലേശങ്ങൾ സഹിച്ചു, സുജാന രന്തിദേവ ഭൂപ ബലി = ഹേ ജ്ഞാനിൻ, രന്തിദേവനും, ബലി ചക്രവർത്തിയും, നാനാ സങ്കട സഹി= പലതരത്തിലുള്ള സങ്കടങ്ങൾ സഹിച്ച്, ധരമു ധരേഉ = ധർമ്മം നിലനിർത്തി.

ഹേ സുമന്ത്രരേ, അങ്ങ് ജ്ഞാനിയാണല്ലോ. ശിബി, ദധീചി ഹരിശ്ചന്ദ്രൻ എന്നിവർ വളരെ ക്ലേശങ്ങൾ സഹിച്ചും ധർമ്മരക്ഷ ചെയ്തു അതുപോലെതന്നെ രന്തിദേവനും മഹാബലി ചക്രവർത്തിയും പലതരത്തിലുള്ള യാതനകളും അനുഭവിച്ചു ധർമ്മപരിപാലനം ചെയ്തു (ശിബി, ദധീചി തുടങ്ങിയവരുടെ കഥ മുമ്പേ പറഞ്ഞിട്ടുണ്ട്. രന്തിദേവൻ ധർമ്മാത്മാവായിരുന്നു സംസാരം നിസ്സാരമായി ഗണിച്ചു അദ്ദേഹം ഭാര്യാപുത്രന്മാരൊന്നിച്ചു തപസ്സിനായി വനം പ്രാപിച്ചു. വളരെ നാൾ കഴിഞ്ഞതിനുശേഷം ഒരിക്കൽ അദ്ദേഹത്തിനു അല്പം ആഹാരപദാർത്ഥം ലഭിച്ചു ആ ആഹാര പദാർത്ഥം അദ്ദേഹം

മൂന്നായി ഭാഗിച്ചു. ഒരു ഭാഗം തനിക്കും മററു ഭാഗങ്ങാം രണ്ടും ഭാര്യക്കും പുത്രനുമായി നീക്കിവെച്ചു. ആ സമയത്തു് ഒരു ഭിക്ഷു, അദ്ദേഹത്തെ സമീപിച്ചു് ആഹാരം യാചിച്ചു. തനിയ്ക്കുള്ള പങ്കു് രന്തിദേവൻ ഭിക്ഷുവിന്നു് നൽകി കൃതാൎത്ഥനായി. ഭിക്ഷു പിന്നേയും ചോദിച്ചപ്പോ‍ാം ഭാര്യാപുത്രന്മാരുടെ പങ്കും അദ്ദേഹം ഭിക്ഷുവിന്നു നല്കി. ഈ ദാനത്താൽ ഭഗവാൻ സംതൃപ്തനാകയും രന്തിദേവന്റെ മുമ്പിൽ ആവിൎഭവിച്ചു ദൎശനം നൽകി വൈകുണ്ഠത്തിലേക്കു് രന്തിദേവനേയും കുടുംബത്തേയും പ്രവേശിപ്പിക്കുകയും ചെയ്തു,)

ധരമു ന ദൂസര സത്യ സമാനാ
ആഗമ നിഗമ പുരാന ബഖാനാ
മൈം സോഇ ധരമു സുലഭ കരി പാവാ
തജേം തിഹുംപുര അപജസു ഛാവാ

സത്യ സമാനാ ദൂസര ധരമു ന = സത്യത്തിനു തുല്യമായ ധൎമ്മം വേറൊന്നില്ല, ആഗമ നിഗമ പുരാന ബഖാനാ = വേദശാസ്ത്രപുരാണങ്ങളിൽ വൎണ്ണിച്ചിട്ടും ഉണ്ടു്, സോഇ ധരമു മൈം സുലഭ കരിപാവാ= ആ ധൎമ്മം എനിക്കു് സുലഭമായി കൈവന്നിട്ടുണ്ടു്. തജേം തിഹുംപുര = ത്യജിക്കുന്നതായാൽ മൂന്നു ലോകത്തും, അപജസു ഛാവാ = ദുഷ്കീൎത്തി വ്യാപിയ്ക്കും.

സത്യത്തിനു തുല്യമായി ഒരു ധൎമ്മവും ഇല്ല. പുരാണങ്ങളും ശാസ്ത്രങ്ങളും വേദങ്ങളും ഈ വസ്തുത വിസ്തരിക്കുകയും ചെയ്തിട്ടുണ്ടു്. ആ ധൎമ്മം എനിക്കു സുലഭമായി കൈവന്നിട്ടുണ്ടു്. ഞാനതു ഉപേക്ഷിച്ചാൽ എനിക്കു കിട്ടുക മൂന്നു ലോകത്തും ദുഷ്കീൎത്തിയായിരിക്കും.

സംഭാവിത കഹം അപജസലാഹൂ
മരന കോടിസമ ദാരുന ദാഹൂ
തുംഹ സന താത ബഹുത കാ കഹേഉം
ദിഏ ഉതരു ഫിരി പാതക ലഹേഉം

സംഭാവിത കഹം = യശസ്വിയായ ഒരുവന്, അപജസ ലാഹു=ദുര്യശസ്സുണ്ടാവുക എന്നതു്, കോടി മരനസമ = കോടി മരണത്തിനു തുല്യം, ദാരുന ദാഹു=അത്യധികം ദുഃഖപ്രദമാണു്, താത തുംഹസനാ ബഹുത കാ കഹഉ°ം = ഹേ ശ്രീമൻ, അങ്ങയോടു് വളരെയെന്തിനു പറയണം, ഫിരി ഉതരു ദിഹ്ഠം പാതക ലഹഉ°ം = എന്നിട്ടും മറുപടി പറഞ്ഞു ഞാനെന്തിനു പാതക മേല്ക്കണം

യശസ്വിയായ ഒരുവനു ദുഷ്കീർത്തി സംഭവിക്കുക എന്നതു നിരവധി തവണ മരിക്കുന്നതിനു തുല്യം യാതനാപ്രദമാണു്. ശ്രീമൻ അങ്ങയോടെന്തിനു വളരെയൊക്കെ പറയണം. എന്നിട്ടും മറുപടി പറഞ്ഞു ഞാനെന്തിനു പാതകമേല്ക്കണം?

ദോ:- പിതുപദ ഗഹി കഹി കോടി നതി
ബിനയ കരബ കര ജോരി
ചിംതാ കവനിഹും ബാത കൈ
താത കരിഅ ജനി മോരി.

പിതുപദ ഗഹി=അച്ഛൻെറ കാലുകാം പിടിച്ച്, കോടി നതി കഹി = കോടി നമസ്കാരം പറഞ്ഞു്, കര ജോരി = കൈകൂപ്പി, വിനയ കരബ = ഇങ്ങനെ അഭ്യർത്ഥിക്കണം:— താത മോരി കൈ ബാത=ഹേ പിതാവേ, എന്നെ സംബന്ധിച്ച ഒരു സംഗതിയിലും, കവനിഹും ചിംതാ = ഒരു ചിന്തയും, ജനി കരിയ = അവിടേക്കുണ്ടാകാതിരിക്കണമേ.

എനിക്കുവേണ്ടി അച്ഛൻെറ തൃപ്പാദങ്ങാം പിടിച്ച കോടി നമസ്കാരം അറിയിച്ച കൈകൂപ്പി ഇങ്ങനെ ഞാൻ അഭ്യർത്ഥിച്ചതായി തിരുമനസ്സുണർത്തുക:— 'പിതാവേ, എന്നെ സംബന്ധിച്ച ഏതൊരു കാര്യത്തിലും ഒരുവിധ ചിന്തയും ഉൽകണ്ഠയും അവിടേക്കുണ്ടാകാതിരിക്കണമേ.'

ചൌ:- തുംഹ പുനി പിതു സമ അതിഹിത മോരേം
ബിനതീ കരൗം താത കരജോരേം
സബ ബിധി സോഇ കരതവ്യ തുംഹാരേ
ദുഖ ന പാവ പിതു സോച ഹമാരേ.

പുനി തുംഹ മോരേം = വിശേഷിച്ചും അങ്ങ് എനിക്ക്, പിതു സമ അതിഹിത = അച്ഛനു തുല്യം ഏററവും ഹിതനാണ്, കരജോരേം താത = ഇക്കാരണത്താൽ കൈ കൂപ്പി ഹേ ശ്രീമൻ, ബിനതീ കരൗം=അങ്ങയോടും ഞാനിങ്ങനെ അപേക്ഷിക്കുന്നു:- ഹമാരേ സോച പിതു = ഞങ്ങളെ ചിന്തിച്ച് പിതാവ്, ദുഖ ന പാവ സോഇ = ദുഃഖിക്കാതിരിക്കാൻ എന്തു ചെയ്യണമോ അതു, സബ ബിധി തുംഹാരേ = എല്ലാവിധത്തിലും അങ്ങു, കരതവ്യ = അനുഷ്ഠിക്കേണ്ടതുണ്ട്.

വിശേഷിച്ചും എനിക്ക അവിടന്നു പിതൃതുല്യം ഹിതപ്രദനാണ്. അതിനാൽ ഞാൻ കൈകൂപ്പി അപേക്ഷിക്കുകയാണ്, ഞങ്ങളെ വിചാരിച്ച അച്ഛൻ ദുഃഖിക്കാതിരിക്കാൻ എന്തൊന്നു പ്രവത്തിക്കണമോ അതു അവിടന്നു പ്രവത്തിക്കേണ്ടതായുണ്ട് എന്നു്.

സുനി രഘുനാഥ സചിവ സംവാദൂ
ഭയേഉ സപരിജന ബികല നിഷാദൂ
പുനി കഛു ലഖന കഹീ കടുബാനീ
പ്രഭു ബരജേ ബഡ അനുചിത ജാനീ.

രഘുനാഥ സചിവ സംവാദൂ സുനി = രാമൻേറയും സുമന്ത്രരുടേയും സംവാദം കേട്ട്, സപരിജന നിഷാദൂ=കുടുംബസമേതനായ ഗുഹൻ, ബികല ഭയേഉ; പുനി=വ്യാകുലാവസ്ഥയിലായി. അനന്തരം, ലഖന കഛു കടുബാനീ കഹീ= ലക്ഷ്മണൻ അല്പം പരുഷവാക്കുകൾ പറഞ്ഞു, പ്രഭു ബഡ അനുചിത ജാനീ=രാമൻ അത്യധികം അനുചിതമെന്നറിഞ്ഞു, ബരജേ=ലക്ഷ്മണനെ തടഞ്ഞു.

രാമൻേറയും സുമന്ത്രരുടേയും സംവാദം കേട്ട ഗുഹനും കുടുംബാംഗങ്ങളും വ്യാകുലരായി. അനന്തരം ലക്ഷ്മണൻെറ പുറപ്പാടായി. അദ്ദേഹം പരുഷവാക്കുകൾ കുറച്ചൊക്കെ പറയാതിരുന്നില്ല പക്ഷേ, ലക്ഷ്മണൻെറ പുറപ്പാട്ട അത്യധികം അനുചിതമെന്നു ഗ്രഹിച്ചു രാമൻ ലക്ഷ്മണനെ വിലക്കി.

സകുചി രാമ നിജ സപഥ ദേവാഇൗ
ലഷന സംദേസു കഹിഅ ജനി ജാഇൗ
കഹ സുമംത്രു പുനി ഭൂപ സംദേസൂ
സഹി ന സകിഹി സിയ ബിപിന കലേസൂ.

രാമ സകുചിനിജസപഥ ദേവാഇൗ = രാമൻ സങ്കോചത്തോടെ ശപഥം ചെയ്തു പറഞ്ഞു:— ജാഇ ലഷന സംദേസു = ശ്രീമൻ അങ്ങു അയോധ്യയിൽ ചെന്നു' ലക്ഷ്മണൻെറ സന്ദേശം, ജനി കഹിഅ = അച്ഛനോട്ട പറയരുതു്, പുനി സുമംത്രു ഭൂപ സന്ദേസൂ കഹ = അനന്തരം സുമന്ത്രർ ദശരഥമഹാരാജാവിൻെറ സന്ദേശം പറയാൻ തുടങ്ങി:— സിയ ബിപിന കലേസൂ = സീത, വനത്തിലെ ക്ലേശങ്ങൾ, സഹി ന സകിഹി = സഹിക്കാൻ ശക്തയാകയില്ല.

ലക്ഷ്മണൻ പറഞ്ഞ വാക്കുകൾ രാമനിൽ സങ്കോചമുണ്ടാക്കി. അദ്ദേഹം സുമന്ത്രരോട്ട ആജ്ഞയിട്ടു പറഞ്ഞു:— ഹേ ശ്രീമൻ, അയോധ്യയിൽ ചെന്നു അങ്ങു അച്ഛനോട്ട കാര്യങ്ങൾ സംസാരിക്കുമ്പോൾ ലക്ഷ്മണൻ പറഞ്ഞതൊന്നും അച്ഛനെ കേൾപ്പിച്ചു പോകരുതു്. അനന്തരം സുമന്ത്രർ ദശരഥമഹാരാജാവിൻെറ സന്ദേശം പറയാൻ തുടങ്ങി:— വനത്തിലെ കഷ്ടപ്പാടുകൾ സഹിക്കാൻ സീതയ്ക്കു ശക്തിയില്ല

ജേഹി ബിധി അവധ ആവ ഫിരി സീയാ
സോഇ രഘുവരഹിം തുംഹഹിം കരനീയ
ന തരു നിപട അവലംബ ബിഹീനാ
മൈം ന ജിഅബ ജിമി ജല ബിനുമീനാ.

ജേഹി ബിധി സീയാ=എങ്ങനെയായാൽ സീത, അവധ ഫിരി ആവ= അയോദ്ധ്യയിലേക്ക മടങ്ങിവരുമോ, സോഇ രഘുവരഹിം തുംഹഹിം കരനീയാ= അങ്ങനെ ചെയ്യേണ്ടതു ഹേ സുമന്ത്ര, അങ്ങയുടേയും രാമന്റേയും കർത്തവ്യമാണ്. ന തരു ജല ബിനു മീനാ= അല്ലാത്തപക്ഷം വെള്ളമില്ലാതെ മത്സ്യം, ജിമി ന ജിഅബ= ഏതു പ്രകാരം ജീവിക്കയില്ലയോ, അവലംബ ബിഹീനാ മൈം=നിരാശ്രനായിട്ടു ഞാൻ, നിപട= ചരമമടയും.

എങ്ങനെയായാൽ സീത അയോദ്ധ്യയിലേക്ക മടങ്ങുമോ അങ്ങനെ പ്രവൎത്തിക്കേണ്ടതു ഹേ സുമന്ത്ര, അങ്ങയുടേയും രാമന്റേയും കൎത്തവ്യമാണ്. അല്ലാത്ത പക്ഷം ജലാഭാവത്തിൽ മത്സ്യം എങ്ങനെ ചാകുമോ അപ്രകാരം എന്റെ നിരാശ്രയ സ്ഥിതിയിൽ ഞാനും ചരമം പ്രാപിക്കും

ദോ:— മഇകേ സസുരേം സകല സുഖ
ജബഹിം ജഹാം മനമാന
തഹം തബ രഹിഹി സുഖേന സിയ
ജബ ലഗി ബിപതി ബിഹാന.

മഇകേ സസുരേം = അമ്മാത്തും ശ്വശ്രൂര ഗൃഹത്തിലും, സകല സുഖ= എല്ലാ സുഖവും ഉണ്ട്. ജബ ലഗി ബിപതി ബിഹാന = ആപത്തൊഴിയുന്നതുവരെ, സിയമനു മാന= സീതയുടെ ഇഷ്ടംപോലെ, ജബഹിം ജഹാം തബ തഹം = എപ്പോഴം എവിടെ വസിക്കണമോ അപ്പോഴം അവിടെ, സുഖേന രഹിഹി= സുഖമായി വസിക്കാം.

ജനകമഹാരാജാവിന്റെ അരമനയിൽ വസിക്കണമോ എപ്പോഴം വസിക്കണമോ എത്രകാലം വസിക്കണമോ ഇഷ്ടമതാണെങ്കിൽ സീതയ്ക്കങ്ങനെ വസിക്കാം. അയോദ്ധ്യയിലായാലും

  

ഇങ്ങനെയൊക്കെത്തന്നെ രണ്ടിടത്തും എല്ലാ സുഖവും സുലഭ മാണ്. ആപൽക്കാലം കഴിയുന്നതുവരെ ഇങ്ങനെ സീത വസി ക്കട്ടെ.

ചൗ:- ബിനതീ ഭൂപ കീൻഹ ജേഹി ഭാംതീ
ആരതി പ്രതീന സോകഹി ജാതീ
പിതു സംദേസു സുനി കൃപാനിധാനാ
സിയഹി ദീൻഹ് സിഖ കോടി ബിധാനാ.

ജേഹി ഭാംതീ ആരതി പ്രീതി = ഏതൊരു പ്രകാരം ദുഃഖ ത്തോടും പ്രീതിയോടും കൂടിയാണോ, ഭൂപ ബിനതീ കീൻഹ = രാജാവു് അഭ്യർത്ഥിച്ചതു്, സോ കഹിന ജാതീ = അതു വർണ്ണി ക്കാൻ സാദ്ധ്യമല്ല, പിതു സംദേസു സുനി = പിതാവിൻെറ സന്ദേശം കേട്ടു്, കൃപാനിധാനാ = കൃപാനിധാനനായ രാമൻ, കോടി ബിധാനാ = കോടിവിധത്തിൽ, സിയഹി സിഖ ദീൻഹി = സീതയ്ക്കു ഉപദേശങ്ങൾ നല്കി.

ദശരഥ മഹാരാജാവു എത്രമാത്രം ദുഃഖിച്ചിട്ടും പ്രീതി ഉള്ളിൽ വെച്ചിട്ടുമാണോ ഇങ്ങനെ ഒരഭ്യർത്ഥന ചെയ്തതു് അതി നെക്കുറിച്ചു് വർണ്ണിക്കുക സാദ്ധ്യമല്ല. പിതാവിൻെറ സന്ദേശം കേട്ട കാരുണ്യസാഗരമായ രാമൻ, സീതയോടു് അയോദ്ധ്യയി ലേക്കു് മടങ്ങിപ്പോകാൻ അനേകം തവണ ഉപദേശിച്ചു.

സാസു സസുര ഗുര പ്രിയ പരിവാരൂ
ഫിരഹു ത സബ കര മിടൈ ഖഭാരൂ
സുനിപതി ബചന കഹതി ബൈദേഹീ
സുനഹു പ്രാനപതി പരമ സനേഹീ

ഫിരഹു ത സാസു സസുര = മടങ്ങിപ്പോകുന്നപക്ഷം ശ്വശുര മാർക്കും ശ്വശുരനും, ഗുര പ്രിയ പരിവാരു സബകര = ഗുരു ജനങ്ങൾക്കും പ്രിയപ്പെട്ട കുടുംബാംഗങ്ങൾക്കുമെല്ലാം, ഖഭാരൂ

മിടൈ = ദുഃഖം ശമിക്കും, പതി ബചന സുനി = ഭർത്തൃവാക്യം കേട്ട്, ബൈദേഹി കഹതി = സീത പറയാൻ തുടങ്ങി:— പരമ സനേഹീ പ്രാനപതി = പരമ സ്നേഹിയായ പ്രാണനാഥ സുനഹു = കേൾക്ക

രാമൻ പറഞ്ഞു: -പ്രിയേ ജാനകി, നീ തിരിയെ പോകുന്നപക്ഷം ശ്വശ്രൂരമാർക്കും ശ്വശുരനും ഗുരുജനങ്ങൾക്കും പ്രിയപ്പെട്ട കുടുംബാംഗങ്ങൾക്കും എല്ലാവർക്കും ദുഃഖശമനമുണ്ടാകും. ഭർത്താവിൻെറ അഭിപ്രായം കേട്ട സീത പറയാൻ തുടങ്ങി:— 'അത്യന്ത സ്നേഹശീലനായ ഹേ പ്രാണനാഥ, കേൾക്ക.

പ്രഭു കരുനാമയ പരമ ബിബേകീ
തനു തജ രഹത ഛാംഹ കിമി ഛേംകീ
പ്രഭാ ജാഇ കഹം ഭാനു ബിഹാഈ
കഹം ചന്ദ്രികാ ചംദു തജി ജാഈ

പ്രഭു കരുനാമയ പരമ ബിബേകീ = ഹേ പ്രഭോ, അവിടന്നു കരുണാമയനും മഹാ ജ്ഞാനിയുമാണ്, ഛാംഹ തനുതജി ഛേംകീ = ഛായ, ശരീരം ഉപേക്ഷിച്ച് ഒററക്ക്, കിമി രഹത, ഭാനു ബിഹാഈ = എങ്ങനെ വസിക്കും, സൂര്യനെ കൈവിട്ട്, പ്രഭാ കഹം ജാഈ; ചംദു = പ്രഭ എവിടേക്കു പോകും? ചന്ദ്രനെ വെടിഞ്ഞു്, ചന്ദ്രികാ കഹം ജാഈ = ചന്ദ്രിക എവിടേക്കാണ് പോവുക?

പ്രഭോ, അങ്ങ് കരുണാമയനാണ്; മഹാ ജ്ഞാനിയാണ്. ഞാനൊന്നു ചോദിക്കട്ടെ. ശരീരം ഉപേക്ഷിച്ചിട്ട നിഴലെങ്ങനെ ഒററക്കു വസിക്കും? സൂര്യനെ കൈവെടിഞ്ഞു് പ്രഭ എവിടേക്കു പോകും? ചന്ദ്രനെ പരിത്യജിച്ച ചന്ദ്രിക എങ്ങോട്ടാണ് പോവുക. (രാമൻ ശരീരം, സീത നിഴൽ; രാമൻ സൂര്യൻ, സീത പ്രഭ; രാമൻ ചന്ദ്രൻ, സീത ചന്ദ്രിക ചുരുക്കം ഇതാണ്. രാമനെ പിരിഞ്ഞു സീത ഒരിടത്തേക്കും പോകുന്നതല്ല.)

പതിഹിം പ്രേമമയ ബിനയ സുനാഈ
കഹതി സചിവ സന ഗിരാ സുഹാഈ
തുംഹ പിതു സസുര സരിസ ഹിതകാരീ
ഉതരു ദേഉം ഫിരി അനുചിത ഭാരീ

പതിഹി പ്രേമമയ ബിനയ സുനാഈ = ഭർത്താവിനെ പ്രേമമയമായ അഭ്യർത്ഥന കേൾപ്പിച്ച്, സചിവ സന സുഹാഈ ഗിരാ = മന്ത്രിയോട് കോമളവാണികളാൽ, കഹത:— തുംഹ പിതു സസുര=പറയാൻ തുടങ്ങി:—ശ്രീമൻ, അങ്ങ് എന്റെ പിതാവിനും ശ്വശുരനും, സരിസ ഹിതകാരീ = തുല്യം ഹിതകാരിയാണ്, ഫിരി ഉതരു ദേഉം ഭാരീ അനുചിത = അങ്ങയോട് പ്രത്യുത്തരം പറയുന്നതു വളരെ അനുചിതവുമാണ്, എന്നാൽ,

ആരതിബസ സനമുഖ ഭഇഉം
ബിലഗു ന മാനബ താത
ആരജസുതപദ കമല ബിനു
ബാദി ജഹാം ലഗി നാത

താത ആരതി ബസ = ഹേ താത, ദുഃഖ വിവശയായിട്ടാണ ഞാൻ, സനമുഖ ഭഇഉം = അങ്ങയ്ക്കഭിമുഖമായി നില്ക്കുന്നതു്, ബിലഗു ന മാനബ = ചീത്ത വഴക്കമായി ഗണിക്കരുത്, ആരജസുതപദ കമലബിനു = ആര്യപുത്രന്റെ പാദകമലങ്ങളെ കൂടാതുള്ള, ജഹാം ലഗിനാത ബാദി=എല്ലാവിധ വേഴ്ചയും വ്യർത്ഥമായിലാണ്.

പ്രേമമയമായ അഭ്യർത്ഥന ഭർത്താവിനെ കേൾപ്പിച്ചതിനു ശേഷം മന്ത്രിയായ സുമന്ത്രരോട് സീത കോമളവാണികളാൽ പറഞ്ഞു:—ശ്രീമൻ, അങ്ങ് എനിക്ക പിതാവിനേപ്പോലെയും ശ്വശുരനേപ്പോലെയും ഹിതകാരിയാണ്, അങ്ങയുടെ ഹിതം എതിർത്തു പറയുന്നതു് അനുചിതവുമാണ്. എന്നാൽ, ഹേ

  

താത, ദുഃഖവിവശയായിട്ടാണ് ഞാൻ അങ്ങക്കഭിമുഖമായി നില്ക്കുന്നത്. ഇതൊരു ചീത്ത വഴക്കമായി അങ്ങു കരുതരുത്. ഭർത്തൃ സാന്നിദ്ധ്യം കൂടാതെയുള്ള ഏതു വൈഭവവും ഏതു സുഖാനുഭവവും നിരർത്ഥകമാണ്. [വ്യസനേഷു ച കൃച്ഛ്റേഷു നോ യുദ്ധേ ന സ്വയംവരേ ന ക്രതൗ ന വിവാഹേ ച ദർശനം ദുഷ്യതേ സ്ത്രിയ: വാല്മീകി രാമായണം]

ചൗ:- പിതു ബൈഭവ ബിലാസു മൈം ഡീഠാ
നൃപ മനി മുകുട മിലിത പ പദീഠാ
സുഖനിധാന അസ പിതുഗൃഹ മോരേം
പിയ ബിഹീന മനഭാവ ന ഭോരേം.

നൃപമനി മുകുട മിലിത പദ പീഠാ = നൃപന്മാരുടെ രത്നകിരീടങ്ങളാൽ സ്പർശിക്കപ്പെടുന്ന പാദപീഠത്തോടു കൂടിയ, പിതു ബൈഭവ ബിലാസു മൈം ഡീഠാ = പിതാവിൻെറ വിഭവ വിലാസങ്ങൾ ഞാൻ കണ്ടിട്ടുണ്ട്, സുഖനിധാന അസ പിതുഗൃഹ = സുഖനിധാനമായ ആ പിതൃ മന്ദിരം, പിയബിഹീന ഭോരേം മോരേം മനഃ = ഭർത്താവിനെ കൂടാതെ സ്മരിക്കാൻ പോലും എൻെറ, ന ഭാവ = ഹൃദയം ഇഷ്ടപ്പെടുന്നില്ല.

നിരവധി രാജാക്കന്മാർ സാഷ്ടാംഗ പ്രണാമം ചെയ്യുന്നുണ്ട് ദശരഥമഹാരാജാവിൻെറ തൃപ്പാദ പത്മങ്ങളിൽ. താദൃശനായ ഒരു ചക്രവർത്തിയുടെ വിഭവവും വിലാസവും എനിക്ക സുപരിചിതവുമാണ്. എന്നാൽ കൂടിയും സുഖനിധാനമായ ആ പിതൃഗൃഹം ഭർത്താവിനെ കൂടാതെ സ്മരിക്കാൻ പോലും എൻെറ മനസ്സു ഇഷ്ടപ്പെടുന്നില്ല.

സസുര ചക്കവെഇ കോസലരാഊ
ഭുവന ചാരിദസ പ്രഗട പ്രഭാഊ
ആഗേ ഹോഇ ജേഹി സുരപതി ലേഈം
അരധ സിംഹാസന ആസന ദേഈം.

സസുര കോസലരാഉ = ശ്വശുരനായ കോസലാധിപൻ, ചക്കവെഇ = ചക്രവർത്തിയാണ്, ഭുവന ചാരിദസ=പതിന്നാലു ലോകത്തിലും, പ്രകട പ്രഭാഉ ജേഹീ=പ്രകടമായ പ്രഭാവത്തോടു കൂടിയവനുമാണ്. അദ്ദേഹത്തെ, സുരപതി ആഗേ ഹോഇ ലേഇം = ഇന്ദ്രൻ നേരിട്ടുവന്നു കൂട്ടിക്കൊണ്ടുപോയി, അരധസിംഘാസന ആസന ദേഇം = അർദ്ധസിംഹാസനത്തിൽ ഇരുത്തുകയും ചെയ്തിട്ടുണ്ട്.

എൻെറ ശ്വശുരൻെറ മഹത്വം എനിക്കു നന്നായറിയാം. അദ്ദേഹം കോസല രാജാവു മാത്രമല്ല ചക്രവർത്തി കൂടിയാണ്. അദ്ദേഹത്തിൻെറ പ്രഭാവം പതിന്നാലു ലോകത്തും പ്രകടവുമാണ്. അദ്ദേഹത്തെ ദേവനാഥനായ ഇന്ദ്രൻ നേരിട്ടുവന്നു ക്ഷണിച്ചു ഇന്ദ്രലോകത്തേക്കു കൂട്ടിക്കൊണ്ടു പോവുകയും അർദ്ധസിംഹാസനം നല്കി ഉപചരിക്കുകയും ചെയ്തിട്ടുണ്ട്.

സസുര ഏതാദൃശ അവധ നിവാസൂ
പ്രിയ പരിവാരു മാതുസമ സാസൂ
ബിനു രഘുപതി പദ പദുമ പരാഗാ
മോഹി കോഉ സപനേഹു സുഖദ ന ലാഗാ.

ഏതാദൃശ സസുര = ആ വിധമെല്ലാമിരിക്കുന്ന ശ്വശുരൻ; അവധ നിവാസൂ പ്രിയ പരിവാരു = അയോധ്യയിലെ വാസം; പ്രിയപ്പെട്ട കുടുംബാംഗങ്ങൾ, മാതുസമ സാസൂ കോഉ = മാതാവിനു തുല്യമാരായ ശ്വശ്രുമാർ ഇതെല്ലാം, ബിനു രഘുപതി പദ പദുമ പരാഗാ = ശ്രീരാമ പാദപത്മ പരാഗം കൂടാതെ, മോഹി സപനേഹു സുഖദ = എനിക്കു സ്വപ്നത്തിലും സുഖപ്രദമായി, ന ലാഗാ = തോന്നുന്നില്ല.

ആ വിധമെല്ലാമിരിക്കുന്ന ശ്വശുരൻ, സുഖസമൃദ്ധമായ അയോധ്യയിലെ വാസം, പ്രിയപ്പെട്ട കുടുംബാംഗങ്ങൾ മാതൃതുല്യമാരായ ശ്വശ്രുമാർ ഇതെല്ലാം ശ്രീരാമപാദ സാന്നിധ്യമുണ്ടെങ്കിൽ മാത്രമേ എനിക്കു സുഖപ്രദമായി തീരുകയുള്ളു.

  

അഗമ പംഥ ബന ഭൂമി പഹാരാ
കരി കേഹരി സര സരിത അപാരാ
കോല കിരാത കുരംഗ ബിഹംഗാ
മോഹി സബ സുഖദ പ്രാനപതി സംഗാ.

ബന ഭൂമി പഹാരാ അഗമ പംഥ = വനപ്രദേശങ്ങറം, പവ്വതങ്ങളാൽ ദുഗ്ഗമങ്ങളായ വഴികറം, കരി കേഹരി അപാരാ= ആനകറം, സിംഹങ്ങറം അപാരങ്ങളായ, സരിത സര കോല കിരാത = നദികറം, സരസ്സുകറം, പോത്തുകറം, കാട്ടാളന്മാർ, കുരംഗ ബിഹംഗ സബ = മാനുകറം, പക്ഷികറം, ഇവയെല്ലാം, മോഹി പ്രാനപതി സംഗാ = എനിക്ക പ്രാണനാഥനുമായുള്ള സഹവാസത്തിൽ, സുഖദ = സുഖപ്രദങ്ങളാണ്.

വനഭൂമികറം, പവ്വതങ്ങറം നിമിത്തം ദുഗ്ഗമങ്ങളായ വഴികറം, ആനകറം, സിംഹങ്ങറം, അപാരങ്ങളായ നദികറം, സരസ്സുകറം, പോത്തുകറം, കാട്ടാളന്മാർ, മാനുകറം, പക്ഷികറം ഇവയെല്ലാം ഭർത്തൃസാന്നിധ്യത്തിൽ എനിക്ക സുഖപ്രദങ്ങളാണ്. (രാമനെ കൂടാതെയുള്ള അയോധ്യാവാസത്തെ അപേക്ഷിച്ച രാമനോടുകൂടിയുള്ള ഘോര വനനിവാസമാണ് തനിയ്ക്ക ഏറ്റെമെന്നു സീത സൂചിപ്പിക്കുന്നു.)

ദോ:- സാസു സസുര സന മോരി ഹുംതി
ബിനയ കരബി പരിപായം
മോരി സോച ജനി കരിഅ
കഛു മൈം ബന സുഖീ സുഭായം.

മോരി ഹുംതി സാസു സസുര = എനിക്കവേണ്ടി ഞാനെന്നപോലെ ശ്വശ്രൂരന്മാരുടേയും ശ്വശുരൻേറയും, പായം പരി ബിനയ കരബി = കാല്ക്കൽ വീണ് ഇപ്രകാരം അഭ്യത്ഥിക്കണം: മോരി കഛു സോച ജനി കരിഅ = എന്നെച്ചൊല്ലി നിങ്ങ

ളാരും ദുഃഖിക്കാതിരിക്കണം, മൈം ബന സുഭായം സുഖീ = ഞാൻ വനത്തിൽ സ്വാഭാവികമായിത്തന്നെ സുഖപ്രാപ്തയാണ്.

അങ്ങു ഞാനെന്നപോലെ ഭർത്തൃമാതാക്കളുടേയും പിതാവി ൻെറയും കാല്ക്കൽ വീണ അവരോടു ഇങ്ങനെ ഞാൻ അഭ്യർത്ഥിക്കു ന്നതുപോലെ അപേക്ഷിക്കണം! നിങ്ങളാരും എന്നെക്കുറിച്ചു ഉൽകണ്ഠിതരാവരുതു്. വനത്തിൽ സ്വഭാവികമായും ഞാൻ സുഖിയാണു്. [വിശേഷിച്ചൊരസുഖവും എനിക്കില്ല എന്നു ഭാവം.]

ചൗ:- പ്രാനനാഥ പ്രിയ ദേവര സാഥാ
ബീര ധുരീണ ധരേം ധനു ഭാഥാ
നഹിം മഗ സ്രമു ഭ്രമു ദുഖ മന മോരേം
മോഹി ലഗി സോച കരിഅ ജനി ഭോരേം

ബീര ധുരീണ പ്രാനനാഥ = വീര ധുരീണനായ പ്രാണ നാഥനും, പ്രിയ ദേവര ധനു ഭാഥാ ധരേം = പ്രിയപ്പെട്ട ദേവ രനും ധനുസ്സും തൂണീരവും ധരിച്ചു്, സാഥാ മോരേം = എൻെറ കൂടെത്തന്നെയുണ്ടു്. എനിക്കു, മഗ സ്രമു നഹിം; മന ഭ്രമു ദുഖ = മാർഗ്ഗശ്രമം ഇല്ല; മനസ്സിൽ ഭ്രമവും ദുഃഖവും ഇല്ല, ഭോരേം മോഹി ലഗി = മറവിയിൽ പോലും എന്നെക്കുറിച്ചു്, ജനി സോച കരിഅ = വിചാരപ്പെടരുതു്.

വീരകേസരികളായ പ്രാണനാഥനും പ്രിയപ്പെട്ട ദേവരനും (ഭർത്തൃസഹോദരൻ) ധനുസ്സും തൂണീരവും ധരിച്ചു എൻെറ കൂടെ ത്തന്നെയുണ്ടു്. അതിനാൽ മാർഗ്ഗ ശ്രമമേ എനിക്കില്ല. എൻെറ മനസ്സിൽ ഭ്രമമോ ദുഃഖമോ ഇല്ല അതുകൊണ്ടു എന്നെ സംബ ന്ധിച്ചു നിങ്ങൾ ഉൽകണ്ഠിതരാവരുതു്.

സുനി സുമംത്രു സിയ സീതലി ബാനീ
ഭയേഉ ബികല ജനു ഫനി മനിഹാനീ

നയന സൂഝ നഹിം സുനൈ ന കാനാ
കോഹി ന സകൈ കഛു അതി അകുലാനാ.

സിയ സീതല ബാനീ സുനി = സീതയുടെ ശീതളവാണി കരം കേട്ടു, മനിഹാനീ ഫനി ജനു = രത്നം നഷ്ടപ്പെട്ട സർപ്പം പോലെ, ബികല ഭയഉ = വ്യാകുലനായി ഭവിച്ചു, നയന സൂഝ നഹിം = കണ്ണുകൾക്ക ദർശനശക്തിയില്ലാതായി; കാനാ ന സുനൈ = കണ്ണുകൾക്ക ശ്രവണശക്തിയില്ലാതായി; അതി അകുലാനാ കഛു കഹി = അതി വ്യാകുലത ഹേതുവായി ഒന്നും പറയാൻ, ന സകൈ = കഴിഞ്ഞില്ല.

സീതയുടെ ശീതളവാണികരം കേട്ട രത്നം നഷ്ടപ്പെട്ട സർപ്പം കണക്ക സുമന്ത്രർ വ്യാകുല ഹൃദയനായി ഭവിച്ചു അദ്ദേഹത്തിനു കാഴ്ചയില്ലാതായി; അദ്ദേഹം ഒന്നും കേരംക്കാതെയുമായി; അതി വ്യാകുലതയാൽ ഒരക്ഷരം പോലും സംസാരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല

രാമ പ്രബോധു കീൻഹ ബഹു ഭാംതീ
തദപി ഹോതി നഹിം സീതലി ഛാതീ
ജതന അനേക സാഥഹിത കീൻഹേ
ഉചിത ഉതര രഘുനംദന ദീൻഹേ.

ബഹു ഭാംതീ രാമപ്രബോധു കീൻഹ = അനേകവിധത്തിൽ രാമൻ സുമന്ത്രരെ സമാശ്വസിപ്പിച്ചു. തദപി ഛാതീ സീതലി നഹിം ഹോതി = എന്നിട്ടും സുമന്ത്രരുടെ മനസ്സു ശീതളമായില്ല. സാഥഹിത ജതന അനേക കീൻഹേ = രാമനൊന്നിച്ചു പോകാൻ സുമന്ത്രർ നിരവധി യത്നിച്ചു, രഘുനംദന ഉചിത ഉതര ദീൻഹേ = രാമൻ സുമന്ത്രക്ക ഉചിതങ്ങളായ പ്രത്യുത്തരങ്ങരം നല്കി.

രാമൻ സുമന്ത്രരുടെ വിഷമതകളറിഞ്ഞു പലതരത്തിലും അദ്ദേഹത്തെ സമാശ്വസിപ്പിക്കാൻ ശ്രമിച്ചു; പക്ഷെ എന്തു

  

തന്നെയായിട്ടും സുമന്ത്രരുടെ മനസ്സിന്നു ശാന്തിയുണ്ടായില്ല സീതയെപ്പോലും പിൻതിരിപ്പിക്കാൻ കഴിയാതെവന്നപ്പോൾ അയോധ്യക്കു മടങ്ങുകയല്ല, രാമനൊന്നിച്ചു വനവാസം ചെയ്യുകയാണിനി ഉത്തമമെന്നു സുമന്ത്രർ കരുതി, തന്നെയും കൂടെപ്പോരാനനുവദിക്കണമെന്നു അദ്ദേഹം ശക്തിയായി വാദിച്ചു ആ അപേക്ഷയ്ക്കെതിരായി രാമൻ പലതും പറഞ്ഞു. [സുമന്ത്രർ പറഞ്ഞു:— ഞാനൊററക്കു മടങ്ങിപ്പോകാൻ വിചാരിക്കുന്നില്ല. ഞാനും അങ്ങയൊന്നിച്ചു വരുന്നുണ്ട്. എന്നെ അതിന്നനുവദിക്കാത്തപക്ഷം ഞാൻ തീയിൽ ചാടി മരിക്കും. രാമൻ ഇതു കേട്ടു ഇങ്ങനെ പറഞ്ഞു:— അങ്ങയ്ക്കെന്നിൽ സ്നേഹവിശ്വാസങ്ങളുണ്ട്. അങ്ങു അയോധ്യയിലേക്കു മടങ്ങണം. ഞാൻ വനവാസം അംഗീകരിച്ചു എന്നു കൈകേയി മാതാവറിയുവാൻ അങ്ങയുടെ മടങ്ങിപ്പോക്കു സഹായിക്കും. ദശരഥമഹാരാജാവു സത്യസന്ധനെന്നും വാശനം പാലിക്കുന്നവനല്ലെന്നും അവർക്കു ബോധ്യവുമാകും. ഭരതൻ ഭരിക്കുന്ന രാജ്യം അവർ കാണണമെന്നാണെന്റെ ആഗ്രഹം അതിനാൽ എന്റെ സന്തോഷത്തിന്നു മാത്രമായിട്ടെങ്കിലും അങ്ങു അയോധ്യയിലേക്കു മടങ്ങണം— വാല്മീകി രാമായണം.]

മോടി ജാഇ നഹിം രാമ രജാഈ
കഠിന കരമ ഗതി കഛു ന ബസാഈ
രാമ ലഷന സിയ പദ സിരുനാഈ
ഫിരേഉ ബനിക ജിമി മൂര ഗവാംഈം

രാമരജാഈ മോടി നഹിം ജാഇ=രാമാജ്ഞ നിഷ്ഫലമായില്ല, കരമ ഗതി കഠിന=കർമ്മത്തിന്റെ ഗതി കഠിനമാണ്, കഛു ന ബസാഈ = അതാർക്കും വിധേയമല്ല, രാമലഷന സിയപദ=രാമലക്ഷ്മണന്മാരുടേയും സീതയുടേയും പാദങ്ങളിൽ, സിരു നാഈ മൂര ഗവാംഈ=ശിരസ്സു കുനിച്ച് സുമന്ത്രർ അപ

എത സവ്വ്സചരായ, ബനിക ജിമി ഫിരേഉ = വൻതകർ കന്നക മടങ്ങി

രാമൻെറ ഉപദേശവും നിദ്ദേശവും വ്യഥാവിലായില്ല. കമ്മത്തിൻെറ ഗതി കഠിനമാണല്ലൊ അതാക്കം വിധേയവു മല്ല. സുമന്ത്രർ രാമലക്ഷ്മണന്മാരുടേയും സീതയുടേയും പാദങ്ങളിൽ പ്രണമിച്ച് സവ്വ്സചവും നഷ്ടപ്പെട്ട വൻതകർ കന്നക സുമന്ത്രർ മടങ്ങി

ദോ:– രഥ ഹാംകേഉ ഹയ രാമതന
ഹേരി ഹേരി ഹിഹിനാഹിം
ദേഖി നിഷാദ ബിഷാദബസ
ധുനഹിം സീസ പഛരിതാഹിം.

രഥ ഹാംകേഉ; ഹയ = സുമന്ത്രർ രഥം തെളിച്ചു. കുതിരകളാകട്ടെ, രാമതന ഹേരി ഹേരി = രാമശരീരത്തെത്തന്നെ വീണ്ടും വീണ്ടും നോക്കി, ഹിഹിനാഹിം; ദേഖി = അമറുവാൻ തുടങ്ങി ഈ കാഴ്ചകണ്ട്, നിഷാദ ബിഷാദബസ = നിഷാദൻ വിഷാദവശനായി, സീസ ധുനഹിം = തലയും താഴ്ത്തിയിരുന്നു, പഛരിതാഹിം = പശ്ചാത്തപിക്കാൻ തുടങ്ങി.

സുമന്ത്രർ രഥം തെളിച്ചു എന്നാൽ രഥത്തിൽ പൂട്ടിയ കുതിരകളാകട്ടേ, രാമൻെറ സുന്ദരകളേബരത്തെത്തന്നെ നോക്കി നോക്കി ശബ്ദം പുറപ്പെടുവിക്കാനാരംഭിച്ചു ഈ കാഴ്ച കണ്ട ഗുഹൻ വ്യഥിതനായി, തലയുംതാഴ്ത്തിയിരുന്നു പശ്ചാത്തപിക്കാൻ തുടങ്ങി. (വിശേഷബുദ്ധിയില്ലാത്ത അശ്വങ്ങളുടെ സ്ഥിതി ഇതാണെങ്കിൽ വിശേഷബുദ്ധിയുള്ളവരുടെ കാര്യം പറയേണ്ടതില്ലല്ലോ.)

ചൗ:– ജാസു ബിയോഗ ബികല പസു ഐസേ
പ്രജാ മാതുപിതു ജീഹഹിം കൈസേ

ബരബസ രാമ സുമംത്രു പഠാഏ
സുരസരി തീര ആപ തബ ആഏ

ജാസു ബിയോഗ പസു ഐസേ = ആരുടെ വേർപാടിൽ മൃഗങ്ങൾകൂടി ഇപ്രകാരം, ബികല പ്രജാ = വ്യാകുലരായിരിക്കുന്നുവോ പ്രജകളും, മാതുപിതു കൈസേ ജീവഹിം=മാതാപിതാക്കന്മാരും എങ്ങനെ ജീവിച്ചിരിക്കാൻ ശക്തരാകും? രാമ സുമംത്രു ബരബസ പഠാഏ=രാമൻ സുമന്ത്രരെ സധീരം മടക്കി അയച്ചു, തബ ആപ സുരസരി തീര ആഏ = സ്വയം ഗംഗാതീരത്തെത്തി.

ഏതൊരു രാമനുമായി വേർപിരിയുമ്പോൾ മൃഗങ്ങൾക്കുകൂടി ഏതാദൃശ വ്യഥ ഉണ്ടാകുന്നുവോ ആ രാമന്റെ പ്രജകളും മാതാപിതാക്കളും രാമനുമായുള്ള വിയോഗത്തിൽ ഏതുപ്രകാരമാണു ജീവസന്ധാരണം ചെയ്യുക? രാമൻ സുമന്ത്രരെ സധീരം അയോദ്ധ്യയിലേക്കു തിരിയെ അയച്ചു എന്നിട്ടദ്ദേഹം സപരിവാരം ഗംഗാനദിയുടെ തീരത്തെത്തി.

മാംഗീ നാവ ന കേവട ആനാ
കഹൈ തുംഹാര മരമു മൈം ജാനാ
ചരന കമല രജ കഹം സബു കഹഈ
മാനുഷ കരനി മൂരി കഛു അഹഈ

നാവ മാംഗീ = രാമൻ തോണിയാവശ്യപ്പെട്ടു, എന്നാൽ കേവട ന ആനാ = തോണിക്കാരൻ തോണികൊണ്ടു ചെന്നില്ല, കഹൈ തുംഹാര മരമു മൈം ജാനാ = അവൻ അറിയിച്ചു:_അങ്ങയുടെ മർമ്മം ഞാൻ ഗ്രഹിച്ചിട്ടുണ്ട്, സബു കഹഈ = എല്ലാവരും പറയുന്നു, ചരന കമല രജ = അവിടത്തെ തൃപ്പാദകമലങ്ങളിലെ പരാഗം, മാനുഷ കരനി=മനുഷ്യ സൃഷ്ടികളുള്ള, കഛു മൂരി അഹഈ = ഔഷധ വീര്യത്തോടുകൂടിയ പദാർത്ഥമാണെന്നു്.

രാമൻ തോണി കൊണ്ടുവരാൻ കല്പിച്ചു എങ്കിലും നാവികന്മാരാരും തോണിയിറക്കികൊണ്ടു ചെന്നില്ല. നാവികൻ

പറഞ്ഞു:— പ്രഭോ, അവിടത്തെ പാദപരാഗം മനുഷ്യരെ സൃഷ്ടിക്കുക എന്ന അവസ്ഥയോട് കൂടിയതാണ്. (അങ്ങനെയുള്ളവരെ തോണിയിൽ കയററിയാൽ തോണിതന്നെ മനുഷ്യനാകും. എൻെറ തൊഴിലും മുടങ്ങും. അങ്ങനെ എൻെറ കുടുംബം ഉപജീവനത്തിനു് വഴിയില്ലാതെ കഴയ്ക്കും എന്നു സാരം.)

ഛുവത സിലാ ഭഇ നാരി സുഹാഈ
പാഹന തോ ന കാഠ കഠിനാഈ
തരനിഉം മുനി ഘരനീ ഹോഇ ജാഈ
ബാട പരൈ മോരി നാവ ഉഠാഈ

ഛുവത സിലാ സുഹാഈ=സ്പർശിച്ച മാത്രയിൽ ശില, മനോഹരിയായ ഒരു, നാരി ഭഇ പാഹന തേം=സ്ത്രീയായി ഭവിച്ചു. കല്ലിനേക്കാൾ, കാഠ ന കഠിനാഈ=മരത്തിനു കട്ടപ്പവുമില്ല, തരനിഉം മുനിഘരനീ ഹോഇ ജാഈ=തോണി മുനിപത്നിയായിത്തീരുന്നപക്ഷം, മോരി നാവ ഉഡാഈ ബാട പരൈ=എൻെറ തോണി നഷ്ടപ്പെടും. അപ്പോൾ കാലക്ഷേമമാർഗ്ഗം ഇല്ലാതെയാകും.

അവിടത്തെ പാദങ്ങൾ സ്പർശിച്ചമാത്രയിൽ കല്ല് മനോഹരിയായ സ്ത്രീയായി ഭവിച്ചു കല്ലിനോളം കട്ടപ്പമുള്ളതല്ല മരം. എൻെറ തോണിയും മുനിപത്നിയായിത്തീരുന്നപക്ഷം, തോണി ഇല്ലാതാകും. തോണിയില്ലാതെ വന്നാൽ എനിക്കു ഉപജീവനമാർഗ്ഗവും ഇല്ലാതാകും.

ഏഹി പ്രതിപാലഉം സബു പരിവാരൂ
നഹിം ജാനഉം കഛു ഔര കബാരൂ
ജഉം പ്രഭുപാര അവസി ഗാ ചഹഹൂ
മോഹി പദപദുമ പഖാരന കഹഹൂ

ഏഹി സബു പരിവാരൂ=ഇതുകൊണ്ടാണ് കുടുംബത്തിലുള്ളാരെയെല്ലാം, പ്രതിപാലഉം; കഛു ഔര = സംരക്ഷിക്ക

ന്നതു് വേറൊരു, കബാര്യ നഹിം ജാനൗം = തൊഴിലും എനി ക്കറിഞ്ഞുകൂടാ, ജൗ പ്രഭു അവസി പാര ഗാ ചഹഹു = സ്വാമിൻ, മറുകരയെത്തിയേ കഴിയൂ എന്നാണങ്ങയുടെ ആഗ്രഹമെങ്കിൽ, പദ പദുമ പഖാര ന മോഹി കഹഹു = അങ്ങയുടെ പാദപത്മങ്ങൾ കഴുകാൻ എന്നോടാജ്ഞാപിക്കുക

പ്രഭോ, ഈ തോണി തുഴഞ്ഞു കിട്ടുന്ന പ്രതിഫലം കൊണ്ടാണു് ഞാനെന്റെ കുടുംബത്തെ രക്ഷിച്ചുപോരുന്നതു്. മറ്റൊരു തൊഴിലും ഞാൻ ശീലിച്ചിട്ടും ഇല്ല അവിടേക്കു പുഴയ്ക്കക്കരെ പോയേ കഴിയൂ എന്നുണ്ടെങ്കിൽ ഞാനൊന്നപേക്ഷിക്കാം; അങ്ങയുടെ തൃപ്പാദങ്ങൾ കഴുകാൻ എന്നെ അനുവദിക്കണം. [അദ്ധ്യാത്മ രാമായണത്തിൽ പറയുന്നു:—

ക്ഷാളയാമി തവപാദപങ്കജം നാഥ ദാരുദൃഷദോ: കി മന്തരം
മാനുഷീകരണ ചൂർണ്ണമസ്തിതേ പാദയോരിതികഥാ പ്രഥീയസീ
പാദാംബുജം തേ വിമലം ഹി കൃത്വാ പശ്ചാൽ പരം
തീരമഹം നയാമി
നോചേത്തരീ സദ്യുവതീമലേന സ്യാച്ചേത്തതോ
വിഭോ കുടുംബഹാനിം

[കാൽ കഴുകാൻ തന്നെ അനുവദിക്കണമെന്നു കൈവത്തൻ പറയുന്നതിന്റെ ഉദ്ദേശം ഇതാണു്. കാലിലെ പൊടിയാണു് മാനുഷീകരണ ചൂർണ്ണം. ആ ചൂർണ്ണം കഴുകിക്കളഞ്ഞാൽ മാനുഷീകരണം പിന്നീടുണ്ടാവുകയില്ലല്ലോ.

ഛം:— പദകമല ധോഇ ചഢാഇ നാവ
ന നാഥ ഉതരാഇൗ ചഹൗം
മോഹി രാമ രാഉരി ആന ദസരഥ
സപഥ സബ സാംചീ കഹൗം
ബരു തീര മാരഹു ലഷന പൈ
ജബ ലഗി ന പായ പഖാരിഹൗം

തബ ലഗി ന തുലസീദാസ
നാഥ കൃപാലു പാരു ഉതരിഹൗം

നാഥ, രാമ, മോഹി = സ്വാമിൻ, രാമഭദ്ര, എന്നിക്ക, രാഉര ദസരഥ ആന സപഥ = അങ്ങയോടും ദശരഥനോടും കടപ്പാടുണ്ട്, സബസാംചീ കഹൗം ഞാൻ പറയുന്നതെല്ലാം സത്യമാണ്, പദകമല ധോഇ=കാൽ കഴുകിച്ചിട്ടു, നാവ ചഢാഇ ഉതരാഈ ചഹൗം=തോണിയിൽ കേറാം. മറുകരയിലിറക്കാം, ലഷന ബരു തീര മാരഹു = ലക്ഷ്മണൻ കോപിച്ചു ശരം പ്രയോഗിച്ചാൽ കൂടി തരക്കേടില്ല, പൈ ജബ ലഗി പായ ന പഖാരിഹൗം തബലഗീ = എന്നാലും കാൽ കഴുകിക്കാൻ സമ്മതിക്കാത്ത കാലത്തോളം, തുലസീദാസനാഥ കൃപാലു = ഹേ തുളസീദാസപ്രഭോ, കൃപാലോ, പാരു ന ഉതാരിഹൗം=ഞാനങ്ങയെ മറുകര പ്രാപിപ്പിക്കുകയില്ല.

ഹേ പ്രഭോ, ഞാനവിടേക്കും ദശരഥമഹാരാജാവിനും കടപ്പെട്ടവനാണ് ഞാൻ സത്യമാണറിയിക്കുന്നത്. കാൽ കഴുകിയതിനുശേഷം തോണിയിൽ കേറിക്കൊള്ളൂ. മറുകരയിലിറക്കാം. എന്റെ വാക്കുകൾ കേട്ടു കോപിച്ചു ലക്ഷ്മണൻ എന്റെ നേക്കു ബാണം പ്രയോഗിച്ചാലും കൂടി വേണ്ടില്ല, കാൽ കഴുകാതിരിക്കുന്ന സമയത്തോളം ഞാനങ്ങയെ മറുകര പ്രാപിപ്പിക്കയില്ല (ശ്രീരാമപാദങ്ങൾ ക്ഷാളനം ചെയ്യാൻ ഒരുവനു സാധിക്കുന്നതു അവൻ ചെയ്ത സുകൃതകർമ്മങ്ങളുടെ പരിണതഫലമെന്നുള്ളതാണ് നാമിവിടെ സവിശേഷം ശ്രദ്ധിക്കേണ്ട കാര്യം.)

സോ:- സുനി കേവട കേ ബയന
പ്രേമ ലപേടേ അടപടേ
ബിഹംസേ കരുനാ അയന
ചിതൈ ജാനകീലഷനതന

കേവട കേ = കൈവർത്തന്റെ, പ്രേമ ലെപേടേ അട പടട = പ്രേമസാന്ദ്രങ്ങളും കഥയില്ലാത്തവയുമായ, ബയന സുനി = വാക്കുകൾ കേട്ട്, കരുനാ അയന = കരുണാനിലയമായ (രാമൻ), ജാനകീലഷ്മനതന ചിതൈ = സീതയേയും ലക്ഷ്മണനേയും നോക്കി, ബിഹംസേ = പുഞ്ചിരി തൂകി.

ആ നാവികന്റെ പ്രേമനിർഭരങ്ങളും എന്നാൽ ബാലിശങ്ങളുമായ വാക്കുകൾ കേട്ട കരുണാസാഗരമായ രാമൻ പത്നിയേയും അനുജനേയും അർത്ഥഗർഭമായി നോക്കി പുഞ്ചിരി തൂകി.

ചൗ:- കൃപാസിംധു ബോലേ മുസുകാഈ
സോഇ കരു ജേഹി തവ നാവ ന ജാഈ
ബേഗി ആനു ജല പായ പഖാരൂ
ഹോത ബിലംബ ഉതാരഹി പാരൂ

കൃപാസിംധു മുസുകാഈ ബോലേ = കൃപാസാഗരമായ രാമൻ പുഞ്ചിരി തൂകിക്കൊണ്ട് പറഞ്ഞു:— ജേഹി തവ നാവ ന ജാഈ = എന്തൊന്നു പ്രവർത്തിച്ചാൽ നിന്റെ തോണിക്കു നാശം വരികയില്ലയോ, സോഇ കരു = അതു ചെയ്തുകൊള്ളു. ബേഗി ജല ആനു പായ പഖാരൂ = വേഗം വെള്ളം കൊണ്ടു വന്നു പാദങ്ങൾ കഴുകു, പാരു ഉതാരഹി ബിലംബ ഹോത = മറുകരയെത്താൻ താമസം നേരിടുന്നു.

കൃപാസാഗരമായ രാമൻ പുഞ്ചിരി തൂകിക്കൊണ്ടിപ്രകാരം അരുളിച്ചെയ്തു:— ഹേ നാവിക, എന്തു ചെയ്താൽ നിന്റെ തോണിക്കു നാശമുണ്ടാകയില്ലയോ അതു ചെയ്തുകൊള്ളു. വേഗം ചെന്നു വെള്ളം കൊണ്ടുവന്നു എന്റെ പാദങ്ങൾ കഴുകിക്കൊള്ളുക മറുകരയെത്താൻ നേരം വൈകുന്നു.

ജാസു നാമ സുമിരത ഏക ബാരാ
ഉതരഹി നര ഭവസിംധു അപാരാ

സോഇ കൃപാല്വ കേവടഹിം നിഹോരാ
ജേഹി ജഗ കിഏ തിഹും പഗഹും തേം ഥോരാ

ജാസു നാമ ഏക ബാര = ആരുടെ നാമം ഒരു പ്രാവശ്യം, സുമിരത നര അപാരാ = സ്മരിക്കുന്നതുകൊണ്ടുതന്നെ മനുഷ്യർ അപാരമായ, ഭവസിംധു ഉതരഹിം = സംസാരസാഗരത്തിന്റെ മറുകര പ്രാപിക്കുന്നുവോ, ജേഹി ജഗ തിഹും പഗഹും തേം ഥോരാ കിഏ = ആരാണ് ലോകങ്ങൾ മുഴുവനും തന്റെ മൂന്നു കാലടിയേക്കാൾ കുറഞ്ഞതാക്കിച്ചെയ്തതു്, സോഇ കൃപാല്വ കേവടഹിം നിഹോരാ = ആ കൃപാലുവായ ഭഗവാനാണ് കൈവർത്തനു അനുകൂലനായി വർത്തിക്കുന്നതു്.

ആരുടെ പവിത്രനാമം ഒരൊററത്തവണ സ്മരിക്കുന്നതുകൊണ്ടുതന്നെ മനുഷ്യർ അപാരമായ സംസാരസാഗരത്തിന്റെ മറുകര പ്രാപിക്കുന്നുവോ ആർ സമസ്തലോകങ്ങളേയും തന്റെ മൂന്നു കാലടി വെയ്പിന്നാവശ്യമായ ഭൂമിയെക്കാൾ ചെറുതാക്കിയോ ആ കൃപാസാഗരമായ ഭഗവാൻ ഇപ്പോളിതാ, കൈവർത്തന്റെ ഹിതത്തിനു വിധേയനായി ഭവിച്ചിരിക്കുന്നു.

പദ നഖ നിരഖി ദേവസരി ഹരഷീ
സുനി പ്രഭു ബചന മോഹമതി കരഷീ
കേവട രാമരജായസു പാവാ
പാനി കഠവതാ ഭരിലേഇ ആവാ

ദേവസരി പദനഖനിരഖി = ദേവഗംഗ, പാദങ്ങളിലെ നഖങ്ങൾ കണ്ടു, ഹരഷീ പ്രഭു ബചന സുനി = പ്രസന്നയായി. രാമന്റെ വാക്കുകൾ കേട്ടു്, മതി മോഹ കരഷീ = ഭ്രമം ഉണ്ടായി, രാമരജായസു പാവാ = രാമാജ്ഞ ലഭിച്ച ഉടനെ, കേവട കാവതാ ഭരി = കൈവർത്തൻ ഒരു മരവി നിറയെ, പാനി ലേഇ ആവാ=വെള്ളമെടുത്തുകൊണ്ടുവന്നു.

ശ്രീരാമൻെറ പാദങ്ങളിലെ നഖങ്ങൾ കണ്ട ഗംഗാദേവി പ്രസന്നയായി. വെള്ളം കൊണ്ടുവന്നു കാൽ കഴുകൂ എന്നു രാമൻ കൈവർത്തനോട് പറഞ്ഞ വാക്കുകൾ കേട്ട ഗംഗയുടെ മനസ്സിൽ ഭ്രമം ഉണ്ടായി. രാമൻെറ നിയോഗപ്രകാരം കൈവത്തൻ ചെന്നു് ഒരു മരവി നിറയെ ജലവുമായി മടങ്ങി വന്നു. (ഗംഗക്കു രാമപാദങ്ങളിലെ നഖങ്ങൾ കണ്ടപ്പോൾ പ്രസന്നതയുണ്ടായെന്നു പറഞ്ഞല്ലോ എന്താണിതിന്നു കാരണം എന്നറിവാൻ പലക്കും കൗതുകമുണ്ടാകും. ഗംഗയുടെ വികാസംതന്നെ വിഷ്ണുപദത്തിൽ നിന്നാണെന്നു അറിയുമ്പോൾ അവക്കു സമാധാനം ലഭിക്കും. കൈവത്തനോടു ഭഗവാൻ ജലംകൊണ്ടുവന്നു് കാൽകഴുകിക്കൊള്ളൂ എന്നു പറഞ്ഞതു് ഗംഗാദേവിയുടെ മനസ്സിൽ ഭ്രമം ഉണ്ടാക്കിയതെന്തുകൊണ്ടു്? ആരുടെ പാദത്തിൽ നിന്നു് പവിത്രയായ ഗംഗ, രൂപവികാസം പ്രാപിച്ചുവോ ആ ഭഗവാൻ കാൽകഴുകുന്നതിന്നു വെള്ളം കൊണ്ടുവരാൻ പറഞ്ഞതു് രാമനെക്കുറിച്ച ഗംഗയ്ക്കൊരു സന്ദേഹമുണ്ടാക്കാൻ വഴി നൽകി. ഇതു് സാക്ഷാൽ ഭഗവാൻതന്നെയല്ലേ; അതോ മററാരെങ്കിലുമോ? ഗംഗയ്ക്കിങ്ങനെയൊരു സന്ദേഹമുണ്ടായതു സ്വാഭാവികം തന്നെ.)

അതി ആനംദ ഉമഗി അനുരാഗാ
ചരന സരോജ പഖാരന ലാഗാ
ബരഷി സുമന സുര സകല സിഹാഹീം
ഏഹി സമ പുന്യപുംജ കോഉ നാഹീം

അനുരാഗാ ഉമഗി = പ്രേമമഗ്നനായി, അതി ആനംദ = അത്യാനന്ദപൂവ്വം, ചരന സരോജ = ചരണകമലം, പഖാരന ലാഗാ = കഴുകാൻ തുടങ്ങി, സകല സുര = സവ്വ ദേവന്മാരും, സുമന ബരഷി = പുഷ്പവൃഷ്ടി ചെയ്തു്, സിഹാഹീം = പ്രശംസിച്ചു, ഏഹി സമ പുന്യപുംജ = ഇവനു തുല്യം സുകൃതിയായി, കോഉ നാഹീം = ആരും ഇല്ല.

ഭക്തിയിൽ നിമഗ്നനായി അത്യാനന്ദപൂർവ്വം കൈവർത്തൻ ശ്രീരാമന്റെ ചരണകമലങ്ങൾ പ്രക്ഷാളനം ചെയ്യാൻ ആരംഭിച്ചു ആ അവസരത്തിൽ സർവ്വദേവന്മാരും പുഷ്പവൃഷ്ടി ചെയ്തു കൈവർത്തനെ ഇപ്രകാരം പ്രശംസിച്ചു. 'ഇവന്നു തുല്യം സുകൃതിയായി ആരാണുള്ളത്'?'.

ദോ:- പദ പഖാരി ജല്യ പാന കരി
ആപു സംഹിതപരിവാര
പിതര പാരു കരി പ്രഭുഹി പുനി
മുദിത ഗയഉ ലേഇ പാര.

പദപഖാരി = രാമപാദങ്ങൾ കഴുകി, സഹിത പരിവാര ആപു = കുടുംബസഹിതം സ്വയം, ജല്യ പാനകരി = ജലം പാനം ചെയ്തു്, പിതര പാരു കരി = പിതൃക്കളെ മുക്തരാക്കി, പുനി മുദിത പ്രഭുഹി = അനന്തരം സന്തുഷ്ടനായി രാമനെ, പാരലേഇ ഗയഉ = നദിയുടെ മറുകരയിൽ കൊണ്ടുചെന്നാക്കി

കൈവർത്തൻ ശ്രീരാമപാദങ്ങൾ കഴുകി കുടുംബസഹിതം ആ തീർത്ഥജലം പാനം ചെയ്തു പിതൃക്കൾക്കു സദ്ഗതി വരുത്തിയതിനുശേഷം സന്തുഷ്ടനായി, രാമനേയും ലക്ഷ്മണനേയും സീതയേയും ഗംഗാനദിയുടെ മറുകരയിൽ കൊണ്ടുചെന്നാക്കി. [ശ്രീരാമ പാദതീർത്ഥം പാനം ചെയ്ത കൈവർത്തനു, ആത്മ പവിത്രതയാർജ്ജിക്കാനും പിതൃക്കൾക്കു സദ്ഗതി വരുത്തുവാനും കഴിഞ്ഞു ]

ചൗ:- ഉതരി ഠാഢ ഭഏ സുര സരി രേതാ
സീയ രാമ ഗുഹ ലഷന സമേതാ
കേവട ഉതരി ദംഡവത കീൻഹാ
പ്രഭുഹി സകുച ഏഹി നഹിം കഛു ദീൻഹാ.

സീയ ഗുഹ ലഷന സമേതാ രാമ = സീത, ഗുഹൻ, ലക്ഷ്മണൻ എന്നിവരോടുകൂടിയ രാമൻ തോണിയിൽ നിന്നിറ

ങ്ങി, ഉതരി സുരസരി രേതാ=ദേവഗംഗയുടെ മണൽത്തിട്ടിൽ, ഠാഢ ഭഏ കേവട ഉതരി=നിന്നു. കൈവർത്തൻ ഇറങ്ങി, ദംഡവത കീൻഹാ=ദണ്ഡനമസ്കാരം ചെയ്തു, ഏഹി കഛു നഹിം ദീൻഹാ = ഇവന്നു ഒന്നും കൊടുത്തില്ലല്ലോ പ്രതിഫലം പ്രഭുഹി സകുച = രാമന്നു സങ്കോചമുണ്ടായി.

സീത, ലക്ഷ്മണൻ, ഗുഹൻ എന്നിവരോടുകൂടി രാമൻ തോണിയിൽ നിന്നിറങ്ങി ഗംഗയുടെ മണൽത്തിട്ടിൽ നിന്നു. കൈവർത്തൻ ഇറങ്ങി രാമനെ ദണ്ഡനമസ്കാരം ചെയ്തു. അവന്നു പ്രതിഫലമൊന്നും കൊടുത്തില്ലല്ലോ എന്നൊരു സങ്കോചം രാമന്നുണ്ടായി.

പിയഹിയ കീ സിയ ജാനനിഹാരീ
മനിമുംദരീ മനമുദിത ഉതാരീ
കഹേഉ കൃപാല ലേഹി ഉതാഈ
കേവട ചരന ഗഹേഉ അകുലാഈ.

പിയഹിയ കീ ജാനനിഹാരീ = പ്രാണപ്രിയന്റെ ഇംഗിതം അറിയുന്നവളായ, സിയമന മുദിത = സീത മനസ്സിൽ സന്തുഷ്ടയായി, മനിമുംദരീ ഉതാരീ = രത്നമോതിരം ഊരി, കൃപാല കഹേഉ ഉതാഈ = കൃപാലുവായ രാമൻ പറഞ്ഞു: — കടത്തുകൂലിക്ക് ഇതെടുത്തുകൊള്ള കേവട അകുലാഈ = കൈവർത്തൻ വ്യാകുലനായി, ചരന ഗഹേഉ = രാമപാദങ്ങൾ ഗ്രഹിച്ചു

ശ്രീരാമന്റെ ഇംഗിതം ഗ്രഹിച്ച സീതാദേവി പ്രസന്നയായി കൈവർത്തന്നു കൊടുക്കാൻ രത്നാംഗുലീയം ഊരി രാമനെ ഏല്പിച്ചു. രാമൻ കൈവർത്തന്നു ആ മോതിരം നീട്ടിക്കൊണ്ട് 'ഇതാ, കടത്തുകൂലിയ്ക്കു ഇതിരിക്കട്ടെ' എന്നിങ്ങനെ അരുളിച്ചെയ്തു. രാമന്റെ വാക്കുകൾകേട്ടു കൈവർത്തൻ വ്യഥിതനാവുകയും രാമപാദങ്ങൾ ഗ്രഹിച്ചു ഇങ്ങനെ ഉണർത്തുകയും ചെയ്തു.

നാഥ ആജ്ഞ മൈം കാഹ ന പാവാ
മിടേ ദോഷ ദുഖ ദാരിദ ദാവാ
ബഹുത കാല മൈം കീൻഹി മജ്ജൂരീ
ആജു ദീൻഹി ബിധി ബനി ഭലി ഭൂരീ

നാഥ ആജു മൈം=സ്വാമിൻ, ഇന്നു ഞാൻ, കാഹ ന പാവാ=എന്തുതന്നെ നേടിയില്ല! ദോഷദുഖദാരിദ ദാവാ=ദോഷദുഃഖ ദാരിദ്ര്യങ്ങളാകുന്ന കാട്ടതീ, മിടേ; മൈം ബഹുത കാല=കെട്ടടങ്ങി ഞാൻ വളരെ കാലമായി, മജ്ജൂരീ കീൻഹീ=തൊഴിൽ ചെയ്യാൻ തുടങ്ങിയിട്ട്, ആജു ബിധി ഭലി ഭൂരീ=ഇന്നാണ് ദൈവം നിറയെ, ബനി ദീൻഹി=പ്രയത്നക്കൂലി നൽകിയതു്.

സ്വാമിൻ, ഇന്നു ഞാൻ നേടാത്തതായിട്ടെന്താണുള്ളതു്? എന്റെ ദോഷങ്ങളും ദുഃഖങ്ങളും ദാരിദ്ര്യവുമാകുന്ന കാട്ടതീ നിശ്ശേഷം കെട്ടു. ഞാൻ ഈ തൊഴിൽ ചെയ്യാൻ തുടങ്ങിയിട്ട് കാലം കുറെയായി. എന്നാൽ ഇന്നാണ് ദൈവം എനിക്ക എന്റെ പ്രയത്നത്തിന്നു് വാരിക്കോരി കൂലി നൽകിയതു്.

അബ കഛു നാഥ ന ചാഹിഅ മോരേം
ദീന ദയാല അനുഗ്രഹ തോരേം
ഫിരതീ ബാര മോഹി ജോഇ ദേവാ
സോ പ്രസാദ മൈം സിരധരി ലേവാ

നാഥ ദീന ദയാല=സ്വാമിൻ, ദീനദയാലോ, തോരേം അനുഗ്രഹ=അവിടത്തെ അനുഗ്രഹത്താൽ, അബ കഛു മോരേം=ഇപ്പോളൊന്നുംതന്നെ അടിയന്നു്, ന ചാഹിഅ ഫിരതീ ബാര=വേണ്ടതില്ല; അവിടന്നു മടങ്ങിവരുമ്പോൾ, മോഹി ജോഇ ദേവാ=അടിയന്നു എന്തവിടന്നു് കല്പിച്ചു തരുന്നുവോ സോ പ്രസാദ മൈം=ആ പ്രസാദം അടിയൻ, സിര ധരി ലേവാ=ശിരസാ വഹിച്ചുകൊള്ളാം.

  

ഹേ ദീനദയാലോ, സ്വാമിൻ, അവിടത്തെ അനുഗ്രഹത്താൽ അടിയന്ന് ഇപ്പോൾ ഒന്നുംതന്നെ വേണ്ടതായിട്ടില്ല അടിയന്ന് വേണ്ടതെല്ലാം അവിടന്നു തന്നുകഴിഞ്ഞു അവിടന്നു് വനയാത്ര കഴിഞ്ഞു തിരിയെ എഴുന്നള്ളുന്ന അവസരത്തിൽ അടിയന്ന എന്തു കല്പിച്ചു തരുന്നുവോ അതടിയൻ ശിരസാ വഹിച്ചു കൊള്ളാം. (ഇപ്പോഴൊന്നും ആവശ്യമില്ലെന്നു സാരം )

ദോ:- ബഹുത കീൻഹ പ്രഭു ലഷന സിയ
നഹിം കഛു കേവട ലേഇ
ബിദാ കീൻഹ കരുനായതന
ഭഗതി ബിമല ബരു ദേഇ

പ്രഭു ലഷന സിയ = ശ്രീരാമനും ലക്ഷ്മണനും സീതയും, ബഹുത കീൻഹ കേവട = വളരെയൊക്കെ നിർബ്ബന്ധിച്ചു നാവികൻ, കഛു നഹിം ലേഇ = ഒന്നുംതന്നെ സ്വീകരിക്കുക ഉണ്ടായില്ല കരുനായതന = കാരുണ്യ നിലയനമായ രാമൻ, ബിമല ഭഗതി ബരു ദേഇ = നിർമ്മല ഭക്തിയാകുന്ന വരം അവനു കൊടുത്തു, ബിദാ കീൻഹ=വിട നൽകി

ശ്രീരാമലക്ഷ്മണന്മാരും സീതയും പ്രതിഫലം വാങ്ങാൻ നാവികനെ പലതരത്തിലും നിർബന്ധിച്ചു നോക്കി. ഒരു പ്രയോജനവും ഉണ്ടായില്ല യാതൊന്നും കൈപ്പററാൻ അവൻ ഭാവമില്ലെന്നു കണ്ടപ്പോൾ ഭഗവാൻ അവനു നിർമ്മല ഭക്തിയാകുന്ന വരം കൊടുത്തു വിട നൽകി.

ചൗ:- തബ മജ്ജന കരി രഘുകുല നാഥാ
പൂജി പാരഥിവ നായേഉ മാഥാ
സിയ സുര സരിഹിം കഹേഉ കര ജോരീ
മാതു മനോരഥ പുര ഉബി മോരീ

തബ രഘുകുലനാഥാ മജ്ജനു കരി = അനന്തരം രാമൻ സ്നാനം ചെയ്തു, പാരഥിവ പൂജി=മണ്ണുകൊണ്ടു മഹാദേവ

  

പ്രതിമയുണ്ടാക്കി പൂജിച്ച്, മാഥാ നായേഉ കര ജോരീ=പ്രണിപതിച്ച് കൈകൂപ്പി, സിയ സുര സരിഹിം കഹേഉ=സീത, ദേവഗംഗയോടപേക്ഷിച്ചു:— മാതു മോരീ മനോരഥ പുരഉബി='അമ്മേ എന്റെ മനോരഥങ്ങാം നിറവേററണമേ.'

കൈവർത്തനു വിട നൽകിയതിനുശേഷം രാമൻ സ്നാനം ചെയ്തു് മണ്ണുകൊണ്ടു ശിവപ്രതിമയുണ്ടാക്കി പൂജിക്കുകയും പ്രതിമയെ നമസ്കരിക്കുകയും ചെയ്തു. സീതയാകട്ടേ ഗംഗാദേവിയോടീ പ്രകാരം അഭ്യർത്ഥിച്ചു:—'അമ്മേ, എന്റെ അഭിലാഷങ്ങാം നിറവേററണമേ'

പതിദേവര സംഗ കുസല ബഹോരീ
ആഇ കരൗം ജേഹിം പൂജാ തോരീ
സുനി സിയ ബിനയ പ്രേമരസ സാനീ
ഭഇ തബ ബിമല ബാരി ബരബാനീ

ജേഹിം പതി ദേവര സംഗ=യാതൊരു വിധത്തിൽ ഭർത്താവും ഭർത്തൃസഹോദരനുമൊന്നിച്ച്, കുസല ആഇ ബഹോരീ=കുശലത്തോടെ മടങ്ങി വന്നതിനുശേഷം, തോരീ പൂജാ കരൗം=അമ്മക്കു പൂജ കഴിച്ചു കൊള്ളാം. പ്രേമരസ സാനീ=പ്രേമരസ സാന്ദ്രങ്ങളായ, സിയ ബിനയ സുനി=സീതയുടെ അർത്ഥനകറം കേട്ടു, ബിമല ബാരി തബ=നിർമ്മല ജലത്തിൽനിന്നു ആ സമയം, ബരബാനീ ഭഇ=ശ്രേഷ്ഠ വാക്കുകളുണ്ടായി

'അമ്മേ. ഭർത്താവും ദേവരനായ ലക്ഷ്മണനുമൊന്നിച്ച് സുഖമായി മടങ്ങി വന്ന ഉടനെ ഞാൻ അവിടേക്കു് പൂജകറം ചെയ്തുകൊള്ളാം. പ്രേമരസ സാന്ദ്രങ്ങളായ സീതാഭ്യർത്ഥനകറം കേട്ടു, ആ അവസരത്തിൽ ഗംഗയിലെ പവിത്രജലത്തിൽനിന്നു ഈ വിധം ശ്രേഷ്ഠവാണികളുണ്ടായി:—

സുനു രഘുബീര പ്രിയാ ബൈദേഹീ
തവ പ്രഭാഉ ജഗ ബിദിത ന കേഹീ

ലോകപ ഹോഹിം ബിലോകത തോരേം
തോഹറി സേവഹിം സബസിധി കര ജോരേം

രഘുബീര പ്രിയാ ബൈദേഹീ സുനു=ഹേ രഘുവീര പ്രിയേ, ജനകജേ, കേൾക്കുക, തവപ്രഭാഉ ജഗ കേഹി=നിന്റെ പ്രഭാവം, ലോകത്തിൽ ആക്കാണു്, ന ബിദിത; തോരേം ബിലോകത=അറിയാൻ വയ്യാത്തതു്? നിന്നെ ദശിക്കുന്നവർ, ലോകപ ഹോഹിം; സബ സിധി=ലോകപാലകന്മാരായി ത്തീരുന്നു, എല്ലാ സിദ്ധികളും, കര ജോരേം തോഹറി സേവഹിം= കൈകൂപ്പി നിന്നെ സേവിക്കുന്നു.

ഹേ രഘുവീര പ്രാണനായികേ, ജനകജേ, നിന്റെ പ്രഭാവം അറിയാത്തവർ ആരുണ്ടു് ലോകത്തിൽ? നിന്നെ ആർ ദശിക്കുന്നുവോ അവർ ലോകപാലന്മാരായിത്തീരുന്നു. സവ്വ സിദ്ധികളും കൈകൂപ്പി നിന്നുകൊണ്ടു നിന്നെ ഭജിക്കുന്നു

തുംഹ ജോ ഹംഹിം ബഡി ബിനയ സുനാഈ
കൃപാ കീൻഹി മോഹറീ ദീൻഹി ബഡാഈ
തദപി ദേവി മൈം ദേവി അസീസാ
സഫല ഹോന ഹിത നിജ ബാഗീസാ

തുംഹ ജോ ബഡി ബിനയ = നീ യാതൊന്നു വലിയ വിനയത്തോടെ, ഹംഹിം സുനാഈം കൃപാ കീൻഹി=എന്നെ കേൾപ്പിച്ചുവോ സദയം, മോഹറി ബഡാഈ ദീൻഹി = എനിക്കു പെരുമ നൽകുകയാണുണ്ടായതു്. തദപി ദേവീ=അങ്ങനെയാണെങ്കിലും ഹേ, ദേവി, മൈം അസീസാ ദേവി = ഞാൻ ആശിസ്സു നൽകുന്നു. നിജ ബാഗീസാ സഫലഹോന ഹിത= സ്വവാണികൾ സഫലമായിത്തീരാൻ,

നീ ഏറ്റവും വിനയത്തോടെ എന്നെ ഏതൊന്നു കേൾപ്പിച്ചുവോ വാസ്തവത്തിൽ എനിക്കതു വലിയ മഹത്വം നൽകുകയാണു് ചെയ്തതു്. കാര്യം ആ വിധമാണെങ്കിലും ഹേ ദേവി,

സ്വവാണികൾ സഫലമായിത്തീരാൻ ഞാൻ നിനക്ക ആശിസ്സ തരുന്നു (സീതയുടെ വാക്കുകൾ ഫലിക്കാനാണ് ഗംഗ ആശിസ്സ നൽകുന്നത്. ഗംഗയെ സംബന്ധിച്ചിടത്തോളം സീതയ്ക്കു വേണ്ടി നൽകേണ്ടതായിട്ടൊന്നും ഗംഗ കാണുന്നില്ല സർവ്വ സിദ്ധികളും സ്വാധീനത്തിലുള്ള സീതയ്ക്ക് എന്തിനാണ് മററുള്ളവരുടെ ഔദാര്യമെന്നു സാരം)

ദോ:- പ്രാനനാഥ ദേവര സഹിത
കുസല കോസലാ ആഇ
പൂജിഹി സബ മന കാമനാ
സുജസു രഹിഹി ജഗ ഛാഇ

ദേവര സഹിത പ്രാനനാഥ=ഭർത്തൃസഹോദരനൊന്നിച്ച് പ്രാണനാഥൻ, കുസല കോസലാ ആഇ=കുശലിയായി കോസലത്തിലേക്ക വന്നു്, സബ മന കാമനാ പൂജിഹി=എല്ലാ മനോരഥങ്ങളും നിറവേററം ജഗ സുജ സുഛാഇ രഹിഹി=ലോകത്തിൽ സൽകീർത്തി വ്യാപിച്ച നിലനിൽക്കും

സഹോദരനായ ലക്ഷ്മണനോടുകൂടി ഭവതിയുടെ പ്രാണനാഥൻ സസുഖം കോസലത്തിൽ മടങ്ങിവരും ഭവതിയുടെ മനോരഥങ്ങളെല്ലാം നിറവേറും. നിൻെറ സൽകീർത്തി ലോകം മുഴുവൻ വ്യാപിച്ച നിലനിൽക്കുകയും ചെയ്യും

ചൗ:- ഗംഗാ ബചന സുനി മംഗല മൂലാ
മുദിത സീയ സുരസരി അനുകൂലാ
തബ പ്രഭു ഗുഹഹി കഹേഉ ഘര ജാഹൂ
സുനത സൂഖ മുഖു ഭാ ഉരദാഹൂ

മംഗല മൂലാ ഗംഗാ ബചന സുനി=മംഗള മൂലങ്ങളായ ഗംഗയുടെ വാക്കുകൾ കേട്ട്, സുരസരി അനുകൂലാ സീയ=ഗംഗ തനിക്ക അനുകൂലയാണെന്നു് ഗ്രഹിച്ച് സീതമുദിത;

തബ പ്രഭു=സന്തുഷ്ടയായി ആ അവസരത്തിൽ ഭഗവാൻ, ഗുഹഹിം ഘര ജാഹു കഹഹഉ=ഗുഹനോട് വസതിയിലേക്കു പൊയ്ക്കൊള്ളുവാൻ കല്പിച്ചു സുനത ഖേ്, സൂഖ=അതു കേട്ട പ്പോൾ ഗുഹന്റെ മുഖം വിവർണ്ണമാകുകയും, ഉരദാഹു ഭാ=മനസ്സ വ്യഥിതമാവുകയും ചെയ്തു.

മംഗള മൂലങ്ങളായ ഗംഗയുടെ വാക്കുകൾ കേട്ടു ഗംഗാദേവി തനിക്കനുകൂലയാണെന്നു ഗ്രഹിച്ച സീതാദേവി പരമാനന്ദഭരിത യായി ഭവിച്ചു. ആ അവസരത്തിൽ രാമൻ ഗുഹനെ വിളിച്ചു. 'ഹേ നിഷാദ, അങ്ങു മടങ്ങിപ്പോക' എന്നിങ്ങനെ കല്പിച്ചു ആ വാക്കുകൾ കേട്ടപ്പോൾ ഗുഹന്റെ മുഖം വിവർണ്ണവും ഹൃദയം സന്തപ്തവുമായി ഭവിച്ചു (അവനു രാമനെ വിട്ടുപോകുവാൻ മനസ്സു വരുന്നില്ല എന്നു സാരം)

ദീന ബചന ഗുഹ കഹ കര ജോരീ
ബിനയ സുനഹു രഘുകുലമനി മോരീ
നാഥ സാഥ രഹി പംഥു ദേഖാഈ
കരി ദിന ചാരി ചരന സേവകാഈ

കര ജോരീ ഗുഹ ദീനബചന കഹ=കൈകൾ കൂപ്പി ഗുഹൻ ദയനീയ സ്വരത്തിൽ പറയാൻ തുടങ്ങി:_രഘുകുലമനി മോരീ ബിനയ സുനഹു=ഹേ രഘുകുല രത്നമേ, എന്റെ അഭ്യ ർത്ഥന കേൾക്ക, നാഥ സാഥ രഹിപംഥു ദേഖാഈ=ഹേ നാഥ, അങ്ങൊന്നിച്ചു വസിച്ച് അവിടേക്കു വഴി കാണിച്ച്, ചാരി ദിന ചരന സേവകാഈ കരി=നാലു ദിവസം അവിടത്തെ പാദ ശുശ്രൂഷ ചെയ്ത്,

ജേഹി ബന ജാഇ രഹബ രഘുരാഈ
പരനകുടീ മൈം കരബി സുഹാഈ
തബ മോഹിം കഹം ജസി ദേബ രജാഈ
സോഇ കരിഹഉം രഘുബീര ദോഹാഈ

രഘുരാജ്യ ജേഹിബന ജാള = ഹേ രാമ, അവിടന്നു എതു വനത്തിൽ എഴുന്നള്ളി, രഹബ സുഹാജ്യ പരനകുടീ = വസീക്കമോ അവിടെ ഞാൻ അങ്ങേക്ക മനോഹരമായ പർണ്ണശാല, കരബി; തബ ജസി രജാജ്യ = ഉണ്ടാക്കാം; ആ അവസരത്തിൽ അവിടന്നു എന്തു കല്പന, മോഹി കഹം ദേബ സോള കരിഹൗം = എനിക്ക തരുന്നുവോ അതു ഞാൻ നിറവേററാം, രഘുബീര ദോഹായ്യ = രാമദേവനാണ് സത്യം.

കൈകൾ കൂപ്പി ദയനീയസ്വരത്തിൽ ഗുഹൻ അറിയിച്ചു. പ്രഭോ എൻെറ അഭ്യർത്ഥന കേൾക്ക ഹേ രാമചന്ദ്രപ്രഭോ! അവിടന്നു ഏതൊരു വനത്തിൽ എഴുന്നള്ളി വസിക്കാൻ ഉദ്ദേശിക്കുന്നു, ആ വനത്തിൽ അവിടേക്ക ഞാൻ പർണ്ണശാല ഉണ്ടാക്കാം അവിടേക്ക ഞാൻ വഴി കാണിച്ചുതരാം നാലു ദിവസം അങ്ങയൊന്നിച്ചു കഴിച്ചുകൂട്ടട്ടെ എന്നിട്ടെന്താണെന്നോട് കല്പിക്കുന്നതു് ഞാനതനുഷ്ഠിക്കുകയും ചെയ്യാം. ഭഗവാനാണെ സത്യം.

സഹജ സനേഹ രാമ ലഖി താസൂ
സംഗ ലിൻഹ ഗുഹ ഹൃദയ ഹുലാസൂ
പുനി ഗുഹ ഗ്യാതി ബേ ലി സബ ലിൻഹേ
കരി പരിതോഷു ബിദാ തബ കീൻഹേ

രാമ താസൂ സഹജ സനേഹ ലഖി = രാമൻ, ആ ഗുഹൻെറ സഹജസ്നേഹം വീക്ഷിച്ചു്, ഹൃദയ ഹുലാസു ഗുഹ സംഗ ലീൻഹ = ആഹ്ലാദഭരിതനായി ഗുഹനെ കൂടെക്കൂട്ടി, പുനി ഗുഹ സബ ഗ്യാതി ബോലി ലീൻഹേ = അനന്തരം ഗുഹൻ ജ്ഞാതികളെയെല്ലാം വിളിപ്പിക്കുകയും, പരിതോഷു കരി തബ = അവരെയെല്ലാം സന്തുഷ്ടരാക്കി ആ അവസരത്തിൽ, ബിദാ കീൻഹേ = വിട നൽകുകയും ചെയ്തു.

ഗുഹൻെറ സഹജസ്നേഹം കണ്ട രാമൻെറ ഹൃദയം ആഹ്ലാദഭരിതമായി ഭവിച്ചു അദ്ദേഹം ഗുഹനോട് കൂടെപ്പോരുവാൻ കല്പിച്ചു. ഇതുകേട്ടപ്പോൾ ഗുഹനുണ്ടായ ആനന്ദം അതീർ കവി

ഞ്ഞതായിരുന്നു അദ്ദേഹം ജ്ഞാതികളെയെല്ലാം വിളിപ്പിക്കുകയും അവരുടെ മനസ്സിന്നു സമാശ്വാസം നൽകി അവരെ സന്തോഷിപ്പിക്കുകയും അവരോട് മടങ്ങിപ്പൊയ്ക്കൊള്ളുവാൻ കല്പിക്കുകയും ചെയ്തു.

ദോ:- തബ ഗനപതി സിവ സുമിരി
പ്രഭു നാഇ സുരസരിഹി മാഥ
സഖാ അനുജസിയ സഹിത
ബന ഗവന കീൻഹ രഘുനാഥ

തബ ഗനപതി സിവ സുമിരി = അനന്തരം ഗണപതിയേയും ശ്രീമഹാദേവനേയും ധ്യാനിച്ച്, സുര സരിഹി മാഥ നാഇ = ഗംഗയെ കുമ്പിട്ട ശ്രീരാമൻ, സഖാ അനുജ സിയ സഹിത രഘുനാഥ പ്രഭു = നിഷാദനോടും അനുജനോടും സീതയോടും കൂടി രാമൻ, ബന ഗവന കീൻഹ = വനത്തിലേക്കു പുറപ്പെട്ടു.

അനന്തരം ഭഗവാൻ, ഗണപതിയേയും ശിവനേയും ധ്യാനിച്ചു ഗംഗയെ വണങ്ങി പിന്നീടദ്ദേഹം നിഷാദനായ ഗുഹനോടും അനുജനോടും വൈദേഹിയോടുംകൂടെ വനത്തിലേക്കെഴുന്നള്ളി.

ചൗ:- തേഹി ദിന ഭയേഉ ബിടപ തര ബാസൂ
ലഷന സഖാ സബ കീൻഹ സുപാസൂ
പ്രാത പ്രാതകൃത കരി രഘുരാഈ
തീരഥ രാജു ദീഖ പ്രഭു ജാഈ

തേഹി ദിന ബിടപ തര ബാസു ഭയേഉ = അന്നേ ദിവസം, രാമനും സീതയും വൃക്ഷമൂലത്തിൽത്തന്നെ വസിച്ചു, ലഷന സഖാ സബ സുപാസു കീൻഹ = ലക്ഷ്മണനും ഗുഹനും എല്ലാവിധ വിശ്രമങ്ങളും അവർക്കുണ്ടാക്കി കൊടുത്തു, പ്രാത രഘുരാഈ പ്രാതകൃതകരി = പ്രഭാതമായപ്പോൾ രാമൻ പ്രഭാത കർമ്മങ്ങൾ ചെയ്തു, പ്രഭുജാഈ തീരഥ രാജു ദീഖ=അനന്തരം അദ്ദേഹം ചെന്നു തീർത്ഥരാജാവായ പ്രയാഗയെ സന്ദർശിച്ചു.

അന്നു അവരെല്ലാം അവിടെത്തന്നെ വസിച്ചു. രാമനും സീതയും വൃക്ഷമൂലത്തിൽ സസുഖം കഴിച്ചുകൂട്ടാൻ വേണ്ടതെല്ലാം ലക്ഷ്മണനും ഗുഹനും ചെയ്തു. പ്രഭാതത്തിൽ രാമൻ ഉണർന്നു സന്ധ്യാവന്ദനം തുടങ്ങിയ ദിനചര്യകാം നിർവ്വഹിച്ചതിനുശേഷം തീർത്ഥരാജാവായ പ്രയാഗയെ സന്ദർശിച്ചു

സചിവ സത്യ ശ്രദ്ധാ പ്രിയനാരീ
മാധവ സരിസ മീതു ഹിത കാരീ
ചാരി പദാരഥ ഭരാ ഭംഡാരു
പുന്യ പ്രദേസ ദേസ അതിചാരു

സചിവ സത്യ=സചിവൻ സത്യവും, ശ്രദ്ധാ പ്രിയ നാരീ=ശ്രദ്ധ പ്രിയപത്നിയുമാണ്, മാധവ സരിസ ഹിത കാരീ മീതു=മാധവനു തുല്യം ഹിതകാരിയായ മിത്രവുമാകുന്നു, ഭംഡാരു ചാരി പദാരഥ ഭരാ=ഭണ്ഡാരം നാലു വസ്തുക്കളെ കൊണ്ടു നിറഞ്ഞതാണ്, പുന്യ പ്രദേസ=പവിത്രമായ ആസ്ഥാനമാകട്ടേ, അതി ചാരു ദേസ=ഏററവും മനോഹര മായ ദേശവുമാണ്.

തീർത്ഥരാജാവായ പ്രയാഗയുടെ മന്ത്രി, സത്യവും പട്ട മഹിഷി, ശ്രദ്ധയുമാകുന്നു മാധവനു തുല്യം സർവ്വാഭീഷ്ട പ്രദ നാണ് ആ തീർത്ഥരാജൻ. അദ്ദേഹത്തിൻെറ ഭണ്ഡാരമാകട്ടേ, ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ നാലു പുരുഷാർത്ഥങ്ങ ൾ കൊണ്ടു സമ്പൂർണ്ണമാണ്. അദ്ദേഹത്തിൻെറ ആ വാസസ്ഥാനമോ ചേതോഹര പ്രദേശവുമാകുന്നു.

ഷേത്രു അഗമ ഗഢു ഗാഢ സുഹാവാ
സപനേഹും നഹിം പ്രതിപച്ഛൻഹ പാവാ
സേന സകല തീരഥ ബര ബീരാ
കലുഷ അനീക ദലന രനധീരാ

ഛേത്രു അഗമ ഗാഢ=സാമ്രാജ്യം അപ്രാപ്യവും ദുർഗ്ഗം, ഗഢ സുഹാവാ = ഏറെപ്പേറിയതും മനോഹരവുമാണ്, സപനേഹും പ്രതിപച്ഛ്ന്ഹ = സ്വപ്നത്തിൽ പോലും ശത്രുക്കൾക്ക, നഹിം പാവാ = കോട്ട കൈയ്യടക്കാൻ സാധ്യമല്ല, കലുഷ അനീക ദലന = കലുഷങ്ങളാകുന്ന സൈന്യത്തെ നശിപ്പിക്കുന്നതിൽ, രനധീരാ ബരബീരാ = ഏററവും സമത്ഥന്മാരായ ശ്രേഷ്ഠയോദ്ധാക്കളുടെ, സേനാ സകല തീരഥ = സൈന്യങ്ങളാണ് സമസ്ത തീത്ഥങ്ങളും.

പ്രയാഗയുടെ നാലതിരുകാക്കള്ളിൽ കടക്കാൻ വിഷമമുണ്ട്. ദുർഗ്ഗമാകട്ടെ ബലിഷ്ഠവും മോഹനവുമാണ്. പാപം തുടങ്ങിയ ശത്രുക്കൾക്ക ഈ കോട്ട സ്വപ്നേപി പ്രാപ്യമല്ല. പാപങ്ങളാകുന്ന ശത്രുസൈന്യത്തെ നശിപ്പിക്കാൻ സമത്ഥന്മാരായ സുപ്രസിദ്ധ യോദ്ധാക്കളടങ്ങിയ സേനകളാണ് സവ്വതീത്ഥങ്ങളും.

സംഗമു സിംഹാസന സുഠി സോഹാ
ഛത്രു അഷയബഡ മുനിമന മോഹാ
ചവംര ജമുന അരു ഗംഗതരംഗാ
ദേഖി ഹോഹിം ദുഖ ദാരിദ ഭംഗാ.

സംഗമു സുഠി സിംഹാസന സോഹാ = സംഗമം തന്നെയാണ് മനോഹര സിംഹാസനം കൊണ്ടു ശോഭിക്കുന്നതു്. മുനിമന മോഹാ = മുനിമാരുടെ മനസ്സിനെപ്പോലും മോഹിപ്പിക്കുന്നു അഷയവട ഛത്രു = അക്ഷയവടമാണ് വെൺ കൊററക്കുട, ജമുന അരു ഗംഗതരംഗാ = യമുനാ ഗംഗകളിലെ തിരമാലകളാണ്, ചവംര ദേഖി = ചാമരങ്ങൾ ദശിച്ചാൽ, ദുഖ ദാരിദ ഭംഗാ ഹോഹിം = ദുഃഖവും ദാരിദ്ര്യവും അകലും.

ത്രിവേണിയുടെ സംഗമം തന്നെയാണ് ഈ തീത്ഥരാജന്നു ഇരിക്കാനുള്ള ചേതോഹരമായ സിംഹാസനം; സവ്വസംഗ

പരിത്യാഗികളായ മുനിമാരുടെ ഹൃദയങ്ങളെപ്പോലും മയക്കുന്ന അക്ഷയവടമാണ് വെൺ കൊററക്കുട; ഗംഗായമുനകളിലെ തരംഗങ്ങളാണ് വെൺചാമരങ്ങൾ, അപ്രകാരമുള്ള തീർത്ഥരാജനെ സന്ദർശിക്കുന്നതുകൊണ്ടു ദർശകന്മാരുടെ വ്യഥയും ദാരിദ്ര്യവും നാമാവശേഷമാകും.

ദോ:- സേവഹിം സുകൃതി സാധു സുചി
പാവഹിം സബ മനകാമ
ബൻഹീ ബേദപുരാനഗന
കഹഹിം ബിമല ഗുനഗ്രാമ.

സുകൃതി സാധു സുചി = പുണ്യാത്മാക്കളും മഹാത്മാക്കളും പവിത്രാത്മാക്കളുമാണ്, സേവഹിം = ഭജിക്കുന്നത്, സബമന കാമ പാവഹിം = എല്ലാ വാഞ്ഛിതങ്ങളും അടയുകയും ചെയ്യുന്നു. ബിമല ഗുനഗ്രാമ = നിർമ്മല ഗുണസമൂഹങ്ങൾ, കഹഹിം ബേദ പുരാനഗന=ഗാനം ചെയ്യുന്ന വേദങ്ങളും അസംഖ്യം പുരാണങ്ങളും, ബന്ദീ = സ്തുതി പാഠകന്മാരുമാണ്.

പവിത്രാത്മാക്കളാണ് തീർത്ഥരാജൻെറ സേവകന്മാർ. സേവകന്മാരുടെ സമസ്താഭിലാഷങ്ങളും തീർത്ഥരാജൻ സാധിപ്പിച്ചു കൊടുക്കുന്നു. ആ തീർത്ഥരാജൻെറ ഗുണഗണങ്ങൾ വർണ്ണിക്കുന്ന സ്തുതിപാഠകന്മാരാണ് വേദങ്ങളും പുരാണങ്ങളും.

ചൗ:- കോ കഹി സകൈ പ്രയാഗപ്രഭാഉ
കലുഷപുഞ്ജകുഞ്ജര മൃഗരാഊ
അസ തീരഥപതി ദേഖി സുഹാവാ
സുഖസാഗര രഘുബര സുഖു പാവാ

കലുഷപുഞ്ജകുഞ്ജര = പാപ സമൂഹങ്ങളാകുന്ന ഗജങ്ങൾക്ക് മൃഗരാഊ പ്രയാഗ പ്രഭാഊ=സിംഹമായ പ്രയാഗയുടെ പ്രഭാവം, കഹി കോ സകൈ = വർണ്ണിക്കാൻ ആക്കു കഴിയും, അസ സുഹാവാ തീരഥപതി ദേഖി = അപ്രകാരം ചേതോഹരനായ

തീൎത്ഥരാജനെ കണ്ടിട്ട്, സുഖസാഗര രഘുബര = സുഖസാഗര മായ രാമനും, സുഖു പാവാ = സുഖം പ്രാപിച്ചു.

പാപസമൂഹങ്ങളാകുന്ന ഗജങ്ങൾക്ക സിംഹമായ പ്രയാഗ യുടെ പ്രഭാവം ആരെക്കൊണ്ടാണ് വൎണ്ണിക്കാനാവുക! അപ്പാറ മനോഭിരാമനായ തീൎത്ഥരാജനെ ദർശിച്ചിട്ട സുഖസാഗരം തന്നെയായ രാമനും സുഖാനന്ദിതനായി ഭവിച്ചു

കഹി സിയ ലഷനഹി സഖഹി സുനാഈ
ശ്രീമുഖ തീരഥരാജ ബഡാഈ
കരി പ്രണാമു ദേഖത ബന ബാഗാ
കഹത മഹാതമ അതി അനുരാഗാ

തീരഥ രാജ ബഡാഈ = തീൎത്ഥരാജാവിൻെറ മഹത്വം ശ്രീമുഖ കഹി = തിതമുഖംകൊണ്ടുതന്നെ വൎണ്ണിച്ച്, സിയ ലഷ നഹി സഖഹി സുനാഈ=സീതയേയും ലക്ഷ്മണനേയും സുഹൃത്തി നേയും കേൾപ്പിച്ചു, പ്രണാമു കരി ബന ബാഗാ ദേഖത = തീൎത്ഥ രാജനെ പ്രണമിച്ച് അനന്തരം വനത്തേയും സ്ഥലിയേയും സന്ദ ൎശിച്ച്, അതി അനുരാഗ മഹാതമ കഹത = ഏററവും പ്രേമ ത്തോടെ അവയുടെ മാഹാത്മ്യം വൎണ്ണിച്ചു

തീൎത്ഥരാജാവായ പ്രയാഗയുടെ മാഹാത്മ്യം രാമൻ, സ്വജിഹ്വ കൊണ്ടുതന്നെ വൎണ്ണിച്ച് സീതാ ലക്ഷ്മണ ഗുഹന്മാരെ കേൾപ്പിച്ചു പിന്നീടവർ വനസ്ഥലികൾ സന്ദൎശിക്കാനാരം ഭിച്ചു. അവയുടെ മാഹാത്മ്യവും അദ്ദേഹം വൎണ്ണിച്ചു അവരെ കേൾപ്പിച്ചു.

ഏഹി ബിധി ആഇ ബിലോകീ ബേനീ
സുമിരത സകല സുമംഗല ദേനീ
മുദിത നഹാഇ കീൻഹി സിവസേവാ
പൂജി ജഥാബിധി തീരഥദേവാ

ഏഹിബിധി ആഇ = ഇപ്രകാരം ഓരോന്നു സന്ദർശിച്ചും അവയുടെ മാഹാത്മ്യം വർണ്ണിച്ചും പോന്ന് രാമൻ, സുമിരത സകല സുമംഗല ദേനീ = സർവ്വ സന്മംഗലങ്ങളും സ്മരിക്കുന്ന നിമിഷത്തിൽത്തന്നെ ദാനം ചെയ്യുന്ന, ബേനീ ബിലോകീ = ത്രിവേണിയെ കണ്ടു, മുദിത നഹാഇ = സന്തുഷ്ടനായി നീരാടി, സിവസേവാ കീൻഹി = ശിവസേവ ചെയ്തു, തീരഥ ദേവാ ജഥാ ബിധി പൂജി = തീർത്ഥദേവതമാരേയും വിധിയാംവണ്ണം പൂജിച്ചു.

ഇപ്രകാരം ഓരോ പ്രദേശവും സന്ദർശിച്ചുകൊണ്ടും അവയുടെ മാഹാത്മ്യം മററുള്ളവരെ പറഞ്ഞു കേൾപ്പിച്ചുകൊണ്ടും രാമൻ ത്രിവേണിയെ സമീപിക്കുകയും സ്മരിക്കുന്ന നിമിഷത്തിൽത്തന്നെ സ്മരിക്കുന്നവർക്ക് സർവ്വമംഗലങ്ങളും അരുളുന്ന ത്രിവേണിയെ സന്ദർശിക്കുകയും, അതിൽ സ്നാനം ചെയ്തു ശിവനെ ഭജിക്കയും തീർത്ഥദേവതമാരെ വിധിപോലെ പൂജിക്കുകയും ചെയ്തു.

തബ പ്രഭു ഭരദ്വാജപഹിം ആഏ
കരത ദംഡവത മുനി ഉര ലാഏ
മുനി മന മോദന കഛു കഹി ജാഈ
ബ്രഹ്മാനംദ രാസി ജനു പാഈ

തബ പ്രഭു ഭരദ്വാജപഹിം ആഏ = അനന്തരം ഭഗവാൻ ഭരദ്വാജനെ സമീപിച്ചു, മുനി ദംഡവത കരത = മുനി, രാമനെ ദണ്ഡനമസ്കാരം ചെയ്തു, ഉരലാഏ = പിടിച്ചെഴുന്നേല്പിച്ചു മാറോടണച്ചു, മുനി മന മോദ = മുനിയുടെ മനസ്സിലെ ആനന്ദം, കഛു കഹിന ജാഈ = കുറച്ചെങ്കിലും വർണ്ണിക്കുക സാദ്ധ്യമല്ല, ബ്രഹ്മാനംദരാസി ജനുപാഈ = ബ്രഹ്മാനന്ദ സമൂഹത്തെ = പ്രാപിച്ചാലെന്നപോലെയായി

അനന്തരം ഭഗവാൻ ഭരദ്വാജ മഹർഷിയെ സമീപിച്ചു രാമനെ കണ്ടു ഉടനെ ഭരദ്വാജ മഹർഷി, രാമപാദങ്ങളിൽ

സാഷ്ടാംഗം പ്രണമിച്ചു. ആ കാഴ്ച കണ്ട ഉടനെ രാമൻ മുനിയെ എടുത്തെഴുനേല്പിച്ചു ഗാഢാശ്ലേഷം ചെയ്തു. മുനിയ്ക്കുണ്ടായ സന്തോഷം എങ്ങനെയാണ് വർണ്ണിക്കുക? ബ്രഹ്മാനന്ദത്തിൻെറ സമൂഹം സംപ്രാപ്തമായാലെന്നപോലുള്ള ഒരനുഭൂതി ഭരദ്വാജനുണ്ടായി.

ദോ:- ദീൻഹി അസിസ മുനീസ ഉര
അതി അനംദ അസ ജാനി
ലോചന ഗോചര സുകൃത ഫല
മനഹും കിഏ ബിധി ആനീ

ബിധി സുകൃതഫല ലോചന ഗോചര = ദൈവം സുകൃതങ്ങളുടെ ഫലം കണ്ണുകൾക്ക് വിഷയമാക്കി, മനഹും ആനി കിഏ അസജാനി = കൊണ്ടുവന്നിരിക്കയൊണോ എന്നിപ്രകാരം ഗ്രഹിച്ച്, മുനീ ഉര അതി അനംദ = മഹർഷിയുടെ ഹൃദയം അത്യാനന്ദ നിർഭരമായി, അസീസ ദീൻഹി = ആശിസ്സുകൾ നൽകി.

താൻ ചെയ്ത സുകൃതങ്ങളുടെ ഫലം നേത്രഗോചരമാക്കിയതാണ് ദൈവം എന്നു വിചാരിച്ച് മഹർഷി അത്യാനന്ദവിവശനായി ഭവിച്ചു. അദ്ദേഹം രാമനെ ആശീർവ്വദിച്ചു.

ചൗ:- കുസലപ്രശ്ന കരി ആസന ദീൻഹേ
പൂജി പ്രേമ പരിപൂരന കീൻഹേ
കംദ മൂല ഫല അംകുര നീകേ
ദിഏ ആനി മുനി മനഹും അമീകേ

കുസല പ്രശ്നകരി = കുശലപ്രശ്നം ചെയ്ത്, ആസന ദീൻഹേ = പീഠം നൽകി, പ്രേമ പൂജി പരിപൂരന കീൻഹേ = ഭക്തിപുരസ്സരം പൂജിച്ചു സന്തുഷ്ടനാക്കി, അമീകേ മനഹും = അമൃതമോ എന്നു തോന്നുമാറുള്ള, നീകേ കംദമൂലഫല അംകുര = മനോഹരങ്ങളായ കിഴങ്ങുകളും വേരുകളും കായ്കളും മുളകളും, മുനി ആനി ദിഏ = മുനി കൊണ്ടുവന്നു രാമനു നൽകി.

കുശലപ്രശ്നം കഴിഞ്ഞു രാമനു ഇരിക്കാൻ ഭരദ്വാജ മുനി പീഠം നൽകി അദ്ദേഹം രാമനെ ഭക്തിപൂർവ്വം പൂജിക്കുകയും നാനാപ്രകാരേണ സന്തുഷ്ടനാക്കിത്തീർക്കുകയും ചെയ്തതിനുശേഷം ആഹാരത്തിനു വിശിഷ്ടങ്ങളായ കന്ദമൂലഫലങ്ങൾ കൊണ്ടുവന്നു തൃക്കാഴ്ചവെച്ചു.

സീയ ലഷന ജനസഹിതസുഹായേ
അതിരുചി രാമ മൂലഫല ഖാഎ
ഭഎ ബിഗതസ്രമ രാമ സുഖാരേ
ഭരദ്ധ്വാജ മൃദു ബചന ഉചാരേ

സീയ ലഷന ജനസഹിത രാമ = സീത, ലക്ഷ്മണൻ, ഗുഹൻ എന്നിവരൊന്നിച്ച് രാമൻ, അതിരുചി മൂലഫല ഖാഏ = ഏററവും സ്വാദോടുകൂടിയ മൂലഫലങ്ങൾ ഭക്ഷിച്ചു, രാമ ബിഗത സ്രമ സുഖാരേ ഭഏ=രാമൻ വിഗതശ്രമനും സുഖിയുമായി ഭവിച്ചു, ഭരദ്വാജ മൃദുബചന ഉചാരേ = ഭരദ്വാജൻ മൃദുവാക്കുകളാൽ പറഞ്ഞു: —

രാമൻ, പത്നീ സോദര സുഹൃൽ പരിവൃതനായി മുനി കൊണ്ടുവന്ന അതിസ്വാദുകരങ്ങളായ ഫലമൂലങ്ങൾ അശിച്ചു വിഗതശ്രമനും സുഖാനന്ദിതനുമായി ഭവിച്ചു. ഈ അവസരം നന്നെന്നു കണ്ടു ഭരദ്വാജമുനി കോമളവാണികളാൽ ഇങ്ങനെ ഉണർത്തി: —

ആജു സുഫല്യ തപു തീരഥ ത്യാഗു
ആജു സുഫല ജപു ജോഗ ബിരാഗു
സഫല സകല സുഭ സാധന സാജു
രാമ തുംഹഹിം അവലോകത ആജു.

തപു തീരഥ ത്യാഗു ആജു സുഫല്യ = തപസ്സും, തീർത്ഥാടനവും, യജ്ഞവും ഇന്നു സുഫലമായി, ജപു ജോഗ ബിരാഗു ആജു സുഫല = ജപവും യോഗവും വൈരാഗ്യവും ഇന്നു ഫലവ

ത്തായി, രാമ തുംററഹിം അവലോകത ആജ്ഞ = ഹേ രാമ, അങ്ങയെ ദർശിക്കുകയാൽ ഇന്നു്, സകല സുഭസാധന സാജ്ഞ = സമസ്ത ശുഭകർമ്മ സമൂഹങ്ങളും, സഫല = സഫലങ്ങളായി.

ഹേ രാമ, അങ്ങയെ ദർശിക്കാനിടയായതു നിമിത്തം എൻെറ തപസ്സും തീർത്ഥാടനവും യജ്ഞവും ജപയോഗ വൈരാഗ്യങ്ങളും സമസ്ത ശുഭകർമ്മ സമൂഹവും ഇന്നു ഫലവത്തായി ഭവിച്ചിരിക്കുന്നു.

ലാഭ അവധി സുഖ അവധി ന ദൂജീ
തുംഹരേം ദരസ ആസ സബ പൂജീ
അബ കരി കൃപാ ദേഹു ബര ഏഹൂ
നിജപദ സരസിജ സഹജ സനേഹൂ.

ലാഭ അവധി = വലിയ നേട്ടവും, സുഖ അവധി = വലിയ സുഖവും, ന ദൂജീ = അദ്വിതീയമാണു്, തുംഹരേം ദരസ = അങ്ങയുടെ ദർശനത്താൽ, സബ ആസ പൂജീ = സർവ്വാഭിലാഷങ്ങളും പൂർണ്ണമായി സിദ്ധിച്ചു. നിജപദ സരസിജ = അങ്ങയുടെ പാദകമലങ്ങളിൽ, സഹജ സനേഹൂ ഏഹൂ ബര = സ്വാഭാവിക ഭക്തി ഉണ്ടാവുക എന്ന ഈ വരം, അബ കൃപാ കരി ദേഹു = ഇപ്പോളെനിക്കു സദയം നല്കുക.

എല്ലാററിലും വലിയ നേട്ടവും എല്ലാററിലും വലിയ സുഖവും അദ്വിതീയമാണു്. അതാണിന്നെനിയ്ക്കു സിദ്ധിച്ചിരിക്കുന്നതു്. അങ്ങയുടെ ദർശനം ഒന്നുകൊണ്ടു് ലാഭസുഖങ്ങളെ സംബന്ധിച്ചുള്ള എൻെറ എല്ലാ ആശയും പൂർണ്ണമായി ഫലിച്ചിരിക്കുന്നു. ഒരൊററ വരമേ ഇനി എനിക്കു വേണ്ടൂ; മറെറല്ലാ അഭിലാഷങ്ങളും നിറവേറിക്കഴിഞ്ഞിരിക്കുന്നു അവിടത്തെ തൃപ്പാദകമലങ്ങളിൽ എനിക്കു സഹജ ഭക്തി ഉണ്ടാകണം. ആ വരം അവിടന്നു ദയാപൂർവ്വകം എനിക്കു നല്കണം.

  

ദോ:- കരമ ബചന മന ഛാംഡി ഛല
ജബ ലഗി ജനു ന തുംഹാര
തബ ലഗി സുഖു സപനേഹും
നഹീം കിഏു കോടി ഉപചാര.

ജബ ലഗി ജനു ഛല ഛാംഡി = എന്നുവരെ ഭക്തന്മാർ വ്യാജം വെടിഞ്ഞു്, കരമ ബചന മന = കർമ്മണാ വചസാ മനസാ, തുംഹാര ന തബ ലഗി=അങ്ങയ്ക്കധീനരാകുന്നില്ല, അന്നുവരെ, കോടി ഉപചാര കിഏു = കോടിക്കണക്കിലുള്ള ഉപായങ്ങൾ ചെയ്താലും, സപനേഹും സുഖു നഹീം = സ്വപ്നത്തിൽ പോലും സുഖം ലഭിക്കുകയില്ല

ഏതു കാലം വരെ ഭക്തജനങ്ങൾ വ്യാജം കൈവെടിഞ്ഞു മനസാ വാചാ കർമ്മണാ അങ്ങക്കു വിധേയരാകുന്നില്ലയോ, ആ കാലം വരെ, അവരെത്രതന്നെ ഉപായങ്ങൾ ചെയ്താലും അവർക്കു സ്വപ്നത്തിൽ പോലും സുഖം ലഭിക്കുകയില്ല.

ചൗ:- സുനു മുനി ബചന രാമു സകുചാനേ
ഭാവ ഭഗതി ആനംദ അഘാനേ
തബ രഘുബര മുനി സുജസ സുഹാവാ
കോടി ഭാംതി കഹി സബഹി സുനാവാ.

മുനി ബചന സുനു = മുനിയുടെ വാക്കുകൾ കേട്ടു്, രാമു സകുചാനേ = രാമനു സങ്കോചമുണ്ടായി, ഭാവ ഭഗതി ആനംദ = ഭാവം, ഭക്തി, ആനന്ദം എന്നിവയാൽ, അഘാനേ = സന്തുഷ്ടനായി, തബ രഘുബര മുനി സുഹാവാ സുജസ = ആ അവസരത്തിൽ ശ്രീരാമൻ മുനിയുടെ സുന്ദരസുയശസ്സ്, കോടി ഭാംതി കഹി = അനേകം തരത്തിൽ വ്യാഖ്യാനിച്ച്, സബഹി സുനാവാ = എല്ലാവരേയും കേൾപ്പിച്ചു.

ഭരദ്വാജന്റെ വാക്കുകൾ കേട്ടു ശ്രീരാമനു സങ്കോചമുണ്ടായി. മുനിയുടെ ഭാവവും, ഭക്തിയും ആനന്ദവും കണ്ടു രാമൻ

സംതൃപ്തനായി ആ അവസരത്തിൽ രാമൻ, മുനിയുടെ ഭാസുര യശസ്സ് അനേകം വിധത്തിൽ വ്യാഖ്യാനിച്ച സീതാലക്ഷ്മണന്മാരേയും ഗുഹനേയും കേൾപ്പിച്ചു

സോ ബഡ സോ സബ ഗുനഗന ഗേഹൂ
ജേഹി മുനീസ തുംഹ ആദര ദേഹൂ
മുനി രഘുബീര പരസപര നവഹീം
ബചന അഗോചര സുഖ അനുഭവഹീം.

മുനീസ ജേഹി തുംഹ = മഹർഷേ, ആരെ അങ്ങ്, ആദരിക്കുന്നുവോ അദ്ദേഹം വലിയവനാണ്, സോ സബ ഗുനഗന ഗേഹൂ=അദ്ദേഹം സർവ്വഗുണ സമൂഹത്തിൻെറയും ഗേഹവുമാണ്, മുനി രഘുബീര പരസപര = മുനിയും ശ്രീരാമനും പരസ്പരം, നവഹീം സുഖ അനുഭവഹീം = നമ്രത പ്രകാശിപ്പിക്കുന്നതും സുഖം അനുഭവിക്കുന്നതും, ബചന അഗോചര = വാചാമഗോചരങ്ങൾ തന്നെ

അല്ലയോ മഹർഷേ, ആരെ അങ്ങു ആദരിക്കുന്നുവോ ആ ഒരൊററക്കാരണത്താൽത്തന്നെ അദ്ദേഹം വലിയവനാണ്. അദ്ദേഹം സർവ്വഗുണ സമൂഹത്തിൻെറയും നിലയനവുമാണ്. മുനിയും ശ്രീരാമനും പരസ്പരം നമ്രത പ്രകാശിപ്പിക്കുന്നു; സുഖം അനുഭവിക്കുന്നു; ആ നമ്രതയും ആ സുഖാനുഭവവും വാചാമ ഗോചരങ്ങളാണ്.

ഏഹ സുധി പാഇ പ്രയാഗനിവാസീ
ബടു താപസ മുനി സിദ്ധ ഉദാസീ
ഭരദ്വാജ ആശ്രമ സബ ആഏ
ദേഖന ദസരഥ സുഅന സുഹാഏ.

ഏഹ സുധി പാഇ =(ശ്രീരാമനെഴുന്നള്ളിയിരിക്കുന്ന) വൃത്താന്തം കേട്ട്, പ്രയാഗനിവാസീ ബടു = പ്രയാഗനിവാസി

കളായ ബ്രഹ്മചാരികളും, താപസ മുനി സിദ്ധ = താപസന്മാരും മുനിമാരും സിദ്ധന്മാരും, ഉദാസീ സബ = യോഗികളെല്ലാം, സുഹാഏ ദസരഥ സുഅന = സുന്ദരന്മാരായ ദശരഥപുത്രന്മാരെ, ദേഖന ഭരദ്വാജ ആശ്രമ = കാണാൻ വേണ്ടി ഭരദ്വാജാശ്രമത്തിൽ, ആഏ = വന്നു

ശ്രീരാമൻ പത്നിയും സോദരനുമൊന്നിച്ച് വനത്തിൽ വന്നിരിക്കുന്ന വൃത്താന്തം കേട്ട് പ്രയാഗനിവാസികളായ ബ്രഹ്മചാരികളും താപസന്മാരും മുനിമാരും സിദ്ധന്മാരും യോഗികളെല്ലാം അവരെ ദർശിക്കാൻ ഭരദ്വാജാശ്രമത്തിലെത്തി.

രാമ പ്രനാമ കീൻഹ സബ കാഹൂ
മുദിത ഭഏ ലഹി ലോയന ലാഹൂ
ദേഹിം അസീസ പരമസുഖു പാഈ
ഫിരേ സരാഹത സുംദരതാഈ.

സബ കാഹൂ രാമ പ്രനാമ കീൻഹ = എല്ലാവരേയും രാമൻ പ്രണമിച്ചു, മുദിത ഭഏ ലോയന ലാഹൂ ലഹി = പ്രസന്നരാവുകയും ചെയ്തു ലോചനലാഭം നേടിയിട്ട്, പരമസുഖു പാഈ = പരമസുഖ പ്രാപ്തരായി, അസീസ ദേഹിം = ആശിസ്സു നല്കി, സുംദരതാഈ സരാഹത = സൗന്ദര്യത്തെ ശ്ലാഘിച്ചുകൊണ്ട്, ഫിരേ = മടങ്ങിപ്പോയി.

എല്ലാ ആഗതരേയും രാമൻ പ്രണമിച്ചു. നേത്രലാഭം സിദ്ധിച്ച് അവർ പ്രസന്നരായി. പരമസുഖ പ്രാപ്തരായ അവർ രാമനു ആശിസ്സു നല്കി. രാമൻെറ സൗന്ദര്യത്തെ ശ്ലാഘിച്ചു കൊണ്ടു വന്നവരെല്ലാം മടങ്ങിപ്പോവുകയും ചെയ്തു.

ദോ:- രാമ കീൻഹ ബിശ്രാമ നിസി
പ്രാത പ്രയാഗ നഹാഇ
ചലേ സഹിത സിയ ലഷന .
ജന മുദിത മുനിഹിം സിരു നാഇ.

രാമ നിസി ബിശ്രാമ കീൻഹ = രാമൻ രാത്രിയിൽ വിശ്രമിച്ചു, പ്രാത പ്രയാഗ നഹാഇ=പ്രഭാതത്തിൽ പ്രയാഗാ സ്നാനം ചെയ്തു്, മുനിഹിം സിരു നാഇ=മുനിയെ പ്രണമിച്ചു്, സഹിത സിയ ലഷന ജന=സീതയോടും ലക്ഷ്മണനോടും ഗുഹനോടും കൂടി, മുദിത ചലേ=സന്തോഷപൂർവ്വം പുറപ്പെട്ടു.

രാമൻ രാത്രി വിശ്രമിച്ചു് പ്രഭാതത്തിൽ പ്രയാഗയിൽ സ്നാനം ചെയ്തു ഭരദ്വാജനെ പ്രണമിച്ചു് സീതയോടും ലക്ഷ്മണനോടും ഗുഹനോടുമൊന്നിച്ചു യാത്ര തുടന്നു.

ചൗ:— രാമ സപ്രേമ കഹേഉ മുനി പാഹീം
നാഥ കഹിഅ ഹമ കേഹി മഗ ജാഹീം
മുനി മന ബിഹംസി രാമസന കഹഹീം
സുഗമ സകല മഗ തുംഹ കഹം അഹഹീം.

രാമ സപ്രേമ മുനിപാഹീം കഹേഉ=രാമൻ പ്രേമപൂർവ്വം മുനിയോടു പറഞ്ഞു:— നാഥ കഹിഅ=സ്വാമിൻ, പറയു, ഹമ കേഹി മഗ ജാഹീം=ഞങ്ങൾക്കു പോകാനുള്ള വഴിയേതാണു്? മുനി മന ബിഹംസി = മുനി മനസാ ചിരിച്ചു്, രാമ സന കഹഹീം = രാമനോടു പറഞ്ഞു— തുംഹ കഹം സകല മഗ = അങ്ങേയ്ക്കു എല്ലാ മാർഗ്ഗവും, സുഗമ അഹഹീം = സുഗമങ്ങളാണു്.

രാമൻ പ്രേമപൂർവ്വം മുനിയോടു ചോദിച്ചു:— 'സ്വാമിൻ ഞങ്ങൾക്കു പോകാനുള്ള വഴി ഏതാണു്?' ഇതു കേട്ടു മഹർഷി മനസാ ചിരിച്ചു രാമനോടിവിധം പറഞ്ഞു:— ഹേ രാമ, അവിടേയ്ക്കു എല്ലാ വഴികളും സുഗമങ്ങളാണു്

സാഥ ലാഗി മുനി സിഷ്യ ബോലാഏ
സുനി മന മുദിത പചാസക ആഏ
സബൻഹി രാമപര പ്രേമ അപാരാ
സകല കഹഹിം മഗു ദീഖ ഹമാരാ.

  

സാഥലാഗി മുനി = കൂടെ പോകുന്നതിനുവേണ്ടി മഹർഷി, സിഷ്യ ബോലാഏ; സുനി = ശിഷ്യന്മാരെ വിളിച്ചു കേട്ട്, മന മുദിത പവാസക ആഏ = മനസ്സിൽ സന്തോഷമുണ്ടായ പതിന്നാലു പേർ എത്തി, സബൻഹ് രാമപര അപാരാ പ്രേമ= എല്ലാവക്കും രാമനിൽ അപാര ഭക്തിയാണ്, മഗ്ഗ ഹമാരാ ദീഖ = മാർഗ്ഗം ഞങ്ങഠം കണ്ടിട്ടുള്ളതാണ്, സകല കഹഹി = എല്ലാവരും അറിയിച്ചു.

രാമനൊന്നിച്ചു പോകാൻ മഹർഷി, ശിഷ്യന്മാരെ വിളിച്ചു. വിളികേട്ട ഉടനെ സന്തുഷ്ടരായി പതിന്നാലു പേർ എത്തി. അവക്കെല്ലാം രാമനിൽ അപാര ഭക്തിയാണുള്ളതു്. അവരെല്ലാവരും പറഞ്ഞു: വഴി ഞങ്ങഠംക്കു പരിചയമുള്ളതാണ് എന്നു്.

മുനി ബടു ചാരി സംഗ തബ ദീൻഹേ
ജിൻഹ ബഹു ജനമ സുകൃത സബ കീൻഹേ
കരി പ്രനാമു രിഷി ആയസു പാഈ
പ്രമുദിത ഹൃദയ ചലേ രഘുരാഈ.

തബ മുനി ചാരി ബടു = ആ അവസരത്തിൽ മുനി നാലു ബ്രഹ്മചാരികളെ, സംഗ ദീൻഹേ = രാമന്റെ കൂടെ പോകുവാൻ കല്പിച്ചു, ജിൻഹ ബഹു ജനമ = അവർ അനേകം ജന്മങ്ങളിൽ, സബ സുകൃത കീൻഹേ = എല്ലാ സുകൃതങ്ങളും ചെയ്തവരാണ്, രിഷി പ്രനാമു കരി = മഹർഷിയെ പ്രണമിച്ച്, ആയസു പാഈ = അനുജ്ഞ വാങ്ങി, പ്രമുദിത ഹൃദയ രഘുരാഈ= സന്തുഷ്ട ഹൃദയനായി രാമൻ, ചലേ = പുറപ്പെട്ടു.

ആ അവസരത്തിൽ, മുനി, നാലു ബ്രഹ്മചാരികളെ രാമനൊന്നിച്ചു പോകാൻ നിയോഗിച്ചു ആ നാലുപേരും നിരവധി ജന്മങ്ങളിൽ സവ്വ സൽകമ്മങ്ങളും ചെയ്തിട്ടുള്ളവരുമാണ്. രാമൻ ഭരദ്വാജനെ പ്രണമിച്ചു അനുജ്ഞ വാങ്ങി സന്തുഷ്ട ഹൃദയനായി യാത്ര തുടന്നു. (പാപികഠംക്കു രാമനൊന്നിച്ചു സഞ്ചരിക്കാൻ കഴിവില്ലെന്നു സൂചന)

ഗ്രാമ നികട ജബ നികസഹിം ജാഇ
ദേഖഹിം ദരസു നാരി നര ധാഇ
ഹോഹിം സനാഥ ജനമഫലു പാഇ
ഫിരഹിം ദുഖിത മനു സംഗ പഠാഇ.

ജബ ഗ്രാമ നികട ജാഇ നികസഹിം = ഗ്രാമസമീപത്തെത്തുമ്പോഠം, നാരി നര ധാഇ ദരസു ദേഖഹിം = സ്ത്രീ പുരുഷന്മാരോടിയണഞ്ഞു് സന്ദർശിക്കുന്നു, ജനമഫലു പാഇ സനാഥ ഹോഹിം = ജന്മലാഭം നേടി സനാഥരായി ഭവിക്കുന്നു, മനു സംഗ പഠാഇ = മനസ്സിനെ രാമനൊന്നിച്ചയച്ചു്, ദുഖിത ഫിരഹിം = ദുഃഖിതരായി പിൻവാങ്ങുകയും ചെയ്യുന്നു.

ശ്രീരാമനും സീതയും ലക്ഷ്മണനും ഗുഹനും ഗ്രാമ സമീപത്തെത്തുമ്പോഠം ഗ്രാമവാസികളായ സ്ത്രീപുരുഷൻ ഓടിയണഞ്ഞു ദർശനം ചെയ്യുകയായി, ജന്മലാഭം നേടി സനാഥരായി തീരുകയായി; മനസ്സു രാമനെ നോക്കിച്ചയച്ചു് ദുഃഖിതരായി പിൻവാങ്ങുകയുമായി.

ദോ:- ബിദാ കിഏ ബടു ബിനയ
കരി ഫിരേ പാഇ മനകാമ
ഉതരി നഹാഏ ജമുന ജല
ജോ സരീര സമ സ്യാമ

ബിനയ കരി ബടു ബിദാകിഏ = വിനയപൂർവ്വം രാമൻ ബ്രഹ്മചാരികഠംക്കു് വിട നല്കി, മനകാമ പാഇ ഫിരേ = മനോരഥം സാധിച്ചു മടങ്ങി, ജോ സരീര സമ = യാതൊന്നു ശരീരവർണ്ണത്തിനു് സമാനം, സ്യാമ ജമുനജല ഉതരി=ശ്യാമമോ ആ യമുനാ ജലത്തിലിറങ്ങി, നഹാഏ = സ്നാനം ചെയ്തു.

ബ്രഹ്മചാരികളായ നാലു പേരേയും രാമൻ വിനയപൂർവ്വം മടക്കി അയച്ചു. രാമനൊന്നിച്ചു സഞ്ചരിക്കണമെന്ന ആഗ്രഹം സഫലമായതോടെ കൃതാർത്ഥരായഅവർ ഭരദ്വാജാശ്രമത്തിലേക്കു

പുറപ്പെട്ടു. അനന്തരം രാമൻ, സ്വശരീരവർണ്ണത്തിനു തുല്യമായ ജലം വഹിക്കുന്ന യമുനയിലിറങ്ങി സ്നാനം ചെയ്തു.

ചൗ:- സുനത തീരബാസീ നരനാരീ
ധാഏ നിജനിജ കാജ ബിസാരീ
ലഷന രാമസിയ സുംദരതാഈ
ദേഖി കരഹിം നിജ ഭാഗ്യ ബഡാഈ

സുനത തീരബാസീ=കേട്ട ഉടനെ തീരവാസികളായ, നരനാരീ നിജനിജ = സ്ത്രീപുരുഷന്മാർ അവരവരുടെ, കാജ ബിസാരീ = ജോലികൾ മറന്നു്, ധാഏ, ലഷന രാമസിയ = ഓടിയെത്തി. രാമലക്ഷ്മണന്മാരുടേയും സീതയുടേയും, സുംദരതാഈ ദേഖി=സൗന്ദര്യം വീക്ഷിച്ചു്, നിജ ഭാഗ്യ ബഡാഈ കരഹിം=സ്വഭാഗധേയത്തെ വാഴ്ത്താൻ തുടങ്ങി.

രാമൻ വന്നതായി കേട്ടു് യമുനാനദിയുടെ തീരത്തു വസിക്കുന്നവരായ സ്ത്രീകളും പുരുഷന്മാരും, അവരുടെ വേലകൾ മറന്നു രാമദർശനാർത്ഥം ഓടിയണഞ്ഞു. സീതയുടേയും രാമലക്ഷ്മണന്മാരുടേയും സൗന്ദര്യം വീക്ഷിച്ച ജനങ്ങൾ, തങ്ങൾക്കി പ്രകാരം നയനമോഹനമായ ദൃശ്യം കാണാനിടയായ സ്വഭാഗ്യത്തെ മുക്തകണ്ഠം പുകഴ്ത്തി.

അതി ലാലസാ സബഹിം മന മാഹീം
നാഉം ഗാഉം ബൂഝത സകുചാഹീം
ജേ തിൻഹ മഹ്ഉം ബയബിരിധി സയാനേ
തിൻഹകരി ജുഗുതി രാമു പഹിചാനേ

സബഹിം മനമാഹീം അതി ലാലസാ = എല്ലാവരുടേയും മനസ്സിൽ വലുതായ ആഗ്രഹം, നാഉം ഗാഉം ബൂഝത സകുചാഹീം = പേരും ഊരും ചോദിക്കുന്നതിൽ സങ്കോചം, തിൻഹമഹ്ഉം ബയബിരിധി = അവരിൽ വയോവൃദ്ധരും, സയാനേ

ജേ തിൻഹ ചതുര ആയിട്ടുള്ളവർ അവരുടെ, ജുഗുതി രാമു പഹിചാനേ = യുക്തിയാൽ ശ്രീരാമനെ തിരിച്ചറിഞ്ഞു.

രാമനെ ദർശിക്കാൻ വന്നുചേർന്ന ജനക്കൂട്ടത്തിന്റെയെല്ലാം മനസ്സിൽ വലിയായ ഒരു ആഗ്രഹമുണ്ട് എല്ലാ സംഗതികളും ചോദിച്ചറിയാൻ. എന്നാൽ അവരുടെ സങ്കോചം നിമിത്തം ശ്രീരാമനോടും കൂടെയുള്ളവരോടും 'നിങ്ങളുടെ പേരെന്താണ്? നാടേതാണ്'' എന്നു ചോദിക്കുന്നതിനുപോലും കഴിയുന്നില്ല ആ വമ്പിച്ച ജനസംഘത്തിൽ പല പ്രായക്കാരുമുണ്ട്. വയോവൃദ്ധന്മാരും ചതുരന്മാരുമായ ചിലർ അവരുടെ യുക്തികൊണ്ട് രാമനെ കണ്ടുപിടിച്ച് തിരിച്ചറിഞ്ഞു

> സകല കഥാ തിൻഹ സബഹിം സുനാഈ
> ബനഹി ചലേ പിതു ആയസു പാഈ
> സുനി സബിഷാദ സകല പഛിതാഹീം
> രാനീരായ കീൻഹ ഭലനാഹീം

തിൻഹ സബഹിം = കാര്യങ്ങളും ഗ്രഹിച്ചവർ എല്ലാവരോടും സകല കഥാ സുനാഈ = എല്ലാ കഥകളും പറഞ്ഞു കേൾപ്പിച്ച്, പിതു ആയസു പാഈ ബനഹി ചലേ = പിതാവിന്റെ നിയോഗ പ്രകാരമാണ് വനത്തിലേക്ക പുറപ്പെട്ടിരിക്കുന്നത്. സുനി സകല സബിഷാദ = കേട്ടു എല്ലാവരും വിഷാദപൂർവ്വം, പഛിതാഹീം = പശ്ചാത്തപിച്ചു, രാനീരായ ഭല നാഹീം കീൻഹ = റാണിയും രാജാവും നല്ലത പ്രവർത്തിച്ചില്ല

വയോവൃദ്ധരും ചതുരരുമായ ചിലർ യുക്തി പ്രയോഗിച്ച് രാമനിൽനിന്ന് ചിലതൊക്കെ മനസ്സിലാക്കി അതെല്ലാം മററുള്ളവരോട പറഞ്ഞു ഇവർ വനത്തിലേക്ക പുറപ്പെട്ടിട്ടുള്ളത് പിതാവിന്റെ ആജ്ഞയാലാണ്'' എന്നും മററും. ഇതുകേട്ട് എല്ലാവർക്കും വല്ലാത്ത വിഷാദമുണ്ടായി അവർ പറഞ്ഞു: — 'രാജാവും റാണിയും നല്ലതല്ല പ്രവർത്തിച്ചത്'' എന്നു്.

തേഹി അവസര ഏക താപസ ആവാ
തേജപുംജ ലഘുബയസ സുഹാവാ
കബി അലഷിത ഗതി വേഷബിരാഗീ
മന ക്രമ ബചന രാമ അനുരാഗീ

തേഹി അവസര ലഘുബയസ = ആ അവസരത്തിൽ വളരെ ചെറുപ്പക്കാരനും, തേജപുംജ സുഹാവാ = അതി തേജസ്വിയും സുന്ദരനുമായ, ഏക താപസ ആവാ = ഒരു താപസൻ വന്നു, ഗതി കബി അലഷിത = ഗതി കവികൾക്ക് ലക്ഷിതമായിരുന്നില്ല, ബിരാഗീ വേഷ = ആ വൈരാഗ്യ വേഷക്കാരൻ, മന ക്രമ ബചന രാമ അനുരാഗീ = മനസാ വാചാ കർമ്മണാ രാമനിൽ അനുരക്തനാണ്

ആ അവസരത്തിൽ ഏററവും ചെറുപ്പക്കാരനും അതി തേജസ്വിയും സുന്ദരനും, കവികൾക്കുപോലും അലക്ഷിതമായ ഗതിയോടു കൂടിയവനുമായ ഒരു താപസൻ ശ്രീരാമദേവനെ സമീപിച്ചു. വിരക്തനു ഉചിതമായ വേഷത്തിൽ സമാഗതനായ ആ ദിവ്യൻ മനസാ വാചാ കർമ്മണാ രാമനിൽ അനുരക്തനാണ്.

ദോ:- സജല നയന തന പുലകി
നിജ ഇഷ്ട ദേവ പഹിചാനി
പരേഉ ദംഡ ജിമി ധരനീതല
ദസാ ന ജായ ബഖാനി

നിജ ഇഷ്ടദേവ പഹിചാനി = തന്റെ ഇഷ്ടദേവതയെ തിരിച്ചറിഞ്ഞു, നയന സജല; തന പുലകി = കണ്ണുകൾ സജലങ്ങളായി; ശരീരം പുളകിതമായി, ജിമി ദംഡ ധരനിതല പരേഉ = ദണ്ഡവൽ ഭൂമിയിൽ പതിച്ചു, ദസാ ബഖാനി ന ജായ = സ്ഥിതി വിവരിക്കാൻ എളുപ്പമല്ല.

തന്റെ ഇഷ്ടദേവതയെ തിരിച്ചറിഞ്ഞു ആ ബാലതാപസൻ ബാഷ്പപൂർണ്ണ നേത്രനായി. ദേഹത്തിൽ കോരിത്തരിപ്പുണ്ടായി.

അദ്ദേഹം വടിയെന്നപോലെ ഭൂമിയിൽ വീണു. അദ്ദേഹത്തിന്റെ അപ്പോളത്തെ സ്ഥിതി വിവരിക്കുക സാദ്ധ്യമല്ല.

ചൗ:- രാമ സപ്രേമ പുലകി ഉര ലാവാ
പരമ രംക ജനു പാരസ പാവാ
മനഹും പ്രേമ പരമാരഥ ദോഉ
മിലത ധരേം തന കഹ സബ കോഉ.

**രാമ സപ്രേമ പുലകി ഉരലാവാ** = രാമൻ പ്രേമത്താൽ പുളകിതനായി, **പരമ രംക ജനു പാരസ പാവാ** = പരമ ദരിദ്രനു സ്വർണ്ണനിക്ഷേപം ലഭിച്ചാലെന്നപോലെ, **ദോഉ മിലത സബ കോഉ** = രണ്ടുപേരും ആശ്ലിഷ്ടരായപ്പോൾ എല്ലാവരും, **കഹ** = **പ്രേമ പരമാരഥ** = പറയാൻ തുടങ്ങി: — പ്രേമവും സത്യവും, **തന ധരേം മനഹും** = ശരീരമെടുത്തവരാണെന്നുതോന്നും ആ താപസനും ശ്രീരാമനും.

രാമൻ പ്രേമപുളകിതനായി താപസനെ മാറോടണച്ചു തപസ്വിയ്ക്കാകട്ടെ പരമ ദരിദ്രനു സ്വർണ്ണനിക്ഷേപം ലഭിച്ചാലെങ്ങനെയോ അതുപോലുള്ള ആഹ്ലാദമുണ്ടായി. രണ്ടുപേരും പരസ്പരം ആശ്ലേഷിക്കപ്പെട്ടപ്പോൾ ദർശകലോകത്തിനു സന്ദേഹമുണ്ടായി, അവരിരുവരും പ്രേമവും സത്യവും ശരീരമെടുത്തവരോ എന്നു്.

ബഹുരി ലഷന പായൻഹ സോഇ ലാഗാ
ലീൻഹ ഉഠായ ഉമഗി അനുരാഗാ
പുന സീയ ചരന ധൂരി ധരി സീസാ
ജനനി ജാനി സിസു ദീൻഹി അസീസാ.

**ബഹുരി സോഇ ലഷന പായൻഹ ലാഗാ** = പിന്നീടദ്ദേഹം ലക്ഷ്മണപാദങ്ങളിൽ നമിച്ചു, **അനുരാഗാ ഉമഗി** = സ്നേഹാധിക്യത്തോടെ ലക്ഷ്മണൻ തപസ്വിയെ, **ഉഠായ ലീൻഹ;**

പുനി സീയ ചരന = എഴുന്നേല്പിച്ചു. അനന്തരം സീതയുടെ പാദത്തിലെ, ധൂരി സീസാ ധരീ = ധൂളി ശിരസാവഹിച്ചു, സിസു ജാനി ജനനി = ശിശുവെന്നറിഞ്ഞു സീതാദേവി, അസീസാ ദീൻഹി = ആശിസ്സു നല്കി.

പിന്നീടു ആ ബാലയോഗി ലക്ഷ്മണപാദങ്ങളിൽ പ്രണമിച്ചു സ്നേഹാധികൃത്താൽ ലക്ഷ്മണൻ താപസനെ എടുത്തെഴുന്നേല്പിച്ചു. മൂന്നാമതദ്ദേഹം സീതാദേവിയുടെ പാദധൂളി ശിരസ്സിലണിഞ്ഞു. ബാലനെന്നറിഞ്ഞു അവന്നു സീത ആശിസ്സുകാം നല്കി.

കീൻഹ നിഷാദ ദംഡവത തേഹീ
മിലേഉ മുദിത ലഖി രാമസനേഹീ
പിഅത നയനപുട രൂപു പിയൂഖാ
മുദിത സുഅസനു പാഇ ജിമി ഭൂഖാ.

നിഷാദ തേഹീ ദംഡവത കീൻഹ = ഗുഹൻ ആ തപസ്വിയെ ദണ്ഡനമസ്കാരം ചെയ്തു, രാമസനേഹീ ലഖി = രാമസ്നേഹിയെന്നറിഞ്ഞു, മുദിത മിലേഉ = സന്തുഷ്ടനായി പുണർന്നു, ഭൂഖാ സുഅസനു പാഇ ജിമി = ക്ഷുധാർത്തൻ നല്ല ഭക്ഷണം ലഭിച്ചാൽ എങ്ങനെയോ അങ്ങനെ, നയന പുട രൂപു പിയൂഖാ = സ്വനയന പുടങ്ങളാൽ സൗന്ദര്യമാകുന്ന അമൃതു, പിഅത = പാനം ചെയ്തു.

ഗുഹൻ താപസനെ ദണ്ഡവൽ നമിച്ചു. രാമഭക്തനാണു് ഗുഹനെന്നറിഞ്ഞു താപസൻ ഗുഹനെ പുണർന്നു. ക്ഷുൽപീഡിതന്നു വിഭവസമൃദ്ധമായ ആഹാരം ലഭിച്ചാൽ എത്രത്തോളമായിരിക്കുമോ ആനന്ദം അപ്രകാരമൊരാനന്ദം സ്വന്തം നേത്രപുടങ്ങളാൽ ശ്രീരാമന്റെ സൗന്ദര്യമാകുന്ന അമൃതു പാനം ചെയ്തുകൊണ്ടിരിക്കുന്ന താപസന്നും സിദ്ധിച്ചു [ഈ ബാലതാപസൻ ആരെന്നോ അദ്ദേഹത്തിന്റെ പേരെന്തെന്നോ, രാമസന്ദർശനം

കഴിഞ്ഞു അദ്ദേഹം എവിടേക്കു പോയയെന്നോ ഒന്നു പ്രസ്താവിച്ചിട്ടില്ല. ഇതു കുറച്ചൊരതൃപ്തി അനുവാചകൾക്കുണ്ടാകുമെന്നു തോന്നുന്നു ]

തേ പിതു മാതു കഹഹു സഖി കൈസേ
ജിൻഹ പഠഏ ബന ബാലക ഐസേ
രാമലഷന സിയ രൂപ നിഹാരീ
ഹോഹിം സനേഹ ബികല നരനാരീ.

സഖി കഹഹു = സഖി, പറയൂ, ജിൻഹ ഐസേ ബാലക = ഏതൊരുത്തർ ഇതുപോലുള്ള കുട്ടികളെ, ബന പഠഏ തേ പിതു മാതു = കാട്ടിലേക്കയച്ചുവോ ആ മാതാപിതാക്കന്മാർ, കൈസേ = എന്തൊരു മട്ടുകാരാണ്! രാമ ലഷന സിയ രൂപ നിഹാരീ = രാമലക്ഷ്മണന്മാരുടേയും സീതയുടേയും സൗന്ദര്യം നിരീക്ഷിച്ച്, നരനാരീ സനേഹ ബികല ഹോഹിം = സ്ത്രീകളും പുരുഷന്മാരും സ്നേഹ വ്യാകുലരായി.

സഖീ, പറയൂ. ഇതുപോലുള്ള കുട്ടികളെ കാട്ടിലേക്കു ഉന്തിത്തള്ളി അയച്ച മാതാപിതാക്കന്മാർ എന്തൊരു കൂട്ടർ! രാമലക്ഷ്മണന്മാരുടേയും സീതയുടേയും സൗന്ദര്യം നിരീക്ഷിച്ചു, സ്നേഹം നിമിത്തം സ്ത്രീ പുരുഷന്മാരെല്ലാം വ്യാകുലരാകാൻ തുടങ്ങി.

ദോ:- തബ രഘുബീര അനേക ബിധി
സഖഹി സിഖാവന ദീൻഹ
രാമരജായസു സീസ ധരി
ഭവന ഗവനു തേഇ കീൻഹ.

തബ രഘുബീര അനേക ബിധി = ആ അവസരത്തിൽ രാമൻ പലവിധത്തിലും, സഖഹി സിഖാവന ദീൻഹ = സുഹൃത്തായ ഗുഹനു ഉപദേശങ്ങളും നല്കി, തേഇ രാമരജായസു = ഗുഹൻ രാമാജ്ഞ, സീസ ധരി ഭവന ഗവനു കീൻഹ = ശിരസാവഹിച്ചു സ്വഭവനത്തിലേക്കു യാത്രയായി.

  

ആ അവസരത്തിൽ സുഹൃത്തായ ഗുഹനു രാമൻ പലവിധത്തിലും ഉപദേശങ്ങൾ നല്കി. ഗുഹനാകട്ടെ രാമാജ്ഞ ശിരസാ വഹിച്ചു സ്വഭവനത്തിലേക്കു യാത്രയായി.

പുനി സിയ രാമ ലഷന കര ജോരീ
ജമുനഹി കീൻഹ പ്രനാമു ബഹോരീ
ചലേ സസീയ മുദിത ദോഉ ഭാഈ
രബിതനുജാ കൈ കരത ബഡാഈ.

പുനി സിയ രാമ ലഷന = അനന്തരം സീതയും രാമലക്ഷ്മണന്മാരും, കര ജോരീ ജമുനഹി = ബദ്ധാഞ്ജലിഹസ്തരായി യമുനാനദിയെ, പ്രനാമു കീൻഹ; ബഹോരീ = പ്രണാമം ചെയ്തു. അനന്തരം, സസീയ മുദിത ദോഉ ഭാഈ = സീതയൊന്നിച്ചു സന്തുഷ്ടരായ ഇരു സഹോദരന്മാരും, രബിതനുജാ കൈ ബഡാഈ കരത ചലേ = സൂര്യപുത്രിയായ യമുനയെ പുകഴ്ത്തികൊണ്ടു പ്രയാണം ചെയ്തു.

അനന്തരം സന്തുഷ്ടരായ സീതയും രാമനും ബദ്ധാഞ്ജലീഹസ്തരായി യമുനാ നദിയെ പ്രണമിച്ചു പിന്നീട് സീതാസമേതം ഇരു സഹോദരന്മാരും സൂര്യപുത്രിയായ യമുനയെ പ്രകീർത്തിച്ചുകൊണ്ടു യാത്ര തുടന്നു

പഥിക അനേക മിലഹിം മഗ്ഗ ജാതാ
കഹഹിം സപ്രേമ ദേഖി ദോഉ ഭ്രാതാ
രാജ ലഷണ സബ അംഗ തുംഹാരേ
ദേഖി സോചു അതിഹൃദയ ഹമാരേ

മഗ്ഗജാതാ അനേക പഥിക=വഴി വടക്കുമ്പോൾ നിരവധി പഥികരെ, മിലഹിം സപ്രേമ=കിട്ടി പ്രേമപൂർവ്വം, ദോഉ ഭ്രാതാ ദേഖി കഹഹിം=ഇരുസോദരന്മാരേയും നോക്കി ഇങ്ങനെ പറഞ്ഞു:– തുംഹാരേ അംഗ സബരാജ ലഷന=നിങ്ങളുടെ

അംഗത്തിൽ സർവ്വ രാജലക്ഷണവും, ദേഖി ഹമാരേ ഹൃദയ= കണ്ടിട്ട് ഞങ്ങളുടെ മനസ്സിന്ന്, അതി സോച്ച=വലിയ ദുഃഖം ഉണ്ടാകുന്നുണ്ട്.

വഴിയിൽ അവർക്ക് അനേകം പഥികരുമായി സന്ധിക്കാൻ കഴിഞ്ഞു. അവർ പ്രേമപൂർവ്വം ആ രണ്ടു സോദരന്മാരേയും നോക്കി ഇങ്ങനെ പറയുകയും ചെയ്തു. നിങ്ങളുടെ ശരീരത്തിൽ സർവ്വ രാജലക്ഷണവും കണ്ടിട്ടു ഞങ്ങളുടെ മനസ്സിന്നു വല്യതായ വ്യഥ ഉണ്ടാകുന്നുണ്ട്.

മാരഗ ചലഹു പയാദേഹിം പാഏം
ജ്യോതിഷു ഝൂഠ ഹമാരേഹി ഭാഏം
അഗമു പംഥ ഗിരി കാനന ഭാരീ
തേഹി മഹം സാഥ നാരി സുകമാരീ

പയാദേഹിം പാഏം മാരഗ ചലഹു=നഗ്ന പാദങ്ങളുമായി വഴി നടക്കുന്നു. ഹമാരേഹി ഭാഏം=ഞങ്ങളുടെ അഭിപ്രായം, ജ്യോതിഷു ഝൂഠ=ജ്യോതിഷം വ്യാജമാണെന്നത്രെ; അഗമു പംഥ ഗിരി കാനന ഭാരീ=അംഗമ്യങ്ങളായ വഴികളും ഗിരികാനനങ്ങളും വളരെ, തേഹിമഹം സാഥ=അവയിലൂടെ പോകുന്ന (നിങ്ങളുടെ) കൂടെ, സുകമാരീ നാരീ=സുന്ദരിയായൊരു സ്ത്രീയും.

സർവ്വ രാജലക്ഷണയുക്തരായ നിങ്ങൾ സഞ്ചരിക്കുന്നതോ നഗ്നപാദരായിട്ട്. ഇക്കാരണത്താൽത്തന്നെ ഞങ്ങളുടെ അഭിപ്രായം ജ്യോതിഷം വ്യാജമാണെന്നത്രെ. അഗമ്യങ്ങളായ വഴികളും; കാനനങ്ങളും ഗിരികളും അസംഖ്യം; അവയിലൂടെ സഞ്ചരിക്കുന്ന നിങ്ങളുടെ കൂടെ സുകമാരിയായൊരു സ്ത്രീയും. (നഗരത്തിലിരുന്നു പ്രജാപരിപാലനം നിർവ്വഹിക്കേണ്ട രാജാക്കന്മാർ കാനന സഞ്ചാരികളാകുന്നതു് ജ്യോതിഷ ശാസ്ത്രത്തിന്ന് നിരക്കാത്തതാണെന്നു് ഭാവാർത്ഥം.)

കരി കേഹരി ബന ജാഇ ന ജോഈ
ഹമ സംഗ ചലഹിം ജോ ആയസു ഹോഈ
ജാബ ജഹാം ലഗി തഹം പഹുംചാഈ
ഫിരബ ബഹോരി തുംഹഹിം സിരു നാഈ

ജാഇ ന ജോഈ കരി=ഗണിക്കാനാകാത്ത ആനകളും, കേഹരി ബന=സിംഹങ്ങളുമുണ്ട് കാട്ടിൽ, ജോ ആയസു ഹോഈ=കല്പനയുണ്ടെങ്കിൽ, ജഹാം ലഗി ജാബ==എവിടെ വരെ പോകാനാവുമോ, തഹം ലഗി പഹുംചാഈ=അവിടെ വരെ നിങ്ങളെ കൊണ്ടുചെന്നാക്കി, തുംഹഹിം സിരുനാഈ= നിങ്ങളെ കുമ്പിട്ട്, ബഹോരി ഫിരബ=പിന്നീട് ഞങ്ങൾ മടങ്ങിപ്പോരാം.

കണക്കാക്കാനാകാത്ത ഗജങ്ങളും കേസരികളുമുണ്ട് കാട്ടിൽ. ഞങ്ങൾക്ക ആജ്ഞ തരുന്നപക്ഷം നിങ്ങളുടെ കൂടെ ഞങ്ങളും വരാം. പോകാനാവുന്ന സ്ഥലം വരെ നിങ്ങളെ കൊണ്ടു ചെന്നാക്കി ഞങ്ങൾ നിങ്ങളെ കുമ്പിട്ട വിടവാങ്ങി മടങ്ങി ക്കൊള്ളാം

ദോ:- ഏഹി ബിധി പൂംഛഹിം പ്രേമ ബസ
പുലക ഗാത ജലു നൈന
കൃപാസിംധു ഫേരഹിം തിൻഹഹിം
കഹി ബിനീത മൃദു ബൈന

പ്രേമബസ ഗാത=പ്രേമത്തിനു വിധേയരായ ശരീരങ്ങൾ, പുലക നൈന ജലു=പുളകിതമായി; നേത്രങ്ങൾ സജലങ്ങളായി, ഏഹി ബിധി പൂംഛഹിം=ഈ വിധത്തിലാണവർ ചോദിച്ചതു്, കൃപാസിംധു തിൻഹഹിം=രാമൻ അവരെ, ബിനീത മൃദു ബൈന=വിനീതങ്ങളും കോമളങ്ങളുമായ വാക്കുകൾ, കഹി ഫേരഹിം=പറഞ്ഞു തിരിച്ചയച്ചു

  

പ്രേമാധീനരായ അവരുടെ ശരീരങ്ങളിൽ കോരിത്തരിപ്പുണ്ടായി. അവരുടെ കണ്ണുകളിൽ ബാഷ്പം നിറഞ്ഞു. ആ വിധത്തിലാണവർ ചോദിച്ചതു്. കരുണക്കടലായ രാമൻ അവരെ വിനയം തുളുമ്പുന്ന കോമള വാക്കുകൾ പറഞ്ഞു സമാധാനിപ്പിച്ച തിരികെ അയച്ചു.

ചൗ:- ജേ പുര ഗാംവ ബസഹിം മഗമാഹീം
തിൻഹഹിം നാഗസുര നഗര സിഹാഹീം
കേഹി സുകൃതി കേഹി ഘരീ ബസാഏ
ധന്യ പുന്യ മയ പരമ സുഹാഏ.

മഗമാഹീം ജേപുര ഗാംവ = വഴിയിലുള്ള ഏതൊരു നഗരങ്ങളും ഗ്രാമങ്ങളും, ബസഹിം തിൻഹഹിം=സ്ഥിതിചെയ്തിരുന്നുവോ അവയെ, നാഗസുര നഗര സിഹാഹീം = നാഗലോകത്തിലെ നഗരവും, സുരനഗരവും ശ്ലാഘിച്ചിരുന്നു, കേഹി സുകൃതി കേഹി ഘരീ = ഇവയിൽ ഏതു പുണ്യാത്മാവു് ഏതു സമയത്തു്, ബസാഏ ധന്യ പുന്യമയ=വസിച്ചിട്ടുണ്ടോ അവർ ധന്യരാണ്; പുണ്യാത്മക്കളാണു്, പരമ സുഹാഏ = പരമ സുന്ദരന്മാരുമാണു്.

ശ്രീരാമൻ സഞ്ചരിക്കുന്ന വഴിയിലുള്ള ഏതേതു നഗരങ്ങളും ഗ്രാമങ്ങളുമുണ്ടോ അവയെ നാഗനഗരവും സുരനഗരവും ശ്ലാഘിച്ചിരുന്നു. ഇവയിൽ ഏതു പുണ്യാത്മാക്കൾ ഏതു സമയത്തു വസിച്ചിട്ടുണ്ടോ അവർ ധന്യരാണു്; സുകൃതികളാണു്; ഏററവും സുന്ദരരുമാണു്. [ഇവരുടെ സുകൃതം കൊണ്ടും സൗന്ദര്യം കൊണ്ടും സമ്പൂർണ്ണങ്ങളാണു് ഈ ഗ്രാമങ്ങളും നഗരങ്ങളും എന്നു സാരം]

ജഹം ജഹം രാമചരന ചലി ജാഹീം
തീൻഹ സമാന അമരാവതി നാഹീം
പുന്യ പുംജ മഗനികട നിവാസീ
തീൻഹഹിം സരാഹഹിം സുരപുരബാസീ.

ജഹം ജഹം രാമചരന = എവിടെയെവിടെ ശ്രീരാമപാദങ്ങൾ, ചലി ജാഹീം തീൻഹ സമാന = ഊന്നിയിട്ടുണ്ടോ ആ പ്രദേശങ്ങൾക്കു തുല്യമായി, അമരാവതി നാഹീം = അമരാവതിയും ഇല്ല, മഗനികട നിവാസീ = വഴിയ്ക്കരികെ വസിക്കുന്നവർ, പുന്യപുംജ തിൻഹഹീം = ഏററവും പുണ്യാത്മാക്കളാണ്. അവരെ, സുരപുര ബാസീ = അമരാവതിയിൽ വസിക്കുന്നവർകൂടി, സരാഹഹീം=ശ്ലാഘിച്ചിരുന്നു.

ഏതേതു പ്രദേശത്തു ശ്രീരാമൻ പാദാർപ്പണം ചെയ്തിട്ടുണ്ടോ ആ പ്രദേശങ്ങൾക്കു അമരാവതിയും തുല്യമല്ല ശ്രീരാമൻ സഞ്ചരിച്ച വഴിയുടെ സമീപം വസിക്കുന്ന മനുഷ്യർ ഏററവും പുണ്യാത്മാക്കളാണ്. അവരെ ദേവനഗരമായ അമരാവതിയിൽ വസിക്കുന്നവരും ശ്ലാഘിച്ചിരുന്നു.

ജേ ഭരി നയന ബിലോകഹിം രാമഹിം
സീതാലഷന സഹിത ഘനസ്യാമഹിം
ജേ സര സരിത രാമ അവഗാഹഹിം
തീൻഹഹിം ദേവ സര സരിത സരാഹഹിം

ജേ സീതാലഷന സഹിത = ഏതൊന്നു സീതാലക്ഷ്മണസമേതനും, ഘനസ്യാമഹിം രാമഹിം നയന ഭരി ബിലോകഹിം = മേഘശ്യാമളകളേബരനുമായ രാമനെ കണ്ണുകൾ നിറയെ കാണുന്നുവോ, ജേ സര സരിത = ഏതൊരു സരസ്സുകളിലും നദികളിലും രാമൻ, അവഗാഹഹിം = ദേവസര സരിത = സ്നാനം ചെയ്യുന്നുവോ അവയെ മാനസസരസ്സും ഗംഗയും, സരാഹഹിം = പ്രശംസിച്ചുകൊണ്ടിരുന്നു

ഏതൊന്നു സീതാലക്ഷ്മണസമേതനും മേഘശ്യാമളകളേബരനുമായ രാമചന്ദ്രനെ കൺനിറയെ കാണുന്നുവോ ഏതൊരു സരസ്സുകളിലും നദികളിലും രാമൻ സ്നാനം ചെയ്യുന്നുവോ അവയെ മാനസസരസ്സും ദേവഗംഗയും പ്രശംസിച്ചിരുന്നു.

  

ജേംഹി തരു തര പ്രഭു ബൈഠംഹിം ജാഈ
കരംഹി കലപതരു താസു ബഡാഈ
പരസി രാമപദ പദ്മ പരാഗാ
മാനതി ഭൂമി ഭൂരി നിജ ഭാഗാ.

പ്രഭു ജാഈ ജേംഹി തരുതര ബൈഠംഹിം = രാമൻ ചെന്നു ഏതൊരു വൃക്ഷതലത്തിലിരിക്കുന്നു, താസു ബഡാഈ കലപതരു കരംഹി = അതിൻെറ മാഹാത്മ്യം കല്പവൃക്ഷങ്ങളാണു് ശ്ലാഘിക്കുന്നതു്. രാമപദ പദ്മ പരാഗാ = രാമപാദ കമലപരാഗത്തെ, ഭൂമി നിജ ഭൂരി ഭാഗ മാനതി = ഭൂമി സ്വമഹാഭാഗ്യമായി പരിഗണിക്കുന്നു.

ഏതൊരു വൃക്ഷമൂലത്തിൽ ചെന്നു രാമൻ ഇരിക്കുന്നുവോ ആ വൃക്ഷത്തെ വാഴ്ത്തുന്നതു കല്പകവൃക്ഷങ്ങളാണു്. ശ്രീരാമൻെറ തൃപ്പാദകമലങ്ങളിലെ പരാഗം സ്പർശിക്കാനിടയായതിനാൽ ഭൂമി, തൻെറ ഭാഗ്യത്തെ അപാരമായി പരിഗണിക്കുന്നു

ദോ:- ഛാംഹ കരംഹിം ഘന ബിബുധഗന
ബരഷംഹിം സുമന സിഹാംഹിം
ദേഖത ഗിരി ബന ബിഹംഗ മൃഗ
രാമു ചലേ മഗ ജാംഹിം

ഘന ഛാംഹ കരംഹിം = മേഘങ്ങൾ നിഴൽ വിരിക്കുകയും, ബിബുധഗന സുമന ബരഷംഹിം = ദേവന്മാർ പുഷ്പങ്ങൾ വർഷിക്കുകയും, സിഹാംഹിം ഗിരി ബന = ശ്ലാഘിക്കുകയും ചെയ്യുന്നു. ഗിരികളേയും വനങ്ങളേയും, ബിഹംഗ മൃഗ ദേഖത രാമു = പക്ഷികളേയും മൃഗങ്ങളേയും നോക്കിക്കൊണ്ടു രാമൻ, മഗ ചലേ ജാംഹിം = വഴി നടക്കുകയും ചെയ്യുന്നു.

വഴി നടക്കുന്ന രാമനു മേഘങ്ങൾ തണൽ നൽകി; ദേവന്മാർ പുഷ്പങ്ങൾ വർഷിച്ചു; ശ്ലാഘിച്ചു; ഗിരികളേയും വനങ്ങളേയും പക്ഷി മൃഗങ്ങളേയും വീക്ഷിച്ചുകൊണ്ടു രാമൻ സഞ്ചരിച്ചു

  

ചൗ:- സീതാ ലഷന സഹിത രഘുരാഈ
ഗാംവ നികട ജബ നികസഹിം ജാഈ
സുനി സബ ബാല വൃദ്ധ നര നാരീ
ചലഹിം തുരത ഗൃഹ കാജ ബിസാരീ.

ജബ സീതാ ലഷന സഹിത രഘുരാഈ ഗാംവ നികട ജാഈ നികസഹിം = സീതാലക്ഷ്മണ സഹിതനായി രാമൻ ഗ്രാമത്തിനു സമീപം ചെന്നുനില്ക്കേ, സുനി ബാല വൃദ്ധ നര നാരീ സബ = (ആ വൃത്താന്തം) കേട്ടു ആ ബാലവൃദ്ധം സർവ്വ സ്ത്രീ പുരുഷന്മാരും, ഗൃഹ കാജ ബിസാരീ തുരത = ഗൃഹകൃത്യങ്ങൾ മറന്നു് വേഗം, ചലഹിം = പുറപ്പെടുന്നു.

സീതയും ലക്ഷ്മണനുമൊന്നിച്ചു രാമൻ ഏതെങ്കിലുമൊരു ഗ്രാമത്തിനു സമീപം എത്തിയിട്ടുണ്ടെന്നു കേൾക്കേണ്ട താമസം; ഉടനെ ആ ഗ്രാമനിവാസികളായ ആ ബാലവൃദ്ധം സ്ത്രീ പുരുഷന്മാർ, അവരുടെ ഗൃഹകാര്യങ്ങൾ മറന്നു ദർശനാർത്ഥം ഓടിച്ചെല്ലുകയായി.

രാമ ലഷന സിയ രൂപ നിഹാരീ
പാഇ നയന ഫലു ഹോഹിം സുഖാരീ
സജല ബിലോചന പുലക സരീരാ
സബ ഭഏ മഗന ദേഖി ദോഉ ബീരാ.

രാമ ലഷന സിയ രൂപ നിഹാരീ = രാമലക്ഷ്മണന്മാരുടേയും സീതയുടേയും ആകാര ഭംഗി കണ്ടു്, നയന ഫലു പാഇ സുഖാരീ ഹോഹിം = നേത്രസാഫല്യം നേടി സുഖം അനുഭവിക്കുന്നു, സബ ദോഉ ബീരാ ദേഖി = സമസ്ത ജനങ്ങളും രണ്ടു വീരന്മാരേയും ദർശിച്ചു്, സജല ബിലോചന = സജല നേത്രന്മാരും, പുലക സരീരാ മഗന ഭഏ = പുളകിത ഗാത്രന്മാരും മഗ്നന്മാരുമായി ഭവിച്ചു.

  

രാമലക്ഷ്മണന്മാരുടേയും സീതയുടേയും ആകാരസൗഷ്ഠവം കണ്ടു ദർശകന്മാർ നേത്രസാഫല്യമടയുകയും സുഖമനുഭവിക്കുകയും ചെയ്തു. വീരന്മാരായ ആ രണ്ടു പേരേയും വീക്ഷിച്ചു സർവ്വജനങ്ങളുടേയും നേത്രങ്ങൾ ബാഷ്പപൂർണ്ണങ്ങളായി; അവരുടെ ശരീരങ്ങൾ പുളകിതങ്ങളുമായി,

ബരനി ദസാ ന ജാഇ തിൻഹ കേരീ
ലഹി ജനു രംകൻഹി സുരമനി ഢേരീ
ഏകൻഹി ഏക ബോലി സിഖ ദേഹീം
ലോചന ലാഹു ലേഹു ഛന ഏഹീം

തീൻഹ കേരീ ദസാ = അവരുടെ സ്ഥിതി, ബരനി ന ജാഇ = വർണ്ണിക്കാൻ ശക്യമല്ല, രംകൻഹി സുരമനി ഢേരീ = മഹാദരിദ്രനു കൗസ്തുഭ രത്നകൂനു്, ലഹി ജനു ബോലി = ലഭിച്ചാലെന്നപോലെ, ഏക ഏകൻഹി സിഖ ദേഹീം = ഒരുത്തൻ മറ്റൊരുത്തനെ വിളിച്ചു ഇങ്ങനെ ഉപദേശിച്ചു:— ഏഹീ ഛന ലോചന ലാഹു ലേഹു = ഈ നിമിഷത്തിൽത്തന്നെ നേത്രലാഭം കരസ്ഥമാക്കിക്കൊള്ളു.

ദർശക ലോകത്തിന്റെ സ്ഥിതി വർണ്ണിക്കാൻ വിഷമം. മഹാദരിദ്രനു കൗസ്തുഭരത്നങ്ങളുടെ ഒരു കൂമ്പാരം കിട്ടിയാലുണ്ടാകുന്ന സന്തോഷമെത്രത്തോളമോ അത്രത്തോളം പരമാനന്ദം അവർക്കുണ്ടായി. അവരിൽ ഒരാൾ മറ്റൊരുത്തനെ വിളിച്ചു ഇങ്ങനെ ഉപദേശിച്ചു:— എടോ, കണ്ണുകളുണ്ടായിട്ടു കാര്യമില്ല അതു കിട്ടിയതുകൊണ്ടു ചില നേട്ടമൊക്കെ വേണം. ഇതാ അതിനുള്ള അവസരം ലഭിച്ചിരിക്കുന്നു. ഈ നിമിഷത്തിൽത്തന്നെ നേത്രലാഭം കൊണ്ടുള്ള നേട്ടം കൈക്കലാക്കിക്കൊള്ളു (കാണേണ്ടതു കാണുന്നതുവരെ നേത്രത്തിനു ജന്മസാഫല്യമുണ്ടാകുന്നില്ല. ഇപ്പോൾ കണ്ണുകൾക്കു ധന്യതയുണ്ടായി. ശ്രീരാമ ദർശനമാണതിനു കാരണമെന്നു സാരം.)

രാമഹിം ദേഖി എക അനുരാഗേ
ചിതവത ചലേ ജാഹിം സംഗ ലാഗേ
എക നയന മഗ ഛബി ഉര ആനീ
ഹോഹിം സിഥില തന മന ബരബാനീ.

രാമഹിം ദേഖി എക അനുരാഗേ = രാമനെ നോക്കി ഒരുവൻ പ്രേമവിവശനായി, സംഗലാഗേ ചിതവത ചലേ = കൂടെക്കൂടി നോക്കിക്കൊണ്ടുതന്നെ നടന്നു, എക നയന മഗ = മററൊരു കൂട്ടർ അവരുടെ നയനമാർഗ്ഗത്തിലൂടെ, ഛബി ഉര ആനീ = ശോഭഹൃദയത്തിൽ പ്രതിഷ്ഠിച്ച്, തനമന ബരബാനീ സിഥില ഹോഹിം = ശരീര മനോവാക്കുകൾ ശിഥിലങ്ങളായി ഭവിച്ചു.

ഒരു കൂട്ടർ രാമസന്ദർശനം നിമിത്തം പ്രേമാധീനരാവുകയും രാമനെത്തന്നെ നോക്കിക്കൊണ്ടു ഒരുമിച്ചു സഞ്ചരിക്കുകയും ചെയ്യുന്നു; മററൊരു കൂട്ടർ അവരുടെ നേത്രങ്ങളാകുന്ന വഴികളിലൂടെ ശ്രീരാമൻെറ വശ്യിച്ച ശോഭ മനസ്സിലേക്ക ആവാഹിച്ചു പ്രതിഷ്ഠിക്കുകയും അവരുടെ ശരീരവും മനസ്സും വാക്കും ശിഥിലങ്ങളായി ഭവിക്കുകയും ചെയ്തു.

ദോ:_ എക ദേഖി ബട ഛാംഹ
ഭലി ഡാസി മൃദുല തൃനപാത
കഹഹിം ഗവാംഇഅ ഛിനുക
ശ്രമ ഗവനബ അബഹി കി പ്രാത.

എക ബട ഭലി ഛാംഹ = ചിലർ വടവൃക്ഷത്തിൻെറ സാന്ദ്രച്ഛായ, ദേഖി മൃദുല തൃനപാത = കണ്ടുപിടിച്ച് മൃദുലങ്ങളായ പുല്ലുകളും ഇലകളും, ഡാസി കഹഹിം = ശംഗിയായി വിരിച്ച് പറയുന്നു, ഛിനു ശ്രമ ഗവാംഇഅ = ക്ഷണനേരം ഇതിലിരുന്നു ക്ഷീണം തീർക്ക. അബഹി ഗവനബ കി = ഇപ്പോൾത്തന്നെ യാത്ര തുടരുമോ അതോ, പ്രാത = നാളെ പ്രഭാതത്തിലോ?

  

ചിലർ വടവൃക്ഷത്തിൻെറ സാന്ദ്രച്ഛായ കണ്ടുപിടിച്ചു അവി ടെ മാർദ്ദവമേറിയ പുല്ലുകളും ഇലകളും കൊണ്ടുവന്നു ഭംഗിയായി വിരിച്ചു രാമനോടിങ്ങനെ അപേക്ഷിക്കുന്നു പ്രഭോ അല്പനേരം ഈ വൃക്ഷത്തണലിലിരുന്നു യാത്രാക്ലേശം പരിഹരിച്ചാലും. ഇപ്പോൾതന്നെ അങ്ങു യാത്ര തുടരുമോ, അതോ നാളെ പ്രഭാത ത്തിലോ?

ചൗ:- ഏക കലസ ഭരി ആനഹിം പാനീ
അംചഇഅ നാഥ കഹഹിം മൃദുബാനീ
സുനി പ്രിയ ബചന പ്രീതി അതി ദേഖീ
രാമ കൃപാലു സുശീല ബിസേഖീ.

ഏക കലസ ഭരി പാനീ = ഒരാൾ കുടം നിറയെ വെള്ളം, ആനഹിം മൃദു ബാനീ = കൊണ്ടുവന്നു മൃദുവാണികളാൽ (രാമനോ ടിങ്ങനെ പറയുന്നു) നാഥ അംചഇഅ='സ്വാമിൻ, ആചമനം നടത്തു' കൃപാലു ബിസേഖീ സുസീല = ദയാലുവും, അത്യന്തം സുശീലനുമായ, രാമ അതി പ്രീതി ദേഖീ = രാമൻ അതി പ്രീ തി കാണുകയും, പ്രിയബചന സുനി = പ്രിയവാക്കുകൾ കേൾ ക്കുകയും ചെയ്തു.

ഒരുവൻ കുടം നിറയെ വെള്ളവുമായി രാമനെ സമീപിച്ചു ഇങ്ങനെ പറഞ്ഞു: — 'ഹേ നാഥ, ആചമനം കഴിക്കുക' ദയാ ലുവും അത്യന്തം സുശീലനുമായ രാമൻ അവരുടെ അതിപ്രീതി കാണുകയും അവരുച്ചരിച്ച പ്രിയവാക്കുകൾ കേൾക്കുകയും ചെയ്തു.

ജാനീ ശ്രമിത സീയ മനമാഹീം
ഘരിക ബിലംബു കീൻഹ ബടഛാഹീം
മുദിത നാരിനര ദേഖഹി സോഭാ
രൂപ അനൂപ നയന മന ലോഭാ

സീയ ശ്രമിത മനമാഹീം ജാനീ = സീത ക്ഷീണിതയാ ണെന്നു മനസ്സിൽ ഗ്രഹിച്ച്, ബടഛാഹീം ഘരിക ബിലംബു

കീൻഹ = വടവൃക്ഷച്ഛായയിൽ ഒരു നാഴിക നേരം വിശ്രമിച്ചു. നാരി നര മുദിത സോഭാ ദേഖഹി = സ്ത്രീ പുരുഷന്മാർ പ്രസന്നരായി ശോഭ വീക്ഷിച്ചു കൊണ്ടിരുന്നു, അനൂപ രൂപ നയന മനു = അവരുടെ നിരുപമരൂപം കണ്ണുകളേയും മനസ്സിനേയും, ലോഭാ = പ്രലോഭിപ്പിച്ചു.

സീതയ്ക്കു യാത്രാക്ലേശമുണ്ടെന്നറിഞ്ഞ രാമൻ വടവൃക്ഷച്ഛായയിൽ ദേവിയെ കുറെനേരം വിശ്രമിപ്പിച്ചു സന്ദർശകരായ സ്ത്രീ പുരുഷന്മാർ രാമാദികളുടെ നിരുപമരൂപം കണ്ടു ആകൃഷ്ടരായി

ഏകടക സബ സോഹഹിം ചഹും ഓരാ
രാമചംദ്ര മുഖ ചംദ ചകോരാ
തരുന തമാല ബരന തന സോഹാ
ദേഖത കോടി മദനമന മോഹാ.

രാമചംദ്ര മുഖചംദ ചഹും ഓരാ = ശ്രീരാമ ചന്ദ്രന്റെ മുഖമാകുന്ന ചന്ദ്രനെ ചുററും ഇരുന്നു, സബ ചകോരാ ഏകടക= എല്ലാവരും ചകോരങ്ങൾ കണ്ണുകൾ ഉററുനോക്കി, സോഹഹിം ദേഖത = ശോഭിച്ചു ദർശനമാത്രത്തിൽത്തന്നെ, കോടിമദനമന= കോടി മദനന്മാരുടെ മനസ്സിനേയും മോഹിപ്പിക്കുന്ന, തമാല ബരധ തരുന തനസോഹാ = തമാലവണ്ണത്തോടുകൂടിയ രാമന്റെ താരുണ്യോജ്ജ്വലമായ ശരീരം ശോഭിച്ചു.

ശ്രീരാമചന്ദ്രന്റെ മുഖമാകുന്ന ചന്ദ്രനെ ചുററും ഇരുന്നു ദർശകലോകം ചകോരങ്ങൾ കണ്ണുകൾ ഉററുനോക്കി ശോഭിച്ചു ദർശനമാത്രത്തിൽത്തന്നെ കോടി മന്മഥന്മാരുടേയും മനസ്സിനെ മോഹിപ്പിക്കുന്ന രാമന്റെ താരുണ്യോജ്ജ്വലവും, തമാലവണ്ണത്തിനു തുല്യമായ വണ്ണത്തോടുകൂടിയതുമായ ശരീരംശോഭിച്ചു.

ദാമിനി ബരന ലഷന സുഠി നീകേ
നഖ സിഖ സുഭഗ ഭാവതേ ജീകേ

  

മുനിപട കടിൻഹ കസേ തൂനീരാ
സോഹഹിം കരകമലിനി ധനു തീരാ

ദാമിനി ബരന = മിന്നൽ പിണരിൻെറ നിറത്തിനു സമാനമായ വർണ്ണത്തോടുകൂടിയ, ലഷന നീകേ സുഠി = ലക്ഷ്മണൻ ഏററവും സുന്ദരനാണ്. നഖസിഖ സുഭഗ = നഖശിഖാന്തമുള്ള സൗഭാഗ്യം, ജീമക ഭാവതേ മുനിപട =: മനോഹരമാണ് മുനിമാരുടെ വസ്ത്രമാണ് ധരിച്ചിരിക്കുന്നത്, കടിൻഹ തൂനീരാ കസേ = അരയിൽ തൂണീരം ബന്ധിച്ചിരിക്കുന്നു, കരകമലനി ധനു തീരാ = കരകമലങ്ങളിൽ വില്ലും അമ്പും, സോഹഹിം= ശോഭിക്കുന്നു.

മിന്നൽപ്പിണരിൻെറ വർണ്ണത്തിനു തുല്യമായ വർണ്ണത്തോടുകൂടിയ ലക്ഷ്മണൻ അതീവ സുന്ദരൻതന്നെ. അദ്ദേഹത്തിൻെറ ആപാദചൂഡ സൗന്ദര്യം ആരുടേയും മനസ്സിനെ ആകർഷിക്കുന്നുണ്ട്. അദ്ദേഹം മരവുരിയാണ് ചാർത്തിയിരിക്കുന്നത്. അരയിൽ തൂണീരം ബന്ധിച്ചിരിക്കുന്നു; അദ്ദേഹത്തിൻെറ കരകമലങ്ങളിൽ വില്ലും അമ്പും ശോഭിക്കുന്നുണ്ട്.

ദോ:- ജടാ മുകുട സീസനി സുഭഗ
ഉര ഭുജ നയന ബിസാല
സരദ പരബ ബിധു ബദന
ബര ലസത സേ്വദകന ജാല

സീസനി ജടാമുകുട = ശിരസ്സിൽ ജടാമകുടം, സുഭഗ ഉര ബിസാല ഭുജ=സുഭഗമായ വക്ഷസ്സ്; വിശാല ഹസ്തങ്ങൾ, നയന; സരദ പരബ ബിധു = നേത്രങ്ങൾ; ശരൽക്കാലത്തെ പൂർണ്ണചന്ദ്രനു്, ബര ബദന സേ്വതകന ജാല = തുല്യമായ ശ്രേഷ്ഠവദനത്തിൽ വിയർപ്പു തുള്ളികൾ, ലസത=പരിശോഭിക്കുന്നു.

ശിരസ്സിൽ ജടാമകുടം; സുഭഗമായ വിരിമാറ്; വിശാലങ്ങളായ ഹസ്തങ്ങൾ; ആയതങ്ങളായ നേത്രങ്ങൾ; ശരൽക്കാലത്തെ പൂർണ്ണചന്ദ്രനു തുല്യം ശ്രേഷ്ഠമായ വദനത്തിൽ വിയർപ്പുതുള്ളികൾ പരിശോഭിക്കുന്നുണ്ട്.

ചൗ:– ബരനി ന ജാഇ മനോഹര ജേഹരീ
സോഭാ ബഹുത ഥോരി മതി മോരീ
രാമ ലഷന സിയ സുംദര താഈ
സബ ചിതവഹിം ചിത മന മതി ലാഈ

മനോഹര ജോരീ=മനോഹര ജോടി: ബരനി ന ജാഇ= വർണ്ണിക്കുക സാദ്ധ്യമല്ല, സോഭാ ബഹുത മോരീ മതി=ശോഭ അപാരവും എൻെറ ബുദ്ധി, ഥോരി; സബ=കൃശവുമാണ്; എല്ലാ ജനങ്ങളും, രാമ ലഷന സിയ സുംദര താഈ=രാമലക്ഷ്മണന്മാരുടേയും സീതയുടേയും സൗന്ദര്യത്തെ, മന, ചിത, മതി ലാഈ=മനസ്സും, ചിത്തവും, ബുദ്ധിയും പതിപ്പിച്ച്, ചിതവഹിം=നോക്കിക്കൊണ്ടിരുന്നു.

രാമലക്ഷ്മണന്മാരുടെ സൗന്ദര്യ മഹിമ വർണ്ണിക്കുക സാദ്ധ്യമല്ല; എന്തുകൊണ്ടെന്നാൽ ഇവരുടെ ലാവണ്യം, അപാരവും, എൻെറ ബുദ്ധി കൃശവുമാണ്, രാമലക്ഷ്മണന്മാരുടേയും സീതയുടേയും സൗന്ദര്യത്തെ ജനങ്ങളെല്ലാം മനസ്സും, ചിത്തവും, ബുദ്ധിയും പതിപ്പിച്ച് നോക്കിക്കൊണ്ടിരുന്നു. [അതായത് ദർശകരെല്ലാം രാമലക്ഷ്മണന്മാരുടെ സൗന്ദര്യത്തെ തൃഷ്ണയോടെ വീക്ഷിച്ച് തന്മയരായി ഭവിച്ചു മററൊന്നിലും അവരുടെ ശ്രദ്ധ ചെല്ലാതായി എന്നു സാരം.] (വർണ്ണ്യവസ്തു വലുതും വർണ്ണിക്കുന്നവൻെറ ബുദ്ധി ശുഷ്കവുമായാൽ വർണ്ണനം എങ്ങനെ വസ്തുനിഷ്ഠമാകും!)

ഥകേ നാരി നര പ്രേമ പിആസേ
മനഹും മൃഗീമൃഗ ദേഖി ദിആസേ

  

സീയ സമീപ ഗ്രാമതിയ ജാഹീം
പൂംഛരത അതി സനേഹ സകുചാഹീം

പ്രേമ പിആസ നാരി നര = പ്രേമദാഹത്താൽ സ്ത്രീ പുരുഷന്മാർ, മൃഗീ മൃഗ ദിആസേ = മാൻപേടകളും മാനുകളും മൃഗതൃഷ്ണയെ, ദേഖി മനഹും = നോക്കിയിട്ടെന്നപോലെ, ഥകേ ഗ്രാമതിയ = ക്ഷീണിച്ചവശരായി. ഗ്രാമീണ സ്ത്രീകരം, സീയ സമീപ ജാഹീം = സീതയെ സമീപിക്കുന്നു; പൂംഛരത അതി സനേഹ = ഓരോന്നു ചോദിക്കുന്നതിൽ, അതിസ്നേഹത്തിനു വിധേയരായി, സകുചാഹീം = സങ്കോചിതമാരായി ഭവിക്കുന്നു,

ഹരിണങ്ങരം മൃഗതൃഷ്ണയെ നോക്കി നോക്കി കുതിച്ചുപാഞ്ഞു ക്ഷീണിക്കുന്നതുപോലെ പ്രേമദാഹം ഹേതുവായി ദർശകലോകം പ്രക്ഷീണരായി ഭവിച്ചു ഗ്രാമീണ സ്ത്രീകരം സീതയെ സമീപിച്ചു. അവക്ക് പലതും ചോദിച്ചറിയണമെന്ന ആഗ്രഹവും ഉണ്ട്. അതിസ്നേഹത്താൽ അവർ ലജ്ജിതമാരായിത്തീർന്നു.

ബാര ബാര സബ ലാഗഹിം പാഏം
കഹഹിം ബചന മൃദു സരല സുഭാഏം
രാജകുമാരി ബിനയ ഹമ കരഹീം
തിയ സുഭായ കഛു പൂഛരത ഡരഹിം.

സബ ബാര ബാര = എല്ലാവരും വീണ്ടും വീണ്ടും, പാഏം ലാഗഹിം മൃദു സരല = പാദങ്ങരം ഗ്രഹിക്കുകയും മൃദുവും സരളവും, സുഭാഏം ബചന കഹഹിം = ഭാസുരവുമായ വചനങ്ങരം പറയുകയും ചെയ്തു, രാജകുമാരീ ഹമ = രാജകുമാരി ഞങ്ങരം, ബിനയ കരഹീം = അപേക്ഷിക്കുകയാണ്, തിയ സുഭായ കഛു പൂഛരത = സ്ത്രീകളായതുകൊണ്ട് ചിലതു ചോദിക്കുന്നതിൽ, ഡരഹീം = ഭയപ്പെടുകയും ചെയ്യുന്നുണ്ട്.

ആ ഗ്രാമീണ വനിതമാരെല്ലാം വീണ്ടും വീണ്ടും സീതയുടെ കാലുകരം പിടിക്കുകയും മനോഹരങ്ങളും സ്നിഗ്ദ്ധങ്ങളുമായ വാ

  

ണികളാൽ ഇപ്രകാരം പറയുകയും ചെയ്തു— ഹേ രാജകുമാരി, ഞങ്ങൾ അത്ഥികളാണ്. പക്ഷേ സ്ത്രീ പ്രകൃതിയായതുകൊണ്ട അല്പം ചിലതു ദേവിയോട ചോദിക്കുന്നതിൽ ഞങ്ങൾക്ക ഭയവും ഉണ്ട്.

സ്വാമിനി അബിനയ ഛമബി ഹമാരീ
ബിലഗു ന മാനബ ജാനി ഗവാംരീ
രാജ കുംഅര ദോഉ സഹജ സലോനേ
ഇൻഹതേം ലഹി ദ്യുതി മരകത സോനേ.

സ്വാമിനി ഹമാരീ അബിനയ = സ്വാമിനി, ഞങ്ങളുടെ അവിനയം, ഛമബി; ഗവാംരീ ജാനി = ക്ഷമിക്കണം. ഗ്രാമീണരെന്നു കരുതി, ബിലഗു ന മാനബ = ദുജ്ജനങ്ങളായി ഗണിക്കരുത്, സഹജ സലോനേ = സ്വാഭാവികമായിത്തന്നെ സുന്ദരന്മാരാണ്, ദോഉ രാജകുംഅര = രണ്ട രാജകുമാരന്മാരും, ഇൻഹതേം മരകത സോനേ = ഇവരിൽനിന്നാണ് മരതക രത്നവും സ്വർണ്ണവും, ദ്യുതി ലഹി = കാന്തി പ്രാപിച്ചിട്ടുള്ളതു്.

ഹേ സ്വാമിനി, ഞങ്ങളുടെ വിനയമില്ലായ്മ അവിടന്നു ക്ഷമിക്കണം. ഗ്രാമീണരാണ ഞങ്ങളെന്നു കരുതി ഞങ്ങളെ ദുജ്ജനങ്ങളെന്നു പരിഗണിക്കരുത്. രണ്ട രാജകുമാരന്മാരും പ്രകൃത്യാതന്നെ സുന്ദരന്മാരാണ്. ഈ കുമാരന്മാരിൽനിന്നാണ് മരതകത്തിനു പച്ചനിറവും സ്വർണ്ണത്തിനു മഞ്ഞനിറവും ലഭിച്ചിട്ടുള്ളതു്. (മരതകത്തിൻെറയും സ്വർണ്ണത്തിൻെറയും നിറത്തിനു പ്രതീകമാണ് രാമലക്ഷ്മണന്മാരുടെ നിറങ്ങൾ എന്നു സാരം.)

ദോ:— സ്യാമല ഗൗര കിസോര ബര
സുംദര സുഖമാ അയന
സരദ സർബരീ നാഥ മുഖ
സരദ സരോരുഹ നയന.

സ്യാമല ഗൗര കിസോര ബര = ശ്യാമള ഗൗരവർണ്ണരും കുട്ടിപ്രായത്തിലുള്ളവരും, സുംദര സുഖമാ അയന = സുന്ദരന്മാരുമായ ഇവർ വർധിച്ച ശോഭയ്ക്കിരിപ്പിടങ്ങളാണ്, സരദ സർബരീ നാഥ = ശരൽക്കാല ചന്ദ്ര, മുഖ സരദ സരോരുഹ= മുഖങ്ങളും ശരൽക്കാല കമല, നയന = നേത്രങ്ങളുമാണിവർക്കുള്ളത്.

രാജകുമാരന്മാരിൽ ഒരാൾ ശ്യാമളവർണ്ണൻ; അപരൻ ശ്വേതവർണ്ണനും. രണ്ടു രാജകുമാരന്മാരും കിശോരാവസ്ഥയിലുള്ളവർ. രണ്ടുപേരും സുന്ദരന്മാർ; രണ്ടുപേരും അതി ദീപ്തിയോടു കൂടിയവർ; രണ്ടുപേരുടേയും മുഖങ്ങൾ ശരച്ചന്ദ്രസമാനങ്ങൾ; ഇരുവരുടേയും നയനങ്ങൾ ശരൽകാല കമലങ്ങൾക്കു സദൃശങ്ങൾ. (തുളസീദാസൻെറ ഗ്രാമീണ സ്ത്രീകളും ഭാവനാ സമ്പന്നരാണെന്നു വ്യക്തം.)

ചൗ:- കോടി മനോജ ലജാവനിഹാരേ
സുമുഖി കഹഹു കോ ആഹിം തുംഹാരേ
സുനി സനേഹമയ മംജുലബാനീ
സകുചീ സിയ മനമഹും മുസുകാനീ.

സുമുഖി കഹഹു = സുന്ദരി, പറയൂ, കോടിമനോജലജാവനിഹാരേ = കോടി മന്മഥന്മാരെ ലജ്ജിപ്പിക്കാൻ പോരുന്നവരിൽ, കോ തുംഹാരേ ആഹിം = ആരാണ് നിൻേറതാവുന്നത്? സനേഹമയ മംജുലബാനീ സുനി = സ്നേഹമയങ്ങളും കോമളങ്ങളുമായ വാക്കുകൾ കേട്ടിട്ട്, സകുചീ സിയ മനമഹും= ലജ്ജിച്ച സീത, മനസാ, മുസുകാനീ = പുഞ്ചിരി തൂകി.

'ഹേ സുന്ദരി, പറയൂ: കോടി മന്മഥന്മാർക്കും ലജ്ജയുണ്ടാക്കാൻ പോരുന്ന ഈ രണ്ടു രാജകുമാരന്മാരിൽ ആരാണ് നിൻെറ പ്രാണനാഥൻ?' സ്നേഹനിർഭരങ്ങളും കോമളങ്ങളുമായ അവരുടെ വാക്കുകൾ കേട്ടു ലജ്ജാവിവശയായ സീത, മനസ്സുകൊണ്ടു പുഞ്ചിരി തൂകി.

  

തിനഹിം ബിലോകി ബിലോകതി ധരനീ
ദുഹും സകോച സകുചതി ബരബരനീ
സകുചി സപ്രേമ ബാലമൃഗനയനീ
ബോലി മധുര ബചന പികബയനീ.

തിനഹിം ബിലോകി ധരനീ = അവരെ നോക്കി ഭൂമിയിലേക്ക, ബിലോകതി; ദുഹും സകോച = നോക്കാനാരംഭിച്ചു. രണ്ടുതരത്തിലുള്ള സങ്കോചത്താൽ, ബരബരനീ സകുചതി = വരവൎണ്ണിനി സങ്കോചമുള്ളവളായി ഭവിച്ചു, ബാലമൃഗ നയനീ പികബയനീ = ഇളം മാൻ കണ്ണിയും കോകിലവാണിയുമായ സീത, സകുചി സപ്രേമ = സങ്കോച പ്രേമങ്ങളോടെ, മധുര ബചന ബോലീ = മധുരവാക്കുകളാൽ പറഞ്ഞു:—

ആ ഗ്രാമീണ സ്ത്രീകളെ നോക്കി സീത സ്വദൃഷ്ടികാം ഭൂമിയിലേക്ക പതിപ്പിച്ചു. രണ്ടുതരത്തിലുള്ള സങ്കോചമാണ് സീതയ്ക്കുണ്ടായതു്. ലജ്ജാപ്രേമങ്ങളോടെ വരവൎണ്ണിനിയായ സീത മധുര വാക്കുകളാൽ അവരോടിങ്ങനെ പറഞ്ഞു:— [എന്താണ് രണ്ടുതരത്തിലുള്ള സങ്കോചം? ഒന്നു ഭൎത്താവിന്റെ മുമ്പിൽനിന്നു സംസാരിക്കുന്നതിലുള്ള സങ്കോചം; രണ്ടാമതു ഭൎത്താവിനോടുള്ള പ്രേമം അദ്ദേഹം കേൾക്കെ പറയുന്നതു്. ഇതാണ് രണ്ടുവിധം സങ്കോചം.]

സഹജ സുഭായ സുഭഗ തന ഗോരേ
നാമു ലഷന ലഘു ദേവര മോരേ
ബഹുരി ബദനബിധു അംചല ഢാംകീ
പിയത ന ചിതൈ ഭൗംഹ കരി ബാംകീ.

സഹജ സുഭായ സുഭഗ = സഹജ സ്വഭാവത്താൽത്തന്നെ സുന്ദരനും, ഗോരേ തന നാമു ലഷന = ശ്വേതശരീരിയുമായവന്റെ പേർ ലക്ഷ്മണനെന്നാണ്, മോരേ ലഘു ദേവര = എന്റെ ഇളയ ദേവരനുമാണ്, ബഹുരി ബിധു ബദന = അന

  

ന്തരം മതിനേർമുഖത്തെ, അംചല ഡാംകീ = വസ്ത്രത്താൽ മറച്ച്, പിയതന ബാംകീ ഭൗംഹ കരി = പ്രിയതമനെ ഗൂഢമായി കടാക്ഷിച്ച്, ചിതൈ = ഉററുനോക്കി.

ജന്മനാതന്നെ സുന്ദരനും ശ്വേതവർണ്ണനുമായി നിങ്ങറം കാണുന്നതു ആരെയോ ആ കുമാരൻെറ പേർ ലക്ഷ്മണനെന്നാണ്. അദ്ദേഹം എൻെറ ദേവരന്മാരിൽ ഇളയവനും ആണ്. അനന്തരം സീത, സ്വമുഖ ചന്ദ്രനെ ചേലാഞ്ചലം കൊണ്ട് മറച്ച് പ്രിയതമനെ ഗൂഢമായ് കടാക്ഷിച്ച ഉററുനോക്കി [ദേവരന്മാരിൽ ഇളയവനാണ് ലക്ഷ്മണനെന്നു സീത പറയുന്നതും മന്ഥര കൈകേയിയോടുപദേശിക്കുന്നതും വെച്ചുനോക്കമ്പോറം ലക്ഷ്മണനേക്കാറം പ്രായാധിക്യം ശത്രുഘ്നനാണെന്നു വ്യക്തമാകുന്നുണ്ട്. മന്ഥര പറയുന്നു,

"പ്രത്യാസന്നഃ ക്രമേണാപി ഭരതസ്യൈവ ഭാമിനി,
രാജ്യക്രമോ വിപ്രകൃഷ്ടസ്തയോസ്താവൽ കനീയസോഃ"

പഥിക വനിതമാരെക്കുറിച്ച ഹനുമന്നാടകത്തിൽ പറയുന്നതിങ്ങനെയാണ്:—

"പഥി പഥിക വധൂഭിഃ സാദരം പൃച്ഛ്യമാനാ
കുവലയദളനീലഃ കോയമാര്യേതവേതി
സ്മിതവികസിതഗണ്ഡം വ്രീഡ വിഭ്രാന്ത നേത്രം
മുഖമവനമയന്തീ സ്പഷ്ടമാചഷ്ട സീതാ". ഈ പദ്യത്തിലെ

ആശയം തുളസീദാസൻ ഭാഗികമായി ഇവിടെ അംഗീകരിച്ചിട്ടുണ്ട് ]

ഖംജന മംജു തിരീഛേ നൈനനി
നിജപതി കഹേഉ തിൻഹഹിം സിയ സൈനനി
ഭഈം മുദിത സബ ഗ്രാമബധൂടീം
രംകൻഹ രായരാസി ജനുലൂടീം

ഖംജന മംജു തിരീഛേ = ഖഞ്ജനങ്ങറംക്ക് തുല്യങ്ങളും സുന്ദരങ്ങളുമായ നിഗൂഢ, നൈനനി സിയ = കടാക്ഷങ്ങളാൽ

  

സീത, നിജപതി സൈനനി = തന്റെ ഭർത്താവിനെ അടയാളപ്പെടുത്തി, തിൻഹഹിം കഹേഉ = ആ സ്ത്രീകൾക്ക പറഞ്ഞുകൊടുത്തു, സബ ഗ്രാമബധൂടീം = എല്ലാ ഗ്രാമീണ വനിതമാരും, രംകൻ ഹ രായ രാസീ = പരമദരിദ്രന്മാർ ധനത്തിന്റെ കുന്നു്, ലൂടീ ജനു = കവന്നെടുത്താലെപ്രകാരമോ അപ്രകാരം മുദിത ഭഈം = സന്തുഷ്ടമാരായി ഭവിച്ചു.

സുന്ദരങ്ങളും നിഗൂഢങ്ങളുമായ കടാക്ഷങ്ങളാൽ സീത, തന്റെ ഭർത്താവിനെ അടയാളപ്പെടുത്തി ആ ഗ്രാമീണ സ്ത്രീകൾക്ക പറഞ്ഞുകൊടുത്തു. പരമദരിദ്രന്മാർ ധനത്തിന്റെ കുന്നു കവന്നെടുത്താലെങ്ങനെ സന്തുഷ്ടരാകുമോ അപ്രകാരം ഗ്രാമീണ വനിതമാരെല്ലാം സന്തുഷ്ടമാരായി ഭവിച്ചു.

ദോ:- അതി സപ്രേമ സിയ പായം പരി
ബഹുബിധി ദേഹിം അസീസ
സദാ സോഹാഗിനി ഹോഹു
തുംഹ ജബലഗി മഹി അഹി സീസ

അതിസപ്രേമ = ഏററവും പ്രേമത്തോടെ, സിയ പായം പരി = സീതയുടെ പാദങ്ങൾ ഗ്രഹിച്ചു്, ബഹു ബിധി അസീസ ദേഹിം = പലവിധത്തിലുള്ള ആശിസ്സുകൾ നൽകി, ജബ ലഗി മഹി = എന്നുവരെ ഭൂമി, അഹിസീസ = ആദിശേഷന്റെ ശിരസ്സിലുണ്ടോ (അന്നുവരെ), തുംഹസദാ അവിടന്നു സദാ, സോഹാഗിനി ഹോഹു = പതിവ്രതാ രത്നമായി ഭവിക്കട്ടെ.

ഏററവും പ്രേമത്തോടെ ഗ്രാമീണ സ്ത്രീകൾ സീതയുടെ പാദങ്ങൾ ഗ്രഹിച്ചു പലവിധത്തിലുള്ള ആശിസ്സുകൾ ദേവിക്ക നൽകി. എന്നുവരെ ഭൂമിയെ ആദിശേഷൻ ശിരസാ വഹിക്കുമോ അന്നുവരെ അവിടന്നു സദാ പതിവ്രതാരത്നമായി ഭവിക്കട്ടെ

ചൗ:- പാരബതിസമ പതിപ്രിയ ഹോഹൂ
ദേബി ന ഹമപര ഛാംഡബ ഛോഹൂ
പുനി പുനി ബിനയ കരിഅ കരജോരീ
ജൗം ഏഹി മാരഗ ഫിരിഅ ബഹോരീ

പാരബതീസമ=പാർവ്വതിയ്ക്കു തുല്യം, പതിപ്രിയ ഹോഹൂ= ഭർത്തൃപ്രിയയായി ഭവിക്കട്ടെ. ഹമപര ദേബി = ഞങ്ങളിൽ, ഹേ ദേവി, ഛോഹൂ ന ഛാംഡബ = കൃപ ഉപേക്ഷിക്കരുതേ, പുനിപുനി കരജോരീ = പിന്നെയും പിന്നേയും കൈകൂപ്പി, ബിനയ കരിഅ ബഹോരീ = അപേക്ഷിക്കുന്നു, വീണ്ടും, ഏഹി മാരഗ ജൗം ഫിരിഅ = ഭവതി, ഈ വഴിയേതന്നെ മടങ്ങിവരണം.

പാർവ്വതിക്കു തുല്യം ഭവതി ഭർത്തൃപ്രിയയായി ഭവിക്കട്ടെ. ഹേ ദേവി. ഞങ്ങളിൽ കൃപ ഉണ്ടായിരിക്കേണമേ. ഞങ്ങൾ വീണ്ടും വീണ്ടും അഭ്യർത്ഥിക്കുന്നു, മടങ്ങിവരുമ്പോഴും ഈ വഴിയ്ക്കു തന്നെ ആയിരിക്കണമെന്നു്.

ദരസനു ദേവ ജാനി നിജ ദാസീ
ലഖീ സീയ സബ പ്രേമപിആസീ
മധുര ബചന കഹി കഹി പരിതോഷീ
ജനു കുമുദിനീ കൗമുദീ പോഷീം

നിജ ദാസി ജാനി ദരസനു ദേവ = സ്വദാസിമാരായി ഗ്രഹിച്ചു് ദർശനം നൽകുക. സബപ്രേമപിആസീ സീയ ലഖീ= എല്ലാവരും പ്രേമദാഹത്തോടുകൂടിയവരാണെന്നു സീത കണ്ടു, കൗമുദീ കുമുദിനീ ജനു പോഷീം = ചന്ദ്രിക, ആമ്പൽ പൊയ്കയെ പോഷിപ്പിക്കുന്നതുപോലെ, മധുര ബചന കഹി കഹി പരി തോഷീ=സീത മധുരവാക്കുകൾ ആവർത്തിച്ചാവർത്തിച്ചു ഗ്രാമീണ വനിതമാരെ പ്രസന്നമാരാക്കി.

ദേവി, ഞങ്ങളെ അവിടുന്നു അവിടത്തെ ദാസിമാരെന്നു് ഗണിച്ചു ഞങ്ങൾക്കു വീണ്ടും ദർശനം നൽകണമേ! ആ സ്ത്രീകൾ

ക്കെല്ലാം പ്രേമദോഹം ബാധിച്ചിരിക്കുന്നു എന്നു് ഗ്രഹിച്ച സീത തുവെണ്ണിലാവു് ആനമൽപൊഴിയെ എങ്ങനെ സന്തുഷ്ടമാക്കമോ അതുപോലെ മധുരവാക്കുകൾ വീണ്ടും വീണ്ടും ചൊരിഞ്ഞു അവരെ സന്തുഷ്ടന്മാരാക്കി.

തബ്ഹിം ലഷന രഘുവരരുഖ ജാനീ
പൂഛേരഉ മഗ്ഗ ലോഗൻഹി മൃദുബാനീ
സുനത നാരിനര ഭഏ ദുഖാരീ
പുലകിത ഗാത ബിലോചന ബാരീ

തബ ലഷന രഘുവരരുഖ ജാനി=ആ അവസരത്തിൽ ലക്ഷ്മണൻ രാമൻെറ ഇംഗിതം ഗ്രഹിച്ച്, ലോഗൻഹി മൃദുബാനീ= അവിടെ നില്ക്കുന്ന ജനങ്ങളോടു മൃദുവാണികളാൽ, മഗ്ഗ പൂഛേരഉ; സുനത=വഴിചോദിച്ച കേട്ടനിമിഷത്തിൽ, നാരിനര ദുഖാരീ ഭഏ=സ്ത്രീ പുരുഷന്മാർ ദുഃഖികളായി ഭവിച്ചു, ഗാത പുലകിത= ദേഹം കോരിത്തരിച്ചു, ബിലോചന ബാരീ=നേത്രങ്ങൾ സജലങ്ങളായി.

ആ അവസരത്തിൽ രാമൻെറ മനോഭാവം അറിഞ്ഞ ലക്ഷ്മണൻ അവിടെ കൂടിയിട്ടുള്ള ജനങ്ങളോടു വഴി ചോദിച്ചു. അദ്ദേഹം വഴി ചോദിക്കുന്നതു കേട്ടപ്പോൾ സകല സ്ത്രീ പുരുഷന്മാരും വ്യഥിതരായി. അവരുടെ ശരീരം കോരിത്തരിച്ചു. നേത്രങ്ങളിൽ ബാഷ്പം നിറഞ്ഞു. (വിയോഗത്തെക്കുറിച്ച ജനങ്ങൾക്കുള്ള ചിന്തയാണിവിടെ ദുഃഖത്തിനു ഹേതു.)

മിടാ മോദ മന ഭഏ മലീനേ
ബിധി നിധി ദീൻഹി ലേത ജനു ഛീനേ
സമുഝി കരമഗതി ധീരജു കീൻഹാ
സോധി സുഗമ മഗ്ഗ തിൻഹ കഹി ദീൻഹാ

മോദമിടാ മന മലീന ഭഏ=സന്തോഷം നശിച്ചു മനസ്സു കലുഷമായി, ബിധി ദീൻഹീ നിധി=ദൈവം നല്കിയ നിധി,

ഛീനേ ലേത ജന=തിരിച്ചെട്ടത്താലെന്നപോലെ, കരമ ഗതി സമുഝി=കമ്മഗതി അറിഞ്ഞു്, ധീരജു കീൻഹാ, തിൻഹ= ധൈര്യം അവലംബിച്ച അവർ, സോധി സുഗമ മഗ്ഗ=നന്നാ യാലോചിച്ച് എളുപ്പവഴി. കഹി ദീൻഹാ=പറഞ്ഞുകൊടുത്തു.

സീതയും രാമലക്ഷ്മണന്മാരും തങ്ങളെ വേർപിരിയുകയായി എന്നോത്തപ്പോഠം ജനങ്ങളുടെ സന്തോഷമെല്ലാം പമ്പ കടന്നു മനസ്സു വ്യഥിതവുമായി. ദൈവം ഒരു നിധി നൽകുക; എന്നി ട്ടദ്ദേഹംതന്നെ അതു തിരിയെ എടുക്കുക എന്നു വരുമ്പോളുണ്ടാ കുന്ന ദുഃഖം എപ്രകാരമായിരിക്കുമോ അപ്രകാരമുള്ള വ്യസനം അവക്കുണ്ടായി. എങ്കിലും കമ്മഗതിയോത്തു് അവർ സമാശ്വ സ്തരായി, നന്നായാലോചിച്ച് അവർ എളുപ്പവഴി ലക്ഷ്മണനു് പറഞ്ഞുകൊടുത്തു.

ദോ:- ലഷന ജാനകീ സഹിത തബ
ഗവനു കീൻഹ രഘുനാഥ
ഫേരേ സബ പ്രിയ ബചന
കഹി ലിഏ ലാഇ മനസാഥ

തബ ലഷന ജാനകീ സഹിത=അനന്തരം ലക്ഷ്മണനും സീതയും ഒന്നിച്ച്, രഘുനാഥ ഗവനു കീൻഹ=ശ്രീരാമൻ യാത്ര യായി, പ്രിയ ബചന കഹി സബ=പ്രിയവാക്കുകഠം പറഞ്ഞു് എല്ലാവരേയും, ഫേരേ മന സാഥ ലാഇ ലിഏ=മടക്കി അയ ക്കുകയും മനസ്സു തൻെറക്കൂടെ കൊണ്ടുപോകുകയും ചെയ്തു.

ഗ്രാമീണരെ പ്രിയവാക്കുകഠം പറഞ്ഞു സമാശ്വസിപ്പിച്ച മടക്കി അയക്കുകയും അവരുടെ മനസ്സിനെ തൻെറകൂടെ അദ്ദേഹം കൊണ്ടുപോകുകയും ചെയ്തു. ലക്ഷ്മണസീതാസമേതം രാമൻ യാത്ര തുടന്നു. (അവരുടെ മനസ്സു രാമാദികളിലായിരുന്നു; ശരീരം മാത്രമേ തിരിയേ പോയുള്ളു എന്നു സാരം.)

ചൗ:- ഫിരത നാരിനര അതി പഛിതാഹീം
ദൈഅഹി ദോഷു ദേഹി മന മാഹീം

  

സഹിത ബിഷാദ പരസപര കഹഹീം
ബിധി കരതബ ഉലടേ സബ അഹഹീം

ഹീരത നാരിനര അതി പച്ഛിതാഹീം = മടങ്ങിപ്പോകുന്നതിൽ സ്ത്രീപുരുഷന്മാർക്കെല്ലാം അതിയായ വേദന തോന്നി, മനമാഹീം ദൈഅഹി ദോഷു ദേഹീം = മനസ്സുകൊണ്ടു അവർ ദൈവത്തെ പഴിച്ചു, (സബ)ബിഷാദ സഹിത പരസപര= എല്ലാവരും സവിഷാദം അന്യോന്യം, കഹഹീം=ഇപ്രകാരം പറഞ്ഞു:— ബിധി കരതബ സബ = വിധിയുടെ ചേഷ്ടകളെല്ലാം, ഉലടേ അഹഹീം:വിപരീതങ്ങളായി ഭവിച്ചിരിക്കുന്നു.

മടങ്ങിപ്പോകുന്നതിൽ സ്ത്രീ പുരുഷന്മാർക്കെല്ലാം വലിയ വേദനയുണ്ടായി. അവർ വിധിയെ മനസാ പഴിച്ചു. വിഷാദപരവശരായ ജനങ്ങൾ പരസ്പരം ഇപ്രകാരം പറഞ്ഞു:— വിധിയുടെ ചേഷ്ടകളെല്ലാം വിപരീതങ്ങളായി തീന്നിരിക്കുന്നു.

നിപട നിരംകുസ നിഠുര നിസംകു
ജേഹിം സസി കീൻഹ സരുജ സകലംകു
രൂഖ കലപതരു സാഗരു ഖാരാ
തേഹി പഠഏ ബന രാജകുമാരാ.

നിപട നിരംകുസ = വിധി തികച്ചും നിരങ്കുശനാണ്, നിഠുര നിസംകു ജേഹിം = നിഷ്ഠുരനും നിശ്ശങ്കനുമാണ്. ആ വിധിതന്നെയാണ്, സസി സരുജ സകലംകു കീൻഹ = ചന്ദ്രനെ രോഗിയും കളങ്കിയുമാക്കിയത്, കലപതരു രൂഖ = കല്പതരുവിനെ വൃക്ഷമാക്കുകയും, സാഗരു ഖാരാ തേഹി = സമുദ്രത്തെ ലവണമയമാക്കുകയും ചെയ്ത ആ വിധിതന്നെയാണ്, രാജകുമാരാ ബന പഠഏ = ഈ രാജകുമാരന്മാരേയും കാട്ടിലേക്കയച്ചത്.

  

വിധി തികച്ചും നിരങ്കുശനും നിഷ്ഠുരനും നിശ്ശങ്കനുമാണ്. അദ്ദേഹമാണ് ചന്ദ്രനെ ക്ഷയരോഗിയും കളങ്കിയുമാക്കിയതു്. കല്പതരുവിനെ മരമാക്കിയതും സമുദ്രങ്ങളെ ലവണമയമാക്കിയതും വിധിതന്നെയാണ്. ആ വിധിതന്നെയാണ് ഈ രാജകുമാരന്മാരെ വനത്തിലേക്കയച്ചിട്ടുള്ളതും.

ജൗം പൈം ഇൻഹഹിം ദീൻഹ ബനബാസൂ
കീൻഹ ബാദി ബിധി ഭോഗബിലാസൂ
ഏ ബിചരഹിം മഗ ബിനു പദത്രാനാ
രചേ ബാദി ബിധി ബാഹന നാനാ.

ഇൻഹഹിം ബിധി = ഇവക്കു വിധിയാണ്. ജൗം പൈം ബനബാസൂ ദീൻഹ = വനവാസം നൽകിയതെങ്കിൽ, ഭോഗബിലാസൂ കീൻഹ = സുഖാനുഭൂതികരം നിമ്മിച്ചതു്, ബാദി = നിഷ്ഫലം, ഏ പദത്രാനാ ബിനു മഗ ബിചരഹിം = ഇവർ പാദരക്ഷകരം കൂടാതെ വഴി നടക്കുന്നു; ബിധി നാനാബാഹന രചേ ബാദി = വിധി, പലതരത്തിലുള്ള വാഹനങ്ങരം സൃഷ്ടിച്ചതു നിഷ്ഫലം.

വിധിയാണവക്കു വനവാസം നൽകിയതെങ്കിൽ അദ്ദേഹം പ്രപഞ്ചത്തിൽ സുഖാനുഭൂതികരം സൃഷ്ടിച്ചതു നിഷ്ഫലമായിപ്പോയി. ഈ രാജകുമാരന്മാർ പാദരക്ഷകരം പോലും ഇല്ലാതെ വഴി നടക്കുമ്പോരം പലതരത്തിലുള്ള വാഹനങ്ങരം വിധി സൃഷ്ടിച്ചതു നിരത്ഥകമാണ്. [ഇതുപോലെ സകല സൗഭാഗ്യവും സകല സൗശീല്യവും ഒത്തിണങ്ങിയവക്കു വനമാണോ വാസയോഗ്യം? പാദരക്ഷപോലും കൂടാതെ ഇവർ വഴി നടക്കുന്ന സ്ഥിതിക്കു എന്തിനാണ് ബ്രഹ്മാവ് അനേകതരത്തിലുള്ള വാഹനങ്ങരം സൃഷ്ടിച്ചിരിക്കുന്നതു്? എല്ലാത്തരം നല്ല വാഹനങ്ങരംക്കും അധികാരികളാണ് ഇവർ എന്നിട്ടും പാദരക്ഷപോലും ഇവക്കില്ല. ഇതു വിധിയുടെ നിഷ്ഠുരതയെയല്ലെ പ്രകടിപ്പിക്കുന്നതു്?]

ഏഇ മഹി പരഹിം ഡാസി കുസപാതാ
സുഭഗ സേജ കത സൃജത ബിധാതാ
തരു ബര ബാസ ഇൻഹഹിം ബിധി ദീൻഹാ
ധവല ധാമ രചി രചി ശ്രമ കീൻഹാ.

ഏഇ മഹി കുസപാതാ ഡാസി പരഹിം = ഇവർ കുശയും ഇലകളും വിരിച്ചു ശയിക്കുന്നു, ബിധാതാ സുഭഗ സേജ കത സൃജത = വിധാതാവു സുന്ദരശയ്യ എന്തിനുവേണ്ടി സൃഷ്ടിച്ചു? ഇൻഹഹിം ബിധി തരുബര ബാസ ദീൻഹാ = ഇവക്കു വിധി മരച്ചോട്ടിൽ വാസം നല്കി, ധവലധാമ രചിരചി = ധവള ഹർമ്മ്യങ്ങൾ ധാരാളം സൃഷ്ടിച്ച്, ശ്രമ കീൻഹാ? = കഷ്ടപ്പെട്ടതു്?

ഈ രാജകുമാരന്മാർ പുല്ലും ഇലയും വിരിച്ചു പാഴ് മണ്ണിൽ കിടക്കുന്നു. ആ സ്ഥിതിക്കു എന്തിനാണു് വിധി സുന്ദരശയ്യ നിർമ്മിച്ചിരിക്കുന്നതു്? വിധി ഇവക്കു തരുമൂലനിവാസം കല്പിച്ചു; പിന്നെ എന്തിനാണദ്ദേഹം ധവളഹർമ്മ്യങ്ങൾ സൃഷ്ടിക്കാൻ പാടുപെട്ടതു്? [സുന്ദരശയ്യയും ധവളഹർമ്മ്യവും ഇവക്കു പ്രയോജനപ്പെടുന്നില്ലെങ്കിൽ അവയുടെ സൃഷ്ടികൊണ്ടു എന്താണു് പ്രയോജനം?]

ദോ:- ജൗം ഏഇ മുനിപട ധര
ജടില സുംദര സുഠി സുകുമാര
ബിബിധ ഭാംതി ഭൂഷന ബസന
ബാദി കിഏഇ കരതാര

ഏഇ സുഠി സുംദര സുകുമാര = ഈ അത്യധികം സുന്ദരന്മാരും സുകുമാരന്മാരും, മുനിപടധര ജൗം ജടില = വല്ക്കലങ്ങളും ജടയും ധരിച്ചു സഞ്ചരിക്കുമ്പോൾ, കരതാര ബിബിധ ഭാംതി = സൃഷ്ടികർത്താവു പലതരത്തിലുള്ള, ഭൂഷന ബസന കിഏഇ ബാദി = ഭൂഷണങ്ങളും വസനങ്ങളും സൃഷ്ടിച്ചതു നിഷ്ഫലം.

ഏററവും സുന്ദരന്മാരും സുകുമാരന്മാരുമായ ഈ രാജകുമാരന്മാർ മരവുരിച്ചുററി ജട ചാർത്തി കാട്ടിൽ സഞ്ചരിക്കുന്ന സ്ഥിതിക്ക് എന്തിനുവേണ്ടിയാണ് പലതരത്തിലുള്ള ആഭരണങ്ങളും വസ്ത്രങ്ങളും വിധി സൃഷ്ടിച്ചിരിക്കുന്നത്? ഇവ നിഷ്പ്രയോജനങ്ങൾ തന്നെയാണ്.

ചൗ:- ജൗം ഏ കംദ മൂലഫല ഖാഹീം
ഖാദി സുധാദി അസന ജഗ മാഹീം
ഏക കഹഹിം ഏ സഹജ സുഹാഏ
ആപ പ്രകട ഭഏ ബിധി ന ബനാഏ

ജൗം ഏ കംദ മൂലഫല ഖാഹീം = ഈ രാജകുമാരന്മാർ കിഴങ്ങും വേരും കായും ആഹാരം കഴിക്കുമ്പോൾ. ജഗ മാഹീം സുധാദി അസനാബാദി = അമൃത് തുല്യങ്ങളായി ജഗത്തിൽ ഭക്ഷ്യവസ്തുക്കൾ സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു നിഷ്ഫലമാണ്, ഏക കഹഹിം ഏ = ഒരുവൻ പറയുന്നു, ഇവർ, സഹജ സുഹാഏ ആപ പ്രഗട ഭഏ = സ്വയംഭൂക്കളായിട്ടാണ് സ്വയം പ്രത്യക്ഷപ്പെട്ടിട്ടുള്ളത്, ബിധി ന ബനാഏ = ഇവരെ ബ്രഹ്മാവല്ല സൃഷ്ടിച്ചിരിക്കുന്നത്

ഈ കുമാരന്മാർ തിന്നുന്നതു കായ്കളും കിഴങ്ങും വേരുമാണ്. ആ സ്ഥിതിക്കു ലോകത്തിൽ അമൃതതുല്യങ്ങളായി ആഹാര പദാർത്ഥങ്ങൾ വിധി എന്തിനുണ്ടാക്കി? ഈ രാജാക്കന്മാരല്ലാതെ അത്തരം സ്വാദിഷ്ടങ്ങളായ ആഹാരപദാർത്ഥങ്ങൾക്കു മററാരാണു അധികാരികൾ? ഇവർ ബ്രഹ്മസൃഷ്ടിയിൽ പെട്ടവരല്ല; സ്വയംഭൂക്കളാണ്

ജഹം ലഗി ബേദ കഹീ ബിധികരനീ
ശ്രവന നയന മന ഗോചര ബരനീ
ദേഖഹു ഖോജി ഭുവനദസചാരീ
കഹം അസ പുരുഷ കഹാം അസി നാരീ.

ബിധി കരനീ ബേദ=വിധിയുടെ സൃഷ്ടികളെ വേദങ്ങഠം, ജഹം ലഗി കഹി=എത്രത്തോളം വൎണ്ണിച്ചിട്ടുണ്ടോ അവ, ശ്രവന നയന മന = ശ്രവണ നയന മനസ്സുകഠംക്ക, ഗോചര ബരനീ= ഗോചരങ്ങളായിട്ടാണ് വൎണ്ണിച്ചിരിക്കുന്നതു് എന്നാൽ, ദസ ചാരീ ഭുവന ഖോജി = പതിന്നാലു ലോകങ്ങളിലും അന്വേഷിച്ചു നോക്ക, കഹം അസ പുരുഷ = എവിടെയാണിതുപോലുള്ള പുരുഷന്മാർ; കഹാം അസി നാരീ = എവിടെയാണിതുപോലൊരു സ്ത്രീ?

വിധിയുടെ സൃഷ്ടിയെക്കുറിച്ചു വേദങ്ങഠം എത്രത്തോളം വൎണ്ണിച്ചിട്ടുണ്ടോ അവയെല്ലാം ശ്രവണങ്ങഠംക്കും നയനങ്ങഠംക്കും മനസ്സിനും ഗോചരങ്ങളാണ്. അഗോചരങ്ങളായി സൃഷ്ടികളുണ്ടെന്നു വേദങ്ങഠം പറയുന്നില്ല എന്നാൽ ഈ രാജകുമാരന്മാരുടേയും രാജകുമാരിയുടേയും സ്ഥിതി വ്യത്യസ്തമാണ്. അതാണ് ഇവർ സ്വയംഭൂക്കളാണ് ബ്രഹ്മസൃഷ്ടങ്ങളല്ലെന്നു പറയാൻ കാരണം. ബ്രഹ്മാവാണിവരെ സൃഷ്ടിച്ചതെങ്കിൽ ഇവർ ശ്രവണ നയന മനസ്സുകഠംക്ക ഗോചരങ്ങളാകണം ഇവരുടെ സ്ഥിതി നേരെ മറിച്ചാണ്. ഇവരെപ്പോലുള്ള പുരുഷന്മാരും ഇതുപോലൊരു സ്ത്രീയും പതിന്നാലു ലോകങ്ങളിലും അന്വേഷിച്ചു നടന്നാലും കണ്ടുകിട്ടുകയില്ല ഇത്തരത്തിലുള്ളവരെപ്പററി കേഠംക്കാനും സാദ്ധ്യമല്ല.

> ഇൻഹഹിം ദേഖി ബിധി മന അനുരാഗാ
> പടതര ജോഗ ബനാവൈ ലാഗാ
> കീൻഹ ബഹുത ശ്രമ ഐക ന ആഏ
> തേഹി ഇരിഷാ ബന ആനി ദുരാഏ.

ഇൻഹഹിം ദേഖി ബിധി മന = ഇവരെ കണ്ടിട്ടു ബ്രഹ്മാവിന്റെ മനസ്സിൽ, അനുരാഗാ = അനുരാഗം ഉണ്ടായിരിക്കണം. പടതര ജോഗ=ഇവൎക്കു തുല്യം യോഗ്യതയുള്ളവരെ, ബനാവൈ

ലാഗാ = സൃഷ്ടിക്കാനും തുടങ്ങിയിരിക്കണം, ബഹുത ശ്രമ കീൻഹ = വളരെ പണിപ്പെടുകയും ചെയ്തിരിക്കാം, ഏക ന ആഏ = ഒരാളെപ്പോലും സൃഷ്ടിക്കാൻ പററിയിരിക്കയില്ല തേഹി ഇരിഷാ ബന ആനി = ആ ഈൎഷ്യകൊണ്ടു കാട്ടിൽ കൊണ്ടുവന്നു, ദുരാഏ = ഒളിപ്പിച്ചിരിക്കുകയാവാം

ഇവരെ കണ്ടിട്ടു സൃഷ്ടികർത്താവിനു വല്ലാത്ത മോഹം തോന്നിയിരിക്കാം. ഇവൎക്കു തുല്യം യോഗ്യതയുള്ളവരെ അദ്ദേഹം സൃഷ്ടിക്കാനും മുതിൎന്നിരിക്കാം. വളരെയൊക്കെ ശ്രമിച്ചിട്ടും ഇവരേപ്പോലുള്ളവരെ മെനഞ്ഞെടുക്കാൻ ബ്രഹ്മാവിനു സാധിച്ചില്ല ആ ഈൎഷ്യയാലാകണം ഇവരെ കാട്ടിൽ കൊണ്ടുവന്നു വിധി മറച്ചുവെച്ചിരിക്കുന്നതു്.

ഏക കഹഹിം ഹമ ബഹുത ന ജാനഹിം
ആപു ഹിം പരമ ധന്യ കരി മാനഹിം
തേ പുനി പുന്യ പുംജ ഹമ ലേഖേ
ജെ ദേഖഹിം ദേഖിഹഹിം ജിൻഹ ദേഖേ.

ഏക കഹഹിം ചിലർ പറഞ്ഞു:— ഹമ ബഹുത ന ജാനഹിം = ഞങ്ങൾക്കു വലിയ അറിവൊന്നും ഇല്ല, ആപുഹിം പരമധന്യ കരി മാനഹിം = ഞങ്ങൾ പരമധന്യന്മാരെന്നു സ്വയം പരിഗണിക്കുന്നു, ഹമ ലേഖേ തേ പുനി പുന്യ പുംജ = ഞങ്ങളുടെ അഭിപ്രായത്തിൽ അവരും പുണ്യാത്മാക്കളാണു് ഏവർ? ജെ ദേഖഹിം ദേഖിഹഹിം ജിൻഹ ദേഖേ = യാതൊരുത്തർ നോക്കുന്നു, നോക്കും യാതൊരുവർ നോക്കിയിട്ടുമുണ്ടു്.

ചിലർ പറഞ്ഞു:— ഞങ്ങൾക്കു വളരെയൊന്നും അറിഞ്ഞുകൂടാ. എന്നാലും ഒരു കാൎയ്യം തീൎച്ച്. ഞങ്ങൾ ഏററവും കൃതാൎത്ഥന്മാരാണെന്നു സ്വയം അഭിമാനിക്കുന്നുണ്ടു്. എന്താണെന്നല്ലേ, ഞങ്ങളുടെ അഭിപ്രായത്തിൽ, ഏതൊരുത്തർ ഇവരെ ദൎശിക്കുന്നു, ഭാവിയിൽ ദൎശിക്കും, അഥവാ പണ്ടേ ദർശിച്ചിട്ടുണ്ടു്. അവരെല്ലാം പുണ്യാത്മാക്കൾ തന്നെയാണു്. സംശയമില്ല,

ദോ:- ഏഹി ബിധി കഹി കഹി ബചന
പ്രിയ ലേഹിംനയന ഭരി നീര
കിമി ചലിഹഹിം മാരഗ അഗമ
സുഠി സുകുമാര സരീര.

ഏഹി ബിധി = ഇപ്രകാരം, പ്രിയ ബചന കഹി കഹി = പ്രിയ വാക്കുകൾ പറഞ്ഞു പറഞ്ഞു, നയന ഭരി നീര ലേഹിം = നേത്രങ്ങൾ ബാഷ്പപൂൎണ്ണങ്ങളായി, സുഠി സുകുമാര സരീര = ഈ സുന്ദരന്മാരും കോമള കളേബരന്മാരുമായ കുമാരന്മാർ, അഗമ മാരഗ കിമി = കഠിനങ്ങളായ വഴികളിലൂടെ എങ്ങനെ യാണ്, ചലിഹഹിം = സഞ്ചരിക്കുക?

ഇപ്രകാരം പ്രിയവാക്കുകൾ പറഞ്ഞു പറഞ്ഞു അവരുടെ കണ്ണുകൾ ബാഷ്പഭരിതങ്ങളായി. അവരിങ്ങനെ ആവലാതിപ്പെ ടുകയും ചെയ്തു. അതി കോമളന്മാരും ലാവണ്യ നിധികളുമായ ഈ കുമാരന്മാർ എങ്ങനെയാണ് അതി കഠോരങ്ങളായ വഴിക ളിലൂടെ സഞ്ചരിക്കുക?

ചൗ:- നാരി സനേഹ ബികല ബസ ഹോഹീം
ചകഈ സാംഝ സമയ ജനു സോഹീം
മൃദു പദ കമല കഠിന മഗു ജാനീ
ഗഹബരി ഹൃദയ കഹൈ ബരബാനി.

സാംഝ സമയ = സന്ധ്യാവേളയിൽ, ചകഈ ജനു സോ ഹീം = ചക്രവാകി ശോഭിക്കുന്നതുപോലെ, നാരി സനേഹ ബസ = സ്ത്രീകൾ സ്നേഹവിവശതയാൽ, ബികല ഹോഹീം = വ്യാകുലമാരായി ഭവിച്ചു, പദകമല മൃദു = പദകമലമോ മൃദു, മഗു കഠിന ജാനീ = മാൎഗ്ഗമോ കഠിനം; ഇതറിഞ്ഞും, ഗഹബരി ഹൃദയ = ഗദ്ഗദ ഹൃദയത്തോടു കൂടിയവരായിട്ട്, ബരബാനീ കഹൈ = കോമളവാണികളാൽ പറഞ്ഞു:

സന്ധ്യാവേളയിൽ ചക്രവാകികളെന്നപോലെ, സ്നേഹവിവശമാരായതിനാൽ, സ്ത്രീകൾ ഏററവും വ്യാകുലമാരായി. രാജകുമാരന്മാരുടെ മൃദുലങ്ങളായ പാദകമലങ്ങളും അവക്കു സഞ്ചരിക്കേണ്ടിവരുന്ന വഴിയുടെ കാഠിന്യവും അറിഞ്ഞു വ്യഥിതമാരായിത്തീന്ന സ്ത്രീകൾ ഗദ്ഗദ പൂണ്ണങ്ങളും വിശിഷ്ടങ്ങളുമായ വാക്കകളാൽ ഇങ്ങനെ പറഞ്ഞു:—

പരസത മൃദുല ചരന അരുനാരേ
സകുചതി മഹി ജിമി ഹൃദയ ഹമാരേ
ജൗം ജഗദീസ ഇൻഹഹിം ബനു ദീൻഹാ
കസ ന സുമന മയ മാരഗു കീൻഹാ.

മൃദുല അരുനാരേ ചരന=മൃദുലവും അരുണവുമായ പാദങ്ങൾ, പരസത മഹി ഹമാരേ=സ്പശിക്കുമ്പോൾ ഭൂമി, ഞങ്ങളുടെ, ജിമി ഹൃദയ സകുചതി=ഹൃദയമെന്നപോലെ സങ്കുചിതമായി തീരുന്നു, ജഗദീശ ഇൻഹഹിം = ദൈവം ഇവക്കു, ജൗം ബനു ദീൻഹാ കസ = വനവാസം നല്കിയ സ്ഥിതിക്കു എന്തുകൊണ്ടാണു്, സുമന മയ മാരഗു ന കീൻഹ = ഇവരുടെ വഴി പുഷ്പമയമാക്കിത്തീക്കാതിരുന്നതു്?

ഇവരുടെ കോമളങ്ങളും അരുണവണ്ണങ്ങളുമായ പാദങ്ങളുടെ സ്പർശനം കൊണ്ടു് ഭൂമി, ഞങ്ങളുടെ ഹൃദയം എപ്രകാരമോ അപ്രകാരം സങ്കുചിതമായിത്തീരുന്നു ദൈവം ഇവക്കു വസിക്കാൻ വനമാണു് നല്കിയതു്. ആ ദൈവത്തിനു വനത്തിലേക്കുള്ള ഇവരുടെ മാർഗ്ഗങ്ങളെയും എന്തുകൊണ്ടു പുഷ്പമയങ്ങളാക്കി ചെയ്യാൻ തോന്നിയില്ല?

ജൗം മാംഗാ പാഇഅ ബിധി പാഹീം
ഏ രഖിഅഹി സഖി ആംഖിൻഹ മാഹീം
ജേ നരനാരി ന അവസര ആഏ
തിൻഹ സിയ രാമു ന ദേഖന പാഏ.

സഖി ജൗം ബിധി പാംഹിം മാംഗാ പാഇഅ=സഖി, വിധാതാവിനോടു അത്ഥിച്ചതു സമ്പ്രാപ്തമാകണമെങ്കിൽ, ഏ്യ ആംഖിൻഹ മാംഹിം = ഇവരെ കൺമുമ്പിൽ, രഖി അംഹി = വെച്ചുകൊള്ളു. ജേ നരനാരി അവസര ന ആഏ്യ = ഏതൊരു സ്ത്രീപുരുഷന്മാക്കും ആ അവസരത്തിൽ വരാൻ കഴിഞ്ഞില്ലയോ, തിൻഹ സിയരാമു ദേഖനേ ന പാഏ്യ = അവക്കു സീതയേയും രാമനേയും ദശിക്കാൻ കഴിഞ്ഞില്ല.

ഹേ സഖ', വിധാതാവിൽനിന്നു ആശിച്ച വരം ലഭിക്കണമെങ്കിൽ ഇവരെ ദർശിച്ചുകൊണ്ടിരിക്കുകതന്നെ വേണം. ആ അവസരത്തെ ൽ അവിടെ സന്നിഹിതരാകാൻ കഴിയാത്ത സ്ത്രീപുരുഷന്മാക്കു സീതാരാമ ദർശനം സിദ്ധമായില്ല.

സുനി സുരൂപ ബൂഝഹിം അകുലാഈ
അബലഗി ഗഏ്യ കഹാം ലഗി ഭാഈ
സമരഥ ധാഇ ബിലോകഹിം ജാഈ
പ്രമുദിത ഫിരഹിം ജനമ ഫലു പാഈ.

സുനി സുരൂപ ബൂഝഹിം അകുലാഈ = രാമൻെറ രൂപവിശേഷത്തെപ്പററി കോക്കുകയും അദ്ദേഹത്തെ കാണാനിടയാകാത്തതിൽ വ്യസനിക്കുകയും ചെയ്തു് ചോദിച്ചു:— ഭാഈ അബലഗി കഹാം ലഗി ഗഏ്യ = സഹോദര, ഇപ്പോാം അവർ എവിടെ എത്തിയിരിക്കും? സമരഥ ധാഇ ജാഈ = ഇക്കൂട്ടത്തിൽ സമത്ഥനായ ഒരുവൻ ഓടിച്ചെന്നു്, ബിലോകഹിം ജനമഫലു പാഈ= രാമാദികളെ സന്ദർശിക്കുകയും, ജന്മസാഫല്യം നേടി പ്രമുദിത ഫിരഹിം = സന്തുഷ്ടനായി മടങ്ങിവരികയും ചെയ്തു.

രാമസന്ദശനത്തിനു കഴിയാതെവന്ന ജനങ്ങാം രാമാദികളെപ്പററിയുള്ള വണ്ണനകാം കേട്ടു തങ്ങാംക്കു അദ്ദേഹത്തിൻെറ ദർശനം സിദ്ധിച്ചില്ലല്ലോ എന്ന ചിന്തയാൽ വ്യാകുലരായി, രാമസന്ദർശനം സിദ്ധിച്ച ഒരുവനോടിങ്ങനെ ചോദിച്ചു:—

'സഹോദര, അവരിപ്പോൾ നടന്നു എവിടെയെത്തിയിരിക്കും?' ഇക്കൂട്ടത്തിൽ സമർത്ഥനായ ഒരുവൻ ഓടിപ്പാഞ്ഞു ചെന്നു രാമലക്ഷ്മണന്മാരേയും സീതയേയും സന്ദർശിക്കുകയും ജന്മസാഫല്യം നേടി സന്തുഷ്ടനായി മടങ്ങിവരികയും ചെയ്തു.

ദോ:- അബലാ ബാലക ബൃദ്ധ ജന
കര മീജഹിം പഛിതാഹിം
ഹോഹിം പ്രേമബസ ലോഗ
ഇമി രാമു ജഹാം ജഹം ജാഹീം.

അബലാ ബാലക ബൃദ്ധ ജന കര മീജഹിം = സ്ത്രീകളും കുട്ടികളും വൃദ്ധരും കൈതിരുമ്മി, പഛിതാഹിം = (രാമനെ ദർശിക്കാനിടയാകാത്തതിൽ) വ്യസനം പ്രദർശിപ്പിച്ചുകൊണ്ടിരുന്നു, ജഹാം ജഹം രാമു ജാഹിം=എവിടെയെവിടെ ശ്രീരാമൻ ചെല്ലുന്നുവോ (അവിടെയെല്ലാം), ഇമി ലോഗ പ്രേമബസ ഹോഹിം = ഇപ്രകാരം ജനങ്ങൾ പ്രേമവശരായി തീരുന്നു.

ശ്രീരാമനെ ദർശിക്കാൻ കഴിയാത്തതിൽ കൈതിരുമ്മി വ്യസനിച്ചുകൊണ്ടിരുന്നു സ്ത്രീകളും കുട്ടികളും വൃദ്ധരും രാമൻ എവിടെയെവിടെ പാദാർപ്പണം ചെയ്യുന്നു അവിടെയെല്ലാം ജനങ്ങൾ ഇപ്രകാരം പ്രേമവശരായിത്തീർന്നു

ചൗ:- ഗാംവ ഗാംവ അസ ഹോഇ അനംദൂ
ദേഖി ഭാനുകുല കൈരവ ചംദൂ
ജേ കഛു സമാചാര സുനി പാവഹിം
തേ നൃപ രാനിഹിം ദോഷു ലഗാവഹിം

ഭാനുകുല കൈരവ ചംദൂ = സൂര്യവംശമാകുന്ന ആമ്പൽപ്പൊയ്കയ്ക്കു ചന്ദ്രനായ (രാമനെ), ദേഖി ഗാംവ ഗാംവ അസ അനംദൂ ഹോഇ=കണ്ടിട്ടു ഗ്രാമങ്ങൾതോറുമുള്ള ജനങ്ങൾക്കു അവ്വാറാനന്ദമുണ്ടായി, ജേ കഛു സമാചാര സുനി പാവഹിം=

വൃത്താന്തങ്ങൾ എന്തൊക്കെയെന്ന് കേട്ടറിഞ്ഞവർ ആരെല്ലാമാണോ, തേ നൃപ രാനീഹിം=അവർ രാജാവിനേയും റാണിയേയും, ദോഷു ലഗാവഹിം=ദോഷാരോപണം ചെയ്തു.

സൂര്യവംശമാകുന്ന ആമ്പൽപ്പൊയ്കയ്ക്കു ചന്ദ്രനായ രാമചന്ദ്രനെക്കണ്ടു ഗ്രാമീണർക്കെല്ലാം വലുതായ ആനന്ദമുണ്ടായി വൃത്താന്തങ്ങൾ എന്താണെന്നൊക്കെ ഗ്രഹിച്ച ജനങ്ങൾ രാജാവിനേയും റാണിയേയും പഴിച്ചു.

കഹഹിം ഏക അതി ഭല നരനാഹൂ
ദീൻഹ ഹമഹിം ജേഇ ലോചന ലാഹൂ
കഹഹിം പരസപര ലോഗ ലോഗാഈ
ബാതേം സരല സനേഹ സുഹാഈ

ഏക കഹഹിം നരനാഹൂ=ചിലർ പറഞ്ഞു;— രാജാവു് അതി ഭല ജേഇ ഹമഹിം=വളരെ നല്ലവനാണു്; എന്തുകൊണ്ടെന്നാൽ അദ്ദേഹമാണു് നമുക്ക, ലോചന ലാഹൂ ദീൻഹാ=നേത്രലാഭം നൽകിയതു്, ലോഗ ലോഗാഈ സരല=പുരുഷന്മാരും സ്ത്രീകളും സരളവും, സനേഹ സുഹാഈ ബാതേം=സ്നേഹപൂർണ്ണങ്ങളും സുന്ദരങ്ങളുമായ വൃത്താന്തങ്ങൾ, പരസപര കഹഹിം=അന്യോന്യം പറഞ്ഞുകൊണ്ടിരുന്നു.

ചിലർ രാജാവിനെ സ്തുതിക്കുകയാണു് ചെയ്തതു. അദ്ദേഹം വളരെ നല്ല കൂട്ടത്തിലാണു്. രാമനെ അദ്ദേഹം വനത്തിലേക്കയച്ചില്ലെങ്കിൽ, നമുക്ക കണ്ണുകളുണ്ടായതുകൊണ്ടു് എന്തു ഫലം കിട്ടാൻ? രാമനെ കാണാനും നേത്രസാഫല്യം അടയുവാനും നമുക്കു് സാധിച്ചതു ദശരഥ മഹാരാജാവു് രാമനെ വനത്തിലേക്കയച്ചതുനിമിത്തമല്ലേ? സ്ത്രീകളും പുരുഷന്മാരും പരസ്പരം, സ്നേഹഭരിതങ്ങളും സുന്ദരങ്ങളുമായ വൃത്താന്തങ്ങളിങ്ങനെ പറഞ്ഞുകൊണ്ടിരുന്നു.

തേ പിതുമാതു ധന്യ ജിൻഹ ജാഏ
ധന്യ സോ നഗരു ജഹാം തേം ആഏ

ധന്യ സോ ദേസു സൈലു ബന ഗാഊം
ജഹം ജഹം ജാഹിം ധന്യ സോഇ ഠാഊം

ജിൻഹ ജായേ = ആക്ക് ഇവർ പിറന്നു, തേ പിതു മാതു ധന്യ = ആ പിതാവും മാതാവും ധന്യരാണ് ജഹാം തേം ആയേ സോ നഗരു ധന്യ=എവിടെനിന്നു ഇവർ വന്നുവോ ആ നഗരവും ധന്യമാണ്, ജഹം ജഹം ജാഹിം = എവിടെയെവിടെ ഇവർ സഞ്ചരിക്കുന്നു വാ, സോ ദേസു സൈലു ബന=ആ ദേശങ്ങളും ശൈലങ്ങളും വനങ്ങളും ഗ്രാമങ്ങളും ഇവർ എവിടെയെല്ലാം വസിച്ചുവോ ആ ഇടങ്ങളും ധന്യങ്ങളാണ്.

സുഖ പായേഉ ബിരംചി രചി തേഹീ
ഏ ജേഹി കേ സബ ഭാംതി സനേഹീ
രാമലഷന പഥി കഥാ സുഹാഈ
രഹീ സകല മഗ കാനന ഛാഈ

ഏ ജേഹി കേ സബ ഭാംതി സനേഹീ = ഇവർ ആക്ക് എല്ലാ പ്രകാരത്തിലും സ്നേഹിതരാണോ, തേഹി രചി ബിരംചി സുഖ പായേഉ = ആ ശ്രീരാമ ലക്ഷ്മണന്മാരെ സൃഷ്ടിച്ച ബ്രഹ്മദേവൻ സുഖപ്രാപ്തനായിരിക്കുന്നു, രാമലഷന പഥി സുഹാഈ കഥാ = രാമലക്ഷ്മണന്മാർ യാത്ര ചെയ്യുന്നു എന്ന സുന്ദര കഥ, കാനന സകല മഗ ഛാഈ രഹീ=വനത്തിലെ സകല മാർഗ്ഗങ്ങളിലും വ്യാപിച്ചുവശായി.

സർവ്വക്കും സുഹൃത്തുക്കളായ ഇവരെ സൃഷ്ടിച്ച ബ്രഹ്മദേവൻ സുഖപ്രാപ്തനായി. രാമനും ലക്ഷ്മണനും വനത്തിൽ സഞ്ചരിക്കുന്നു എന്ന സുന്ദര വൃത്താന്തം വനപ്രദേശത്തുള്ള എല്ലാ വഴികളിലും വ്യാപിച്ചു. (അതായതു സകല മാർഗ്ഗങ്ങളിലും ഉള്ളവർ കേട്ടു എന്നു സാരം )

ദോ:- ഏഹി ബിധി രഘുകല കമല രബി
മഗ ലോഗൻഹ സുഖ ദേത

ജാഹിം ചലേ ദേഖത ബിപിന
സിയ സൗമിത്രി സമേത.

ഏഹി ബിധി രഘുകുല കമല രബി = ഇപ്രകാരം ശ്രീരാമചന്ദ്രൻ, മഗ ലോഗൻഹ സുഖ ദേത = വഴിയിൽ, ജനങ്ങൾക്ക സുഖം നല്കിക്കൊണ്ടു്, സിയ സൗമിത്രി സമേത = സീതയോടും ലക്ഷ്മണനോടും കൂടി, ബിപിന ദേഖത = വനപ്രദേശങ്ങൾ നോക്കി, ചലേ ജാഹിം = നടന്നു.

ഇപ്രകാരം ശ്രീരാമൻ വഴിയിൽ കണ്ട ജനങ്ങളെയെല്ലാം സുഖിപ്പിച്ച സീതാലക്ഷ്മണ സമേതനായി വനപ്രദേശങ്ങൾ സന്ദർശിച്ചുകൊണ്ടു പ്രയാണം തുടൎന്നു.

ചൗ:- ആഗേ രാമു ലഷന ബനേ പാഛേം
താപസബേഷ ബിരാജത കാഛേം
ഉഭയ ബീച സിയ സോഹതി കൈസേം
ബ്രഹ്മ ജീവ ബിച മായാ ജൈസേം.

ആഗേ രാമു പാഛേം ബനേ = മുമ്പിൽ ശ്രീരാമനും പിൻവശത്തു അനുക്രമമായി, ലഷന താപസബേഷ കാഛേം = ലക്ഷ്മണനും താപസവേഷം ധരിച്ച, ബിരാജത = പരിശോഭിച്ചു, ഉഭയബീച = രണ്ടുപേരുടേയും ഇടയിൽ, ബ്രഹ്മ ജീവ ബിച = പരമാത്മാവിൻേറയും ജീവാത്മാവിൻറയും ഇടയിൽ, മായാ ജൈസേം കൈസേം = മായ എപ്രകാരമോ അപ്രകാരം, സീയ സോഹതി = സീത ശോഭിച്ചു.

മുമ്പിൽ രാമനും പിന്നിൽ ലക്ഷ്മണനും താപസവേഷധാരികളായി പരിശോഭിച്ചു. ആ രണ്ടുപേരുടേയും ഇടയിൽ, പരമാത്മാവിനും ജീവാത്മാവിനും ഇടയിൽ മായയെന്നപോലെ സീത ശോഭിച്ചു. [അദ്ധ്യാത്മ രാമായണം മൂലത്തിൽ ഉഭയോൎമ്മദ്ധ്യഗാസീതാ മായേവാത്മ പരാത്മനോ എന്നും, തജ്ജ്മയിൽ എഴുത്തച്ഛൻ ജീവാത്മാ പരമാത്മാക്കൾക്ക മദ്ധ്യസ്ഥയാകും

  

ദേവിയാം മഹാമായാ സീത എന്നും വൎണ്ണിക്കുന്നു. ഇവിടെ ജീവാത്മാവിൻെറ സ്ഥാനം രാമനും, പരമാത്മാവിൻെറ സ്ഥാനം ലക്ഷ്മണനും ചിലർ കല്പിക്കുന്നു. അങ്ങനെയാവുന്നതുകൊണ്ടു കുറച്ചധികം വൈഷമ്യവും ഉണ്ട്. രാമൻ പരമാത്മാവും ലക്ഷ്മണൻ ജീവാത്മാവുമാണെന്ന വസ്തുത സൎവ്വവിദിതമാണ്. ലക്ഷ്മണൻ സീത രാമൻ ഈ വിധത്തിലാണ് പരിഗണനയെങ്കിൽ കാൎയ്യം ഭംഗിയായി.]

ബഹുരി കഹൗം ഛബി ജസി മന ബസഈ
ജനു മധു മദന മദ്ധ്യ രതി ലസഈ
ഉപമാ ബഹുരി കഹൗം ജിഅ ജോഹീ
ജനുബുധ ബിധു ബിച രോഹിനി സോഹീ.

മന ജസി ഛബി ബസഈ=എൻെറ മനസ്സിൽ യാതൊരു വിധത്തിലുള്ള ശോഭയോ കുടികൊള്ളുന്നതു്, അതു ഞാൻ, ബഹുരി കഹൗം = ഇനി പറയാം, മധു മദന മദ്ധ്യ = വസന്തമദനന്മാരുടെ മദ്ധ്യത്തിൽ, ജനു രതി ലസഈ = രതി എപ്രകാരമോ അപ്രകാരം സീത രാമലക്ഷ്മണന്മാരുടെ മദ്ധ്യത്തിൽ ശോഭിക്കുന്നു എന്നതാണ് ആ ആശയം, ജിഅ ജാഹീ ഉപമാ = മനസ്സിൽ നിരൂപിച്ച് ഉപമ, ബഹുരി കഹൗം = മററൊന്നു പറയാം, ബുധ ബിധുബിച = ബുധചന്ദ്രന്മാരുടെ നടുക്കു്, ജനു രോഹിനി സോഹീ = രോഹിണി എന്നപോലെ സീത ശോഭിക്കുന്നു.

ഞാൻ പറയാനാരംഭിക്കുന്നതു ജീവാത്മാ പരമാത്മാക്കളേയും മായയേയും അല്ല. എനിക്കു തോന്നുന്നതു വേറൊന്നാണ്. വസന്തൻേറയും മന്മഥൻേറയും നടുക്കു രതി എപ്രകാരമോ അപ്രകാരമാണ് രാമലക്ഷ്മണന്മാരുടെ നടുക്കു സീതാദേവി. മററൊരുപമയും ഞാൻ കല്പിക്കാം. ബുധൻേറയും ചന്ദ്രൻേറയും നടുക്കു രോഹിണി നക്ഷത്രം എപ്രകാരം ശോഭിക്കുമോ അപ്രകാരം ശോഭിക്കുന്നുണ്ടു് രാമലക്ഷ്മണന്മാരുടെ നടുക്കു സീതാദേവിയും.

  

പ്രഭു പദരേഖ ബിച ബിച സീതാ
ധരതി ചരന മഗ ചലതി സഭീതാ
സീയ രാമപദ അംക ബരാഏം
ലഖന ചലഹിം മഗു ദാഹിന ലാഏം

പ്രഭു പദരേഖ ബിച ബിച = ശ്രീരാമൻെറ തൃപ്പാദരേഖ കാംക്കിടയിലിടയിൽ, സഭീതാ ചരന ധരതി = ഭയത്തോടു കൂടി കാലുകാം വെച്ചുകൊണ്ടു്, സീതാ മഗ ചലതി = സീത വഴി നടന്നു, സീയ രാമപദ അംക = സീതയുടെയും രാമൻേറയും പാദ ചിഹ്നങ്ങളെ, ബരാഏം ലഖന = സ്പർശിക്കാതെ ലക്ഷ്മണൻ, മഗു ദാഹിന ലാഏം = വഴിയുടെ വലത്തു ഭാഗത്തുകൂടി, ചലഹി = സഞ്ചരിച്ചുകൊണ്ടിരുന്നു.

ശ്രീരാമൻെറ തൃപ്പാദ രേഖകളിൽ സ്വപാദങ്ങാം സ്പർശിക്കാനിടയാകാതെ ആ ചിഹ്നങ്ങളുടെ ഇടയിലിടയിൽ കാൽ വെച്ചുകൊണ്ടു ഭയത്തോടെ സീതയും, സീതാരാമന്മാരുടെ പാദ ചിഹ്നങ്ങാം ചവുട്ടാനിടയാകാതെ അവർ നടക്കുന്ന ഭാഗത്തു നിന്നു അല്പം വലത്തു നീങ്ങി ലക്ഷ്മണനും സഞ്ചരിച്ചുകൊണ്ടിരുന്നു. [സീതയ്ക്കു ഭയത്തിനുള്ള കാരണം ശ്രീരാമൻെറ കാല്പാടുകാം ചവുട്ടാനിടവന്നാലോ എന്നുള്ളതായിരുന്നു ]

രാമലഷന സിയ പ്രീതി സുഹാഈ
ബചന അഗോചര കിമി കഹി ജാഈ
ഖഗ മൃഗ മഗന ദേഖി ഛബി ഹോഹീം
ലിഏ ചോരി ചിത രാമ ബടോഹീം.

രാമലഷന സിയ സുഹാഈ പ്രീതി = രാമലക്ഷ്മണന്മാരുടേയും സീതയുടേയും മനോഹര സന്തോഷം, ബചന അഗോചര = വാക്കുകാംക്കു വിഷയമല്ല, കിമി കഹി ജാഈ ഛബി ദേഖി = അതെങ്ങനെ വൎണ്ണിക്കാനാകും? ശോഭ കണ്ടു്, ഖഗ മൃഗ

മഗന ഹോഹീം=പക്ഷികളും മൃഗങ്ങളും സന്തോഷപരവശരായി തീന്നിരുന്നു, ബടോഹീ രാമ ചിത ചോരി ലിഹ്ഥ = പഥിക നായ രാമദേവൻ അവയുടെ ചിത്തം കവന്നൊടുത്തിരിക്കുന്നു.

രാമലക്ഷ്മണന്മാരുടേയും സീതയുടേയും ആഹ്ളാദം വാചാമഗോചരം തന്നെ. ആ സ്ഥിതിയ്ക്കുതെങ്ങനെ വാക്കുകളെക്കൊണ്ടു് വണ്ണിക്കാം? അവരുടെ ശോഭ കണ്ടു പക്ഷികളും മൃഗങ്ങളും സന്തോഷഭരിതങ്ങളായി. പഥികനായ രാമദേവൻ, അവയുടെ ചിത്തം കവന്നൊടുക്കുകയും ചെയ്തിരിക്കുന്നു.

ദോ:- ജിൻഹ ജിൻഹ ദേഖേ പഥിക പ്രിയ
സിയ സമേത ദോഉ ഭാഇ
ഭവ മഗ്ഗു അഗമു അനംദു തേഇ
ബിനു ശ്രമ രഹേ സിരാഇ.

ജിൻഹ ജിൻഹ സിയ സമേത ദോഉ = ആരെല്ലാം സീതാസമേതരായ രണ്ടു്, പ്രിയ പഥിക ഭാഇ ദേഖേ = പ്രിയപഥികരായ സഹോദരന്മാരെ കണ്ടുവോ, തേഇ ബിനുശ്രമ ഭവ = അവർ എല്ലാം പ്രയാസം കൂടാതെ പ്രാപഞ്ചികമായ, അഗമു മഗ സിരാഇ രഹേ = ദുഗ്ഗമ മാഗ്ഗത്തിൽനിന്നു മറുകരയെത്തിയിട്ടുണ്ടു്.

ആരെല്ലാം സീതാസമേതരായ രണ്ടു പ്രിയപ്പെട്ട പഥികന്മാരായ സഹോദരന്മാരെ സന്ദർശിച്ചുവോ അവരെല്ലാം തന്നെ നിഷ്പ്രയാസം പ്രാപഞ്ചികമായ ദുഗ്ഗമ മാഗ്ഗത്തിൽനിന്നു മറുകര പ്രാപിച്ചിരിക്കുന്നു.

ചൗ:- അജഹൂം ജാസു ഉര സപനേഹു കാഉ
ബസഹിം ലഷന സിയരാമ ബടാഉ
രാമ ധാമ പഥ പാഇഹി സോഇ
ജോ പഥ പാവ കബഹൂം മുനി കോഇ.

  

അജഹും ജസു കാഊ = ഇന്നും ഏതെങ്കിലും ഒരുവൻെറ, ഉര സപനേഹു = ഹൃദയത്തിൽ സ്വപ്നത്തിലെങ്കിലും, ബടാഊ രാമ ലഷന സിയ = പഥികരായ രാമലക്ഷ്മണന്മാരും സീതയും, ബസഹിം സോഇ = കുടികൊള്ളുന്നുണ്ടോ അവൻ, കബഹും കോഉ മുനി ജോപഥ പാവാ = എപ്പോഴെങ്കിലും ഏതെങ്കിലും ഒരു മുനി യാതൊരു പഥം പ്രാപിച്ചിട്ടുണ്ടോ, രാമ ധാമ പഥ = ആ രാമധാമമാകുന്ന പഥത്തെ, പാഇഹി = പ്രാപിക്കുന്നു.

ഇന്നും ഏതെങ്കിലും ഒരുവൻെറ ഹൃദയത്തിൽ സ്വപ്നത്തിലെങ്കിലും പഥികരായ രാമലക്ഷ്മണന്മാരും സീതയും കുടികൊള്ളുന്നുണ്ടോ അവൻ, എപ്പോളെങ്കിലും ഒരിക്കൽ ഏതെങ്കിലും ഒരു മുനിക്ക കൈവന്നിരിക്കാവുന്ന, ശ്രീരാമ ധാമമാകുന്ന പഥത്തെ പ്രാപിക്കുമെന്നു തീച്ച്.

തബ രഘുബീര ശ്രമിത സിയ ജാനീ
ദേഖി നികട ബട്ട സീതല പാനീ
തഹം ബസി കംദമൂല ഫല ഖാഇ
പ്രാത നഹാഇ ചലേ രഘുരാഇ.

തബ രഘുബീര സിയ ശ്രമിത ജാനീ = ശ്രീരാമൻ സീത ക്ഷീണിച്ചവളാണെന്നറിഞ്ഞപ്പോഠം, നികട ബട്ട=സമീപത്തു തന്നെ വടവൃക്ഷവും, സീതലപാനി ദേഖീ = കുളുത്ത ജലവും കണ്ടു, തഹം ബസി = അവിടെ വിശ്രമിച്ചു്, കംദമൂല ഫല ഖാഇ = കിഴങ്ങും വേരും ഫലങ്ങളും ഭക്ഷിച്ചു, പ്രാത നഹാഇ രഘുരാഇ ചലേ = പ്രഭാതത്തിൽ സ്നാനം ചെയ്തു രാമൻ യാത്രയുമായി.

സീത ക്ഷീണിച്ചിരിക്കുന്നതായി എപ്പോഠം രാമനു തോന്നിയോ അപ്പോഠംത്തന്നെ സമീപത്തു വടവൃക്ഷം നില്ക്കുന്നതും ശീതള ജലം സ്ഥിതിചെയ്യുന്നതും അദ്ദേഹം കണ്ടു. അന്നത്തെ യാത്ര അവസാനിപ്പിച്ചു അദ്ദേഹം വൃക്ഷമൂലത്തിൽ വിശ്രമിക്ക

കയും ഫലമൂലങ്ങൾ ഭക്ഷിച്ച് വിശപ്പു ശമിപ്പിക്കുകയും ചെയ്തു. രാത്രി അദ്ദേഹം സസുഖം വിശ്രമിച്ചു. പ്രഭാതമായപ്പോൾ ഉണർന്ന് ശൗചം കഴിച്ച് സ്നാനം ചെയ്തു. അനന്തരം യാത്ര തുടർന്നു.

## വാല്മീകി ആശ്രമ = വാല്മീകിയുടെ ആശ്രമം.

ദേഖത ബന സര സൈല സുഹാഏ
ബാലമീകി ആശ്രമ പ്രഭു ആഏ
രാമു ദീഖ മുനി ബാസ സുഹാവന
സുംദര ഗിരി കാനനു ജലു പാവന.

സുഹാഏ ബന സര സൈല = സുന്ദരമായ വനങ്ങളും സരസ്സുകളും ശൈലങ്ങളും, ദേഖത പ്രഭു = നോക്കിക്കൊണ്ടു രാമൻ, ബാലമീകി ആശ്രമ ആഏ = വാല്മീകിയുടെ ആശ്രമത്തിലെത്തി, സുഹാവന മുനിബാസ = മനോഹരമായ മുനിവാസം, രാമു ദീഖ സുംദര ഗിരി = രാമൻ കണ്ടു. സുന്ദര ഗിരിയും, കാനനു പാവന ജലു = കാനനവും പരിശുദ്ധ ജലവും അവിടെ കണ്ടു.

ചേതോരമ്യങ്ങളായ വനങ്ങളും പൊയ്കകളും ശൈലങ്ങളും നോക്കിക്കൊണ്ടു സഞ്ചരിക്കുന്ന രാമൻ വാല്മീകിയുടെ ആശ്രമത്തിലെത്തി സുന്ദര ഗിരിയും കാനനവും പവിത്ര ജലവും കൊണ്ടു സുശോഭിതമായിരുന്നു ആ ആശ്രമം.

സരനി സരോജ ബിടപ ബന ഫൂലേ
ഗുംജത മംജു മധുപ രസ ഭൂലേ
ഖഗ മൃഗ ബിപുല കോലാഹല കരഹീം
ബിരഹിത ബൈര മുദിത മന ചരഹീം.

സരനി സരോജ = പൊയ്കയിൽ താമര വികസിച്ചു നില്ക്കുന്നു, ബന ബിടപ ഫൂലേ = വനത്തിൽ വൃക്ഷങ്ങൾ പുഷ്പിച്ചു,

രസ ഭ്രുലേ മംജു മധുപ = പുഷ്പരസത്തിൽ മദിച്ച മനോജ്ഞങ്ങളായ വണ്ടുകൾ, ഗുംജത ഖഗ മൃഗ = മൂരളുന്നു. പക്ഷികളും മൃഗങ്ങളും, ബിപുല കോലാഹല കരഹീം = വദ്ധിച്ച തോതിൽ കളകളാരവം മുഴക്കി, ബിരഹിത ബൈര മന മുദിത = വൈരം മറന്നു് മനസ്സു പ്രസന്നമായി, ചരഹിം = ചരിച്ചുകൊണ്ടിരിക്കുന്നു.

പൊയ്കയിൽ താമരകൾ വിടന്നും വനത്തിൽ വൃക്ഷങ്ങൾ പുഷ്പിച്ചും നില്ക്കുന്നു. പുഷ്പരസം പാനം ചെയ്തു മദിച്ച മനോജ്ഞങ്ങളായ മധുപങ്ങൾ മൂരണ്ടുകൊണ്ടിരിക്കുന്നു പക്ഷികളും മൃഗങ്ങളും കളകളാരവം മുഴക്കുന്നു .നിസഗ്ഗ വൈരം വെടിഞ്ഞു് പക്ഷികളും മൃഗങ്ങളും അന്യോന്യമിണ്ടും സഞ്ചരിക്കുന്നു (എലിയ്ക്കും പൂച്ചയ്ക്കും സിംഹത്തിനും ഗജത്തിനും പാമ്പിന്നും തവളയ്ക്കും ഉള്ള വിരോധമാണു് നിസഗ്ഗ വൈരം ഇതുപോലെ നിസഗ്ഗ വൈരമുള്ള പക്ഷികളും മൃഗങ്ങളും വേറെയും ഉണ്ടു്.)

ദോ:- സുചി സുംദര ആശ്രമ നിരഖി
ഹരഷേ രാജീവ നൈന
സുനി രഘുബര ആഗമനു
മുനി ആഗേ ആയേഉ ലൈന

രാജീവ നൈന രഘുബര = കമല നയനനായ രാമൻ, സുചി സുംദര ആശ്രമ നിരഖി = പവിത്രവും സുന്ദരവുമായ ആശ്രമം കണ്ടു്. ഹരഷേ, ആഗമനു സുനി = പ്രസന്നനായി ആഗമനം കേട്ടു്, മുനി ലൈന ആഗേ ആയേഉ = മഹഷി, എതിരേല്ക്കാൻ ചെന്നു.

കമല നയനനായ രാമൻ, പവിത്രവും സുന്ദരവുമായ വാൽമീകിയുടെ ആശ്രമം കണ്ടു ഹഷവിവശനായി. അദ്ദേഹം വരുന്നുണ്ടെന്നു കേട്ടു് അദ്ദേഹത്തെ എതിരേല്ക്കാൻ വാല്മീകി മഹഷി പുറപ്പെട്ടു.

ചൗ:- മുനികഹം രാമ ദണ്ഡവത കീൻഹാ
ആസീരബാദ ബിപ്രബര ദീൻഹാ
ദേഖി രാമഛബി നയന ജുഡാനേ
കരി സനമാന ആശ്രമഹി ആനേ

രാമ മുനികഹം ദംഡവത കീൻഹാ=രാമൻ വാൽമീകിയെ ദണ്ഡനമസ്കാരം ചെയ്തു, ബിപ്രബര ആസിരബാദ ദീൻഹാ= വാല്മീകി ആശീർവ്വാദം നൽകി, രാമഛബി ദേഖി നയന ജുഡാനേ= രാമൻെറ ദീപ്തികണ്ടു് കൺകുളിർത്തു, സനമാന കരി ആശ്രമഹി ആനേ=സാദരം ആശ്രമത്തിലേക്ക കൂട്ടിക്കൊണ്ടു വന്നു.

രാമൻ ദിവ്യതാപസനായ വാല്മീകിയെ സാഷ്ടാംഗം പ്രണമിച്ചു മഹർഷി രാമനെ ആശീർവ്വദിച്ചു രാമൻെറ ശോഭാ വിശേഷം കണ്ടു മഹർഷിയുടെ കണ്ണുകൾ കുളുത്തു. അദ്ദേഹം രാമനെ ആശ്രമത്തിലേക്ക കൂട്ടിക്കൊണ്ടുപോയി

മുനിബര അതിഥി പ്രാനപ്രിയ പാഏ
കംദ മൂല ഫല മധുര മംഗാഏ
സിയ സൗമിത്രി രാമ ഫല ഖാഏ
തബ മുനി ആസന ദിഏ സുഹാഏ

പ്രാനപ്രിയ അതിഥി പാഏ= പ്രാണപ്രിയനായ അതിഥിയെ പ്രാപിച്ചു്, മുനിബര മധുര ഫലമൂല കംദ=മഹർഷി മധുര ഫലമൂല കന്ദങ്ങൾ സമർപ്പിച്ചു, സിയ സൗമിത്രി രാമ ഫല ഖാഏ= സീതയും ലക്ഷ്മണനും രാമനും ഫലമൂലങ്ങൾ ഭക്ഷിച്ചു, തബ മുനി സുഹാഏ ആസന ദിഏ=അനന്തരം വാല്മീകി അവക്കിരിക്കാൻ സുന്ദരങ്ങളായ ഇരിപ്പിടങ്ങൾ നൽകി.

വാല്മീകിക്ക് ശ്രീരാമൻ പ്രാണപ്രിയനായ അതിഥിയാണ്. ആ വിധമുള്ള അതിഥിയെ ലഭിച്ചപ്പോൾ വാല്മീകിക്കുണ്ടായ

  

ആനന്ദം നിസ്സീമമായിരുന്നു. അദ്ദേഹം മുഖ്യാതിഥികൾക്കും മററതി ഥികൾക്കും ആശ്രമോചിതങ്ങളായ വിശിഷ്ട ഫലമൂലങ്ങൾ അർപ്പിച്ചു അതിഥികളാകട്ടെ ഫലമൂലങ്ങൾ ഭക്ഷിച്ചു സന്തുഷ്ട രായി. മഹർഷി അവർക്കിരിക്കാൻ ഇരിപ്പിടങ്ങൾ നൽകി.

ബാലമീകി മന ആനംദ ഭാരി
മംഗലമൂർത്തി നയന നിഹാരീ
തബ കര കമല ജോരി രഘുരാജൂ
ബോലേ ബചന ശ്രവന സുഖദാജൂ

മംഗലമൂർത്തി നയന നിഹാരീ = മംഗളമൂർത്തിയെ നേത്ര ങ്ങളാൽ വീക്ഷിച്ച്, ബാലമീകി മന ഭാരീ ആനംദ = വാല്മീകി യുടെ മനസ്സിൽ വർദ്ധിച്ച ആനന്ദം ഉണ്ടായി തബ രഘുരാജൂ കരകമല ജോരി = ആ അവസരത്തിൽ രാമൻ കരകമലങ്ങൾ കൂപ്പി, ശ്രവന സുഖദാജൂ ബചന ബോലേ = കർണ്ണാനന്ദകര ങ്ങളായ വാക്കുകളാൽ പറഞ്ഞു:

മംഗളമൂർത്തിയായ രാമനെ സ്വനേത്രങ്ങളാൽ വീക്ഷിച്ച് വാല്മീകി അത്യാനന്ദപരവശനായി ഭവിച്ചു. ആ അവസര ത്തിൽ രാമൻ ബദ്ധാഞ്ജലിഹസ്തനായി കർണ്ണാനന്ദകരങ്ങളായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു

തുംഹ ത്രികാല ദരസീ മുനിനാഥാ
ബിസ്വ ബദര ജിമി തുംഹരേ ഹാഥാ
അസ കഹി പ്രഭു സബ കഥാ ബഖാനീ
ജേഹി ജേഹി ഭാംതി ദീൻഹ ബനരാനീ

മുനിനാഥാ തുംഹ = ഹേ മഹർഷേ, അവിടന്ന്, ത്രികാല ദരസീ തുംഹരേ ബിസ്വ = ത്രികാല ദർശിയാണ്, അങ്ങേയ്ക്ക് വിശ്വം, ഹാഥാ ബദര ജിമി = കരതലാമലകം പോലെയാണ്, അസകഹി പ്രഭു സബകഥാ = ഇങ്ങനെ പറഞ്ഞ് രാമൻ എല്ലാ

കഥയും, ബഹുവാനി ജേഹി ജേഹി ഭാംതി = വിസ്തരിച്ച് എന്തൊക്കെ പ്രകാരത്തിലാണ്, രാനീ ബന ദീൻഹ=തനിക്കു റാണി വനരാജ്യം നല്കിയതെന്നും മററം.

ഹേ മഹർഷേ. അങ്ങു ഭൂതകാലത്തേയും വർത്തമാനകാലത്തേയും, ഭാവികാലത്തേയും കാണുന്നവനാണ്, അങ്ങയ്ക്കു് ഈ വിശാലമായ വിശ്വം കൈയിലെ നെല്ലിക്കപോലെയാണ്. അനന്തരം രാമൻ, അഭിഷേക വിഘ്നമുണ്ടായതും, കൈകേയി തനിക്കു വനവാസം നൽകിയതും മററുമായ കഥ വാല്മീകിയെ വിസ്തരിച്ചു പറഞ്ഞു കേൾപ്പിച്ചു (ത്രികാലദർശിയായ വാല്മീകിയെ, രാമൻ അയോദ്ധ്യയിൽ അടുത്തകാലത്തു നടന്ന സംഭവങ്ങൾ പറഞ്ഞു കേൾപ്പിക്കുന്നതിൽ അനൗചിത്യം കാണുന്നുണ്ടാകാം ചിലർ. അവർ 'ലോകത'യെപ്പററി അജ്ഞരായതാകാം ഇതിന്നു കാരണം)

ദോ:- താത ബചന പുനി മാതുഹിത
ഭാഇ ഭരത അസ രാഉ
മോ കഹം ദരസ തുംഹാര
പ്രഭു സബ മമ പുന്യ പ്രഭാഉ.

താത ബചന പുനി മാതുഹിത = പിതാവിൻെറ പ്രതിജ്ഞ, പിന്നെ അമ്മയുടെ ഹിതം, ഭാഇ ഭരത അസ രാഉ = സഹോദരനായ ഭരതന്നു അങ്ങനെ രാജാവാകൽ, പ്രഭു മോ കഹം തുംഹാര ദരസ=ഹേ പ്രഭോ, എനിക്കങ്ങയുടെ ദർശനം, സബ മമ പുന്യ പ്രഭാഉ = ഇതെല്ലാം എൻെറ സുകൃത പ്രഭാവത്തിൻെറ ഫലമാണ്.

മഹർഷേ അച്ഛൻെറ വാക്കു പാലിക്കാനും, കൈകേയിമാതാവിൻെറ ഹിതം നിറവേററാനും, സഹോദരനായ ഭരതന്നു രാജാവാകാനും അങ്ങനെ എനിക്കങ്ങയെ സന്ദർശിക്കാനും സാധിച്ചതു എൻെറ സുകൃത പരിപാകത്താലാണ്.

ചൗ:- ദേഖി പായം മുനിരായ തുംഹാരേ
ഭഏ സുകൃത സബ സുഫല ഹമാരേ
അബ ജഹം രാഉര ആയസു ഹോഈ
മുനി ഉദബേഗു ന പാവൈ കോഈ.

മുനിരായ തുംഹാരേ പായം = ഹേ മഹർഷേ അങ്ങയുടെ പാദങ്ങൾ, ദേഖി ഹമാരേ സബ സുകൃത = ദർശിക്കുക നിമിത്തം എന്റെ സർവ്വ സുകൃതവും, സുഫല; അബ ജഹം രാഉര =; ഫലവത്തായി. ഇനി എവിടെ (വസിക്കാൻ) അങ്ങയുടെ, ആയസു ഹോഈ = അനുമതിയുണ്ടോ അവിടെ, കോഈ മുനി ഉദബേഗു ന പാവൈ = മഹർഷിമാർക്കാർക്കും ക്ലേശത്തിന്നിടവരാതെ, ഞങ്ങൾ വസിക്കാം.

അല്ലയോ മഹർഷേ, അങ്ങയുടെ തൃപ്പാദ ദർശനത്താൽ എന്റെ എല്ലാ സുകൃതവും നന്നായി ഫലിച്ചിരിക്കുന്നു. മഹർഷിമാർക്കാർക്കും ഒരു ഉപദ്രവും നേരിടാത്തവണ്ണം ഞങ്ങളോട് അങ്ങ് എവിടെ വസിക്കാൻ ആജ്ഞാപിക്കുന്നുവോ അവിടെ ഞങ്ങൾ വസിക്കാം.

മുനി താപസ ജിൻഹ തേം ദുഖു ലഹഹീം
തേ നരേസ ബിനു പാവക ദഹഹീം
മംഗലമൂല ബിപ്ര പരിതോഷൂ
ദഹൈ കോടി കുല ഭൂസുര രോഷൂ.

ജിൻഹ തേം മുനി താപസ = ആരിൽനിന്നു മുനിമാർക്കും താപസന്മാർക്കും, ദുഖു ലഹഹീം തേ നരേസ = ദുഃഖം നേരിടുന്നു, ആ രാജാക്കന്മാർ, ബിനു പാവക ദഹഹീം = അഗ്നികൂടാതെതന്നെ ദഹിക്കുന്നു, ബിപ്ര പരിതോഷൂ മംഗലമൂല = ബ്രാഹ്മണപ്രീതിയാണ് മംഗളങ്ങൾക്കു കാരണം, ഭൂസുര രോഷൂ കോടി കുല = ബ്രാഹ്മണ ക്രോധം, കോടിക്കണക്കിൽ കുലങ്ങളെ, ദഹൈ = ദഹിപ്പിക്കുന്നു

മുനിമാക്കും താപസന്മാക്കും ആരിൽനിന്നു് ദുഃഖമുണ്ടാകുന്നു. ആ രാജാക്കന്മാർ അഗ്നിസമ്പക്കം കൂടാതെതന്നെ ദഹിക്കുന്നു, എല്ലാ മംഗളങ്ങാക്കും അടിസ്ഥാനം ബ്രാഹ്മണ പ്രീതിയാണു്. ബ്രാഹ്മണ ക്രോധം കൊണ്ടു നിരവധി വംശങ്ങാം ചാമ്പലായിത്തീരുന്നു.

അസ ജിഅ ജാനി കഹിഅ സോഇ ഠാഉം
സിയ സൗമിത്രി സഹിത ജഹം ജാഉം
തഹം രചി രുചിര പരന തൃനസാലാ
ബാസ കരൗം കഛു കാല കൃപാലാ

അസജിയ ജാനി = ഇതു മനസ്സിൽ ഗ്രഹിച്ച്, സിയ സൗമിത്രി സഹിത ജഹം ജാഉം = സീതാസൗമിത്രീസമേതനായ് ചെന്നു വസിക്കുന്നതിന്നു, സോഇ ഠാഉം കഹിഅ = പററിയ വാസസ്ഥലം അരുളിച്ചെയ്യുക, കൃപാല തഹം = ഹേ കൃപാലോ ആ സ്ഥലത്തു്, രുചിര പരന തൃനസാലാ രചി = മനോഹരമായൊരു പണ്ണ തൃണശാല ഉണ്ടാക്കി, കഛുകാല ബാസ കരൗം = കുറച്ചുകാലം വസിക്കാം

ഈ വസ്തുത ഗ്രഹിച്ച് സീതയും സൗമിത്രിയുമൊന്നിച്ചു എനിക്കു വസിക്കാനുള്ള ആ സ്ഥലം ഏതെന്നു അവിടന്നു നിദ്ദേശിക്കുക. ഹേ ദയാലോ, അങ്ങു കല്പിക്കുന്ന ആ സ്ഥലത്തു മനോഹരമായൊരു തൃണ പണ്ണശാലയുണ്ടാക്കി കുറച്ചുകാലം ഞങ്ങാം ആ പണ്ണശാലയിൽ കഴിച്ചുകൂട്ടാം.

സഹജ സരല സുനി രഘുബരബാനീ
സാധു സാധു ബോലേ മുനിഗ്യാനീ
കസ ന കഹഹു അസ രഘുകുല കേതു
തുംഹ പാലക സംതത ശ്രുതിസേതു.

ഗ്യാനീ മുനി രഘുബര സഹജ സരല = ജ്ഞാനിയായ മുനി ശ്രീരാമൻറ പ്രകൃത്യാസരളമായ, ബാനീ സുനി സാധു

സാധു ബോലേ = വാക്കുകൾ കേട്ടിട്ട് 'നല്ലതു്; നല്ലതു്" എന്നി ങ്ങനെ പറഞ്ഞു: രഘുകുല കേതു സംതത = ഹേ രാമ, എക്കാല വും, ശ്രുതി സേതു പാലക തുംഹ = വേദമര്യാദകളെ പരിപാ ലിക്കുന്ന അങ്ങു്, അസ ന കസ കഹഹു = ഇങ്ങനെയല്ലാതെ വേറെ എങ്ങനെ പറയും?

ഛ:- ശ്രുതി സേതു പാലക രാമ തുംഹ
ജഗദീശ മായാ ജാനകീ
സോ സൃജതി ജഗു പാലതി ഹരതി
രുഖ പാഇ കൃപാനിധാനകീ
ജോ സഹസ സീസു അഹീസു മഹിധരു
ലഷനു സചരാചര ധനീ
സുരകാജ ധരി നരരാജ തനു
ചലേ ദലന ഖല നിസിചര അനീ

രാമ; തുംഹ ശ്രുതി സേതു പാലക = ഹേ രാമ, അങ്ങു ശ്രുതി സേതുപാലകനാണ്, ജഗദീസാ; കൃപാനിധാനകീ = ജഗദീ ശ്വരനുമാണ്. കൃപാനിധിയുടെ; രുഖപാഇ ജഗു സൃജതി പാലതി = ഇംഗിതം അറിഞ്ഞു് ലോകത്തെ സൃഷ്ടിക്കുകയും രക്ഷി ക്കുകയും, ഹരതി സോമായാ ജാനകീ = സംഹരിക്കുകയും ചെയ്യുന്ന ആ മായയാണ് സീതാദേവി, ജോ അഹീസു സഹസ സീസു മഹിധരു = സഹസ്ര ശിരസ്സുകളാൽ പൃഥ്വിയെ വഹി ക്കുന്ന സർപ്പാധി രാജനാണ്, സചരാചര ധനീ ലഷനു = ചരാ ചരനാഥനായ ലക്ഷ്മണൻ, സുരകാജ നരരാജ തനുധരി=ദേവ കാര്യാർത്ഥം നൃപശരീരം എടുത്തു്, ഖലനിശിചര അനീ=ദുഷ്ട രാക്ഷസ സേനയെ, ദലന ചലേ=സംഹരിപ്പാൻ സഞ്ചരിക്കുന്നു

ഹേ രാമ, വേദസംരക്ഷകനും ജഗദീശ്വരനുമാണവിടുന്നു്, ദേവകാര്യാർത്ഥം രാജശരീരമെടുത്തു് ദുഷ്ടരാക്ഷസ വർഗ്ഗത്തെ നാമാവശേഷമാക്കുവാനാണ് അങ്ങു സഞ്ചരിക്കുന്നതു്, അങ്ങ

യുടെ ഹിതാനുസാരം ലോകത്തെ സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്ന ആ മായതന്നെയാണ് അങ്ങയുടെ ധർമ്മദാരങ്ങളായ സീത. ആയിരം ഫണങ്ങളാൽ ഭൂഗോളത്തിന്റെ ഭാരം വഹിക്കുന്ന ആദിശേഷൻ തന്നെയാണ് അങ്ങയുടെ സോദരനായ ലക്ഷ്മണൻ.

സോ:- രാമ സരൂപ തുംഹാര ബചന
അഗോചര ബുദ്ധിപര
അബിഗത അകഥ അപാര
നേതി നേതി നിത നിഗമ കഹ

രാമ തുംഹാര സരൂപ = ഹേ രാമ, അങ്ങയുടെ സ്വരൂപം, ബചന അഗോചര = വാക്കുകൾക്ക് അഗോചരമാണ്, ബുദ്ധിയ്ക്കു് അജ്ഞാതവുമാണ്, അകഥ അപാര = അകഥവും അപാരവുമാണ്, നിഗമ നിത = വേദങ്ങൾ സദാ, നേതി നേതി കഹ = നേതി നേതി എന്നു വർണ്ണിക്കുന്നു

ഹേ രാമ, അങ്ങയുടെ സ്വരൂപം വാക്കുകൾക്ക് അഗോചരവും, ബുദ്ധിക്ക് അജ്ഞാതവും, കഥിക്കാനാകാത്തതും, അപാരവുമാണ്. വേദങ്ങൾപോലും യഥാർത്ഥം അറിയാനാകാതെ ആ സ്വരൂപത്തെ നേതി നേതി എന്നിങ്ങനെ ഉദ്ഘോഷിക്കുകയാണല്ലോ ചെയ്യുന്നതു്.

ചൗ:- ജഗ പേഖന തുംഹ ദേഖ നിഹാരേ
ബിധി ഹരി സംഭു നചാവനിഹാരേ
തേഉ ന ജാനഹിം മരമു തുംഹാരാ
അഉരു തുംഹഹി കോ ജാനനിഹാരാ

തുംഹ ജഗ പേഖന ദേഖ നിഹാരേ = അങ്ങു സംസാര നാടകം കാണുന്നവനാം, ബിധിഹരിസംഭു = ബ്രഹ്മ വിഷ്ണു ശിവന്മാരെക്കൊണ്ടു്, നചാവനിഹാരേ = നൃത്തം ചെയ്യിക്കുന്ന

വനമാണ്, തുംഹാരാ മരമ ദേഉ = അങ്ങയുടെ യാഥാത്മ്യം അവരും, ന ജാനഹിം = അറിയുന്നില്ല, അഉരു കോ തുംഹഹി = ആ സ്ഥിതിക്ക മററാരാണ് അങ്ങയെ, ജാനനിഹാരാ = അറിയാൻ കഴിവുള്ളവരാകുക?

ഹേ രാമ, അങ്ങു സംസാര നാടകം കാണുന്നവനും ബ്രഹ്മാ വിഷ്ണു മഹേശന്മാരേക്കൊണ്ട് അഭിനയം ചെയ്യിക്കുന്നവനു മാണ്. അങ്ങയുടെ മമ്മം അവക്കും അറിഞ്ഞുകൂടാ. എന്നിരിക്കെ മററാക്കാണതറിയുവാൻ കഴിയുക?

സോഇ ജാനഇ ജേഹി ദേഇ ജനാഈ
ജാനത തുംഹഹി തുംഹഹി ഹോഇ ജാഈ
തുംഹരിഹി കൃപാ തുംഹഹി രഘുനംദന
ജാനഹിം ഭഗത ഭഗത ഉര ചംദന

ജേഹി ജനാഈ ദേഹു = ആക്ക് അങ്ങ് ബ്രഹ്മജ്ഞാനം നൽകിയിട്ടുണ്ടോ, സോഇ തുംഹഹി ജാനഇ = അവർ അങ്ങയെ അറിയുന്നുണ്ട്, തുംഹഹി ജാനത = അങ്ങയെ അറിഞ്ഞു, തുംഹഹി ജാഈ ഹോഇ = അങ്ങയിൽത്തന്നെ അവർ ലയിക്കുകയും ചെയ്യുന്നു, ഭഗതഉര ചംദന = ഭക്തമനസ്സിനെ കുളൎപ്പിക്കുന്നവനേ, രഘുനംദന = ഹേ രാമ, തുംഹരിഹി കൃപാ ഭഗത = അങ്ങയുടെ കൃപയാലാണ് ഭക്തന്മാർ, തുംഹഹി ജാനഹിം = അങ്ങയെ അറിയുന്നതും.

ആക്ക് അവിടന്നു ബ്രഹ്മജ്ഞാനം നല്കിയിട്ടുണ്ടോ, അവർ അങ്ങയെ അറിയുന്നുണ്ട്. അവർ അങ്ങയെ അറിഞ്ഞു അങ്ങയിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ഹേ രഘുനന്ദന, ഭക്തന്മാർ അങ്ങയെ അറിയുന്നതുതന്നെ അങ്ങയുടെ കൃപ ഒന്നുകൊണ്ടു മാത്രമാണ്. [ഗീതയിൽ പറയുന്നു:— 'ഭക്ത്യാ മാമഭിജാനാതി യാവാന്യശ്ചാസ്മി തത്ത്വതഃ തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം' എന്നു്. എന്റെ സ്വരൂപത്തെക്കുറിച്ചുള്ള

താത്ത്വികജ്ഞാനം ഭക്തിയാലാണുണ്ടാവുക; എപ്പോഠം ഈ ജ്ഞാനം ഉണ്ടാകുന്നുവോ അപ്പോഠം ആ ഭക്തൻ എന്നെ പ്രാപിക്കുന്നു. ഈ ആശയമാണിവിടെയും പ്രകടമാകുന്നതു്.]

ചിദാനംദമയ ദേഹ തുംഹാരീ
ബിഗതബികാര ജാന അധികാരീ
നരതനു ധരേഹു സംതസുരകാജാ
കഹഹു കരഹു ജസ പ്രാകൃത രാജാ.

തുംഹാരീ ദേഹ ചിദാനംദമയ = അങ്ങയുടെ ദേഹം ചിദാനന്ദമയമാണു്, ബിഗത ബികാര = നിർവ്വികാരവുമാണു്. അധികാരീ ജാന = അധികാരികളായ അവരേ അറിയുന്നുള്ളു, സംതസുരകാജാ = സത്തുക്കളുടേയും ദേവന്മാരുടേയും കാര്യാർത്ഥമായി, നരതനു ധരേഹു = മനുഷ്യശരീരം എടുത്തിരിക്കുന്നു, പ്രാകൃത രാജാ ജസ = സാധാരണ രാജാക്കന്മാരെപ്പോലെ അങ്ങു്, കഹഹു കരഹു = പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നു

ഹേ, രാമ അങ്ങയുടെ ദേഹം ചിദാനന്ദമയവും നിർവ്വികാരവുമാണു്. ഈ പരമരഹസ്യം അറിയാൻ, അധികാരികഠക്കേ സാധ്യവുമാകൂ. സത്തുക്കളുടേയും ദേവന്മാരുടേയും ഹിതത്തിന്നു വേണ്ടിയാണു് അങ്ങു മനുഷ്യശരീരം വഹിക്കുന്നതു്. ശരീരമെടുത്തു എന്ന കാരണത്താൽ സാധാരണ രാജാക്കന്മാരെപ്പോലെ അങ്ങു പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നു.

രാമ ദേഖി സുനി ചരിത തുംഹാരേ
ജഡ മോഹഹിം ബുധ ഹോഹിം സുഖാരേ
തുംഹ ജോ കഹഹു കര സബു സാംചാ
ജസ കാഛിഅ തസ ചാഹിഅ നാംചാ.

രാമ തുംഹാരേ ചരിത ദേഖി = ഹേ രാമ അങ്ങയുടെ ലീലകഠ കണ്ടും, സുനി ജഡ മോഹഹിം = കേട്ടും മൂർഖന്മാർ ഭ്രമി

ക്കുന്നു, ബുധ സുഖാരേ ഹേരാഹിം = ജ്ഞാനികാം സുഖിക്കുന്നു, തുംഹ ജോ കഹഹു കരസബ = അങ്ങു പറയുന്നതും പ്രവൎത്തിക്കുന്നതുമെല്ലാം, സാംചാ = ശരിയായതാണു്, ജസ കാഛിഅ = വേഷത്തിനനുസരിച്ചു്, തസ നാംചാ ചാഹിഅ = അഭിനയവും വേണം.

ഹേ രാമ, അങ്ങയുടെ ലീലകാം കണ്ടും കേട്ടും മൂർഖന്മാൎക്കു ഭ്രമം ഉണ്ടാകുന്നു; ജ്ഞാനികാംക്കാകട്ടെ ദൎശനശ്രവണങ്ങാം നിമിത്തം സുഖാനുഭൂതിയാണുണ്ടാകുന്നതു്. അങ്ങു പറയുന്നതും പ്രവൎത്തിക്കുന്നതുമെല്ലാം ശരിയായ കാൎയ്യങ്ങാംതന്നെ. വേഷം എങ്ങിനേയോ അഭിനയവും അതനുസരിച്ചതന്നെയായിരിക്കണം.

ദോ:- പൂംഛേഹു മോഹിം കി രഹൗം
കഹ മൈം പൂഛത സകുചാഉം
ജഹം ന ഹോഹു തഹം ദേഉ
കഹി തുംഹഹി ദേഖാവൗം ഠാംഉം

കഹം രഹൗം കി=എവിടെയാണു് വസിക്കേണ്ടതെന്നു്; മോഹിം പൂഛേഹു=എന്നോടു ചോദിക്കുന്നു, ജഹം ന ഹോഹു= എവിടെയാണവിടന്നില്ലാത്തതു്, തഹം കഹീ ദേഹു = ആ സ്ഥലം പറഞ്ഞുതന്നാൽ, തുംഹഹി ഠാഉൗം=അങ്ങേക്കുള്ള വാസസ്ഥാനം, ദേഖാവൗം = ഞാൻ കാണിച്ചു തരാം, പൂഛത സകുചാഉം = ചോദിക്കുന്നതിൽ എനിക്കു സങ്കോചം ഉണ്ടാകുന്നുണ്ടു്.

അങ്ങെന്നോടു ചോദിക്കുന്നു, എവിടെയാണു് എനിക്കു വാസസ്ഥാനമെന്നു്. എവിടെയാണു് അങ്ങില്ലാത്തതെന്നു് എന്നോടു പറഞ്ഞാൽ അങ്ങേക്കു വസിക്കാനുള്ള സ്ഥലം ഞാൻ കാണിച്ചുതരാം. ഈ വിധം ചോദിക്കുന്നതിൽ എനിക്കു സങ്കോചമുണ്ടാകുന്നുണ്ടു്. (സൎവ്വവ്യാപിയും സൎവ്വ ചരാചരാന്തൎയ്യാമിയുമാണു് ശ്രീരാമദേവനെന്നു് വാല്മീകിയ്ക്കറിയാം. അതാണ

ട്രേഹം ഇങ്ങനെ ഉണത്തുന്നതും. എന്തൊരു ഗംഭീര പ്രത്യുത്തര മാണിതെന്നു നോക്കുക )

ചൗ:- സുനി മുനി ബചന പ്രേമരസ സാനേ
സകുചി രാമ മനമഹും മുസുകാനേ
ബാലമീകി ഹംസി കഹഹിം ബഹോരീ
ബാനീ മധുര അമിഅ രസ ബോരീ.

പ്രേമരസ സാനേ മുനിബചന = പ്രേമരസ സാന്ദ്രങ്ങളായ മുനിവാക്കുകൾ, സുനി രാമ സകുചി = കേട്ട്, രാമനു സങ്കോച മുണ്ടായി, മനമഹും മുസുകാനേ = മനസ്സുകൊണ്ടു ചിരിച്ചു, ബാലമീകി ഹംസി = വാല്മീകി ചിരിച്ച്, അമിഅ രസ ബോരീ = അമൃതരസ നിഷ്യന്ദികളായ, മധുരബാനീ ബഹോരീ കഹഹിം = മധുരവാണികളാൽ വീണ്ടും പറഞ്ഞു.

മഹർഷിയുടെ പ്രേമരസ സാന്ദ്രങ്ങളായ വാക്കുകൾ കേട്ട പ്പോൾ രാമനു സങ്കോചമുണ്ടായി. (വാല്മീകിയുടെ ചോദ്യ ത്തിനു മറുപടി പറയാൻ നിർവ്വാഹമില്ല എന്നതാണിവിടെ സങ്കോചത്തിനു കാരണം) രാമൻ മനസാ ചിരിച്ചു. വാല്മീ കിയാകട്ടേ ചിരിച്ചു അമൃതരസ നിഷ്യന്ദികളായ മധുരവാണിക ളാൽ രാമനോടു തുടന്നിങ്ങനെ പറഞ്ഞു:—

സുനഹു രാമ അബ കഹഉം നികേതാ
ജഹാം ബസഹു സിയലഷന സമേതാ
ജിൻഹകേ ശ്രവന സമുദ്രസമാനാ
കഥാ തുംഹാരി സുഭഗ സരി നാനാ.

രാമ സുനഹു അബ നികേതാ = ഹേ രാമ, കേൾക്കു. ഇപ്പോൾ വാസസ്ഥാനം, കഹഉം; ജഹാം സിയ ലഷനസമേതാ = പറ ഞ്ഞുതരാം. അവിടെ സീതാലക്ഷ്മണ സമേതനായി, ബസഹു;

ജിൻഹകേ ശ്രവന = അതു വസിച്ചുകൊള്ളുക. ആരുടെ കണ്ണുങ്ങാം, സമുദ്ര സമാനാ ഇംഹാരീ = സമുദ്രതുല്യമോ, അങ്ങയുടെ, നാനാ കഥാ = പലവിധത്തിലുള്ള ലീലകാം, സുഭഗസരി = ആ സമുദ്രത്തിൽ പതിക്കുന്ന സുഭഗങ്ങളായ നദികാംക്കു തുല്യങ്ങളോ.

ഭരഹിം നിരംതര ഹോഹിം ന പൂരേ
തിൻഹകേ ഹിയ തുംഹ കഹം ഗൃഹ രൂരേ
ലോചന ചാതക ജിൻഹ കരി രാഖേ
രഹഹിം ദരസ ജലധര അഭിലാഷേ.

നിരന്തര ഭരഹിം = ഇടവിടാതെ കണ്ണുങ്ങളിൽ വീണുകൊണ്ടിരിക്കുന്നുവെങ്കിലും, പൂരേ ന ഹോഹിം; തിൻഹകേ ഹിയ = കണ്ണുങ്ങാം നിറയുന്നില്ലയോ അവരുടെ ഹൃദയം, തുംഹ കഹം രൂരേ ഗൃഹ = അങ്ങയ്ക്കുള്ള സുന്ദര ഗേഹമാണ്, ജിൻഹ ലോചന ചാതക കരിരാഖേ = യാതൊരുത്തർ നേത്രങ്ങളെ ചാതകങ്ങളാക്കി, ദരസ ജലധര അഭിലാഷേ രഹഹിം = ദർശനമാകുന്ന മേഘത്തെ കൊതിച്ചുകൊണ്ടിരിക്കുന്നുവോ.

നിദരഹിം സരിത സിംധു സര ഭാരീ
രൂപബിംദു ജല ഹോംഹിം സുഖാരീ
തിൻഹകേ ഹൃദയസദന സുഖദായക
ബസഹു ബംധുസിയസഹ രഘുനായക.

ഭാരീ സിംധു സരിതസര = വലിയ കടലുകളേയും നദികളേയും സരസ്സുകളേയും, നിദരഹിം രൂപ ജലബിംദു = ഉപേക്ഷിച്ചു (ആ ചാതകങ്ങാം) അങ്ങയുടെ സ്വരൂപമാകുന്ന ജലബിന്ദുക്കളാൽ, സുഖാരീ ഹോഹിം തിൻഹകേ = സുഖപ്രാപ്തങ്ങളായി ഭവിക്കുന്നുവോ അവരുടെ, ഹൃദയസദന സുഖദായക = ഹൃദയമാകുന്ന സദനത്തിൽ ഹേ സുഖദായക, രഘുനായക ബംധു

സിയ സഹ = രഘുനായക, സഹോദരനോടും സീതയോടും കൂടി അങ്ങ്, ബസഹു = വസിക്കുക.

രാമ, അങ്ങയ്ക്കുള്ള വാസസ്ഥാനം ഞാൻ പറഞ്ഞുതരാം. ആ വസതിയിൽ അങ്ങ സീതാലക്ഷ്മണ സമേതനായി വസിച്ചു കൊള്ളുക. ആരുടെ ചെവികൾ സമുദ്രത്തിനു തുല്യമോ, പല വിധത്തിലുള്ള അങ്ങയുടെ കഥകൾ ആ സമുദ്രത്തിൽ ചെന്നു വീഴുന്ന സുഭഗങ്ങളായ നദികൾക്കു തുല്യമോ, ഇടവിടാതെ കഥ കൾ ആരുടെ കണ്ണുകളിൽ പതിച്ചുകൊണ്ടിരുന്നിട്ടും ആ കണ്ണു ങ്ങൾ നിറയുന്നില്ലയോ അവരുടെ ഹൃദയം അങ്ങക്കു സുന്ദരഗേഹ മാണ്. [ആരുടെ കണ്ണുകളിൽ സദാ അങ്ങയുടെ ചരിതങ്ങൾ പതിച്ചുകൊണ്ടിരിക്കുന്നുണ്ടെങ്കിലും അവയ്ക്കു അലംഭാവമുണ്ടാക ന്നില്ലയോ ആ ഭക്തന്മാരുടെ ഹൃദയം അങ്ങയ്ക്കു വാസയോഗ്യമാ ണെന്നു സാരം.] ആരുടെ നേത്രങ്ങൾ ചാതകങ്ങളാണോ ആ ചാതകങ്ങൾ അങ്ങയെ ദർശിക്കലാകുന്ന മേഘത്തെത്തന്നെ കൊ തിച്ചുകൊണ്ടിരിക്കുന്നു. അവ വലിയ വലിയ കടലുകളേയും നദികളേയും പൊയ്കകളേയും ഉപേക്ഷിച്ചു അങ്ങയുടെ സ്വരൂപ മാകുന്ന ജലബിന്ദുകൊണ്ടു മാത്രം സുഖികളായി ഭവിക്കുന്നു. അപ്രകാരമുള്ളവരുടെ ഹൃദയമാകുന്ന വസതിയിൽ അങ്ങു സോദര നോടും പത്നിയോടും കൂടി വസിക്കുക. [അങ്ങയുടെ ദർശനം കൊണ്ടുതന്നെ പരമാനന്ദ പ്രാപ്തരായവർ ആരുണ്ടോ അവരുടെ മനസ്സിൽ അങ്ങയ്ക്കു സുഖവാസം സാദ്ധ്യമാണെന്നത്ഥം.]

ദോ:- ജസ തുംഹാര മാനസ ബിമല
ഹംസിനി ജീഹാ ജാസു
മുകതാഹല ഗുനഗന ചുനൈ
രാമ ബസഹു ഹിയ താസു

രാമ തുംഹാര ജസ ബിമല = ഹേ രാമ, അങ്ങയുടെ യശ സ്സാകുന്ന നിർമ്മലമായ, മാനസ ഗുനഗന=മാനസ സരസ്സിൽ

ദിനും അങ്ങയുടെ ഗുണഗണമാകുന്ന, മുക്താഫല ജാസു ജീഹാ= മുത്തുമണികൾ ആരുടെ ജിഹ്വകളാകുന്ന, ഹംസിനി ചുനൈ= അരയന്നപ്പിടകൾ പിടികതെട്ടുക്കുന്നുവോ, താസുഹിയ ബസഹു=അവരുടെ മനസ്സിൽ അങ്ങു വാസം ചെയ്യുക.

ഇവിടെ ശ്രീരാമന്റെ കീർത്തിയെ നിർമ്മലമായ മാനസസരസ്സായും രാമന്റെ ഗുണഗണങ്ങളെ അതിലെ മുക്താമണികളായിട്ടും, ഭക്തന്മാരുടെ നാവുകളെ അരയന്നപ്പിടകളായും വർണ്ണിച്ചിരിക്കുന്നു. കീർത്തിയെ നിർമ്മലമായ മാനസ സരസ്സാക്കിയതിൽ ആ കീർത്തിക്കുള്ള നൈർമ്മല്യവും അപാരതയും അഗാധതയും പവിത്രതയും വ്യക്തമാക്കുന്നു. ഗുണഗണങ്ങളെ മുക്താഫലങ്ങളാക്കിയതു ആ ഗുണഗണങ്ങൾക്കു ബഹു മൂല്യതയും കാന്തിയും ആകർഷകത്വവും വിശദമാക്കാനാണ്. ആ മുത്തുമണികൾ പിടികതെട്ടുക്കുന്നതോ ഭക്തന്മാരുടെ നാവുകളാകുന്ന ഹംസിനികളും. ശ്രീരാമന്റെ നിർമ്മലയശസ്സിനു ആധാരഭൂതങ്ങളായ ഗുണങ്ങളുടെ സാരസർവ്വസ്വത്തെ ഘോഷിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാരുടെ ഹൃദയമാണ് രാമനു നിവാസയോഗ്യമായിട്ടുള്ളതെന്നു സാരം.

ചൌ:- പ്രഭു പ്രസാദ സുചി സുഭഗ സുബാസാ
സാദര ജാസു ലഹൈ നിത നാസാ
തുംഹഹിം നിവേദിത ഭോജന കരഹീം
പ്രഭുപ്രസാദ പട ഭൂഷന ധരഹീം

ജാസു നാസാ നിത സുചി=ആരുടെ നാസിക നിത്യവും, പവിത്രവും, സുഭഗ പ്രഭുപ്രസാദ സുബാസാ=സുന്ദരവുമായ പ്രഭു പ്രസാദ സൗരഭ്യം, സാദര ലഹൈ = ആദരപൂർവ്വം ആസ്വദിക്കുന്നു, തുംഹഹിം നിവേദിത ഭോജന കരഹീം = അങ്ങേക്കു നിവേദിച്ച ആഹാരം ആർ ഭുജിക്കുന്നുവോ, പ്രഭുപ്രസാദ പട ഭൂഷന ധരഹീം = അങ്ങയുടെ പ്രസാദമാകുന്ന വസ്ത്രങ്ങളും; ആഭരണങ്ങളും ആരാണോ ചാർത്തുന്നതു്.

  

സീസ നവംഹി സുര ഗുരു ദ്വിജ ദേഖീ
പ്രീതി സംഹിത കരി ബിനയ ബിസേഖീ
കരനിത കരംഹിം രാമപദ പൂജാ
രാമ ഭരോസ ഹൃദയ നഹിം ദൂജാ

സുരഗുരു ദ്വിജ ദേഖീ=ദേവന്മാരേയും, ഗുരുജനങ്ങളേയും, ബ്രാഹ്മണരേയും കണ്ടിട്ട്, പ്രീതി സംഹിത ബിസേഖീ ബിനയ കരി=പ്രീതിപൂർവ്വകം വിശേഷിച്ചും വിനയത്തോടെ, സീസ നവംഹിം കര=ആർ ശിരസ്സു കുനിക്കുന്നുവോ ആരുടെ കൈകൾ, നിത രാമപദ പൂജാ കരംഹിം=നിത്യവും രാമപാദപൂജ ചെയ്യുന്നു, രാമ ഭരോസ; ഹൃദയ=ആർക്കു രാമനെ വിശ്വാസമുണ്ടോ ആരുടെ ഹൃദയത്തിൽ, ദൂജാനഹിം=രാമനല്ലാതെ ഒന്നുംതന്നെയില്ലയോ,

ചരന രാമതീരഥ ചലി ജാംഹീം
രാമബസഹു തിൻഹകേ മനമാംഹീം
മംത്രരാജു നിത ജപംഹിം തുംഹാരാ
പൂജഹിം തുംഹഹിം സഹിത പരിവാരാ

ചരനരാമതീരഥ ചലി ജാഹീം=ആരുടെ ചരണങ്ങൾ രാമതീർത്ഥങ്ങളിൽ സഞ്ചരിക്കുന്നു, രാമ തിൻഹകേ മനമാഹീം= അവരുടെ മനസ്സിൽ അങ്ങ്, ബസഹു; തുഹാരാ=വസിക്കുക. ഏതൊരുത്തർ അങ്ങയുടെ, മംത്രരാജു നിത ജപംഹിം = (രാമ എന്ന) വിശിഷ്ട മന്ത്രം നിത്യവും ജപിക്കുന്നുവോ, സഹിത പരിവാര തുംഹഹിം=കുടുംബസമേതം അങ്ങയെ, പൂജഹിം= പൂജിക്കുന്നുവോ.

തരപന ഹോമ കരഹിം ബിധി നാനാ
ബിപ്ര ജേവാംഇ ദേഹിം ബഹു ദാനാ
തുംഹതേം അധിക ഗുരഹിം ജിഅ ജാനീ
സകല ഭായ സേവഹിം സനമാനീ.

  

നാനാബിധി തരംപന ഹോമകരംഹിം=പല്യതൊരത്തർ പല പ്രകാരത്തിലുള്ള തപ്പണ ഹോമങ്ങരം ചെയ്യുന്നുവോ, ബിപ്ര ജേവാംഇ ബഹുദാനാ ദേഹിം = വിപ്രഭോജനം നടത്തുന്നുവോ ബഹുദാനങ്ങരം ചെയ്യുന്നുവോ, ഇംഹതേം അധിക ഗുരുഹീം = അങ്ങയേക്കാരം കൂടുതലായി ഗുരുവിനെ, ജിന്ന ജാനി സകല ഭായ = മനസ്സിൽ ഗ്രഹിച്ച് സർവ്വാദരവോടെ, സനമാനി സേവഹിം = സമ്മാനിച്ച് ജേിക്കുന്നുവോ

ദോ:- സബുകരി മാംഗംഹിം ഏക ഫല്യ
രാമചരന രതി ഹോഉ
തിൻഹ കേ മനമംദിര ബസഹു
സിയ രഘുനംദന ദോഉ.

രാമചരനരതി ഹോഉ = രാമപാദ ഭക്തിയുണ്ടാകട്ടെ എന്ന, ഏക ഫല്യ = ഏകമായ ഫലത്തെ ആർ, സബു കരി മാംഗിഹം= സർവ്വ കർമ്മങ്ങരം ചെയ്യുന്നതിലും ആഗ്രഹിക്കുന്നുവോ, തിൻഹ കേ മനമംദിര = അവരുടെ മനസ്സാകുന്ന മന്ദിരത്തിൽ, സിയ ദോഉ രഘുനംദന=സീതയും രണ്ടു രഘുനന്ദനന്മാരും, ബസഹു= വാസം ചെയ്യുക

ആരുടെ നാസിക, പാവനവും സുന്ദരവുമായ പ്രഭു പ്രസാദ മാകുന്ന സൗരഭ്യം ആദരപൂർവ്വം സദാ ആസ്വദിക്കുന്നുവോ, അങ്ങേക്കു നിവേദിച്ച ആഹാരം ആർ ഭക്ഷിക്കുന്നുവോ, ആർ അങ്ങയുടെ പ്രസാദമാകുന്ന വസ്ത്രങ്ങളും ആഭരണങ്ങളും ചാർത്തുന്നുവോ, ദേവന്മാരേയും ഗുരുജനങ്ങളേയും ബ്രാഹ്മണരേയും കണ്ടാൽ ആർ സസന്തോഷം ശിരസ്സു കുനിച്ച അഭിവാദ്യം ചെയ്യുന്നുവോ, ആരുടെ കൈകരം നിത്യവും രാമപൂജ ചെയ്യുന്നുവോ, ആൎക്ക രാമനിൽ തന്നെ സുസ്ഥിര വിശ്വാസമുണ്ടോ, ആരുടെ ഹൃദയം രാമമയം മാത്രമാണോ ആരുടെ ചരണങ്ങരം രാമതീർത്ഥങ്ങളിൽ ചരിക്കുന്നുവോ, അവരുടെ മനസ്സിൽ അങ്ങു വാസം ചെയ്യുക. ഏതൊരു

ത്തർ അങ്ങയുടെ നാമമായ രാമ എന്ന അദ്വിതീയ മന്ത്രം നിത്യ വും ജപിക്കുന്നുവോ, സകുടുംബം അങ്ങയെ പൂജിക്കുന്നുവോ, ഏതൊരുത്തർ പലതരത്തിലുള്ള തർപ്പണങ്ങളും ഹോമങ്ങളും ചെ യ്യുന്നുവോ, ബഹുവിധ ദാനങ്ങൾ ചെയ്ത് ബ്രാഹ്മണ ഭോജനം നടത്തുന്നുവോ, അങ്ങയേക്കാൾ കൂടുതലായി ഗുരുവിനെ പരിഗ ണിച്ച് ആദരപുരസ്സരം ആർ ഗുരുവിനെ സേവിക്കുന്നുവോ എല്ലാ കർമ്മത്തിന്റേയും ഏകമായ ഫലം രാമ പാദഭക്തിയുണ്ടാവുക മാത്രമാണെന്നു ആർ കരുതുന്നുവോ അവരുടെ മനസ്സാകുന്ന മന്ദി രത്തിൽ സീതയും രാമലക്ഷ്മണന്മാരും അധിവാസം ചെയ്യട്ടെ.

ചൌ:- കാമ കോഹ മദ മാന ന മോഹാ
ലോഭ ന ക്ഷോഭ ന രാഗ ന ദ്രോഹാ
ജിൻഹകേ കപട ദംഭ നഹിം മായാ
തിൻഹകേ ഹൃദയ ബസഹു രഘുരായാ.

ജിൻഹകേ ഹൃദയ കാമകോഹ = ആരുടെ ഹൃദയത്തിൽ കാമവും ക്രോധവും, മദ മാന മോഹാ ന = മദവും, ഗർവ്വും, ഭ്രമവും ഇല്ല, ലോഭ ക്ഷോഭ ന = ലോഭവും ക്ഷോഭവും ഇല്ല, രാഗ ന ദ്രോഹാ ന = രാഗമില്ല, ദ്രോഹമില്ല. കപട ദംഭ മായാ ന = കാപട്യമോ, ഡംഭമോ, മായയോ ഇല്ല, തിൻഹ കേ ഹൃദയ = അവരുടെ ഹൃദയത്തിൽ, രഘുരായാ ബസഹു = ഹേ രാമ, അങ്ങു വസിക്കുക.

കാമവും ക്രോധവും മദവും ഭ്രമവും ലോഭക്ഷോഭരാഗദ്വേഷ ങ്ങളും കാപട്യ ഡംഭങ്ങളും മായവും ആരുടെ ഹൃദയത്തിലില്ല, അവരുടെ ഹൃദയത്തിൽ ഹേ രാമ അങ്ങു നിവസിക്കുക.

സബകേ പ്രിയ സബകേ ഹിതകാരീ
ദുഖസുഖ സരിസ പ്രസംസാ ഗാരീ
കഹഹിം സത്യ പ്രിയ ബചന ബിചാരീ
ജാഗത സോവത സരന തുംഹാരീ.

  

സബകേ പ്രിയ = സർവ്വ പ്രിയനും, സബകേ ഹിതകാരീ= സർവ്വ ജനങ്ങൾക്കും ഹിതം ചെയ്യുന്നവനും, ദുഖ സുഖ പ്രശംസാ ഗാരീ സരീസ = ദുഃഖവും സുഖവും പ്രശംസയും നിന്ദയും ഒരു പോലെ ഗണിക്കുന്നവനും, ബിചാരി സത്യ പ്രിയബചന കഹഹിം = ചിന്തിച്ച്, സത്യമായും പ്രിയമായുമുള്ള വാക്ക പറ യുന്നവനും, സോവത ജാഗത = ഉറങ്ങാൻ ഭാവിക്കുമ്പോഴും ഉണരുമ്പോഴും, തുംഹാരി സരന = അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നവനും.

തുംഹഹിം ഛാംഡി ഗതി ദൂസരി നാഹീം
രാമ ബസഹു തിൻഹകേ മനമാഹിം
ജനനീ സമ ജാനഹിം പരനാരീ
ധന പരാവ ബിഷതേം ബിഷ ഭാരീ.

തുംഹഹിം ഛാംഡി ദൂസരി ഗതി നാഹീം = ആൎക്ക അങ്ങ ല്ലാതെ മറെറാരു ഗതിയുമില്ലയോ, രാമ തിൻഹകേ മനമാഹിം ബസഹു = ഹേ രാമ, അവരുടെ മനസ്സിൽ അങ്ങ വസിക്കുകെ, പരനാരീ ജനനീ സമ ജാനഹിം = പരസ്ത്രീകളെ ആർ മാതാ വിനു തുല്യം പരിഗണിക്കുന്നുവോ, പരാവ ധന ബിഷതേം ഭാരീ ബിഷ = പരധനത്തെ വിഷത്തേക്കാളും ഉഗ്രമായ വിഷ മായി ആർ പരിഗണിക്കുന്നുവോ

ജേ ഹരഷഹിം പരസംപതി ദേഖീ
ദുഖിത ഹോഹിം പരബിപതി ബിസേഖീ
ജിൻഹഹിം രാമ തുംഹ പ്രാനപിആരേ
തിൻഹ കേ മന സുഭ സദന തുംഹാരേ

പരസംപതി ദേഖീ ജേ ഹരഷഹിം = പരന്മാരുടെ ഐ ശ്വൎയ്യം കണ്ടിട്ട ആർ പ്രസന്നരാകുന്നുവോ, പര ബിപതി ബിസേഖീ = അന്യന്മാരുടെ ആപത്തിൽ ആർ വിശേഷിച്ചും,

  

ദുഖിത ഹോംഹിം രാമ = ദുഃഖിതരാകുന്നുവോ, ഹേ രാമ, ജിൻഹഹിം തുംഹ പ്രാനപിആരേ = ആർക്ക് അങ്ങു പ്രാണപ്രിയനാകുന്നു, തിൻഹകേ മന തുംഹാരേ = അവരുടെ മനസ്സ് അങ്ങയുടെ, സുഭ സദന = ശുഭനികേതമാണ്.

സർവ്വക്കും പ്രിയനും, സർവ്വക്കും ഹിതകാരിയും സുഖവും ദുഃഖവും, പ്രശംസയും നിന്ദയും ഒരുപോലെ ഗണിക്കുന്നവനും, ആലോചിച്ച് സത്യമായും പ്രിയമായുമുള്ള വാക്ക പറയുന്നവനും ഉറങ്ങാൻ ഭാവിക്കുമ്പോഴും ഉണരുമ്പോഴും അങ്ങയെത്തന്നെ ശരണം പ്രാപിക്കുന്നവനും, അങ്ങല്ലാതെ മററൊരു ഗതിയുമില്ലാത്തവനും ആരോ, അവൻെറ മനസ്സിൽ ഹേ രാമ, അങ്ങു വസിക്കുക. പരസ്ത്രീകളെ മാതാവിനു തുല്യവും, പരധനത്തെ വിഷത്തേക്കാൾ ഉഗ്രമായ വിഷത്തിനു തുല്യവും ആർ പരിഗണിക്കുന്നുവോ പരന്മാരുടെ ഐശ്വര്യത്തിൽ ആർ പ്രസന്നരാകുന്നുവോ അന്യന്മാരുടെ ആപത്തിൽ ആർ വിശേഷിച്ചും വ്യഥിതരാകുന്നുവോ, ആർക്ക് അങ്ങു പ്രാണപ്രിയനാണോ അവരുടെ മനസ്സിൽ ഹേ രാമഭദ്ര, അങ്ങു നിവസിക്കുക.

ദോ:- സ്വാമി സഖാ പിതു മാതു ഗുര
ജിൻഹകേ സബ തുംഹ താത
മനമംദിര തിൻഹ കേ ബസഹു
സീയ സഹിത ദോഉ ഭ്രാത.

ജിൻഹകേ താത സ്വാമി = ഹേ ശ്രീമൻ, ആർക്ക് യജമാനനും, സഖാ പിതുമാതു ഗുരസബ = സുഹൃത്തും, പിതാവും, മാതാവും ഗുരുവുമെല്ലാം, തുംഹ തിൻഹകേ = താങ്കളാണോ, അവരുടെ, മനമംദിര സീയ സഹിത = മനോമന്ദിരത്തിൽ സീതാസമേതരായ, ദോഉ ഭ്രാത ബസഹു = രണ്ടു സഹോദരന്മാരും വാസം ചെയ്യട്ടെ

ആക്ഷ യജമാനനും സുഹൃത്തും പിതാവും മാതാവും ഗുരുവും എല്ലാം അങ്ങു മാത്രമാണോ അവരുടെ മനോമന്ദിരത്തിൽ സീതാ സമേതരായ രണ്ടു സഹോദരന്മാരും നിവസിക്കട്ടെ

ചൌ:- അവഗുന തജി സബകേ ഗുന ഗഹഹീം
ബിപ്ര ധേനു ഹിത സംകട സഹഹീം
നീതി നിപുന ജിൻഹ കഇ ജഗ ലീകാ
ഘര തുംഹാര തിൻഹകര മനു നീകാ.

അവഗുന തജി സബകേ ഗുന = ദുർഗ്ഗുണങ്ങളുപേക്ഷിച്ച് എല്ലാവരുടേയും ഗുണത്തെ, ഗഹഹീം; ബിപ്രധേനു ഹിത = ആർ സ്വീകരിക്കുന്നുവോ ബ്രാഹ്മണരുടേയും പശുക്കളുടേയും രക്ഷക്കുവേണ്ടി, സംകട സഹഹീം; നീതി നിപുന=ആർ സങ്കട ങ്ങൾ സഹിക്കുന്നുവോ; ആർ നീതി നിപുണനാണോ, ജിൻഹ കഇ ജഗ ലീകാ തിൻഹ കര = ആക്ഷ ലോകപ്രസിദ്ധിയുണ്ടോ അവരുടെ, മനു തുംഹാര നീകാ ഘര = മനസ്സാണ് അങ്ങ യ്ക്കുള്ള സുന്ദര ഗേഹം.

ദുർഗ്ഗുണങ്ങൾ കൈവെടിഞ്ഞു സർവ്വ സൽഗുണങ്ങളും ആർ കൈക്കൊള്ളുന്നു, ഗോബ്രാഹ്മണ ഹിതാർത്ഥം ആർ സങ്കടങ്ങൾ സഹിക്കുന്നു, ആർ നീതി നിപുണനാണ്; ആർ ലോകപ്രസിദ്ധ നാകുന്നു അങ്ങനേയുള്ളവരുടെ മനസ്സാണ് അങ്ങയ്ക്കു സുന്ദര ഗേഹം.

ഗുന തുംഹാര സമുഝൈ നിജ ദോസാ
ജേഹി സബ ഭാംതി തുംഹാര ഭരോസാ
രാമ ഭഗത പ്രിയ ലാഗഹിം ജേഹീ
തേഹി ഉര ബസഹു സഹിത ബൈദേഹീ.

തുംഹാര ഗുന നിജ ദോസാ = അങ്ങയുടെ ഗുണങ്ങളേയും സ്വദോഷത്തേയും, സമുഝൈ; ജേഹി സബ ഭാംതി = ആരറി

യുന്നുവോ ആരെ എല്ലാവിധത്തിലും, ഇംഹാര ഭരോസാ = അങ്ങയ്ക്കു വിശ്വാസമുണ്ടോ, ജേഹി രാമ ഭഗത = ആൎക്കു രാമ ഭക്തിയുണ്ടോ, തേഹി ഉര ബൈദേഹീ സഹിത = അവരുടെ മനസ്സിൽ വൈദേഹീസമേതം അങ്ങു, ബസഹു = വസിക്കുക.

അങ്ങയുടെ ഗുണങ്ങളേയും സ്വദോഷങ്ങളേയും ആരറിയുന്നുവോ ആരെ എല്ലവിധത്തിലും അങ്ങയ്ക്കു വിശ്വാസമുണ്ടോ ആർ രാമഭക്തരോ അവരുടെ മനസ്സിൽ അങ്ങു ജാനകിയൊന്നിച്ചു വസിക്കുക.

ജാതി പാംതി ധന ധരമു ബഡാഈ
പ്രിയ പരിവാര സദന സുഖദാഈ
സബ തജി തുംഹഹിം രഹൈ ലഉ ലാഈ
തേഹി കേ ഹൃദയ രഹഹു രഘുരാഈ

ജാതി പാംതി ധന ധരമു ബഡാഈ = ഏതൊരുവൻ ജാതീ വൎഗ്ഗം, ധനം, ധൎമ്മം മഹത്വം, പ്രിയ പരിവാര സുഖദാഈ ഘര = പ്രിയപ്പെട്ട കുടുംബം സുഖപ്രദമായ ഗൃഹം, സബ തജി തുംഹഹിം = ഇതൊക്കെ വെടിഞ്ഞു അങ്ങയിൽ, ലഉ ലാഈ രഹൈ തേഹികേ = ഏകാഗ്ര മനസ്സായി വൎത്തിക്കുന്നു, അവരുടെ, ഹൃദയ രഘുരാഈ രഹഹു = ഹൃദയത്തിൽ ഹേ രാമ, അങ്ങു വസിക്കുക

ജാതി, വൎഗ്ഗം, ധനം, ധൎമ്മം, പ്രതാപം, പ്രിയകുടുംബം, സുഖപ്രദമായ ഗൃഹം ഇവയെല്ലാം ഉപേക്ഷിച്ചു ഏതൊരുവർ അങ്ങയിൽ ഏകാഗ്രചിത്തരായി വൎത്തിക്കുന്നുവോ, ഹേ രാമ, അവരുടെ ഹൃദയത്തിൽ അങ്ങു അധിവസിക്കുക

സരഗു നരക അപബരഗു സമാനാ
ജഹം തഹം ദേഖ ധരേ ധനുബാനാ
കരമ ബചന മന രാഉര ചേരാ
രാമ കരഹു തേഹികേ ഉര ഡേരാ

സരഗ്ഗ നരക അപബരഗ്ഗ സമാന= (ആർക്ക്) സ്വർഗ്ഗവും നരകവും മോക്ഷവും ഒരുപോലെയാണോ, ധന ബാനാ ധരേ= വില്ലും അമ്പും ധരിച്ച അങ്ങയെത്തന്നെ (ഏതൊരുവർ), ജഹം തഹം ദേഖകരമ ബചന മന= അങ്ങുമിതും കാണുന്നുവോ, കർമ്മം, വാക്ക്, മനസ്സ് എന്നിവയാൽ ആർ, രാഉര ചേരാ തേഹികേ ഉര= അവിടത്തെ ദാസരാണോ അവരുടെ മനസ്സിൽ, ഡേരാ കരഹു= അങ്ങു വാസം ചെയ്യുക.

ഏതൊരുവർക്ക് സ്വർഗ്ഗവും നരകവും മോക്ഷവും ഭേദമില്ലയോ ഏതൊരുത്തർ ചാപബാണധാരിയായ അങ്ങയെത്തന്നെ എവിടത്തും കാണുന്നുവോ ത്രിവിധകരണങ്ങളാലും ആർ അങ്ങയുടെ ദാസരാണോ അവരുടെ മനസ്സിൽ അങ്ങു നിവസിക്കുക

ദോ:- ജാഹിന ചാഹിഅ കബഹും
കഛു തുംഹ സന സഹജ സനേഹു
ബസഹു നിരംതര താസു മന
സോ രാഉര നിജ ഗേഹു

ജാഹി കബഹും കഛു ന ചാഹിഅ=ആർക്ക് ഒരിക്കലും ഒന്നിലും ആഗ്രഹമില്ലയോ, സഹജ തുംഹസന സനേഹു= സ്വാഭാവികമായിത്തന്നെ ആർക്ക് അങ്ങയോട്ട് പ്രേമമുണ്ടോ, താസു മന നിരംതര ബസഹു= അവരുടെ മനസ്സിൽ അങ്ങു സദാ വസിക്കുക, സോ രാഉര നിജഗേഹു=അതുതന്നെയാണ് അവിടത്തെ സ്വന്തം ഗേഹം

ന്നിലും ഒരിക്കലും ആഗ്രഹമില്ലാത്തവരും സ്വാഭാവികമായിത്തന്നെ അങ്ങയിൽ പ്രേമമുള്ളവരും ആരാണോ അവരുടെ മനസ്സിൽ അങ്ങു സദാ വസിക്കുക. അതുതന്നെയാണ് അങ്ങക്ക് സ്വന്തമായ വസതിയും,

ചൗ:- ഏഹി ബിധി മുനിബര ഭവന ദേഖാഏ
ബചന സപ്രേമ രാമ മന ഭാഏ

കഹ മുനി സുനഹു ഭാനുകല നായക
ആശ്രമ കഹൗം സമയ സുഖദായക

മുനിബര ഏഹി ഭാംതി=മഹർഷി ഇപ്രകാരം, ഭവന ദേഖാഏ=വാസസ്ഥാനം കാണിച്ചു കൊടുക്കുന്ന, സപ്രേമ ബചന=പ്രേമപൂർവ്വകങ്ങളായ വാക്കുകൾ, രാമ മന ഭാഏ= രാമന്റെ മനസ്സിനു ഹൃദ്യങ്ങളായി, മുനികഹ സുനഹു ഭാനുകല നായക=മുനി പറഞ്ഞു:— കേൾക്കു രാമ, സമയ=കാലോചിതവും, സുഖദായക ആശ്രമ കഹൗം=സുഖപ്രദവുമായ ആശ്രമം ഞാൻ പറയാം.

മഹർഷി ഇപ്രകാരം രാമനു വാസസ്ഥാനം കാണിച്ചു കൊടുക്കുകയും, രാമൻ മഹർഷിയുടെ പ്രേമപൂർവ്വകമായ അഭിപ്രായം കേട്ടു പ്രസന്നനാവുകയും ചെയ്തു മുനി തുടൻ പറഞ്ഞു;—ഹേ രാമ, കാര്യം ആ വിധമെല്ലാമാണെങ്കിലും തൽക്കാല സ്ഥിതിക്കു് അങ്ങേക്കു് സുഖമായി വസിക്കുന്നതിനു പററിയ ഒരു ആശ്രമം ഏതെന്നു അവിടുന്നു ചോദിച്ചതിനാൽ ഞാനങ്ങേക്കതു പറഞ്ഞു തരാം.

ചിത്രകൂട ഗിരി കരഹു നിവാസൂ
തഹം തുംഹാര സബ ഭാംതി സുപാസൂ
സൈലു സുഹാവന കാനന ചാരൂ
കരി കേഹരീ മൃഗബിഹംഗ ബിഹാരൂ

ചിത്രകൂട ഗിരി നിവാസൂ കരഹു=ചിത്രകൂട പർവ്വതത്തിൽ വസിക്കുക, തഹം തുംഹാര സബ ഭാംതി സുപാസൂ=അവിടെ അങ്ങേക്കു എല്ലാവിധത്തിലുമുള്ള വിശ്രമവും ലഭിക്കും, സൈലു സുഹാവന കാനന ചാരു=പർവ്വതം മനോഹരവും കാനനം പ്രിയദർശകവുമാണു്, കരി കേഹരീ മൃഗ ബിഹംഗ ബിഹാരൂ= അവിടെ ആനകളും സിംഹങ്ങളും മാനുകളും പക്ഷികളും വിഹരിക്കുന്നുണ്ടു്.

ഹേ രാമ, അങ്ങു ചിത്രകൂടമെന്ന പർവ്വതത്തിൽ വസിക്കുക. അവിടെ അങ്ങേയ്ക്കു എല്ലാവിധത്തിലുമുള്ള വിശ്രമവും ലഭിക്കും. പർവ്വതമാണെങ്കിൽ ഹൃദയാവർജ്ജകം; കാനനമാകട്ടെ സുന്ദരവുമാണ്. ചിത്രകൂട ഗിരിയിൽ ഗജങ്ങളും കേസരികളും ഹരിണങ്ങളും പക്ഷികളും ക്രീഡിച്ചുകൊണ്ടിരിക്കുന്നു.

നദീ പുനിത പുരാന ബഖാനീ
അത്രിപ്രിയാ നിജ തപ ബല ആനീ
സുര സരി ധാര നാഉം മംദാകിനി
ജോ സബ പാതക പോതക ഡാകിനി

അത്രീപ്രിയാ നിജ തപ ബല ആനീ = അത്രിമഹർഷിയുടെ പത്നി സ്വതപോബലം കൊണ്ടു കൂട്ടിക്കൊണ്ടുവന്നതും, പുനിത പുരാന ബഖാനീ = പവിത്രവും, പുരാണവർണ്ണിതവുമായ, നദീ സുരസരി ധാര നാഉം = നദി ദേവഗംഗയുടെ ധാര അതിന്നു പേർ. മംദാകിനി; ജോ = മന്ദാകിനി അതു, സബ പാതക പോതക = സർവ്വ പാപങ്ങളാകുന്ന ശിശുക്കളേയും നശിപ്പിക്കുന്ന, ഡാകിനി = ദുർദ്ദേവതയുമാണ്.

അത്രി മഹർഷിയുടെ പത്നിയും പരമ പതിവ്രതയുമായ ദേവി അനസൂയ, സ്വതപഃ പ്രഭാവത്താൽ കൊണ്ടുവന്നതാണവിടേക്കു മന്ദാകിനിയെന്ന ദേവഗംഗാ പ്രവാഹം. അതു അത്യന്തം പവിത്രവും പുരാണ വിഖ്യാതവുമാണ്. ഗംഗയുടെ പ്രവാഹം തന്നെയാണ് മന്ദാകിനിയും. ആ നദി, ശിശുക്കളെ കൊല്ലുന്ന ദുർദ്ദേവത കണക്കേ സർവ്വ പാപപോതങ്ങളേയും നശിപ്പിക്കുന്നു.

അത്രി ആദി മുനിബര ബഹു ബസഹീം
കരഹിം ജോഗ ജപ തപ തന കസഹീം
ചലഹു സഫല ശ്രമ സബകര കരഹു
രാമ ദേഹു ഗൗരവ ഗിരിബരഹു.

അത്രി ആദി ബഹു മുനിവര ബസഹീം = അത്രി തുടങ്ങിയ അനേകം മഹർഷിമാർ വസിക്കുന്നുണ്ട്. ജോഗ ജപ തപ തന= യോഗജപതപങ്ങളാൽ ശരീരത്തെ, കസഹീം കരഹിം = ക്ലേശിപ്പിച്ചുകൊണ്ടിരിക്കുന്നു, രാമ ചലഹു സബകര ശ്രമ = ഹേ രാമ, അവിടേക്കു ചെന്നു് എല്ലാവരുടേയും യത്നം, സഫല കരഹു ഗിരിബരഹു = സഫലമാക്കുക. ആ പർവ്വതശ്രേഷ്ഠന്നു, ഗൗരവ ദേഹു = പെരുമയും നല്കുക.

രാമ, അത്രി തുടങ്ങിയ അനേകം മഹർഷിമാർ, അവിടെ വസിച്ചു ജപം കൊണ്ടും യോഗം കൊണ്ടും തപസ്സുകൊണ്ടും അവരുടെ ശരീരങ്ങളെ ക്ലേശിപ്പിച്ചു ജീവിക്കുന്നു. അങ്ങു ചിത്രകൂടത്തിൽച്ചെന്നു എല്ലാവരുടേയും യത്നങ്ങൾ ഫലവത്താക്കിത്തീർക്കുക; ആ ഗിരിശ്രേഷ്ഠന്നു അങ്ങു ഗൗരവവും നല്കുക.

ദോ:- ചിത്രകൂട മഹിമാ അമിത
കഹി മഹാമുനി ഗാഇ
ആഇ നഹാഏ സരിതബര
സിയ സമേത ദോഉ ഭാഇ.

ചിത്രകൂട അമിത മഹിമാ = ചിത്രകൂടത്തിന്റെ അപാരമായ മാഹാത്മ്യം, മഹാമുനി ഗാഇ കഹീ = മഹർഷിയായ വാല്മീകി വിസ്തരിച്ചു ഗാനം ചെയ്തു. സിയസമേത ദോഉ ഭാഇ ആഇ = സീതാസമേതരായ രണ്ടു സഹോദരന്മാരും ചെന്നു്, ബര സരിത നഹാഏ = ശ്രേഷ്ഠ നദിയിൽ സ്നാനം ചെയ്തു.

ചിത്രകൂട ഗിരിയുടെ അപാര മാഹാത്മ്യം വാല്മീകി മഹർഷി വിസ്തരിച്ചു ഗാനം ചെയ്തു. അനന്തരം സീതയും രാമലക്ഷ്മണന്മാരും ചെന്നു ശ്രേഷ്ഠനദിയിൽ സ്നാനം ചെയ്തു.

ചൗ:- രഘുബര കഹേഉ ലഷന ഭല ഘാടൂ
കരഹു കതഹും അബ ഠാഹര ഠാടൂ

ലഷന ദീഖ പയ ഉതര കരാരാ
ചഹും ദിസി ഫിരേഉ ധനുഷ ജിമി നാരാ

രഘുബര കഹേഉ ലഷന = രാമൻ പറഞ്ഞു: — ലക്ഷ്മണ, ഭലാട് ഭല അബ കതഹും = ഘട്ടം നന്നായിരിക്കുന്നു. ഇനി ഇവിടെ ഒരു ഭാഗത്തു, ഠാഹര ഠാട് കരഹു = വസതിയ്ക്കുള്ള ഏർപ്പാടു ചെയ്യുക, ലഷന പയ ഉതര കരാരാ ദീഖ = ലക്ഷ്മണൻ നദിക്ക വടക്കുഭാഗത്തു സ്ഥാനം കണ്ടു. ചഹും ദിസി ധനുഷ ജിമി നാരാ ഫിരേഉ = ആ സ്ഥാനത്തിൻെറ പുറം ചാപാകൃതിയിൽ ഒരരുവി പ്രവഹിക്കുന്നുണ്ട്.

രാമൻ പറഞ്ഞു:— ഹേ ലക്ഷ്മണ, ഈ ഘട്ടം വളരെ നന്നായി തോന്നുന്നു. ഇവിടെ ഏതെങ്കിലുമൊരു ഭാഗത്തു നമുക്കിരിക്കാൻ വസതിയുണ്ടാക്കുക. ആ നദിയുടെ ഉത്തരഭാഗത്തു് പാററിയൊരു സ്ഥലം ലക്ഷ്മണൻ കണ്ടു. ആ സ്ഥലത്തിനു പുറം ചാപാകൃതിയിൽ ഒരരുവി പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ട്.

നദീ പനച സര സമ ദമ ദാനാ
സകല കലുഷ കലി സാഉജ നാനാ
ചിത്രകൂട ജനു അചല അഹേരീ
ചുകൈ ന ഘാത മാര മുഠ ഭേരീ

നദീപന ചസര സമ ദമ ദാനാ = നദി ധനുസ്സാണ്; ശരങ്ങളാണ് ശമവും ദമവും ദാനവും, നാനാസകല കലി കലുഷ= പലതരത്തിലുള്ള എല്ലാ കലിമാലിന്യങ്ങളും, സാഉജ = ആ ബാണങ്ങൾക്ക ലക്ഷ്യങ്ങളാണ്, ചിത്രകൂട അചല അഹേരീ ജനു = ചിത്രകൂടം നിശ്ചലനായ വേട്ടക്കാരനോ എന്നു തോന്നും, ഘാത ന ചുകൈ; മുഠഭേരീ=ചിത്രകൂടത്തിലെ അഗ്നികെട്ടടങ്ങുന്നില്ല, സമരം ചെയ്തു, മാര=എല്ലാററിനേയും നിഗ്രഹിക്കുന്നു.

മന്ദാകിനി ധനുസ്സും, ശമ ദമ ദാനങ്ങൾ ശരങ്ങളും പല വിധത്തിലുള്ള എല്ലാ കലിയുഗ പാപങ്ങൾ ആ ബാണങ്ങൾക്കും

ലക്ഷ്യങ്ങളുമാകുന്നു ചിത്രകൂടം നിശ്ചലനായ വേട്ടക്കാരനാണ്. ഈ പർവ്വതത്തിലെ കാട്ടുതീ ഏരിക്കലും കെട്ടടങ്ങുന്നില്ല. സമരം ചെയ്തു എല്ലാററിനേയും നിഗ്രഹിക്കുന്നു. [ആശയം എന്താണെന്നു താണ്:—ഏതെങ്കിലുമൊരു വേട്ടക്കാരൻ വില്ലും അമ്പും എടുത്തു വേട്ടക്കു തയ്യാറായിച്ചെന്നു മൃഗങ്ങളുടെ നേരെ ബാണങ്ങൾ പ്രയോഗിച്ചു അവയെ കൊല്ലുന്നു ചിത്രകൂടം ഇവിടെ സുസ്ഥിരനായൊരു വേട്ടക്കാരനാണ്. ആ വേട്ടക്കാരൻ കലി പാപങ്ങളാകുന്ന മൃഗങ്ങളെ നിഗ്രഹിക്കുന്നു അതായതു് ചിത്രകൂടത്തിൽ വസിച്ചു് മന്ദാകിനിയിൽ സ്നാനം ചെയ്തു ശമം ദമം എന്നിവ പരിശീലിച്ചു ദാനം നിർവ്വഹിച്ചു് ജീവിതം നയിക്കുമ്പോൾ സർവ്വപാപങ്ങളും നിശ്ശേഷം നശിക്കുന്നു എന്നു സാരം.]

അസ കഹി ലഷന ഠാബ ദേഖരാവാ
ഥല ബിലോകി രഘുബര സുഖ പാവാ
രമേഉ രാമ മന ദേവൻഹ ജാനാ
ചലേ സഹിത സുര ഥപതി പ്രധാനാ

അസ കഹി ലഷന=ഇങ്ങനെ പറഞ്ഞു ലക്ഷ്മണൻ, ഠാബ ദേഖരാവാ=സ്ഥലം കാണിച്ചു കൊടുത്തു, ഥല ബിലോകി രഘുബര=സ്ഥലം കണ്ടു് രാമൻ, സുഖപാവാ; രാമമനു=സന്തുഷ്ടനായി; ശ്രീരാമന്റെ മനസ്സ്, രമേഉ ജാനാ ദേവൻഹ=സന്തുഷ്ടമാണെന്നു് ഗ്രഹിച്ച ദേവന്മാർ, പ്രധാനാ സുരഥപതി ഹസിത ചലേ=മുഖ്യനായ ദേവശില്പി (വിശ്വകർമ്മാ)യൊന്നിച്ചു ചിത്രകൂടത്തിലേക്കു് പുറപ്പെട്ടു.

ഇങ്ങനെ പറഞ്ഞു ലക്ഷ്മണൻ വസതിയ്ക്കുദ്ദേശിച്ച സ്ഥലം രാമനു കാട്ടിക്കൊടുത്തു. സ്ഥലം കണ്ടു് രാമൻ അത്യന്തം സന്തോഷിച്ചു ശ്രീരാമൻ സന്തുഷ്ടനായിരിക്കുന്നു എന്നറിഞ്ഞ ദേവന്മാർ സുരശില്പി മുഖ്യനായ വിശ്വകർമ്മാവിനേയും കൂട്ടിക്കൊണ്ടു ചിത്രകൂടത്തിലേക്കു പുറപ്പെട്ടു

  

കോല കിരാത ബേഷ സബ ആഏ
രചേ പരനതൃന സദന സുഹാഏ
ബരനി നജാഹിം മംജു ദുഇ സാലാ
ഏക ലലിത ലഘു ഏക ബിസാലാ

കോല കിരാത ബേഷ = കോലന്മാരുടേയും കിരാതന്മാരുടേയും വേഷത്തിൽ, സബ ആഏ; പരനതൃന = എല്ലാവരും എത്തി. അവർ പർണ്ണതൃണങ്ങളെക്കൊണ്ടു്, സുഹാഏ സദന രചേ മംജു ദുഇ സാലാ=മനോഹര സദനങ്ങൾ ഉണ്ടാക്കി മനോഹരമായ ആ രണ്ടു പർണ്ണശാലകളെപ്പററി, ബരനി നജാഹിം ഏക = വർണ്ണിക്കുക സാദ്ധ്യമല്ല, അവയിലൊന്നു്, ലലിത ലഘു ഏക ബിസാലാ = ലളിതവും ചെറുതും മററൊന്നു് വിശാലവുമായിരുന്നു.

കോലന്മാരുടേയും കിരാതന്മാരുടേയും വേഷത്തിലാണ് ദേവന്മാരെല്ലാം വന്നതു് അവർ പുല്ലുകളെക്കൊണ്ടും ഇലകളെക്കൊണ്ടും രണ്ടു പർണ്ണശാലകളുണ്ടാക്കി അവയിലൊന്നു ചെറുതും മനോഹരവുമായിരുന്നു; മററൊന്നു വലുതുമാണു്, ആ രണ്ടു പർണ്ണശാലകളെക്കുറിച്ചു വർണ്ണിക്കുക സാദ്ധ്യമല്ല.

ദോ:– ലഷന ജാനകീ സഹിത
പ്രഭു രാജത രുചിര നികേത
സോഹ മദന മുനി ബേഷജനു
രതി രിതുരാജ സമേത

മദന മുനിബേഷ = മന്മഥൻ മുനിവേഷത്തിൽ, രതിരിതു രാജസമേത=രതീദേവിയോടും വസന്തത്തോടും കൂടി, സോഹ ജനു പ്രഭു = ശോഭിക്കുകയാ എന്നു തോന്നുമാറു് ശ്രീരാമചന്ദ്രൻ, ജാനകീ ലഷന സഹിത = സീതാ ലക്ഷ്മണ സമേതനായി, രുചിര നികേത രാജത= ആ മനോജ്ഞ വസതിയിൽ പരിശോഭിച്ചു,

 

മുനിവേഷം ധരിച്ച മന്മഥൻ സ്വപത്നിയായ രതീദേവിയോടും പ്രിയസുഹൃത്തായ വസന്തത്തോടുമൊന്നിച്ച് പരിശോഭിക്കുകയാണോ എന്നു തോന്നുമാറു പ്രഭുവായ രാമൻ, ധർമ്മദാരങ്ങളായ സീതയോടും സഹോദരനായ ലക്ഷ്മണനോടുമൊന്നിച്ച് ആ മനോഹരമായ പർണ്ണശാലയിൽ ശോഭിച്ചു

ചൗ:- അമര നാഗ കിന്നര ദിസിപാലാ
ചിത്രകൂട ആഏ തേഹി കാലാ
രാമ പ്രനാമു കീൻഹ സബ കാഹൂ
മുദിത ദേവ ലഹി ലോചന ലാഹൂ.

തേഹി കാലാ അമര നാഗ കിന്നര = അക്കാലത്ത് അമരന്മാരും നാഗന്മാരും കിന്നരന്മാരും, ദിസി പാലാ ചിത്രകൂട ആഏ = ദിക്പാലന്മാരും ചിത്രകൂടത്തിൽ വന്നു, രാമ സബ കാഹൂ പ്രനാമു കീൻഹ = രാമൻ എല്ലാവരേയും പ്രണമിച്ചു, ദേവ ലോചന ലാഹൂ ലഹി = ദേവന്മാർ നേത്രസാഫല്യമടഞ്ഞു, മുദിത = സന്തുഷ്ടരായി.

രാമലക്ഷ്മണന്മാരും സീതയും ചിത്രകൂടത്തിൽ വസിക്കുന്ന കാലത്തു ദേവന്മാരും നാഗന്മാരും കിന്നരന്മാരും ദിക്പാലന്മാരും ചിത്രകൂടത്തിൽ സന്നിഹിതരായി. അവരെയെല്ലാം രാമൻ ഭക്തിപൂർവ്വം പ്രണമിച്ചു. ദേവന്മാർക്ക നേത്രസാഫല്യം ഉണ്ടായി. അവർ പ്രഹൃഷ്ടരുമായി.

ബരഷി സുമന കഹ ദേവസമാജൂ
നാഥ സനാഥ ഭഏ ഹമ ആജൂ
കരി ബിനതീ ദുഖ ദുസഹ സുനാഏ
ഹരഷിത നിജ നിജ സദന സിധാഏ.

ദേവ സമാജൂ = ദേവഗണം, സുമന ബരഷി കഹ=പുഷ്പവൃഷ്ടി ചെയ്തു് പറഞ്ഞു:—. നാഥ, ഹമ ആജൂ സനാഥ ഭഏ=

ഹേ നാഥ, ഞങ്ങളിന്നു സനാഥരായി ഭവിച്ചിരിക്കുന്നു, ബിനതീ കരി ദുസ്സഹ ദുഖ = വണങ്ങി, അവരനുഭവിക്കുന്ന ദുസ്സഹ ദുഃഖങ്ങം, സുനാഏ ഹരഷിത = കേൾപ്പിച്ച്, പ്രസന്നരായി, നിജ നിജ സദന സിധാഏ = അവരവരുടെ സദനങ്ങളിലേക്കു മടങ്ങി

ദേവസംഘം പൂമഴ ചൊരിഞ്ഞുകൊണ്ടു ഇങ്ങനെ അറിയിച്ചു: —"ഹേ, സ്വാമിൻ, ഞങ്ങളിന്നു സനാഥരായി." അനന്തരം അവർ, രാക്ഷസന്മാരിൽനിന്നുണ്ടായിക്കൊണ്ടിരിക്കുന്ന വിഷമതകം വിസ്തരിച്ചു പറഞ്ഞു രാമനെ കേൾപ്പിക്കയും രാമൻ അവയെല്ലാം പരിഹാരമുണ്ടാക്കുമെന്ന ബോധത്താൽ സന്തുഷ്ടരായി അവരവരുടെ വസതികളിലേക്കു തിരികെ പോവുകയും ചെയ്തു.

ചിത്രകൂട രഘുനംദന ഛാഏ
സമാചാര സുനി സുനി മുനി ആഏ
ആവത ദേഖി മുദിത മുനി ബൃംദാ
കീൻഹ ദംഡവത രഘുകുല ചംദാ.

രഘുനംദനു ചിത്രകൂട ഛാഏ = രാമൻ ചിത്രകൂടത്തിൽ വസിക്കുന്ന, സമാചാര സുനി സുനി=വൃത്താന്തം കേട്ടു കേട്ട്, മുനി ആഏ. മുനിബൃംദ ആവത ദേഖി = മുനിമാരണഞ്ഞു. മുനിസംഘം വരുന്നതു കണ്ട്, രഘുകുലചംദാ മുദിത = രഘുകുല ചന്ദ്രൻ പ്രസന്നനായി, ദംഡവത കീൻഹ = ദണ്ഡ നമസ്കാരം ചെയ്തു.

രാമൻ ചിത്രകൂടാദ്രിയിൽ വസിക്കുന്നുണ്ടെന്ന വൃത്താന്തം വീണ്ടും വീണ്ടും കേട്ട് മുനിമാരുടെ സംഘം അവിടേക്കു വന്നു. മുനിമാർ വരുന്നതു കണ്ടു രഘുകുലചന്ദ്രനായ രാമൻ അവരെ സാഷ്ടാംഗം പ്രണമിച്ചു.

മുനി രഘുബരഹിം ലാഇ ഉര ലേഹീം
സുഫല ഹോന ഹിത ആസിഷ ദേഹീം

സിയ സൗമിത്രി രാമഛബി ദേഖഹിം
സാധന സകല സഫല കരി ലേഖഹിം.

മുനി രഘുബരഹിം ഉരലാഇ ലേഹീ = മുനിമാർ രാമനെ മാറോടണക്കുകയും, ഹിത സുഫല ഹോന ആസിഷ ദേഹീം = അഭീഷ്ടസിദ്ധിക്കായി ആശിസ്സുകൾ നൽകുകയും ചെയ്തു, സിയ സൗമിത്രി രാമ ഛബി ദേഖഹിം = സീതയുടേയും ലക്ഷ്മണന്റേയും രാമന്റേയും ശോഭ കണ്ടു്, സകല സാധന സഫല കരി ലേഖഹിം = എല്ലാ സാധനകളും ഫലിച്ചതായി മുനിമാർക്ക് തോന്നുകയും ചെയ്തു.

മഹർഷിമാർ രാമനെ ആശ്ലേഷിക്കുകയും രാമന്റെ അഭീഷ്ടങ്ങൾ നിറവേറാൻ രാമനെ ആശീർവ്വദിക്കുകയും ചെയ്തു. അതുപോലെത്തന്നെ, മഹർഷിമാർക്കും, രാമലക്ഷ്മണന്മാരുടേയും സീതയുടേയും വർദ്ധിച്ച ശോഭ കണ്ടതോടെ, തങ്ങളുടെ ജപവും തപവും, യോഗവും, യജ്ഞവുമെല്ലാം ഫലിച്ചതായും തോന്നി.

ദോ:- ജഥാ ജോഗ സനമാനി പ്രഭു
ബിദാ കിഏ മുനിബൃംദ
കരഹിം ജോഗ ജപ ജാഗ
തപ നിജ ആശ്രമനി സുഛംദ.

പ്രഭു ജഥാ ജോഗ സനമാനി = രാമൻ യോഗ്യതാനുസാരം എല്ലാവരേയും സമ്മാനിച്ചു്, മുനിബൃംദ ബിദാ കിഏ = മുനിമാർക്ക് വിടനല്കി, നിജ ആശ്രമനി സുഛംദ=അവരുടെ ആശ്രമങ്ങളിൽ സ്വച്ഛന്ദം, ജോഗ ജപ ജാഗ തപ കരഹിം=യോഗവും ജപവും യാഗവും തപസ്സും അനുഷ്ഠിക്കാൻ തുടങ്ങി.

രാമൻ മുനിമാരെയെല്ലാം യഥായോഗ്യം സമ്മാനിച്ചു വിടനൽകി അവർ അവരുടെ ആശ്രമങ്ങളിൽ ചെന്നു യോഗജപയാഗ തപസ്സുകൾ നിർബ്ബാധം അനുഷ്ഠിക്കാനാരംഭിച്ചു.

  

ചൗ:- യഹ സുധി കോല കിരാതൻഹ പാഈ
ഹരഷേ ജനു നവനിധി ഘര ആഈ
കംദ മൂല ഫല ഭരി ഭരി ദോനാ
ചലേ രംക ജനു ലൂടന സോനാ

കോല കിരാതൻഹയഹസുധി പാഈ=കോലന്മാരും കിരാതന്മാരും ഈ വൃത്താന്തം കേട്ട്, നവനധി ഘര ആഈ ജനു=നവനിധി ഗൃഹത്തിൽ വന്നാലെന്നവണ്ണം, ഹരഷേ; കംദ മൂലഫല = പ്രസന്നരായി; കന്ദമൂലഫലങ്ങാം, ദോനാ ഭരി ഭരി രംക = കൂടകളിൽ കത്തിനിറച്ച്, നിത്യദരിദ്രന്മാർ, സോനാ ലൂടന ജനു = സ്വർണ്ണം അപഹരിക്കാൻ പോകുന്നതുപോലെ, ചലേ = പുറപ്പെട്ടു.

നവനിധികാം ഗൃഹത്തിൽ വന്നു് ചേന്നാലെന്നവണ്ണം രാമൻെറ വരവു കേട്ട് കോലന്മാരും കിരാതന്മാരും പ്രസന്നരായി അവർ കന്ദമൂല ഫലങ്ങാം കൂടകളിൽ കത്തിനിറച്ചു തലയിലേററി, നിത്യ ദരിദ്രന്മാര സ്വർണ്ണം അപഹരിക്കാൻ എങ്ങനെ ഉത്സുകരായി പുറപ്പെട്ടുമാ അപ്രകാരം രാമസന്നിധിയിലേക്ക പുറപ്പെട്ടു.

തിൻഹ മഹം ജിൻഹ ദേഖേ ദോഉ ഭ്രാതാ
അപര തിൻഹഹിം പൂഛഹിം മഗു ജാതാ
കഹത സുനത രഘുബീര നികാഈ
ആഇ സബൻഹി ദേഖേ രഘുരാഈ

തിൻഹ മഹം ജിൻഹ ദോഉ ഭ്രാതാ = അവരിൽ ആർ രാമലക്ഷ്മണന്മാരെ (ഇതിന്നുമുമ്പ്), ദേഖേ തിൻഹഹിം അപര = കാണുകയുണ്ടായിട്ടുണ്ടോ അവരോട് മററുള്ളവർ, പൂഛഹിം മഗു ജാതാ, രഘുബീര നികാഈ = ചോദിച്ചുകൊണ്ട് വഴി നടന്നു ശ്രീരാമൻെറ സൗന്ദര്യം, കഹത സുനത സബൻഹി

ആഏ=പറഞ്ഞും കേട്ടും എല്ലാവരും വന്നു്, രഘുരാജ ദേഖേ=ശ്രീരാമനെ സന്ദർശിച്ചു

ചിത്രകൂടത്തിലേക്കു പോകുന്നവരിൽ ചിലർ രാമലക്ഷ്മണന്മാരെ ഇതിന്നുമുമ്പ് കണ്ടിട്ടുള്ളവരാണു്. അവരോടു മററുള്ളവർ ആ സഹോദരന്മാരേക്കുറിച്ചു ഓരോന്നു ചോദിച്ചുംകൊണ്ടാണു് സഞ്ചരിച്ചതു്. ശ്രീരാമൻെറ സൗന്ദര്യത്തെപ്പററി പറഞ്ഞും കേട്ടും നടന്ന അവരെല്ലാം വന്നു് ശ്രീരാമനെ സന്ദർശിച്ചു.

കരഹീം ജോഹാരു ഭേംട ധരി ആഗേ
പ്രഭുഹി ബിലോകഹി അതി അനുരാഗേ
ചിത്ര ലിഖേ ജനു ജഹം തഹം ഠാഢേ
പുലക സരീര നയനജല ബാഢേ

ഭേംട ആഗേ ധരി=കാഴ്ചദ്രവ്യങ്ങൾ മുമ്പിൽവെച്ചു, ജോഹാരു കരഹിം=പ്രണാമം ചെയ്യുന്നു, അതി അനുരാഗേ പ്രഭുഹി=ഏററവും പ്രേമത്തോടെ രാമനെ, ബിലോകഹിം=കാണുന്നു, ചിത്രലിഖേ ജനു = ചിത്രത്തിലെഴുതപ്പെട്ടവരോ എന്നു തോന്നുമാറു്, ജഹം തഹം ഠാഢേ= അങ്ങിങ്ങുനിന്നു, സരീര പുലക=ദേഹത്തിൽ കോരിത്തരിപ്പുണ്ടായി, നയന ജല ബാഢേ=കണ്ണുകളിൽ ജലം വ്യാപിച്ചു

ഫലമൂലങ്ങളടങ്ങുന്ന കാഴ്ചകൾ തിരുമുമ്പിൽവെച്ചു അവർ രാമനെ വണങ്ങി. അവരദ്ദേഹത്തെ കൺനിറയെ കണ്ടു. അതോടുകൂടി നിശ്ചലരായി അവർ. അവരുടെ ആ നിൽപ്പു കണ്ടാൽ പ്രതിമകൾ നില്ക്കുകയാണെന്നേ തോന്നൂ. അവരുടെ ശരീരം കോരിത്തരിച്ചു, കണ്ണുകളിൽ നീർ നിറഞ്ഞു.

രാമ സനേഹ മഗന സബ ജാനേ
കഹി പ്രിയ ബചന സകല സനമാനേ

പ്രഭുഹി ജോഹാരി ബഹോരി ബഹോരി
ബചന ബിനീത കഹഹിം കര ജോരി

സബ സനേഹ മഗന ജാനി=എല്ലാവരും സ്നേഹത്തിൽ മുഴുകിയിരിക്കുന്നു എന്നു് ഗ്രഹിച്ച്, രാമപ്രിയ ബചന കഹി=രാമൻ, പ്രിയവാക്കുകൾ പറഞ്ഞു, സകല സനമാനേ=എല്ലാവരേയും സമ്മാനിച്ചു, പ്രഭുഹി ബഹോരി ബഹോരീ=രാമനെ വീണ്ടും വീണ്ടും, ജോഹാരി കര ജോരി=പ്രണമിച്ച് കൈകൾ കൂപ്പി. ബിനീത ബചന കഹഹിം=വിനയവാക്കുകളാൽ പറയാൻ ആരംഭിച്ചു:—

സ്നേഹനിമഗ്നരാണവരെല്ലാം എന്നറിഞ്ഞു രാമൻ പ്രിയവാക്കുകൾ പറഞ്ഞു അവരെ സമ്മാനിച്ചു. രാമനെ വീണ്ടും അവർ വണങ്ങി കൈക്കൂപ്പി വിനയവാക്കുകളാൽ ഇപ്രകാരം ഉണർത്തിച്ചു.

ദോ:- അബ ഹമ നാഥ സനാഥ
സബ ഭഏ ദേഖി പ്രഭുപായ
ഭാഗ ഹമാരേ ആഗമനു
രാഉര കോസലരായ

നാഥ പ്രഭുപായ ദേഖി=ഹേ സ്വാമിൻ, അങ്ങയുടെ തൃപ്പാദങ്ങൾ ദർശിച്ച്, അബ ഹമ സബ സനാഥ ഭഏ=ഇപ്പോൾ ഞങ്ങളെല്ലാം സനാഥരായി ഭവിച്ചിരിക്കുന്നു, കോസലരായ=ഹേ, കോസലരാജാവേ, ഹമാരേ ഭാഗ=ഞങ്ങളുടെ ഭാഗ്യത്താലാണു്, രാഉര ആഗമനു=അവിടത്തെ വരവു്.

ഹേ സ്വാമിൻ, അങ്ങയുടെ തൃപ്പാദങ്ങൾ ദർശിച്ച ഇപ്പോൾ ഞങ്ങളെല്ലാം സനാഥരായി ഭവിച്ചിരിക്കുന്നു. ഹേ കോസലേശ്വര, അവിടന്നിങ്ങോട്ടെഴുന്നള്ളിയതു് ഞങ്ങളുടെ ഭാഗ്യംകൊണ്ടു മാത്രമാണു്.

  

ചൗ:- ധന്യ ഭൂമി ബന പംഥ പഹാര
ജഹം ജഹം നാഥ പാഉ തുമ ധാരാ
ധന്യ ബിഹംഗ മൃഗ കാനനചാരീ
സഫല ജനമ ഭഏ തുംഹഹിം നിഹാരീ

നാഥ ഭൂമി ബന പംഥ=സ്വാമിൻ, ഭൂമി, വനം, വഴി, പഹാരജഹം ജഹം=പർവ്വതം എന്നിങ്ങനെ എവിടെയെവിടെയെല്ലാം, തുമ പാഉ ധാരാ = അവിടന്നു പാദാർപ്പണം ചെയ്തുവോ (അവയെല്ലാം), ധന്യ കാനനചാരീ=ധന്യങ്ങളാണ്. കാനനത്തിൽ സഞ്ചരിക്കുന്ന, മൃഗബിഹംഗ ധന്യ=മാനുകളും പക്ഷികളും ധന്യങ്ങളാണ്, തുംഹഹിം നിഹാരീ = അങ്ങയെ ദർശിച്ച അവയുടെ, ജനമ സഫല ഭഏ=ജന്മം സഫലമായി ഭവിച്ചു

സ്വാമിൻ, ഏതെല്ലാം ഭൂഭാഗങ്ങളിൽ, ഏതേതെല്ലാം വഴികളിൽ, ഏതേതെല്ലാം പർവ്വതങ്ങളിൽ അവിടന്നു തൃക്കാലുകൾ ഊന്നിയോ അവയെല്ലാം ധന്യങ്ങളാണ് അങ്ങയെ കണ്ണിൽ കണ്ടു ജന്മം സഫലമാക്കാൻ സാധിച്ചിട്ടുള്ള കാനനചാരികളായ മാനുകളും പക്ഷികളും ധന്യങ്ങളാണ്

ഹമ സബ ധന്യ സഹിത പരിവാരാ
ദീഖ ദരസു ഭരി നയന തുംഹാരാ
കീൻഹ ബാസു ഭല ഠാഉം ബിചാരീ
ഇഹാം സകല രിതു രഹബ സുഖാരീ

ഹമ സബ സഹിത പരിവാരാ ധന്യ=ഞങ്ങളും സകുടുംബം ധന്യരാണ്, തുംഹാരാ നയന ഭരി ദരസു ദീഖ= കൺനിറയെ അങ്ങയുടെ ദർശനം ഞങ്ങൾക്ക് അങ്ങു നല്കി, ഭല ഠാഉം ബിചാരീ = നല്ലൊരിടം ആലോചിച്ചു കണ്ടുപിടിച്ചു, ബാസു കീൻഹ ഇഹാം=വസതിയും ഉണ്ടാക്കി ഇവിടെ അങ്ങു എല്ലാ ഋതുക്കളിലും, സുഖാരീ രഹബ=സുഖമായി വസിക്കാം.

അങ്ങനെ കൺപാറയെ കാണാൻ സാധിച്ച ഞങ്ങളും ഞങ്ങളുടെ കുടുംബാംഗങ്ങളും ധന്യരാണ്. അവിടന്നു വസിക്കാൻ നല്ലൊരിടം കണ്ടുപിടിച്ച് വസതിയുണ്ടാക്കി ഈ സ്ഥലത്തു എല്ലാ ഋതുക്കളിലും അങ്ങക്ക് വാസസൗഖ്യം ലഭിക്കും.

ഹമ സബ ഭാംതി കരബ സേവകാഈ
കരി കേഹരി അഹി ബാഘ ബരാഈ
ബന ബേഹഡ ഗിരി കംദര ഖോഹാ
സബ ഹമാര പ്രഭു പഗപഗ ജോഹാ

കരി കേഹരി അഹി ബാഘ=ഗജങ്ങൾ, സിംഹങ്ങൾ, സർപ്പങ്ങൾ, വ്യാഘ്രങ്ങൾ എന്നിവയിൽനിന്നു്, ബരാഈഹമ=ആക്രമങ്ങളുണ്ടാകാതെ ഞങ്ങൾ, സബ ഭാംതി=എല്ലാ വിധത്തിലും, സേവകാഈ കരബ; പ്രഭു=അങ്ങയെ സേവിക്കാം. പ്രഭോ, ബന ബേഹഡ ഗിരി കംദര ഖോഹാ=കാടും ഊഷര പ്രദേശവും പർവ്വതവും ഗുഹയും ഗർത്തവും, സബഹ മാര പഗ ജോഹാ = എല്ലാം ഞങ്ങളുടെ കാല്യകാംക്ക് പരിചിതങ്ങളാണ്.

ആനകളുടേയും, സിംഹങ്ങളുടേയും സർപ്പങ്ങളുടേയും, പുലികളുടേയും ആക്രമണങ്ങളിൽനിന്നു് അങ്ങയെ രക്ഷിച്ച് എല്ലാ വിധത്തിലും ഞങ്ങൾ അങ്ങയെ സേവിക്കാം. ഹേ പ്രഭോ, കാടും, ഊഷര പ്രദേശവും, പർവ്വതവും, ഗുഹയും, കുണ്ടുംകുഴിയുമെല്ലാം ഞങ്ങളുടെ കാല്യകാംക്ക് പരിചിതങ്ങളാണ്.

ജഹം അഹം തുമഹി അഹേര ഖേലാ ഉബ
സര നിരഝര ഝല ഠാഉം ഖോഉബ
ഹമ സേവക പരിവാര സമേതാ
നാഥ ന സകചബ ആയസു ദേതാ

ജഹം തഹം തുമഹി അഹേര ഖേലഉബ = എവിടെയെല്ലാം അങ്ങക്ക് മൃഗയാവിനോദം വേണമോ ആ ഇടങ്ങളും, സര

നിരഝര ജല ഠാഉം = സരസ്സുകളും അരുവികളും നല്ലനല്ല സ്ഥാനങ്ങളും, ദേഖാഉബ; നാഥ = കാണിച്ചുതരാം ഹേ സ്വാമിൻ; പരിവാര സമേത ഹമ സേവക = കുടുംബ സമേതം ഞങ്ങൾ സേവകന്മാരാണ്, ആയസു ദേതാ ന സകുചബ = ആജ്ഞ തരുന്നതിൽ സങ്കോചമുണ്ടാകരുത്.

അങ്ങക്ക വേട്ടയാടാനുള്ള സ്ഥലങ്ങളും, ക്രീഡിക്കാൻ പററുന്ന സരസ്സുകളും, അരുവികളും, നിവാസയോഗ്യങ്ങളായ പ്രദേശങ്ങളും അങ്ങൾ കാണിച്ചുതരാം സ്വാമിൻ, കുടുംബാംഗങ്ങളും, ഞങ്ങളും അങ്ങയുടെ ആശ്രിതന്മാരാണ്. ഞങ്ങളോട് കല്പിക്കുന്നതിൽ അവിടെയ്ക്കൊരു സങ്കോചവും തോന്നരുത്. (ഏതാജ്ഞയും ശിരോധാര്യമെന്നു സാരം.)

ദോ:- ബേദ ബചന മുനിമന
അഗമ തേ പ്രഭു കരുനാ അയനാ
ബചന കിരാതൻഹ കേ സുനത
ജിമി പിതു ബാലക ബയന

ബേദബചന മുനിമന = വേദസൂക്തങ്ങൾക്കും മുനിമാരുടെ മനസ്സിനും, അഗമ കരുനാ അയനാ = അഗമ്യനും കരുണാനിധിയുമായ, തേ പ്രഭു പിതു ബാലക = ആ പ്രഭു, പിതാവു, കുട്ടികളുടെ, ബയന ജിമി = വാക്കുകൾപോലെ, കിരാതൻഹ കേ ബചന = കിരാതന്മാരുടെ വാക്കുകൾ, സുനത = കേട്ടുകൊണ്ടിരുന്നു.

ആരെ വർണ്ണിക്കുന്നതിൽ വേദങ്ങൾക്ക പരാജയം സംഭവിച്ചു ആരെ മുനിമാരുടെ മനസ്സിനും അറിയാൻ കഴിയുന്നില്ല ആ പ്രഭുവാണ് കിരാതന്മാരുടെ സ്നേഹോദാര മധുരങ്ങളായ വാക്കുകൾ പിതാവു കുട്ടികളുടെ വാക്കുകളെന്നപോലെ കേട്ടുകൊണ്ടിരിക്കുന്നത്.

ചൗ:- രാമഹിം കേവല പ്രഭു പിയാരാ
ജാനി ലേഉ ജോ ജാനനിഹാരാ

രാമ സകല ബനചര തബ തോഷേ
കഹി മൃദു ബചന പ്രേമ പരിപോഷേ

രാമഹിം കേവല പ്രേമു പിയാരാ = രാമന്നു കേവല പ്രേമം പ്രിയമാണു്. ജോജാനനിഹാരാ ജാനി ലേഉ = ആരതറിയുന്നവരോ അവരറിയട്ടെ, തബ രാമ സകല ബനചര = അപ്പോഠം രാമൻ എല്ലാ വനചരന്മാരേയും, തോഷേ മൃദു ബചന കഹി = സന്തോഷിപ്പിക്കുകയും മൃദുവാക്കു പറഞ്ഞു്, പ്രേമപരിപോഷേ = പ്രേമത്തെ പരിപുഷ്ടമാക്കുകയും ചെയ്തു.

രാമന്റെ കേവലപ്രേമം വളരെ ഹൃദ്യമാണു്. അതറിയുന്നവക്കേ അറിയൂ. അദ്ദേഹം എല്ലാ വനചരന്മാരേയും സന്തോഷിപ്പിക്കുകയും മൃദുവാക്കുകഠം പറഞ്ഞു അവരിൽ കുടികൊണ്ടിരുന്ന പ്രേമത്തെ പരിപോഷിപ്പിക്കുകയും ചെയ്തു.

ബിദാ കിഏ സിരുനാഇ സിധാഏ
പ്രഭു ഗുന കഹത സുനത ഘര ആഏ
ഏഹി ബിധി സിയ സമേത ദോഉ ഭാഈ
ബസഹിം ബിപിന സുരമുനി സുഖദാഈ

ബിദാ കിഏ സിരുനാഇ = വിട നൽകി. തലതാഴ്ത്തി, സിധാഏ; പ്രഭുഗുന = പുറപ്പെട്ടു. രാമദേവന്റെ ഗുണങ്ങഠം, കഹത സുനത ഘര ആഏ = പറഞ്ഞും കേട്ടും വീടുകളിലെത്തി, ഏഹിബിധി സിയ സമേത = ഇപ്രകാരം സീതാ സമേതരായ, ദോഉ ഭാഈ സുരമുനി സുഖദാഈ = രണ്ടു സോദരന്മാരും സുരന്മാക്കും മുനിമാക്കും സുഖം നൽകിക്കൊണ്ടു്, ബിപിന ബസഹിം = വനത്തിൽ വസിക്കാൻ തുടങ്ങി.

രാമൻ കിരാതന്മാക്കും കോലന്മാക്കും വിട നൽകി. അവർ രാമനെ വണങ്ങി മടങ്ങിപ്പോയി. രാമന്റെ ഗുണങ്ങഠം ചിലർ പറഞ്ഞും, മററുള്ളവരതുകേട്ടും അങ്ങനെ ആഹ്ലാദിച്ചുകൊണ്ടു്

അവർ അവരുടെ വസതികളിലെത്തി. രാമനും, സീതയും ലക്ഷ്മണനും ദേവന്മാൎക്കും മുനിമാൎക്കും സൗഖ്യപ്രദരായി ആ ചിത്രകൂടത്തിൽ വസിച്ചു.

ജബതേം ആഇ രഹേ രഘുനായക
തബതേം ഭയേഉ ബന മംഗലദായക
ഫൂലഹിം ഫലഹിം ബിടപ ബിധിനാനാ
മംജു ബലിത ബരബേലി ബിതാനാ

രഘുനായക ജബതേം ആഇ രഹേ = രാമൻ എപ്പോഠ മുതൽ ചിത്രകൂടത്തിൽ താമസം തുടങ്ങിയോ, തബതേം ബന മംഗലദായക ഭയേഉ = അപ്പോഠ മുതൽ വനം മംഗളപ്രദമായി ഭവിച്ചു, നാനാബിധി ബിടപ ഫൂലഹിം = പലപ്രകാരത്തിലും വൃക്ഷങ്ങഠ പുഷ്പിക്കാനും; ഫലഹിം = ഫലിക്കവാനും തുടങ്ങി, മംജു ബലിത ബരബേലി ബിതാനാ = സുന്ദരവല്ലികളുടെ ശ്രേഷ്ഠവിതാനവും.

രാമൻ ചിത്രകൂടാദ്രിയിൽ വസിക്കാൻ തുടങ്ങിയതു മുതൽ അവിടെയുള്ള വിവിധജാതി മരങ്ങഠ പൂക്കാനും കായ്ക്കാനും തുടങ്ങി. ആ വൃക്ഷങ്ങളിൽ ചുററിപ്പററി അവയെ വിടാതെ പിടികൂടിയിട്ടുള്ള വിവിധ വല്ലരികളുടെ വിതാനവും കാണാമായിരുന്നു

സുരതരു സരിസ സുഭായ സുഹാഏ
മനഹും ബിബുധബന പരിഹരി ആഏ
ഗുംജ മംജുതര മധുകര ശ്രേനീ
ത്രിവിധ ബയാരി ബഹൈ സുഖദേനീ.

സുഭായ സുരതരു സരിസ = സ്വാഭാവികമായിത്തന്നെ കല്പവൃക്ഷത്തിനു തുല്യം, സുഹാഏ; ബിബുധബന = സുന്ദരങ്ങളാണ് നന്ദനവനത്തെ, പരിഹരി ആഏ മനഹും = വെടിഞ്ഞു

വന്നതോ എന്നു തോന്നും, മധുകര ശ്രേനീ = വണ്ടിൻ കൂട്ടം, മംജുതര ഗുംജ = മനോഹരമാം വണ്ണം മൂരളുന്നുണ്ട്, ത്രിബിധ ബയാരി = മൂന്നുവിധത്തിലുള്ള കാററ, സുഖദേനീ ബഹൈ = സുഖപ്രദമായി വീശി.

ഇന്ദ്രൻെറ ഉദ്യാനത്തെ ഉപേക്ഷിച്ച ചിത്രകൂടത്തിലേക്ക വന്നവയോ എന്നു തോനുമാറ പ്രകൃത്യാതന്നെ സുന്ദരങ്ങളായ ഈ വൃക്ഷങ്ങാം കല്പകവൃക്ഷ സമാനങ്ങളാണ്. വണ്ടുകാം മനോഹരമാം വണ്ണം മൂരളുന്നു; കാററ, ശൈത്യം, സൗരഭ്യം, മാന്ദ്യം എന്നീ ഗുണങ്ങളോടുകൂടി വീശിക്കൊണ്ടിരിക്കുന്നു.

ദോ:- നീലകംഠ കലകംഠ സുക
ചാതക ചക്ക ചകോര
ഭാംതി ഭാംതി ബോലഹീം ബിഹംഗ
ശ്രവന സുഖദ ചിതചോര.

നീലകംഠ കലകംഠ = മയിലുകാം കുയിലുകാം, സുക ചാതക ചക്ക = തത്തകാം, വേഴാമ്പലുകാം, ചക്രവാകങ്ങാം, ചകോര ഭാംതി ഭാംതി = ചകോരങ്ങാം എന്നിങ്ങനെ പലതരത്തിലുള്ള, ബിഹംഗ ശ്രവന സുഖദ = പക്ഷികാം ചെവികാംക്ക സുഖപ്രദമായും, ചിതചോര ബോലഹിം = മനസ്സ കവൎന്നും ഗജ്ജിച്ച കൊണ്ടിരിക്കുന്നു

മയിൽ, കുയിൽ, തത്ത, വേഴാമ്പൽ, ചക്രവാകം, ചകോരം എന്നിങ്ങനെ പലതരത്തിലുള്ള പക്ഷികാം കണ്ണാനന്ദകരമായും ചേതോഹരമായും കൂജനം ചെയ്തുകൊണ്ടിരുന്നു.

ചൗ:- കരി കേഹരി കപി കോല കുരംഗാ
ബിഗത ബൈര ബിചരഹിം സബസംഗാ
ഫിരത അഹേര രാമഛബി ദേഖീ
ഹോഹിം മുദീത മൃഗബൃംദ ബിസേഖീ.

  

കരി കേഹരി കപി കോല കുരംഗാ = ആന, സിംഹം, കുരങ്ങ്, പന്നി, മാൻ, സബ ബിഗത ബൈര സംഗാ ബിച രഹീം = എന്നിവയെല്ലാം വൈരം വെടിഞ്ഞു ഒന്നിച്ച് സഞ്ചരിച്ചുകൊണ്ടിരുന്നു, അഹേര ഫിരത രാമഛബി ദേഖീ = വേട്ടയാടാൻ പുറപ്പെട്ടിരുന്ന ശ്രീരാമന്റെ ശോഭ കണ്ടിട്ട്, മൃഗബൃംദ ബിസേഖി മുദിത ഹോഹീം = മൃഗസമൂഹം വിശേഷിച്ചും സന്തുഷ്ടങ്ങളായി.

ആന, സിംഹം, വാനരൻ, പന്നി, മാൻ എന്നിവയെല്ലാം നിസർഗ്ഗ വൈരം വെടിഞ്ഞു ഒന്നിച്ച് ചേർന്ന് സഞ്ചരിച്ചുകൊണ്ടിരുന്നു. വേട്ടയാടാൻ പുറപ്പെട്ടിരുന്ന രാമഭദ്രന്റെ ശോഭ വീക്ഷിച്ച് മൃഗഗണം വിശേഷിച്ചും സന്തുഷ്ടി പ്രകടിപ്പിച്ചു.

ബിബുധ ബിപിന ജഹം ലഗി ജഗമാംഹീം
ദേഖി രാമ ബന സകല സിഹാഹീ
സുരസരി സരസഈ ദിനകര കന്യാ
മേകല സുതാ ഗോദാവരി ധന്യാ.

ജഗമാംഹീം ജഹം ലഗി = പ്രപഞ്ചത്തിൽ എത്രമാത്രം, ബിബുധ ബിപിന = ദേവവിപിനങ്ങളുണ്ടോ അവ, സകല രാമ ബന = എല്ലാം ശ്രീരാമൻ വസിക്കുന്ന ചിത്രകൂട വനത്തെ, ദേഖി സിഹാഹീം = വീക്ഷിച്ച് പ്രശംസിച്ചുകൊണ്ടിരുന്നു, സുരസരി, സരസഈ, ദിനകര കന്യാ = ഗംഗ, സരസ്വതി, യമുന, മേകല സുതാ ഗോദാവരി ധന്യാ = നർമ്മദ, ഗോദാവരി (ഇവയെല്ലാം) ധന്യമാരാണ്.

പ്രപഞ്ചത്തിൽ എത്രമാത്രം ദേവാരണ്യങ്ങളുണ്ടോ അവയെല്ലാം രാമനിരുന്നരുളുന്ന ചിത്രകൂടാദ്രിയെ വീക്ഷിച്ച് പ്രശംസിച്ചുകൊണ്ടിരുന്നു. ഗംഗ, യമുന, സരസ്വതി, നർമ്മദ, ഗോദാവരി എന്നീ നദികളും ധന്യമാർ തന്നെ അവയും.

  

സബ സര സിംധു നദീ നദ നാനാ
മംദാകിനി കര കരഹിം ബഖാനാ
ഉദയ അസ്ത ഗിരി അരു കൈലാസൂ
മംദര മേരു സകല സുരബാസൂ.

സബ സര സിംധു നാനാ നദീ നദ = സവ്വ സരസ്സുകളും, സിന്ധുവും പലതരത്തിലുള്ള നദികളും നദങ്ങളും, മംദാകിനി കര ബഖാനാ കരഹിം = മന്ദാകിനിയെ ശ്ലാഘിക്കുന്നു, ഉദയ അസ്തഗിരി അരു = ഉദയ പവ്വതവും അസ്തപവ്വതവും, കൈലാസൂ മംദര മേരു = കൈലാസവും മന്ദരവും മഹാമേരുവും, സകല സുരബാസൂ = സകല സുരവാസ സ്ഥാനങ്ങളും.

സൈല ഹിമാചല ആദിക ജേതേ
ചിത്രകൂട ജസു ഗാവഹിം തേതേ
ബിംധി മുദിത മന സുഖ ന സമാഇ
സ്രമബിനു ബിപുല ബഡാഈ പാഈ

ഹിമാചല ആദിക ജേതേ സൈല തേതേ=ഹിമാലയം തുടങ്ങിയ എത്ര ശൈലങ്ങളുണ്ടോ അവയും, ചിത്രകൂട ജസു ഗാവഹിം = ചിത്രകൂടത്തിന്റെ കീത്തിഗാനം ചെയ്തുകൊണ്ടിരിക്കുന്നു, ബിംധി മന മുദിത = വിന്ധ്യാചലത്തിന്റെ മനസ്സ സന്തുഷ്ടമായി, സുഖ ന സമാഈ = ആ മാമല് അനുഭവിക്കുന്ന സുഖത്തിനു അളവില്ല, ബിനു സ്രമ ബിപുല ബഡാഈ പാഈ= പ്രയത്നലേശം കൂടാതെ ആ മഹാഗിരിക്ക് പെരുമ സിദ്ധിച്ചു.

സവ്വ സരോവരങ്ങളും സിന്ധുവും വിവിധ നദീനദങ്ങളും മന്ദാകിനിയെ പ്രശംസിക്കുന്നു. ഉദയഗിരിയും അസ്തഗിരിയും കൈലാസവും, മന്ദരപർവ്വതവും, മഹാമേരുവും സകല സുര വാസ സ്ഥാനങ്ങളും ഹിമാലയം തുടങ്ങിയ സമസ്ത ശൈലങ്ങളും ചിത്രകൂടത്തിന്റെ കീത്തിഗാനം ചെയ്യുന്നു വിന്ധ്യന്റെ മനസ്സ

ഹർഷവിവശമാണ്. ആ മഹാഗിരി അനുഭവിക്കുന്ന സുഖത്തിന്നു് അളവില്ല. പ്രയത്നാലേശംകൂടാതെ ആ പർവ്വതത്തിന്ന് പെരുമ സിദ്ധിച്ചു. [ചിത്രകൂടത്തിന്നല്ലെ പെരുമ? വിന്ധ്യന്ന് ഇതിലെന്തു ബന്ധം എന്നു ചിലർക്ക് സന്ദേഹമുണ്ടാകാം എന്നാൽ വിന്ധ്യന്റെ ഒരു ഭാഗമാണ് ചിത്രകൂടമെന്നറിയുമ്പോൾ അവരുടെ സന്ദേഹം പരിഹൃതമാകാതിരിക്കയില്ല ]

ദോ:- ചിത്രകൂട കേ ബിഹംഗ മൃഗ
ബേലി ബിടപ തൃന ജാതി
പുന്യപുംജ സബ ധന്യ അസ
കഹഹിം ദേവ ദിനരാതി

ചിത്രകൂട കേ ബിഹംഗ മൃഗ = ചിത്രകൂടത്തിലെ പക്ഷികളും മൃഗങ്ങളും, ബേലി ബിടപ തൃനജാതി = വള്ളികളും വൃക്ഷങ്ങളും തൃണവർഗ്ഗവും, സബ പുന്യ പുംജ ധന്യ = എല്ലാം പുണ്യ പുഞ്ജങ്ങളും ധന്യങ്ങളുമാണ്, അസ ദേവ ദിനരാതി = എന്നിങ്ങനെ ദേവന്മാർ ദിവാനിശം, കഹഹിം = പറഞ്ഞുകൊണ്ടിരുന്നു.

ദേവന്മാർക്കെല്ലാം രാവും പകലും ഇങ്ങനെ പറയുകതന്നെയാണ് പണി. 'ചിത്രകൂടത്തിലെ പക്ഷികൾ, മൃഗങ്ങൾ, വള്ളികൾ, വൃക്ഷങ്ങൾ, തൃണവർഗ്ഗം ഇവയെല്ലാം പുണ്യപുഞ്ജങ്ങളാണ്. ധന്യങ്ങളാണ്' [രാമന്റെ ചിത്രകൂടവാസമാണ് ഈ പ്രശസ്തിക്ക് ഏക ഹേതു.]

നയനവംത രഘുബരഹിം ബിലോകീ
പാഇ ജനമ ഫല ഹോഹിം ബിസോകീ
പരസി ചരനരജ അചര സുഖാരീ
ഭഏ പരമപദ കേ അധികാരീ

നയനവംത രഘുബീരഹിം ബിലോകീ = കണ്ണുള്ളവർ ശ്രീരാമനെ വീക്ഷിച്ച്, ജനമ ഫല പാഇ ബിസോകീ

ഹോംഹിം=ജന്മസാഫല്യമടഞ്ഞു് ശോകരഹിതരായി തീരുന്നു, അചര ചരനാരജ പരസി=അചരങ്ങൾ രാമചരണ രജസ്സ് സ്പൃശിച്ചു്, സുഖാരീ പരമപദ കേ അധികാരീ=സുഖികളും പരമപദത്തിന്ന അധികാരികളുമായി, ഭേഏ=ഭവിച്ചു.

ജംഗമങ്ങൾ ശ്രീരാമദേവനെ സന്ദശിച്ചു ജന്മ സാഫല്യമടഞ്ഞു് ശോകരഹിതരായിഭവിച്ചു പർവ്വതങ്ങൾ തുടങ്ങിയ അചരങ്ങൾ ശ്രീരാമചന്ദ്രന്റെ തൃപ്പാദ പരാഗം സ്പൃശിച്ചു് സുഖികളും മോക്ഷപദത്തിന്നു് അധികാരികളുമായി ഭവിച്ചു

സോബനു സൈല സുഭായ സുഹാവന
മംഗലമയ അതിപാവന പാവന
മഹിമാ കഹിഅ കവനി ബിധി താസൂ
സുഖ സാഗര ജഹം കീൻഹ നിവാസൂ

സോബനു സൈല സുഭായ=ആ വനവും ശൈലങ്ങളും സ്വഭാവികമായിത്തന്നെ, സുഹാവന മംഗലമയ=സുന്ദരങ്ങളും മംഗളമയങ്ങളും, അതിപാവന പാവന=അതിപാവനത്തേക്കാൾ പാവനവുമാണ്, ജഹം സുഖസാഗര നിവാസൂ കീൻഹ=എവിടെ സുഖസാഗരൻ നിവസിച്ചുവോ, താസൂ മഹിമാ കവനി ബിധി കഹിഅ=അവയുടെ മാഹാത്മ്യം ഏതു പ്രകാരമാണ് വർണ്ണിക്കുക.

ചിത്രകൂടാദ്രിയും ശൈലങ്ങളും സ്വാഭാവികമായിത്തന്നെ സുന്ദരങ്ങളാണ്; മംഗളമയങ്ങളാണ്; പരമപാവനവുമാണ്; രാമൻ അധിവാസം ചെയ്യുന്ന ആ ചിത്രകൂട ഗിരിയുടെ മാഹാത്മ്യം എങ്ങനെയാണ് വർണ്ണിക്കാനാവുക.

പയ പയോധി തജി അവധ ബിഹാഈ
ജഹം സിയ ലഷന രാമ രഹേ ആഈ
കഹി ന സകഹിം സുഷമാ ജസി കാനന
ജൗം സതസാഹസ ഹോംഹിം സഹസാനന.

പയ പയോധി തജി അവധ ബിഹാഈ = ക്ഷീരസാഗരം ത്യജിച്ച് അയോധ്യ കൈവിട്ട്, ജഹം രഹഈ സീയ ലഷന രാമ രഹേ = എവിടെ എത്തി സീതയും രാമലക്ഷ്മണന്മാരും വസിക്കുന്നു, കാനന സുഷമാ ജസി = ആ കാനനത്തിന്റെ ശോഭാധിക്യം എപ്രകാരമെന്ന്, ജൗം സത സഹസ സഹസാനന ഷേഹിം = നൂറായിരം ആദിശേഷന്മാരും, കഹി ന സകഹിം = വർണ്ണിയ്ക്കാൻ സാദ്ധ്യമല്ല.

ക്ഷീരസാഗരവും അയോധ്യയും വെടിഞ്ഞു എവിടെ എഴുന്നള്ളി രാമലക്ഷ്മണന്മാരും സീതയും വസിക്കുന്നുവോ ആ ചിത്രകൂടത്തിന്റെ ശോഭാധിക്യം വർണ്ണിക്കാൻ നൂറായിരം ആദിശേഷന്മാരും സാദ്ധ്യമാകയില്ല.

സോ മൈം ബരനി കഹഊം ബിധി കേഹീ
ഡാബര കമഠ കിം മംദര ലേഹീ
സേവഹിം ലഷന കരമ മന ബാനീ
ജാഇ ന സീലു സനേഹ ബഖാനീ.

സോ കേഹി ബിധി = അപ്പോൾ ഏതു പ്രകാരമാണ്, മൈം ബരനി കഹഊം = ഞാൻ വർണ്ണക്കുക? ഡാബര കമഠ = കുളത്തിലെ ആമ, കി മംദര ലേഹി = മന്ദരപർവ്വതം ഉയർത്തുമോ? ലഷന കരമ മന ബാനീ = ലക്ഷ്മണൻ ത്രിവിധ കാരണങ്ങളാലും, സേവഹിം; സീലു സനേഹ = സേവിച്ചുകൊണ്ടിരിക്കുന്നു; ബഖാനീ ന ജാഇ = വർണ്ണിക്കാൻ കഴിവില്ല.

നൂറായിരം ആദിശേഷന്മാരും വർണ്ണിക്കാനാവാത്ത ഒരു സംഗതി അല്പവാക്കായ ഞാൻ ഏതു പ്രകാരം വർണ്ണിക്കും? മന്ദര പർവ്വതം ഉയർത്തുവാൻ കുളത്തിലെ ആമയ്ക്കു എങ്ങനെയാണ് കഴിയുക? മനസാവാചാ കർമ്മണാ ലക്ഷ്മണൻ രാമനെ സേവിക്കുന്നുണ്ട്. ലക്ഷ്മണന്റെ ശീലവും സ്നേഹവും വർണ്ണിക്കുക സാദ്ധ്യമല്ല.

ദോ:- ഛിന ഛിന ലഖി സിയ രാമപദ
ജാനി ആപു പര നേഹ
കരത ന സപനേഹം ലഷന
ചിത്ത ബംധു മാതു പിതു ഗേഹ.

സിയ രാമപദ ഛിന ഛിന ലഖി = സീതാരാമന്മാരുടെ തൃപ്പാദങ്ങൾ നിമിഷം തോറും കണ്ടും, ആപു പര നേഹ ജാനി= തൻെറ പേരിലുള്ള സ്നേഹം ഗ്രഹിച്ചും, ലഷന സപനേഹം = ലക്ഷ്മണൻ സ്വപ്നേപി, ബംധു മാതു പിതു ഗേഹ = സഹോദര ന്മാരെയോ മാതാപിതാക്കന്മാരെയോ ഗൃഹത്തേയോ, ചിത്ത ന കരത സ്മരിക്കയുണ്ടായില്ല

ശ്രീരാമൻെറയും സീതാദേവിയുടേയും തൃപ്പാദങ്ങൾ നിമി ഷം തോറും കണ്ടും തന്നിൽ രാമനും സീതയ്ക്കുമുള്ള സ്നേഹം അറി ഞ്ഞും ലക്ഷ്മണൻ സ്വപ്നേപി സഹോദരന്മാരേയോ മാതാപിതാ ക്കന്മാരേയോ ഗൃഹത്തേയോ മനസ്സിൽ സ്മരിക്കുകയുണ്ടായില്ല

ചൗ:- രാമ സംഗ സിയ രഹതി സുഖാരീ
പുര പരിജന ഗൃഹ സുരതി ബിഖാരീ
ഛിന ഛിന പിയ ബിധു ബദന നിഹാരീ
പ്രമുദിത മനഹും ചകോര കുമാരീ.

സിയ രാമ സംഗ = സീത, രാമ സമ്പർക്കത്തിൽ, പുര പരി ജന ഗൃഹ സുരതി = നഗര താൽപര്യത്തേയും, കുടുംബാംഗങ്ങളേ യും ഗൃഹതൽപരതയേയും, ബിസാരീ സുഖാരീ രഹതി=വിസ്മ രിച്ച് സസുഖം വസിച്ചു, ചകോര കുമാരീ മനഹും = ചകോര കുമാരി എന്നവണ്ണം, ഛിന ഛിന പിയ = നിമിഷം തോറും പ്രിയൻെറ, ബിധു ബദന നിഹാരീ = ചന്ദ്രവദനം കണ്ടു കൊണ്ടു, പ്രമുദിത = ഏററവും സന്തുഷ്ടയായി.

രാമനുമായുള്ള സമ്പർക്കത്തിൽ നാഗരസുഖത്തേയും, ഗൃഹ സുഖത്തേയും മറന്നു സീത സസുഖം വസിച്ചു. ചകോര കുമാരി കണക്കെ ഭർത്താവിൻെറ മുഖചന്ദ്രനെ അനുക്ഷണം നോക്കിക്കൊണ്ടു ദേവി സന്തുഷ്ടി പ്രദർശിപ്പിക്കുകയും ചെയ്തു

നാഹ നേഹ നിത ബഢത ബിലോകീ
ഹരഷിത രഹതി ദിവസ ജിമി കോകീ
സിയമന രാമചരന അനുരാഗാ
അവധ സഹസ സമ ബന പ്രിയ ലാഗാ.

നാഹ നേഹ നിത ബഢത ബിലോകീ = പ്രാണനാഥനോടുള്ള സ്നേഹം നിത്യവും വദ്ധിക്കുന്നതു കണ്ടു്, കോകീ ജിമി ദിവസ = ചക്രവാകി, പകൽ വേളയിലെന്നപോലെ, ഹര ഷിത രഹതി; സിയമന = സന്തുഷ്ടയായി വസിച്ചു; സീതയുടെ മനസ്സ്, രാമചരന അനുരാഗാ = ശ്രീരാമപാദങ്ങളിൽ അനു രക്തമായിരുന്നതിനാൽ, ബന സഹസ അവധ സമ = വനം ആയിരം അയോധ്യക്കു തുല്യം, പ്രിയ ലാഗാ = പ്രിയമായി തോന്നി.

പ്രാണനാഥനോടു സീതയ്ക്കുള്ള പ്രേമം നിത്യവും വദ്ധിച്ചു വദ്ധിച്ചു വന്നു. പകൽ വേളയിൽ ചക്രവാകി അനുഭവിക്കുന്ന അതേ ആനന്ദമാണ് സീതക്കും ഉണ്ടായതു്. സീതയുടെ മനസ്സ് രാമപാദങ്ങളിൽ അനുരക്തമായിക്കഴിഞ്ഞിരുന്നതുകൊണ്ടു രാമ സാന്നിധ്യത്തിൽ ആ വനം ആയിരം അയോധ്യക്കു തുല്യം പ്രിയ പ്പെട്ടതായി ദേവിക്കു തോന്നി.

പരനകുടീ പ്രിയ പ്രിയതമ സംഗാ
പ്രിയ പരിവാരു കുരംഗ ബിഹംഗാ
സാസു സസുര സമ മുനിതിയ മുനിവര
അസന അമിഅ സമ കംദമൂല ഫര.

പ്രിയതമ സംഗ = പ്രിയതമൻ ഒന്നിച്ചുണ്ടായിരിക്കകനിമി ത്തം, പരനകടീ പ്രിയ = പർണ്ണശാല പ്രിയകരമായി തോന്നി, കുരംഗ ബിഹംഗ = മാൻകളും പക്ഷികളും, പ്രിയ പരിവാരു = പ്രിയപ്പെട്ട പരിവാരങ്ങളായും, മുനിതിയ മുനിവര = മുനി പത്നിമാരും മഹർഷിമാരും, സാസു സസുര സമ = ശ്വശ്രുരന്മാ രും ശ്വശ്രുരന്മാരെന്നപോലെയും, കംദമൂല ഫര അസന = കന്ദ മൂല ഫല ഭക്ഷണം, അമിഅ സമ = അമൃത സമമായും.

പ്രിയതമനുമായുള്ള സമ്പർക്കത്തിൽ ആ പർണ്ണശാല ഹൃദ്യ മായി സീതക്കു തോന്നി. കുടുംബാംഗങ്ങളായിട്ടാണ് പക്ഷിക ളും മാനുകളും അവൾക്കു തോന്നിയതു് മഹർഷിമാരെ ശ്വശ്രുരനു തുല്യമായും മുനിപത്നിമാരെ ശ്വശ്രുരമാർക്കു തുല്യമായും ആ ദേവി കരുതി. കന്ദങ്ങളും മൂലങ്ങളും ഫലങ്ങളും ഉൾക്കൊള്ളുന്ന ആ ഹാരപദാർത്ഥങ്ങളാകട്ടെ പീയൂഷ തുല്യമായും ജനകജ കരുതി.

നാഥ സാഥ സാംഥരീ സുഹാഈ
മയന സയന സയ സമ സുഖദാഈ
ലോകപ ഹോഹിം ബിലോകത ജാസൂ
തേഹി കി മോഹി സക ബിഷയ ബിലാസൂ.

നാഥ സാഥ സാംഥരീ = പ്രാണപ്രിയനുമായുള്ള സമ്പർക്ക ത്താൽ തൃണപത്ര നിർമ്മിതമായ ശയ്യോപകരണം, സുഹാഈ മയന സയന = സുന്ദരമായും മദനൻ ശയിക്കുന്ന, സയ സമ സുഖദാഈ = ശയ്യക്കു തുല്യം സുഖപ്രദമായും, ജാസു ബിലോകത = ആരുടെ ദർശനമാത്രത്തിൽത്തന്നെ (ഇന്ദ്രാദികൾ) ലോകപഹോ ഹിം തേഹി = ലോകപാലന്മാരായി ഭവിക്കുന്നു, അവരെ, ബിഷയ ബിലാസു കി മോഹി സക = വിഷയവിലാസങ്ങൾക്കു മോഹിപ്പിക്കാൻ കഴിയുമോ?

രാമനുമായുള്ള സമ്പർക്കത്താൽ പുല്ലും ഇലയും കൊണ്ടുണ്ടാ ക്കപ്പെട്ട ശയ്യ സുന്ദരമായും മദന ശയ്യക്കു തുല്യം സുഖപ്രദമായും

ജാനകിക്ക തോന്നി. ആരെ ദർശിക്കുന്ന നിമിഷത്തിൽത്തന്നെ ഇന്ദ്രാദികൾ ലോകപാലന്മാരായി ഭവിക്കുന്നു അവരെ വിഷയ വിലാസങ്ങൾക്ക മോഹിപ്പിക്കാൻ സാധ്യമാകുമൊ?

ദോ:- സുമിരത രാമഹിം തജഹിം ജന
തൃനസമ ബിഷയ ബിലാസു
രാമപ്രിയാ ജഗ ജനനി സീയ
കഛു ന ആചരജു താസു.

ജന രാമഹിം സുമിരത = ജനങ്ങൾ രാമനെ സ്മരിച്ച്, ബിഷയ ബിലാസു തൃനസമ = വിഷയസുഖങ്ങൾ തൃണത്തിനു തുല്യം, തജഹിം = ത്യജിക്കുന്ന സ്ഥിതിയ്ക്ക, രാമപ്രിയാ ജഗ ജനനി സിയ = രാമൻെറ പത്നിയും ലോകമാതാവുമായ സീത, താസു ആചരജു = വിഷയഭോഗങ്ങൾ (ത്യജിക്കുന്നതിൽ) ആശ്ച ര്യം, കഛു ന = കുറച്ചുപോലും ഇല്ല.

രാമനെ സ്മരിക്കുന്ന മാത്രയിൽ ജനങ്ങൾക്ക വിഷയസുഖ ങ്ങൾ തൃണത്തിനു തുല്യം ഉപേക്ഷിക്കാൻ കഴിയുന്ന സ്ഥിതിക്ക, രാമൻെറ പത്നിയും ലോകമാതാവും ആയ സീത വിഷയസുഖ ങ്ങൾ കൈവെടിയുന്നതിൽ എന്താണാശ്ചര്യമുള്ളത്?

സീയ ലഷന ജേഹി ബിധി സുഖു ലഹഹീം
സോഇ രഘുനാഥ കരഹിം സോഇ കഹഹീം
കഹഹിം പുരാതന കഥാ കഹാനീ
സുനഹിം ലഷന സിയ അതി സുഖു മാനീ.

ജേഹി ബിധി = ഏതുപ്രകാരമായാൽ, സിയ ലഷന സുഖു ലഹഹീം = സീതക്കും ലക്ഷ്മണനും സുഖമുണ്ടാവുമോ, സോഇ രഘുനാഥ കഹഹിം = അതുപ്രകാരം രാമൻ പറയുകയും സോഇ കരഹിം = അതുപ്രകാരം പ്രവർത്തിക്കയുമേ ചെയ്തിരു ന്നുള്ളു പുരാതന കഥാ കഹാനീ കഹഹിം = പുരാതന കഥകളും

ആഖ്യാനങ്ങളും രാമൻ അവരെ കേൾപ്പിച്ചു, ലഖന സിയ അതിസുഖു മാനീം = ലക്ഷ്മണനും സീതയും അതി സുഖപ്രദമായി ഗണിച്ചു, സുനഹിം=കേൾക്കുകയും ചെയ്തു.

ലക്ഷ്മണനും സീതക്കും സുഖമുണ്ടാകുന്ന സംഗതികളേ രാമൻ പറയുകയും പ്രവർത്തിക്കുകയും ചെയ്തിരുന്നുള്ളു. അദ്ദേഹം അവക്ക് പൗരാണികങ്ങളായ കഥകൾ പലതും പറഞ്ഞുകൊടുത്തു. അവ സന്തോഷപ്രദങ്ങളായി കരുതി അവർ സശ്രദ്ധം കേൾക്കുകയും ചെയ്തു.

ജബ ജബ രാമു അവധ സുധി കരഹീം
തബ തബ വാരി ബിലോചന ഭരഹീം
സുമിരി മാതു പിതു പരിജന ഭാഇ
ഭരത സനേഹു സീലു സേവകാഈ

ജബ ജബ രാമു അവധ സുധി കരഹീം = എപ്പോളെല്ലോൾ രാമനു അയോദ്ധ്യയെക്കുറിച്ചു ഓർമ്മവരുന്നുവോ, തബ തബ ബിലോചന = അപ്പോഴെല്ലാം നേത്രങ്ങൾ, വാരി ഭരഹീം = ബാഷ്പപൂർണ്ണങ്ങളായി, മാതു പിതു പരിജന ഭാഈ=മാതാക്കളേയും പിതാവിനേയും പരിജനങ്ങളേയും സഹോദരന്മാരേയും, ഭരത സനേഹു സീലു സേവകാഈ = ഭരതൻെറ സ്നേഹം സൗശീല്യം സേവനം എന്നിവയേയും, സുമിരി=ഓർത്ത്,

കൃപാസിംധു പ്രഭു ഹോഹീം ദുഖാരീ
ധീരജു ധരഹിം കുസമഉ ബിചാരീ
ലഖി സിയ ലഷന ബികല ഹോഇ ജാഹീം
ജിമി പുരുഷഹിം അനുസര പരഛാഹീം

കൃപാസിംധു പ്രഭു ദുഖാരീ ഹോഹീം = കൃപാസാഗരമായ രാമൻ അസ്വസ്ഥനായി തീരുന്നു, കുസമഉ ബിചാരീ=ദുഷ്കാലമാണെന്നു വിചാരിച്ചു, ധീരജു ധരഹിം പുരുഷഹിം = ധൈര്യം

അവലംബിക്കുന്നു; മൂർത്തിയെ, ജിമി പരഛാഹീം അനുസര ലഖി = പ്രതിച്ഛായ പിന്തുടരുന്നതുപോലെ കണ്ടു്, സീയ ലഷന ബികല ഹോള ജാഹിം = സീതയും ലക്ഷ്മണനും വ്യാകുലരായി ഭവിച്ചു.

അയോദ്ധ്യയെക്കുറിച്ച് സ്മരണയുണ്ടാകുമ്പോളെല്ലാം രാമന്റെ നേത്രങ്ങൾ ബാഷ്പപൂർണ്ണങ്ങളായി തീരാറുണ്ടു്. അമ്മമാരെയും അച്ഛനെയും കുടുംബാംഗങ്ങളെയും സഹോദരന്മാരെയും പൊതുവേയും ഭരതന്റെ സ്നേഹ സൗശീല്യ സേവനങ്ങളെ പ്രത്യേകിച്ചും ഓർത്തു് രാമൻ പലപ്പോഴും അസ്വസ്ഥനായി തീരുകയും ചെയ്തിരുന്നു. പക്ഷേ ദുഷ്കാലഫലമാണിതെല്ലാമെന്നോർത്തു അദ്ദേഹം അധീരനാകാതെയും കഴിഞ്ഞുകൂടി. അദ്ദേഹത്തിന്റെ അസുഖം കണ്ടു് മൂർത്തിയെ പ്രതിച്ഛായ പിന്തുടരുന്നതുപോലെ രാമനെ പിന്തുടരുന്ന, സീതക്കും ലക്ഷ്മണനും വ്യഥയുണ്ടായി.

പ്രിയാബംധു ഗതി ലഖി രഘുനംദന
ധീരകൃപാല ഭഗത ഉര ചംദന
ലഗേ കഹന കഛു കഥാ പുനീതാ
സുനി സുഖു ലഹഹിം ലഷന അരു സീതാ

ഭഗതഉര ചംദന ധീരകൃപാല = ഭക്തഹൃദയത്തിനു ചന്ദനവും ധീരനും കൃപാലുവും ആയ, രഘുനംദന പ്രിയാബംധു ഗതി ലഖി = രാമൻ പ്രാണപ്രിയയുടേയും സോദരന്റെയും വ്യാകുലഭാവം കണ്ടു്, പുനീതാ കഛു കഥാ കഹന ലഗേ = പവിത്രമായ ഒരു കഥ പറയാൻ തുടങ്ങി, സുനി ലഷന അരു സീതാ സുഖു ലഹഹിം = കേട്ടു് ലക്ഷ്മണനും സീതയും സുഖപ്രാപ്തരായി ഭവിക്കുകയും ചെയ്തു

ഭക്തഹൃദയത്തെ കുളർപ്പിക്കുന്നവനും ധീരനും കൃപാലുവായ രാമൻ പ്രാണപ്രിയയുടേയും സോദരന്റെയും വ്യാകുലാവസ്ഥകണ്ടു അവർക്കു സമാശ്വാസനത്തിനു ഒരു പവിത്ര കഥ

പറഞ്ഞു കൊടുക്കുകയും ആ കഥ കേട്ട് സീതയും ലക്ഷ്മണനും സന്തുഷ്ടരായി ഭവിക്കുകയും ചെയ്തു. (താൻ സ്വയം വ്യഥിതനായിരുന്നിട്ടും മററുള്ളവരുടെ ദുഃഖത്തിൽനിന്നു അവരെ സ്വതന്ത്രരാക്കാൻ ശ്രീരാമൻ ശ്രമിക്കുന്നു എന്നതാലോചിക്കുമ്പോൾ ആർക്കാണ് രാമൻെറ പരദുഃഖകാതരത്വം പ്രശംസിക്കാതിരിക്കാൻ കഴിയുക!)

ദോ:– രാമു ലഷന സീതാ സഹിത
സോഹത പരന നികേത
ജിമി ബാസബ ബസ അമരപുര
സചീ ജയംത സമേത.

ലഷന സീതാ സഹിത രാമു=ലക്ഷ്മണ സീതാസമേതനായ രാമൻ, സചീ ജയംത സമേത=ശചീജയന്ത സമേതനായ, ബാസബ അമരപുര ജിമി ബസ = ഇന്ദ്രൻ അമരാവതിയിൽ വസിക്കുന്നതുപോലെ, പരന നികേത സോഹത=പർണ്ണശാലയിൽ ശോഭിച്ചു.

ശചീദേവിയായ പത്നിയോടും ജയന്തനായ പുത്രനോടും കൂടി അമരനഗരമായ അമരാവതിയിൽ ഇന്ദ്രൻ വസിക്കുന്നതു പോലെ പത്നിയായ സീതയോടും സഹോദരനായ ലക്ഷ്മണനോടും കൂടി ശ്രീരാമൻ പർണ്ണശാലയിൽ ശോഭിച്ചു (ലക്ഷ്മണനെ പുത്രനായി ഉപമിച്ചിരിക്കുന്നതിൽ ഔചിത്യം വളരെയുണ്ട്)

ചൗ:– ജോഗവഹിം പ്രഭു സിയലഷനഹിം കൈസേം
പലക ബിലോചന ഗോലക ജൈസേം
സേവകിം ലഷന സീയ രഘുബീരഹിം
ജിമി അബിബേകീ പുരുഷ സരീരഹിം.

ജൈസേം പലക ബിലോചന ഗോലക=എങ്ങനെ കൺപോളകൾ കൃഷ്ണമണികളെ, കൈസേം പ്രഭു സിയ ലഷനഹിം=

  

അപ്രകാരം രാമൻ സീതയേയും ലക്ഷ്മണനേയും, ജോഗവഹിം= കാത്തു രക്ഷിച്ചു, അബിബേകീ പുരുഷ ജിമി സരീരഹിം= അജ്ഞാനികളായ മനുഷ്യർ ശരീരത്തെയെന്നപോലെ, ലഷന സീയ രഘുബീരഹിം സേവഹിം=ലക്ഷ്മണനും സീതയും രാമനെ സേവിച്ചുകൊണ്ടിരുന്നു.

കൺപോളകഠം കൃഷ്ണമണികളെ എപ്രകാരം കാത്തു രക്ഷിക്കുന്നുവോ അപ്രകാരം രാമൻ സീതയേയും ലക്ഷ്മണനേയും കാത്തു സൂക്ഷിച്ചു സീതയും ലക്ഷ്മണനും, അജ്ഞാനികഠം അവരുടെ ശരീരത്തെ എങ്ങനെ ശുശ്രൂഷിക്കുന്നുവോ അതുപോലെ രാമനെ സേവിച്ചിരുന്നു.

ഏഹി ബിധി പ്രഭു ബന ബസഹിം സുഖാരീ
ഖഗമൃഗ സുരതാപസ ഹിതകാരീ
കഹേഉം രാമ ബന ഗവനു സുഹാവാ
സുനഹു സുമംത്ര അവധ ജിമി ആവാ.

ഏഹി ബിധി പ്രഭു=ഇപ്രകാരം രാമൻ, ഖഗമൃഗ സുര താപസ ഹിതകാരീ=പക്ഷികഠംക്കും, മൃഗങ്ങഠംക്കും, ദേവന്മാക്കും, താപസന്മാക്കും ഹിതപ്രദനായി, സുഖാരീ ബന ബസഹിം= സസുഖം വനത്തിൽ വസിച്ചു, രാമ ബന ഗവനു സുഹാവാ കഹേഉം = രാമൻെറ വനയാത്ര ഭംഗിയായി വർണ്ണിച്ചു, ജിമി സുമംത്ര അവധ പാവാ = എങ്ങനെയാണ് സുമന്ത്രൻ അയോധ്യയിൽ തിരിച്ചുവന്നതെന്നു, സുനഹു = കേഠംക്ക.

ഇപ്രകാരം രാമൻ, പക്ഷികഠംക്കും മൃഗങ്ങഠംക്കും ദേവന്മാക്കും താപസന്മാക്കും ഹിതപ്രദനായി സസുഖം ചിത്രകൂട വനത്തിൽ വസിച്ചു. ഞാൻ ശ്രീരാമൻെറ വനയാത്ര ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ഇനി സുമന്ത്രർ അയോധ്യയിൽ എങ്ങനെ തിരിച്ചെത്തി എന്നും മറവുമുള്ള കഥ പറയാം, കേഠംക്ക.

ഫിരേഉ നിഷാദു പ്രഭുഹി പഹുംചാഈ
സചിവ സഹിത രഥ ദേഖേസി ആഈ

മംത്രീ ബികല ബിലോകി നിഷാദൂ
കഹി ന ജാഇ ജസ ഭയഉ ബിഷാദൂ.

പ്രഭുഹി പഹുംചാഇ = രാമനെ കൊണ്ടു ചെന്നാക്കി, നിഷാദു ഫിരേഉ = ഗുഹൻ മടങ്ങി, സചിവ സഹിത രഥ ആഈ = സുമന്ത്രർ രഥസമേതം എത്തിയിരിക്കുന്നതു, ദേഖേസി; മംത്രീ ബികല = കണ്ടു മന്ത്രി വ്യാകുലനായിരിക്കുന്നതു, ബിലോകി നിഷാദൂ = കണ്ടു് ഗുഹനു്, ജസ ബിഷാദൂ ഭയഉ = ഏതൊരുതരത്തിലുള്ള വിഷാദമാണുണ്ടായതെന്നു, കഹി ന ജാഇ = പറഞ്ഞറിയിക്കാൻ വിഷമം.

രാമനെ കൊണ്ടു ചെന്നാക്കി വിടവാങ്ങി ഗുഹൻ മടങ്ങി വരുമ്പോഠം തേരുമായി മന്ത്രി എത്തിയിരിക്കുന്നതു അദ്ദേഹം കണ്ടു മന്ത്രിയുടെ വ്യാകുലത കണ്ടപ്പോഠം ഗുഹനുണ്ടായ വ്യഥ എത്രത്തോളമെന്നു പറഞ്ഞറിയിക്കാൻ വിഷമം.

രാമ രാമ സിയ ലഷന പുകാരീ
പരേഉ ധരനിതല ബ്യാകുലഭാരീ
ദേഖി ദഖിന ദിസി ഹയ ഹിഹിനാഹീം
ജനു ബിനു പംഖ ബിഹംഗ അകുലാഹീം

രാമ രാമ സിയ ലഷന പുകാരീ=രാമ, രാമ ഹേ സീതേ; ഹേ ലക്ഷ്മണ എന്നിങ്ങനെ വിളിച്ചുകൊണ്ടും, ഭാരീ ബ്യാകുല ധരനിതല പരേഉ = അത്യധികം വ്യകുലനായി ഭൂമിയിൽ വീണു, ബിനു പംഖ ബിഹംഗ അകുലാഹീം ജനു = ചിറകററ പക്ഷി ദുഃഖിക്കുന്നതുപോലെ, ഹയ ദഖിന ദിസി ദേഖി = കുതിരകഠം തെക്കേദിക്ക നോക്കി, ഹിഹിനാഹീം = നിലവിളിക്കുന്നുണ്ടു്.

ഹേ രാമ, ഹേ സീതേ. ഹേ ലക്ഷ്മണ എന്നിങ്ങനെ വിളിച്ചുകൊണ്ടു് അത്യധികം വ്യാകുലനായി സുമന്ത്രർ ഭൂമിയിൽ വീണു. തേരിൽ പൂട്ടിയിരുന്ന കുതിരകളാകട്ടേ തെക്കേ ദിക്ക

 

നോക്കി, ചിറകററ പക്ഷികണക്ക ദുഃഖിച്ചു നിലവിളിച്ചു കൊണ്ടിരുന്നു

നംഹിം തൃന ചരംഹിം ന പിഅംഹിം
ജലു മോചംഹിം ലോചന ബാരി
ബ്യാകല ഭയേഉ നിഷാദ സബ
രഘുബര ബാജി നിഹാരി

തൃന നംഹിം ചരംഹിം=പുല്ലുതിന്നുന്നില്ല, ജലു ന പിഅംഹിം= വെള്ളം കുടിക്കുന്നില്ല, ലോചന ബാരി മോചംഹിം = കണ്ണുക ളിൽനിന്നു വെള്ളം ഒഴുകുന്നുണ്ടു്, രഘുബര സബ ബാജി നിഹാരി = രാമൻെറ കുതിരകളെയെല്ലാം കണ്ടു്, നിഷാദ ബ്യാകല ഭയേഉ = ഗുഹൻ ദുഃഖിതനായി ഭവിച്ചു.

കുതിരകഠം പുല്ലു തിന്നുന്നില്ല; വെള്ളം കുടിക്കുന്നില്ല; അവ കണ്ണീരൊഴുക്കുന്നും ഉണ്ടു്. രാമൻെറ ആ കുതിരകളെയെല്ലാം കണ്ടു ഗുഹൻ വ്യഥിതനായിതീൎന്നു.

ചൗ:- ധരി ധീരജു തബ കഹൈ നിഷാദൂ
അബ സുമംത്ര പരിഹരഹു ബിഷാദൂ
തുംഹ പംഡിത പരമാരഥ ജ്ഞാതാ
ധരഹു ധീര ലഖി ബിമുഖ ബിധാതാ

തബ ധീരജു ധരി = അപ്പോഠം ധൈര്യം അവലംബിച്ചു്, നിഷാദു കഹൈ; സുമംത്ര = ഗുഹൻ പറഞ്ഞു: — ഹേ സുമന്ത്രരേ, അബ ബിഷാദു പരിഹരഹു = അങ്ങിപ്പോഠം വിഷാദിക്കാ തിരിക്കുക, തുംഹ പംഡിത പരമാരഥ ജ്ഞാതാ = അങ്ങു് പണ്ഡിതനാണു്, പരമാത്ഥ ജ്ഞാതാവാണു്. ബിധാതാ ബിമുഖ ലഖി = വിധാതാവു് വിമുഖനാണെ എന്നറിഞ്ഞു്, ധരഹു ധീര = അവലംബിക്ക ധൈര്യം.

ധൈര്യമവലംബിച്ചു ആ അവസരത്തിൽ ഗുഹൻ ഇപ്രകാരം

പറഞ്ഞു:—"ഹേ സുമന്ത്രരേ, അങ്ങു് വിഷാദിക്കാതിരിക്കുക. പണ്ഡിതനും പരമാത്മജ്ഞാതാവുമല്ലേ അങ്ങു്? കാലം നമുക്ക നുകൂലമല്ല എന്നു ഗ്രഹിച്ചു ധൈര്യം അവലംബിക്കുക."

ബിബിധ കഥാ കഹി കഹി മൃദുബാനീ
രഥ ബൈഠാരേഉ ബരബസ ആനീ
സോക സിഥില രഥ സകൈ ന ഹാംകീ
രഘുബര ബിരഹ പീര ഉര ബാംകി

മൃദുബാനീ ബിബിധ കഥാ കഹി കഹി=കോമളവാണി കളാൽ വിവിധ കഥകൾ പറഞ്ഞു്, ബരബസ ആനീ=പണി പ്പെട്ടു കൂട്ടിക്കൊണ്ടുവന്നു്, രഥ ബൈഠാരേഉ=രഥത്തിലിരുത്തി, സോക സിഥില രഥ ഹാംകീ=ശോകശിഥിലനായി രഥം തെളിക്കാൻ, ന സകൈ=കഴിഞ്ഞില്ല. രഘുബര ബിരഹ ഉര=ശ്രീരാമ വിയോഗത്താൽ ഹൃദയത്തിൽ, ബാംകീ പീര= അതികഠിനമായ പീഡയുണ്ടായിരുന്നു,

കോമളവാക്കുകളാൽ പല കഥകളും പറഞ്ഞു ഗുഹൻ പണി പ്പെട്ടു സുമന്ത്രരെ കൂട്ടിക്കൊണ്ടുവന്നു തേരിൽ കേററിയിരുത്തി ശോകശിഥിലനായ സുമന്ത്രർക്കു് രഥം തെളിക്കാൻ കഴിഞ്ഞില്ല എന്തുകൊണ്ടെന്നാൽ അത്രമാത്രം പീഡയാണു് ഹൃദയത്തിൽ രാമ വിയോഗം നിമിത്തം സുമന്ത്രർക്കുണ്ടായിരുന്നതു്.

ചരഫരാഹിം മഗ ചലഹിം ന ഘോരേ
ബനമൃഗ മനഹും ആനി രഥ ജോരേ
അഢുകി പരഹിം ഫിരി ഹേരഹിം പീഛേ
രാമ ബിയോഗി ബികല ദുഖ തീഛേ

ഘോരേ ചരഫരാഹിം മഗന ചലഹി=കുതിരകൾ കി തച്ചുകൊണ്ടിരുന്നു; വഴി നടക്കുന്നില്ല. ബനമൃഗ ആനി രഥ ജോരേ മനഹും=കാട്ടുമൃഗങ്ങളെക്കൊണ്ടുവന്നു രഥത്തിൽ ബന്ധി

ച്ചപോലുണ്ട് കുതിരകൾ, അഢുകി പരഹിം പീഛേ ഫിരി ഹേ രഹിം = കാലിടറി വീഴുന്നു; പിന്നിലേക്ക തിരിഞ്ഞുനോക്കുന്നു, രാമ ബിയോഗി തീഛേ ദുഖ=രാമവിയോഗം നിമിത്ത മുള്ള തീഷ്ണ ദുഃഖത്താൽ, ബികല = വ്യാകുലങ്ങളായിരിക്കുന്നു.

കുതിരകൾ കിതയ്ക്കുന്നുണ്ട്; അവ നടക്കുന്നതേയില്ല. കാട്ടു മൃഗങ്ങളെക്കൊണ്ടു വന്നു രഥത്തിൽ ബന്ധിച്ചപോലുണ്ട് ആ കുതിരകൾ. അവ കാലിടറി നിലം പതിക്കുന്നു; പിന്നിലേക്ക തിരിഞ്ഞു തിരിഞ്ഞു നോക്കുകയും ചെയ്യുന്നു. രാമൻെറ വേർപാടു നിമിത്തമുള്ള തീക്ഷ്ണ ദുഃഖത്താൽ അവ വ്യാകുലങ്ങളായി ഭവിച്ചിരിക്കുന്നു.

ജോ കഹ രാമു ലഷന ബൈദേഹീ
ഹിംകരി ഹിംകരി ഹിത ഹേരഹിം തേഹീ
ബാജി ബിരഹ ഗതി കഹി കിമി ജാതീ
ബിനു മനി ഫനിക ബികല ജേഹി ഭാംതീ.

ജോ രാമു ലഷന ബൈദേഹീ കഹ = ഏതൊരുവർ, രാമൻ, ലക്ഷ്മണൻ, സീത എന്നീ വാക്കുകൾ പറയുന്നുവോ, തേഹീ ഹിംകരി ഹിംകരി ഹിത ഹേരഹിം = അവരെ നോക്കി നോക്കി അവ ചിനക്കുകയും ചെയ്തിരുന്നു, ബാജി ബിരഹ ഗതി = കുതിരകളനുഭവിക്കുന്ന വിയോഗ പീഡയുടെ സ്വഭാവം, കിമി കഹി ജാതീ=എങ്ങനെയാണ് വർണ്ണിക്കാനാവുക, ബിനു മനി ഫനിക ജേഹി ഭാംതീ = രത്നം നഷ്ടപ്പെട്ട സർപ്പങ്ങൾ കണക്ക, ബികല = വ്യാകുലങ്ങളായി തീർന്നിരുന്നു.

ഏതൊരുവർ രാമൻ, ലക്ഷ്മണൻ, സീത എന്നീ വാക്കുകൾ ഉച്ചരിക്കുന്നുവോ അവരെ നോക്കി കുതിരകൾ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്നു ആ അശ്വങ്ങൾ അനുഭവിക്കുന്ന വിയോഗ പീഡകൾ എങ്ങനെയാണ് വർണ്ണിക്കുക? രത്നം നഷ്ടപ്പെട്ട സർപ്പങ്ങളുടെ വ്യഥ എപ്രകാരമോ അപ്രകാരമായിരുന്നു ഈ കുതിരകളുടെ സ്ഥിതിയും.

ദോ:- ഭയേഉ നിഷാദ്ദ ബിഷാദ ബസ
ദേഖത സചിവ തുരംഗ
ബോലി സുസേവക ചാരി തബ
ദിഹ്ഷ സാരഥീ സംഗ.

സചിവ തുരംഗ ദേഖത = മന്ത്രിയേയും കുതിരകളേയും ഈ സ്ഥിതിയിൽ കാൺകേ, നിഷാദ്ദ ബിഷാദ ബസ ഭയേഉ = ഗുഹൻ വിഷാദവശനായി ഭവിച്ചു, തബ ചാരി സുസേവക ബോലി = ആ അവസരത്തിൽ അദ്ദേഹം നാലു നല്ല സേവകന്മാരെ വിളിച്ച്, സാരഥീ സംഗദിഹ്ഷ = സാരഥിയൊന്നിച്ചയച്ചു.

ചൗ:- ഗുഹ സാരഥിഹി ഫിരേ പഹുംചാഈ
ബിരഹു ബിഷാദ്ദ ബരനി നഹിം ജാഈ
ചലേ അവധ ലേഇ രഥഹി നിഷാദാ
ഹോഹിം ഛനഹി ഛന മഗന ബിഷാദാ.

സാരഥിഹി പഹുംചാഈ ഗുഹ ഫിരേ = സുമന്ത്രരെ അല്പദൂരം അനുഗമിച്ച് ഗുഹൻ മടങ്ങി, ബിരഹു ബിഷാദ്ദ ബരനി നഹിം ജാഈ = വിരഹജന്യമായ വിഷാദം വർണ്ണിക്കുക സാധ്യമല്ല, നിഷാദാ രഥഹി ലേഇ=നിഷാദന്മാർ രഥത്തെ, അവധ ചലേ = അയോദ്ധ്യയിലേക്ക തെളിച്ചു, ഛനഹി ഛന ബിഷാദ മഗന = എന്നാൽ പ്രതിനിമിഷം വിഷാദമഗ്നനായി, ഹോഹിം = ഭവിച്ചു

മന്ത്രിയേയും കുതിരകളേയും വിഷമാവസ്ഥയിൽ കണ്ട് ഗുഹനു വിഷാദമുണ്ടായി. അദ്ദേഹം ആ അവസരത്തിൽ സമർത്ഥന്മാരായ നാലു സേവകന്മാരെ സുമന്ത്രരൊന്നിച്ചയച്ചു അല്പനേരം സുമന്ത്രരെ അനുഗമിച്ചു ഗുഹൻ മടങ്ങി. സുമന്ത്രരുടെ ദുഃഖം വർണ്ണിക്കാനെളുപ്പമല്ല. നിഷാദന്മാർ രഥം അയോധ്യയെ

  

ലക്ഷ്യമാക്കി തെളിച്ചു. നിമിഷം തോറും സുമന്ത്രർ കൂടുതൽ കൂടുതൽ വിഷാദത്തിനു വിധേയനായി ഭവിച്ചു.

സോച സുമംത്ര ബികല ദുഖദീനാ
ധിഗ ജീവന രഘുബീര ബിഹീനാ
രഹിഹി ന അംതഹു അധമ സരീരു
ജസു ന ലഹേഉ ബിഛുരത രഘുബീരു.

ദുഖ ദീന ബികല സുമംത്ര = ദുഃഖദീനനും വ്യാകുലനുമായ സുമന്ത്രർ, സോച രഘുബീര ബിഹീനാ ജീവന ധിഗ=വിചാരിക്കുകയാണ്, രഘുവീരനോടു കൂടാത്ത ജീവിതം നിസ്സാരം തന്നെ, അധമ സരീരു അംതഹു=ഹേ അധമ ശരീരമേ, ഒടുവിൽ, ന രഹിഹി = (നീ) ഉണ്ടാകയില്ല, രഘുബീരു ബിഛുരത = (നീ) രാമന്റെ വേർപാടിൽത്തന്നെ നാമാവശേഷമായി, ജസു ന ലഹേഉ = കീർത്തിയെ നേടുന്നില്ല?

ദുഃഖദീനനും വ്യാകുലനുമായ സുമന്ത്രരിങ്ങനെ വിചാരിച്ചു:— ശ്രീരാമനെ വേർപെട്ടുകൊണ്ടുള്ള ജീവിതമേ നിസ്സാരം! ഹേ അധമശരീരമേ, നീ നശ്വര വസ്തുവാണ്. എന്നാൽ രാമന്റെ വേർപാടിൽത്തന്നെ നിനക്കു നാമാവശേഷമായി തന്മൂലം കീർത്തി നേടിക്കൂടെ? [നീയെന്തിനു അവശേഷിക്കുന്നു. നശിക്കുകയാണ് നിനക്കു നന്മ എന്നു ഭാവം.]

ഭഏ അജസ അഘ ഭാജന പ്രാനാ
കവന ഹേതു നഹിം കരത പയാനാ
അഹഹ മംദമന അവസര ചൂകാ
അജഹും ന ഹൃദയ ഹോത ദുഇ ടൂകാ

പ്രാനാ അജസ അഘ ഭാജന ഭഏ=പ്രാണങ്ങളും ദുഷ്കീർത്തിക്കും പാപത്തിനും പാത്രമായിരിക്കുന്നു, കവന ഹേതു പയാനാ നഹിം കരത=എന്തു കാരണത്താലാണ് പ്രയാണം ചെയ്യാതിരി

ക്കുന്നതു്? അഹഹഹ മംദ മന അവസര ചൂകാ = ഹാഹാഹ, മൂർഖ മനസ്സേ അവസരം പാഴാക്കി, ഹൃദയ അജഹും ഢഇൗ ടൂകാ ന ഹോത = ഹേ ഹൃദയമേ, ഈ നിമിഷത്തിലും നീ രണ്ടു കഷ്ണമായി തീരുന്നില്ലല്ലോ.

ദുഷ്കീർത്തിക്കും പാപത്തിനും പാത്രമായ എൻെറ പ്രാണങ്ങൾ എന്തു കാരണത്താലാണ് എന്നെ വിട്ടുപോകാതിരിക്കുന്നതു്? മൂർഖ മനസ്സേ, നീയും അവസരം തെററിച്ചുകളഞ്ഞു. ഹേ ഹൃദയമേ, ഈ നിമിഷത്തിലും നീയെന്താണ് രണ്ടു കഷ്ണമാകാതിരിക്കുന്നതു്?

മീംജി ഹാഥ സിരു ധുനി പഛിതാഇൗ
മനഹും കൃപന ധനരാസി ഗവാംഇൗ
ബിരഹ ബാംധി ബരബീരു കഹാഇൗ
ചലേഉ സമര ജനു സുഭഠ പരാഇൗ.

ഹാഥ മീംജി സിരുധുനി=കൈകൾ തിരുമ്മി തലകുനിച്ചു്, കൃപന ധനരാസി മനഹും ഗവാംഇൗ = ലുബ്ധൻ പണത്തിന്നായി കള്ളസ്സാക്ഷി നില്ക്കുന്നതുപോലെയും, കഹാഇൗ ബരബീരു സുഭട ബിരദ ബാംധി=താനൊരു മഹാവീരനായ ഭടനെന്നു ഘോഷിച്ചു വേഷം കെട്ടി വില്ലിൽ ശരം തൊടുത്തു്, സമര ചലേഉ പരാഇൗ ജനു പഛിതാഇൗ = സമരത്തിനു ചെന്നു് പ്രാണരക്ഷാർത്ഥം ഓടിപ്പോകേണ്ടി വരുന്നതുപോലെയും സുമന്ത്രർ പശ്ചാത്തപിച്ചു.

ദോ:- ബിപ്ര ബിബേകീ ബേദബിദ
സമ്മത സാധു സുജാതി
ജിമി ധോഖേം മദപാന കര
സചിവ സോച തേഹി ഭാംതി.

ബിബേകീ ബേദബിദ = വിവേകിയും, വേദജ്ഞാനിയും,

  

സമ്മത സാധു സുജാതി = സമ്മതനും, വിശിഷ്ടനും, ഉൽകൃഷ്ട കുലജാതനുമായ, ബിപ്ര ധോഖേം മദപാനകര = ബ്രാഹ്മണൻ വഞ്ചിതനായി മദ്യപാനം ചെയ്തിട്ട്, സോച തേഹി ഭാംതി സചിവ = ദുഃഖിക്കുന്നതെപ്രകാരമോ അപ്രകാരമായി സുമന്ത്രരും.

കൈകാം തിരഷ്ണി തലകുനിച്ച്, പണത്തിനായി ലുബ്ധൻ കള്ളസ്സാക്ഷി നില്ക്കുകയാണോ എന്നു തോന്നുമാറും താനൊരു മഹാ യോദ്ധാവാണെന്നു ഘോഷിച്ചു വേഷം കെട്ടി സമരരംഗത്തുചെന്ന് പ്രാണരക്ഷാർത്ഥം പലായനം ചെയ്യുന്നവനോ എന്നു തോന്നുമാറും സുമന്ത്രർ പശ്ചാത്തപിച്ചു വിവേകിയും വേദജ്ഞനും സമ്മതനും വിശിഷ്ടനും ഉൽകൃഷ്ട കുലജാതനുമായ ബ്രാഹ്മണൻ വഞ്ചിതനായി മദ്യപാനം ചെയ്തിട്ട ദുഃഖിക്കുന്നതെപ്രകാരമോ അപ്രകാരം സുമന്ത്രരും ദുഃഖവിവശനായി

ചൌ:- ജിമി കുലീനതിയ സാധു സയാനീ
പതിദേവതാ കരമ മന ബാനീ
രഹൈ കരമ ബസ പരിഹരി നാഹൂ
സചിവ ഹൃദയ തിമി ദാരുന ദാഹൂ.

കരമ മനബാനീ=കർമ്മണാ മനസാ വാചാ, പതിദേവതാ സയാനീ സാധു കുലീന = പതിവ്രതയും, ചതുരയും, വിശിഷ്ടയും കുലീനയുമായ, തിയ കരമ ബസ നാഹൂ പരിഹരി = സ്ത്രീ, കർമ്മവശയായി, ഭർത്താവിനെ ത്യജിച്ച്, ജിമി രഹൈ തിമി= എപ്രകാരം ജീവിക്കുന്നുവോ അപ്രകാരം, സചിവ ഹൃദയ ദാരുന ദാഹൂ = സുമന്ത്രരുടെ ഹൃദയവും ദാരുണ ദാഹത്തോടുകൂടിയതായി ഭവിച്ചു.

ത്രിവിധകരണങ്ങളാലും പതിവ്രതയും, ചതുരയും, വിശിഷ്ടയും കുലീനയുമായ ഒരുവൾ കർമ്മവശഗയായി ഭർത്താവിനെ വെടിഞ്ഞു ജീവിക്കുന്നതെപ്രകാരമോ അപ്രകാരം സുമന്ത്രരും ദാരുണ ദുഃഖത്തിനു വിധേയനായി ഭവിച്ചു.

ലോചന സജല ഡീഠി ഭഇ ഥോരീ
സുനൈ ന ശ്രവന ബികല മതി ഭോരീ
സൂഖഹിം അധര ലാഗി മുഹം ലാടീ
ജിഉ ന ജാഇ ഉര അവധികപാടീ.

ലോചന സജല ഡീഠി ഥോരീ ഭഇ = നേത്രങ്ങൾ സജലങ്ങളായി കാഴ്ച കുറഞ്ഞു, ശ്രവന ന സുനൈ = കാതു കേൾക്കാതായി, ഭോരീ മതി ബികല = വിശാലബുദ്ധി വ്യാകുലമായി. അധര സൂഖഹിം മുഹം ലാടീ ലാഗി = ചുണ്ടു വരണ്ടു മുഖം സ്തബ്ധമാകാൻ തുടങ്ങി, ജിഉ ന ജാഇ ഉര = ജീവൻ പോയില്ല. ഹൃദയത്തിൽ, അവധികപാടീ = കാലാവധിയാകുന്ന വാതലുകൾ.

കണ്ണുകളിൽ നീർ നിറഞ്ഞു; അവരുടെ കാഴ്ച കുറഞ്ഞു; ചെവി കേൾക്കാതായി; ബുദ്ധി വ്യഥിതമായി; ചുണ്ടു വരണ്ടു; നാവു സ്തംഭിച്ചു. ഇത്രയൊക്കെയായിട്ടും സുമന്ത്രരുടെ പ്രാണങ്ങൾ അദ്ദേഹത്തെ വിട്ടുപോകുകയുണ്ടായില്ല. ആ പ്രാണങ്ങൾ പോകാതിരിക്കത്തക്കവണ്ണം ഹൃദയത്തിൽ വാതിൽ ബന്ധിച്ചിട്ടുണ്ട്. ശ്രീരാമൻെറ വനവാസകാല പരിധിയായ ചതുർദ്ദശവത്സരമാണ് ആ കവാടം. [പതിന്നാലു കൊല്ലം പണിപ്പെട്ടു ജീവിച്ചാൽ രാമനെ കാണാമല്ലോ എന്ന പ്രതീക്ഷ കൊണ്ടാണ് പ്രാണങ്ങൾ ശരീരം വിട്ടുപോകാത്തതെന്നു ഭാവം ]

ബിബരന ഭയേഉ ന ജാഇ നിഹാരീ
മാരേസി മനഹും പിതാ മഹതാരീ
ഹാനി ഗലാനി ബിപുല മനബ്യാപീ
ജമപുര പംഥ സോച ജിമി പാപീ.

ബിബരന ഭയേഉ=വൈവർണ്യം ഉണ്ടായി, നിഹാരീ ന ജാഇ = കാണാനാവുന്നില്ല, പിതാ മഹതാരീ = പിതാവിനേയും

  

മാതാവിനേയും, മനഹ്ം മാരേസി മന = വധിച്ചിട്ട വന്നവനോ എന്നു തോന്നും മനസ്സിൽ, ബിപുല ഗലാനി ബ്യാപീ = വലുതായ ഗ്ലാനിയും ഹാനിയും വ്യാപിച്ചു, ജമപുര പംഥ പാപീ ജിമി = യമലോക പഥികനായ പാപി എപ്രകാരമോ അപ്രകാരമൊരു പാപിയായി സ്വയം തോന്നി

കാണാനരുതാത്തവിധം വിവർണ്ണനായി സുമന്ത്രർ മാതാപിതാക്കളെ വധിച്ചും കൊണ്ടു വന്നിരിക്കുന്നവനോ എന്നു തോന്നും അദ്ദേഹത്തെ കണ്ടാൽ. വലുതായ വാട്ടവും കോട്ടവും അദ്ദേഹത്തിൻെറ ഹൃദയത്തിൽ വ്യാപിച്ചു യമലോക പാന്ഥനായ പാപിയോ താൻ എന്നു അദ്ദേഹത്തിനു സ്വയം തോന്നി.

ബചന ന ആവ ഹൃദയ പഛിതാഈ
അവധ കാഹ മൈം ദേഖബ ജാഈ
രാമരഹിത രഥ ദേഖിഹി ജോഈ
സകചിഹി മോഹി ബിലോകത സോഈ.

ബചന ന ആവ = വാക്ക പുറത്തു വന്നില്ല, ഹൃദയ പഛിതാഈ = ഹൃദയം വ്യഥിതമായി, അവധ ജാഇ മൈം കാഹ ദേഖബ = അയോധ്യയിൽ ചെന്നു് ഞാനെന്താണു് കാണുക? ജോഈ രാമരഹിത രഥ ദേഖിഹി = ഏതൊരുത്തർ രാമനെക്കൂടാതുള്ള രഥം കാണുമോ, സോഈ മോഹി ബിലോകത = അവർ എന്നെ കണ്ടിട്ടു്, സകചിഹി = ലജ്ജിതരാകും.

സുമന്ത്രർക്കു ഒരൊററ വാക്കുപോലും പറയാൻ കഴിഞ്ഞില്ല. അദ്ദേഹത്തിൻെറ ഹൃദയം സന്തപ്തമായി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു:— അയോധ്യയിൽ ചെന്നു ഞാൻ എന്താണു് കാണുക? ഏതൊരുത്തർ രാമനെ കൂടാതുള്ള രഥം കാണുമോ അവർ എന്നെ കണ്ടിട്ടു ലജ്ജിതരാകും.

ദോ:— ധാഇ പൂഛഹിഹഹിം മോഹി
ജബ ബികല നഗര നരനാരി

ഉതരു ദേബ മൈം സബഹിം
തബ ഹൃദയ ബജ്റു ബൈഠാരി.

ജബ നഗര നരനാരി = എപ്പോൾ നഗരത്തിലെ പുരുഷന്മാരും സ്ത്രീകളും, ബികല ധാഇ മോഹി പൂഛരിഹഹിം = വ്യാകുലരായി ഓടിയണഞ്ഞു എന്നോട് ചോദിക്കും, തബ ഹൃദയ ബജ്റു ബൈഠാരി = അപ്പോൾ ഹൃദയത്തിൽ വജ്രത്തെ കുടിയിരുത്തി, സബഹിം മൈം ഉതരു ദേബ = എല്ലാവരോടും ഞാൻ ഉത്തരം പറയണം

ഞാൻ തേരുമായി ചെല്ലുന്നതു കണ്ടു നഗരനിവാസികളായ സ്ത്രീകളും പുരുഷന്മാരും ഉൽകണ്ഠാകുലിതരായി ഓടിയെത്തി രാമനെക്കുറിച്ചു ചോദിക്കുമ്പോൾ ഞാനെന്റെ ഹൃദയത്തിൽ വജ്രത്തെ കുടിയിരുത്തിക്കൊണ്ടുവേണം എല്ലാവരോടും മറുപടി പറയാൻ. [ഹൃദയത്തിൽ വജ്രത്തെ കുടിയിരുത്തുക എന്നുവെച്ചാൽ മനസ്സിനെ കഠോരമാക്കുക എന്നർത്ഥം. അപ്രകാരമൊരു ഹൃദയം കൂടാതെ സ്ത്രീ പുരുഷന്മാരുടെ ചോദ്യത്തിനു സുമന്ത്രർക്ക പ്രത്യുത്തരം പറയുവാൻ ആ സമയത്തു സാദ്ധ്യമല്ല എന്നർത്ഥം ]

ചൗ:- പുംഛരിഹഹിം ദീന ദുഃഖിത സബ മാതാ
കഹബ കാഹ മൈം തിൻഹഹിം വിധാതാ
പൂഛരിഹി ജബഹിം ലഷന മഹതാരീ
കഹിഹഉം കവന സംദേശ സുഖാരീ.

വിധാതാ സബ മാതാ ദീന ദുഃഖിത = ഹേ വിധേ, എല്ലാ അമ്മമാരും ദീനമാരും വ്യധിതമാരുമായി, പുംഛരിഹഹിം തിൻഹഹിം മൈ = ചോദിക്കുമ്പോൾ അവരോടു ഞാൻ, കാഹ കഹബ; ലഷന മഹതാരീ = എന്താണ് പറയുക? ലക്ഷ്മണന്റെ അമ്മ, പൂഛരിഹി ജബഹിം കവന സുഖാരീ = ചോദിക്കുമ്പോൾ എന്തൊരു സുഖകരമായ, സംദേശ കഹിഹഉം=സന്ദേശമാണ് പറയുക?

ഹേ വിധേ, എല്ലാ അമ്മമാരും ദീനമാരും വ്യഥിതമാരുമായി എന്നെ സമീപിച്ചു രാമൻ എവിടെ? എന്തുകൊണ്ടു രാമനെ കൂട്ടിക്കൊണ്ടു വന്നില്ല എന്നിങ്ങനെ ഓരോന്നു ചോദിക്കുമ്പോൾ ഞാനവരോടു എന്തുത്തരമാണ് പറയുക? ലക്ഷ്മണന്റെ അമ്മ ചോദിക്കുമ്പോൾ എന്തൊരു സുഖകരമായ സന്ദേശമാണ് ഞാനവൾക്കു നല്കുക

രാമജനനി ജബ ആഇഹി ധാഈ
സുമിരി ബഛരു ജിമി ധേനു ലവാഈ
പൂംഛത ഉതര ദേബ മൈം തേഹീ
ഗേ ബനു രാമ ലഷനു ബൈദേഹീ

ബഛരു സുമിരി ലവാഈ ധേനു ജിമി = കുട്ടിയെ ഓർത്തു പുതുതായി പെററ പശു എപ്രകാരമോ അപ്രകാരം, രാമ ജനനി= രാമമാതാവായ കൗസല്യാദേവി, ജബ ധാഈ ആഇഹി പൂംഛത= ഓടി അണഞ്ഞു് ചോദിക്കുമ്പോൾ, തേഹി മൈം രാമ ലഷനു ബൈദേഹീ = ആ ദേവിയോടു ഞാൻ, രാമനും ലക്ഷ്മണനും സീതയും, ബനു ഗേ ഉതര ദേബ = വനത്തിലേക്കു പോയി എന്നു മറുപടി പറയണം

പശുക്കുട്ടിയെ ഓർത്തു പുതുതായി പെററ പശു ഓടിക്കൊണ്ടു വരുന്നതുപോലെ രാമമാതാവായ കൗസല്യാദേവി ഓടിയണഞ്ഞു എന്നെ സമീപിച്ചു രാമലക്ഷ്മണന്മാരും സീതയും മടങ്ങി വന്നില്ലേ എന്നു ചോദിക്കുമ്പോൾ ആ ദേവിയോടു ഞാൻ രാമലക്ഷ്മണന്മാരും സീതയും വനത്തിലേക്കു പോയി എന്നുതന്നെ മറുപടി പറയണം

ജേഇ പൂംഛരിഹഹി തേഹി ഊതരു ദേബാ
ജാഇ അവധ അബ ഏഹു സുഖു ലേബാ
പൂംഛരിഹഹി ജബഹി രാഉ ദുഖദീനാ
ജീവനു ജാസു രഘുനാഥ അധീനാ.

ജോഇ പൂംഛരിഹി തേഹി ഉൗതരു ദേബ്ബാ = ആരൊക്കെ ചോദിക്കുന്നു അവരോടൊക്കെ ഞാൻ ഉത്തരം പറയണം, അവധ ജാഇ അബ പ്പഹ സുഖു ലേബാ = അയോദ്ധ്യയിൽ ചെന്നു ഇപ്പോഠ ഈ സുഖം ആസ്വദിക്കണം, ജാസു ജീവന രഘുനാഥ അധീനാ = ആരുടെ ജീവിതം രാമന്റെ അധീനമാണോ, ദുഖ ദീനാ രാഉ ജബ്ബഹി പൂംഛരിഹി=ദുഃഖദീനനായ ആ രാജാവു ചോദിക്കുമ്പോഠ.

ദേഹൗം ഉതരു കവന മുംഹ്ഹ ലാഇ
ആയേഉം കുസല കുഅംര പഹുംചാഇ
സുനത ലഷന സിയ രാമ സംദേസൂ
തൃന ജിമി തനു പരിഹരഹി നരേസൂ.

കവന മുഹ്ഹം ലാഇ = ഏതു മുഖം കൊണ്ടാണു്, കുഅംര കുസല = കുമാരന്മാർ ക്ഷേമമായി, പഹ്ഹുംചാഇ ആയേഉം = വന്നുചേൎന്നില്ലേ? എന്ന ചോദ്യത്തിന്നു, ഉതരു ദേഹൗം = പ്രത്യുത്തരം നൽകുക? ലഷന സിയ രാമ സംദേസൂ = ലക്ഷ്മണന്റേയും സീതയുടേയും രാമന്റേയും സന്ദേശം, സുനത തൃന ജിമി നരേസൂ = കേഠക്കുന്ന മാത്രയിൽ തൃണം കണക്കെ രാജാവു്, തനു പരിഹരഹി = ശരീരത്തെ ഉപേക്ഷിക്കും.

ആരു ചോദിച്ചാലും അവരോടെല്ലാം ഞാൻ മറുപടി പറയണം. അയോദ്ധ്യയിൽ ചെന്നു ഈയൊരു സുഖം എനിക്കാസ്വദിക്കാം! ആരുടെ ജീവിതം പുത്രനായ ശ്രീരാമന്റെ അധീനമോ ദുഃഖിതനും ദീനനുമായ ആ രാജാവു കുമാരന്മാർ സസുഖം വന്നെത്തിയില്ലേ എന്ന ചോദ്യം ചോദിക്കുമ്പോഠ ഏതു മുഖം കൊണ്ടാണു്, ഞാൻ മറുവടി പറയുക? ലക്ഷ്മണന്റേയും സീതയുടേയും ശ്രീരാമന്റേയും സന്ദേശം കേഠക്കുന്ന നിമിഷത്തിൽത്തന്നെ രാജാവു തൃണം കണക്കെ നിസ്സാരമായി കരുതി, സ്വശരീരത്തെ ഉപേക്ഷിക്കും.

  

ദോ:- ഹൃദയ ന ബിദരേഉ പംക
ജിമി ബിഛുരത പ്രീതമ നീര
ജാനത ഹൗം മോഹി ദീൻഹ
ബിധി യഹ ജാതനാ സരീര.

ജിമി പ്രീതമ നീര ബിഛുരത=ഏറ്റവും പ്രിയപ്പെട്ട ജലം വാൻ പോകുമ്പോൾ, പംക ഹൃദയ=ചെളിക്ക വിള്ളലുണ്ടാകുന്നതുപോലെ എന്റെ ഹൃദയം, ന ബിദരേഉ=പിളരുന്നില്ലല്ലോ, മോഹി ബിധിയഹ ജാതനാ സരീര ദീൻഹ=എനിക്ക ദൈവം തീവ്ര ദുഃഖം സഹിക്കാൻ പററിയ ദേഹം നല്കി, ജാനത ഹൗം=മനസ്സിലാക്കുന്നുണ്ടു്.

ചെളിയ്ക്കു ഏററവും പ്രിയപ്പെട്ടതാണല്ലോ വെള്ളം ആ വെള്ളം വാൻ പോകുമ്പോൾ ചെളിയ്ക്കു വിള്ളലുണ്ടാകുന്നു അതുപോലെ എനിക്ക പ്രിയപ്പെട്ട രാമൻ എന്നെ വേർപെട്ടിരിക്കെ എന്തുകൊണ്ടാണെന്റെ ഹൃദയം പിളരാത്തതു ? വിധാതാവു എനിക്ക ഏതൊരു ശരീരം നൽകിയിട്ടുണ്ടോ, ആ ശരീരം ഏററവും കഠിനമായ ദുഃഖം സഹിക്കാൻ പററിയതെന്നു ഞാൻ മനസ്സിലാക്കുന്നു.

ചൗ:- ഏഹി ബിധി കരത പംഥ പഛിതാവാ
തമസാ തീര തുരത രഥു ആവാ
ബിദാ കിഏ കരി ബിനയ നിഷാദാ
ഫിരേ പാംയ പരി ബികല ബിഷാദാ.

ഏഹി ബിധി പംഥ പഛിതാവാ കരത=ഇപ്രകാരം വഴിയ്ക്കുവെച്ച ദുഃഖം പ്രകടിപ്പിക്കുന്ന (സുമന്ത്രരുടെ), രഥു തുരത തമസാതീര ആവാ=രഥം വേഗത്തിൽ തമസാതീരത്തെത്തി, ബിനയകരി നിഷാദാ ബിദാ കിഏ=വിനയപൂർവ്വം സുമന്ത്രർ നിഷാദർക്ക വിടനല്കി, ബിഷാദാ ബികല=വിഷാദ പരവശ

  

രായീ, പാംയ പരി ഫിരേ = കാൽ പിടിച്ച് വന്ദിച്ച് മടങ്ങിപ്പോയി

ഇങ്ങനെ തേരിലിരുന്നു സുമന്ത്രർ ദുഃഖിക്കേ തേർ അതിവേഗത്തിൽ തമസാനദീയുടെ കരയ്ക്കെത്തി അദ്ദേഹം, ഗുഹനാൽ നിയുക്തരായ നാലു നിഷാദന്മാൎക്കും വിടനല്കി. അവരും ദുഃഖപരവശരായിത്തീൎന്നിരിക്കുന്നു. സുമന്ത്രരെ തൊഴുതു നിഷാദന്മാർ കാൽ പിടിച്ചു വണങ്ങി ശൃംഗിവേരത്തിലേക്കു മടങ്ങി.

പൈഠത നഗര സചിവ സകുചാഈ
ജനു മാരേസി ഗുരു ബാംഭന ഗാഈ
ബൈഠി ബിടപതര ദിവസു ഗവാംവാ
സാംഝ സമയ തബ അവസരു പാവാ.

ജനു ഗുരു ബാംഭന ഗാഈ മാരസി = ഗുരുഹത്യയും ബ്രഹ്മഹത്യയും ഗോഹത്യയും ചെയ്തവനെപ്പോലെ, നഗര പൈഠത സചിവ സകുചാഈ = നഗരാന്തൎഭാഗത്തിലേക്കു പ്രവേശിക്കുന്നതിൽ സുമന്ത്രർ സങ്കുചിതനായി, ബിടപതര ബൈഠി ദിവസു ഗവാംവാ = വൃക്ഷമൂലത്തിലിരുന്നു അദ്ദേഹം പകൽ കഴിച്ചുകൂട്ടി, സാംഝ സമയ തബ = സന്ധ്യാസമയമായപ്പോൾ (നഗരത്തിലേക്കു കടക്കാൻ), അവസരു പാവാ = അദ്ദേഹത്തിനു അവസരം കിട്ടി.

ഗോബ്രാഹ്മണ ഗുരുഹത്യ ചെയ്തവൻ കണക്കു, നഗരാന്തൎഭാഗത്തേക്കു പ്രവേശിക്കുന്നതിൽ സുമന്ത്രൎക്കു സങ്കോചമുണ്ടായി. പകൽ മുഴുവൻ അദ്ദേഹം നഗരത്തിനു പുറത്തുള്ള ഒരു വൃക്ഷത്തിൻ ചോട്ടിലിരുന്നു സമയം പോക്കി. സന്ധ്യയായി; ഇതുതന്നെ നഗര പ്രവേശത്തിനു തക്ക സമയം എന്നു അദ്ദേഹം ഉറച്ചു

അവധ പ്രബേസു കീൻഹ അംധിയാരേ
പൈഠ ഭവന രഥു രാഖി ദുആരേ

ജിൻഹ ജിൻഹ സമാചാര സുനി പാഏ
ഭൂപദ്വാര രഥു ദേഖന ആഏ.

അംധിയാരേം അവധ പ്രബേസു കീൻഹ=അന്ധകാരത്തിൽ അയോധ്യയിൽ പ്രവേശിച്ചു. രഥു ദ്വആരേ രാഖി ഭവന പൈഠ = രഥം കൊട്ടാര വാതുക്കൽ നിറുത്തി കൊട്ടാരത്തിലേക്കു കടന്നു, ജിൻഹ ജിൻഹ സമാചാര സുനിപാഏ = ആരൊക്കെ വൃത്താന്തം കേട്ടറിഞ്ഞുവോ അവർ, ഭൂപദ്വാര രഥു ദേഖന ആഏ = കൊട്ടാര വാതുക്കൽ നില്ക്കുന്ന രഥം കാണാൻ വന്നു ചേൻ്നു.

സാന്ധ്യതമസ്സിൽ സുമന്ത്രർ നഗരത്തിൽ പ്രവേശിച്ചു. രഥം കൊട്ടാരത്തിലേക്കുള്ള പ്രവേശന ദ്വാരത്തിൽ നിറുത്തി സുമന്ത്രർ കൊട്ടാരത്തിലേക്കു ചെന്നു. സുമന്ത്രരെത്തിയിരിക്കുന്നു എന്ന വൃത്താന്തം ശ്രവിച്ചു പലരും കൊട്ടാര വാതുക്കൽ രഥം കാണ്മാൻ വന്നു ചേൻ്നു.

രഥു പഹിചാനി ബികല ലഖി ഘോരേ
ഗരഹിം ഗാത ജിമി ആതപ ഓരേ
നഗര നാരി നര ബ്യാകുല കൈസേ
നിഘടത നീര മീനഗന ജൈസേ.

രഥു പഹിചാനി ഘോരേ വികല ലഖി = രഥത്തെ തിരിച്ചറിയുകയും കുതിരകളെ വ്യാകുലങ്ങളായി കാണുകയും ചെയ്തിട്ട്, ഗാത ആതപ ഓരേ ജിമിഗരഹിം = ശരീരങ്ങൾ വെയിലേററാലെന്നപോലെ ശുഷ്കിച്ചു, നീര നിഘടത മീനഗന ജൈസേ = വെള്ളമില്ലാതായാൽ മത്സ്യങ്ങൾ എപ്രകാരമോ; നഗര നാരി നര കൈസേ ബ്യാകുല = നഗരത്തിലെ സ്ത്രീപുരുഷന്മാർ അപ്രകാരം വ്യാകുലരായി ഭവിച്ചു.

രഥം തിരിച്ചറിയുകയും രഥാശ്വങ്ങൾ വ്യാകുലങ്ങളായി കാണപ്പെടുകയും ചെയ്തപ്പോൾ ദർശകന്മാരുടെ ശരീരങ്ങൾ വെയി

ലോററാലെന്നാണ്ണം ശുഷ്കങ്ങളായി ഭവിച്ചു. ജലാഭാവത്തിൽ മത്സ്യങ്ങളുടെ സ്ഥിതി എന്തോ അതുപോലെയായി നഗരത്തിലെ സ്ത്രീപുരുഷന്മാരുടെ അവസ്ഥയും.

ദോ:- സചിവ ആഗമന സുനത സബ
ബികല ഭയേഉ രനിവാസു
ഭവന ഭയംകരു ലാഗ തേഹി
മാനഹും പ്രേതനിവാസു.

സചിവ ആഗമന സുനത = മന്ത്രിയുടെ ആഗമനം കേട്ട്, സബ രനിവാസു = എല്ലാ റാണിമാരും, ബികല ഭയേഉ = വ്യാകുലമാരായി ഭവിച്ചു, മനഹും പ്രേതനിവാസു = പ്രേതങ്ങളുടെ നിവാസസ്ഥാനമോ എന്നു തോന്നുമാറ്, തേഹി ഭവന ഭയംകര ലാഗ = അവക്കു കൊട്ടാരം ഭയങ്കരമായി തോന്നി.

മന്ത്രിയുടെ ആഗമനം കേട്ട റാണിമാരെല്ലാം വ്യാകുലമാരായി തീന്നു അവക്കു കൊട്ടാരം തന്നെ പ്രേതനിവാസമെന്നോണം തോന്നി. [രാമലക്ഷ്മണന്മാരും സീതയും ഇല്ലാതെയാണു് സുമന്ത്രർ മടങ്ങിവന്നിരിക്കുന്നതെന്നു ഗ്രഹിച്ചാകണം റാണിമാർ വ്യാകുലമാരായതു്.]

ചൗ:- അതി ആരതി സബ പൂംഛഹിം രാനീ
ഉതരു ന ആവ ബികല ഭഇ ബാനീ
സുനൈ ന ശ്രവന നയന നഹിം സൂഝാ
കഹഹു കഹാ നൃപ ജേഹി തേഹി ബൂഝാ.

സബ രാനീ അതി ആരതി = എല്ലാ റാണിമാരും ഏററവും ദുഃഖിതമാരായി, പൂംഛഹി; ഉതരു ന ആവ = ചോദ്യങ്ങൾ ചോദിച്ചു; പ്രത്യുത്തരമുണ്ടായില്ല, ബാനീ ബികല ഭഇ = വാക്കുകൾ വ്യാകുലങ്ങളായി, ശ്രവന ന സുനൈ = ചെവികൾ കൊണ്ടു കേൾക്കാൻ കഴിഞ്ഞില്ല; നയന നഹിം സൂഝാ = കണ്ണു

കളെക്കൊണ്ട കാണാനും കഴിഞ്ഞില്ല, ജേഹി തേഹി പൂഛഹിം= കണ്ടവരോടെല്ലാം ചോദിച്ചു:- കഹഹു നൃപ കഹാം = പറയൂ; രാജാവെവിടെ? എന്നു്.

റാണിമാരെല്ലാം ഏററവും വ്യഥിതമാരായി ഭവിച്ചു അവർ സുമന്ത്രരോട് ചോദ്യങ്ങൾ പലതും ചോദിച്ചു. ഒരു ചോദ്യത്തിനുമുണ്ടായില്ല പ്രത്യുത്തരം. സുമന്ത്രരുടെ വാക്കുകൾക്ക ഇടച്ചിലുണ്ടായി. അദ്ദേഹത്തിൻെറ ചെവികൾക്ക കേൾക്കാനുള്ള കഴിവുണ്ടായില്ല. ഒന്നും കാണാനും അദ്ദേഹത്തിനു് നിർവ്വാഹമുണ്ടായില്ല. കണ്ടവരോടെല്ലാം അദ്ദേഹത്തിൻെറ ചോദ്യം ഇതാണു്; 'പറയൂ; രാജാവെവിടെ?'

ദാസിൻഹ ദീഖ സചിവ ബികലാഈ
കൗസല്യാ ഗൃഹ ഗഈം ലേവാഈ
ജാഇ സുമംത്ര ദീഖ കസ രാജാ
അമിയ രഹിത ജനു ചംദു ബിരാജാ.

സചിവ ബികലാഈ ദീഖ ദാസിൻഹ = സചിവൻെറ വ്യാകുലാവസ്ഥ കണ്ടു് ദാസിമാർ, കൗസല്യാ ഗൃഹ ലേവാഈ ഗഈം=കൗസല്യാമന്ദിരത്തിലേക്കു് കൂട്ടിക്കൊണ്ടുപോയി, അമിയ രഹിത ജനു ചംദു ബിരാജാ കസ = അമൃതു കൈവെടിഞ്ഞ ചന്ദ്രനെപ്പോലെ ശോഭിക്കുന്ന, രാജാ സുമംത്ര ജാഇ ദീഖ= രാജാവിനെ സുമന്ത്രർ ചെന്നു കണ്ടു.

സചിവൻ വ്യഥിതനായിരിക്കുന്നു എന്നറിഞ്ഞു ദാസിമാർ അദ്ദേഹത്തെ കൗസല്യാമന്ദിരത്തിലേക്ക കൂട്ടിക്കൊണ്ടുപോയി. അമൃതു കൈവെടിഞ്ഞ ചന്ദ്രനോ എന്നു തോന്നുമാറ് ഓജസ്സററു കഴിയുന്ന ദശരഥമഹാരാജാവിനെ സുമന്ത്രർ ചെന്നു കണ്ടു.

ആസന സയന ബിഭൂഷന ഹീനാ
പരേഉ ഭൂമിതല നിപട മലീനാ

ലേജ ഉസാസ സോച ഏഹി ഭാംതീ
സുരപുര തേം ജനു ഖംസേഉ ജജാതീ.

ആസന സയന ബിഭൂഷന ഹീനാ=ഇരിപ്പിടമോ ശയ്യയോ ആഭരണങ്ങളോ കൂടാതെ രാജാവു്, നിപട മലീനാ = ഏറ്റവും മലിനനായി, ഭൂമിതല പരേഉ = ഭൂമിയിൽ കിടക്കുന്നുണ്ടു്, ജനു ജജാതീ സുരപുര തേം = യയാതി ഇന്ദ്രനഗരത്തിൽനിന്നു്, ഖംസേഉ ഉസാസ ലേജ = വീണതുപോലെ ദീർഘോച്ഛ്വാസം ചെയ്തു്, ഏഹി ഭാംതി സോച = ഇപ്രകാരം ദുഃഖിക്കുന്നു.

സിംഹാസനമില്ല; ആഭരണമില്ല, ദശരഥ മഹാരാജാവു് ഏറ്റവും മലിനമായ വേഷത്തിൽ ദീർഘ നിശ്വാസം ചെയ്തും വ്യഥിതനായും പാഴ്മണ്ണിൽ കിടക്കുന്നു; അതു കണ്ടാൽ തോന്നും ഇന്ദ്രനഗരത്തിൽനിന്നു ഭൂമിയിലേക്കു് പതിച്ച യയാതി യാണോ എന്നു്. (ഇന്ദ്രപദ പ്രാപ്തിക്കായി യയാതി തപശ്ശക്തി സമ്പാദിക്കുകയും ഉടലോടെ ദേവലോകത്തെത്തുകയും ചെയ്തു. ഇന്ദ്രൻ യയാതിയെ സിംഹാസനത്തിലിരുത്തി ഉപചരിച്ചതിനു ശേഷം ഇങ്ങനെ ചോദിച്ചു:—അങ്ങു ഏതെല്ലാം വിധത്തിലുള്ള തപസ്സുകളാണനുഷ്ഠിച്ചതു്? ഏതു തപസ്സിന്റെ ഫലമായിട്ടാണു് അങ്ങേയ്ക്കും ഇന്ദ്രപദം സിദ്ധമായതു്? രാജാവു് ഓരോന്നും വിവ രിക്കുംതോറും അദ്ദേഹത്തിന്റെ തപശക്തി കുറഞ്ഞു കുറഞ്ഞു വന്നു. എല്ലാം വിവരിച്ചു കഴിഞ്ഞതോടെ തപപ്രഭാവവും നശിച്ചു. ആ അവസരത്തിൽ ഇന്ദ്രനിയോഗപ്രകാരം ദേവന്മാർ യയാതിയെ ഭൂമിയിലേക്കു തള്ളിയിട്ടു. ഇങ്ങനെയാണു് ഭൂമി യിൽ യയാതി പതിച്ചതു്.) ദശരഥ മഹാരാജാവു് സ്വർഗ്ഗ ഭ്രഷ്ടനായ യയാതി കണക്കു് ഭൂമിയിൽ പതിച്ചു ദീർഘശ്വാസം ചെയ്തു ദുഃഖിക്കുന്ന കാഴ്ച സുമന്ത്രർ കണ്ടു.

ലേത സോച ഭരി ഛിനു ഛിനു ഛാതീ
ജനു ജരി പംഖ പരേഉ സംപാതീ

രാമ രാമ കഹ രാമ സനേഹീ
പുനി കഹ രാമ ലഷന ബൈദേഹീ

ജനു പംഖ ജരി പരേഉ സംപാതീ = ചിറകുകൾ ദഹിക്കയാൽ പതിച്ച സമ്പാതി കണക്കു്, ഛിനു ഛിനു ഛാതീ ഭരി സോചലേത = നിമിഷംപ്രതി രാജാവിന്റെ ഹൃദയത്തിൽ ദുഃഖം വർദ്ധിച്ചുകൊണ്ടിരുന്നു, രാമ രാമ കഹ = രാമ, രാമ എന്നിങ്ങനെ പറയുന്നുണ്ടു്, സനേഹീ രാമ പുനി = പ്രിയപ്പെട്ട രാമ, എന്നിങ്ങനേയും അനന്തരം, രാമ ലഷന ബൈദേഹീ കഹ = രാമ, ലക്ഷ്മണ, സീതേ എന്നിങ്ങനേയും രാജാവു ഉച്ചരിച്ചു കൊണ്ടിരുന്നു.

ചിറകുകൾ കരിയുകയാൽ നിലത്തു പതിച്ച സമ്പാതി കണക്കെ അടിക്കടി രാജാവു ദുസ്സഹ ദുഃഖത്താൽ പീഡിതനായി തീർന്നു എന്തു നേരവും, രാമ, രാമ രാമ, ലക്ഷ്മണ, സീതേ എന്നിങ്ങനേയുള്ള ജപമേ അദ്ദേഹത്തിന്നുള്ളു. വിയോഗവ്യഥ രൂപമെടുത്തപോലെ കാണപ്പെട്ടു അദ്ദേഹം.

ദോ:- ദേഖി സചിവ ജയജീവ കഹി
കീൻഹേഉ ദംഡ പ്രനാമു
സുനത ഉഠേഉ ബ്യാകുല നൃപതി
കഹു സുമംത്ര കഹം രാമു

സചിവ ദേഖി = സുമന്ത്രർ സന്ദർശിച്ചു, ജയ ജീവ കഹി = ജയിച്ചാലും ജീവിച്ചാലും എന്നിങ്ങനെ പറഞ്ഞു, ദംഡ പ്രനാമു കീൻഹേഉ = ദണ്ഡ പ്രണാമം ചെയ്തു, സുനത ബ്യാകുല ഉഠേഉ = കേട്ട ഉടനെ വ്യാകുലനായി എഴുന്നേററു്, നൃപതീ കഹു സുമംത്ര രാമു കഹാം = രാജാവു ചോദിച്ചു;—സുമന്ത്രരേ, രാമനെവിടെ?

സുമന്ത്രർ രാജാവിനെ സന്ദർശിച്ചു അഭിവാദ്യം ചെയ്തു സുമന്ത്രരുടെ ശബ്ദം കേട്ട ഉടനെ രാജാവു വ്യാകുലനായി എഴ

ന്നോററ സുമന്ത്രരേ, രാമനെവിടെ? എന്നിപ്രകാരം അദ്ദേഹം സുമന്ത്രരോട്ട ചോദിച്ചു.

ചൗ:- ഭൂപ സുമംത്രു ലീൻഹ ഉര ലാഈ
ബൂഡത കഛു അധാര ജനു പാഈ
സഹിത സനേഹ നികട ബൈഠാരീ
പൂഛത രാഉ നയന ഭരി ബാരീ

ജനാബൂഡത കഛു അധാര പാഇ = മുങ്ങുവാൻ തുടങ്ങുമ്പോൾ ആശ്രയം ലഭിച്ചാലെന്നപോലെ, ഭൂപ സുമംത്രു ഉരലാഈ ലീൻഹ = ദശരഥൻ സുമന്ത്രരെ മാറോടണച്ചു, സനേഹ സഹിത നികട ബൈഠാരീ = സസ്നേഹം സമീപത്തിരുത്തി, നീർനിറഞ്ഞ നേത്രങ്ങളോടെ ഇങ്ങനെ ചോദിച്ചു

രാമ കുസല കഹു സഖാ സനേഹീ
കഹം രഘുനാഥ ലഷന ബൈദേഹീ
ആനേ ഫേരുകി ബനഹിം വിധാഏ
സുനത സചിവ ലോചന ജല ഛാഏ

സനേഹീ സഖാ കഹു = പ്രിയ സുഹൃത്തേ, പറയൂ, രാമ കുസല = രാമന്റെ ക്ഷേമം തന്നെയല്ലേ? രഘുനാഥ ലഷന ബൈദേഹീ കഹം = രാമലക്ഷ്മണന്മാരും സീതയും എവിടെ? ഫേരു ആനേ കി = അവരെ കൂട്ടിക്കൊണ്ടു വന്നുവോ അതോ, ബനഹിം സിധാഏ = വനത്തിലേക്കുതന്നെ അവർ പോയയോ? സുനത സചിവ ലോചന ജല ഛാഏ = കേട്ടപ്പോൾ സുമന്ത്രരുടെ കണ്ണുകളിൽ ബാഷ്പം നിറഞ്ഞു.

ഹേ സുമന്ത്രരേ, പ്രിയ സുഹൃത്തേ, പറയൂ രാമന്റെ ക്ഷേമം തന്നെയല്ലേ? രാമലക്ഷ്മണന്മാരും സീതയും എവിടെ? അവരെ അങ്ങു കൂട്ടിക്കൊണ്ടു വന്നുവോ; അതല്ല അവർ വനത്തിലേക്ക തന്നെ പോയയോ? ഈ ചോദ്യം കേട്ടപ്പോൾ സുമന്ത്രരുടെ നേത്രങ്ങൾ ബാഷ്പപൂർണ്ണങ്ങളായി.

  

സോക ബികല പുനി പൂഛത്ത നരേസൂ
കഹ്ഹ സീയരാമലഷന സംദേസൂ
രാമരൂപഗുനസീലസുഭാഊ
സുമിരി സുമിരി ഉര സോചത രാഊ.

സോക ബികല നരേസൂ = ശോക വ്യാകുലനായ രാജാവു്, പുനി പൂഛ സീയരാമ ലഷന = പിന്നീടിങ്ങനെ ചോദിച്ചു. സീതയുടേയും രാമലക്ഷ്മണന്മാരുടേയും, സംദേസൂ കഹ്ഹ=സന്ദേശമെന്തെന്നു പറയൂ രാമ രൂപ ഗുന സീല സുഭാഊ = രാമൻെറ രൂപവും ഗുണവും ശീലവും സ്വഭാവവും, സുമിരി സുമിരി= ഓൎത്തോൎത്തു്, രാഊ ഉര സോചത = രാജാവു മനസ്സിലിങ്ങനെ വിചാരിച്ചു:—

ശോക വ്യാകുലനായ രാജാവു പിന്നീടു സുമന്ത്രരോടിങ്ങനെ ചോദിച്ചു: – 'സീതയുടെ സന്ദേശമെന്താണു്; ലക്ഷ്മണനെന്തുപറഞ്ഞു? രാമനെന്താണു് പറഞ്ഞയച്ചിരിക്കുന്നതു്? പറയൂ', രാമൻെറ രൂപവും ഗുണവും ശീലവും സ്വഭാവവും ഓൎത്തോൎത്തു് രാജാവു മനസ്സിലിങ്ങനെ വിചാരിച്ചു:—

രാജ സുനാഇ ദീൻഹ ബനബാസൂ
സുനി മന ഭയേഉ ന ഹരഷ ഹരാംസൂ
സോ സുത ബിഛുരത ഗഏ ന പ്രാനാ
കോ പാപീ ബഡ മോഹി സമാനാ.

രാജ സുനാഇ=രാജ്യം കേൾപ്പിച്ചു്, ബനബാസൂ ദീൻഹ= വനവാസം നല്കി, സുനി മന ഹരഷ ഹരാംസൂ = കേട്ടിട്ടു് മനസ്സിൽ സന്തോഷമോ സന്താപമോ, ന ഭയേഉ; സോ സുത ബിഛുരത = ഉണ്ടായില്ല ആ സുതൻെറ വേർപാടിലും, പ്രാനാ ന ഗഏ; മോഹി സമാന = പ്രാണങ്ങൾ പോവുകയുണ്ടായില്ല എനിക്കു തുല്യം, ബഡ പാപീ കോ = മഹാ പാപിയായി ആരുണ്ടു്?

രാമനു രാജ്യം നല്കാമെന്നു പറഞ്ഞതും ഞാൻ തന്നെ. എന്നിട്ടു കുമാരനു നല്കിയതോ വനരാജ്യവും. ആ വൃത്താന്തം കേട്ടപ്പോഴം അവൻെറ മനസ്സിൽ സന്തോഷമോ സന്താപമോ ഉണ്ടായില്ല. അപ്രകാരമിരിക്കുന്ന ആ സുതൻെറ വേർപാടുണ്ടായപ്പോഴം എൻെറ പ്രാണങ്ങൾ എന്നെ വിട്ടുപോവുകയുണ്ടായില്ല. ഹേ സുമന്ത്രരേ, എന്നെപ്പോലെ മഹാപാപിയായി ആരുണ്ട്?

ദോ:- സഖാ രാമുസിയലഷന ജഹം
തഹാം മോഹി പഹുംചാഉ
നാഹിംത ചാഹത ചലന അബ
പ്രാന കഹൗം സതി ഭാഉ.

സഖാ ജഹം രാമു സിയ ലഷന = മിത്രമേ, രാമനും സീതയും ലക്ഷ്മണനും എവിടെയാണോ, തഹാം മോഹി പഹുംചാഉ= അവിടെ എന്നെ കൊണ്ടു ചേന്നാക്കു, നാഹിംത സതി ഭാഉ കഹൗം = അല്ലാത്തപക്ഷം സത്യമായും ഞാൻ പറയുന്നു, അബ പ്രാന ചലന ചാഹത = എൻെറ പ്രാണങ്ങളിപ്പോൾ പോകാനാണ് ഇഷ്ടപ്പെടുന്നതു്.

മിത്രമേ, രാമനും സീതയും ലക്ഷ്മണനും എവിടെയുണ്ടോ അവിടെ എന്നെ കൊണ്ടുചെന്നു വിടുക. അല്ലാത്തപക്ഷം സത്യമാണ് ഞാൻ പറയുന്നതു്; എൻെറ പ്രാണങ്ങൾ ഇതാ പോകാനാണാഗ്രഹിക്കുന്നതു്.

ചൗ:- പുനി പുനി പൂംഛത മംത്രിഹി രാഊ
പ്രിയതമ സുഅന സംദേസ സുനാഊ
കരഹി സഖാ സോഇ ബേഗി ഉപാഊ
രാമു ലഷനസിയ നയന ദേഖാഊ.

പ്രിയതമ സുഅന സംദേസ = ഏററവും പ്രിയപ്പെട്ട പുത്രന്മാരുടെ സന്ദേശം, സുനാഊ രാഊ മംത്രിഹി = കേൾപ്പിക്കുക

രാജാവു മന്ത്രിയോടു, പുനി പുനി പൂംഛത=വീണ്ടും വീണ്ടും ചോദിച്ചു, രാമലഷനസീയ = രാമലക്ഷ്മണന്മാരേയും സീതയേയും, നയന ദേഖാഉ = കണ്ണുകൾ കൊണ്ടു കാണാനിടയം വന്ന, സോഇ ഉപാഉ സഖാ=ആ ഉപായം തോഴരേ, ബേഗി കരഹി = വേഗം ചെയ്യുക.

എന്റെ പ്രിയപ്പെട്ട പുത്രന്മാരുടെ സന്ദേശം എന്നെ കേൾപ്പിക്കുക എന്നു രാജാവു മന്ത്രിയോടു തുടരെത്തുടരെ ആവശ്യപ്പെട്ടു. രാമലക്ഷ്മണന്മാരേയും സീതയേയും എന്റെ കണ്ണുകൾ കൊണ്ടു കാണാൻ വേണ്ട ഏപ്പാടുകൾ വേഗം ചെയ്യു.

സചിഉ ധീര ധരി കഹ മൃദു ബാനീ
മഹാരാജ തുംഹ പംഡിത ഗ്യാനീ
ബീര സുധീര ധുരംധര ദേവാ
സാധു സമാജ സദാ തുംഹ സേവാ

സചിഉ ധീര ധരി = മന്ത്രി ധൈര്യം അവലംബിച്ച്, മൃദുബാനീ കഹ = മൃദുവാണികളാൽ പറഞ്ഞു:— മഹാരാജ തുംഹ പംഡിത ഗ്യാനീ = മഹാരാജാവേ, അങ്ങു പണ്ഡിതനാണ്. ജ്ഞാനിയാണ്, ദേവാ ബീര സുധീര ധുരംധര = ദേവ, അങ്ങു വീരനും സുധീരധുരന്ധരനമാണ്, തുംഹ സദാ സാധു സമാജ സേവാ = അങ്ങു സദാ സത്തുക്കളുമായി സമ്പക്കം പുലത്തുന്നവനമാണ്.

ധൈര്യം അവലംബിച്ചു സുമന്ത്രരുണത്തിച്ചു:— മഹാരാജാവേ, അവിടന്നു പണ്ഡിതനും ജ്ഞാനിയും വീരനും സുധീരധുരന്ധരനും സദാ സത്തുക്കളുമായി സമ്പക്കം പുലത്തുന്നവനമാണ്.

ജനമ മരന സബ ദുഖ സുഖ ഭോഗാ
ഹാനി ലാഭ പ്രിയമിലന ബിയോഗാ

കാല കരമ ബസ ഹോഹിം ഗോസാഈം
ബരബസ രാതിദിവസകി നാഈം

ജനമ മരന സുഖദുഖ സബ ഭോഗാ = ജനനം, മരണം, സുഖദുഃഖ പ്രദങ്ങളായ സർവ്വാനുഭൂതികൾ, ഹാനി ലാഭ പ്രിയ മിലന = നഷ്ടം, ലാഭം, പ്രിയജന സമ്പർക്കം, ബിയോഗാ = വേർപാട് ഇവയെല്ലാം, ഗോസാഈ കാല കരമ ബരബസ = സ്വാമിൻ, കാലകർമ്മങ്ങൾക്ക ബലപൂർവ്വകം, രാതി ദിവസ കീനാഈം = രാവും പകലുമെന്നപോലെ, ബസഹോഹിം = അധീനങ്ങളാണ്,

അല്ലയോ മഹാരാജാവേ, ജനനവും മരണവും സുഖദുഃഖ പ്രദങ്ങളായ സർവ്വാനുഭൂതികളും ലാഭവും, നഷ്ടവും, പ്രിയജന യോഗവും, പ്രിയജന വിയോഗവുമെല്ലാം, രാവിനെത്തുടൻ പകലും പകലിനെത്തുടൻ രാവുമെന്നപോലെ മാറിമാറിക്കൊണ്ട അവരവരുടെ കാലത്തിന്നും കർമ്മങ്ങൾക്കും ബലപൂർവ്വകം വിധേയങ്ങളാണ്.

സുഖ ഹരഷഹിം ജഡദുഖ ബിലഖാഹീം
ദോഉസമ ധീര ധരഹിം മനമാഹീം
ധീരജ ധരഹു ബിബേക ബിചാരീ
ഛാംഡിയ സോച്യ സകല ഹിതകാരീ

ജഡ സുഖ ഹരഷഹിം = മൂർഖൻ സുഖത്തിൽ ആഹ്ലാദിക്കുന്നു, ദുഖ ബിലഖാഹീം = ദുഃഖത്തിൽ വ്യാകുലനായി തീരുന്നു, ധീര ദോഉ സമ = ധീരനു സുഖവും ദുഃഖവും ഒരുപോലെയാണ്, മനമാഹീം ധരഹിം = മനസ്സിൽ ധരിക്കുന്നത്, സകല ഹിതകാരീ = സർവ്വ ഹിതൈഷിൻ, ബിബേക ബിചാരീ = ജ്ഞാനപൂർവ്വകം ചിന്തിച്ച്, ധീരജ ധരഹു = ധൈര്യമവലംബിക്കു, സോച്യ ഛാംഡിയ = ശോകം ത്യജിക്കു.

  

സുഖാനുഭവമുണ്ടാകുമ്പോഠം ആഹ്ലാദിക്കുന്നതും ദുഃഖാനുഭവത്തിൽ വ്യാകുലത്വം കൈക്കൊള്ളുന്നതും, മൂഢന്മാരുടെ സ്വഭാവമാണു്. ധീരൻ സുഖത്തേയും ദുഃഖത്തേയും തുല്യമായി പരിഗണിക്കുന്നു. അവനു സുഖത്തിൽ ആഹ്ലാദമോ, ദുഃഖത്തിൽ സങ്കടമോ ഉണ്ടാകുന്നില്ല. എല്ലാവർക്കും ഹിതകാരിയാണല്ലോ അവിടന്നു്. ജ്ഞാനപൂർവ്വകം ചിന്തിച്ചു ധൈര്യം അവലംബിക്കുകയും ശോകം പരിത്യജിക്കുകയും ചെയ്തു.

ദോ:- പ്രഥമ ബാസു തമസാ ഭയേഉ
ദൂസര സുരസരി തീര
ന്ഹാഇ രഹേ ജലപാനകരി
സിയ സമേത ദോഉ ബീര

പ്രഥമ ബാസു ഭയേഉ=ആദ്യദിവസം വസിച്ചതു്, തമസാ ദൂസര = തമസാ നദീതീരത്തു്, രണ്ടാം ദിവസം സുരസരി തീര=ഗംഗാ തീരത്തു്, സിയ സമേത ദോഉ ബീര = സീതാ സമേതം രണ്ടു വീരന്മാരും, ന്ഹാഇ കരി ജലപാന = സ്നാനം ചെയ്തു, ജലപാനം ചെയ്തു, രഹേ = കഴിച്ചുകൂട്ടി.

രാമലക്ഷ്മണന്മാരും സീതയും ആദ്യദിവസം തമസാനദിക്കരയിലും രണ്ടാം ദിവസം ഗംഗാതീരത്തിലുമാണു് വസിച്ചതു്. എല്ലാവരും ആ നദികളിൽ സ്നാനം ചെയ്തു ജലം കുടിച്ചു കഴിച്ചുകൂട്ടി.

ചൗ- കേവട കീൻഹി ബഹുത സേവകാഈ
സോ ജാമിനി സിംഗരൗര ഗവാംഈ
ഹോതപ്രാത ബടഛീരു മംഗാവാ
ജടാമുകട നിജസീസ ബനാവാ

കേവട ബഹുത സേവകാഈ കീൻഹി = നാവികൻ വളരെ സേവനങ്ങഠം ചെയ്തു, സോ ജാമിനി = അന്നത്തെ രാത്രി

സിംഗരൗര ഗവാംഈ=ശൃംഗിവേരപുരത്തിൽ കഴിച്ചുകൂട്ടി പ്രാത ഹോത ബടഛീര=പ്രഭാതമായപ്പോൾ വടക്ഷീരം, മംഗാവാ നിജ സീസ=വരുത്തി സ്വശിരസ്സിൽ, ജടാമുകുട ബനാവാ= ജടാമുകുടം ഉണ്ടാക്കി.

നാവികനും നിഷാദനുമായ ഗുഹൻ രാമലക്ഷ്മണന്മാർക്കും സീതക്കുംവേണ്ടി ഒട്ടധികം സേവനങ്ങൾ ചെയ്യുകയുണ്ടായി. അന്നത്തെരാത്രി അവരും ഞാനും ശൃംഗിവേരപുരത്തിൽ കഴിച്ചു കൂട്ടി. പ്രഭാതമായപ്പോൾ രാമൻ വടക്ഷീരം വരുത്തി ജടാമുകുടം രചിച്ച് ശിരസ്സിൽ ചാർത്തി.

രാമസഖാ തബ നാവ മംഗാഈ
പ്രിയാ ചഢാഇ ചഢേ രഘുരാഈ
ലഷന ബാന ധനുധരേ ബനാഈ
ആപു ചഢേ പ്രഭു ആയസു പാഈ

തബ രാമസഖാ നാവ മംഗാഈ = ആ അവസരത്തിൽ ശ്രീരാമൻെറ മിത്രമായ ഗുഹൻ തോണിവരുത്തി, പ്രിയാ ചഢാഇ രഘുരാഈ ചഢേ=സീതയെ കേററി രാമൻ തോണി യിൽ കേറി, ലഷന ബാന ധനുധരേ ബനാഈ=ലക്ഷ്മണൻ വില്ലും അമ്പും എടുത്തൊരുങ്ങി, പ്രഭു ആയസു പാഈ=രാമൻെറ നിയോഗപ്രകാരം, ആപു ചഢേ=സ്വയം തോണിയിൽ കേറി.

മഹാരാജാവേ, ആ അവസരത്തിൽ രാമമിത്രമായ ഗുഹൻ തോണി വരുത്തി സീതയെ തോണിയിൽ കേററിയതിന്നുശേഷം രാമനും സ്വയം തോണിയിൽ കേറി വില്ലും അമ്പും ധരിച്ച് ലക്ഷ്മണൻ രാമ നിയോഗപ്രകാരം തോണിയിൽ കേറി

ബികല ബിലോകി മോഹി രഘുബീരാ
ബോലേ മധുരബചന ധരിധീരാ
താത പ്രനാമു താത സന കഹേഹൂ
ബാരബാര പദപംകജ ഗഹേഹൂ

മോഹി ബികല ബിലോകി=എന്നെ വ്യാകുലനായി കണ്ടിട്ടും, രഘുബീരാ ധീരാധരി=രാമൻ ധൈര്യം അവലംബിച്ച്, മധുര ബചന ബോലേ=മധുര വാക്കുകളാൽ പറഞ്ഞു:- താത താതസന=ശ്രീമൻ, പിതാവിനോട്, ബാര ബാര പദപങ്കജ ഗഹേഹു=വീണ്ടും വീണ്ടും തൃക്കാലുകൾ പിടിച്ച്, പ്രനാമു കഹേഹു=പ്രണാമം ചെയ്യുന്നതായി അറിയിക്കണം

ഞാൻ വ്യാകുലനായിരിക്കുന്നതറിഞ്ഞു രാമൻ ധൈര്യം വിടാതെ മധുര വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:- ഹേ ശ്രീമൻ പ്രിയപിതാവിനോട് ഞങ്ങളുടെ ഉത്തരത്തിൽ തൃപ്പാദങ്ങൾ ഗ്രഹിച്ചു പ്രണമിക്കുന്നതായി തിരുമനസ്സുണർത്തിക്കണം

കരബി പായം പരി ബിനയ ബഹോരീ
താത കരിഅ ജനി ചിംതാ മോരീ
ബനമഗ മംഗല കുസല ഹമാരേം
കൃപാ അനുഗ്രഹ പുണ്യ തുംഹാരേം

ബഹോരീ പായം പരി=വീണ്ടും കാൽക്കൽ വീണ് ബിനയ കരബി=വണങ്ങിക്കൊണ്ട് ഞാൻ അറിയിച്ചതായി പറയണം, താത മോരീ=പിതാവേ എന്നെക്കുറിച്ച്, ജനി ചിംതാ കരിഅ=വിചാരപ്പെടരുത്, തുംഹാരേം കൃപാ അനുഗ്രഹ= അവിടത്തെ കൃപയാലും, അനുഗ്രഹത്താലും, പുണ്യ ഹമാരേം= പുണ്യത്താലും ഞങ്ങൾക്ക്, ബനമഗ മംഗല കുസല=വനമാർഗ്ഗത്തിൽ മംഗളവും ക്ഷേമവും ഉണ്ടാകും

വീണ്ടും ഞാൻ കാൽക്കൽ വീണു വണങ്ങി അറിയിച്ചതായി പറയണം. പിതാവേ, എന്നെക്കുറിച്ച് അവിടേക്ക് ഉൽകണ്ഠ ഉണ്ടാകരുത്. അങ്ങയുടെ കൃപാനുഗ്രഹങ്ങളാലും പുണ്യത്താലും ഞങ്ങൾക്ക് വനമാർഗ്ഗത്തിൽ മംഗളവും ക്ഷേമവും ഉണ്ടാകും

ഛരം:- തുംഹരേ അനുഗ്രഹ താത കാനന
ജാത സബ സുഖ പാഇഹൗം

പ്രതിപാലി ആയസു കുസല ദേഖിന
പായം പുനി ഫിരി ആജ്ഞഹൂം
ജനനീം സകല പരിതോഷി
പരിഹരി പായം കരി ബിനതീ ഘനീ
തുലസീ കരേഹു സോഇ ജതന
ജേഹി കുസലീ രഹഹിം കോസലധനീ

താത തുംഹരേ അനുഗ്രഹ കാനന ജാത = പിതാവേ, അങ്ങയുടെ അനുഗ്രഹത്താൽ വനയാത്രയിൽ, സബ സുഖ പാഇഹൂം ആയസു പ്രതിപാലി = എല്ലാ സുഖവും ലഭിക്കും ആജ്ഞ നിറവേറ്റി, പായം ദേഖന പുനി കുസല = തൃപ്പാദ ദർശനാർത്ഥം വീണ്ടും ക്ഷേമത്തോടെ, ഫിരി ആജ്ഞഹൂം സകല ജനനീ = മടങ്ങിവരാം എല്ലാ അമ്മമാരേയും, പരിതോഷി പായം പരിഹരി = സമാശ്വസിപ്പിച്ച് കാല്ക്കൽ വീണ്ടുംവീണ്ടും വീണ്, ഘനീ ബിനതി കരി തുലസീ = വളരെ വണങ്ങി തുളസീദാസൻ (പറയുന്നു:—) കോസലധനി കുസലീ രഹഹീം = കോസല രാജാവായ ദശരഥൻ കുശലിയായിരിക്കുന്നതിന്, ജേഹി ജതന സോഇ കരേഹു = എന്തു യത്നം ചെയ്യണമോ അതു് അങ്ങു ചെയ്യണം

സോ:— ഗുരു സന കഹബ സംദേസ
ബാര ബാര പദപദ്മ ഗഹി
കരബ സോഇ ഉപദേസ
ജേഹി ന സോച മോഹി അവധപതി

ബാരബാര പദ പദ്മ ഗഹി = വീണ്ടും വീണ്ടും പാദപത്മം പിടിച്ചു, ഗുരുസന സംദേസ കഹബ = ഗുരുവിനോടു് സന്ദേശം പറയണം, മോഹി അവധപതി ജേഹി = എന്നെക്കുറിച്ച് അയോദ്ധ്യാമഹാരാജാവു് ഏതുവിധമായാൽ,

ന സോച ദേസോള ഉപദേസ = ദുഃഖിക്കാതിരിക്കുമോ ആ ഉപദേശം, കരബ=വല്ലനം

ഗുരുപാദ പത്മങ്ങളാം വീണ്ടും വീണ്ടും ഗ്രഹിച്ച ആചാര്യനായ വസിഷ്ഠരോട്ട് ഞാൻ ഇങ്ങനെ അറിയിച്ചതായി ധരിപ്പിക്കണം ഏതുപദേശംകൊണ്ട അച്ഛൻ എന്നെപ്പററി ദുഃഖിക്കാൻ സംഗതിയാകയില്ലയോ ആ ഉപദേശം ആചാര്യൻ അച്ഛന് നൽകണം.

ചൗ:- പുരജന പരിജന സകല നിഹോരി
താത സുനായേഉ ബിനതീ മോരീ
സോഇ സബ ഭാംതി മോര ഹിതകാരീ
ജാതേം രഹ നരനാഹ സുഖാരീ

താത പുരജന പരിജന = ശ്രീമൻ, പൗരന്മാരോടും കുടുംബാംഗങ്ങളോടും, സകല നിഹോരി = എല്ലാം ദയവു ചെയ്ത്, മോരീ ബിനതി സുനായേഉ = എന്റെ നമ്രത കേൾപ്പിക്കണം, നരനാഹ സബ ഭാംതി = രാജാവ് എല്ലാ വിധത്തിലും, സുഖാരീ രഹ ജാതേം സോഇ = സുഖമായിരിക്കണമെന്ന അതൊന്നാണ്, മോര ഹിതകാരീ=എനിക്ക ഹിതകരമായിട്ടുള്ളത്.

ശ്രീമൻ, പൗരന്മാരെയും കുടുംബാംഗങ്ങളേയും ഞാൻ വണങ്ങുന്നതായി ദയവുചെയ്ത അവരെ ധരിപ്പിക്കണം രാജാവു നാനാ പ്രകാരേണ സുഖമായിരിക്കണമെന്ന ഒരൊററ കാര്യമാണ് എനിക്ക ഹിതകരമായിട്ടുള്ളത്

കഹബ സംദേസു ഭരതകേ ആഏം
നീതി ന തജിഅ രാജപദ പാഏം
പാലേഹു പ്രജഹി കരമ മന ബാനീ
സേഏഹു മാതു സകല സമ ജാനീ

ഭരതകേ ആഏം = ഭരതൻ വരുമ്പോൾ, സംദേസു കഹബ= സന്ദേശം പറയണം, രാജപദ പാഏം=രാജപദവി വഹിക്ക

ന്ധ്വാറം, നീതി ന തജിഅ=നീതി കൈവിടാതിരിക്കുക, കരമ മനബ്വാനീ പ്രജാഹി=കർമ്മണാ മനസാ വാചാ പ്രജകളെ, പാലേഹു; സകല മാതു=പുരിപാലിക്കുക. എല്ലാ മാതാക്കളേയും, സമജാനി സേഏഹു = ഒരുപോലെ കരുതി ശുശ്രൂഷിക്കുക

ഭരതൻ കേകയ രാജ്യത്തുനിന്നു് അയോദ്ധ്യയിൽ വന്നാൽ അവനോടും എന്റെ ഈ സന്ദേശം പറയണം രാജപദവിയിൽ ഇരുന്നു നീതി കൈവെടിയരുതു്. ത്രിവിധകരണങ്ങളാലും പ്രജാപാലനം നിർവ്വഹിക്കണം, എല്ലാ അമ്മമാരേയും ഒരുപോലെ പരിഗണിച്ചു ശുശ്രൂഷിക്കണം.

അഉര നിബാഹേഹു ഭായപ ഭാഈ
കരി പിതുമാതു സുജന സേവകാഈ
താത ഭാംതി തേഹി രാഖബ രാഊ
സോച മോര ജഹിം കരൈ ന കാഊ

അഉര ഭാഈ ഭായപ=മാത്രമല്ല, ഹേ സോദര സാഹോദര്യം, നിബാഹേഉ = നിലനിറുത്തണം, (നിർവ്വഹിക്കണം.) പിതുമാതു സുജന സേവകാഈ=പിതാവിനേയും മാതാക്കളേയും സജ്ജനങ്ങളേയും ശുശ്രൂഷിക്കണം, താത ജേഹിം മോരസോച= പിതാവിനു ഏതൊരു വിധമായാൽ എന്നെക്കുറിച്ചുള്ള ചിന്ത, കാഊ ന കരൈ = ഒരിക്കലും ഉണ്ടാകാതിരിക്കുമോ, തേഹി ഭാംതി = ആ വിധത്തിൽ, റാഊ രാഖബ = രാജാവിനെ നോക്കണം.

ഹേ ഭരത, നാം തമ്മിലുള്ള സാഹോദര്യത്തെ നീ സുരക്ഷിതമാക്കണം പിതാവിനേയും അമ്മമാരേയും സജ്ജനങ്ങളേയും നീ സേവിക്കണം എങ്ങനെയൊക്കെയായാൽ രാജാവിനു എന്നെക്കുറിച്ചു ഉൽകണ്ഠയുണ്ടാവുകയില്ലയോ അങ്ങനെയൊക്കെ നീ പ്രവർത്തിച്ചു രാജാവിനു സ്വാസ്ഥ്യം ഉണ്ടാക്കണം.

ലഷന കഹേ കഛു ബചന കഠോര
ബരജി രാമ പുനി മോഹി നിഹോരാ
ബാരബാര നിജ സപഥ ദിവാഈ
കഹബി ന താത ലഷന ലരികാഈ

ലഷന കഠോരാ കഛു ബചന കഹേ = ലക്ഷ്മണൻ കഠോരമായ ചില വാക്കുകൾ പറയുകയുണ്ടായി. രാമ ബരജി പുനി മോഹി നിഹോരാ = രാമൻ അതു നിരോധിച്ച് പിന്നീടെന്നെ സമാശ്വസിപ്പിച്ചു, ബാര ബാര നിജസപഥ ദിവാഈ = വീണ്ടും വീണ്ടും ആണയിട്ടു രാമൻ പറഞ്ഞു എന്നോട്, താത ലഷന ലരികാഈ = ശ്രീമൻ, ലക്ഷ്മണന്റെ ബാലചാപല്യം, ന കഹബി = അച്ഛനെ ധരിപ്പിക്കരുതേ എന്ന്.

ലക്ഷ്മണൻ കഠോരങ്ങളായ ചില വാക്കുകൾ പറയുകയുണ്ടായി. എന്നാൽ രാമനതു തടഞ്ഞു എന്നെ സമാശ്വസിപ്പിച്ചു. വീണ്ടും വീണ്ടും ആണയിട്ടു രാമൻ എന്നോടിങ്ങനെ പറഞ്ഞു: ' ശ്രീമൻ, ലക്ഷ്മണന്റെ ബാലചാപല്യം അങ്ങ് അച്ഛനെ അറിയിച്ചു പോകരുതെന്ന്. [എന്തായിരുന്നു ആ കഠോര വാക്കുകൾ: - ഒരു പക്ഷേ വാല്മീകി രാമായണത്തിൽ പ്രതിപാദിച്ചിട്ടുള്ളവ തന്നെയായിരിക്കാം:—രാജാവു വലിയൊരു ദുഷ്കർമ്മമാണ് ചെയ്തത് തീർച്ചയായും ഇതുനിമിത്തം അദ്ദേഹത്തിനു ദുഃഖിക്കേണ്ടിവരും മഹാരാജാവിൽ പിതൃധർമ്മത്തിന്റെ ചെറിയൊരംശമെങ്കിലും കാണാനെനിക്കു സാധിക്കുന്നില്ല ']

ദോ:— കഹി പ്രനാമു കഛു കഹന
ലിയ സിയ ഭഇ സിഥില സനേഹ
ഥകിത ബചന ലോചന
സജല പുലക പല്ലവിത ദേഹ

പ്രനാമു കഹി സിയ = പ്രണാമം ചെയ്തുകൊണ്ട് സീത,

കഹ്യു കാറന ചിയ (സിയ = ചിലതു പറയാൻ തുടങ്ങി എന്നാൽ സീത, സനേഹ സിഥില ഭഇ = സ്നേഹ ശിഥില യായിത്തീൻ, ബചന ഥകിത = വാക്കുകൾ നിരുദ്ധങ്ങളായി, ലോചന സജല = കണ്ണുകൾ സജലങ്ങളായി. ദേഹ പുലക പല്ലവിത = ദേഹം പുളകിതവും പല്ലവിതവുമായി.

പ്രഭോ, പ്രണാമം ചെയ്തുകൊണ്ട് സീത ചിലതു പറയാനു ദ്യമിച്ച സ്നേഹശിഥിലയായതിനാൽ വാക്കുകൾ നിരുദ്ധങ്ങളും കണ്ണുകൾ ബാഷ്പപൂർണ്ണങ്ങളും ദേഹം രോമാഞ്ച പല്ലവിതവുമായി.

ചൗ:- തേഹി അവസര രഘുബര രുഖ പാഈ
കേവട പാരഹിം നാവ ചലാഈ
രഘുകുല തിലക ചലേ ഏഹി ഭാംതീ
ദേഖേഉം ഠാഢി കുലിസ ധരി ഛാതീ

തേഹി അവസര = ആ അവസരത്തിൽ, രഘുബര രുഖ പാഈ = ശ്രീരാമദേവൻെറ മനോഗതി ഗ്രഹിച്ച്, കേവട പാരഹിം നാവ ചലാഈ = തോണിക്കാരൻ മറുകരയ്ക്കു തോണി വിട്ടു, രഘുകുല തിലക ഏഹി ഭാംതീ = രാമൻ ഈവിധം, ചലേ; ഛാതീ കുലിസ ധരി = യാത്രയായി ഞാനൊൻെറ ഹൃദയത്തിൽ വജ്രം വഹിച്ചുകൊണ്ട്, ഠാഢി ദേഖേഉം = നിന്ന നില്പിൽ നിന്നുനോക്കി,

ആ അവസരത്തിൽ ശ്രീരാമൻെറ മനോഭാവം ഗ്രഹിച്ച തോണിക്കാരൻ മറുകരയിലേക്കു തോണിവിട്ടു. രാമൻ ഇപ്രകാരം യാത്രയായി ഞാൻ മാറിൽ വജ്രായുധവും വഹിച്ച നിന്ന നില്പിൽനിന്നു് അദ്ദേഹം പോകുന്ന കാഴ്ച കണ്ടു.

മൈം ആപന കിമി കഹൗം കലേസൂ
ജിഅത ഫിരേഉം ലേഇ രാമ സംദേസൂ
അസ കഹി സചിവ ബചന രഹി ഗയേഉ
ഹാനി ഗലാനി സോചബസ ഭയേഊ

മൈം ആപന ഫലേസൂ കിമി കഹഊം=ഞാനെൻെറ ദുഃഖം എങ്ങനെ പറയട്ടെ; ജീഅത രാമസംദേസു ലെഇ=സജീവനായിത്തന്നെ രാമസന്ദേശവും വഹിച്ച്, ഫിരേഉം=മടങ്ങിവന്നു, അസ കഹി സചിവ=ഇങ്ങനെ പറഞ്ഞ് മന്ത്രി, ബചന രഹി ഗയേഊ=നിശ്ശബ്ദവാണിയായി ഭവിച്ചു ഹാനി ഗലാനി സോച ബസ ഭയേഊ=ഹാനിക്കും ഗ്ലാനിക്കും ശോകത്തിനും അദ്ദേഹം വിധേയനായി.

മഹാരാജാവേ, ഞാൻ എൻെറ ദുഃഖം എങ്ങനെ പറയട്ടെ! ജീവനോടുകൂടിത്തന്നെ രാമസന്ദേശവും വഹിച്ചു ഞാൻ തിരിയെ വന്നു. ഇത്രയും പറയാനേ അദ്ദേഹത്തിനു കഴിഞ്ഞുള്ളൂ പിന്നീടൊരക്ഷരവും പറയാൻ അദ്ദേഹത്തിനു കഴിയാതായി. ഹാനിക്കും ഗ്ലാനിക്കും ശോകത്തിനും സുമന്ത്രർ വശഗനായി ഭവിച്ചു.

സൂത ബചന സുനതഹി നരനാഹൂ
പരേഉ ധരനി ഉര ദാരുന ദാഹൂ
തലഫത ബിഷമ മോഹ മന മാപാ
മാംജാ മനഹും മീന കഹും ബ്യാപാ

സൂത ബചന സുനതഹി=സാരഥിയുടെ വചനം കേട്ടപ്പോഴം തന്നെ, നരനാഹൂ ധരനി പരേഉ=രാജാവു ഭൂമിയിൽ വീണു, ഉര ദാരുന ദാഹൂ=മനസ്സിൽ ദാരുണമായ കത്തിയെരിച്ചിൽ ഉണ്ടായി മന ബിഷമ മോഹ മാപാ=മനസ്സു കഠിന മോഹത്താൽ വ്യാപ്തമായി, മനഹും മാംജാ ബ്യാപാ മീന കഹും തലഫത=വർഷകാല സംബന്ധമായ രോഗം മത്സ്യത്തിനു ബാധിച്ചാലെന്നപോലെ പിടക്കാൻ തുടങ്ങി.

സുമന്ത്രരുടെ വാക്കുകൾ കേട്ടഉടനെ ദശരഥ മഹാരാജാവു് ഭൂമിയിൽ വീണു അദ്ദേഹത്തിൻെറ ഹൃദയത്തിൽ ദാരുണമായ കത്തിയെരിച്ചിൽ ഉണ്ടായി. മനസ്സാകട്ടെ കഠിനമായ മോഹത്താൽ വ്യാപ്തമായപ്പോഴം ദേഹം, വർഷകാല സംബന്ധമായ

രോഗം ബാധിച്ച മത്സ്യം എപ്രകാരം പിടയ്ക്കുമോ അപ്രകാരം പിടിക്കാനും തുടങ്ങി

കരി ബിലാപ! സബ രോവഹീം രാനീ
മഹാബിപതി കീമി ജാഇ ബഖാനീ
സുനി ബിലാപ ദുഖഹൂ ദുഖു ലാഗാ
ധീരജഹൂ കര ധീരജു ഭാഗാ

സബ രാനീ ബിലാപ കരി രോവഹിം = എല്ലാ റാണിമാരും വിലപിച്ചു രോദനം ചെയ്തു മഹാബിപതി കിമി ബഖാനീ ജാഇ = മഹാ വിപത്തു് എങ്ങനെയാണ്' വർണ്ണിക്കാനാവുക? ബിലാപ സുനാ ദുഖഹൂ = വിലാപം കേട്ടു ദുഃഖത്തിനും, ദുഖു ലാഗാധീരജഹൂ കര = ദുഃഖമുണ്ടായി; ധൈര്യത്തിൻെറ, ധീരജു ഭാഗാ = ധൈര്യവും ഓടിപ്പോയി

എല്ലാ റാണിമാരും വിലപിച്ചു രോദനം ചെയ്തു ആ മഹാ വിപത്തെങ്ങനെയാണ്' വർണ്ണിക്കാനാവുക? റാണിമാരുടെ വിലാപം കേട്ടിട്ടു ദുഃഖത്തിനുപോലും ദുഃഖമുണ്ടായി. ധൈര്യത്തിൻെറ ധൈര്യവും ഓടിപ്പോയി (കഠിന ദുഃഖവും വർദ്ധിച്ച മനഃശൈഥില്യവും ഉണ്ടായി എന്നർത്ഥം.)

ദോ:- ഭയേഉ കോലാഹല അവധ
അതി സുനി നൃപ രാഉര സോര
ബിപുല ബിഹംഗ ബന പരേഉ
നിസി മാനഹും കലിസ കഠോര

ബിപുല ബിഹംഗ ബന = വിപുലമായ വിഹംഗ വനത്തിൽ, നിസി മാനഹും കഠോര കലിസ പരേഉ = നിശാവേളയിൽ കഠോരമായി വജ്രായുധം വീണതുപോലെ, നൃപ രാഉര സോര സുനി = കൊട്ടാരത്തിലെ വിലാപം കേട്ടിട്ട്, അവധ = അയോദ്ധ്യയിൽ, അതി കോലാഹല ഭയേഉ = വർദ്ധിച്ച കോലാഹലം ഉണ്ടായി.

പക്ഷികളുടെ ആവാസസ്ഥാനമായ ഒരു വിശാല വനത്തിൽ രാത്രികാലത്ത് ഘോരമായ ഒരു വജ്രം പതിക്കുക എന്നുവന്നാൽ എന്തൊരു കോലാഹലമാണോ ഉണ്ടാവുക ആ വിധമൊരു കോലാഹലം കൊട്ടാരത്തിലെ വിലാപം കേട്ടിട്ട് അയോദ്ധ്യയിലും ഉണ്ടായി.

## ദസരഥ കാ മരണ=ദശരഥമരണം

പ്രാന കംഠഗത ഭയേഉ ഭുആലൂ
മനി ബിഹീന ജനു ബ്യാകുല ബ്യാലൂ
ഇംദ്രീ സകല ബികല ഭഇ ഭാരീ
ജനു സര സരസിജ ബന ബിനു ബാരീ

ഭുആലൂ പ്രാന=രാജാവിൻെറ പ്രാണങ്ങൾ, കംഠഗത ഭയേഉ=കണ്ഠഗതങ്ങളായി ഭവിച്ചു, മനി ബിഹീന ബ്യാലൂ=രത്നവിഹീനമായ സർപ്പം, ജനുബ്യാകുല=പോലെ വ്യാകുലനായി, സകല ഇംദ്രീ=സകല ഇന്ദ്രിയങ്ങളും, ഭാരീ ബികല ഭഇ=അത്യധികം വ്യാകുലങ്ങളായി ഭവിച്ചു. ബാരീ ബിനു സര=വെള്ളമില്ലാത്ത സരസ്സിൽ, ജനു സരസിജബന=കമലവനം പോലെ.

മഹാരാജാവിൻെറ പ്രാണങ്ങൾ കഴുത്തിലെത്തിക്കഴിഞ്ഞിരിക്കുന്നു. അദ്ദേഹത്തിൻെറ സമസ്തേന്ദ്രിയങ്ങളും, വെള്ളമില്ലാത്ത സരസ്സിൽ കമലവനം എപ്രകാരമോ അപ്രകാരം വ്യാകുലങ്ങളായി ഭവിച്ചു.

കൗസല്യാ നൃപു ദീഖ മലാനാ
രബികുല രബി അഥഏഉ ജിഅ ജാനാ
ഉരധരി ധീര രാമ മഹതാരീ
ബോലീ ബചന സമയ അനുസാരീ

കൗസല്യാ നൃപു മലാനാ ദീഖ=കൗസല്യ, മഹാരാജാ

വിൻെറ തേജസ്സ പൊയ്പ്പോണ്ടിരിക്കുന്നതായി കണ്ട, രബികുല രബി സഥ ഏുള = രവികുല രവിയായ രാജാവ് അസ്തമിക്കാൻ പോകുന്നു എന്നു്, ജിഅ ജാനാ = മനസ്സിലാക്കി, രാമ മഹ താരീ ഉരധരി ധീര = രാമമാതാവായ കൗസല്യ മനസ്സിനു ധൈര്യമവലംബിച്ച്, സമയ അനുസാരീ ബചനബോലീ = സമയോചിതമായി പറഞ്ഞു: —

മഹാരാജാവിൻെറ തേജസ്സ പൊയ്പ്പോണ്ടിരിക്കുന്നതായും അദ്ദേഹം ആസന്ന മൃത്യുവായി ഭവിച്ചിരിക്കുന്നതായും കൗസല്യ ഗ്രഹിച്ചു. ആ സാധ്വി ധൈര്യം അവലംബിച്ച് സമയോചിതമായി ഇങ്ങനെ പറഞ്ഞു: —

നാഥ സമുഝി മനി കരിഅ ബിചാരു
രാമബിയോഗ പയോധി അപാരു
കരന ധാര തുംഹ അവധ ജഹാജൂ
ചഢേഉ സകല പ്രിയ പഥിക സമാജൂ

നാഥ സമുഝി മന ബിചാരു കരിഅ=സ്വാമിൻ, കാര്യം നല്ലപോലെ ഗ്രഹിച്ച് ആലോചിച്ചുനോക്കു, രാമ ബിയോഗ അപാരു പയോധി=രാമൻെറ വേർപാട് അപാര സമുദ്രമാണ്, തുംഹ കരനധാര = അവിടന്ന് കപ്പിത്താനാണ്, അവധ ജഹാജു = അയോദ്ധ്യ കപ്പലുമാണ്, പ്രിയ പഥിക സമാജൂ സകല=പ്രിയപ്പെട്ട യാത്രക്കാർ കൂട്ടംകൂട്ടമായി എല്ലാവരും, ചഢേഉ = കപ്പലിൽ കേറിയിരിക്കുന്നു

മഹാരാജാവേ, അവിടന്ന് നന്നായാലോചിച്ചു നോക്കൂ. രാമൻെറ വിയോഗമെന്നത് മറുകര കാണാത്ത ഒരു കടലാണ്. അയോദ്ധ്യ കപ്പലും, രാജാവായ അവിടന്നു ആ കപ്പലിലെ കപ്പിത്താനുമാണ്. പ്രിയപ്പെട്ട പഥികരെല്ലാം കൂട്ടംകൂട്ടമായി കപ്പലിൽ കേറിയിരിക്കുന്നു.

ധീരജു ധരിഅ ത പാഇയ പാരു
നാഹിം ത ബൂഡിഹി സബു പരിവാരു
ജൗം ജിയ ധരിഅ ബിനയ പിയ മോരീ
രാമു ലഷന സിയ മിലിഹിം ബഹോരീ

ധീരജു ധരിഅ ത=അങ്ങു ധൈര്യം അവലംബിക്കുന്ന പക്ഷം, പാരു പാഇയ; നാഹിം ത=മറുകര എത്തും. അല്ലാത്ത പക്ഷം, സബു പരിവാരു ബൂഡിഹി=എല്ലാ പരിവാരങ്ങളും കടലിൽ മുങ്ങും. പിയ മോരീ ബിനയ=ഹേ പ്രാണനാഥ, എൻെറ അപേക്ഷ, ജൗം ജിയ ധരിഅ=അവിടന്നു കൈക്കൊള്ളുന്ന പക്ഷം, രാമു ലഷന സിയ=രാമനേയും ലക്ഷ്മണനേയും സീതയേയും. ബഹോരി മിലിഹിം=വീണ്ടു കിട്ടും.

അങ്ങു ധൈര്യം അവലംബിക്കുന്ന പക്ഷം യാതൊരാപത്തും കൂടാതെ അയോദ്ധ്യാ നിവാസികൾ കേറിയിട്ടുള്ള കപ്പൽ മറുകരയെത്തും. അല്ലാത്ത പക്ഷം എല്ലാ കുടുംബങ്ങളും കടലിൽ മുങ്ങി നശിക്കും. ഹേ പ്രാണനാഥ, എൻെറ അപേക്ഷ അവിടന്നു കൈക്കൊള്ളുന്നപക്ഷം രാമലക്ഷ്മണന്മാരേയും സീതയേയും വീണ്ടു കിട്ടും.

ദോ:- പ്രിയാ ബചന മൃദു സുനത
നൃപ ചിതയേഉ ആംഖി ഉഘാരി
തലഫത മീന മലീന ജനു
സീംചത സീതല ബാരീ

പ്രിയാ മൃദു ബചന സുനത=പ്രിയയുടെ കോമളവാക്കുകൾ കേട്ട്, നൃപ, തലഫത മലീനമീന=രാജാവു്, പിടക്കുന്ന മത്സ്യത്തിൻെറ മേൽ, സീതലബാരി സീംചത ജനു=തണുത്ത വെള്ളം വർഷിച്ചാലെന്നപോലെ, ആംഖി ഉഘാരി ചിതയേഉ=കണ്ണുകൾ തുറന്നു നോക്കാൻ തുടങ്ങി.

കൗസല്യാദേവി പറഞ്ഞ കോമളവാക്കുകൾ കേട്ട് ദശരഥ മഹാരാജാവ്, വെള്ളമില്ലാതെ പിടഞ്ഞ മത്സ്യത്തിൻെറമേൽ ശീതള ജലം തളിച്ചാൽ എങ്ങനെയോ അപ്രകാരം സമാശ്വ സിച്ചു കണ്ണുകൾ തുറന്നുനോക്കാൻ തുടങ്ങി.

ചൗ:- ധരി ധീരജു ഉഠി ബൈഠ ഭുആലൂ
കഹു സുമംത്ര കഹം രാമ കൃപാലൂ
കഹാം ലഖനു കഹം രാമു സനേഹീ
കഹം പ്രിയ പുത്രബധൂ ബൈദേഹീ.

ഭുആലൂ ധീരജു ധരി = രാജാവു ധൈര്യം അവലംബിച്ച്, ഉഠി ബൈഠ കഹു സുമംത്ര = എഴുന്നേറ്റിരുന്നു പറയൂ, സുമന്ത്ര, കൃപാലൂ രാമ കഹം? = കൃപാലുവായ രാമൻ എവിടെ? ലഖനു കഹാം? = ലക്ഷ്മണൻ എവിടെ? സനേഹീ രാമു കഹം? = പ്രിയപ്പെട്ട രാമൻ എവിടെ? പ്രിയപ്പെട്ട പുത്രവധൂ സീത എവിടെ?

രാജാവു സധൈര്യം എഴുന്നേററിരുന്നു ഇങ്ങനെ ചോദിച്ചു: സുമന്ത്രരെ, പറയൂ. കൃപാലുവായ രാമൻ എവിടെ? ലക്ഷ്മണൻ എവിടെ? പ്രിയപ്പെട്ട രാമൻ എവിടെ? പ്രിയപ്പെട്ട വധൂ സീത എവിടെ?

ബിലപത രാഉ ബികല ബഹു ഭാംതീ
ഭഇ ജുഗസരിസ സിരാതി ന രാതീ
താപസ അംധ സാപ സുധി ആഈ
കൗസല്യഹി സബ കഥാ സുനാഈ.

ബികല രാഉ ബഹു ഭാംതീ = വ്യാകലനായ രാജാവ് പല വാറ്, ബിലപത; ജുഗസരിസ=വിലപിച്ചു യുഗത്തിനു തുല്യമായ, രാതീ സിരാതീ ന ഭഇ = രാത്രി അവസാനിക്കുകയുണ്ടായില്ല, അംധതാപസ സാപ സുധി ആഈ = അന്ധതാപസൻെറ ശാപം ഓർമ്മവന്നു, കൗസല്യഹി സബ കഥാ സുനാഈ=

കൗസല്യയെ എല്ലാ കഥയും കേൾപ്പിച്ചു.

വ്യാകുലനായ രാജാവു പലവാറ വിലപിക്കുന്നുണ്ട്. യുഗത്തിനു തുല്യം ദീർഘമായി തോന്നിയ രാത്രി അവസാനിക്കാറായി. ഇതിന്നിടയ്ക്കു അന്ധതാപസൻ തനിക്കു നല്കിയ ശാപം ദശരഥനു ഓർമ്മവന്നു. അദ്ദേഹം ശാപവൃത്താന്തമെല്ലാം കൗസല്യയെ കേൾപ്പിച്ചു. [ഒരിക്കൽ ദശരഥൻ മൃഗയാ വിനോദാർത്ഥം വനത്തിലേക്കു പുറപ്പെട്ടു. രാത്രി അദ്ദേഹം ഒരു നദിയുടെ തീരത്തു താവളമടിച്ചു. ഈ അവസരത്തിൽ അന്ധനായ പിതാവിനു വേണ്ടി വെള്ളമെടുക്കാൻ പുത്രനായ ശ്രവണൻ കുടവുമായി നദിയിലിറങ്ങി. കുടത്തിൽ വെള്ളം കേറുമ്പോളുണ്ടായ ശബ്ദം, ആന തുമ്പിക്കൈകൊണ്ടു വെള്ളമെടുക്കുമ്പോളുണ്ടാകുന്ന ശബ്ദമെന്നു തെററിദ്ധരിച്ചു ദശരഥൻ ശരം പ്രയോഗിച്ചു. ശ്രവണൻ ശരമേററ ഉടനെ പിതാവിനെ വിളിച്ചു നിലവിളിച്ചു. ദശരഥൻ ശബ്ദം കേട്ട സ്ഥലത്തേക്കു ഓടിച്ചെല്ലുകയും ആസന്നമൃത്യുവായ ശ്രവണനെ കാണുകയും ചെയ്തു. ദശരഥനു വലിയ വ്യസനം തോന്നി. ശ്രവണൻ പറഞ്ഞു:— 'ഞാൻ മരിക്കുന്നതിൽ എനിക്കു വിഷാദമില്ല. ദാഹം നിമിത്തം മരിക്കാറായ എന്റെ പിതാവിനു അങ്ങു വേഗം ജലം കൊണ്ടു ചെന്നു കൊടുക്കു.' എന്നിട്ടു എന്റെ ശരീരത്തിൽനിന്നു ബാണം വലിച്ചെടുക്കുകയും ചെയ്യുക.' ദശരഥൻ ശരം ഊരി എടുത്തു. ജലം കൊണ്ടുചെന്നു അദ്ദേഹം ശ്രവണന്റെ പിതാവിനു കൊടുത്തു. അന്ധനായ പിതാവു മകനാണ് വന്നതെന്ന അനുമാനത്തിൽ ചോദിച്ചു:— മകനേ, നീയെന്താണ് മിണ്ടാത്തതു? നീ സംസാരിക്കാതെ ഞാൻ ജലം കുടിക്കുകയില്ല? ആ സമയത്തു ദശരഥൻ ഉണ്ടായതൊക്കെ വിസ്തരിച്ചു പറഞ്ഞു. താപസൻ പറഞ്ഞു:— വേഗം ചിത കൂട്ടുക. ഞങ്ങൾ ചിതയിൽ ചാടി മരിക്കട്ടെ. ഞങ്ങൾക്കു സർവ്വാവലംബമായ പുത്രനെ കാണാതെ മരിക്കാൻ ഇടയായതുപോലെ പുത്രവിയോഗത്തിൽ അങ്ങേയ്ക്കും മരിക്കാനിടയാകട്ടെ. ഇതായിരുന്നു ശാപം.]

ഭയേഉ ബികല ബരനത ഇതിഹാസാ
രാമരഹിത ധിഗ ജീവന ആസാ
സോ തനു രാഖി കരബി മൈം കാഹാ
ജേഹി ന പ്രേമപനു മോര നിബാഹാ.

ഇതിഹാസ ബരനത = രാജാവു കഥ പറഞ്ഞുകൊണ്ടിരിക്കെ, ബികല ഭയേഉ = വ്യാകുലനായി ഭവിച്ചു, രാമരഹിത ജീവന ആസാ = രാമനെ കൂടാതുള്ള ജീവിതാഭിലാഷം, ധിഗ = നിരർത്ഥകം തന്നെ, ജേഹി മോര പ്രേമപനു ന നിബാഹാ = യാതൊരു ശരീരം എന്റെ പ്രേമപ്രതിജ്ഞ നിറവേററുകയുണ്ടായില്ലയോ, സോ തനു രാഖി = ആ ശരീരം വെച്ചുകൊണ്ടിരുന്നിട്ട, മൈം കാഹാ കരബി = ഞാൻ എന്തു ചെയ്യാനാണ്?

ശാപവൃത്താന്തം പറഞ്ഞുകൊണ്ടിരിക്കെ രാജാവു പെട്ടെന്നു വ്യാകുലനായി എന്നിട്ടിങ്ങനെ പറഞ്ഞു: __ രാമനെ കൂടാതെ ജീവിച്ചിരിക്കാനുള്ള അഭിലാഷത്തിനു ഒരടിസ്ഥാനവുമില്ല ഏതൊരു ശരീരം എന്റെ പ്രേമ പ്രതിജ്ഞ നിറവേററുകയുണ്ടായില്ലയോ, ആ ദേഹം വെച്ചുകൊണ്ടിരുന്നിട്ട എനിയ്ക്കെന്താണൊരു പ്രയോജനമുള്ളത്?

ഹാ രഘുനംദന പ്രാനപിരീതേ
തുംഹ ബിനു ജിഅത ബഹുത ദിന ബീതേ
ഹാ ജാനകീ ലഖന ഹാ രഘുബര
ഹാ പിതുഹിത ചിത ചാതക ജലധര.

ഹാ രഘുനംദന പ്രാനപിരീതേ = ഹാ രാമ, പ്രാണപ്രിയ, തുംഹ ബിനു ജിഅത = നിന്നെ കൂടാതെ ജീവിച്ചു, ബഹുത ദിന ബീതേ = വളരെ ദിനങ്ങൾ കഴിച്ചുകൂട്ടി, ഹാ ജാനകീ ലഖന = ഹാ സീതേ, ഹാ ലക്ഷ്മണ, ഹാ രഘുബര ഹാ പിതുഹിത =

ഹാ രഘുവര, ഹാ പിതൃഹിത, ചിത ചാതക ജലധര = മന സ്സാകുന്ന ചാതകത്തിനു മേഘമേ.

ദോ:- രാമ രാമ കഹി രാമ കഹി
രാമ രാമ കഹി രാമ
തനു പരിഹരി രഘുബര ബിരഹ
രാഉ ഗഏ സുരധാമ.

രാമ രാമ കഹി = രാമ രാമ എന്നു പറഞ്ഞും, രാമ കഹി= രാമ, എന്നു പറഞ്ഞും, രഘുബര ബിരഹ രാഉ = ശ്രീരാമവിര ഹത്തിൽ രാജാവു്, തനു പരിഹരി സുരധാമ ഗഏ = ശരീരം ഉപേക്ഷിച്ചു് സുരലോകം പ്രാപിച്ചു.

രാമനെത്തന്നെ ജപിച്ചും കൊണ്ടു രാമവിയോഗവ്യഥിത നായ ദശരഥമഹാരാജാവു ശരീരം ഉപേക്ഷിച്ചു സുരലോക ത്തെത്തി.

ചൗ:- ജിഅന മരന ഫലു ദസരഥ പാവാ
അംഡ അനേക അമല ജസു ഛാവാ
ജിഅത രാമ ബിധുബദന നിഹാരാ
രാമബിരഹ കരി മരനു സവാംരാ.

ജിഅന മരന ഫലു = ജനനമരണങ്ങളുടെ ഫലം, ദസരഥ പാവാ അമല ജസ = ദശരഥൻ നേടി നിർമ്മല യശസ്സു്, അനേക അംഡ ഛാവാ = അനേകം ബ്രഹ്മാണ്ഡങ്ങളിൽ നിഴൽ വിരിച്ചു, ജിഅത രാമബിധു ബദനു നിഹാരാ = ജീവിച്ചിരുന്നു് രാമന്റെ ചന്ദ്രവദനം അദ്ദേഹം ദർശിച്ചു, രാമബിരഹ മരനു കരി = രാമവിയോഗത്തിൽ മരണം വരിച്ചു, സവാംരാ = മര ണത്തിനു സാഫല്യവും നല്കി

ജനനമരണങ്ങളുടെ ഫലം എന്തോ അതു ദശരഥൻ സമാ ർജ്ജിച്ചു. അദ്ദേഹത്തിന്റെ വിമലകീർത്തി അനേകം ബ്രഹ്മാണ്ഡ

  

ങ്ങളിൽ വ്യാപിക്കുകയും ചെയ്തു രാമൻെറ ചന്ദ്രമുഖം വീക്ഷിച്ച് അദ്ദേഹം ജീവിച്ചു രാമൻെറ വേർപാടിൽ ശരീരം ത്യജിച്ചു അദ്ദേഹം മരണത്തിന്നു സാഫല്യവുമുണ്ടാക്കി

സോക ബികല സബ രോവഹിം രാനീ
രൂപ സീല ബല്യ തേജ ബഖാനീ
കരഹിം ബിലാപ അനേക പ്രകാരാ
പരഹിം ഭൂമിതല ബാരഹിം ബാരാ.

സബ രാനീ സോക ബികല=എല്ലാ റാണിമാരും ശോക വ്യാകുലമാരായി, രോവഹിം രൂപ സീല = രോദനം ചെയ്തു രൂപവും ശീലവും, ബല്യ തേജ ബഖാനീ = ബലവും തേജസ്സും വർണ്ണിച്ചു, അനേക പ്രകാര ബിലാപകരഹിം = അനേകവിധത്തിൽ വിലപിച്ചു, ബാരഹിം ബാര ഭൂമിതല പരഹിം = വീണ്ടും വീണ്ടും അവർ ഭൂമിയിൽ വീണു.

റാണിമാരെല്ലാം ശോകവ്യാകുലമാരായി രോദനം ചെയ്തു. ദശരഥൻെറ രൂപവും ശീലവും ബലവും തേജസ്സും അവർ വർണ്ണിക്കുകയും ചെയ്തു. അവർ നാനാ പ്രകാരേണ വിലപിക്കുകയും തുടരെത്തുടരെ ഭൂമിയിൽ പതിക്കുകയും ചെയ്തു

ബിലപഹിം ബികല ദാസ അരു ദാസീ
ഘരഘര രുദന കരഹിം പുരവാസീ
അഥഏഉ ആജു ഭാനുകുല ഭാനൂ
ധരമ അവധി ഗുന രൂപ നിധാനൂ.

ദാസ അരു ദാസീ ബികല ബിലപഹിം = ദാസന്മാരും ദാസിമാരും വ്യാകുലരായി വിലപിച്ചു, പുരവാസീ ഘരഘര രുദന കരഹിം = നഗരവാസികൾ ഗൃഹങ്ങളിലിരുന്നു കരഞ്ഞു, ആജു ധരമ അവധീ = ഇന്നു ധർമ്മത്തിൻെറ സീമയും, ഗുനരൂപ നിധാനൂ = ഗുണരൂപ നിധാനവുമായ, ഭാനുകുല ഭാനൂ = സൂര്യവംശ സൂര്യൻ, അഥഏഉ = അസ്തംഗതനായി

  

കൊട്ടാരത്തിലെ ദാസിമാരും ദാസന്മാരും വ്യാകുലരായി വിലപിച്ചു; നഗരവാസികൾ അവരവരുടെ വീടുകളിലിരുന്നു കരഞ്ഞു. ധർമ്മത്തിൻെറ സീമയും ഗുണത്തിൻേറയും രൂപത്തിൻേറയും നിധാനവുമായ സൂര്യവംശ സൂര്യൻ — അഥവാ ദശരഥ മഹാരാജാവു് അസ്തംഗതനായി ഇനി ഒരിക്കലും ആ സൂര്യൻ ഉദിക്കുകയില്ല.

ഗാരി സകല കൈകേഇഹി ദേഹീം
നയന ബിഹീന കീൻഹ ജഗ ജേഹീം
ഏഹിബിധി ബിലപത രൈനി ബിഹാനീ
ആഏ സകല മഹാമുനി ഗ്യാനീ

സകല കൈകേഇഹി = സർവ്വജനങ്ങളും കൈകേയിയെ, ഗാരി ദേഹീം; ജേഹീം = ശകാരിച്ചു അവൾ, ജഗ നയന ബിഹീന കീൻഹ = ലോകത്തെ കണ്ണില്ലാത്തവരാക്കിവെച്ചു, ഏഹിബിധി ബിലപത = ഇപ്രകാരം വിലപിച്ചുകൊണ്ടു്, രൈനി ബിഹാനീ = രാത്രി കഴിച്ചുകൂട്ടി; സകലഗ്യാനീ മഹാമുനി ആഏ = സർവ്വജ്ഞാനിയായ മഹർഷി സന്നിഹിതനായി.

ജനങ്ങളെല്ലാം കൈകേയിയെ ഭർത്സിച്ചു, അവൾ ലോകത്തെ കണ്ണില്ലാത്തതാക്കിത്തീർത്തു എന്നു അവർ അവളെ പഴിച്ചു വിലപിച്ചുകൊണ്ടു ജനങ്ങൾ രാത്രി കഴിച്ചുകൂട്ടി പ്രഭാതമായപ്പോൾ സർവ്വജ്ഞനായ മഹാമുനി എഴുന്നള്ളി.

ദോ:- തബ ബസിഷ്ഠമുനി സമയസമ
കഹി അനേക ഇതിഹാസ
സോക നിവാരേഉ സബഹിം
കര നിജ ബിഗ്യാന പ്രകാസ

തബ ബസിഷ്ഠമുനി = ആ അവസരത്തിൽ വസിഷ്ഠമുനി, സമയസമ = സമയോചിതമായ, അനേക ഇതിഹാസ കഹി =

അനേകം ചരിതങ്ങാം പറഞ്ഞു്, നിജ ബിഗ്യാന പ്രകാസ = സ്വവിജ്ഞാന പ്രകാശത്താൽ, സബഹിം കര സോകനിവാരഉ= എല്ലാവരുടേയും ശോകത്തിന്ന നിവാരണമുണ്ടാക്കി.

ആ അവസരത്തിൽ മഹാമുനിയായ വസിഷ്ഠൻ സമയോചിതങ്ങളായ അനേകം ചരിതങ്ങാം പറഞ്ഞു് തന്റെ വിജ്ഞാന പ്രകാശംകൊണ്ടു് എല്ലാവരുടേയും ദുഃഖത്തിന്ന നിവാരണമുണ്ടാക്കി.

ചൗ:- തേല നാവ ഭരി നൃപതന രാഖാ
ദൂത ബോലാഇ ബഹുരി അസ ഭാഖാ
ധാവഹു ബേഗി ഭരത പഹിം ജാഹു
നൃപ സുധി കതഹും കഹഹു ജനി കാഹു

നാവ തേല ഭരി = തോണിയിൽ തൈലം നിറപ്പിച്ച, നൃപതന രാഖാ; ബഹുരി = ദശരഥ രാജാവിന്റെ ശരീരം നിക്ഷേപിച്ച അനന്തരം, ദൂത ബോലാഇ അസ ഭാഖാ=ദൂതന്മാരെ വിളിച്ച ഇങ്ങനെ പറഞ്ഞു:— ബേഗി ധാവഹു ഭരതപഹിം ജാഹു = വേഗംചെന്നു് ഭരതനെ സമീപിക്കുവിൻ, നൃപസുധി കതഹും കാഹു ജനി കഹഹു=രാജാവിന്റെ സ്ഥിതി എങ്ങും ആരോടും പറഞ്ഞുപോകരുതു്.

അദ്ദേഹം ഒരു തോണി കൊണ്ടുവരുവിച്ച അതിൽ തൈലം നിറപ്പിച്ച മഹാരാജാവിന്റെ മൃതശരീരം ആ തോണിയിൽ വെപ്പിച്ചു. അനന്തരം ദൂതന്മാരെ വിളിച്ചു് ഇങ്ങനെ കല്പിച്ചു. നിങ്ങാം കഴിയുന്നതു വേഗത്തിൽ ചെന്നു ഭരതനെ സമീപിക്കണം, മഹാരാജാവു തീപ്പെട്ട കഥ അവിടെ ആരോടും പറഞ്ഞുപോകരുതു്.

ഏതനേഇ കഹേഉ ഭരത സന ജാഈ
ഗുര ബോലാഇ പഠയേഉ ദോഉ ഭാഈ
സുനി മുനി ആയസു ധാവന ധാഏ
ചലേ ബേഗി ബര ബാജി ലജാഏ

ജാഇ ഭരതസന ഏയതനോഇ കഹേഉ=ചെന്നു ഭരതനോട് ഇതേ പറയേണ്ടൂ, ഗുര ദോഉ ഭാഈ ബോലാഇ പഠയേഉ = വസിഷ്ഠാചാര്യൻ രണ്ടു സോദരന്മാരേയും കൂട്ടിക്കൊണ്ടു വരാൻ അയച്ചതാണ്, മുനി ആയസു സുനി=മുനിയുടെ നിയോഗം കേട്ട്, ധാവത ധാഏ്യ ബര ബാജ ലജാഏ്യ=കുതിച്ചു പാഞ്ഞു; ശ്രേഷ്ഠാശ്വങ്ങൾപോലും ലജ്ജിക്കമാറ്, ബേഗിചലേ=വേഗം പുറപ്പെട്ടു

അനരഥു അവധ അരംഭേ ജബതേം
കുസഗുന ഹോഹിം ഭരതകഹും തബതേം
ദേഖഹിം രാതി ഭയാനക സപനാ
ജാഗി കരഹിം കട്ട കോടി കലപനാ

ജബതേം അവധ അനരഥു അരംഭേ=എപ്പോൾ അയോദ്ധ്യയിൽ അനാർത്ഥം ആരംഭിച്ചുവോ, തബതേം ഭരത കഹും കുസഗുന ഹോഹിം, അപ്പോൾ മുതൽക്ക് ഭരതനു ദുർന്നിമിത്തങ്ങളുണ്ടായി, രാതി ഭയാനക സപനാ ദേഖഹിം=രാത്രിയിലദ്ദേഹം ഭയങ്കര സ്വപ്നങ്ങൾ കാണുകയുണ്ടായി, ജാഗ കട്ടകോടി കലപനാ കരഹിം=ഉണർന്നിരുന്നു അദ്ദേഹം നിരവധി സങ്കല്പങ്ങളും ചെയ്തിരുന്നു

അയോദ്ധ്യയിൽ അനർത്ഥങ്ങളാരംഭിച്ചതു മുതൽ ഭരതൻ രാത്രിയിൽ ദുസ്വപ്നങ്ങൾ പലതും കണ്ടു ദുർന്നിമിത്തങ്ങളും ചിലതുണ്ടായി. ആ സ്വപ്നങ്ങളെപ്പററി ചിന്തിച്ചു വേണ്ടാത്ത പലതും അദ്ദേഹം സങ്കല്പിച്ചു ദശരഥ മഹാരാജാവു ദിവംഗതനായെന്നും, രാമനും ലക്ഷ്മണനും സീതയും വനത്തിലാണെന്നും മററുമുള്ള വസ്തുതകൾ ഭരതനെ അറിയിക്കേണ്ടതില്ലെന്നു മഹർഷി തീരുമാനിച്ചതു് അവസരോചിതമായിട്ടുണ്ടു്. അസത്യ പ്രസ്താവത്തിനിവിടെ സംഗതിയും ഇല്ലല്ലോ.)

[ദശരഥൻ എണ്ണ തേയ്ക്കുന്നതും രണ്ടു കൈകൊണ്ടും എണ്ണ

  

കോരി കുടിക്കുന്നതും എണ്ണത്തോണിയിൽ കിടക്കുന്നതും ഇരിമ്പു കൊണ്ടുള്ള പീഠത്തിലിരിക്കുന്നതും ഇടുത്ത പൂക്കാം കൊണ്ടു മാല ചാൎത്തിയിരിക്കുന്നതും മററുമായ കാഴ്ചകാം ഭരതൻെറ സ്വപ്ന ത്തിന്ന വിഷയങ്ങളായി. സമുദ്രം വററിയതായും ചന്ദ്രഗോളം ഭൂമിയിൽ വീണതായും ജഗത്തു അന്ധകാരാവൃതമായതായും, ഏതൊരാനപ്പുറത്തു ദശരഥൻ കേറിയിരുന്നോ ആ ആനയുടെ കൊമ്പുകാം പറിഞ്ഞുപോയതായും, ജ്വലിക്കുന്ന അഗ്നി പെട്ടെന്നു അടങ്ങിയതായും, വൃക്ഷം ശുഷ്കിച്ചതായും, മഹാരാജാവു കറുപ്പു വസ്ത്രം ചാൎത്തിയിരിക്കുന്നതായും അദ്ദേഹത്തെ കാളികളികാം മൎദ്ദിക്കുന്നതായും, ശരീരം രക്തചന്ദനത്താൽ സംലിപ്തമായിരി ക്കുന്നതായും കഴുതകളെ പൂട്ടിയ രഥത്തിൽ കേറി അദ്ദേഹം തെക്കേ ദിക്കിലേക്കു പോകുന്നതായും ഭരതൻ സ്വപ്നം കണ്ടു.]

ബിപ്ര ജേവാഇ ദേഹിം ദിന ദാനാ
സിവ അഭിഷേക കരഹിം ബിധി നാനാ
മാംഗഹിം ഹൃദയ മഹേസ മനാഈ
കുസല മാതു പിതു പരിജന ഭാഈ.

ദിന = പ്രതിദിനം, ബിപ്ര ജേവാഇ ദാനാ ദേഹിം = വിപ്രഭോജനം നടത്തി ദാനങ്ങാം ചെയ്തു, നാനാബിധി സിവ അഭിഷേക കരഹിം = പലവിധത്തിലും ശിവന്നു അഭിഷേകങ്ങാം ചെയ്തു, മാതുപിതു പരിജന ഭാഈ = മാതാക്കാംക്കും പിതാവി ന്നും, പരിവാരങ്ങാംക്കും സഹോദരന്മാൎക്കും, കുസല ഹൃദയ = ക്ഷേമത്തിന്നു ഹൃദയത്തിൽ, മഹേസ മനാഈ മാംഗഹിം=ശിവ നെ ധ്യാനിച്ചു അൎത്ഥിക്കുകയും ചെയ്തു.

ദുസ്വപ്നദോഷങ്ങളുടെ പരിഹാരത്തിന്നുവേണ്ടി ഭരതൻ ബ്രാഹ്മണൎക്കു ഭോജനവും ദാനവും നൽകി; ശിവന്നു പലതരത്തി ലുള്ള അഭിഷേകങ്ങാം നടത്തി, മാതാപിതാക്കാംക്കും പരിവാര ങ്ങാംക്കും സഹോദരന്മാൎക്കും ക്ഷേമമുണ്ടാകാൻ ശിവപ്രാൎത്ഥനയും നടത്തി.

ദോ:- ഏഹി ബിധി സോചത ഭരത
മന ധാവന പഹുംചേ ആഇ
ഗുര അനുസാസന ശ്രവന സുനി
ചലേ ഗനേസു മനാഇ.

ഭരതമന=ഭരതന്റെ മനസ്സ്, ഏഹി ബിധീ സോചത= ഇപ്രകാരം ചിന്താധീനമായിരിക്കേ, ധാവന ആഇ പഹുംചേ= ഓടിയണഞ്ഞു, ഗുര അനുസാസന=ഗുരുനിയോഗം, ശ്രവന സുനി=ചെവികൊണ്ടു കേട്ടു, ഗനേസു മനാഇ ചലേ=ഗണേശനെ ധ്യാനിച്ച് പുറപ്പെട്ടു.

ഭരതൻ ഓരോന്നിങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കെ അയോധ്യയിൽനിന്നു പാഞ്ഞെത്തിയ ദൂതന്മാർ വസിഷ്ഠനിയോഗം ഭരതനെ ഗ്രഹിപ്പിച്ചു. ഉടനെതന്നെ ഭരതൻ ഗണേശ്വരനെ ധ്യാനിച്ചു അയോധ്യയിലേക്കു പുറപ്പെട്ടു.

ചൗ:- ചലേ സമീര ബേഗ ഹയ ഹാംകേ
നാംഘത സരിത സൈല ബന ബാംകേ
ഹൃദയ സോചു ബഡ കഛു ന സോഹാഈ
അസ ജാനഹിം ജിയ ജാഉം ഉഡാഈ

ഹയ ഹാംകേ സമീര ബേഗ = കുതിരകളെ തെളിച്ചു കാററിന്റെ വേഗത്തിൽ, ബാംകേ സരിത സൈല ബന=വലിയ വലിയ നദികളേയും ശൈലങ്ങളേയും വനങ്ങളേയും, നാംഘത ചലേ=അതിലംഘിച്ചു യാത്രചെയ്തു, ഹൃദയ ബഡ സോചു= മനസ്സിൽ ഉഗ്ര ചിന്തകളുയന്നു, കഛു ന സോഹാഈ=ഒന്നും ഹൃദ്യമായില്ല, ജിയ അസ ജാനഹിം=മനസ്സിൽ ഈയൊരു തോന്നലുണ്ടായി:— ഉഡാഈ ജാഉം='പറക്കാൻ കഴിഞ്ഞെങ്കിൽ!'

കുതിരകളെ തെളിച്ചു വായുവേഗത്തിൽ ഭരതൻ വലിയ വലിയ നദികളേയും ശൈലങ്ങളേയും വനങ്ങളേയും പിന്നിലാക്കിക്കൊണ്ടു യാത്ര ചെയ്തു. മനസ്സിൽ പ്രബലങ്ങളായ ചിന്തകൾ

ളുണ്ടായി ഒന്നും ശോഭനമായി തോന്നുകയുണ്ടായില്ല. (ഒരു തരം അസുഖ ചിന്തകളായിരുന്നു അവ) ഭരതൻ ഇങ്ങനെ വിചാരിച്ചു: — 'എനിക്കു പറക്കാൻ കഴിഞ്ഞിരുന്നെങ്കിൽ!'

ഏക നിമേഷ ബരഷ സമ ജാഈ
ഏഹി ബിധി ഭരത നഗര നിയരാഈ
അസഗുന ഹോഹിം നഗര പൈഠാരാ
രടഹിം കുഭാംതി കുഖേത കരാരാ.

ഏക നിമേഷ ബരഷ സമ ജാഈ = ഓരോ നിമിഷവും പൊയ്ക്കൊണ്ടിരുന്നതു, ഓരോ സംവത്സരത്തിന്നു തുല്യമായിട്ടായിരുന്നു, ഏഹി ബിധി ഭരത = അങ്ങനെ ഭരതൻ, നഗര നിയരാഈ = നഗരത്തിന്നു സമീപം എത്തി, നഗര പൈഠാരാ അസഗുന ഹോഹിം = നഗരത്തിൽ പ്രവേശിക്കേ; ദുശ്ശകുനങ്ങളുണ്ടായി, കുഖേത കുഭാംതി കരാരാ രടഹിം= ചീത്ത സ്ഥാനങ്ങളിലിരുന്നു ഭീതിയായ വിധത്തിൽ കാകന്മാർ കരഞ്ഞുകൊണ്ടിരുന്നു.

ഭരതന്നു ഓരോ നിമിഷവും പോകുന്നതു ഓരോ വത്സരവും പോകുന്നതിന്നു തുല്യമായി തോന്നി. അങ്ങനെ അദ്ദേഹം അയോദ്ധ്യാനഗരത്തിന്നു സമീപം എത്തി. നഗരത്തിലേക്കു പ്രവേശിക്കേ ദുശ്ശകുനങ്ങളുണ്ടായി. ബലിമൂല സ്ഥാനങ്ങൾ പോലെയുള്ള സ്ഥാനങ്ങളിലിരുന്നു ഭയങ്കരമാം വണ്ണം കാക്കകൾ കരയുന്നുണ്ട്.

[ദുശ്ശകുനങ്ങളടങ്ങുന്ന ഒരു പ്രസിദ്ധ പദ്യം ചോടേ ചേക്കാം: —

വെണ്ണീറും വിറകെണ്ണയും കഴുതയും പുല്ലും മുറം ദർഭയും
പോത്തും ക്രൂരനുമെള്ളുമുപ്പുകയറും തക്രം മഴശ്ശീതികൻ
ദണ്ഡീമുണ്ഡിതനംഗഹീനവിധവാ നാൽപ്പാമ്പിരുമ്പാതുരൻ
മാജ്ജാരൻ ബലിപുഷ്പമെന്നിവയെതിർത്താലിടിൽ
സദാ നിന്ദിതം ]

ഖര സിയാര ബോലഹിം പ്രതികൂലാ
സുനിസുനി ഹോഇ ഭരതമന സൂലാ
ശ്രീഹത സര സരിതാ ബന ബാഗാ
നഗര ബിസേഷി ഭയാവന ലാഗാ.

ഖര സിയാര പ്രതികൂലാ ബോലഹിം = കഴുതകളും കുറുക്കന്മാരും പ്രതികൂലമായി ശബ്ദം പുറപ്പെടുവിച്ചു. ഭരത മന സുനി സുനി സൂലാ ഹോഇ = ഭരതന്റെ മനസ്സിനു, കേട്ടു കേട്ടു പീഡയുണ്ടായി, സര സരിതാ ബന ബാഗാ = സരസ്സുകളും നദികളും വനങ്ങളും ഉദ്യാനങ്ങളും, ശ്രീഹത = നിഷ്പ്രഭങ്ങളായി, നഗര ബിസേഷി ഭയാവന ലാഗാ = നഗരം വിശേഷിച്ചും ഭയങ്കരമായി തോന്നി.

കഴുതകളും കുറുക്കന്മാരും ഭയങ്കര ശബ്ദത്തോടെ കരഞ്ഞുകൊണ്ടിരുന്നു. ഇതൊക്കെ കണ്ടും കേട്ടും ഭരതന്റെ മനസ്സിനു വല്ലതായ പീഡയുണ്ടായി. സരസ്സുകളും നദികളും വനങ്ങളും ഉദ്യാനങ്ങളും നിഷ്പ്രഭങ്ങളായി. നഗരം തികച്ചും ശ്മശാനസമമായി ഭരതനു തോന്നി.

ഖഗ മൃഗ ഗയ ഹയ ജാഹിം ന ജോഏ
രാമ ബിയോഗ കുരോഗ ബിഗോഏ
നഗര നാരി നര നിപട ദുഖാരീ
മനഹും സബ്ൻഹി സബ സംപതി ഹാരീ.

ഖഗ മൃഗ ഹയ ഗയ = പക്ഷികളേയും മൃഗങ്ങളേയും കുതിരകളേയും ആനകളേയും, ജാഹിം ന ജോഏ = കാണാൻ തന്നെയില്ല, രാമബിയോഗ കുരോഗ = രാമന്റെ വേർപാടാകുന്ന ദുഷ്ടരോഗം, ബിഗോഏ = നശിപ്പിച്ചിരിക്കാം, നഗര നാരി നര നിപട ദുഖാരീ = നഗരത്തിലെ സ്ത്രീകളും പുരുഷന്മാരും അത്യധികം വ്യഥിതരാണ്. സബൻഹി സബ സംപതി

മനഹ്രം ഹാരീ = എല്ലാവരുടേയും സർവ്വസമ്പത്തും അപഹരിക്കപ്പെട്ടുവോ എന്നു തോന്നും.

പക്ഷികളേയും മൃഗങ്ങളേയും കുതിരകളേയും ആനകളേയും എങ്ങും കാണാൻ തന്നെയില്ല. ഒരു പക്ഷേ, അവ രാമൻെറ വേർപാടാകുന്ന ക്ഷുദ്രരോഗം ബാധിച്ച നശിച്ചിരിക്കാം. നഗരവാസികളായ സർവ്വ സ്ത്രീപുരുഷന്മാരും സമസ്ത സമ്പത്തും അപഹരിക്കപ്പെട്ടവരോ എന്നു തോന്നുമാറ തികച്ചും വ്യഥിതരായി ഭവിച്ചിരിക്കുന്നു.

ദോ:- പുരജന മിലഹിം ന കഹഹിം
കഛു ഗവഹിം ജോഹാരഹിം ജാഹിം
ഭരത കുസല പൂംഛരി ന സകഹിം
ഭയ ബിഷാദ മനമാഹിം.

പുരജന മിലഹിം=പൗരന്മാർ സമ്മേളിക്കുന്നുണ്ട്, കഛു ന കഹഹിം = ഒന്നും സംസാരിക്കുന്നില്ല, ഗവഹിം ജോഹാരഹിം ജാഹിം = നിശ്ശബ്ദരായി വന്ദിച്ചുകൊണ്ടു മടങ്ങിപ്പോകുന്നുണ്ട്, മനമാഹിം ഭയ ബിഷാദ = മനസ്സിൽ ഭയവും വിഷാദവും, ഭരത കുസല പൂംഛരി ന സകഹിം = ഭരതനോടു കുശല പ്രശ്നത്തിനു പോലും കഴിയുന്നില്ല

പൗരന്മാർ ഭരതനെ കാണുന്നുണ്ട്. അഭിവാദ്യം അർപ്പിക്കുന്നുണ്ട്. പക്ഷേ ഒരക്ഷരം അവർ സംസാരിക്കുന്നില്ല അവരുടെ മനസ്സു ഭയവിഷാദങ്ങളാൽ ഗ്രസ്തമായിരുന്നതിനാൽ ഭരതനോടു കുശല പ്രശ്നം പോലും ചെയ്യാൻ അവൎക്കു കഴിയുന്നില്ല

ചൗ:- ഹാട ബാട നഹിം ജാഹിം നിഹാരീ
ജനു പുര ദഹം നിസി ലാഗി ദവാരീ
ആവത സൂത സുനി കൈകയ നംദിനി
ഹരഷി രബികുല ജലരുഹ ചംദിനി.

പുര ദഹ ദിസി ജനു ദവാരീ ലാഗീ=നഗരത്തിൻെറ പത്തു ദിക്കിലും കാട്ടുതീ ബാധിച്ചാലെന്നപോലെ, ഹാട ബാട നഹിം നിഹാരീ ജാഹിം= അങ്ങാടികളും രാജവീഥികളും കാണാൻ സാധിക്കുന്നില്ല, സുത ആവത സുനി= പുത്രൻ വന്നതു കേട്ടു്, രബികുല ജലരുഹ ചംദിനി=സൂര്യവംശമാകുന്ന താമരയ്ക്കു് ചന്ദ്രികയായ, കൈകയനംദിനി ഹരഷീ=കൈകേയി പ്രസന്നയായി

നഗരത്തിൻെറ പത്തു ദിക്കിലും കാട്ടുതീ ബാധിച്ചാലെന്നവണ്ണം അങ്ങാടികളും രാജവീഥികളും കാണാനാവുന്നില്ല പുത്രൻ വന്നതു കേട്ടു സൂര്യവംശമാകുന്ന താമരയ്ക്കു ചന്ദ്രികയായ കൈകേയി പ്രസന്നയായിത്തീൎന്നു, (തീ സൎവ്വത്ര ബാധിച്ചാൽ ഒന്നും തന്നെ വ്യക്തമായി കാണാൻ സാധിക്കയില്ലല്ലൊ. ദശരഥൻെറ ചരമംകൊണ്ടു് അങ്ങാടികളും രാജവീഥികളും ശൂന്യങ്ങളായി കാണപ്പെട്ടു എന്നു ചുരുക്കം കൈകേയിയെ സൂര്യകുലമാകുന്ന ജലരുഹത്തിനു ചന്ദ്രികയാക്കിയതു് അവരം നിമിത്തം സൂര്യവംശത്തിനു നേരിട്ട അധഃപതനം പ്രകടമാക്കാനാണു്)

സജി ആരതീ മുദിത ഉഠി ധാഈ
ദ്വാരഹിം ഭേംടി ഭവന ലഇ ആഈ
ഭരത ദുഖിത പരിവാരു നിഹാരാ
മാനഹും തുഹിന ബനജ ബന മാരാ

മുദിത ആരതീ സജി=പ്രസന്നയായി ആരതി ഒരുക്കി, ഉഠി ധാഈ ദ്വാരഹിം ഭേംടി=ഓടിച്ചെന്നു; പ്രവേശദ്വാരത്തിൽ എതിരേററു്, ഭവന ലഇ ആഈ= അന്തഃപുരത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു, ഭരത പരിവാരു=ഭരതൻ പരിവാരങ്ങളെ, തുഹിന മാരാ മാനഹും ബനജ ബന = മഞ്ഞു നിമിത്തം നാശിച്ച കമലവനംപോലെ, ദുഖിത നിഹാരാ=ദുഃഖിതരായി വീക്ഷിച്ചു.

ഹൎഷവിവശയായ കൈകേയി ആരതിയ്ക്കുള്ള ഒരുക്ക

ത്തോടെ ഗൃഹദ്വാരത്തിൽ ചെന്നു പുത്രനെ എതിരേററു അന്തഃപുരത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു. മഞ്ഞു ബാധിക്കയാൽ നശിച്ച താമരവനംപോലെ പരിവാരങ്ങളെ ദുഃഖിതരായി ഭരതൻ കണ്ടു.

കൈകേഈ ഹരഷിത ഏഹി ഭാംതീ
മനഹും മുദിത ദവ ലാഇ കിരാതീ
സുതഹി സകോച ദേഖി മനമാരേം
പൂഛതി നൈഹര കുസല ഹമാരേം

കിരാതീ ദവലാഇ മനഹും മുദിത ഏഹി ഭാംതി=കാട്ടാളസ്ത്രീ ദാവാഗ്നി കണ്ടു സന്തോഷിക്കുന്നതുപോലെ, കൈകേഈ ഹരഷീത=കൈകേയി ഹൃഷ്ടയായി, സുതഹിം=പുത്രനെ, സകോച മനമാരേം ദേഖി=ചിന്താതാന്തനായും മനഃക്ലേശം ബാധിച്ചവനായും കണ്ട്, പൂഛതി=ചോദിച്ചു:— ഹമാരേം നൈഹര കുസല=എന്റെ പിതൃഗൃഹത്തിൽ എല്ലാവക്കും ക്ഷേമം തന്നെയല്ലേ?

ദാവാഗ്നികണ്ട് കാട്ടാളസ്ത്രീ എപ്രകാരം സന്തോഷിക്കുമോ അതുപോലെ കൈകേയിയും സന്തോഷിച്ചു. പുത്രനായ ഭരതൻ ചിന്താവിവശനും വ്യഥിതനുമായിരിക്കുന്നതു കണ്ടു അമ്മ ചോദിച്ചു:—'മകനേ എന്റെ പിതൃകുലത്തിൽ എല്ലാവക്കും ക്ഷേമംതന്നെയല്ലേ?

സകല കുസല കഹി ഭരത സുനാഈ
പൂംഛീ നിജകുല കുസല ഭലാഈ
കഹു കഹം താത കഹാം സബമാതാ
കഹം സിയ രാമു ലഷന പ്രിയ ഭ്രാതാ

ഭരത സകല കുസല കഹി സുനാഈ=ഭരതൻ, എല്ലാവക്കും ക്ഷേമംതന്നെയെന്നു് പറഞ്ഞു കേൾപ്പിച്ചു; നിജകുല

കുസല മലാഈ പൂംഛരീ=സ്വകുലത്തിന്റെ ക്ഷേമ നന്മകളെ പ്പററി ചോദിച്ചു, കഹു താത കഹം സബ മാതാ കഹം = പറയൂ, അച്ഛൻ എവിടെ അമ്മമാരെല്ലാം എവിടെ? കഹം സിയ പ്രിയഭ്രാതാ രാമുലഷന=എവിടെയാണ് സീതയും പ്രിയ ഭ്രാതാവായ രാമനും ലക്ഷ്മണനും?

എല്ലാവക്കും ക്ഷേമംതന്നെ എന്നു ഭരതൻ അമ്മയെ ധരിപ്പിച്ചു, അതിനുശേഷം അദ്ദേഹം സ്വവംശത്തിന്റെ ക്ഷേമൈശ്വര്യങ്ങളെപ്പററി ചോദിക്കാൻ തുടങ്ങി. 'അമ്മേ പറയൂ, അച്ഛനെവിടെ? അമ്മമാരൊക്കെ എവിടെ? സീതയും പ്രിയ ഭ്രാതാവായ രാമനും ലക്ഷ്മണനും എവിടെയാണ്?

ദോ:- സുനി സുതബചന സനേഹ മയ
കപട നീര ഭരിനയന
ഭരത സ്രവന മന സൂലസമ
പാപിനി ബോലീ ബയന

സുത സനേഹ മയ ബചന സുനി=പുത്രന്റെ സ്നേഹമയങ്ങളായ വാക്കുകൾ കേട്ട്, നയന കപട നീര ഭരി=കണ്ണുകളിൽ വ്യാജബാഷ്പം നിറച്ചു, പാപിനി (കൈകേഇ)= പാപിനി, ഭരത സ്രവന മനസൂലസമ=ഭരതന്റെ കണ്ണുകൾക്കും മനസ്സിനും ശൂലങ്ങൾക്ക തുല്യങ്ങളായ, ബയന ബോലീ= വാക്കുകളിൽ പറഞ്ഞു.

മകന്റെ സ്നേഹോദാരങ്ങളായ വാക്കുകൾ കേട്ടപ്പോൾ കൈകേയിയുടെ കണ്ണുകളിൽ മുതലക്കണ്ണീർ നിറഞ്ഞു. മഹാ പാപിനിയായ അവൾ പറഞ്ഞ ഓരോ വാക്കും ഭരതന്റെ ചെവിക്കും മനസ്സിനും ശരപാതംപോലെയായിരുന്നു

ചൗ:- താത ബാത മൈം സകല സവാംരീ
ഭഇ മംഥരാ സഹായ ബിചാരീ

  

കഛുതുക കാജ ബിധി ബീച ബിഗാരേഉ
ഭൂപതി സുരപതി പുര പഗു ധാരേഉ

താത, മൈം സകല ബാത സവാംരീ = വത്സ, ഞാൻ എല്ലാ കാര്യവും ശരിയാക്കി. മംഥരാ ബിചാരീ സഹായ ജ= മന്ഥര ആലോചിച്ച് എന്നെ സഹായിച്ചു, ബിധി ബീച കഛുതുക കാജ = ദൈവം ഇടയ്ക്കു കുറച്ചൊരു കാര്യ, ബിഗാരേഉ ഭൂപതി = വൈഷമ്യം ഉണ്ടാക്കി, മഹാരാജാവ്, സുരപതി പുര പഗു ധാരേഉ = ഇന്ദ്രപുരിയിലേക്ക പാദാർപ്പണം ചെയ്തു.

വത്സ, മന്ഥരയുമായി ആലോചിച്ച് എല്ലാക്കാര്യവും ഞാൻ ശരിപ്പെടുത്തിക്കഴിഞ്ഞു പക്ഷേ ദൈവം ഇടയ്ക്കല്പമൊരു വിഘാതം ഉണ്ടാക്കി. മഹാരാജാവു ദിവംഗതനായി എന്ന താണ് ആ പ്രതിബന്ധം.

സുനത ഭരത ഭയ ബിബസ ബിഷാദാ
ജനു സഹമേഉ കരി കേഹരി നാദാ
താത താത ഹാ താത പുകാരീ
പരേ ഭൂമിതല ബ്യാകുല ഭാരീ

കേഹരി നാദാ കരി സഹമേഉ ജനു = കേസരിയുടെ ഗജ്ജനം ഗജത്തെ ഭയവിവശമാക്കുന്നതുപോലെ, സുനത=കേട്ട പ്പോശ, താത, താത, ഹാ താത പുകാരീ = പിതാവേ, പിതാവേ, ഹാ പിതാവേ എന്നു വിളിച്ചുകൊണ്ട്, ഭാരീ ബ്യാകുല ഭൂമി തല പരേ = വദ്ധിച്ച വ്യാകുലതയോടേ ഭൂമിയിൽ വീണു.

കേസരിയുടെ ഗജ്ജനം ഗജത്തെ ഭയവിവശമാക്കുന്നതു എപ്രകാരമോ അതുപോലെ കൈകേയിയുടെ വാക്കുകശ ഭരതനെ വിഷാദ വിവശനാക്കി. പിതാവേ പിതാവേ എന്നിങ്ങനെ രണ്ടു മൂന്നാവത്തി വിളിച്ചുകൊണ്ടു ഭരതൻ നിലത്തുവീണു.

ചലത ന ദേഖന പായേഉം തോഹീ
താത ന രാമഹി സൗംപേഹു മോഹീ

ബഹുരി ധീരധരി ഉഠേ സംഭാരീ
കഹു പിതുമരനഹേതു മഹതാരീ

തോഹീ = അങ്ങയെ, ചലത ന ദേഖന പായേഉം = അന്ത്യവേളയിൽ എനിക്ക് കാണാനായില്ല, താത, മോഹി രാമഹി = പിതാവേ എന്നെ രാമൻ പക്കൽ, ന സൗംപേഹു = ഏല്പിക്കുകയുണ്ടായില്ല ബഹുരി ധീര ധരി = അനന്തരം ധൈര്യ മവലംബിച്ച് സംഭാരീ ഉഠേ = (ശോകം) നിയന്ത്രിച്ച എഴുന്നേ ററിരുന്നു, മഹതാരി പിതു മരനഹേതു = അമ്മേ, പിതാവിൻെറ മരണത്തിനു കാരണം എന്തെന്നു്. കഹു = പറയു

ഭരതൻ വിലപിക്കാനാരംഭിച്ചു:—'അച്ഛാ, പോകുന്ന സമ യത്തു അങ്ങയെ കാണാൻ എനിക്കു കഴിഞ്ഞില്ല. അവിട ന്നെന്നെ രാമനെ ഏല്പിച്ചുകൊണ്ടല്ല രാജ്യം വിട്ടു പോയതും?' അനന്തരം ശോകം നിയന്ത്രിച്ച ഭരതൻ എഴുന്നേററിരുന്നു ഇങ്ങനെ ചോദിച്ചു:—'അമ്മേ അച്ഛൻ മരിക്കാനുണ്ടായ കാരണം എന്താണു്?'

സുനി സുത ബചന കഹതി കൈകേഈ
മരമു പൃംഛരി ജനി മാഹുര ഭേഈ
ആദിഹു തേം സബ ആപനി കരനീ
കുടില കഠോര മുദിത മന ബരനീ

സുത ബചന സുനി മരമു പാംഛരി = പുത്രൻെറ വാക്കുകൾ കേട്ടു്, മർമ്മത്തിൽ കടിച്ചു്, മാഹുര ഭേഈ ജനു കൈകേഈ കഹതി = വിഷമേല്പിക്കുന്നതുപോലെ കൈകേയി പറഞ്ഞു:— കുടില കഠോര ആദിഹു തേം = കുടിലയും കഠോരയുമായ (അവൾ) ആദ്യം മുതല്ക്കു ഉള്ള, ആപനി സബ കരനീ മുദിതമന = തൻെറ എല്ലാ പ്രവൃത്തികളും പ്രസന്ന മനസ്സോടെ, ബരനീ = വർണ്ണിച്ചു.

പുത്രനായ ഭരതൻെറ വാക്കുകൾ കേട്ടു ഭരതൻെറ മർമ്മത്തിൽ കടിച്ചു വിഷമേല്പിക്കാനോ എന്നു തോന്നുമാറു ആദ്യം മുതല്ക്കു

  

താൻ ചെയ്തിട്ടുള്ള എല്ലാ കാര്യങ്ങളും കടിലയും കഠോരയുമായ കൈകേയി പുത്രനോട് വിസ്തരിച്ചു പറഞ്ഞു.

ദോ:- ഭരതഹി ബിസരേഉ പിതു മരന
സുനത രാമ ബന ഗൗന
ഹേതു അപനപഉ ജാനി ജിഅ
ഥകിത രഹേ ധരി മൗന

രാമ ബന ഗൗന സുനത=രാമൻെറ വനഗമനം കേട്ടപ്പോാം, ഭരതഹി പിതു മരന=ഭരതന്നു പിതൃമരണം, ബിസരേഉ; ജിഅ ഹേതു = വിസ്മൃതമായി മനസ്സിൽ കാരണം, അപനപഉ ജാനി = താൻ തന്നെയാണെന്നറിഞ്ഞു. മൗന ധരി രഹേ=മൗനം ശാസിച്ചു

പിതാവിൻെറ മരണവാർത്ത കൊണ്ടു സന്തപ്തനായ ഭരതന്നു രാമൻ വനത്തിലേക്ക പോയെന്നുകൂടി കേട്ടപ്പോാം പിതാവിൻെറ ചരമ വൃത്താന്തം വിസ്മൃതിയിലായി. ഇതിനെല്ലാം കാരണം താനാണെന്നു മനസ്സിലായപ്പോാം ഭരതൻ മൗനം ശാസിച്ചു.

ചൗ:- ബികല ബിലോകി സുതഹി സമുഝാവതി
മനഹും ജരേ പര ലോന ലഗാവതി
താത രാഉ നഹിം സോചഇ ജോഗൂ
ബിഢഇ സുകൃത ജസു കീൻഹേഉ ഭോഗൂ

ജരേപര മനഹും ലോന ലഗാവതി = ഊഷ്മളമായ ചട്ടിയിൽ ഉപ്പു വാരിയിട്ടാലെന്നപോലെ, സുതഹി ബികല ബിലോകി = മകനെ വ്യാകുലനായി കണ്ടു, സമുഝാവതി; താത=സമാശ്വസിപ്പിക്കാൻ തുടങ്ങി. വത്സ, രാഉ സോചഇ നഹിം ജോഗൂ = രാജാവു ദുഃഖിക്കാൻ അർഹനല്ല, സുകൃത ജസു ബിഢഇ = സുകൃതവും യശസ്സും സമാർജിച്ചു കഴിഞ്ഞു, ഭോഗൂ കീൻഹേഉ = എല്ലാ സുഖങ്ങളും അനുഭവിച്ചു കഴിഞ്ഞു.

ജ്വലിക്കുന്ന ചട്ടിയിൽ ഉപ്പു വാരിയിട്ടാലെന്നപോലെ പൊരിയുന്ന മകനെ വ്യാകുലനായി കണ്ടു കൈകേയി സമാശ്വസിപ്പിക്കാൻ തുടങ്ങി. വത്സ, രാജാവു ദുഃഖിക്കാൻ ഒന്നുകൊണ്ടും അർഹനല്ല സുകൃതവും യശസ്സും നേടിയവനും സകല ഭോഗങ്ങളും അനുഭവിച്ച ദേഹവുമാണദ്ദേഹം.

ജീവത സകല ജനമഫല പാഏ
അംത അമരപതി സദന സിധാഏ
അസ അനുമാനി സോച പരിഹരഹൂ
സഹിത സമാജ രാജപുര കരഹൂ.

ജീവത ജനമ സകല ഫല = ജീവിച്ചിരിക്കെത്തന്നെ ജീവിതത്തിൻെറ സർവ്വഫലവും, പാഏ; അംത അമരപതി സദന = പ്രാപിച്ചുകഴിഞ്ഞു; ഒടുവിൽ ഇന്ദ്രലോകത്തേക്കും, സിധാഏ അസ അനുമാനീ = എഴുന്നള്ളി. ഇതാലോചിച്ച്, സോച പരിഹരഹൂ = ശോകം ഉപേക്ഷിക്ക, സമാജ സഹിത പുര = സമാജസഹിതനായി അയോധ്യാ നഗരത്തിൽ, രാജ കരഹൂ = രാജാവായി വാഴുക.

നിൻെറ പിതാവിനു എന്തു കുറവാണുണ്ടായിട്ടുള്ളതു്? ജീവിച്ചിരിക്കെ അദ്ദേഹം ജന്മഫലമെല്ലാം നേടി മരിച്ചപ്പോഴും ദേവലോകവും അദ്ദേഹത്തിനു ലഭിച്ചു. ഇതിലധികം എന്തു വേണം? ഒരു രാജാവായാൽ ഇതൊക്കെ ആലോചിച്ചു ദുഃഖം കൈവെടിഞ്ഞു അയോധ്യയിൽ രാജാവായി വാണരുളുക.

സുനി സുഠി സഹമേഉ രാജകുമാരൂ
പാകേം ഛത ജനു ലാഗ അംഗാരൂ
ധീരജു ധരി ഭരി ലേഹിം ഉസാസാ
പാപിനി സബഹിം ഭാംതി കുല നാസാ.

സുഠി സുനി രാജകുമാരൂ = മനോഹര (വാണികം) കേട്ടു്

  

ഭരതൻ, ജനു പാകേം ഛരജു അംഗാത്യ ലാഗ = പൊട്ടാറായ പരുവിൽ തീ കോരിയിട്ടാലെന്നവണ്ണം, സഹാമമു; ധീരജു ധരി = ഭയവിവശനായി. ധൈര്യം അവലംബിച്ച്, ഭരി ഉസാ സാ ലേഹീം = ദീർഘനിശ്വാസം വിട്ടുകൊണ്ട് (പറഞ്ഞു:-) പാപിനി സബഹിം ഭാംതി = പാപിനി, സർവ്വവിധത്തിലും, കുല നാസാ = വംശം നശിപ്പിച്ചു

കൈകേയിയുടെ മനോഹരവാണികൾ പാകമായ പരുവിൽ തീ കോരിയിടുന്നതായി ഭരതനു തോന്നി അദ്ദേഹം ധൈര്യമവലംബിച്ചു നെടുവീർപ്പിട്ടു ഇങ്ങനെ പറഞ്ഞു:-ഹേ പാപിനി സൂര്യവംശത്തെത്തന്നെ നാനാപ്രകാരേണ നീ നശിപ്പിച്ചു

ജൗം   പൈ കുരചി രചീ അതി തോഹീ
ജനമത കാഹേ ന മാരേസി മോഹീ
പേഡ കാടി തൈം പാലഉ സീംചാ
മീന ജിഅന നിതി ബാരി ഉലീചാ

ജൗം തോഹീ അതികുരചി രചീ പൈ = നിന്നിൽ ഈ വിധമൊരു ദുർബുദ്ധി ഉണ്ടായിരുന്നു എങ്കിൽ, മോഹീ ജനമത = ഞാൻ ജനിച്ചപ്പോൾത്തന്നെ, കാഹേ ന മാരേസി തൈം പേഡ കാടി = എന്തേ എന്നെ കൊന്നില്ല? നീ, മരം മുറിച്ചിട്ട്, പാലഉ സീംചാ മീന ജിഅന നിതി = ഇലകൾ നനച്ചു. മത്സ്യത്തെ ജീവിപ്പിക്കുന്നതിനുവേണ്ടി, ബാരി ഉലീചാ = വെള്ളത്തിൽനിന്നു നീ പുറത്തെടുത്തു

നിന്നിൽ ഇത്തരമൊരു ദുർബുദ്ധി ഉണ്ടായിരുന്നു എങ്കിൽ ഞാൻ ജനിച്ചപ്പോൾത്തന്നെ എന്തുകൊണ്ട് നീയെന്നെ കൊന്നില്ല? മരത്തിന്റെ കടവെട്ടി നിലത്തു വീഴിച്ചിട്ടു ഇലകൾക്ക നീ ജലസേചനം ചെയ്യുന്നു; മത്സ്യത്തെ ജീവിപ്പിക്കാൻ അതിനെ വെള്ളത്തിൽനിന്നു പുറത്തെടുക്കുകയും ചെയ്യുന്നു, [ബുദ്ധിശൂന്യതയേ ഈ വക പ്രവൃത്തികളിലുള്ളു എന്നു വ്യക്തമാക്കാൻ ഭരതൻ യത്നിക്കുന്നു ]

ദോ:- ഹംസ ബംസു ദസരഥ ജനക
രാമ ലഖന സേ ഭാഇ
ജനനീ തൂ ജനനീ ഭഈ
ബിധി സന കഛു ന ബസാഇ

ഹംസ ബംസു ദസരഥ ജനകു = സൂര്യവംശം ദശരഥൻ അച്ഛൻ, രാമലഖന സേ ഭാഇ = രാമലക്ഷ്മണന്മാർ സഹോദരന്മാർ, ജനനീ തൂ ജനനീ ഭഈ = അമ്മ, നീയാണല്ലോ അമ്മയായതു്, ബിധിസന കഛു ന ബസാഇ=വിധിയെ ആക്കും ലംഘിക്കാൻ കഴിവില്ല.

പ്രശസ്തമായ സൂര്യവംശത്തിൽ പിറക്കാനും, ദശരഥ മഹാരാജാവിന്റെ പുത്രനാകാനും; രാമലക്ഷ്മണന്മാക്കു് സഹോദരനാകാനും എനിക്കു ഭാഗ്യം സിദ്ധിച്ചു. എന്നാൽ നിന്റെ മകനാകാനുള്ള നിർഭാഗ്യമാണു് എനിക്കു ഉണ്ടായതു്. വിധി അലംഘ്യമാണല്ലോ

ചൌ:- ജബ തൈം കുമതി സുമത ജിഅ ഠയേഊ
ഖംഡ ഖംഡ ഹോഇ ഹൃദയ ന ഗയേഊ
ബര മാംഗത മന ഭഇ നഹിം പീരാ
ഗരി ന ജീഹ മുംഹ പരേഉ ന കീരാ

കുമതി ജബ തൈം കുമത = ദുഷ്ടേ, എപ്പോളാണു് നിനക്കു ഈ ദുഷ്ടചിന്ത, ജിയ ഠയേഊ ഹൃദയ=മനസ്സിൽ പ്രബലമായതു്? ഖംഡ ഖംഡ ന ഹോഇ ഗയേഊ = കഷണം കഷണമായി പോകുകയുണ്ടായില്ലല്ലൊ മനസ്സു്, ബരമാംഗത മന പീരാ നഹിം ഭഇ=വരം ചോദിക്കുന്നതിൽ മനസ്സിനു ഒരു പീഡയും ഉണ്ടായില്ല, ജീഹ ന ഗരീ = നാവിനു വേദനയും തോന്നിയില്ല, മുംഹ കീരാ ന പരേഉ = വായിൽ കൃമികളും വീണില്ല.

ദുഷ്ടേ, എന്നാണിങ്ങനെയൊരു ദുഷ്ടവിചാരം നിന്റെ മനസ്സിൽ വേരൂന്നിയതു്? ആ സമയത്തു നിന്റെ മനസ്സെന്തേ ഛിന്നഭിന്നമായിപ്പോയില്ല? വരം ചോദിക്കാൻ നിന്റെ മനസ്സിനു ഒരു പീഡയും ഉണ്ടായില്ല! നാവിനു വേദനയും തോന്നിയില്ല. വായിൽ ആ സമയത്തു കീടങ്ങളും വീണില്ല

ഭൂപപ്രതീതി തോരി കിമി കീൻഹീ
മരനകാല ബിധി മതി ഹരി ലീൻഹീ
ബിധിഹു ന നാരി ഹൃദയഗതി ജാനീ
സകല കപട അഘ അവഗുന ഖാനീ

ഭൂപതോരി പ്രതീതി കിമി കീൻഹി=രാജാവു നിന്നെ എങ്ങനെ വിശ്വസിച്ചു? മരനകാല ബിധി മതിഹരി ലീൻഹി= മരണകാലത്തു ദൈവം അദ്ദേഹത്തിന്റെ ബുദ്ധി അപഹരിച്ചു നാരി ഹൃദയ ഗതി ബിധിഹു ന ജാനീ=സ്ത്രീ ഹൃദയത്തിന്റെ പോക്കു് ദൈവവും അറിഞ്ഞില്ല സകല കപട അഘ അവ ഗുനഖാനീ=എല്ലാ കാപട്യങ്ങളുടേയും പാപങ്ങളുടേയും ദുർഗ്ഗുണങ്ങളുടേയും ആകരമാണു്.

രാജാവു നിന്നെ എങ്ങനെ വിശ്വസിച്ചു? മരണകാലത്തു ദൈവം അദ്ദേഹത്തിന്റെ ബുദ്ധിയും അപഹരിച്ചിരിക്കും എല്ലാത്തരം കാപട്യങ്ങളുടേയും, പാപങ്ങളുടേയും, ദുർഗ്ഗുണങ്ങളുടേയും ആകരമായ സ്ത്രീ ഹൃദയത്തിന്റെ പോക്കു ദൈവത്തിനും അറിഞ്ഞുകൂടാ,

സരല സുസീല ധരമരത രാഉ
സോ കിമി ജാനൈ തീയ സുഭാഉ
അസ കോ ജീവ ജംതു ജഗമാഹീം
ജേഹി രഘുനാഥ പ്രാനപ്രിയ നാഹീം.

രാഉ സരല സുസീല ധരമരത=രാജാവു് സരള ഹൃദയനും

സുശീലനും ധർമ്മതൽപരനുമായ, ലോകിമി ജാനൈ തീയ സുഭാഉ=അദ്ദേഹമെങ്ങനെ അറിയും സ്ത്രീ സ്വഭാവം? ജേഹി രഘുനാഥ പ്രാണപ്രിയ നാഹീം=ശ്രീരാമനെ പ്രാണപ്രിയനായി കരുതാത്ത, അസ ജീവ ജന്തു ജഗമാംഹീം കോ=അപ്രകാരമുള്ള ജീവജന്തു ലോകത്തിൽ ആരുണ്ട്?

ദശരഥമഹാരാജാവ് സരള ഹൃദയനും സുശീലനും ധർമ്മതൽപരനുമാണ്. താദൃശനായ അദ്ദേഹം എങ്ങനെ അറിയും സ്ത്രീസ്വഭാവം? രാമനെ പ്രാണങ്ങളെപ്പോലെ സ്നേഹിക്കാത്ത ഏതെങ്കിലും ഒരു ജീവജന്തു ലോകത്തുണ്ടോ?

> ഭേ അതി അഹിത രാമ തേഉ തോഹീ
> കോ തൂം അഹസി സത്യ കഹു മോഹീ
> ജോ ഹസി സോ ഹസി മുംഹ മസി ലാഈ
> ആംഖി ഓട ഉഠി ബൈഠഹി ജാഈ.

തേഉ രാമ തോഹീ = ആ രാമനാണ് നിനക്ക, അതി അഹിത ഭേ=ഏററവും അഹിതനായി ഭവിച്ചിരിക്കുന്നത്, മോഹി സത്യ കഹു തൂം കോ അഹസി=എന്നോടു സത്യം പറയു. നീ ആരാണ്, ജോഹസി സോഹസി=യാതൊരുത്തിയാണോ നീ; അവൾ തന്നെയായി ഭവിച്ചിരിക്കുന്നു, മുംഹ മസി ലാഈ ഉഠി ജാഈ=മുഖം കറുപ്പിച്ച് എഴുന്നേററു പോയി", ആംഖി ഓട ബൈഠഹി=കണ്ണും പൂട്ടി ഇരിക്കുക

എല്ലാ ജീവജാലങ്ങൾക്കും പ്രാണപ്രിയനാണ് രാമൻ ആ രാമനാണ് നിനക്ക് ഏററവും അഹിതനായി ഭവിച്ചത്. എന്നോടു വാസ്തവം പറയൂ. ജീവജാലങ്ങളിൽപ്പെട്ടവളോ അതോ വേറെ വല്ലവളുമോ ആരാണ് നീ. ആരാവണമെന്ന് നീ ആഗ്രഹിച്ചോ അതായിക്കഴിഞ്ഞിരിക്കുന്നു. കറുത്ത മുഖവുംവെച്ചു കണ്ണും അടച്ചുപോയി ഇരുന്നുകൊള്ളുക.

> ദോ:- രാമബിരോധീ ഹൃദയ തേം
> പ്രഗട കീൻഹ ബിധി മോഹി

മോസമാന കോ പാതകീ ബാദി
കഹൗം കഛു തോഹി

ബിധി മോഹി രാമബിരോധീ ഏദയതേം=വിധി എന്നെ രാമവിമുഖമായ ഏദയത്തോടുകൂടിയവനായി, പ്രകട കീൻഹ= സൃഷ്ടിച്ചിരിക്കുന്നു, മോസമാന പാതകീ കോ = എന്നെക്കാളുമ്പും പാതകിയായി ആരാണുള്ളതു്? തോഹി കഛു കഹൗം ബാദി= നിന്നോടെന്തെങ്കിലും പറയുന്നതു നിഷ്ഫലമാണു്.

രാമനോടു് വിരോധിയായി വർത്തിക്കാനാണു് ദൈവം എന്നെ സൃഷ്ടിച്ചിരിക്കുന്നതു്. ആ സ്ഥിതിക്കു് എന്നെപ്പോലെ പാതകിയായി ആരാണുള്ളതു്? നിങ്ങളെയൊന്നും പറഞ്ഞിട്ടു ഒരു കാര്യവുമില്ല.

ചൗ:- സുനി സത്രുഘ്നന മാതു കുടിലാഈ
ജരഹിം ഗാത രിസ കഛു ന ബസാഈ
തേഹി അവസര കുബരീ തഹം ആഈ
ബസന ബിഭൂഷന ബിബിധ ബനാഈ

മാതു കുടിലാഈ സുനി=മാതാവിൻെറ കുടിലത കേട്ടു്, സത്രുഘ്നനഗാത രിസ ജരഹിം=ശത്രുഘ്നൻെറ ദേഹം കോപത്താൽ ദഹിക്കുവാൻ തുടങ്ങി, കഛു ന ബസാഈ=ശത്രുന്തരമെന്തു്? ബിബിധ ബസന ബിഭൂഷന=വിവിധ വസ്ത്രങ്ങളും ആഭരണങ്ങളും, ബനാഈ തേഹി അവസര=ചാർത്തി ആ അവസരത്തിൽ, കുബരീ തഹം ആ ഈ=മന്ഥര അവിടെ എത്തി.

മാതാവിൻെറ കുടിലതകേട്ടു് ശത്രുഘ്നൻെറ ശരീരം കോപത്താൽ ദഹിക്കാൻ തുടങ്ങി. ശത്രുന്തരമെന്തു്? ആ അവസരത്തിൽ വിവിധ വസ്ത്രാഭരണങ്ങളണിഞ്ഞു മന്ഥര അവിടെ എത്തി.

ലഖി രിസ ഭരേഉ ലഷ്മന ലഘു ഭാഈ
ബരത അനല ഘൃതആഹുതി പാഈ
ഹുമഗി ലാത തകി കൂബര മാരാ
പരി മുംഹ ഭരി മഹി കരത പുകാരാ

ബരത അനല = ജ്വലിക്കുന്ന അഗ്നിയിൽ, ഘൃത ആഹുതി പാഈ=നെയ്യ് ആഹുതി ലഭിച്ചാലെന്നപോലെ, ലഖി ലഷ്മന ലഘു ഭാഈ=(മന്ഥരയെ) കണ്ടിട്ട് ശത്രുഘ്നന്, രിസ ഭരേഉ= ക്രോധം വർദ്ധിച്ച, കൂബര തകി = മന്ഥരയെ നിന്നിമേഷനായി നോക്കി, ഹുമഗി ലാതമാരാ = കൂനിമേൽ മട്ടിച്ചു, പുകാരാ കരത=മുറവിളികൂട്ടി, മുംഹ ഭരി മഹി പരി=കവിഴ്ന്നു് നിലം പതിച്ചു

ജ്വലിക്കുന്ന അഗ്നിയിൽ നെയ്യ് വീണാലെന്നവണ്ണം മന്ഥരയെ കണ്ടിട്ട് ശത്രുഘ്നനു കോപം അധികമായി അദ്ദേഹം അവളെ പിടികൂടി അവളുടെ കൂനിമേൽ മട്ടിച്ചു. മുറവിളി കൂട്ടിക്കൊണ്ട് മന്ഥര കവിഴ്ന്നു നിലം പതിച്ചു

കൂബര ടൂടേഉ ഫൂട കപാരൂ
ദലിത ദസന മുഖ രുധിര പ്രചാരൂ
ആഹ ദഇഅ മൈം കാഹ നസാവാ
കരത നീക ഫലു അനഇസ പാവാ

കൂബര ടൂടേഉ കപാരൂ ഫൂട= കൂന തകന്നു് കപാലം ഇളകി, ദസന ദലിത = പല്ലുകൾ കൊഴിഞ്ഞു, മുഖ രുധിര പ്രചാരൂ = മുഖത്തുനിന്നു ചോരയൊഴുകി, മൈം കാഹ നസാവാ നീക കരത=ഞാനെന്തു നശിപ്പിച്ചു? നല്ലതു ചെയ്തതിന്നു്, അനഇസ ഫലു പാവാ=അനിഷ്ടഫലം കിട്ടി.

മന്ഥരയുടെ കൂന തകന്നു; കപാലം ഇളകി; പല്ലുകൾ കൊഴിഞ്ഞു; മുഖത്തുനിന്നു ചോര ഒലിച്ചു; അവൾ ആക്രോ

ശിച്ചു:—'ഞാനെന്തു നശിപ്പിച്ചു? നല്ലതു ചെയ്തതിനു തിന്മയാണു ഫലമുണ്ടായതു്.

സുനി രിപുഹന ലഖി നഖ സിഖ ഖോടീ
ലഗേ ഘസീടന ധരി ധരി ഝാംടീ
ഭരത ദയാനിധി ദീൻഹ ഛുഡാഈ
കൗസല്യാ പഹിം ഗേ ദോഉ ഭാഈ

സുനി നഖസീഖ ഖോടീ ലഖി=കേട്ടും നഖംമുതൽ ശിരസ്സു വരെയുള്ള പരുക്കകൾ കണ്ടും, രിപുഹന ഝാംടീ ധരി ധരി= ശത്രുഘ്നൻ അവളുടെ മുടിക്ക ചുററിപ്പിടിച്ചു്, ഘസീടന ലഗേ= പുറത്തേക്ക വലിച്ചിഴച്ചു കൊണ്ടുപോകാൻ തുടങ്ങി, ദയാനിധി ഭരത=ദയാനിധിയായ ഭരതൻ, ഛുഡാഈം ദീൻഹ ദോഉ ഭാഈ=വിടുവിച്ചു ഇരുസഹോദരന്മാരും, കൗസല്യാ പഹിം ഗേ=കൗസല്യയുടെ സന്നിധിയിലേക്ക പോയി.

മന്ഥരയുടെ വാക്കകൾ കേട്ടും അവളുടെ ദേഹമാസകലമുള്ള പരുക്കകൾ കണ്ടും ക്രോധം ശമിക്കാതെ ശത്രുഘ്നൻ അവളുടെ തലമുടിക്ക ചുററിപ്പിടിച്ചു വലിച്ചിഴച്ചുകൊണ്ടു് പോകാനാരംഭിച്ചു ദയാനിധിയായ ഭരതൻ അവളെ വിടുവിച്ചു. ഭരതനും ശത്രുഘ്നനും കൗസല്യയുടെ സമീപത്തേക്കപോയി.

ദോ:– മലിന ബസന ബിബരന
ബികല കൃസ സരീര ദുഖ ഭാരു
കനക കലപ ബര ബേലിബന
മാനഹും ഹനീ തുഷാരു

മലിന ബസന ബിബരന ബികല ദുഖഭാരു=മലിനവസനയായി വിവർണ്ണയായി വിഹ്വലയായി വദ്ധിച്ച ദുഃഖം ഹേതുവാൽ, കൃസ സരീര=കൃശശരീരിണിയായി, ബര കനക കലപ ബേലിബന=ശ്രേഷ്ഠമായ കനക കല്പലതാ സമൂ

ഹത്തെ, മാനഹും ഉഷ്ണമേ ഹനി=മഞ്ഞു നശിപ്പിച്ചാലെപ്ര കാരമോ അപ്രകാരം സ്ഥിതി ചെയ്യുന്നുണ്ട്.

ചൗ:- ഭരതഹിം ദേഖി മാതു ഉഠി ധാഈ
മുരഛരിത അവനിപരീ ഝഇം ആഈ
ദേഖത ഭരതു ബികല ഭഏ ഭാരീ
പരേ ചരന തനദസാ ബിസാരീ

ഭരതഹിം ദേഖി മാതു ഉഠി=ഭരതനെ കണ്ട് കൗസല്യ എഴുന്നേററ മുന്നാഞ്ഞു, ഝഇം ആഈ മുരഛരിത=രക്ത സമ്മർദ്ദം ബാധിച്ച് മൂർച്ഛിതയായി, അവനി പരീ ദേഖത ഭരതു= ഭൂമിയിൽവീണതു കണ്ട് ഭരതൻ, ഭാരീ ബികല ഭഏ=അത്യധികം വ്യാകുലനായി ഭവിച്ചു, തനദസാ ബിസാരീ ചരന പരേ=സ്വദേഹസ്ഥിതി മറന്നു് കാൽക്കൽ വീണു

മലിന വസനം ധരിച്ച് വിവർണ്ണയും വ്യാകുലയുമായി, വർദ്ധിച്ച വ്യഥയാൽ ക്ഷീണിച്ച ശരീരത്തോടു കൂടിയവളും മഞ്ഞു നശിപ്പിച്ച കനക കല്പലത എപ്രകാരമോ അപ്രകാരം നിഷ്പ്രഭയുമായി സ്ഥിതി ചെയ്യുന്ന കൗസല്യ, ഭരതനെ കണ്ടഉടനെ എതിരേല്ക്കാൻ പാഞ്ഞുചെന്നു. രക്തസമ്മർദ്ദത്താൽ ദേവി മൂർഛിതയായി ഭൂമിയിൽ വീണു. ആ കാഴ്ചകണ്ട ഭരതൻ അത്യധികം വ്യാകുലനായി സ്വദേഹസ്ഥിതി മറന്നും ഭരതൻ കൗസല്യയുടെ കാൽക്കൽ വീണു

മാതു താത കഹം ദേഹി ദേഖാഈ
കഹം സിയ രാമു ലഷന ദോഉ ഭാഈ
കഇ കഇ കത ജനമീ ജഗ മാംഝാ
ജൗം ജനമി ത ഭഇ കാഹേ ന ബാംഝാ

മാതു താത കഹം=അമ്മേ, അച്ഛനെവിടെ? സിയ രാമു ലഷന ദോഉ ഭാഈ=സീതയും രാമലക്ഷ്മണന്മാരാകുന്ന ഉഭ

  

സഹോദരരും, കഹം? ദേഖാഇൗ ദേഹി = എവിടെ? അവരെ കാണിച്ചു തരു, കഇകഇ ജഗ മാംഝ കത ജനമീ = കൈകേയി ലോകത്തിൽ എന്തിനു ജനിച്ചു, ജൗം ജനമിത = ജനുമെടുത്ത നിലയിലും, കാഹേ ബാംഝാ ന ഭഇ = എന്തുകൊണ്ടു വന്ധ്യ യായില്ല?

അമ്മേ; അച്ഛനും, ജ്യേഷ്ഠനും ലക്ഷ്മണനും സീതാദേവിയും എവിടെ? അവരെ കാണിച്ചുതരു. കൈകേയി എന്തിനുവേണ്ടി ജന്മമെടുത്തു? ജന്മമെടുത്താലും എന്തുകൊണ്ടു അവരം വന്ധ്യയാ യില്ല.

കുലകലംക ജേഹി ജനമേഉ മോഹീ
അപജസ ഭാജന പ്രിയജന ദ്രോഹീ
കോ ത്രിഭുവന മോഹി സരിസ അഭാഗീ
ഗതി അസി തോരീ മാതു ജേഹി ലാഗീ

കുലകലംക അപജസ ഭാജന = കുലകളങ്കിയും അപയശ സ്സിനു പാത്രവും, പ്രിയജന ദ്രോഹീ മോഹി ജനമേഉ = പ്രിയ ജന ദ്രോഹിയും ആയ എന്നെ ജനിപ്പിച്ചതു്, ജേഹി; ത്രിഭുവന മോഹി സരിസ = ആ കൈകേയിയാണു്. മൂന്നു ലോകത്തിലും എനിക്കു തുല്യം, അഭാഗീ കോ മാതു = നിർഭാഗ്യനായിട്ടു് ആരാ ണുള്ളതു്? അമ്മേ, ജേഹി ലാഗീ = ഞാൻ കാരണമാണു്, തോരി അസി ഗതി = അമ്മക്കു് ഈ ഗതി.

കുലകളങ്കിയും അപയശസ്സിനു പാത്രവും പ്രിയജന ദ്രോഹി യുമായ എന്നെ ജനിപ്പിച്ചതു ആ കൈകേയിയാണു്, മൂന്നു ലോ കത്തിലും എനിക്കു തുല്യം നിർഭാഗ്യവാനായിട്ടു ആരാണുള്ളതു്? അമ്മേ, ആ കൈകേയിയുടെ പുത്രനായ ഇവൻ കാരണമാണു് അവിടേക്കു ഈ ഗതി വന്നതു്.

പിതു സുരപുര ബന രഘുബര കേതു
മൈം കേവല സബ അനരഥ ഹേതു

ധിഗ മോഹി ഭയേഉ ബൻബന ആഗീ
ദുസഹ ദാഹ ദുഖ ദൂഷന ഭാഗീ.

പിതു സുരപുര; രഘുബര കേതു=അച്ഛൻ ദേവലോകത്തിൽ; രാമൻ, ബന; സബ അനരഥ ഹേതു = വനത്തിലും. ഈ സർവ്വ അനത്ഥങ്ങൾക്കും കാരണഭൂതൻ, കേവല മൈം; മോഹി ധിഗ= കേവലം ഞാൻതന്നെ എന്നെ ധിക്കരിക്കുന്നു; ബേനു ബന ആഗീ ഭയേഉ = വേണുവനത്തിനു അഗ്നിയായി തീന്നിരിക്കുന്നു, ദുസഹ ദാഹ ദുഖ ദൂഷന ഭാഗീ=ദുസ്സഹദാഹത്തിനും ദുഃഖത്തിനും ദൂഷണത്തിനും പങ്കാളിയായി

പിതാവു സ്വർഗ്ഗത്തിലും; രാമൻ ഘോരാടവിയിലും. ഈ എല്ലാ അനത്ഥങ്ങൾക്കും ഹേതുഭൂതൻ കേവലം ഞാൻ തന്നെയാണ്. മാതാവേ, ഞാനെന്നെ ധിക്കരിക്കുന്നു; ഈ രാജകുടുംബമാകുന്ന വേണുവനത്തിനു അഗ്നിയായി തീന്നിരിക്കയാണും ഞാൻ. ദുസ്സഹദാഹത്തിനും ദുഃഖത്തിനും ദൂഷണത്തിനും ഞാൻ പങ്കാളിയുമായി.

ദോ:- മാതു ഭരതകേ ബചന മൃദു
സുനി പുനി ഉഠീ സംഭാരി
ലിഏ ഉഠാഇ ലഗാഇ ഉര
ലോചന മോചതി ബാരി.

മാതു ഭരതകേ മൃദു ബചന സുനി = അമ്മ ഭരതൻെറ മൃദു വാക്കുകൾ കേട്ടു്, പുനി സംഭാരി ഉഠി = വീണ്ടും നിയന്ത്രിതയായി എഴുന്നേററു്, ഉഠാഇ ഉര ലഗാഇ ലിഏ=എഴുന്നേല്പിച്ച് മാറോടണച്ചാശ്ലേഷിച്ചു, ലോചന ബാരി മോചതി = നേത്രങ്ങളിൽനിന്നു ബാഷ്പം പ്രവഹിച്ചു.

മാതാവു കൗസല്യാദേവി, ഭരതൻെറ കോമളവാക്കുകൾ കേട്ടു വീണ്ടും ആത്മനിയന്ത്രണം ചെയ്തു് എഴുന്നേല്ക്കുകയും ഭരതനെ എടുത്തെഴുന്നേല്പിച്ച് മാറോടണച്ചാശ്ലേഷിക്കുകയും ചെയ്തു.

  

ആ മഹതിയുടെ നേത്രങ്ങളിൽനിന്നു ബാഷ്പം ഒഴുകി.

ചൗ:- സരല സുഭാവ മായ ഹിയ ലാഏ
അതിഹിത മനഹും രാമ ഫിരി ആയേ
ഭേംടേഉ ബഹുരി ലഷന ലഘു ഭാഈ
സോക സനേഹു ന ഹൃദയ സമാഈ.

മനഹും രാമഫിരി ആഏ = രാമൻ മടങ്ങിവന്നുവോ എന്നു തോന്നുമാറ്, സരല സുഭായ അതിഹിത = സരള സ്വഭാവത്തോടെ ഏററവും പ്രേമപൂർവ്വം, മായ ഹിയ ലാഏ; ബഹുരി = മാതാവു മാറോടണച്ചു. അനന്തരം, ലഷന ലഘു ഭാഈ ഭേംടേഉ = ലക്ഷ്മണൻെറ അനുജനെ ആശ്ലേഷിച്ചു, സോക സനേഹു ഹൃദയന സമാഈ = ശോകവും പ്രേമവും ഹൃദയത്തിൽ ഒതുങ്ങിനിന്നില്ല.

രാമൻ മടങ്ങിവന്നാലെങ്ങനെയോ അതുപോലെ സരള സ്വഭാവത്തോടും അതിപ്രേമത്തോടും കൂടി കൗസല്യാദേവി ഭരതനെ മാറോടണച്ചു അനന്തരം ദേവി ലക്ഷ്മണാനുജനേയും പുണന്നു ആ സമയത്തുണ്ടായ ശോക സ്നേഹങ്ങൾ ഹൃദയത്തിലൊതുങ്ങിനില്ക്കത്തക്കവണ്ണം പരിമിതമായിരുന്നില്ല.

ദേഖി സുഭാഉ കഹത സബു കോഈ
രാമമാതു അസ കാഹേ ന ഹോഈ
മാതാ ഭരതു ഗോദ ബൈഠാരേ
ആംസു പോംഛി മൃദുബചന ഉചാരേ.

രാമമാതു അസ കാഹേ ന ഹോഈ = രാമമാതാവു ഇങ്ങനെയല്ലാതെ എങ്ങനെ പെരുമാറും? സുഭാഉ ദേഖി സബ കോഈ = പ്രകൃതം കണ്ട് എല്ലാവരും ഇങ്ങനെ, കഹത = അഭിപ്രായപ്പെട്ടു, മാതാ ഭരതു ഗോദ ബൈഠാരേ = മാതാവു ഭരതനെ മടിയിലിരുത്തി, ആംസു പോംഛി മൃദു ബചന = കണ്ണുനീർ തുടച്ച് മൃദുവാക്കുകളാൽ ഇങ്ങനെ, ഉചാരേ = പറഞ്ഞു: –

  

രാമമാതാവു കൗസല്യ ഈവിധമല്ലാതെ മറെറതുവിധത്തിൽ പെരുമാറും? കൗസല്യയുടെ പ്രകൃതം കണ്ടു എല്ലാവരും ഈ അഭിപ്രായം പ്രകടിപ്പിച്ചു. കൗസല്യ ഭരതനെ അങ്കതലത്തിലിരുത്തി കണ്ണുനീർ തുടച്ചു മൃദുവാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—

അജഹും ബച്ഛ ബലി ധീരജു ധരഹൂ
കുസമഉ സമുഝി സോക പരിഹരഹൂ
ജനി മാനഹു ഹിയ ഹാനി ഗലാനീ
കാല കരമ ഗതി അഘടിത ജാനീ.

ബച്ഛ ബലി = വത്സ, ബലിയപ്പിക്കുന്നു, അജഹും ധീരജു ധരഹൂ = ഇനിയെങ്കിലും ധൈര്യമായിരിക്കൂ, കുസമഉ സമുഝി = ദുഷ്ക്കാലമെന്നറിഞ്ഞു്, സോക പരിഹരഹൂ = ദുഃഖം കൈവെടിയൂ. കാല കരമ ഗതി = കാലത്തിൻേറയും കമ്മത്തിൻേറയും ഗതി, അഘടിത ജാനീ = അഘടിതമെന്നറിഞ്ഞു്, ഹിയ ഹാനി ഗലാനീ ജനി മാനഹു = മനസ്സിൽ ഹാനിയും ഗ്ലാനിയും ഉണ്ടാക്കാതിരിക്കുക.

ഹേ വത്സ, ഞാൻ നിനക്കു ബലിയപ്പിക്കുന്നു. ധൈര്യമായിരിക്കുക. നമുക്കിപ്പോഠം ദുഷ്ക്കാലമാണു്. ഈ വസ്തുത ഗ്രഹിച്ചു് ദുഃഖം കൈവെടിയുക. കാലത്തിൻേറയും കമ്മങ്ങളുടേയും ഗതി തടയുവാൻ ആക്കും സാധ്യമല്ല. ഈ യാഥാത്ഥ്യം ഉണന്നു മനസ്സിൽ ഹാനിക്കും ഗ്ലാനിക്കും ഇടം നല്കാതിരിക്കുക.

കാഹുഹി ദോസ ദേഹു ജനി താതാ
ഭാ മോഹി സബ ബിധി ബാമ ബിധാതാ
ജേ എതേഹു ദുഖ മോഹി ജിആവാ
അജഹും കോ ജാനൈ കാ തേഹി ഭാവാ.

താതാ, കാഹുഹി = വത്സ, ആരിലും, ദോസ ജനി ദേഹു = ദോഷാരോപണം ചെയ്യരുതു്, സബ ബിധി മോഹി = എല്ലാ

പ്രകാരത്തിലും എനിക്ക, ബിധാതാ ബാമ ഭാ = വിധാതാവു പ്രതികൂലമായിട്ടാണ് തീൎന്നിരിക്കുന്നതു്, ജോ എഹ്തേഹു ദുഖ മോഹി = യാതൊരു വിധി, ഇത്രയൊക്കെ ദുഃഖിതയായ എന്നെ, ജി ആവാ; അജഹൂം = ജീവിപ്പിക്കുന്നു; ഇപ്പോഴും, തേഹി ഭാവാ കാ കോ ജാനൈ=അദ്ദേഹത്തിൻെറ മനോഭാവം എന്തെന്നു ആൎക്കറിയാം!

വത്സ, ആരിലും ദോഷാരോപണം അരുതു്. എന്തുകൊണ്ടെന്നാൽ എല്ലാം കൊണ്ടും വിധി എനിക്ക വിപരീതമായിട്ടാണ് തീൎന്നിരിക്കുന്നതു്. [വിധി പ്രതികൂലമാകുന്നതിനു് മററുള്ള വരെന്തു പിഴച്ചു?] ഇത്രയൊക്കെ ഞാൻ ദുഃഖിച്ചിട്ടും വിധി എന്നെ ജീവിപ്പിക്കുകയല്ലെ ചെയ്യുന്നതു്? അദ്ദേഹം ഇനിയും എന്തൊക്കെ ചെയ്യാൻ കണ്ടിട്ടുണ്ടോ? ആൎക്കറിയാം;

ദോ:- പിതു ആയസു ഭൂഷന ബസന
താത തജേ രഘുബീര
ബിസമഉ ഹരഷ ന ഹൃദയ
കഛു പഹിരേ ബലകല ചീര.

താത രഘുബീര = വത്സ, രാമൻ, പിതു ആയസു = അച്ഛൻെറ നിയോഗത്താൽ, ബസന ഭൂഷന = വസ്ത്രാഭരണങ്ങൾ, തജേ ബലകല ചീര പഹിരേ = ത്യജിച്ചു് വല്ക്കലം ഉടുത്തപ്പോഴും, ഹൃദയ ഹരഷ ബിസമഉ = മനസ്സിൽ ഹൎഷമോ വിസ്മയമോ, കഛു ന = ലേശമെങ്കിലും കാട്ടുക ഉണ്ടായില്ല

ഹേ വത്സ, രാമൻ പിതാവിൻെറ ആജ്ഞയനുസരിച്ച വസ്ത്രാഭരണങ്ങൾ ഉപേക്ഷിച്ച മരവുരി ഉടുത്തപ്പോഴും രാമൻെറ മനസ്സിനു ഹൎഷമോ വിസ്മയമോ ഒന്നും ഉണ്ടായില്ല ഈ വസ്തുത നീയും ചിന്തിക്കണം

ചൗ:- മുഖ പ്രസന്ന മന രംഗ ന രോഷൂ
സബ കര സബ ബിധി കരി പരിതോഷൂ

ചലേ ബിപിന സുനി സിയ സംഗ ലാഗീ
രഹൈ ന രാമ ചരന അനുരാഗീ

മുഖ പ്രസന്ന മന രംഗ = മുഖപ്രസാദത്തോടെ, മനസ്സിൽ രാഗവും, രോഷു ന സബകര സബബിധി = രോഷവും ഇല്ലാതെ എല്ലാവരേയും എല്ലാവിധത്തിലും, പരിതോഷു കരി= സന്തോഷിപ്പിച്ച് രാമൻ, ബിപിന ചലേ സുനി സിയ = വനത്തിലേക്ക പോയി, അറിഞ്ഞു സീത, സംഗലാഗീ = കൂടെ പുറപ്പെട്ടു, രാമചരന അനുരാഗീ = രാമപാദ പ്രേമം ഹേതുവായി, രഹൈ ന = പിന്തിരിപ്പിക്കാൻ കഴിഞ്ഞില്ല

മനസ്സിൽ രാഗദേഷങ്ങളില്ലാതെ ഏററവും പ്രസന്നതയോടെ എല്ലാവരേയും സമാശ്വസിപ്പിച്ച രാമൻ വനത്തിലേക്ക പോയി. രാമപ്രയാണവൃത്താന്തം കേട്ടു സീതയും കൂടെ പുറപ്പെട്ടു രാമപാദത്തിൽ സീതയ്ക്കുള്ള പ്രേമം ഹേതുവായി സീതയെ പിന്തിരിപ്പിക്കാൻ കഴിവുണ്ടായില്ല.

സുനതഹി ലഷന ചലേ ഉഠി സാഥാ
രഹഹിം ന ജതന കിഏ രഘുനാഥാ
തബ രഘുപതി സബഹീ സിരുനാഈ
ചലേ സംഗ സിയഅരു ലഘു ഭാഈ

ലഷന സുനതഹി സാഥാ ഉഠി ചലേ = ലക്ഷ്മണനും കേട്ട ഉടനെ തയ്യാറായി കൂടെ പുറപ്പെട്ടു, രഘുനാഥ ജതന കിഏ = രാമൻ ശ്രമിച്ചുനോക്കി, രഹഹിം ന തബ രഘുപതി = പിന്തിരിക്കാൻ കഴിഞ്ഞില്ല, ആ അവസരത്തിൽ രാമൻ, സബഹീ സിരു നാഈ = എല്ലാവരേയും വണങ്ങി, സിയ അരു ലഘു ഭാഈ സംഗ = സീതയോടും അനുജനോടുംകൂടി, ചലേ = പുറപ്പെട്ടു.

സീതയും രാമനും വനത്തിലേക്ക പോകാൻ തീർച്ചയാക്കിയിരിക്കുന്നു എന്ന വൃത്താന്തം കേട്ടു ലക്ഷ്മണനും യാത്രയായി.

രാമൻ ലക്ഷ്മണനെ പിന്തിരിപ്പിക്കാൻ പല ശ്രമവും ചെയ്തു. സഫലമായില്ല എല്ലാവരേയും വണങ്ങി രാമൻ സീതയോടും ലക്ഷ്മണനോടും കൂടി വനത്തിലേക്ക പുറപ്പെട്ടു.

രാമു ലഷന സിയ ബനഹിം സിധാഏ
ഗഇഉം ന സംഗ ന പ്രാന പഠാഏ
ഏഹു സബു ഭാ ഇൻഹ ആംഖിൻഹ ആഗേ
തഉ ന തജാ തനു ജീവ അഭാഗേ

രാമു ലഷന സിയ=രാമനും ലക്ഷ്മണനും സീതയും, ബനഹിം സിധാഏ=വനത്തിലേക്ക പോയി, സംഗ ന ഗഇഉം= ഒന്നിച്ച പോകാൻ കഴിഞ്ഞില്ല, പ്രാന ന പഠാഏ=പ്രാണങ്ങളെ കൂടെ അയക്കാനും സാദ്ധ്യമായില്ല, ഏഹു സബ ഇൻഹ ആംഖിൻഹ ആഗേ ഭാ=ഇതെല്ലാം ഈ കണ്ണുകളുടെ മുമ്പാകെയാണ് സംഭവിച്ചതു്, തഉ അഭാഗേ ജീവ=അപ്പോഴും ഭാഗ്യം കെട്ട ജീവൻ, തനു ന തജാ=ശരീരത്തെ ഉപേക്ഷിക്കുക യുണ്ടായില്ല.

രാമനും ലക്ഷ്മണനും സീതയും വനത്തിലേക്ക പോയി. ഞാൻ അവരൊന്നിച്ച പോകുകയോ എന്റെ പ്രാണങ്ങളെ അവരുടെ കൂടെ അയക്കുകയോ ഉണ്ടായില്ല ഇതൊക്കെ നടന്നതു ഈ കണ്ണുകളുടെ മുമ്പിൽവെച്ച തന്നെയാണ്, എന്നിട്ടും ഭാഗ്യം കെട്ട എന്റെ പ്രാണങ്ങൾ ഈ ശരീരത്തെ കൈവെടിഞ്ഞില്ല.

മോഹി ന ലാജ നിജ നേഹു നിഹാരീ
രാമ സരിസ സുത മൈം മഹതാരീ
ജിഅഇ മരഇ ഭല ഭൂപതി ജാനാ
മോര ഹൃദയ സതകുലിസ സമാനാ

മോഹി നിജ നേഹു നിഹാരീ=എനിക്കെന്റെ സ്നേഹ പ്രകൃതി കണ്ടിട്ടു്, ന ലാജ; രാമ സരിസ സുത=ലജ്ജയുണ്ടാ

യില്ല. രാമന്നു തുല്യനായൊരു പുത്രൻെറ, മഹതാരീ മൈം ജിഅഉ = മാതാവാണ് ഞാൻ ജീവിക്കാനും, മരഉ ഭൂപതി ലെജാനാ=മരിക്കാനും രാജാവിന്നു നല്ലപോലെ അറിയാമായിരുന്നു, മോര ഹൃദയ സതകുലിസ സമാനാ=എൻെറ ഹൃദയമാകട്ടെ നൂറ വജ്രായുധത്തിന്നു തുല്യവുമാണ്.

എനിക്കു രാമനോടുള്ള പ്രേമത്തെക്കുറിച്ചു ലജ്ജയാണുണ്ടാകുന്നതു്. എൻെറ ആ സ്നേഹം യഥാർത്ഥമായിരുന്നു എങ്കിൽ രാമൻെറ വേർപാടിൽ ഞാൻ മരിക്കേണ്ടതായിരുന്നില്ലേ? അതുണ്ടായില്ലല്ലോ. മഹാരാജാവിൻെറ സ്ഥിതി നോക്കു അദ്ദേഹത്തിന്നു ജീവിക്കാനും മരിക്കാനും നന്നായറിയാമായിരുന്നു രാമൻെറ വേർപാടു അദ്ദേഹത്തെ ദിവംഗതനാക്കി, അദ്ദേഹത്തിൻെറ ഹൃദയം വാത്സല്യഭരിതമായിരുന്നു. എൻെറ ഹൃദയമാകട്ടെ നിരവധി വജ്രായുധത്തിന്നു സമാനവുമാണ്. അല്ലെങ്കിൽ രാമൻെറ വേർപാടിൽ ഞാൻ ജീവസന്ധാരണം ചെയ്യുമോ? ഇല്ല തീർച്ചയായും ഇല്ല

ദോ:- കൌസല്യാകേ ബചന സുനി
ഭരത സഹിത രനിവാസു
ബ്യാകുല ബിലപത രാജഗൃഹ
മാനഹും സോക നിവാസു

കൗസല്യാകേ ബചന സുനി = കൗസല്യയുടെ വാക്കുകാം കേട്ട്, ഭരത സഹിത രനിവാസു = ഭരതനോടുകൂടിയുള്ള അന്തഃപുരനിവാസികാം, ബ്യാകുല രാജഗൃഹ = വ്യാകുലരായി രാജഗൃത്തിലുള്ളവർ, മനഹും സോകനിവാസു ബിലപത = ശോകാലയ നിവാസികളോ എന്നു തോന്നുമാറു വിലപിച്ചുകൊണ്ടിരുന്നു

കൗസല്യയുടെ വാക്കുകാം കേട്ട് ഭരതനൊപ്പമുള്ള സകല അന്തഃപുരജനങ്ങളും വ്യാകുലരായി രാജ മന്ദിരത്തിലുള്ളവർ വിലപിക്കുന്നതു കണ്ടാൽ രാജമന്ദിരംതന്നെ ശോകനിവാസമാണോ എന്നു തോന്നും.

ചൗ:- ബിലപഹിം ബികല ഭരത ദോഉ ഭാഈ
കൗസല്യാ ലിഏ ഹൃദയ ലഗാഈ
ഭാംതി അനേക ഭരതു സമുഝാഏ
കഹി ബിബേകമയ ബചന സുനാഏ

ഭരത ദോഉ ഭാഈ ബികല = ഭരതനും ശത്രുഘ്നനും വ്യാകുലരായി, ബിലപഹിം കൗസല്യാ = വിലപിക്കാനാരംഭിച്ചപ്പോൾ കൗസല്യ, ഹൃദയ ലഗാഈ ലിഏ ഭരതു = മാറോടണച്ചു ഭരതനെ. അനേക ഭാംതി സമുഝാഏ = പലതരത്തിലും സമാശ്വസിപ്പിക്കുകയും, ബിബേക മയ ബചന കഹി സുനാഏ = വിവേകമയങ്ങളായ വാക്കുകൾ പറഞ്ഞു കേൾപ്പിക്കുകയുംചെയ്തു

ഭരതനും ശത്രുഘ്നനും വ്യാകുലരായി വിലപിക്കാൻ തുടങ്ങി, ആ അവസരത്തിൽ കൗസല്യ അവരെ ആശ്ലേഷിക്കുകയും വിവേകമയങ്ങളായ വാക്കുകൾ പറഞ്ഞു കേൾപ്പിച്ചു പലതരത്തിലും ഭരതനെ സമാശ്വസിപ്പിക്കുകയും ചെയ്തു

ഭരതഹു മാതു സകല സമുഝാഈ
കഹി പുരാന ശ്രുതി കഥാ സുഹാഈ
ഛല ബിഹീന സുചി സരല സുബാനീ
ബോലേ ഭരത ജോരി ജുഗപാനീ

ഭരതഹു സുഹാഈ ശ്രുതി പുരാനകഥാ കഹി = ഭരതനും മനോഹരങ്ങളായ വേദപുരാണ കഥകൾ പറഞ്ഞു, സകല മാതു സമുഝാഈ = സകല മാതാക്കളേയും സമാശ്വസിപ്പിച്ചു, ജുഗപാനീ ജോരി ഭരത = രണ്ടു കൈയും കൂപ്പി ഭരതൻ, ഛല ബിഹീന സുചി = നിർവ്യാജങ്ങളും പവിത്രങ്ങളും, സരല സുബാനീ ബോലേ = സരസങ്ങളുമായ സദ്വാണികളാൽ പറഞ്ഞു: —

ഭരതനും മനോഹരങ്ങളായ വൈദിക കഥകളും പുരാണ കഥകളും പറഞ്ഞു അമ്മമാരെയെല്ലാം ആശ്വസിപ്പിച്ചു. രണ്ടു

കൈയും അഞ്ജലി ബന്ധിച്ചു ഭരതൻ നിൎമ്മായങ്ങളും പവിത്ര ങ്ങളും സരളങ്ങളും ആയ സാദ്വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:_

ജേ അഘ മാതുപിതാസുത മാരേം
ഗാഇ ഗോഠ മഹീസുര പുര ജാരേം
ജേ അഘ തിയ ബാലക ബധ കീൻഹേ
മീത മഹീപതി മാഹുര ദീൻഹേ

മാതു പിതാ സുതമാരേം = മാതാപിതാക്കളേയും പുത്രന്മാ ന്മാരേയും വധിക്കുന്നതുകൊണ്ടുണ്ടാകുന്നതു്, ജേ അഘ ഗാഇ ഗോഠ = യാതൊരു പാപമോ, ഗോശാലയേയും, മഹീസുര പുര ജാരേം = അഗ്രഹാരങ്ങളേയും അഗ്നിക്കിരയാക്കുന്നതുകൊണ്ടു ണ്ടാകുന്നതു് (യാതൊരു പാപമോ), തിയ ബാലക ബധ കീൻഹേ = സ്ത്രീകളേയും കുട്ടികളേയും വധിച്ചതുകൊണ്ടുണ്ടാകു ന്നതു, ജേ അഘ മീതമഹീപതി = യാതൊരു പാപമോ മിത്ര ങ്ങളാകുന്ന രാജാക്കന്മാൎക്കും, മാഹുര ദീൻഹേ = വിഷം കൊടു ക്കുന്നതുകൊണ്ടുണ്ടാകുന്നതു് (യാതൊരു പാപമോ)

ജേ പാതക ഉപപാതക അഹഹീം
കരമ ബചന മനഭവ കബി കഹഹീം
തേ പാതക മോഹി ഹോഹു ബിധാതാ
ജൗം ഏഹു ഹോഇ മോരമത മാതാ

കരമ ബചന മനഭവ = കൎമ്മവചന മനോഭാവങ്ങളായി, കബി കഹഹീം = കവികൾ വൎണ്ണിക്കുന്ന, ജോ പാതക ഉപ പാതക അഹഹീം, യാതൊരു പാതകങ്ങളും ഉപപാതകങ്ങളും ഉണ്ടോ, തേ പാതക ബിധാതാ = ആ പാതകങ്ങളെല്ലാം ഹേ വിധേ, മോഹി ഹോഹു മാതാ = എനിക്കുണ്ടാകട്ടെ; അമ്മേ, ജൗം ഏഹു മോര മത ഹോഇ = ഈ വിഷയകളിൽ എൻെറ അറിവും ആലോചനയും ഉള്ളപക്ഷം.

മാതൃ പിതൃ പുത്രവധം, ഗോബ്രാഹ്മണ നിവാസധ്വംസം, സ്ത്രീ ശിശുഹത്യ, രാജസ്യഹൃൽ വിഷദാനം എന്നിങ്ങനെ ലോകത്തിൽ എത്രയെത്ര പാതകങ്ങളും ഉപപാതകങ്ങളുമുണ്ടോ കൈകേയി ചെയ്ത കാര്യങ്ങളിൽ എൻെറ അറിവും ആലോചനയുമുണ്ടെങ്കിൽ ആ പാതകങ്ങളെല്ലാം എനിക്കായിരിക്കട്ടെ

ദോ:- ജേ പരിഹരി ഹരിഹര ചരന
ഭജഹിം ഭൂതഗന ഘോര
തേഹി കൈ ഗതി മോഹി ദേഉ
ബിധി ജൗം ജനനീ മത മോര.

ജേ ഹരിഹര ചരന പരിഹരി = എതൊരുവൻ ഹരിയുടേയും ഹരൻേറയും തൃപ്പാദങ്ങളെ വെടിഞ്ഞു്, ഘോര ഭൂതഗന ഭജഹിം = ഘോര ഭൂതങ്ങളെ ഭജിക്കന്നുവോ, തേഹി കൈ ഗതി ജനനീ = അവരുടെ ഗതി, ഹേ, മാതാവേ, ജൗം മോരമതി = ഇക്കാര്യത്തിൽ എൻെറ അറിവും ആലോചനയും ഉണ്ടെങ്കിൽ, ബിധി മോഹി ദേഉ = വിധി എനിക്ക നൽകട്ടെ

കൈകേയിയുടെ സംരംഭത്തിൽ എനിക്ക പങ്കുള്ളപക്ഷം വിഷ്ണുവിനേയും ശിവനേയും ഭജിക്കാതെ ദുർദ്ദേവതകളെ ഭജിക്കന്നവൎക്ക എന്തു ദുൎഗ്ഗതിയാകുന്നോ ആ ദുൎഗ്ഗതി വിധി എനിക്ക തരട്ടെ

ചൗ:- ബേചഹിം ബേദു ധരമു ദുഹി ലേഹീം
പിസുന പരായ പാപ കഹി ദേഹീം
കപടീ കുടില കലഹപ്രിയ ക്രോധീ
ബേദ ബിദൂഷക ബിസ്വ ബിരോധീ.

ബേദു ബേചഹിം = വേദത്തെ വില്ക്കുന്നവനും, ധരമുദുഹി ലേഹീം = സ്വാഭിലാഷ പൂൎത്തിക്കായി ധൎമ്മാനുഷ്ഠാനം ചെയ്യുന്നവനും, പരായ പാപ കഹി ദേഹീം പിസുന = അന്യന്മാരുടെ പാപങ്ങളെ കൊട്ടിഘോഷിച്ചുകൊണ്ടു നടക്കുന്ന പിശുനനും,

കപടീ, കുടില കലഹപ്രിയ = കാപട്യവാനും, കുടിലനും, കലഹപ്രിയനും, ക്രോധീ വേദവിദൂഷക = ക്രുദ്ധനും വേദങ്ങളെ ദൂഷിക്കുന്നവനും, ബിസ്വ ബിരോധീ = വിശ്വത്തിനു വിരോധം ചെയ്യുന്നവനും

ലോഭീ ലംപട ലോലുപചാരാ
ജേ താകഹിം പരധന പരദാരാ
പാവഉം മൈം തിൻഹ കൈ ഗതി ഘോരാ
ജൗം ജനനീ ഏഹു സംമത മോരാ.

ലോഭീ ലംപട = ലോഭിയും ലമ്പടനും, പരധന പരദാരാ = പരധനത്തിലും പരദാരങ്ങളിലും, താകഹിം ജേ ലോലുപചാരാ = ലോലുപസ്ഥിതിയായ ദുരാഗ്രഹിയും, വഞ്ചകനും ആയ, തിൻഹ കൈ ഘോരാഗതി = ഇപ്പറഞ്ഞവരുടെയെല്ലാം ഭയങ്കരാനുഭവം, ജനനീ ഏഹു മോരാ സംമത ജൗം = ഹേ മാതാവേ, ഇക്കാര്യത്തിൽ എന്റെ സമ്മതമുള്ളപക്ഷം, മൈം പാവഉം = ഞാൻ പ്രാപിക്കട്ടെ

ലോകത്തിൽ ഏതെല്ലാം വിധത്തിലുള്ള ദുഷ്ടന്മാരുണ്ടോ അവരുടെ അധർമ്മവൃത്തികൾക്കു അവർക്കു ലഭിക്കുന്ന ശിക്ഷ എന്തോ അതെല്ലാം ഇക്കാര്യത്തിൽ (രാമാഭിഷേക വിഘ്നത്തിലും രാമവനവാസത്തിലും) എന്റെ അറിവും സമ്മതവുമുള്ളപക്ഷം ഞാൻ അനുഭവിക്കട്ടെ [ധർമ്മത്തെ ധർമ്മത്തിന്നായിക്കൊണ്ടുതന്നെ വേണം അനുഷ്ഠിക്കാൻ. ഫലത്തെ ആസ്പദമാക്കി ധർമ്മം ചെയ്യുന്നതു പാപമാണ് യുധിഷ്ഠിരൻ പറയുന്നതു നോക്കു: — 'ധർമ്മം ചരാമി സുശ്രോണി, ന ധർമ്മ ഫലകാരണാൽ ധർമ്മ വാണിജ്യകോ ഹീനോ ജഘന്യോ ധർമ്മവാദിനാം'. ഈ ആശയത്തിനെതിരായി ധർമ്മാനുഷ്ഠാനം ചെയ്യുന്നവനാണ് ധർമ്മത്തെ ദൂഷണം ചെയ്യുന്നവൻ.]

  

ജേ നഹിം സാധുസംഗ അനുരാഗേ
പരമാരഥ ബിമുഖ അഭാഗേ
ജേ ന ഭജഹിം ഹരി നരതനു പാഈ
ജിൻഹഹിം ന ഹരിഹര സുജസു സുഹാഈ.

ജേ സാധുസംഗ അനുരാഗേ നഹിം = ആക്ക സജ്ജനസംഗങ്ങളിൽ പ്രീതിയില്ലയോ, അഭാഗേ പരമാരഥ ബിമുഖ = ഏതൊരു ഭാഗ്യം കെട്ടവർ പരമാത്ഥ മാർഗ്ഗത്തിൽ വിമുഖരാകുന്നോ, ജേ നരതനു പാഈ ഹരി = ഏതൊരുവർ മനുഷ്യജന്മം ലഭിച്ചിട്ട് ഭഗവാനെ, ന ഭജഹിം = ഭജിക്കുന്നില്ലയോ, ജിൻഹഹിം ഹരിഹര സുജസു = ആക്ക ഹരിയുടേയും ഹരൻേറയും സൽകീത്തി, ന സുഹാഈ = ഹൃദ്യമാകുന്നില്ലയോ.

തജി ശ്രുതി പംഥ ബാമപഥ ചലഹീം
ബംചക ബിരചി ബേഷു ജഗു ഛലഹീം
തിൻഹ കൈ ഗതി മോഹി സംകര ദേഉ
ജനനീ ജൗം ഏഹു ജാനൗം ഭേഉ.

ശ്രുതി പംഥ തജി ബാമപഥ ചലഹീം = വേദമാർഗ്ഗം ത്യജിച്ച് വാമപഥത്തിൽ സഞ്ചരിക്കുന്നു, ബംചക ബേഷു ബിരചി= വഞ്ചകൻ യോഗ്യൻെറ വേഷത്തിൽ നടന്നു, ജഗു ഛലഹീം = ലോകത്തെ വഞ്ചിക്കുന്നു, ഹേ മാതാവേ, ജൗം ഭേഉ ജാനൗം = ഇക്കാര്യത്തിൽ എൻെറ സമ്മതമുള്ളപക്ഷം, തിൻഹ കൈ ഗതി സംകര മോഹി ദേഉ = ഇപ്പറഞ്ഞ പാപികളുടെയെല്ലാം അനുഭവം ശിവൻ എനിക്ക തരട്ടെ

സജ്ജന ഭക്തിയില്ലാത്തവക്കും പരമാത്ഥ മാർഗ്ഗത്തിൽ വൈമുഖ്യമുള്ള നിർഭാഗ്യക്കും, മനുഷ്യജന്മം ലഭിച്ചിട്ട ഭഗവദ് ഭജനം ചെയ്യാത്തവക്കും, ഹരിയുടേയും ഹരൻേറയും ശുഭയശസ്സ ഹൃദ്യമാകാത്തവക്കും വേദമാർഗ്ഗം കൈവെടിഞ്ഞു കുപഥ (വാമമാർഗ്ഗ) സഞ്ചാരം ചെയ്യുന്നവക്കും, യോഗ്യന്മാരായി നടിച്ചു ലോ

കത്തെ വഞ്ചിക്കുന്ന ദുഷ്ടക്ക് എന്തെന്തു ഘോരാനുഭവങ്ങളാണോ ഉണ്ടാകുക എന്റെ മാതാവായ കൈകേയി ചെയ്ത കാര്യത്തിൽ എന്റെ അറിവും സമ്മതവുമുള്ള പക്ഷം, അതെല്ലാം ശിവൻ എനിക്കു നൽകട്ടെ [മന്ത്രശാസ്ത്രത്തിൽ അഞ്ചുവിധം മാർഗ്ഗമാണു് പ്രതിപാദിച്ചിരിക്കുന്നതു്. 1. വാമാചാരം 2. വീരാചാരം 3 സിദ്ധാന്താചാരം 4 കൗലാചാരം 5 വേദാചാരം. ഇവയിൽ ആദ്യത്തെ നാലെണ്ണത്തിനും അധികാരികൾ ശൂദ്രരാണു്. വേദാചാരത്തിന്നധികാരികൾ ദ്വിജാതീയന്മാരുമാണു്. വേദാചാരാന്തർഗ്ഗതങ്ങളാണു് വൈഷ്ണവാചാരവും, ശൈവാചാരവും, ദക്ഷിണാചാരവും. വാമമാർഗ്ഗത്തിനു അഞ്ചു തത്വങ്ങളുള്ളതായി പറയപ്പെട്ടിരിക്കുന്നു മദ്യം, മാംസം, മൈഥുനം, മത്സ്യം, മുദ്ര. ഇവയാണു് ആ അഞ്ചു തത്വവും].

ദോ:– മാതു ഭരത കേ ബചന സുനി
സാംചേ സരല സുഭായ
കഹതി രാമപ്രിയ താത തുംഹ
സദാ ബചന മന കായ.

മാതു ഭരതകേ = മാതാവു ഭരതന്റെ, സുഭായ സരല = നൈസർഗ്ഗികമായിത്തന്നെ സരളവും, സാംചേ ബചന സുനി = യഥാർത്ഥവുമായ വാക്കുകൾ കേട്ടു്, കഹതി താത തുംഹ = പറഞ്ഞു:— ഹേ വത്സ, നീ, ബചന മന കായ = വാക്കുകൊണ്ടും ഹൃദയം കൊണ്ടും ശരീരം കൊണ്ടും, സദാ രാമപ്രിയ = സദാ രാമനു പ്രിയപ്പെട്ടവനാണു്.

കൗസല്യാദേവി, സ്വാഭാവികമായിത്തന്നെ സരളവും യഥാർത്ഥവുമായ ഭരത വാക്കുകൾ കേട്ടു ഇങ്ങനെ പറഞ്ഞു:— ഹേ വത്സ, വാക്കുകൊണ്ടും ഹൃദയം കൊണ്ടും ശരീരം കൊണ്ടും നീ സദാ രാമനു പ്രിയപ്പെട്ടവനാണു്. (ഭരതനെക്കുറിച്ചുള്ള എല്ലാ ശങ്കയും കൗസല്യയിൽനിന്നു തിരോഹിതമായി).

ചൗ:- രാമ പ്രാന് തേം പ്രാന തുംഹാരേ
തുംഹ രഘുപതിഹിം പ്രാനതേം പ്യാരേ
ബിധു ബിഷ ചവൈ സ്രവൈ ഹിമ ആഗീ
ഹോഇ ബാരിചര ബാരി ബിരാഗീ

രാമ തുംഹാരേ പ്രാന തേം പ്രാന = രാമൻ നിനക്ക പ്രാണങ്ങളിൽവെച്ച പ്രാണനാണ്, തുംഹ രഘുപതിഹി പ്രാന തേം പ്യാരേ = നീ രാമനു പ്രാണപ്രിയനാണ്, ബിധു ബിഷ ചവൈ = ചന്ദ്രനിൽനിന്നു വിഷം ഒഴുകട്ടെ, ഹിമ ആഗീ സ്രവൈ = മഞ്ഞിൽനിന്നു അഗ്നി ഒഴുകട്ടെ, ബാരി ചര ബാരി ബിരാഗീ ഹോഇ = ജലചരങ്ങൾ ജല വൈരാഗ്യത്തോടുകൂടിയതായിത്തീരട്ടെ.

ഭഏ ഗ്യാന ബരു മിടൈ ന മോഹൂ
തുംഹ രാമഹിം പ്രതികൂല ന ഹോഹൂ
മത തുംഹാര ഏഹ ജോ ജഗ കഹഹീം
സോ സപനേഹും സുഖ സുഗതി ന ലഹഹീം

ബരു ഗ്യാന ഭഏ മോഹൂ ന മിടൈ = വിശിഷ്ട ജ്ഞാനമുണ്ടായിട്ടും മോഹബുദ്ധി അകലാതിരിക്കട്ടെ, എന്നാലും, തുംഹ രാമഹിം പ്രതികൂല ന ഹോഹൂ = നീ രാമനു ഒരിക്കലും പ്രതികൂലിയായി വരുന്നതല്ല, ഏഹ തുംഹാര മത ജഗ ജോ കഹഹീം = നിനക്കിക്കാര്യത്തിൽ അറിവും സമ്മതവും ഉണ്ടെന്നു ലോകത്തിൽ ആർ പറയുന്നുവോ, സോ സപനേഹും സുഖ സുഗതി = അവർ സ്വപ്നേപി സുഖവും സദ്ഗതിയും, ന ലഹഹീം = പ്രാപിക്കുന്നതല്ല.

രാമനു നിന്നോടും നിനക്കു രാമനോടും പ്രാണനിർവ്വിശേഷമായ പ്രേമമാണുള്ളതെന്നു എനിക്കറിയാം. ചന്ദ്രൻ വിഷവും, മഞ്ഞു അഗ്നിയും ഒഴുക്കിയെന്നുവരാം, മത്സ്യങ്ങൾ ജലവിമുഖങ്ങളായി ജീവിച്ചെന്നുവരാം; വിശിഷ്ട ജ്ഞാനി മോഹാന്ധനാ

യെന്നുവരാം; എന്നാൽ കൂടിയും നീ രാമനു എതിരായി നില്ക്കു ന്നവനല്ല. രാമൻെറ വനവാസ വിഷയത്തിൽ നിനക്കു പങ്കുണ്ടെന്നു പറയുന്നവൎക്കു സ്വപ്നേപി സുഖവും സദ്ഗതിയും സിദ്ധിക്കുകയുമില്ല.

അസ കഹി മാതു ഭരതു ഹിയ ലാഏ
ഥന പയ സ്രവഹിം നയന ജല ഛാഏ
കരത ബിലാപ ബഹുത ഏഹി ഭാംതീ
ബൈഠഹി ബീതി ഗഈ സബ രാതീ.

അസകഹി മാതാ = ഇങ്ങനെ പറഞ്ഞു മാതാവു്, ഭരതു ഹിയ ലാഏ = ഭരതനെ മാറോടണച്ചാശ്ലേഷിച്ചു, ഥന പയ സ്രവഹിം = സ്തനങ്ങൾ ചുരന്നു; നയന ജല ഛാഏ = നേത്രങ്ങൾ ബാഷ്പപൂൎണ്ണങ്ങളുമായി, ഏഹി ഭാംതി ബഹുത ബിലാപ കരത = ഇപ്രകാരം വളരെ വിലപിച്ചു്, രാതീ സബ ബൈഠഹിം = രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്നുതന്നെ, ബീതി ഗഈ = കഴിച്ചുകൂട്ടി.

ഇപ്രകാരം പറഞ്ഞു കൗസല്യ ഭരതനെ മാറോടണച്ചാശ്ലേഷിച്ചു. ആ സമയത്തു ആ മാതാവിൻെറ സ്തനങ്ങൾ ചുരക്കുകയും കണ്ണുകളിൽ ബാഷ്പം വ്യാപിക്കുകയും ചെയ്തു ഇങ്ങനെ വളരെ നേരം വിലപിച്ചു ഉറക്കമിളിച്ചിരുന്നുതന്നെ അവർ രാത്രി കഴിച്ചുകൂട്ടി.

ബാമദേഉ ബസിഷ്ഠ തബ ആഏ
സചിവ മഹാജന സകല ബോലാഏ
മുനി ബഹുഭാംതി ഭരത ഉപദേസേ
കഹി പരമാരഥ ബചന സുദേസേ.

തബ ബാമദേഉ ബസിഷ്ഠ ആഏ = ആ അവസരത്തിൽ വാമദേവനും വസിഷ്ഠനും വന്നു്, സചിവ സകല മഹാജന =

  

മന്ത്രിയേയും സബ്ബ മാലോകരേയും, ബോലാംഏ; മുനി ബഹു ഭാംതി = വിളിച്ചുവരുത്തി. മുനിമാർ പലപ്രകാരത്തിലും, ഭരത ഉപദേസേ, സുദേസേ = ഭരതനെ ഉപദേശിച്ചു സുന്ദരങ്ങളും, പരമാരഥ ബചന കഹി = പരമാത്ഥങ്ങളുമായ വാക്കുകൾ പറഞ്ഞു്.

ആ അവസരത്തിൽ വാമദേവ മഹർഷിയും, വസിഷ്ഠ മഹ ഷിയും സന്നിഹിതരായി മന്ത്രിയേയും മാലോകരേയും വിളിച്ചു വരുത്തി. മുനിമാർ സുന്ദരങ്ങളും പരമാത്ഥങ്ങളുമായ വാക്കുകൾ പറഞ്ഞു് പലപ്രകാരത്തിലും ഭരതനെ ഉപദേശിച്ചു.

ദോ:- താത ഹൃദയ ധീരജ ധരഹു
കരഹു ജോ അവസര ആജ്ഞ
ഉഠേ ഭരത ഉരബചന സുനി
കരന കഹേഉ സബ സാജ്ഞ.

താത ഹൃദയ ധീരജ ധരഹു=ഹേ വത്സ, മനസ്സിൽ ധൈര്യം അവലംബിക്കുക, ജോ അവസര ആജ്ഞ കരഹു = അവസരോ ചിതമായി ഇപ്പോൾ കാര്യങ്ങൾ പ്രവർത്തിക്കുക, ഗുരബചന സുനി ഭരത=ഗുരുവചനം കേട്ടു് ഭരതൻ, ഉഠേ സബകാജ്ഞ കരന= എഴുന്നേററു് എല്ലാ കാര്യങ്ങളും പ്രവർത്തിക്കാൻ, കഹേഉ = കല്പിച്ചു.

ഹേ വത്സ, ധൈര്യമവലംബിച്ചു് അവസരോചിതം കാര്യ ങ്ങളനുഷ്ഠിക്കുക; ഗുരുവചനം കേട്ടു ഭരതൻ എഴുന്നേററു എല്ലാ ഏർപ്പാടുകളും ചെയ്യാൻ കല്പിച്ചു

ചൌ:- നൃപ തനു ബേദ ബിഹിത അൻഹവാവാ
പരമ ബിചിത്ര ബിമാന ബനാവാ
ഗഹി പഗ ഭരത മാതു സബ രാഖീം
രഹീം രാമദരസന അഭിലാഖീം

ബേദ ബിഹിത സ്പതനു = വേദവിധിയനുസരിച്ച് ദശരഥന്റെ മൃതദേഹം, അൻഹവാവാ = കളിപ്പിച്ചു, പരമ ബിചിത്ര ബിമാന ബനാവാ = ഏററവും വിചിത്രമായ വിമാനമുണ്ടാക്കിച്ചു, ഭരത പദ ഗഹി സബ മാതു = ഭരതൻ കാല്പകരം പിടിച്ച്, എല്ലാ അമ്മമാരേയും, രാഖീം = ഉടന്തടി ചാട്ടത്തിൽ നിന്നു പിന്തിരിപ്പിച്ചു, രാമദരസന അഭിലാഖീം = രാമനെ ദർശിക്കാനുള്ള അഭിലാഷത്താൽ, രഹീം = പിൻവാങ്ങി.

വേദവിധി പ്രകാരം ദശരഥമഹാരാജാവിന്റെ മൃതദേഹത്തെ നീരാടിച്ചു. മറെറാരുഭാഗത്തു ഏററവും വിചിത്രമായൊരു വിമാനവും ഉണ്ടാക്കിച്ചു ഉടന്തടി ചാടാനൊരുങ്ങിയ അമ്മമാരെ ഭരതൻ, കാല്പ പിടിച്ചു ആ സാഹസകൃത്യത്തിൽനിന്നു പിന്തിരിപ്പിച്ചു. അവർ രാമദർശനാഭിലാഷത്താൽ അവരുടെ ഉദ്യമത്തിൽനിന്നു പിന്മാറുകയും ചെയ്തു. (കൈകേയിക്കും പശ്ചാത്താപമുണ്ടായിക്കഴിഞ്ഞിരിക്കും ആ ഹതഭാഗ്യയുടെ ആകാശഹർമ്മ്യമെല്ലാം തകന്നു. ഭരതനെ, സ്വഹിതത്തിന്നു വിധേയനാക്കാമെന്ന അവളുടെ വ്യാമോഹവും നിഷ്ഫലമായി മന്ഥരയുടെ ഉപദേശം കൈക്കൊണ്ടതു തെററായിപ്പോയെന്നും കൈകേയിക്കു തോന്നിയിരിക്കണം. അതാണല്ലോ സതി അനുഷ്ഠിക്കുവാൻ ഭരതമാതാവും സന്നദ്ധയായതു്. 'ദൈവീ വിചിത്രാ ഗതീ' എന്നതു പരമാൎത്ഥമായിരിക്കുന്നു!)

ചംദന അഗര ഭാര ബഹു ആഏ
അമിത അനേക സുഗംധ സുഹാഏ
സരജു തീര രചി ചിതാ ബനാഈ
ജനു സുരപുര സോപാന സുഹാഈ

ചംദന അഗര ബഹു ഭാര ആഏ = ചന്ദനവും അകിലും വളരെ വരുത്തിച്ചു, അനേക അമിത സുഹാഏ സുഗംധ = അനേക തരത്തിൽ അപരിമിതങ്ങളും സുന്ദരങ്ങളുമായ സുഗന്ധദ്രവ്യങ്ങളും,

സരജൂതീര ചിതാ രചീ ബനാഈ = സരയൂനദിയുടെ തീരത്തു ചിതയുണ്ടാക്കി, ജനു സുരപുര സുഹാഈ സോപാനാ = അതു കണ്ടാൽ ഇന്ദ്രനഗരത്തിലേക്കുള്ള സുന്ദര സോപാനമോ എന്നു തോന്നും.

ചന്ദനവും അകിലും വളരെ വരുത്തി; അനേകതരത്തിലുള്ള അപരിമിതങ്ങളും സുന്ദരങ്ങളുമായ സുഗന്ധദ്രവ്യങ്ങളും കൊണ്ടു വരുവിച്ചു സരയൂനദിയുടെ തീരത്തു, ഇന്ദ്രപുരത്തേയ്ക്കുള്ള സുന്ദര സോപാനമോ എന്നു തോന്നുമാറു ചിതയുണ്ടാക്കി.

ഏഹി ബിധി ദാഹക്രിയാ സബ കീൻഹീ
ബിധിവത ൻഹാഇ തിലാംജുലി ദീൻഹീ
സോധി സ്മൃതി സബ ബേദ പുരാനാ
കിൻഹ ഭരത ദസഗാത ബിധാനാ

ഏഹീ ബിധി സബദാഹക്രിയാ = ഇപ്രകാരം എല്ലാ ദാഹ ക്രിയകളും, കീൻഹീ ൻഹാഇ തിലാംജുലി ദീൻഹീ= അനുഷ്ഠിച്ചു; സ്നാനം ചെയ്തു തിലാഞ്ജലിയും ചെയ്തു, സബ സ്മൃതി ബേദപുരാനാ സോധി = എല്ലാ സ്മൃതികളും വേദപുരാണങ്ങളും പരിശോധിച്ച്, ഭരത ദസഗാതബിധാനാ കീൻഹ = ഭരതൻ പത്തും പുല ആചരിച്ചു.

ഇങ്ങനെ ശവസംസ്കാര ക്രിയകളെല്ലാം നിറവേററി സ്നാനം ചെയ്തു പിതൃ പ്രീത്യർത്ഥം ഭരതൻ തിലാഞ്ജലി സമർപ്പിച്ചു. അനന്തരം സ്മൃതികളിലേയും വേദങ്ങളിലേയും പുരാണങ്ങളിലേയും വിധികളനുസരിച്ചു അദ്ദേഹം 'പത്തും പുല' ആചരിച്ചു.

ജഹം ജസ മുനിവര ആയസു ദീൻഹാ
തഹം തസ സഹസ ഭാംതി സബു കീൻഹാ
ഭഏ ബിസുദ്ധ ദിഏ സബ ദാനാ
ധേനു ബാജി ഗജ ബാഹന നാനാ

മുനിവര ജഹം ജസ ആയസു = മഹർഷിമാർ എവിടെ വെച്ച് ഏതുവിധത്തിലുള്ള കല്പനകൾ, ദീൻഹാ തസ തഹം = പുറപ്പെടുവിച്ചുവോ ആ വിധത്തിലെല്ലാം അവ അവിടെവെച്ചു തന്നെ, സഹസ ഭാംതി സബു കീൻഹാ = ആയിരക്കണക്കായി എല്ലാം നിറവേററി, നാനാ ധേനു ബാജി ഗജ = പലതരത്തിലുള്ള പശുക്കളെയും കുതിരകളേയും ആനകളേയും, ബാഹന സബ ദാനാ ദിഏ = വാഹനങ്ങളേയുമെല്ലാം ദാനം ചെയ്തു്, ബിസുദ്ധ ഭഏ = വിശുദ്ധനായി ഭവിച്ചു.

മഹർഷിമാർ എന്തെന്തു വേണം എവിടെയെവിടെയെല്ലാം വേണമെന്നു കല്പിച്ചുവോ അതെല്ലാം അവിടവിടെത്തന്നെ വെച്ചു ആയിരക്കണക്കിൽ ഭരതൻ നിർവ്വഹിച്ചു. പലതരത്തിലുള്ള പശുക്കൾ, കുതിരകൾ, ഗജങ്ങൾ വാഹനങ്ങൾ എന്നിവ അർത്ഥികൾക്ക് ദാനം ചെയ്തു ഭരതൻ വിശുദ്ധനായി,

ദോ:- സിംഘാസന ഭൂഷന ബസന
അന്ന ധരനി ധന ധാമ
ദിഏ ഭരത ലഹി ഭൂമിസുര
ഭേ പരിപൂരന കാമ.

ഭരത സിംഘാസന ഭൂഷന = ഭരതൻ, സിംഹാസനങ്ങളും ആഭരണങ്ങളും, ബസന അന്ന ധരനി ധന = വസ്ത്രങ്ങളും അന്നവും, ഭൂമിയും, ധനവും, ധാമ ദിഏ = ഗൃഹങ്ങളും ദാനം ചെയ്തു, ലഹി ഭൂമിസുര = പ്രതിഗ്രഹിച്ചു് ബ്രാഹ്മണർ, പരിപൂരന കാമ ഭേ = പരിപൂർണ്ണ കാമന്മാരായി ഭവിച്ചു.

സിംഹാസനങ്ങളും ആഭരണങ്ങളും വസ്ത്രങ്ങളും, അന്നവും ഭൂമിയും, ധനവും ഗൃഹങ്ങളും ഭരതൻ ബ്രാഹ്മണർക്ക ദാനം ചെയ്തു. അവർ അവയെല്ലാം പ്രതിഗ്രഹിച്ചു് പരിപൂർണ്ണ കാമരായി ഭവിക്കുകയും ചെയ്തു.

ചൗ:- പിതുഹിത ഭരത കീൻഹി ജസി കരനീ
സോ മുഖ ലാഖ ജാഇ നഹിം ബരനീ
സുദിന സോധി മുനിബര തബ ആഏ
സചിവ മഹാജന സകല ബോലാഏ.

ഭരത പിതുഹിത ജസി കരനീ കീൻഹി = ഭരതൻ പിതാവിനുവേണ്ടി എന്തെല്ലാം അനുഷ്ഠിച്ചുവോ, സോ ലാഖ മുഖ ബരനീ നഹിം ജാഇ = അവയെ ലക്ഷം നാവുകൊണ്ടും വർണ്ണിക്കാനാവുകയില്ല, തബ സുദിന സോധി = അനന്തരം നല്ല ദിവസം ഗണിച്ച്, മുനിബര ആഏ സചിവ = മഹർഷി സന്നിഹിതനായി. അദ്ദേഹം മന്ത്രിയേയും, സകല മഹാജന ബോലാഏ = സകല മാലോകരേയും വിളിപ്പിച്ചു

പിതാവിൻെറ ആത്മശാന്തിയെ ഉദ്ദേശിച്ചു ഭരതൻ എന്തെന്തു കർമ്മങ്ങളനുഷ്ഠിച്ചുവോ അവയെപ്പററി വർണ്ണിക്കാൻ ലക്ഷം നാവുകൊണ്ടും സാദ്ധ്യമല്ല അനന്തരം നല്ല ദിവസം ഗണിച്ചു മഹർഷി സന്നിഹിതനായി മന്ത്രിയേയും സകല മാലോകരേയും വിളിച്ചുകൂട്ടി.

ബൈഠേ രാജസഭാ സബ ജാഈ
പഠഏ ബോലി ഭരത ദോഉ ഭാഈ
ഭരതു ബസിഷ്ഠ നികട ബൈഠാരേ
നീതി ധരമമയ ബചന ഉചാരേ.

സബ ജാഈ രാജസഭാ ബൈഠേ=എല്ലാവരും ചെന്നു രാജസഭയിലിരുന്നു, ഭരത ദോഉ ഭാഈ ബോലി പഠഏ = സോദരന്മാരായ ഭരതശത്രുഘ്നന്മാരെ വിളിപ്പിക്കാൻ ആളയച്ചു, ബസിഷ്ഠ ഭരതു നികട ബൈഠാരേ = വസിഷ്ഠൻ ഭരതനെ സമീപത്തിലിരുത്തി, നീത ധരമമയ ബചന ഉചാരേ = നീതിമയവും ധർമ്മയുക്തവുമായ വാക്കുകളാൽ പറഞ്ഞു:—

  

എല്ലാവരും ചെന്നു രാജസഭയിലിരുന്നു അനന്തരം വസിഷ്ഠൻ ഭരതശത്രുഘ്നന്മാരെ വരുത്തി ഭരതനെ അദ്ദേഹം അരികിലിരുത്തി നീതിമയവും ധർമ്മയുക്തവുമായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—

പ്രഥമ കഥാ സബ മുനിബര ബരനീ
കഇ കഇ കുടില കീൻഹി ജസി കരനീ
ഭൂപ ധരമ ബ്രതു സത്യ സരാഹാ
ജേഹി തനു പരിഹരി പ്രേമ നിബാഹാ.

ജസി കുടില കരനീ കഇകഇ കീൻഹി = ഏതൊരു കുടില വൃത്തിയാണു് കൈകേയി ചെയ്തതെന്നും മററുമുള്ള, കഥാ സബ പ്രഥമ മുനിബര ബരനീ = എല്ലാ കഥയും ആദ്യമായി മഹർഷി വിവരിച്ചു, തനു പരിഹരി ജേഹി പ്രേമ നിബാഹാ=ശരീരം ഉപേക്ഷിച്ചു പ്രേമം പുലർത്തിയ, ഭൂപ ധരമ ബ്രതു = മഹാരാജാവിൻെറ ധർമ്മനിഷ്ഠയേയും, സത്യ സരാഹാ = സത്യത്തേയും ശ്ലാഘിച്ചു

കൈകേയി ഏതൊരു കുടിലവൃത്തിയാണനുഷ്ഠിച്ചതെന്നും മററുമുള്ള കഥ വസിഷ്ഠൻ ആദ്യമായി വിവരിച്ചു സദസ്യരെ ഗ്രഹിപ്പിച്ചു. അനന്തരം പ്രേമനിർവ്വഹണാർത്ഥം ദേഹത്യാഗം ചെയ്ത ദശരഥമഹാരാജാവിൻെറ ധർമ്മനിഷ്ഠയേയും സത്യസന്ധതയേയും ശ്ലാഘിക്കുകയും ചെയ്തു.

കഹത രാമഗുന സീല്വ സുഭാഉ
സജല നയന പുലകേഉ മുനിരാഉ
ബഹുരി ലഷന സിയ പ്രീതി ബഖാനീ
സോക സനേഹ മഗന മുനിഗ്യാനീ.

രാമഗുന സീല്വ സുഭാഉ കഹത = രാമൻെറ ഗുണവും ശീലവും സ്വഭാവവും വർണ്ണിച്ചു, മുനിരാഉ സജല നയന = വസി

ഷ്ഠൻ സജല നേത്രനം, പുലകേള; ബഹുരി = പുളകിതനമായി അനന്തരം, ലഷന സിയ പ്രീതിബഖാനീ = ലക്ഷ്മണൻേറയും സീതയുടേയും പ്രീതി വർണ്ണിച്ച്, ഗ്യാനീ മുനി = ജ്ഞാനിയായ വസിഷ്ഠൻ, സോക സ്നേഹ മഗന = ശോകത്തിലും സ്നേഹത്തിലും മഗ്നനായി.

ശ്രീരാമൻെറ ഗുണങ്ങൾ, സൗശീല്യം, സ്നേഹനിർഭരമായ പ്രകൃതം ഇവയെല്ലാം വർണ്ണിക്കെ, മഹർഷിയുടെ നേത്രങ്ങൾ ബാഷ്പാവിലങ്ങളും ഗാത്രം പുളകാഞ്ചിതവുമായി ഭവിച്ചു അദ്ദേഹം ലക്ഷ്മണൻേറയും സീതയുടേയും പ്രേമം വർണ്ണിച്ചു വർണ്ണിച്ചു ശോകസ്നേഹങ്ങളിൽ നിമഗ്നനായി ഭവിച്ചു.

ദോ:- സുനഹു ഭരത ഭാവീ പ്രബല
ബിലഖി കഹേഉ മുനി നാഥ
ഹാനി ലാഭ ജീവന മരന
ജസു അപജസു ബിധി ഹാഥ

മുനിനാഥ ബിലഖി കഹേഉ=വസിഷ്ഠൻ ഗംഭീര സ്വരത്തിൽ പറഞ്ഞു, ഭരത സുനഹു = ഭരത, കേൾക്ക ഭാവീ പ്രബല; ഹാനി ലാഭ = ഭവിതവ്യം ബലവത്താണ്. നഷ്ടവും ലാഭവും, ജീവന മരന = ജീവിതവും മരണവും, ജസു അപജസു = യശസ്സും ദുര്യശസ്സും, ബിധി ഹാഥ = ദൈവത്തിൻെറ കൈയിലാണ്.

ഭരത, കേൾക്ക. ഭവിതവ്യം ഏററവും ബലവത്താണ്. നഷ്ടവും ലാഭവും ജനനവും മരണവും യശസ്സും ദുഷ്കീർത്തിയും ദൈവായത്തങ്ങളാണ്. ഇക്കാര്യത്തിൽ മനുഷ്യർ നിസ്സഹായികൾ തന്നെ. സംശയിക്കേണ്ട.

ചൗ:- അസ ബിചാരി കേഹി ദേഇഅ ദോഷൂ
ബ്യരഥ കാഹി പര കീജിഅ രോഷൂ
താത ബിചാരു കരഹു മനമാഹീം
സോച്ചൂ ജോഗു ദസരഥു നൃപു നാഹീം

അസ ബിചാരി കേഹി ദോഷു ദേഉ = ഇങ്ങനെ ആലോചിക്കുമ്പോൾ ആരിലാണ് ദോഷം ആരോപിക്കുക? ബ്യരഥ കാഹി പര രോഷു കീജിഅ = വ്യർത്ഥമായി ആരിലാണ് കോപം പ്രകടിപ്പിക്കുക? താത മനമാഹീം ബിചാര കരഹു = വത്സ, മനസ്സിൽ വിചാരിച്ചു നോക്കു, ദസരഥ നൃപ സോചു ജോഗു നാഹീം=ദശരഥരാജാവ് ശോച്യാർഹനല്ല

ഇതൊക്കെ ആലോചിക്കുമ്പോൾ ആരിൽ ദോഷം ആരോപിക്കും? വൃഥാ ആരോടു കോപിക്കും? വത്സ, ആലോചിച്ചു നോക്കു ദശരഥ രാജാവു് ശോച്യാർഹനല്ല തന്നെ.

സോചിഅ ബിപ്ര ജോ ബേദ ബിഹീനാ
തജി നിജ ധരമു ബിഷയ ലയ ലീനാ
സോചിഅ നൃപതി ജോ നീതി ന ജാനാ
ജേഹി ന പ്രജാ പ്രിയപ്രാന സമാനാ

ജോ ബിപ്ര ബേദ ബിഹീനാ=ഏതൊരു വിപ്രൻ വേദാധ്യയനം ചെയ്തിട്ടില്ല (അദ്ദേഹം) സോചിഅ; നിജ ധരമു തജി= ശോച്യനാണ്; സ്വധർമ്മം ത്യജിച്ച് ബിഷയ ലയലീനാ=വിഷയങ്ങളിൽ മുഴുകുക (ആ ബ്രാഹ്മണനും ശോച്യാർഹൻ തന്നെ) ജോ നൃപതി നീതി ന ജാനാ=ഏതൊരു രാജാവു് നീതി അറിയുന്നില്ല, അദ്ദേഹവും സോചിഅ; ജേഹി = ശോച്യനാണ്. ആർക്ക്, പ്രജാ പ്രിയപ്രാന സമാനാ നാ=പ്രജകൾ തനിക്കു പ്രിയപ്രാണസമാനരല്ല എന്നു ഗണിക്കുന്ന രാജാവും ശോച്യനാണ്.

വേദം പഠിക്കാത്തവനും സ്വധർമ്മം ത്യജിച്ചു വിഷയങ്ങളിൽ, മുഴുകുന്നവനുമായ വിപ്രൻ ശോച്യനാണ; നീതി അറിയാത്തവനും, പ്രജകളെ സ്വപ്രാണങ്ങൾക്കൊപ്പം കരുതാത്തവനായ രാജാവു് ശോച്യൻ തന്നെ.

സോചിഅ ബയസു കൃപന ധനവാനൂ
ജോന അതിഥി സിവഭഗതി സുജാനൂ

  

സോചിഅ സൂദ്ര വിപ്ര അവമാനീ
മുഖരു മാനപ്രിയ ഗ്യാനഗുമാനീ

ധനവാനു കൃപന = ധനികനായിരുന്നിട്ടും കൃപണനായി കഴിയുന്ന, ബയസു സോചിഅ = വൈശ്യനും ശോച്യനാണ്. ജോ അതിഥി സിവ ഭഗതി = യാതൊരുത്തൻ ആതിഥ്യത്തേയും ശിവഭക്തിയേയും, സുജാനു ന = അറിയുന്നില്ല, ബിപ്ര അവമാനീ മുഖരു = വിപ്രന്മാരെ അവമാനിക്കുന്നവനും വാചാലനും, മാനപ്രിയ ഗ്യാനഗു മാനീ = ഗർവ്വിൽ പ്രിയമുള്ളവനും പണ്ഡിതം മന്യനുമായ ആ, സൂദ്ര സോചിഅ = ശൂദ്രനും ശോച്യനാണ്.

ആതിഥ്യം ചെയ്യാത്തവനും, ശിവഭക്തിയില്ലാത്തവനും, ധനികനായിരുന്നിട്ടും കൃപണനായിരിക്കുന്നവനുമായ വൈശ്യനും ശോച്യനാണ്. വിപ്രന്മാരെ അവമാനിക്കുന്നവനും വാചാലനും ഗർവ്വിൽ പ്രിയമുള്ളവനും പണ്ഡിതനെന്നു നടിക്കുന്നവനുമായ ശൂദ്രനും ശോച്യനാണ്.

സോചിഅ പുനി പതിബംചക നാരീ
കുടില കലഹപ്രിയ ഇഛാചാരീ
സോചിഅ ബടു നിജബ്രതു പരിഹരഈ
ജോ നഹിം ഗുര ആയസു അനുസരഈ

കുടില കലഹപ്രിയ ഇഛാചാരീ = കുടിലയും കലഹപ്രിയയും സ്വേച്ഛാചാരിണിയും, പതിബംചക നാരീ പുനി സോചിഅ = പതിവഞ്ചകിയുമായ നാരിയും ശോച്യയാണ്, ജോ ഗുര ആയസു നഹിം അനുസരഈ = ഏതൊരുത്തൻ ഗുരുകല്പനകൾ അനുസരിക്കുന്നില്ല, നിജബ്രതു പരിഹരഈ ബടു = തന്റെ വ്രതം ഉപേക്ഷിക്കുന്ന ബ്രഹ്മചാരിയും, സോചിഅ = ശോച്യനാകുന്നു.

കുടിലയും കലഹപ്രിയയും സ്വേച്ഛാചാരിണിയും പതിവഞ്ചകയുമായ നാരിയും ശോച്യയാണ്. ഗുരുകല്പനകൾ മാനി

  

ക്കാത്തവനും, തന്റെ വ്രതത്തെ കൈവെടിയുന്നവനുമായ ബ്രഹ്മചാരിയും ശോച്യനാണ്.

ദോ:- സോചിഅ ഗൃഹീ ജോ മോഹ ബസ
കരൈ കരമ പഥ ത്യാഗ
സോചിഅ ജതീ പ്രപംചരത
ബിഗത ബിബേക ബിരാഗ

ജോ മോഹബസ കരമപഥ ത്യാഗകരൈ = യാതൊരുത്തൻ മോഹവശഗനായി കർമ്മപഥം ത്യജിക്കുന്നുവോ, ഗൃഹീ സോചിഅ; പ്രപംചരത = ആ ഗൃഹസ്ഥാശ്രമിയും ശോച്യനാണ്. പ്രാപഞ്ചികാസക്തനും, ബിഗത ബിബേക ബിരാഗ = വിവേകമോ വൈരാഗ്യമോ ഇല്ലാത്തവനുമായ, ജതീ സോചിഅ = യതിയും ശോച്യനാണ്.

ഏതൊരുത്തൻ അജ്ഞാനത്തിനു വിധേയനായി കർമ്മമാർഗ്ഗം ഉപേക്ഷിക്കുന്നു ആ ഗൃഹസ്ഥാശ്രമിയും, പ്രാപഞ്ചികാസക്തനും വിവേകമോ വൈരാഗ്യമോ ഇല്ലാത്തവനുമായ യതിയും ശോച്യരാണ്.

ചൌ:- ബൈഖാനസ സോഇ സോചന ജോഗൂ
തപു ബിഹാഇ ജേഹി ഭാവൈ ഭോഗൂ
സോചിഅ പിശുന അകാരന ക്രോധീ
ജനനി ജനക ഗുരു ബംധു ബിരോധീ

ജേഹിതപു ബിഹാഇ ഭോഗു ഭാവൈ = ഏതൊരുത്തൻ തപസ്സുപേക്ഷിച്ചു ലൗകികസുഖങ്ങളാഗ്രഹിക്കുന്നു, സോഇ ബൈഖാനസ സോചന ജോഗൂ = ആ തപസ്വിയും ശോച്യനാണ്, പിസുന അകാരന ക്രോധീ=പിശുനനും അകാരണക്രോധിയും, ജനനി ജനകഗുരു ബംധു = മാതാപിതാക്കന്മാർക്കും ഗുരുവിന്നും ബന്ധുക്കൾക്കും, ബിരോധീ സോചിഅ=വിരോധിയുമായവനും ശോച്യനാണ്.

തപസ്സുപേക്ഷിച്ച ലൗകികസുഖങ്ങളാഗ്രഹിക്കുന്ന തപസ്വി ശോച്യനാണ്. പിശുനനും കാരണം കൂടാതെ കോപിക്കുന്നവനും മാതാപിതാക്കന്മാരേയും ഗുരുവിനേയും ബന്ധുക്കളേയും ദ്രോഹിക്കുന്നവനുമായ പിശുനനും ശോച്യനാണ്.

സബ ബിധി സോചിഅ പരഅപകാരീ
നിജതനുപോഷക നിരദയഭാരീ
സോചനീയ സബഹീ ബിധി സോഈ
ജോ ന ഛാംഡി ഛല ഹരിജന ഹോഈ

പര അപകാരീ നിജതനു=അന്യന്മാർക്ക് ഉപദ്രവം ചെയ്യുന്നവനും സ്വശരീരം മാത്രം, പോഷകഭാരീ നിരദയ സോഈ= പോഷിപ്പിക്കുന്നവനും നിർദ്ദയനുമായയവൻ, സബഹീ ബിധി സോചനീയ=എല്ലാപ്രകാരത്തിലും ശോച്യനാണ്, ജോ ഛല ഛാംഡി = ഏതൊരുവൻ കപടം വെടിഞ്ഞ്, ഹരിജന ന ഹോഈ=ഭഗവൽഭക്തനാകുന്നില്ലായോ അവനും

അന്യന്മാർക്ക് ഉപദ്രവം ചെയ്യുന്നവനും, സ്വശരീരം മാത്രം പോഷിപ്പിക്കുന്നവനും, എല്ലാവിധം കാപട്യങ്ങളും കൈവെടിഞ്ഞ് ഭഗവത് ഭക്തനാകാതിരിക്കുന്നവനും നാനാപ്രകാരേണ ശോച്യരാണ്.

സോചനീയ നഹിം കോസല രാഊ
ഭുവന ചാരിദസ പ്രഗട പ്രഭാഊ
ഭയേഉ ന അഹൈ ന അബ ഹോനിഹാരാ
ഭൂപ ഭരത ജസ പിതാ തുംഹാരാ
ബിധി ഹരിഹര സുരപതി ദിസനാഥാ
ബരനഹിം സബ ദസരഥ ഗുനഗാഥാ

ചാരിദസഭുവനപ്രഗടപ്രഭാഊ സോചനീയ നഹിം=പതിന്നാലു ലോകത്തും പ്രകടപ്രഭാവത്തോടുകൂടിയ, കോസലരാഊ

സോചനീയ നഹിം=കോസല രാജാവു് ശോചനീയനല്ല, ഭരത തുംഹാരാ ജസ പിതാ ഭൂപ = ഹേ ഭരത, നിൻെറ പിതാവിനു തുല്യനായൊരു രാജാവ്, ന ഭയേഉ, നാ അഹൈ ന അബഹോ നിഹാരാ=ഉണ്ടായിട്ടില്ല; ഇന്നില്ല; ഇനി ഉണ്ടാകാനും പോകുന്നില്ല

പതിന്നാലു ലോകത്തും പ്രകടമായ പ്രഭാവത്തോടു കൂടിയവനാണ് കോസലരാജാവായ ദശരഥൻ. അദ്ദേഹം ശോച്യനല്ല. നിൻെറ പിതാവായ ആ രാജാവിനെപ്പോലെ ഒരു രാജാവു് ഉണ്ടായിട്ടില്ല, ഇന്നില്ല, നാളെ ഉണ്ടാകാനും പോകുന്നില്ല. മുമ്പു പ്രസ്താവിച്ച ശോച്യാവസ്ഥയൊന്നും അദ്ദേഹത്തിന്നില്ല

ബിധി ഹരിഹര സുരപതി = വിധിയും ഹരിയും ഹരനും ഇന്ദ്രനും, ദിസ നാഥാ സബ ദസരഥ ഗുന ഗാഥാ=ദിക്പാലന്മാരുമെല്ലാം ദശരഥൻെറ ഗുണ സമൂഹങ്ങൾ, ബരനഹി=വർണ്ണിച്ചു കൊണ്ടിരിക്കുന്നു.

ബ്രഹ്മദേവനും, മഹാവിഷ്ണുവും, ശിവനും, ഇന്ദ്രനും മററുള്ള ദിക്പാലകന്മാരുമെല്ലാം ദശരഥൻെറ ഗുണങ്ങൾ വർണ്ണിച്ചുകൊണ്ടിരിക്കുന്നു.

ദോ:- കഹഹു താത കേഹി ഭാംതി
കോഉ കരഹി ബഡാഈ താസു
രാമ ലഷന തുമ സത്രുഹന
സരിസ സുഅന സുചി ജാസു

താത കഹഹു താസു ബഡാഈ = ഹേ വത്സ, പറയു. അദ്ദേഹത്തിൻെറ പെരുമ, കേഹി ഭാംതി കോഉ കരഹി = ഏതുവിധത്തിൽ ആൎക്കു് വർണ്ണിക്കാനാകും! രാമ ലഷന തുമ സത്രുഹന സരിസ = രാമലക്ഷ്മണ സദൃശരും ഭരത ശത്രുഘ്ന സദൃശരും ആയ സുചി സുഅനാ ജാസു=പവിത്രന്മാരായ പുത്രന്മാർ ആൎക്കാണുള്ളതു്?

നീയും ശത്രുഘ്നനും, രാമനും ലക്ഷ്മണനും ഇങ്ങനെ പവിത്രന്മാരായ നാലു പുത്രന്മാരോടുകൂടിയ ആ ദശരഥമഹാരാജാവിനെ ഏതൊരു വിധത്തിൽ ആക്ഷ ശ്ലാഘിക്കാനാവും? അദ്ദേഹം എങ്ങനെ ശോചൃനാകും?

ചൗ:- സബ പ്രകാര ഭൂപതി ബഡ ഭാഗീ
ബാദി ബിഷാദു കരീഅ തേഹി ലാഗീ
ഏഉ സുനി സമുഝി സോചു പരിഹരഹു
സിരധരി രാജ രജായസു കരഹു

സബപ്രകാര ഭൂപതീ ബഡഭാഗീ=എല്ലാപ്രകാരത്തിലും ദശരഥരാജാവ് മഹാഭാഗ്യവാനാണ്, തേഹി ലാഗീ ബിഷാദുകരീ= അദ്ദേഹത്തെ ഉദ്ദേശിച്ച് വിഷാദിക്കുന്നതു്, ബാദി; ഏഉസുനി സമുഝീ=നിഷ്ഫലമാണ്. ഇതുകേട്ടുകാര്യം മനസ്സിലാക്കി, സോചു പരിഹരഹു=ശോകം പരിത്യജിക്കുക, രാജ രജായസു സിരധരികരഹു=രാജാവിൻെറ ആജ്ഞ ശിരസാ വഹിച്ചു കാര്യങ്ങളനുഷ്ഠിക്കുക

എല്ലാവിധത്തിലും ദശരഥമഹാരാജാവു് ഭാഗ്യവാനായിരുന്നു അദ്ദേഹത്തെ ഉദ്ദേശിച്ച വിഷാദിക്കുന്നതു നിഷ്ഫലമാണ്. ഞാൻ പറയുന്നതു് നല്ലപോലെ ഗ്രഹിച്ച് രാജാവിൻെറ നിയോഗം അനുഷ്ഠിക്കുക.

രായ രാജപദു തുംഹ കഹും ദീൻഹാ
പിതാ ബചനു ഫുര ചാഹിഅ കീൻഹാ
തജേ രാമു ജേഹി ബചനഹിം ലാഗീ
തനു പരിഹരേഉ രാമബിരഹാഗീ

തുംഹ കഹും രായ രാജപദു ദീൻഹാ=അങ്ങയ്ക്കു രാജാവു് രാജപദം നൽകി, പിതാ ബചനു ഫുര കീൻഹാ ചാഹിഅ= പിതാവിൻെറ വാക്ക അങ്ങു സത്യമാക്കിത്തീർക്കണം, ജേഹി ബ

  

ചനഹിം ലാഗീ = അദ്ദേഹത്തിൻെറ വാക്കനിമിത്തം രാമു തജെ, രാമ ബിരഹാഗീ = രാമൻ ത്യാഗം അനുഷ്ഠിച്ച രാമൻെറ വേർ പാടാകുന്ന അഗ്നിയിൽ, തനു പരിഹരേഉ = ദേഹവും ഉപേ ക്ഷിച്ചു.

ഹേ ഭരത, അങ്ങയ്ക്കു ദശരഥമഹാരാജാവു നൽകിയ രാജ പദവി അങ്ങു സത്യമാക്കണം അദ്ദേഹത്തിൻെറ വാക്ക അനുസ രിച്ചാണല്ലോ രാമൻ ത്യാഗസന്നദ്ധനായതു്. രാമൻെറ വേർ പാടാകുന്ന അഗ്നിയിൽ ദശരഥൻ ദേഹത്യാഗം ചെയ്തു രാമനെ പ്പോലെ തന്നെ അങ്ങും മഹാരാജാവിൻെറ വാക്ക പാലിക്കണം.

നൃപഹി ബചന പ്രിയ നഹിം പ്രിയ പ്രാനാ
കരഹു താത പിതു ബചന പ്രവാനാ
കരഹു സീസ ധരി ഭൂപരജാഈ
ഹൈ തുംഹ കഹം സബഭാംതി ഭലാഈ

നൃപഹി ബചനപ്രിയ = രാജാവിന്നു വാക്ക പ്രിയപ്പെട്ടതാ യിരുന്നു പ്രാനാ പ്രിയ നഹിം = പ്രാണങ്ങൾ അത്രതന്നെ പ്രിയ പ്പെട്ടതായിരുന്നില്ല, താത പിതു ബചന = വത്സ, പിതൃവാക്കു് പ്രവാനാ കരഹു = സത്യമാക്കിത്തീർക്കുക, ഭൂപരജാഈ സീസ ധരി = രാജാവിൻെ ആജ്ഞ ശിരസാ വഹിച്ചു്, കരഹു; തുംഹ കഹും = അനുഷ്ഠിക്കുക; അങ്ങയ്ക്കുകാര്യത്തിൽ, സബ ഭാംതി ഭലാ ഈ ഹൈ = എല്ലാംകൊണ്ടും നന്മയാണുണ്ടാവുക.

രാജാവിന്നു അദ്ദേഹത്തിൻെറ വാഗ്ദാനം പ്രിയപ്പെട്ടതായി രുന്നു; അദ്ദേഹത്തിന്നു അത്രമാത്രം തന്നെ പ്രിയതരങ്ങളായിരു ന്നില്ല അദ്ദേഹത്തിൻെറ പ്രാണങ്ങൾ അതുകൊണ്ടു് ഹേ വത്സ, പിതൃവാക്ക സത്യമാക്കിത്തീർക്കുക രാജനിയോഗം ശിരസാ വ ഹിച്ചു നിറവേററുക ഇക്കാര്യത്തിൽ അങ്ങേയ്ക്കു സർവ്വവിധ നന്മ യും ഉണ്ടാകും

പരസുരാമ പിത്ര അഗ്യാം രാഖീ
മാരീ മാത്ര ലോഗ സബ സാഖീ
തനയ ജജാതിഹി ജൗബന ദയെഉ
പിത്ര അഗ്യാം അഘ അജസു ന ഭയെഉ

പരസുരാമ പിത്ര അഗ്യാം രാഖീ=പരശുരാമൻ പിതാവിൻെറ ആജ്ഞയെ രക്ഷിച്ചു, മാത്ര മാരീ; സബ ലോഗസാഖീ= അമ്മയെ വധിച്ചു, എല്ലാ ജനങ്ങളും ഈ വസ്തുത ഗ്രഹിച്ചിട്ടുണ്ട്, ജജാതിഹി തനയ ജൗബന ദയെഉ = യയാതിക്ക പുത്രൻ യൗവനം നൽകി, പിത്ര അഗ്യാം അഘ അജസു= പിതാവിൻെറ നിയോഗമായതുകൊണ്ട് പാപമോ ദുഷ്കീർത്തിയോ ഇവൎക്ക്, ന ഭയെഉ = ഉണ്ടായില്ല.

പരശുരാമൻ പിതാവിൻെറ ആജ്ഞയെ രക്ഷിക്കുന്നതിനു വേണ്ടി മാതൃഹത്യ നടത്തി. ഈ വസ്തുത സകലൎക്കും അറിയാം. യയാതിക്ക യയാതിയുടെ പുത്രൻ സ്വയൗവനം നല്കി. പിതാവിൻെറ നിയോഗമായതുകൊണ്ട് പാപമോ ദുഷ്കീർത്തിയോ ഇവൎക്കുണ്ടായില്ല. [ഒരിക്കൽ ശുക്രാചാര്യൻെറ മകൾ ദേവയാനിയും വൃഷപൎവ്വാവിൻെറ പുത്രി ശൎമ്മിഷ്ഠയും കളിക്കാൻ പോയി ശൎമ്മിഷ്ഠ, അറിയാതെ, ദേവയാനിയുടെ വസ്ത്രം മാറി എടുത്തുടുത്തു. കുപിതയായ ദേവയാനി ശുക്രാചാര്യനോട് ആവലാതി ബോധിപ്പിച്ചു. അദ്ദേഹം വൃഷപൎവ്വാവിനു താക്കീതു കൊടുത്തു. വൃഷപൎവ്വാവ്, ദേവയാനി പ്രസന്നയാകാൻ എന്തു ചെയ്യുന്നതിനും ഒരുക്കമാണെന്നറിയിച്ചു എന്തുവേണമെന്നു ശുക്രൻ മകളോട് ചോദിച്ചു. ശൎമ്മിഷ്ഠ തൻെറ ദാസിയായിരിക്കണമെന്ന് ദേവയാനി പറഞ്ഞു. ശുക്രൻ ആ അഭിപ്രായം വൃഷപൎവ്വാവിനെ കേൾപ്പിച്ചു. വൃഷപൎവ്വാവു ആയിരം ദാസിമാരോടുകൂടി ശൎമ്മിഷ്ഠയെ ദേവയാനിയുടെ സന്നിധിയിലേക്കയച്ചു. യയാതിരാജാവുമായി ദേവയാനിക്ക വിവാഹം നടന്നു ശൎമ്മിഷ്ഠയുമായി യയാതി

ബന്ധം പുലത്തുന്നതു കണ്ടു വ്യഥിതയായ ദേവയാനി, വസ്തുത യെല്ലാം പിതാവിനെ ഗ്രഹിപ്പിച്ചു. ശുക്രാചാര്യൻ യയാതി വൃദ്ധനാകട്ടെ എന്നു് ശപിച്ചു യയാതി ദുഃഖിതനായി നിൻെറ പുത്രൻ നിനക്കു യൗവനം തരുന്നപക്ഷം നിനക്കു വീണ്ടും യുവാവാകാമെന്നു ശുക്രൻ ശാപമോക്ഷവും നല്കി പുത്രന്മാരാരും അവരുടെ യൗവനം പിതാവിന്നു കൊടുക്കാൻ തയാറായില്ല ശർമ്മിഷ്ഠയുടെ ഇളയ മകൻ പിതാവിന്നു്, തൻെറ യൗവനം സമർപ്പിച്ചു പിതാവിൻെറ ഹിതം നിറവേററിയ ഈ പുത്രനെ, യയാതി, രാജാവായി വാഴിക്കുകയും മററുള്ളവരെ രാജ്യത്തിൽനിന്നു ബഹിഷ്ക്കരിക്കുകയും ചെയ്തു ]

ദോ:- അനുചിത ഉചിത ബിചാരു
തജി ജേ പാലിഹിം പിതു ബയനാ
തേ ഭാജന സുഖ സുജസ കേ
ബസഹിം അമരപതി അയന.

ജേ അനുചിത ഉചിത ബിചാരു തജി = ഉചിതാനുചിത വിചാരം വെടിഞ്ഞു ആർ, പിതു ബയന പാലിഹിം തേ = പിതൃവാക്കു് പരിപാലിക്കുന്നുവോ, അവർ, സുഖ സുജസ കേ ഭാജന = സുഖത്തിനും സൽകീത്തിക്കും ഭാജനമായി, അമരപതി അയന ബസഹിം = ദേവലോകത്തു വസിക്കും.

പിതൃകല്പന ഉചിതമാണോ അഥവാ അനുചിതമാണോ എന്നൊന്നും നോക്കാതെ ഏതൊരുവർ പരിപാലിക്കുന്നുവോ അവർ സുഖ സൽകീത്തികാംക്കു ഭാജനമായി ദേവലോകത്തു നിവസിക്കും.

ചൗ:- അവസി നരേസ ബചന ഫുര കരഹൂ
പാലഹു പ്രജാ സോക പരിഹരഹൂ
സുരപുര നൃപു പാഇഹി പരിതോഷൂ
തുംഹ കഹം സുകൃതു സുജസു നഹിം ദോഷൂ

നരേസ ബചന അവ്സി = രാജാവിൻെറ വാക്ക തീൎച്ച യായും, ഫുരകരഹു; സോക പരിഹരഹു = സത്യമാക്കിച്ചെയ്യുക. ദുഃഖം വെടിഞ്ഞു്, പ്രജാപാലഹു; സുരപുര നൃപ = പ്രജാരക്ഷണം ചെയ്യുക. സ്വൎഗ്ഗത്തിൽ രാജാവു്, പരിതോഷു പാഇഹി = സന്തോഷം പ്രാപിക്കും, തുംഹ കഹം സുകൃതു സുജസു = അങ്ങയ്ക്കു സുകൃതവും സൽകീൎത്തിയും ലഭിക്കും, നഹിം ദോഷു = ദോഷം ഉണ്ടാവുകയും ഇല്ല.

രാജാവിൻെറ വാക്ക സത്യമാക്കിച്ചെയ്യേ കഴിയൂ. ദുഃഖം വെടിഞ്ഞു പ്രജാപാലനം ചെയ്യുക; ഇങ്ങനെയായാൽ സ്വൎഗ്ഗസ്ഥനായ പിതാവിനു സന്തോഷവും അങ്ങയ്ക്കു പുണ്യവും സൽകീൎത്തിയും ഉണ്ടാകും. ദോഷമൊന്നും ഭവിക്കുകയും ഇല്ല.

ബേദബിദിത സംമത സബഹീകാ
ജേഹി പിതു ദേഇ സോ പാവൈ ടീകാ
കരഹു രാജു പരിഹരഹു ഗലാനീ
മാനഹു മോര ബചന ഹിത ജാനീ.

ജേഹി പിതു ദേഇ സോ ടീകാ പാവൈ = ആൎക്ക പിതാവു നൽകുന്നു അവൻ രാജ്യത്തെ പ്രാപിക്കുന്നു എന്നുള്ളതു്, ബേദബിദിത സബഹീകാ സംമത = വേദവിദിതവും സൎവ്വ സമ്മതവുമാണു്, ഗലാനീ പരിഹരഹു രാജു കരഹു = ഗ്ലാനിയുപേക്ഷിച്ചു് രാജ്യം ഭരിക്കുക, മോര ബചന ഹിത ജാനീ മാനഹു = എൻെറ വാക്ക ഹിതമെന്നറിഞ്ഞു സ്വീകരിക്കുക.

പിതാവു ആൎക്ക രാജ്യം നൽകുന്നുവോ അവനാണതു പ്രാപിക്കുന്നതു്. അങ്ങയുടെ പിതാവു രാജ്യം നൽകിയതു അങ്ങക്കാണു്. അതിനാൽ രാജ്യമിന്നു അങ്ങയുടേതാണു്. വേദങ്ങളും സജ്ജനങ്ങളും ഇക്കാൎയ്യം സമ്മതിക്കുന്നുണ്ടു്. അതുകൊണ്ടു് ഗ്ലാനിയുപേക്ഷിച്ചു് രാജ്യം ഭരിക്കുക. ഞാൻ പറയുന്ന ഹിതവാക്കുകരം മാനിയ്ക്കുക.

  

സുനി സുഖു ലഹബ രാമ വൈദേഹീ
അനുചിത കഹബ ന പംഡിത കേഹീ
കൗസല്യാദി സകല മഹതാരീ
തേഉ പ്രജാസുഖ ഹോംഹിം സുഖാരീ.

രാമവൈദേഹീ സുനി = രാമനും സീതയും കേട്ട്, സുഖു ലഹബ = സുഖം പ്രാപിക്കം, കേഹി പംഡിത അനുചിത ന കഹബ = ഒരു പണ്ഡിതനും ഇതനുചിതമായെന്നു പറയുകയില്ല, കൗസല്യാദി സകല മഹതാരീ = കൗസല്യ തുടങ്ങിയ എല്ലാ അമ്മമാരുമുണ്ടല്ലൊ, തേഉ പ്രജാസുഖ = അവരും പ്രജകൾക്കു സൗഖ്യമുണ്ടാകുന്നതിൽ, സുഖാരീ ഹോംഹിം = സുഖികളായി ഭവിക്കം.

രാമനും സീതയും ഇക്കാര്യം കേട്ടു സന്തോഷിക്കം ഇതൊരനുചിതകർമ്മമെന്നു ആരും പറയുകയില്ല കൗസല്യ തുടങ്ങിയ അമ്മമാരും പ്രജാസുഖത്തിൽ സുഖം ആസ്വദിക്കുന്നവരായി ഭവിക്കം

മരമ തുംഹാര രാമകര ജാനിഹി
സോ സബ ബിധി തുംഹസന ഭല മാനിഹി
സൗംപേഹു രാജു രാമകേ ആഏു
സേവാ കരേഹു സനേഹ സുഹാഏു.

തുംഹാര രാമകര മരമ = അങ്ങയുടേയും രാമൻേറയും മർമ്മം, ജാനിഹി; സബ ബിധി = അറിയുന്നുണ്ട്. എല്ലാവിധത്തിലും, തുംഹസന സോ ഭലമാനിഹി = അങ്ങയോട് അദ്ദേഹം നന്മയേ ഭാവിയ്ക്കൂ. രാമ കേ ആഏു=രാമൻ തിരിച്ചുവരുമ്പോൾ, രാജു സൗംപേഹു = രാജ്യം തിരിയെ രാമനു സമർപ്പിക്കാം, സുഹായേ സനേഹ സേവാ കരേഹു = സുന്ദരസ്നേഹത്തോടെ രാമനെ സേവിക്കുകയും ചെയ്യുക

അങ്ങയുടേയും രാമന്റേയും മന്ത്രം ദശരഥമഹാരാജാവറിഞ്ഞിട്ടുണ്ട്. എല്ലാവിധത്തിലും അദ്ദേഹം അങ്ങേയ്ക്കു നന്മയേ ചെയ്യൂ രാമൻ വനവാസകാലം അവസാനിപ്പിച്ചു മടങ്ങിവരുമ്പോഠം രാജ്യം അദ്ദേഹത്തിനു സമപ്പിച്ചു സൗഹാർദ്ദപൂർവ്വം അങ്ങു രാമനെ സേവിക്കുക.

ദോ:- കീജിഅ ഗുര ആയസു അവസി
കഹഹിം സചിവ കര ജോരി
രഘുപതി ആഏം ഉചിത ജസ
തസ തബ കരബ ബഹോരി.

സചിവകര ജോരി കഹഹിം = മന്ത്രി കൈകൂപ്പി പറയാൻ തുടങ്ങി, ഗുര ആയസു അവസി കീജിഅ=ഗുരുവിന്റെ ആജ്ഞ തീച്ചയായും നിറവേററുക, രഘുപതി ആഏം തബ = രാമൻ മടങ്ങിവരുമ്പോഠം, ജസ ഉചിത തസ ബഹോരി = യാതൊന്നു ഉചിതമോ അതപ്പോഠം ചെയ്യുക

മന്ത്രി കൈകൂപ്പി ഇങ്ങനെ പറഞ്ഞു:— ഭരത, ഗുരു പറയുന്നതനുസരിക്കുക. രാമൻ മടങ്ങിവരുമ്പോഠം ഉചിതമായതെന്തോ അതപ്പോഠം പ്രവത്തിക്കാം

ചൗ:- കൗസല്യാ ധരി ധീരജു കഹഈ
പൂത പഥ്യ ഗുരു ആയസു അഹഈ
സോ ആദരിഅ കരിഅ ഹിത മാനീ
തജിഅ ബിഷാദു കാലഗതി ജാനീ.

കൗസല്യാ ധീരജു ധരീ= കൗസല്യ ധൈര്യം അവലംബിച്ച്; കഹഈ ഗുരു ആയസു = പറഞ്ഞു:— ഗുരുവിന്റെ നിയോഗം, പൂതപഥ്യ അഹഈ ആദരിഅ = പവിത്രവും ഹിതകരവുമാണ്. അതാദരിക്കുക, സോഹിത മാനീ കാലഗതി

  

ജാനീ=അതു ഹിതകരമെന്നു ഗണിച്ചും കാലഗതി അറിഞ്ഞും, ബിഷാദു തജിഅ = വിഷാദം കൈവെടിയുക

കൗസല്യ ധൈര്യം അവലംബിച്ചു പറഞ്ഞു: — ഭരത, ഗുരുവിൻെറ നിയോഗം പവിത്രവും ഹിതകരവുമാണ്. ഹിതകരമെന്നു പരിഗണിച്ചും കാലഗതി അറിഞ്ഞും ഗുരുവിൻെറ ആജ്ഞ സമാദരിക്കുക. വിഷാദം കൈവെടിയുകയും ചെയ്യുക.

ബന രഘുപതി സുരപുര നരനാഹൂ
തുംഹ ഏഹി ഭാംതി താത കദരാഹൂ
പരിജന പ്രജാ സചിവ സബ അംബാ
തുംഹഹീ സുതസബ കഹം അവലംബാ.

താത രഘുപതി ബന=വത്സ, രാമനാണെങ്കിൽ വനത്തിൽ, നരനാഹൂ സുരപുര; തുംഹ=രാജാവു സ്വർഗ്ഗത്തിലും; നീ, ഏഹി ഭാംതി കദരാഹൂ=ഇപ്രകാരം പരിഭ്രാന്തിയിലും! സുത പരിജന പ്രജാ = മകനേ, കുടുംബത്തിനും പ്രജകൾക്കും, സചിവ സബ അംബാകഹം = മന്ത്രിക്കും എല്ലാ അമ്മമാർക്കും, അവലംബാ തുംഹഹീ=അവലംബം നീതന്നെയാണ്

വത്സ, രാമൻ വനത്തിലും മഹാരാജാവു സ്വർഗ്ഗത്തിലും വസിക്കുന്നു; നീയാണെങ്കിൽ പരിഭ്രാന്തനുമായി തീർന്നിരിക്കുന്നു. മകനേ, കുലത്തിനും പ്രജകൾക്കും മന്ത്രിക്കും അമ്മമാർക്കുമെല്ലാം നീമാത്രമാണൊരാശ്രയം.

ലഖി ബിധി ബാമ കാലു കഠിനാഈ
ധീരജു ധരഹു മാതു ബലി ജാഈ
സിര ധരി ഗുര ആയസു അനുസരഹൂ
പ്രജാ പാലി പരിജന ദുഖ ഹരഹൂ.

ബിധി ബാമ=വിധിയുടെ പ്രാതികൂല്യവും, കാലു കഠിനാഈ ലഖി = കാലത്തിൻെറ കാഠിന്യവും പരിഗണിച്ച്,

  

ധീരജ ധരഹു = ധൈര്യം അവലംബിക്കുക, മാതു ബലി ജാഉ ഗുര ആയസു = അമ്മ ബലി നൽകുന്നു. ഗുരുവിന്റെ ആജ്ഞ, സിര ധരി അനുസരഹു = ശിരസാവഹിച്ച് അനുസരിക്കുക, പ്രജാ പാലി പരിജന ദുഖ = പ്രജാപാലനം ചെയ്ത് പരിജനങ്ങളുടെ ശോകം, ഹരഹു = ശമിപ്പിക്കുക.

ദൈവ പ്രാതികൂല്യവും കാലത്തിന്റെ കാഠിന്യവും പരിഗണിച്ച് ധൈര്യം അവലംബിക്കുക അമ്മ നിനക്കു ബലി നൽകുന്നു. ആചാര്യ നിയോഗം ശിരസാവഹിച്ച നിറവേററുക. പ്രജാപാലനം ചെയ്ത ജനങ്ങളുടെ ശോകം തീർക്കുക.

ഗുരകേ ബചന സചിവ അഭിനംദന
സുനേ ഭരതഹിയ ഹിത ജനു ചംദനു
സുനി ബഹോരി മാതു മൃദുബാനീ
സീല സനേഹ സരല രസ സാനീ.

ഗുരകേ ബചന=ഗുരുനിയോഗവും, സചിവ അഭിനംദനു സുനേ = മന്ത്രിയുടെ അഭിനന്ദനവും കേട്ടപ്പോഠം, ഭരതഹിയ ഹിത = ഭരതന്റെ മനോഹിതത്തിനു, ചംദനു ജനു = ചന്ദനമെന്നപോലെ കുളർമയുണ്ടായി; ബഹോരി മാതു = പിന്നീട് കൗസല്യാ മാതാവിന്റെ, സീല സനേഹ സരല രസ സാനീ മൃദുബാനീ സുനി = ശീലസ്നേഹ സരളരസസാന്ദ്രങ്ങളായ മൃദുവാണികഠം കേട്ടു.

ഗുരുനിയോഗവും മന്ത്രിയുടെ അഭിനന്ദനവും ഭരതന്റെ ഹൃദയത്തിനു ചന്ദനലേപനം പോലെയായി പിന്നീട് കൗസല്യാ മാതാവിന്റെ ശീലസ്നേഹ സരളരസസാന്ദ്രങ്ങളായ കോമള വാണികളും ഭരതൻ കേട്ടു. ('യഃ കുംഭകാര പവനോപരി പങ്കലേപസ്താപായ കേവലമസൗ നതു താപശാന്ത്യൈഃ' എന്നുണ്ടല്ലൊ. സന്തപ്തനു ചന്ദനവും കൂടുതൽ അസ്വാസ്ഥ്യജനകമായിരിക്കുമെന്നതു പ്രസിദ്ധമാണ്. ഭരതനും ഗുരുവാണികഠം കൂടുതൽ വ്യഥയാണുണ്ടാക്കിയതെന്നു ചുരുക്കം.)

ഛരം: സാനീ സരല രസ മാതു ബാനീ
സുനി ഭരതു ബ്യാകുല ഭഏ
ലോചന സരോരുഹ സ്രവത സീംചത
ബിരഹ ഉര അംകുര നഏ
സോദസാ ദേഖത സമയ തേഹി
ബിസരീ സബഹി സുധി ദേഹ കീ
തുലസീ സരാഹത സകല സാദര
സീംവ സഹജ സനേഹ കീ.

സരല രസ സാനീ മാതു ബാനീ സുനി = സരളരസ സാന്ദ്രങ്ങളായ മാതൃവാണികൾ കേട്ട്, ഭരതു ബ്യാകുല ഭഏ = ഭരതൻ വ്യാകുലനായി ഭവിച്ചു. ലോചന സരോരുഹ സ്രവത = ലോചന കമലങ്ങളിൽനിന്നു സ്രവിച്ച ബാഷ്പം, ഉര ബിരഹ നഏ അംകുര = ഹൃദയത്തിലെ വിരഹത്തിൻെറ പുതിയ അങ്കുരത്തെ, സീംചത തേഹി സമയ = നനയ്ക്കാൻ തുടങ്ങി ആ സമയത്തെ, സോദസാ ദേഖത = ആ അവസ്ഥ കണ്ട്, സബഹി ദേഹ കീ സുധി = എല്ലാവരും ദേഹത്തെക്കുറിച്ചുള്ള ബോധം തന്നെ, ബിസരീ; തുലസീ = വിസ്മരിച്ചു. തുളസീദാസൻ പറയുന്നു: — സകല സഹജ സനേഹ കീ = എല്ലാവരും സ്വാഭാവിക സ്നേഹത്തിൻെറ, സീംവ സാദര സരാഹത = സീമയെ ആദരപൂർവ്വം ശ്ലാഘിക്കാൻ തുടങ്ങി.

സരളരസ സാന്ദ്രങ്ങളായ മാതൃവാണികൾ കേട്ട ഭരതൻ സമാശ്വസിക്കുകയല്ല വ്യാകുലനായി ഭവിക്കുകയാണുണ്ടായത്. അദ്ദേഹത്തിൻെറ കമലസദൃശങ്ങളായ നേത്രങ്ങളിൽനിന്നു ബാഷ്പം പ്രവഹിച്ച് ഹൃദയത്തിലെ വിരഹത്തിൻെറ പുതിയ അങ്കുരത്തെ നനയ്ക്കാൻ തുടങ്ങി ഭരതൻെറ അപ്പോളത്തെ അവസ്ഥ കണ്ട എല്ലാവരും സ്വശരീരസ്ഥിതിതന്നെ മറന്നു തുളസീദാ

സൻ പറയുന്നു, എല്ലാവരും ഭരതൻെറ സ്വാഭാവിക സ്നേഹത്തി ൻെറ സീമയെ ആദരപൂർവ്വം പ്രശംസിക്കാൻ തുടങ്ങി.

സോ:_ ഭരത കമല കര ജോരി
ധീര ധുരംധര ധീര ധരി
ബചന അമിഅ ജനു ബോരി
ദേത ഉചിത ഉത്തര സബഹിം.

ധീര ധുരംധര ഭരത = ധീര ധുരന്ധനായ ഭരതൻ, കര കമല ജോരി = കരകമലങ്ങൾ കൂപ്പി. ധീര ധരി = ധൈര്യം അവലംബിച്ച്, അമിഅ ബോരി ജനു = അമൃതിൽ മുക്കിയെട്ട ത്തതുപോലുള്ള, ബചന സബഹിം = വാക്കുകളാൽ എല്ലാവൎക്കും, ഉചിത ഉത്തര ദേത = ഉചിതമായ ഉത്തരം നൽകാൻ തുടങ്ങി.

ധീരന്മാരിൽ ധീരനായ ഭരതൻ ധൈര്യമവലംബിച്ച കര കമലങ്ങൾ കൂപ്പി അമൃതരസ നിഷ്യന്ദികളോ എന്നു തോന്നുമാറുള്ള വാക്കുകളാൽ എല്ലാവൎക്കും ഉചിതമായ ഉത്തരങ്ങൾ നല്കാൻ തുടങ്ങി:__

ചൗ:_ മോഹി ഉപദേസു ദീൻഹ ഗുര നീകാ
പ്രജാ സജിവ സംമത സബഹീകാ
മാതു ഉചിത ധരി ആയസു ദീൻഹാ
അവസീ സീസ ധരി ചാഹൗം കീൻഹാ.

മോഹി ഗുരു നീകാ ഉപദേസു ദീൻഹ = എനിക്കു ഗുരു നല്ലൊരുപദേശമാണ് നൽകിയിരിക്കുന്നതു്, പ്രജാ സചിവ സബഹീ കാ സംമത = പ്രജകൾക്കും മന്ത്രിക്കുമെല്ലാം ഇതു സമ്മത വുമായി, മാതു ഉചിത ധരി ആയസു ദീൻഹാ = കൗസല്യാ മാതാവും സമുചിതമായ കല്പന നൽകിയിട്ടുണ്ടു്, അവസീ സീസ ധരി കീൻഹാ ചാഹൗം = അതു തീൎച്ചയായും ശിരസാവഹിച്ച് നിർവ്വഹിച്ചേ കഴിയൂ.

എനിക്കു ഗുരു നൽകിയിരിക്കുന്നതു നല്ലൊരുപദേശമാണ്. അച്ഛനെത്തിന്റെ ആജ്ഞ പ്രജകൾക്കും മന്ത്രിമാർക്കുമെല്ലാം സമ്മതവുമാണ്. കൗസല്യാ മാതാവും ഉചിതമായ കല്പന നൽകിയിട്ടുണ്ട്. തീർച്ചയായും അതു ശിരസാവഹിച്ചു ഞാൻ നിറവേറ്റുക തന്നെ ചെയ്യണം.

ഗുര പിതു മാതു സ്വാമി ഹിതബാനീ
സുനി മന മുദിത കരിഅ ഭലി ജാനീ
ഉചിത കി അനുചിത കിഏ ബിചാരൂ
ധരമു ജാഇ സിര പാതക ഭാരൂ

ഗുര പിതു മാതു സ്വാമി ഹിത ബാനീ = ഗുരുവിന്റേയും പിതാവിന്റേയും മാതാവിന്റേയും, യജമാനന്റേയും ഹിതപ്രദങ്ങളായ വാക്കുകൾ, സുനി മന മുദിത ഭലി ജാനീ=കേട്ട് മനസ്സു പ്രസന്നമായി അവയെ നന്മയെന്നറിഞ്ഞു്, കരിഅ; ഉചിത കി അനുചിത = അനുഷ്ഠിക്കണം; ഉചിതമോ, അനുചിതമോ എന്നു്, ബിചാരു കിഏ ധരമു ജാഇ = ആലോചിക്കുന്നതു കൊണ്ട് ധർമ്മം നഷ്ടപ്പെടുകയും, പാതക ഭാരു സിര=പാപഭാരം ശിരസ്സിൽ പതിക്കുകയും ചെയ്യും.

ഗുരു, പിതാവു്, മാതാവു്, സ്വാമി എന്നിവരുടെ ഹിതകരങ്ങളായ ആജ്ഞകൾ കേട്ടു സന്തുഷ്ടനായി അവ നന്മയ്ക്കുള്ളതെന്നു ഗ്രഹിച്ചു അനുഷ്ഠിക്കണം. ആ ആജ്ഞ ഉചിതമാണോ അതോ അനുചിതമാണോ എന്നൊന്നും ആലോചിക്കാനേ ശ്രമിക്കരുതു്. ശ്രമിച്ചാൽ ധർമ്മഭ്രംശം സംഭവിക്കുകയും ശിരസ്സിൽ പാപഭാരം പതിക്കുകയും ചെയ്യും

തുംഹ തൗ ദേഹു സരല സിഖ സോഈ
ജോ ആചരത മോര ഭല ഹോഈ
ജദ്യപി യഹ സമുഝത ഹൗം നീകേ
തദപി ഹോത പരിതോഷു ന ജീകേ

തുംഹ തൗ ജോ ആചരത = നിങ്ങളാണെങ്കിൽ, യാതൊന്നു ചെയ്താൽ, മോര ഭല ഹോഇ സോഇ = എനിക്കു നന്മയുണ്ടാകുമോ ആ, സരല സിഖ ദേഉ = സരളമായ ഉപദേശം നൽകുകയും ചെയ്യുന്നു. ജ്യഹ ജദ്യപി നീകേ സമുഝത ഹൗം = ഇതു നല്ലതായി തോന്നുന്നുണ്ടെങ്കിൽ കൂടിയും, തദപി ജീകേ പരിതോഷു ന ഹോത = മനസ്സിന്നു സന്തോഷം നൽകുന്നില്ല.

എന്തു പ്രവൃത്തിച്ചാൽ നന്മ വരുമോ ആ സരളമായ ഉപദേശമാണ് നിങ്ങളെനിക്കു നല്കുന്നതു്. ഇതു നല്ലതായി തോന്നുന്നുണ്ടെങ്കിൽക്കൂടിയും എന്റെ മനസ്സിന്നു സന്തോഷം ഉണ്ടാകുന്നില്ല.

അബ തുംഹ ബിനയ മോരി സുനിലേഹൂ
മോഹി അനുഹരത സിഖാവനു ദേഹൂ
ഉത്തര ദേഉം ഛമബ അപരാധൂ
ദുഖിത ദോഷഗുന ഗനഹിം ന സാധൂ

അബ തുംഹ മോരി ബിനയ സുനിലേഹൂ = ഇപ്പോൾ നിങ്ങളെന്റെ അപേക്ഷ കേൾക്കു, മോഹി അനുഹരത സിഖാവനു = എന്നെ ആലോചിച്ചു ഉപദേശം, ദേഹൂ ഉത്തരദേഉം = നൽകുകയും ചെയ്യു. ഞാൻ ഉത്തരം നൽകാം, അപരാധൂ ഛമബ = എന്റെ അപരാധം പൊറുക്കണം; എന്തുകൊണ്ടെന്നാൽ, സാധൂ ദുഖിത ദോഷഗുന=സജ്ജനങ്ങൾ ദുഃഖിതന്മാരുടെ ദോഷങ്ങളും ഗുണങ്ങളും, ന ഗനഹിം = ഗണിക്കുന്നില്ല.

നിങ്ങൾ എന്റെ അപേക്ഷ എന്താണെന്നൊന്നു ശ്രദ്ധിക്കുക. എന്റെ സ്ഥിതിഗതികൾ ആലോചിച്ചു നിങ്ങളെനിക്കു സ്വീകാര്യമായ ഉപദേശവും നൽകുക. നിങ്ങളുടെ ഉപദേശത്തിന്നു ഞാൻ സമാധാനം പറയാം അങ്ങനെ പറയുന്നതു ഒരപരാധമായി ഗണിക്കുന്നുവെങ്കിൽ എനിക്കു മാപ്പു തരികയും ചെയ്യണം എന്തുകൊണ്ടെന്നാൽ സജ്ജനങ്ങൾ ദുഃഖിതന്മാരുടെ ദോഷങ്ങളും ഗുണങ്ങളും പരിഗണിക്കുന്നില്ല.

സോ:- പിതു സുരപുര സിയരാമബന
കരന കഹഹു മോഹി രാജു
ഏഹി തേ ജാനഹു മോര ഹിത
കൈ ആപന ബഡ കാജു

പിതു സുരപുര, സിയരാമബന=അച്ഛൻ ദേവലോകത്തു്, ജ്യേഷ്ഠത്തിയും ജ്യേഷ്ഠനും കാട്ടിൽ; മോഹി രാജു കരന കഹഹു= എന്നോടു രാജാവാകുവാൻ നിങ്ങൾ പറയുന്നു, ഏഹിതേ മോര ഹിത ജാനഹു=ഇതിനാൽ എനിക്കു നന്മയാണെന്നു നിങ്ങൾ അഭിപ്രായപ്പെടുന്നു, കൈ ആപന ബഡകാജു=ഇതൊരു വലിയ കാര്യമാണ് എനിക്ക് എന്നു് നിങ്ങൾ പറയുന്നു.

അച്ഛൻ ദേവലോകത്തിലും, ജ്യേഷ്ഠത്തിയും ജ്യേഷ്ഠനും കാട്ടിലും: എന്നോടു രാജാവായിരിക്കാനാണ് നിങ്ങൾ ആവശ്യപ്പെടുന്നതു ഇതൊരു നന്മയാണെന്നും എന്നെ സംബന്ധിച്ചിടത്തോളം വലിയൊരു കാര്യമാണെന്നും നിങ്ങൾ പറയുന്നു,

ചൗ:- ഹിത ഹമാര സിയപതി സേവകാഈ
സോ ഹരിലീൻഹി മാതു കുടിലാഈ
മൈം അനുമാനി ദീഖ മനമാഹീം
ആന ഉപായ മോര ഹിത നാഹീം

ഹമാര ഹിത സിയപതി സേവകാഈ=എനിക്കു നന്മ ശ്രീസീതാപതി സേവകത്വമാണ്, മാതു കുടിലാഈ സോ=എന്റെ അമ്മയുടെ കുടിലത അതു, ഹരിലീൻഹി, ആന ഉപായ= അപഹരിച്ചിരിക്കുന്നു, വേറൊരുപായം, മോരഹിത നാഹീം മനമാഹീം=എനിക്കു നന്മയാകുകയില്ല മനസ്സിൽ, മൈം അനുമാന ദീഖ=ഞാൻ ഊഹിച്ചു കണ്ടെത്തിയിരിക്കുന്നു

എനിക്കു നന്മ ശ്രീസീതാപതി പാദസേവകത്വം ഒന്നു മാത്രമാണു്. എന്നാൽ എന്റെ ആ അവകാശം അമ്മയുടെ

കൗടില്യം നിമിത്തം അപഹരിക്കപ്പെട്ട ആ സേവകത്വം ഒഴികെ മററൊന്നും എനിക്ക നന്മക്കാകയില്ല എന്നാണ് ഞാൻ ഊഹിച്ചു കണ്ടെത്തിയിരിക്കുന്നതു്.

സോക സമാജ്ഞ രാജ്ഞ കേഹി ലേഖേ
ലഷന രാമസിയപദ ബിനു ദേഖേ
ബാദി ബസന ബിനു ഭൂഷന ഭാര്യ
ബാദി വിരതി ബിനു ബ്രഹ്മ ബിചാര്യ

ലഷന രാമസിയ പദ ബിനു ദേഖേ=ലക്ഷ്മണൻെറയും രാമൻേറയും സീതയുടേയും തൃപ്പാദ ദർശനംകൂടാതെ, സോക സമാജ്ഞ രാജ്ഞ കേഹി ലേഖേ=ശോകമുള്ളമ്പാരമായ രാജപദവിക്ക് എന്തൊരു പരിഗണനയാണുള്ളതു്? ബസന ബിനു ഭൂഷന ഭാര്യ ബാദി=വസ്ത്രങ്ങൾ ഇല്ലെങ്കിൽ ആഭരണങ്ങൾ തികച്ചും നിഷ്ഫലങ്ങളാണ്, ബ്രഹ്മ ബിചാര ബിനുബിരതി ബാദി=ബ്രഹ്മജ്ഞാനം കൂടാതുള്ള വൈരാഗ്യവും വ്യഥാവിലാണ്.

രാജപദവി സുഖപ്രദമല്ല അനേക വിധത്തിലുള്ള വ്യഥകളാണതിലുള്ളതു് സീതാരാമലക്ഷ്മണ പാദദർശനം കൂടാതുള്ള ആ രാജപദവിക്ക ഒരർത്ഥവും ഇല്ല വസ്ത്രങ്ങളില്ലെങ്കിൽ ഭൂഷണങ്ങളും, ബ്രഹ്മജ്ഞാനമില്ലെങ്കിൽ വൈരാഗ്യവും നിഷ്ഫലങ്ങൾ തന്നെയല്ലെ?

സരുജ സരീര ബാദി ബഹു ഭോഗാ
ബിനുഹരി ഭഗതി ജായ ജപ ജോഗാ
ജായം ജീവ ജിനു ദേഹ സുഹാഈ
ബാദി മോര സബു ബിനു രഘുരാഈ

സരുജ സരീര=രോഗാക്രാന്തമായ ശരീരത്തിനു്, ബഹു ഭോഗബാദി=അനേക വിധത്തിലുള്ള സുഖാനുഭവങ്ങൾ നിഷ്ഫല

മാണ്. ഹരി ഭഗതി ബിനു=വിഷ്ണുഭക്തി കൂടാതുള്ള, ജപ ജോഗാ ജായ=ജപവും യോഗങ്ങളും നിഷ്ഫലങ്ങളാണ്, ബിനു ജീവ സുഹാഈ ദേഹ=ജീവനില്ലാത്ത സുന്ദര ശരീരവും, ജായം=നിഷ്ഫലംതന്നെ, രഘുരാഈ ബിനു മോര സബ=രാമനൊക്കൂടാതെയുള്ള എൻെറ സർവ്വസ്വവും, ബാദി=നിഷ്ഫലമാണ്.

രോഗബാധിതമായ ശരീരത്തിന്ന് അനേകവിധത്തിലുള്ള സുഖാനുഭവങ്ങൾ പോലെയും, വിഷ്ണുഭക്തിയില്ലാത്തവൻെറ ജപവും യോഗവുംപോലെയും, ജീവനോടുകൂടാതുള്ള സുന്ദര ശരീരംപോലെയും നിഷ്ഫലമാണ് രാമനെക്കൂടാതെ എനിക്കുള്ള എന്തും

ജാഉം രാമപഹിം ആയസു ദേഹൂ
എകഹി ആംക മോരഹിത ഏഹൂ
മോഹി നൃപ കരി ഭല ആപന ചഹഹൂ
സോഉ സനേഹ ജഡതാ ബസ കഹഹൂ

ആയസു ദേഹൂ രാമപഹിം ജാഉം=ആജ്ഞ തരുന്നപക്ഷം ഞാൻ രാമനെ സമീപിക്കാം, ഏഹൂ എകഹി ആംക മോര ഹിത = ഈ ഒരൊററക്കാര്യമാണ് എനിക്ക നന്മയായിട്ടുള്ളത്, മോഹി നൃപകരി ഭല=എന്നെ രാജാവാക്കുന്നതു നല്ലതെന്നു, ആപന ചഹഹൂ=നിങ്ങൾ ആഗ്രഹിക്കുന്നു, സോഉ സനേഹ ജഡതാബസ കഹഹൂ=അതും സ്നേഹത്തിന്നും മൂർഖതക്കും വിധേയമായിട്ടാണ് ഗണിക്കേണ്ടതു്.

ആജ്ഞ തരുന്നപക്ഷം ഞാൻ രാമസന്നിധിയിലേക്ക പോകാം. എന്തുകൊണ്ടെന്നാൽ ഈ ഒരൊററക്കാര്യത്തിലേ ഞാനെൻെറ നന്മ കാണുന്നുള്ളു. എന്നെ രാജാവായി കാണുന്നതു നല്ലതെന്നുള്ള നിങ്ങളുടെ അഭിപ്രായത്തിൻെറ പശ്ചാത്തലം സ്നേഹവും മൗർഖ്യവുമാണൊന്നാണെനിക്ക തോന്നുന്നതു്.

  

ദോ:- കൈകേഇ സുഅന കുടില മതി
രാമ ബിമുഖ ഗതലാജ
തുംഹ ചാഹത സുഖു മോഹബസ
മോഹിസേ അധമ കേ രാജ

കൈകേഇ സുഅന=കൈകേയിയുടെ മകൻ, കുടിലമതി രാമ ബിമുഖ=കുടിലബുദ്ധി! രാമവിമുഖൻ, ഗതലാജ = നാണം കെട്ടവൻ, മോഹിസേ അധമകേ രാജ = എന്നെപ്പോലെ അധമൻേറതായ രാജ്യത്തിൽ, തുംഹ സുഖു ചാഹത=നിങ്ങാം സുഖം ആഗ്രഹിക്കുന്നു. മോഹബസ = ഭ്രമാത്മകമാണ്.

ഞാൻ കൈകേയിയുടെ മകൻ; കുടില ഹൃദയൻ; രാമവിമുഖൻ, നിർല്ലജ്ജൻ; എന്നിട്ടും എന്നെപ്പോലെ അധമനായ ഒരുവൻെറ രാജ്യഭരണത്തിൽ സുഖിക്കാമെന്നു നിങ്ങളുദ്ദേശിക്കുന്നുണ്ടെങ്കിൽ അതു കേവലം ഭ്രമമാണ്.

ചൗ:- കഹൗം സാംച സബ സുനി പതിയാഹൂ
ചാഹിഅ ധരമ സീല നരനാഹൂ
മോഹി രാജു ഹഠി ദേഇഹഹൂ ജബഹീം
രസാ രസാതല ജാഇഹി തബഹീം

സാംച കഹൗം=സത്യമാണ് പറയുന്നതു്, സബ സുനി പതിയാഹൂ=എല്ലാം കേട്ട് വിശ്വസിച്ചുകൊള്ളുക, നരനാഹൂ ധരമസീല ചാഹിഅ = രാജാവു ധർമ്മശീലനായിരിക്കണം, മോഹി രാജു ജബഹീം ഹഠിദേഇഹഹൂ = എനിക്കു രാജ്യം എപ്പോാം നിർബ്ബന്ധത്തിനു വഴങ്ങി നൽകുന്നുവോ, തബഹീം രസാ രസാതല ജാഇഹി=ആ നിമിഷത്തിൽത്തന്നെ ഭൂമി പാതാളത്തിലേക്കു ആണ്ടുപോകും.

ഞാൻ പറയുന്നതു് സത്യമാണ്. നിങ്ങാംക്കിതു വിശ്വസിക്കാം. ഏതൊരു രാജ്യത്തിലേയും രാജാവു ധർമ്മശീലനായി

രിക്കണം ഞാൻ ആ വകുപ്പിൽപെട്ടവനല്ല എന്നേപ്പോലുള്ള ഒരധമന്നു രാജ്യം ലഭിച്ചാൽ, അഥവാ എന്നെ പ്രജാരക്ഷണം അടിച്ചേല്പിച്ചാൽ തീർച്ചയായും ആ നിമിഷത്തിൽ രാജ്യം പാതാളത്തിലേക്ക ആണ്ടുപോകും.

> മോഹി സമാന കോ പാപനിവാസൂ
> ജേഹി ലാഗി സിയരാമ ബനബാസൂ
> രായ രാമ കഹും കാനന ദീൻഹാ
> ബിഛുരത ഗമന അമരപുര കീൻഹാ

ജേഹി ലാഹി സിയരാമ ബനബാസൂ = ആർക്കുവേണ്ടി സീതാരാമന്മാർ വനവാസം ചെയ്യുന്നു, മോഹി സമാന പാപ നിവാസൂകോ=ആ എനിക്കു തുല്യം പാപനിലയമായി ആരാണുള്ളതു്? രായ രാമകഹം കാനന ദീൻഹാ = രാജാവു്, രാമനു വനം നൽകി, ബിഛുരത അമരപുര ഗവനു കീൻഹാ = രാമൻെറ വേർപാടുണ്ടായപ്പോൾ സ്വർഗ്ഗത്തിലേക്കു ഗമിച്ചു.

രാമനും സീതയും വനവാസം ചെയ്യേണ്ടി വന്നതു ഈ ഞാൻ നിമിത്തമാണു്. ആ വിധമുള്ള എന്നേപ്പോലെ പാപി യായി ആരാണുള്ളതു്? രാജാവു രാമനു വനരാജ്യം നൽകി; രാമൻെറ വേർപാടു നിമിത്തം അദ്ദേഹം അമരപുരിയിലേക്കു പുറപ്പെട്ടു

> മൈം സഠ സബ അനരഥ കര ഹേതൂ
> ബൈഠ ബാത സബ സുനൗം സചേതൂ
> ബിനു രഘുബീര ബിലോകിയ ബാസൂ
> രഹേ പ്രാന സഹി ജഗ ഉപഹാസൂ

സചേതു ബൈഠ സബ ബാത സുനൗം = ചൈതന്യത്തോടു കൂടിയിരുന്നു, എല്ലാ കാര്യവും കേൾക്കുന്നുണ്ടോ, സഠ മൈം സബ അനരഥ കരഹേതു = ആ ശഠനായ ഞാൻതന്നെയാണു്

എല്ലാ അനൎത്ഥത്തിനും കാരണഭൂതൻ, രഹ്വബീര ബിനുബാസു ബിലോകിഅ = ശ്രീരാമനെ കൂടാതെ ഈ രാജമന്ദിരത്തെ കാണേണ്ടിവന്നു, പ്രാന ജഗ ഉപഹാസു സഹിരഹേ=പ്രാണങ്ങൾ, ലോകരുടെ അധിക്ഷേപം സഹിച്ച നിലനില്ക്കുന്നുവല്ലോ.

സചേതനനായിത്തന്നെ ഇരുന്നുകൊണ്ടു എല്ലാ സംഗതിയും കേൾക്കുന്നല്ലോ ഈ ശഠനായ ഞാൻ? ആ ഞാൻതന്നെയാണ് ഇപ്പോൾ സംഭവിച്ചിട്ടുള്ള എല്ലാ ആപത്തിനും കാരണഭൂതൻ. രാമനില്ലാത്ത ഈ രാജമന്ദിരം കണ്ടിട്ടും എന്റെ പ്രാണങ്ങൾ എന്നെ വിട്ടുപിരിഞ്ഞില്ല. ഇപ്പോഴും അവ ലോകത്തിന്റെ പരിഹാസത്തിന്നു പാത്രമായി എന്നിൽ അവശേഷിച്ചിരിക്കുന്നു.

രാമ പുനീത ബിഷയ രസ രൂഖേ
ലോലുപ ഭൂമീ ഭോഗ കേ ഭൂഖേ
കഹം ലഗി കഹൗം ഹൃദയ കഠിനാഈ
നിദരി കുലിസു ജേഹി ലഹീ ബഡാഈ

രാമ ബിഷയ രസരൂഖേ=രാമൻ വിഷയസുഖങ്ങളിൽ വിമുഖനാണ്, പുനീത; ഭൂമിഭോഗകേ=പവിത്രനമാണ്; ലൗകീക സുഖങ്ങളിൽ, ഭൂഖേ ലോലുപ=ബുഭുക്ഷയും അത്യാസക്തിയുമാണ് ഈയുള്ളവന്നു്, ജേഹി കുല സുനിദരി=യാതൊന്നു വജ്രായുധത്തേയും നീരാകരിച്ച്, ബഡാഈ ലഹീ ഹൃദയ കഠിനാഈ=പെരുമനേടിയോ ആ എന്റെ ഹൃദയകാഠിന്യത്തെപ്പററി, കഹം ലഗി കഹൗം=എത്രത്തോളമൊക്കെയാണ് പറയേണ്ടതു്?

രാമനു പ്രാപഞ്ചികസുഖാനുഭവങ്ങളിൽ ഒട്ടുംതന്നെ ആകാംക്ഷയില്ല. അത്തരം ഒരു അത്യാഗ്രഹം എനിക്കാണുണ്ടായതു്. വജ്രത്തേക്കാളും കഠോരമാണ് എന്റെ ഹൃദയത്തിന്റെ കാഠിന്യം. ആ കാഠിന്യത്തിന്റെ ഫലമായിട്ടാണ് ഈ പെരുമ എനിക്കു നേടാൻ കഴിഞ്ഞിട്ടുള്ളതു്. അത്തൊരമൊരു ഹൃദയ കാഠിന്യത്തെ വൎണ്ണിക്കാൻ എനിക്കു കെല്പു പോരാ.

ദോഃ— കാരന തേം കാരജു കഠിനഹോഇ
ദോസു നഹിം മോര
കുലിസ അസ്ഥി തേം ഉപല തേം
ലോഹ കരാല കഠോര

മോര ദോസു നഹിം = എനിക്കിതിൽ ഒരു ദോഷവും ഇല്ല, അസ്ഥി തേം കുലിസ = അസ്ഥിയാകുന്ന കാരണത്തേക്കാളും കുലിശമാകുന്ന കാര്യത്തിനും, ഉപല തേം ലോഹ=കല്ലാകുന്ന കാരണത്തേക്കാളും ലോഹമാകുന്ന കാര്യത്തിന്നും, കരാല കഠോര= കരാളതയും കഠോരത്വവും കൂടും, കാരനതേം കാരജു കഠിന ഹോഇ = കാരണത്തേക്കാളും കാര്യത്തിന്നു കാഠിന്യം കൂടും

എനിക്കും ഇതിൽ ദോഷമൊന്നും ഇല്ല. കാരണത്തേക്കാൾ കാര്യത്തിനാണ് കട്ടപ്പം കൂടുതലുണ്ടാവുക. വജ്രത്തിന്നു കാരണം അസ്ഥിയാണെങ്കിലും അസ്ഥിയേക്കാൾ വജ്രത്തിന്നു കട്ടപ്പമുണ്ട്. അതുപോലെ ലോഹത്തിന്നു കാരണം കല്ലാണ്. എന്നാൽ കല്ലി നേക്കാൾ കാഠിന്യമാണല്ലോ ലോഹത്തിന്നുള്ളതു്. (കൈകേയി യേക്കാൾ പഴിക്കപ്പെടേണ്ടവൻ താനാണെന്നു ഭരതൻ പറയുന്നു.)

ചൗ:— കൈകേഈഭവ തനു അനുരാഗേ
പാവംര പ്രാന അഘാഇ അഭാഗേ
ജൗം പ്രിയ ബിരഹ പ്രാനപ്രിയ ലാഗേ
ദേഖബ സുനബ ബഹുത അബ ആഗേ

കൈകേഈ ഭവ തനു = കൈകേയിയിൽനിന്നുണ്ടായ ശരീ രത്തെ, അനുരാഗേ അഭാഗേ അഘാഇ = സ്നേഹിക്കുന്ന ഭാഗ്യം കെട്ട പാപഭൂയിഷ്ഠമായ പ്രാന പാവംര ജൗം പ്രാന പ്രിയ ബിരഹ പ്രിയ ലാഗേ=പ്രാണങ്ങൾ സന്തുഷ്ടിയടയട്ടെ, യാതൊ രു പ്രാണങ്ങൾക്ക് പിതാവിന്റേയും സഹോദരന്റേയും വേർ പാടിൽ പ്രിയമുണ്ടെങ്കിൽ, അബ ആഗേ ബഹര = ഇപ്പോൾ

പുരോഭാഗത്തുള്ള ആ പ്രാണങ്ങൾ വളരെയൊക്കെ, ദേഖബ സുനബ = കാണുകയും കേൾക്കുകയും ചെയ്യും.

കൈകേയിയാകുന്ന കാരണത്തിന്റെ കാര്യമാണ് ഞാൻ. ആ സ്ഥിതിക്ക കൈകേയിയേക്കാൾ കാഠിന്യം എനിക്കുണ്ടാകുന്നതു് സ്വാഭാവികമാണ്. ആ എന്റെ ശരീരത്തിലിരിക്കുന്ന പ്രാണങ്ങൾ ഭാഗ്യം കെട്ടവയും പാപഭൂയിഷ്ടങ്ങളുമാണ്. അവക്ക സന്തോഷിക്കാൻ വക കിട്ടി. അവ സന്തോഷിക്കുകയും ചെയ്തു കൊള്ളട്ടെ. അവയ്ക്കു പ്രിയജനങ്ങളുടെ വേർപാടിൽ ഇഷ്ടമാണുള്ളതെങ്കിൽ പലതും കാണ്മാനും കേൾപ്പാനും കൺ മുമ്പിലുണ്ടാകും

ലഷന രാമസീയ കഹം ബന ദീൻഹാ
പൈഠേ അമരപുര പതിഹിത കീൻഹാ
ലീൻഹ ബിധവപന അപജസു ആപൂ
ദീൻഹേഉ പ്രജഹിം സോക സംതാപൂ

ലഷന രാമസിയ കഹം ബന ദീൻഹാ=രാമലക്ഷ്മണന്മാക്കും സീതക്കും വനം കൊടുത്തു, അമരപുര പൈഠേ പതിഹിത കീൻഹാ = ദേവലോകത്തേക്കയച്ചു് ഭർത്തൃഹിതവും ചെയ്തു, ആപു ബിധവപനഅപജസു ലീൻഹ = സ്വയം വൈധവ്യവും ദുഷ്കീർത്തിയും സമ്പാദിച്ചു, പ്രജഹിം സോക സന്താപൂ ദീൻഹേഉ=പ്രജകൾക്ക ശോകസന്താപങ്ങളും നൽകി.

കൈകേയി നിവ്വഹിച്ചതു ഒന്നല്ല, അനേകം കാര്യങ്ങളാണ്. രാമലക്ഷ്മണന്മാക്കും സീതക്കും വനവാസം നൽകി. ദേവലോകത്തേക്കയച്ചു് ഭർത്താവിനേയും പ്രീതനാക്കി; സ്വന്തം നേട്ടങ്ങളാക്കി വൈധവ്യവും ദുഷ്കീത്തിയും, പ്രജകൾക്ക ദുഃഖവും കഷ്ടപ്പാടുകളും വലിച്ചുവെച്ചു. ഇതിലധികം എന്തുവേണം?

മോഹീ ദീൻഹ സുഖു സുജസു സുരാജു
കീൻഹ കൈകഈ സബ കര കാജു

ഏഹി തേം മോര കാഹ അബ നീകാ
തേഹിപര ദീന കഹഹു ജുംഹ ടീകാ

മോംഹി സുഖ, സുജസു സുരാജു ദീൻഹ = എനിക്ക സുഖവും സൽകീർത്തിയും മനോഹരമായൊരു രാജ്യവും നൽകി, കൈക ഈ സബകര കാജു കീൻഹ = ഇങ്ങനെ കൈകേയി എല്ലാ കാര്യങ്ങളും നിർവ്വഹിച്ചു, ഏഹിതേം അബ മോര നീകാ കാഹ = ഇതിനേക്കാൾ ഇപ്പോളെനിക്ക നല്ലതായി എന്തുതന്നെ വേണം? തേഹി പര തുംഹ ടീകാ ദേന കഹഹു = ഇതിന്നെല്ലാം പുറമെ നിങ്ങൾ എന്നെ അഭിഷിക്തനാക്കാനും തുനിയുന്നു.

എനിക്ക കൈകേയി നൽകിയ സുഖവും സൽകീർത്തിയും മനോഹരമായൊരു രാജ്യവുമാണ്. ഇങ്ങനെ അവർ പലതും ചെയ്തു ഇതിലധികം നന്നായിട്ടെനിക്ക ഇനി എന്തുവേണം? പോരെങ്കിൽ നിങ്ങളെന്നെ അഭിഷിക്തനാക്കാനും ആഗ്രഹിക്കുന്നു

കൈകഇ ജഠര ജനമി ജഗ മാംഹീം
ഏഹ മോഹി കഹം കഛു അനുചിത നാംഹീം
മോരി ബാത സബ ബിധിഹി ബനാഈ
പ്രജാ പാംച കത കരഹു സഹാഈ

കൈകഇ ജഠര ജഗമാംഹീം ജനമി = കൈകേയിയുടെ ജഠരത്തിലൂടെ പ്രപഞ്ചത്തിൽ ഞാൻ ജന്മമെടുത്തു, ഏഹ മോഹി കഹം = ഇതു എന്നെ സംബന്ധിച്ചേടത്തോളം, കഛു അനുചിത നാംഹീം = ഒട്ടുംതന്നെ അനുചിതമല്ല. മോരി സബ ബാത ബിധിഹി ബനാഈ = എൻെറ എല്ലാ കാര്യവും വിധിതന്നെ ശരിയാക്കിയിട്ടുണ്ട്, പ്രജാ പാംച കത സഹാഈ കരഹു = പ്രജകളേ പഞ്ചായത്തുകാരേ നിങ്ങൾ എന്തിന്നു സഹായിക്കണം.

കൈകേയിയുടെ ഉദരത്തിലൂടെ പ്രപഞ്ചത്തിൽ ഞാൻ ജന്മമെടുത്തു ആ സ്ഥിതിക്ക രാജാവായി ഞാൻ വാഴുക എന്നതു്

ഒട്ടം അനുചിതമല്ല. എന്നെ സംബന്ധിച്ച കാര്യങ്ങളെല്ലാം വിധിതന്നെ ശരിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു പ്രജകളുടേയും പഞ്ചായത്തിൻേറയും സഹായം എന്തിനാണ്?

ദോ:— ഗ്രഹ ഗ്രഹീത പുനി ബാത ബസ
തേഹി പുനി ബിഛരീ മാര
തേഹി പിആഇഅ ബാരുനീ
കഹഹു കവന ഉപചാര

ഗ്രഹ ഗ്രഹീത; പുനി = ഉഗ്രഹബാധ; പോരെങ്കിൽ, ബാത ബസ തേഹിപുനി = സന്നിപാതം; അവനെ പിന്നീട്, ബിഛരീമാര; തേഹി=തേൾ കുത്തൽ അവനെ, ബാരുനീ പിആഇഅ=മദ്യം കുടിപ്പിക്കൽ, കഹഹു കവന ഉപചാര = പറയൂ എന്തൊരുതരം ഉപചാരമാണ്.

ഞാൻ സ്വതേ ദുർഭൃതങ്ങളാൽ ഗ്രസ്തൻ, അങ്ങനെയിരിക്കെ എനിക്കൊരു സന്നിപാത ബാധ, മൂന്നാമതായൊരു വൃശ്ചിക ദംശനം, നാലാമതു മദ്യപാനവും ഇതെന്തൊരുപചാരമാണ്? [കൈകേയിയുടെ വയററിൽ പിറന്നതു് ദുർഭൃത ബാധയായും, ദശരഥൻെറ മൃത്യു സന്നിപാതമായും, ശ്രീരാമൻെറ വനയാത്ര, വൃശ്ചികദംശനമായും രാജാവാകുക എന്നതു മദ്യപാനമായും ഭരതൻ ഗണിക്കുന്നു ]

ചൗ:— കൈകഇ സുഅന ജോഗ ജഗ ജോഈ
ചതുര ബിരംചി ദീൻഹ മോഹി സോഈ
ദസരഥ തനയ രാമ ലഘു ഭാഈ
ദീൻഹി മോഹി ബിധി ബാദി ബഡാഈ

ജഗ ജോഈ കൈകഇ സുഅന ജോഗ = പ്രപഞ്ചത്തിൽ ആരാണോ കൈകേയിക്കു പുത്രനാകാൻ യോഗ്യൻ, സോഈ മോഹി

  

ചതുര ബിരംചി = ആഎന്നെ പ്രഗത്ഭനായ ബ്രഹ്മാവു്, ദീൻഹ; ദസരഥ തനയ = നല്കി; ദശരഥൻെറ പുത്രനും, രാമലഘുഭാഈ ബഡാഈ = രാമൻെറ അനുജനമാകാനുള്ള യോഗ്യത, ബിധി മോഹി ബാദി ദീൻഹീ = ബ്രഹ്മദേവൻ എനിക്കു വൃഥാവിലാണു തന്നതു്.

കൈകേയിക്കു പററിയ ഒരു പുത്രനായി ബ്രഹ്മാവെന്നെ സൃഷ്ടിച്ചതിൽ അദ്ദേഹത്തിൻെറ ചാതുര്യം വിജയിച്ചിട്ടുണ്ടു്. എന്നാൽ ദശരഥൻെറ പുത്രനും ശ്രീരാമൻെറ അനുജനുമായി എന്നെ അദ്ദേഹം ലോകത്തിൽ കാണിച്ചതു് നിഷ്ഫലംതന്നെ. ദശരഥൻെറ മകനും രാമൻെറ അനുജനമാകാൻ എനിക്കു്, കൈകേയിയുടെ ഉദരത്തിൽ പിറന്നതുകൊണ്ടു് അർഹതയില്ല

തുംഹ സബു കഹഹു കഢാവന ടീകാ
രായ രജായസു സബ കഹം നീകാ
ഉതരു ദേഉം കേഹി ബിധി കേഹി കേഹീ
കഹഹു സുഖേന ജഥാരുചി ജേഹീ

തുംഹ സബു ടീകാ കഢാവ=നിങ്ങളെല്ലാവരും എന്നോടു് രാജതിലകനാകാൻ പറയുന്നു, രായ രജായസു സബ കഹം നീകാ = രാജ കല്പനയും അതാണു്. എല്ലാവക്കും ഇതു നല്ല തായി തോന്നുന്നു, കേഹി കേഹി കേഹി ബിധി ദേഉം=ആരോ ടെല്ലാം ഏതു വിധത്തിൽ ഞാൻ ഉത്തരം പറയും? ജേഹി ജഥാ രുചി സുഖേന കഹഹു = ആക്കെങ്ങനെ ഇഷ്ടമോ അതു സസന്തോഷം പറയുക.

നിങ്ങളെല്ലാവരും പറയുന്നു എന്നോടു് രാജതിലകനാകണ മെന്നു്. രാജാവിൻെറ കല്പനയും അതാണല്ലോ. നിങ്ങളും അതു നന്മയാണെന്നു പ്രസ്താവിക്കുന്നു. ആരോടെല്ലാം ഏതെല്ലാം വിധ ത്തിലാണു് ഞാൻ ഉത്തരം പറയേണ്ടതു്? ഇഷ്ടംപോലെ സസ ന്തോഷം ഇഷ്ടമുള്ളതു പറഞ്ഞുകൊള്ളുക.

മോഹി കുമാതു സമേത ബിഹാഇ
കഹഹു കഹിഹി കേ കീൻഹി ഭലാഇ
മോ ബിനു കോ സചരാചര മാഹീം
ജേഹി സിയരാമു പ്രാനപ്രിയ നാഹീം

കുമാതു സമേത മോഹാ ബിഹാഇ = ദുഷ്ടയായ മാതാവി നേയും എന്നേയും ഒഴിവാക്കിയാൽ, കഹഹു കേ കഹഹി = പറയൂ, മററാരാണ് പറയുക, ഭലാഇ കീൻഹി = ഞങ്ങളൊരു നല്ല കാര്യമാണ് ചെയ്തതെന്നു്. സിയരാമു പ്രാനപ്രിയ നാഹീം = സീതക്കും രാമനും പ്രാണപ്രിയരല്ലാത്ത, ജേസി മോ ബിനു കോ = ആരാണ്, ഞാനല്ലാതെ മറെറാരാം, സചരാചര മാഹീം = ചരാചര പ്രപഞ്ചത്തിൽ?

ഞങ്ങളൊരു നല്ല കാര്യമാണ് ചെയ്തതെന്നു എന്റെ ദുഷ്ട യായ മാതാവും ഞാനുമല്ലാതെ മററാരാണ് പറയുക? സീതയും രാമനും പ്രാണപ്രിയരല്ല എന്നു എനിക്കല്ലാതെ ഈ പ്രപഞ്ച ത്തിൽ വേറെ ആക്കാണ് തോന്നുക? ചെയ്തതൊക്കെ നല്ല കാര്യ മെന്നു ഞാനും എന്റെ അമ്മയും മാത്രം പറയും. ശ്രീരാമനും സീതയും ഞങ്ങാംക്ക പ്രാണപ്രിയരുമല്ല. മൂന്നാമതാരും ഇതു പറ യുകയോ ഭാവിക്കുകയോ ഇല്ല.

പരമഹാനി സബു കഹം ബഡ ലാഹു
അദിന മോര നഹിം ദൂഷന കാഹു
സംസയസീല പ്രേമബസ അഹഹു
സബുഇ ഉചിത സബു ജോ കഛു കഹഹു

പരമഹാനി = രാജാവാകുക എന്ന കാര്യം എനിക്ക ഏററ വും ഹാനീകരമാണ്. ആഹാനി, സബുകഹം ബഡലാഹു = എല്ലാവക്കും വലിയ ലാഭമായിട്ടാണ് കാണുന്നതു്, കാഹു ദൂഷന നഹിം = ആക്കുമില്ല ദോഷം, മോര അദിന = എന്റെ

കാലചക്രത്തിൻെറ തിരിച്ചിലാണിതു്, സംസയ സീല പ്രേമ ബസ അഹഹൂ=സംശയത്തിനും ശീലത്തിനും പ്രേമത്തിനും വശഗരായി തീന്നിരിക്കുന്നു അതുകൊണ്ടു്, ജോ കഛു കഹഹു സബു = ആരെന്തു പറയുന്നു, അതു് എല്ലാവക്കും, ഉചിത സബുഇ = ഉചിതമായതുതന്നെ.

എനിക്കു ഏററവും ഹാനികരമായ ഒരു സംഗതിയാണും ഞാൻ രാജാവാകുക എന്നതു്. എന്നാൽ നിങ്ങാംക്കു എൻെറ ആ ഹാനി വളരെ ലാഭമായിരിക്കുന്നതായിട്ടാണ് ഞാൻ കാണുന്നതു്. നിങ്ങാംക്കാക്കുമില്ല ഇതിൽ ഒരു ദോഷവും. എൻെറ കാലത്തിരിച്ചിലാണിതു്. നിങ്ങാം സംശയത്തിനും ശീലത്തിനും പ്രേമത്തിനും വശഗരായി തീന്നിരിക്കുന്നു; അതുകൊണ്ടു ആരെന്തു പറയുന്നു അതു നിങ്ങാംക്കെല്ലാം ഉചിതമായതുതന്നെ.

ദോ:- രാമമാതു സുഠി സരല ചിത
മോപര പ്രേമു ബിസേഖി
കഹൈ സുഭായ സനേഹ ബസ
മോരി ദീനതാ ദേഖി

രാമമാതു സുഠി സരല ചിത = രാമമാതാവു ഏററവും പവിത്രയും സരള ഹൃദയയുമാണു്, മോപര ബീസേഖീ പ്രേമു = എന്നിൽ വിശിഷ്ടപ്രേമവും ഉണ്ടു്, ഈ കാരണത്താൽ, സുഭായ സനേഹ ബസ = സത്യ സ്വഭാവത്തോടേ സ്നേഹവശഗയായി, മോരി ദീനതാ ദേഖി = എൻെറ ദൈന്യത കണ്ടു് (പറയുകയുണ്ടായി. രാജാവാകണം ഞാനെന്നു്.)

രാമ മാതാവായ കൗസല്യ ഏററവും പവിത്രയും സരള ഹൃദയയുമാണു്. എന്നോടവൾക്കു് അതിയായ വാത്സല്യവും ഉണ്ടു്. ഈ കാരണത്താൽ സത്യസ്വഭാവത്തോടേ, സ്നേഹവശഗയായി എൻെറ ദൈന്യത കണ്ടു രാജാവാകാൻ ആ മാതാവും എന്നോടു പറയുന്നു.

ചൗ:- ഗുര ബിബേക സാഗര ജഗ ജാനാ
ജിൻഹഹീം ബിസ്വ കര ബദര സമാന
മോ കഹ്ഹം തിലക സാജ സജ സോഉ
ഭഏ ബിധി ബിമുഖ ബിമുഖ സബ കോഉ

ഗുര ബിബേക സാഗര=ഗുരു, ജ്ഞാനസമുദ്രമാണ്, ജഗ ജാനാ; ജിൻഹഹിം=ലോക വിദിതമാണ് യാതൊരുത്തന് ബിസ്വ കരബദര സമാനാ=വിശ്വം, കരതലാമലകത്തിന് തുല്യമാണ്, സോഉ മോകഹ്ഹം=അദ്ദേഹവും എന്നെ, തിലക സാജ സജ=അഭിഷിക്തനാക്കാൻ ഒരുക്കങ്ങളാം ചെയ്തിരിക്കുന്നു ബിധി ബിമുഖ=വിധി വൈമുഖ്യംകൊണ്ട്, സബ കോഉ= എല്ലാംതന്നെ, വിമുഖ ഭഏ=വിമുഖമായി ഭവിച്ചിരിക്കുന്നു

ആചാര്യനായ വസിഷ്ഠൻ ജ്ഞാനക്കടലാണെന്ന വസ്തുത ലോകവിദിതമാണ്. അദ്ദേഹത്തിനു വിശ്വം കരതലാമലകം പോലെയുമാണ്. അദ്ദേഹവും എനിക്കുവേണ്ടി അഭിഷേക സാമഗ്രികൾ സംഭരിച്ചിരിക്കുന്നു. വിധിക്കിതൊന്നും ഇഷ്ടമല്ല. അതിനാൽ എനിക്കും ഇക്കാര്യത്തിൽ വൈമുഖ്യമാണുണ്ടാകുന്നത്.

പരിഹരി രാമുസീയ ജഗമാഹീം
കോഉ ന കഹിഹി മോര മത നാഹീം
സോ മൈം സുനബ സഹബ സുഖമാനീ
അംതഹു കീംച തഹാം ജഹം പാനീ

മോര മത നാഹീം=എൻെറ അറിവില്ലെന്ന്, രാമുസീയ പരിഹരി=രാമനും സീതയും ഒഴികെ, ജഗമാഹിം കോഉ ന കഹിഹി=ലോകത്തിൽ ഒരാളും പറയുകയില്ല, സോ മൈം സുനബ; സഹബ=അതു ഞാൻ കേൾക്കണം; സഹിക്കണം, സുഖമാനീ=സുഖിച്ചുതന്നെ കേട്ടു സഹിക്കണം, ജഹം പാനീ തഹാം=എവിടെ വെള്ളമുണ്ടോ അവിടെ, അംതഹു കീംച= അടിയിലായി ചെളിയുമുണ്ടാകും,

അഭിഷേക വിഘ്നമുണ്ടായ കാര്യത്തിലും രാമനു വനവാസം വേണ്ടിവന്ന കാര്യത്തിലും എനിക്കു പങ്കില്ലെന്നു രാമനും സീതയും ഒഴികെ ഭൂമിയിലൊരാളും പറയുകയില്ല. ഞാനതു സസുഖം കേൾക്കണം; സഹിക്കുകയും വേണം വെള്ളമുള്ളിടത്തു് അടിയിൽ ചളിയുമുണ്ടാകാതിരിക്കയില്ല.

ധരതമോഹി ജഗ കഹിഹി കി പോചൂ
പരലോകഹു കര നാഹിം ന സോചൂ
ഏകൈ ഉര ബസ ദുസഹ ദബാരീ
മോഹി ലഗി ഭേ സിയരാമ ദുഖാരീ

ജഗ മോഹി പോചുകി കഹിഹി=പ്രപഞ്ചം എന്നെ അധമൻ എന്നു പറഞ്ഞുകൊള്ളട്ടെ, പരലോകഹു കര നാഹിം ന സോചൂ = പരലോക ചിന്തയില്ലാത്തവനെന്നും പഴിച്ചുകൊള്ളട്ടെ, എനിക്കതിൽ, ഡരന ഉര=ഭയമില്ല എൻെറ മനസ്സിൽ, ഏകൈ ദുസഹ ദബാരീ ബസ= ഒരേ ഒരു ദുസ്സഹാഗ്നി വസിക്കുന്നുണ്ടു്, എന്താണെന്നല്ലേ? മോഹി ലഗി=ഞാൻ കാരണം, സിയരാമ ദുഖാരി ഭേ=സീതയും രാമനും ദുഃഖിതരായല്ലോ എന്നതാണതു്.

പ്രപഞ്ചം ഭരതനെ അധമനെന്നും പരലോക ചിന്തയില്ലാത്തവനെന്നും പഴിച്ചുകൊള്ളട്ടെ അക്കാര്യത്തിലൊന്നും എനിക്കു ഭയമില്ല. എൻെറ മനസ്സിൽ ഒരു ദാരുണദാവാഗ്നി പിടിപെട്ടിട്ടുണ്ടു്. ഞാൻ കാരണമായി ശ്രീരാമദേവനും സീതാദേവിയും വനവാസ ദുഃഖം അനുഭവിക്കേണ്ടി വന്നല്ലോ എന്ന ചിന്തയാണു എൻെറ മനസ്സിനെ ദഹിപ്പിക്കുന്നതു്.

ജീവന ലാഹു ലഷന ഭല പാവാ
സബു തജി രാമചരന മന ലാവീ
മോര ജനമ രഘുബര ബനലാഗീ
ഝൂഠ കാഹ പഛിതാഉം അഭാഗീ

ലഷന ജീവന ലാഹു ഭല പാവാ = ലക്ഷ്മണൻ ജന്മലാഭം ശരിക്കും നേടി, സബു തജി രാമ ചരന മന ലാവാ = എല്ലാം ഉപേക്ഷിച്ച രാമതൃപ്പാദത്തിൽ മനസ്സർപ്പിച്ചു, മോര ജനമ രഘു ബര ബന ലാഗീ = എൻെറ ജന്മം രാമനെ വനത്തിലേക്കയെക്കാൻ ഉപകരിച്ചു, ഝാഗീ ഝൂഠ കാഹ പാരിതാഉം = നിർഭാഗ്യൻ വ്യാജമായി എന്തിനു പശ്ചാത്തപിക്കണം?

സർവ്വവും ഉപേക്ഷിച്ചു ശ്രീരാമ തൃപ്പാദങ്ങളിൽ ഹൃദയം അർപ്പിക്കാൻ കഴിഞ്ഞ ലക്ഷ്മണനു ജന്മലാഭം തികച്ചും നേടാൻ സംഗതിയായി. എൻെറ ജന്മം കൊണ്ടു സാധിച്ചതോ രാമനെ വനത്തിലേക്കയക്കലും. ഭാഗ്യം കെട്ട ഞാൻ വ്യാജമായി എന്തിനു പശ്ചാത്തപിക്കുന്നു!

ദോ:- ആപന ദാരുന ദീനതാ കഹഉം
സബഹിം സിര നാഇ
ദേഖേ ബിനു രഘുനാഥപദ ജിയ
കൈ ജരനി ന ജാഇ

രഘുനാഥപദ ദേഖേ ബിനു = ശ്രീരാമ തൃപ്പാദ ദർശനം കൂടാതെ, ജിയ കൈ ജരനി ന ജാഇ = ഹൃദയാഗ്നി കെട്ടടങ്ങുകയില്ലെന്നു്, സിരനാഇ സബഹിം = ശിരസ്സു കുനിച്ചു എല്ലാവരോടും, ദാരുന ദീനതാ കഹഉം = ദാരുണ ദീനത അറിയിക്കുന്നു

എൻെറ മനസ്സിനെ ബാധിച്ചിട്ടുള്ള ദാരുണ ദുഃഖത്തിനു ശമനം ശ്രീരാമ പാദദർശനം കൂടാതെ ഉണ്ടാകുന്നതല്ല ഞാൻ ശിരസ്സു കുനിച്ചു എല്ലാവരോടും എൻെറ ദൈന്യത പറയുകയാണു്.

ചൗ:- ആന ഉപാഉ മോഹി നഹിം സൂഝാ
കോ ജിയ കൈ രഘുബര ബിനു ബൂഝാ
ഏകഹി ആംക ഇഹൈ മനമാഹീം
പ്രാതകാല ചലിഹഉം പ്രഭു പാഹീം

ആന ഉപാഉ മോഹി നഹിം സൂഝാ = അന്യമായ ഒരു ഉപായവും എനിക്ക തോന്നുന്നില്ല രഘുബര ബിനു ജിയ കൈ = രാമനെ കൂടാതെയുള്ള ഹൃദയത്തിൻെറ അവസ്ഥ, കോ ബൂഝാ = ആൎക്കാണറിയാൻ കഴിയുന്നതു്? പ്രഭു പാഹീം പ്രാത കാല = രാമസന്നിധിയിലേക്ക് പ്രഭാതത്തിൽ, ചലിഹൗം ഏക ഹി ആംക ഇഹൈ മനമാഹീം = ഞാൻ പോകണം എന്ന ഈ ഒരൊററ നിശ്ചയമാണ് മനസ്സിൽ.

വേറൊരു വഴിയും ഞാൻ കാണുന്നില്ല രാമനെ കൂടാതുള്ള എൻെറ മാനസികസ്ഥിതി എന്താണെന്നു ആരും അറിയുന്നില്ല നാളെ പ്രഭാതത്തിൽ ഞാൻ രാമസന്നിധിയിലേക്ക പോകണം. ഈ ഒരൊററ വിചാരമാണ് എൻെറ മനസ്സിൽ നിറഞ്ഞുവശായിരിക്കുന്നതു്

ജദ്യപി മൈം അനഭല അപരാധീ
ഭഇ മോഹി കാരന സകല ഉപാധീ
തദപി സരന സനമുഖ മോഹി ദേഖീ
ഛമി സബ കരിഹഹിം കൃപാ ബിസേഷീ

ജദ്യപി മൈം അനഭല അപരാധീ മോഹി സകല ഉപാധീ കാരന ഭഇ തദപി = ഞാൻ ദുഷ്ടനും അപരാധിയും സകല ഉപാധികാംക്കും കാരണമായി ഭവിച്ചവനും ആണെന്നു വരികിലും, മോഹി സരന സനമുഖ ദേഖീ = എന്നെ ശരണാഭിമുഖനായി കണ്ടു്, സബ ഛമി ബിസേഷീ കൃപാ കരിഹഹിം = എല്ലാം ക്ഷമിച്ച് വിശേഷിച്ചും കൃപ പ്രദശിപ്പിക്കും.

എല്ലാ കുഴപ്പങ്ങൾക്കും കാരണഭൂതനും, ദുഷ്ടനും, അപരാധിയും തന്നെയാണ് എന്നു വന്നാൽപ്പോലും എന്നെ ശരണാഭിമുഖനായി കാണുമ്പോൾ എൻെറ സൎവ്വാപരാധങ്ങളും രാമൻ ക്ഷമിച്ച എന്നിൽ വിശേഷിച്ചും കാരുണ്യം പ്രദശിപ്പിക്കാതിരിക്കയില്ല. അദ്ദേഹം കരുണാനിധിയല്ലേ?

സീല്വ സകുചി സുഠി സരല സുഭാഊ
കൃപാ സനേഹ സദന രഘുരാഊ
അരിഹു ക അനഭല കീൻഹ ന രാമാ
മൈം സിസു സേവക ജദ്യപി ബാമാ

കൃപാസനേഹ സദന രഘുരാഊ=കൃപയുടേയും സ്നേഹത്തിന്റേയും നിലയനമായ ശ്രീരാമന്റെ, സുഭാഊ സീല്വ സകുചി സരല=സ്വഭാവ സൗശീല്യം ലജ്ജാനമ്രവും സരളവുമാണ്, രാമാ അരിഹു ക അനഭല ന കീൻഹ=രാമൻ ശത്രുക്കൾക്കപോലും ദോഷം ചെയ്യാത്തവനാണ്, ജദ്യപി ബാമാ=പിന്നെ, ഞാനദ്ദേഹത്തിന്ന വിമുഖനാണെങ്കിൽത്തന്നെയെന്ത്? മൈം സിസു സേവക=ഞാൻ ശിശുവും സേവകനും തന്നെയല്ലെ!

ദയാസ്നേഹങ്ങളുടെ ഗേഹമാണ് രാമൻ അദ്ദേഹത്തിന്റെ സ്വഭാവ സൗശീല്യം ലജ്ജാനമ്രവും സരളവുമാണ്. അദ്ദേഹം ശത്രുക്കൾക്കപോലും ദോഷം ചെയ്യാത്തവനാണ്. ഞാനദ്ദേഹത്തിന്ന എതിരാളിയാണെന്ന വന്നാൽ കൂടിയും തരക്കേടെന്തുണ്ട്? ഞാൻ ശിശുവും സേവകനുമല്ലെ?

തുംഹ പൈ പാംച മോര ഭലമാനീ
ആയസു ആസിഷ ദേഹു സുബാനീ
ജേഹി സുനി ബിനയ മോഹി ജന ജാനീ
ആവഹിം ബഹുരി രാമരജധാനീ

പൈ പാംച തുംഹ മോര ഭലമാനീ=പഞ്ചായത്തുകാരേ, നിങ്ങളും എനിക്കുള്ള മേന്മ ഗണിച്ച്, സുബാനീ ആയസു ആസിഷ ദേഹു=സുന്ദര വാക്കുകളാൽ ആജ്ഞയും ആശിസ്സും തരിക, ജേഹി മോഹി ബിനയ സുനി = നിങ്ങളുടെ ആജ്ഞയാലും ആശീർവ്വാദത്താലും എന്റെ അഭ്യർത്ഥന കേട്ട്, ജന ജാനീ രാമ ബഹുരി = ഭക്തനെന്നറിഞ്ഞു് വീണ്ടും രാമൻ, രജധാനീ ആവഹിം = രാജധാനിയിലേക്ക മടങ്ങിവരട്ടെ.

അതുകൊണ്ട് അല്ലയോ പഞ്ചായത്തംഗങ്ങളേ, നിങ്ങളും എന്റെ നന്മ പരിഗണിച്ചു കോമളവാണികളാൽ എനിക്കു ആജ്ഞയും ആശിസ്സും നൽകുക. നിങ്ങളുടെ നിയോഗം കൊണ്ടും ആശിസ്സിനാലും രാമൻ എന്റെ അഭ്യർത്ഥന കേട്ടും എന്നെ ഭക്തനെന്നു ഗ്രഹിച്ചും വീണ്ടും രാജധാനിയിലേക്കു മടങ്ങിവരട്ടെ

ദോ:- ജദ്യപി ജനമു കുമാതു തേം
മൈം സഠ സദാ സദോസ
ആപനി ജാനി ന ത്യാഗിഹഹിം
മോഹി രഘുബീര ഭരോസ

കുമാതു തേം ജദ്യപി ജനമു = കുത്സിതയായ മാതാവിൽ നിന്നു ജന്മമെടുത്തവനെങ്കിലും, മൈം സഠ സദാ സദോസ = ഞാൻ ശഠനും സദാ ദോഷവാനുമാണെങ്കിലും ആപനി ജാനി രഘുബീര = വിധേയനെന്നറിഞ്ഞു രാമൻ, മോഹി ന ത്യാഗി ഹഹിം = എന്നെ ത്യജിക്കയില്ലെന്നു, ഭരോസ = വിശ്വാസമുണ്ട്.

എന്റെ മാതാവു ദുഷ്ടയാണ്; ആ ദുഷ്ടയുടെ വയററിലാണ് ഞാൻ പിറന്നതു്. ഞാൻ ശഠനും സദാ ദോഷവാനുമാണ്. ഇങ്ങനെയെല്ലാമാണെങ്കിലും സ്വഭക്തനൊന്നറിഞ്ഞു എന്നെ രാമൻ ഉപേക്ഷിക്കുകയില്ല എന്ന വിശ്വാസം എനിക്കുണ്ടു്.

ചൗ:- ഭരത ബചന സബ കഹം പ്രിയ ലാഗേ
രാമസനേഹ സുധാ ജനു പാഗേ
ലോഗ ബിയോഗ ബിഷമ ബിഷ ദാഗേ
മംത്ര സബീജ സുനത ജനു ജാഗേ

രാമ സനേഹ സുധാ പാഗേ ജനു = ശ്രീരാമനോടുള്ള സ്നേഹമാകുന്ന സുധയിൽ ഊന്നിയവയോ എന്നു തോന്നുമാറുള്ള, ഭരത ബചന സബ കഹം = ഭരതന്റെ വാക്കുകൾ എല്ലാവർക്കും, പ്രിയലാഗേ; ബിയോഗ ബിഷമ ബിഷദാഗേ ലോഗ സബീജ=

  

പ്രിയങ്കരങ്ങളായി തോന്നി. വിയോഗമാകുന്ന ഭയങ്കര വിഷത്താൽ നിശ്ചേതനരായ ജനങ്ങൾ ബീജാക്ഷര യുക്തമായ മംത്ര സുനത ജനു ജാഗേ = മന്ത്ര ശ്രവണത്താലെന്നപോലെ പ്രബുദ്ധരായി.

ശ്രീരാമനിൽ ഭരതനുള്ള സ്നേഹമാകുന്ന അമൃതകണങ്ങളാൽ സിക്തങ്ങളോ എന്നു തോന്നുമാറുള്ള ഭരതൻെറ വാക്കുകൾ എല്ലാവൎക്കും ഹൃദ്യങ്ങളായി തോന്നി. രാമൻെറ വേർപാടാകുന്ന ഭയങ്കര വിഷബാധയാൽ നിശ്ചേതനരായ അവർ ബീജാക്ഷരയുക്തമായ മന്ത്രശ്രവണത്താലെന്നപോലെ ആ വാക്കുകൾ കേട്ടു പ്രബുദ്ധരായിത്തീൎന്നു [ഓരോ മന്ത്രത്തിനും മൂന്നു വിഭാഗം ഉണ്ട്. 1. കീലകം 2. ബീജം 3. ശക്തി ഇവയാണാവിഭാഗം. ഒരുദാഹരണം കാണിക്കാം. 'ഓം ഹ്രൂം രുദ്രായ' ഈ മന്ത്രത്തിൽ ഓം കീലകവും ഹ്രൂം ബീജവും രുദ്രായ എന്നതു ശക്തിയുമാകുന്നു.]

മാതു സചിവ ഗുര പുര നരനാരീ
സകല സനേഹ ബികല ഭഏ ഭാരീ
ഭരതഹിം കഹഹിം സരാഹി സരാഹീ
രാമപ്രേമ മൂരതി തനു ആഹീ

മാതു സചിവ ഗുര പുരനര നാരീ = മാതാക്കളും മന്ത്രിയും ആചാര്യനും പൌരരും പുരനര നാരിമാരും, സകല ഭാരീ സനേഹ ബികല ഭഏ=എല്ലാവരും വൎദ്ധിച്ച സ്നേഹത്താൽ വ്യാകുലരായി ഭവിച്ചു, ഭരതഹിം സരാഹി സരാഹീ കഹഹിം = ഭരതനെ വീണ്ടും വീണ്ടും ശ്ലാഘിച്ചു പറഞ്ഞു, രാമപ്രേമ മൂരതി തനു ആഹീ = രാമപ്രേമംതന്നെ പ്രത്യക്ഷ ശരീരമെടുത്തു വന്നിരിക്കയാണോ!

അമ്മമാരും മന്ത്രിയും ആചാര്യനും നഗരവാസികളായ സ്ത്രീപുരുഷന്മാരുമെല്ലാം വൎദ്ധിച്ച സ്നേഹം ഹേതുവായിട്ടു വ്യാകുല

രായി ഭവിച്ചു. രാമപ്രേമം ശരീരമെടുത്തു വന്നിരിക്കയാണു് എന്നു അവർ വീണ്ടും വീണ്ടും ഭരതനെ ശ്ലാഘിച്ചു പറഞ്ഞു.

താത ഭരത അസ കാഹേ ന കഹഹൂ
പ്രാന സമാന രാമപ്രിയ അഹഹൂ
ജോ പാവംരു അപനീ ജഡതാഈ
തുംഹഹിം സുഗാഇ മാതു കുടിലാഈ

താത ഭരത = വത്സ ഭരത, അസ കാഹേ ന കഹഹൂ = ഈ വിധമല്ലാതെ എങ്ങനെ പറയും? രാമ പ്രാന സമാന പ്രിയ അഹഹൂ = രാമന്നു പ്രാണതുല്യം പ്രിയനാണു്, ജോ അപനീ ജഡതാഈ = ഏതൊരുത്തൻ സ്വന്തം മൂർഖതയാൽ, മാതു കുടിലാഈ തുംഹഹിം = മാതാവു കാണിച്ച കുടിലതയ്ക്കു അങ്ങയെ, സുഗാഇ പാവംരു = സംശയിക്കുന്നുവോ (അവൻ) മഹാ നീചനാണു്.

അങ്ങിങ്ങനെയല്ലാതെ എങ്ങനെ പറയും? അങ്ങു രാമന്നു പ്രാണസമാനാ പ്രിയനല്ലേ? അമ്മയുടെ തെററിനു നിരപരാധിയായ അങ്ങയെ ഏതൊരുവൻ സംശയിക്കുന്നുവോ, അവൻ മഹാ നീചൻ തന്നെയായിരിക്കും.

സോ സഠ കോടിക പുരുഷസമേത
ബസഹി കലപസത നരക നികേതാ
അഹി അഘ അവഗുന നഹിം മനി ഗഹഈ
ഹരൈ ഗരല ദുഖ ദാരിദ ദഹഈ

കോടിക പുരുഷ സമേതാ സോ സഠ = കോടിക്കണക്കിലുള്ള യാതനകളോടുകൂടി ആ ശഠൻ, കലപസത നരക നികേതാ = അനേക കല്പകാലം നരക നികേതത്തിൽ, ബസഹി; അഹി അഘ അവഗുന = വസിക്കും സർപ്പത്തിൻെറ പാപങ്ങളേയും ദുർഗ്ഗുണങ്ങളേയും, മനി നഹിം ഗഹഈ = രത്നം കൈക്കൊള്ള

ന്നില്ല. ആ രത്നം, ഗരല ഹരൈ ദുഖ ദാരിദ = വിഷത്തെ ഹരി ക്കുകയും ദുഃഖത്തെയും ദാരിദ്ര്യത്തേയും, ദഹഇൗ = ദഹിപ്പിക്കുക യുമാണു് ചെയ്യുന്നതു്.

ഭരതനെ പഴിക്കുന്നതു ആരോ ആ ശഠൻ നിരവധികാലം അനവധി പീഡകളെ അനുഭവിച്ചു നരകത്തിൽ കിടക്കും സപ്പ ത്തിൻെറ പാപങ്ങളും ദുർഗ്ഗുണങ്ങളും രത്നത്തിനു ബാധകമല്ല. നേരേ മറിച്ചു ആ രത്നം വിഷത്തെ ഹരിക്കുകയും ദാരിദ്ര ത്തേയും ദുഃഖത്തേയും ദഹിപ്പിക്കുകയുമാണു് ചെയ്യുന്നതു്. [ഭരത മാതാവിനെ സപ്പമായും ഭരതനെ സപ്പം വഹിക്കുന്ന രത്നമായും കവി പരിഗണിക്കുന്നു കൈകേയിയുടെ കൗടില്യമോ ദുർഗ്ഗുണ ങ്ങളോ ഒന്നും തന്നെ ഭരതനു ബാധകമല്ല ഭരതൻ സർവ്വ സദ് ഗ്ഗുണ സമ്പന്നനാണു് എന്നു ഭാവം.]

ദോ:- അവസി ചലിഅ ബന രാമ
ജഹം ഭരത മംത്രു ഭല കീൻഹ
സോക സിംധു ബൂഡത സബഹിം
തുംഹ അവലംബനു ദീൻഹ

ഭരത ഭലമംത്രു കീൻഹ = ഭരത, നല്ലൊരുപദേശമാണങ്ങു ചെയ്തതു്, രാമ ജഹം ബന അവസി ചലിഅ = രാമൻ എവി ടെയോ ആ വനത്തിലേക്കു തീച്ചയായും പോവുക, സോക സിംധു ബൂഡത സബഹിം = ശോകമാകുന്ന സമുദ്രത്തിൽ മുങ്ങിയ എല്ലാവക്കും, തുംഹ അവലംബനു ദീൻഹ = അങ്ങു ആശ്രയം നൽകി.

അങ്ങയുടെ ആലോചന, ഹേ ഭരത, വളരെ നല്ലതുതന്നെ. രാമനിരിക്കുന്ന വനത്തിലേക്കു അങ്ങു ഉടനെതന്നെ പുറപ്പെടുക. സങ്കട സിന്ധുവിൽ മുങ്ങി കരകാണാതെ വലഞ്ഞ ഞങ്ങളാകെ ല്ലാം അങ്ങു അവലംബനം നൽകിയിരിക്കുന്നു.

ചൗ:- ഭാ സബ കേ മന മോദ ന ഥോരാ
ജനു ഘന ധുനി സുനി ചാതക മോരാ
ചലത പ്രാത ലഖി നിരനഉ നീകേ
ഭരതു പ്രാനപ്രിയ ഭേ സബഹീ കേ.

സബകേ മന ഥോരാ മോദ ന ഭാ = എല്ലാവരുടേയും മനസ്സിൽ കുറച്ചൊന്നുമല്ല സന്തോഷമുണ്ടായതു്, ചാതക മോരാ ഘന ധുനി സുനി ജനു = വേഴാമ്പൽപ്പക്ഷികൾക്കും മയിലുകൾക്കും മേഘധ്വനി കേട്ടാൽ എങ്ങനേയോ അങ്ങനെ സന്തോഷമുണ്ടായി ജനങ്ങൾക്കെല്ലാം, പ്രാത ചലത നീകേ നിരനഉ ലഖി = പ്രഭാതത്തിൽത്തന്നെ പുറപ്പെടാനുള്ള ഭരതൻെറ താൽപര്യം കണ്ടു്, സബഹീകേ ഭരതു പ്രാനപ്രിയ ഭേ=എല്ലാവൎക്കും ഭരതൻ പ്രാണപ്രിയനായി ഭവിച്ചു.

ജനങ്ങളെല്ലാം അപാരമായ ആനന്ദത്തിനു വിധേയരായി ഭവിച്ചു. ചാതകങ്ങളും മയൂരങ്ങളും മേഘഗൎജ്ജനം കേട്ടാലെങ്ങനെ സന്തോഷിക്കുമോ അപ്രകാരം ജനങ്ങൾക്കു സന്തോഷമുണ്ടായി. പ്രഭാതത്തിൽത്തന്നെ രാമസന്നിധിയിലേക്കു പുറപ്പെടാൻ ഭരതൻ ഉറച്ചിരിക്കുന്നതറിഞ്ഞു ഭരതനെ ജനങ്ങൾ പ്രാണപ്രിയനായി പരിഗണിച്ചു.

മുനിഹിം ബംദി ഭരതഹിം സിരു നാഈ
ചലേ സകല ഘര ബിദാ കരാഈ
ധന്യ ഭരത ജീവനു ജഗമാഹീം
സീലു സനേഹ സരാഹത ജാഹീം

മുനിഹിം ബംദി ഭരതഹിം സിരു നാഈ = വസിഷ്ഠനെ വന്ദിച്ചു ഭരതനെ നമിച്ചു്, സകല ബിദാകരാഈ ഘര ചലേ= എല്ലാവരും വിടവാങ്ങി ഗൃഹങ്ങളിലേക്കു പുറപ്പെട്ടു, ജഗമാഹീം ഭരതജീവനു ധന്യ = ലോകത്തിൽ ഭരതൻെറ ജീവിതം ധന്യം

തന്നെ, സീല്യ സനേഹ സരാഹത = ഭരതൻെറ ശീലത്തേയും സ്നേഹത്തേയും ശ്ലാഘിച്ചുകൊണ്ട, ജാഹീം = പോകുന്നുണ്ട്.

വസിഷ്ഠനെ വന്ദിക്കുകയും ഭരതൻെറ മുമ്പിൽ തലതാഴ്ത്തുകയും ചെയ്തു് എല്ലാവരും ഭരതൻെറ ജന്മം കൃതാൎത്ഥമെന്നു ശ്ലാഘിച്ചുകൊണ്ട അവരുടെ ഗൃഹങ്ങളിലേക്കു വിടവാങ്ങി നടന്നു.

കഹഹിം പരസപര ഭാ ബഡ കാജു
സകല ചലൈ കര സാജഹിം സാജു
ജേഹി രാഖഹിം രഹു ഘര രഖവാരീ
സോ ജാനൈ ജനു ഗരദനി ഭാരീ
കോഉ കഹ രഹ ന കഹിഅ നഹിം കാഹൂ
കോ ന ചഹൈ ജഗ ജീവന ലാഹൂ

പരസപര കഹഹിം=അന്യോന്യം പറയുകയാണു്, ബഡ കാജു ഭാ = വലിയൊരു കാൎയ്യമാണു് സംഭവിച്ചതു്, സകല ചലൈ കര = എല്ലാവരും പുറപ്പെടാൻ, സാജു സാജഹിം = ഒരുക്കങ്ങൾ കൂട്ടിക്കൊണ്ടിരിക്കുന്നു, ജേഹി ഘര രഖവാരീ രഹു രാഖഹിം = ആർ സ്വഗൃഹത്തെ സൂക്ഷിപ്പിന്നേല്പിക്കുന്നുവോ, സോ ജാനൈ ജനു ഗരദനി മാരീ=അവനു തോന്നി ഗൃഹം കൊലനിലയം പോലെയെന്നു്, കോഉ കഹ കാഹൂ രഹന കഹിഅ = ചിലർ ചിലരോടു പറഞ്ഞു ആരോടും ഗൃഹത്തിലിരിക്കാൻ പറഞ്ഞുപോകരുതെന്നു്, ജഗ ജീവനു ലാഹൂ കോ ന ചഹൈ = ലോകത്തിൽ ജന്മലാഭം ആരാണാശിക്കാത്തതു്!

വലിയൊരു കാൎയ്യമാണുണ്ടായതു എന്നു ജനങ്ങൾ പരസ്പരം പറഞ്ഞു. ഭരതനൊന്നിച്ചു പുറപ്പെടാനുള്ള ഒരുക്കങ്ങൾ കൂട്ടുകയാണു് ജനങ്ങളെല്ലാം. ചിലർ, ഗൃഹം, കൊലനിലയമെന്നു കരുതി സൂക്ഷിക്കാനേല്പിച്ചു കൊടുക്കുന്നു. ഗൃഹത്തിലിരിക്കാൻ ആരേയും ഉപദേശിക്കരുതെന്നു ചിലർ ചിലരോടുപദേശിക്കുന്നു. വീട്ടിലിരുന്നാൽ എങ്ങനെ ജന്മലാഭമുണ്ടാകും? എല്ലാവരും പുറ

പ്പെടാൻ തയാറാവുക എന്നിങ്ങനെയെല്ലാം ജനങ്ങൾ പരസ്പരം പറയുന്നുണ്ട്.

ദോ:- ജരഉ സോ സംപതി സദന സുഖു
സുഹൃദ മാതു പിതു ഭാഇ
സനമുഖ ഹോത ജോ രാമപദ
കരൈ ന സഹജ സഹാഇ

ജോ രാമപദ കരൈ സനമുഖ ഹോത = യാതൊരുത്തൻ ശ്രീരാമ പാദങ്ങളോട് അഭിമുഖനായിത്തീരുമ്പോൾ ആ രാമപദ മൊന്നല്ലാതെ, സോ സംപതി സദന സുഖു=അവന്ന അവൻെറ സമ്പത്തും ഗൃഹവും സുഖവും, സുഹൃദ മാതു പിതു ഭാഇ = സുഹൃത്തുക്കളും മാതാപിതാക്കന്മാരും സഹോദരന്മാരും, ന സഹജ സഹാഇ; ജരഉ = സഹജ സഹായികളാകുന്നില്ല. അവയെല്ലാം ദഹിച്ചുപോകുന്നു.

രാമ പാദാഭിമുഖനായിത്തീരുന്നവന്ന ആ പാദങ്ങൾ മാത്രമേ സഹായിയാകുന്നുള്ളു. മററുള്ളതൊക്കെ നശിച്ചുപോകുന്നവയാണ്.

ചൗ:- ഘര ഘര സാജഹിം ബാഹന നാനാ
ഹരഷു ഹൃദയ പരഭാത പയാനാ
ഭരത ജാഇ ഘര കീ ന ബിചാരു
നഗരു ബാജി ഗജ ഭവന ഭംഡാരു

ഘര ഘര നാനാ ബാഹന സാജഹിം = ഓരോ ഗൃഹത്തിലുള്ളവരും പലതരത്തിലുള്ള വാഹനങ്ങളും തയാറാക്കിക്കൊണ്ടിരുന്നു, പരഭാത പയാനാ = പ്രഭാതത്തിൽ വനത്തിലേക്കുള്ള യാത്രയാണല്ലോ, ഹൃദയ ഹരഷു; ഭരത ഘരജാഇ = ഹൃദയം പ്രസന്നമായി. ഭരതൻ കൊട്ടാരത്തിൽ ചെന്നു, ബിചാരു കീന; നഗരു = ആലോചിക്കാൻ തുടങ്ങി: നഗരം, ബാജി

ഗജ ഭവന ഭംഡാരു = കുതിര, ആന, കൊട്ടാരം, ഖജാന എന്നി ങ്ങനെയുള്ള.

സംപതീ സബ രഘുപതി കൈ ആഹീ
ജൗം ബിനു ജതന ചലൗം തജി താഹീ
തൗ പരിനാമ ന മോരി ഭലാഈ
പാപസിരോമനി സാഇം ദോഹാഈ

സബ സംപതി രഘുപതി കൈ ആഗീ = സർവ്വസമ്പത്തും ശ്രീരാമൻേറതാണ്, താഹീ തജി ബിനു ജതന ജൗം ചലൗം തൗ = അവയെല്ലാം ഇട്ടെറിഞ്ഞു്, രക്ഷാവ്യവസ്ഥ കൂടാതെ പുറപ്പെടുന്നപക്ഷം, പരിനാമ മോരി ഭലാഈ ന = ഒടുവിൽ എനി ക്കതു നന്മക്കായിരിക്കയില്ല, സാഇം ദോഹാഈ = ആണയിട്ടു ഞാൻ പറയുന്നു, പാപസിരോമനി = പാപശിരോമണിയാകും

നഗരം, കൊട്ടാരം, ആനകൾ, കുതിരകൾ ഭണ്ഡാരം എന്നി ങ്ങനെയുള്ള സർവ്വസമ്പത്തും ശ്രീരാമൻേറതാണ്. അവയെ സം രക്ഷിക്കുന്നതിനു മതിയായ ഏർപ്പാടുകളൊന്നും ചെയ്യാതെ ഇട്ടെ റിഞ്ഞു ഞാൻ വനത്തിലേക്കു പോകുന്നതായാൽ എനിക്കതൊടു വിൽ നന്മയായിരിക്കുകയില്ല മാത്രമോ ജനങ്ങളെന്നെ പാപ ശിരോമണി എന്നു പറയുകയും ചെയ്യും.

കരൈ സ്വാമിഹിത സേവക സോഈ
ദൂഖന കോടി ദേഇ കിന കോഈ
അസ ബിചാരി സുചി സേവക ബോലേ
ജേ സപനേഹും നിജ ധരമു ന ഡോലേ

കോഇ കോടി ദൂഖന കിന ദേഇ = ഒരുവൻ കോടി ദോഷം ചെയ്തു എന്നുതന്നെ വരട്ടെ, സ്വാമിഹിത കരൈ സോഈ = സ്വാ മിയുടെ ഹിതം നിറവേററുന്ന അവൻതന്നെയാണ്, സേവക; അസ ബിചാരി = സേവകൻ ഇതു വിചാരിച്ച്, സുചി സേവക

  

ബോലേ = വിശ്വസ്തരായ സേവകരെ വരുത്തി, ജേ സപ നേഹും നിജ ധരമു = അവരാകട്ടേ സ്വപ്നത്തിൽ കൂടി സ്വധർമ്മത്തെ, ന ഡോലേ = വ്യഭിചരിപ്പിക്കാത്തവരായിരുന്നു

ഒരുവൻ അസംഖ്യം ദോഷം ചെയ്തവനാണെന്നു വിചാരിക്ക. എന്നാലും സ്വാമിഹിതം നിറവേററുന്നവനാണെങ്കിൽ അവൻ തന്നെയാണ് സേവകൻ. ഇതു വിചാരിച്ചു, സ്വധർമ്മത്തിൽ ഉറച്ചു നില്ക്കുന്നവരായ കുറെ സേവകന്മാരെ ഭരതൻ വരുത്തി. അവർ സ്വപ്നേപി ധർമ്മത്തെ വ്യഭിചരിപ്പിക്കാത്തവരാണ്.

കഹി സബ മരമു ധരമു സബ ഭാഖാ
ജോ ജേഹി ലായക സോ തേഹി രാഖാ
കരി സബു ജതനു രാഖി രഖവാരേ
രാമമാതു പഹിം ഭരത സിധാരേ

സബ മരമു കഹി സബ ധരമു ഭാഖാ = എല്ലാ രഹസ്യങ്ങളും പറഞ്ഞു് എല്ലാ ധർമ്മവും ഗ്രഹിപ്പിച്ചു്, ജോ ജേഹി ലായക സോ തേഹി രാഖാ = ആർ ഏതിനു നിപുണരോ അവരെ അതിൽ നിയമിച്ചു, സബ ജതനു കരി രഖ വാരേ രാഖി = എല്ലാ യത്നവും ചെയ്തു സൂക്ഷിപ്പുകാരെ നിയമിച്ചു്, ഭരത രാമമാതു പഹിം സിധാരേ = ഭരതൻ കൗസല്യയുടെ സന്നിധിയിലേക്കു പുറപ്പെട്ടു.

സൂക്ഷിക്കേണ്ട വസ്തുക്കളെ സംബന്ധിച്ചുള്ള എല്ലാ രഹസ്യങ്ങളും സൂക്ഷിപ്പിൽ കൈക്കൊള്ളേണ്ട എല്ലാ വ്യവസ്ഥകളും ഭരതൻ വിവരിച്ചതിനുശേഷം ഓരോന്നിലും നിപുണരായവരെ അതാതുകാര്യങ്ങളിൽ സൂക്ഷിപ്പുകാരായി നിയമിച്ചു. അനന്തരം ഭരതൻ കൗസല്യയുടെ സമീപത്തേക്കു പുറപ്പെട്ടു.

ദോഃ- ആരത ജനനീ ജാനി സബ
ഭരത സനേഹ സുജാന
കഹേഉ ബനാവന പാലകീ
സജന സുഖാസന ജാന

സനേഹ സുജാന ഭരത = സ്നേഹമെന്തെന്നു ശരിയായറിയുന്ന ഭരതൻ, ജനനീ സബ ആരത ജാനി = അമ്മമാരെല്ലാം ദുഃഖിതമാരാണ് എന്നു ഗ്രഹിച്ചു്, പാലകീ ബനാവന = പല്ലക്കുകൾ തയാറാക്കാനും, സുഖാസന ജാന = സുഖമായിരിക്കാൻ പര്യപ്തങ്ങളായി വാഹനങ്ങളെ, സജാന കഹേഉ = ഒരുക്കുവാനും കല്പിച്ചു.

സ്നേഹമെന്തെന്നു ശരിയായറിയുന്ന ഭരതൻ അമ്മമാരെല്ലാം ദുഃഖിതമാരാണ് എന്നു മനസ്സിലാക്കി പല്ലക്കുകളും സുഖാസനങ്ങളോടു കൂടിയ വാഹനങ്ങളും ഒരുക്കുവാൻ കല്പിച്ചു.

ചൗ:- ചക്ക ചക്കി ജിമി പുര നരനാരീ
ചഹത പ്രാത ഉര ആരത ഭാരീ
ജാഗത സബ നിസി ഭയേഉ ബിഹാനാ
ഭരത ബോലാഏ സചിവ സുജാനാ

ഉര ഭാരീ ആരത = മനസ്സിൽ വർദ്ധിച്ച ദുഃഖത്തോടുകൂടിയ, പുര നരനാരീ ജിമി ചക്ക ചക്കി = നാഗരിക സ്ത്രീകളും പുരുഷന്മാരും ചക്രവാകങ്ങളും ചക്രവാകികളുമെന്നപോലെ, പ്രാത ചഹത = പ്രഭാതത്തെ കൊതിച്ചുകൊണ്ടിരുന്നു, ജാഗത സബ നിസി ബിഹാനാ ഭയേഉ = രാത്രി മുഴുവൻ കഴിഞ്ഞു് പ്രഭാതം പ്രത്യക്ഷമായി, ഭരത സുജാനാ സചിവ ബോലാഏ = ഭരതൻ പ്രഗത്ഭന്മാരായ മന്ത്രിമാരെ വരുത്തി.

ഏററവും വ്യഥിതരായ പൌരന്മാരും പൌരിമാരും, ചക്രവാകങ്ങളെപ്രകാരമോ അപ്രകാരം പ്രഭാതത്തെ ആഗ്രഹിച്ചുകൊണ്ടു രാത്രി മുഴുവൻ കഴിച്ചുകൂട്ടി. അവർ ആശിച്ചതുപോലെ പ്രഭാതമായി; ഭരതൻ യോഗ്യന്മാരായ സചിവന്മാരെ വരുത്തി.

കഹേഉ ലേഹു സബതിലക സമാജൂ
ബനഹിം ദേബ മുനി രാമഹിം രാജൂ

ബേഗി ചലഹു സുനി സചിവ ജോഹാരേ
തുരഗ തുരത രഥ നാഗ സംവാരേ

കഹേഹു = ഭരതൻ മന്ത്രിമാരോടിങ്ങനെ പറഞ്ഞു:— സബ തിലക സമാജു സാജഹു = അഭിഷേകത്തിനുള്ള എല്ലാ സംഭാരങ്ങളും എടുക്കണം, മുനി ബനഹിം രാമഹിം രാജു ദേബ = വസിഷ്ഠൻ വനത്തിൽവെച്ച രാമനെ രാജാവാക്കണം, ബേഗി ചലഹു; സചിവ സുനി ജോഹാരേ = വേഗം പുറപ്പെടുക; മന്ത്രിമാരിതുകേട്ട് വണങ്ങി, തുരത തുരഗ രഥ നാഗ = വേഗം കുതിരകളേയും രഥങ്ങളേയും ആനകളേയും, സംവാരേ = ഒരുക്കി നിറുത്തി

സചിവന്മാരേ, അഭിഷേകത്തിനുവേണ്ടി തയാറാക്കിയിട്ടുള്ള എല്ലാ വസ്തുക്കളും കൊണ്ടുപോകണം. ആചാര്യനായ വസിഷ്ഠൻ വനത്തിൽവെച്ച രാമനെ രാജാവായി അഭിഷേകം ചെയ്യും മന്ത്രിമാരിതുകേട്ട ഭരതനെ വണങ്ങുകയും യാത്രക്കുള്ള അശ്വങ്ങളേയും രഥങ്ങളേയും ഗജങ്ങളേയും ഒരുക്കിനിർത്തുകയും ചെയ്തു.

അരുംധതീ അരു അഗിനി സമാഊ
രഥ ചഢി ചലേ പ്രഥമ മുനിരാഊ
ബിപ്രബൃംദ ചഢി ബാഹന നാനാ
ചലേ സകല തപ തേജനിധാനാ

പ്രഥമ മുനി രാഊ = ആദ്യമായി വസിഷ്ഠൻ, അഗിനി സമാഊ അരു = ഹവന സാമഗ്രികളും എടുത്ത്, അരുംധതീ രഥ ചഢി ചലേ = അരുന്ധതിയെ രഥത്തിലേററി പുറപ്പെട്ടു, തപ തേജ നിധാനാ = തപസ്വികളും തേജസ്വികളുമായ, ബിപ്രബൃംദ സകല = ബ്രാഹ്മണരുടെ സമൂഹമെല്ലാം, നാനാബാഹന ചഢി ചലേ = വിവിധ വാഹനങ്ങളിലേറി പുറപ്പെട്ടു.

ആദ്യമായി വസിഷ്ഠമഹർഷി ഹവന ദ്രവ്യങ്ങളുമെടുത്തു പത്നിയായ അരുന്ധതീ ദേവിയേയും കൂട്ടി രഥത്തിൽ കേറി പുറപ്പെട്ടു. അതിനെത്തുടർന്ന് തപസ്വികളും തേജസ്വികളുമായ സർവ്വ ബ്രാഹ്മണരും പലതരത്തിലുള്ള വാഹനങ്ങളിലേറി യാത്രയായി.

നഗര ലോഗ സബ സജി സജി ജാനാ
ചിത്രകൂടകഹം കീൻഹ പയാനാ
സിബികാ സുഭഗ ന ജാംഹിം ബഖാനീ
ചഢി ചഢി ചലത ഭഈസബ രാനീ

നഗര ലോഗ സബ ജാനാ സജി സജി = പൗരന്മാരെല്ലാം പലവിധ വാഹനങ്ങൾ സജ്ജീകരിച്ചു, ചിത്രകൂട കഹം പയാനാ കീൻഹ = ചിത്രകൂടത്തിലേക്ക പ്രയാണം ചെയ്തു, സബ രാനീ ചഢി ചഢി = എല്ലാ റാണിമാരും വാഹനങ്ങളിലേറി, ചലത ഭഈം = പുറപ്പെട്ടു, സുഭഗ സിബികാ ബഖാനീ = ആ മനോഹര ശിബികകളെക്കുറിച്ചു വർണ്ണിക്കുക, ന ജാംഹിം = സാദ്ധ്യമല്ല.

പൗരന്മാരെല്ലാം പല പല വാഹനങ്ങളിൽ കേറി ചിത്രകൂടത്തിലേക്ക പുറപ്പെട്ടു. റാണിമാർ കേറിയിരുന്ന ശിബികകളുടെ മനോഹരത വർണ്ണിക്കുക സാദ്ധ്യമല്ല.

ദോ:- സൗംപി നഗര സുചി സേവകനി
സാദര സബഹിം ചലാഇ
സുമിരി രാമസിയ ചരന തബ
ചലേ ഭരത ദോഉ ഭാഇ

നഗര സുചി സേവകനി = അയോദ്ധ്യാ നഗരത്തെ വിശ്വസ്ത സേവകന്മാരിൽ, സൗംപി സാദര സബഹിം ചലാഇ = രക്ഷയ്ക്കേല്പിച്ച് ആദരപൂർവ്വം എല്ലാവരേയും മുന്നിലാക്കി, രാമ

സിയ ചരന സുമിരി = രാമൻേറയും സീതയുടേയും തൃപ്പാദങ്ങം ധ്യാനിച്ച്, ഭരത ദോഉ ഭാഇ തബചലേ = ഭരത ശത്രുഘ്നന്മാർ ആ അവസരത്തിൽ യാത്രയായി.

അയോധ്യാ നഗരം വിശ്വസ്തന്മാരായ സേവകരുടെ രക്ഷയിലാക്കി ആദരപൂർവ്വം മററുള്ള യാത്രക്കാരെ മുമ്പിൽ വിട്ടു, രാമൻേറയും സീതയുടേയും തൃപ്പാദങ്ങം ധ്യാനിച്ച ഭരതൻ ശത്രുഘ്നസമേതനായി ചിത്രകൂടത്തെ ലക്ഷ്യമാക്കി പ്രയാണം ആരംഭിച്ചു.

ചൗ:- രാമദരസ ബസ സബ നരനാരീ
ജനു കരി കരീനി ചലേ തകി ബാരീ
ബനസിയ രാമു സമുഝി മനമാഹീം
സാനുജ ഭരത പയാദേഹി ജാഹീം

കരി കരീനിബാരീ തകി = കൊമ്പനാനകളും പിടിയാനകളും ജലം തേടിക്കണ്ടെത്തി ഓടി, ജനു ചലേ സബ നരനാരീ = പോകുന്നതുപോലെ സമസ്ത സ്ത്രീ പുരുഷന്മാരും, രാമ ദരസ ബസ = ശ്രീരാമ സന്ദർശനത്തിനു വശഗരായി, സീയ രാമു ബന മനമാഹീം സമുഝി = സീതയും രാമനും വനത്തിലാണ് എന്നു മനസ്സിൽ ഗ്രഹിച്ച്, സാനുജ ഭരത പയാദേഹി ജാഹീം = അനുജസമേതനായ ഭരതൻ കാൽനടയായിത്തന്നെ യാത്ര ചെയ്തു.

കൊമ്പനാനകളും പിടിയാനകളും വെള്ളം കണ്ടു കുതിച്ചു പായുന്നതുപോലെ സകല പുരുഷന്മാരും സ്ത്രീകളും ശ്രീരാമ സന്ദർശനാർത്ഥം യാത്ര ചെയ്തു, സീതയും ശ്രീരാമനും മുനിവേഷം ധരിച്ചു കാട്ടിൽ വസിക്കുന്നു എന്ന ബോധത്താൽ പ്രേരിതനായി ഭരതൻ രാജകീയാഡംബരങ്ങളൊന്നും കൂടാതെ ശത്രുഘ്നനമൊന്നിച്ചു കാൽ നടയായിത്തന്നെ ചിത്രകൂടത്തിലേക്കു യാത്ര ചെയ്തു.

ദേഖി സനേഹ ലോഗ അനുരാഗേ
ഉതരി ചലേ ഹയഗയ രഥ ത്യാഗേ
ജാഇ സമീപ രാഖി നിജ ഡോലീ
രാമമാതു മൃദുബാനീ ബോലീ

സനേഹ ദേഖി ലോഗ അനുരാഗേ = സ്നേഹം കണ്ടു ജനങ്ങറം പ്രേമ നിമഗ്നരായി, ഹയഗയ രഥ ത്യാഗേ = കുതിരകളേയും ഗജങ്ങളേയും രഥങ്ങളേയും വെടിഞ്ഞു്; ഉതരി ചലേ = ഇറങ്ങി നടക്കാൻ തുടങ്ങി, രാമമാതു സമീപ ജാഇ = രാമമാതാവു സമീപം ചെന്നു്, നിജ ഡോലീ രാഖി = തന്റെ ഡോലി നിറുത്തിച്ചു്, മൃദുബാനീ ബോലീ = മൃദുവാണികളാൽ ഇപ്രകാരം പറഞ്ഞു.

ഭരത ശത്രുഘ്നന്മാരുടെ ഈ സ്നേഹം കണ്ടു ജനങ്ങറം പ്രേമനിമഗ്നരായി. അവർ വാഹനങ്ങളെല്ലാം ഉപേക്ഷിച്ചു ഭരതശത്രുഘ്നന്മാർ കണക്കെ പാദചാരികളായി സഞ്ചരിക്കാൻ തുടങ്ങി ഈ അവസരത്തിൽ കൗസല്യാദേവി ഭരത സമീപം ശിബികനിറുത്തിച്ചു കോമളവാണികളാൽ ഇങ്ങനെ ഭരതനോടു പറഞ്ഞു:—

താത ചഢഹു രഥ ബലി മഹതാരീ
ഹോഇഹി പ്രിയപരിവാരു ദുഖാരീ
തുംഹരേ ചലത ചലിഹി സബ ലോഗു
സകല സോക കൃസ നഹിം മഗ ജോഗു

താത മഹതാരീ ബലി രഥ ചഢഹു = അമ്മ നിന്നോടു ഔപചാരികമായി പറയുന്നു, പ്രിയ പരിവാരു ദുഖാരീ ഹോഇഹി = പ്രിയപ്പെട്ട കുടുംബ ജനങ്ങറം ദുഃഖിതരായിരിക്കുന്നു, തുംഹരേ ചലത സബ ലോഗു ചലിഹി = നിങ്ങറം നടക്കുന്നതു കൊണ്ടു എല്ലാ ജനങ്ങളും നടക്കുന്നു, സോക കൃസ സകല = ദുഃഖത്താൽ ക്ഷീണിച്ചിരിക്കയാണെല്ലാവരും, മഗ ജോഗു നഹിം = മാർഗ്ഗമാകട്ടെ പററിയതുമല്ല.

  

നീയിങ്ങനെ നടക്കുന്നതുകൊണ്ടു മകനേ, നിൻെറ കുടുംബ ജനങ്ങൾക്കെല്ലാം വല്ലാത്ത വ്യഥയുണ്ട്. മകനേ, അമ്മ നിന്നോടു കെഞ്ചിയപേക്ഷിക്കുന്നു, നീ തേരിൽ കേറുക ജനങ്ങളും നിന്നെ അനുകരിച്ചു പാദചാരികളായി സഞ്ചരിക്കുന്നു ശോകം കൊണ്ടു ക്ഷീണിച്ചവരാണ് ജനങ്ങൾ വഴിയോ കാൽനടയ്ക്കു പററിയതും അല്ല. അതിനാൽ നീ തേരിൽ കേറുക ശത്രുഘ്നനു മൊന്നിച്ച്.

സിര ധരി ബചന ചരന സിരു നാഈ
രഥ ചഢി ചലത ഭയേ ദോഉ ഭാഈ
തമസാ പ്രഥമ ദിവസ കരി ബാസൂ
ദൂസര ഗോമതി തീര നിവാസൂ

ദോഉ ഭാഈ ബചന സിരധരി = രണ്ടു സോദരന്മാരും അഭിപ്രായം സ്വരസാവഹിച്ച്, ചരന സിരു നാഈ = പാദങ്ങളിൽ കുമ്പിട്ട്, രഥ ചഢി ചലത ഭയേ = തേരിൽ കേറി യാത്ര തുടൎന്നു, പ്രഥമ ദിവസ തമസാ ബാസൂകരി = ആദ്യത്തെ ദിവസം തമസാനദിയുടെ തീരത്തിൽ വസിച്ച്, ദൂസര ഗോമതിതീര നിവാസൂ=പിറേറദിവസം ഗോമതിതീരത്തിൽ താവളമടിച്ചു.

കൗസല്യയുടെ അഭിപ്രായം ശിരസാവഹിച്ചും ആ മാതാവിൻെറ പാദങ്ങളിൽ ശിരസ്സു കുനിച്ചും ഭരതശത്രുഘ്നന്മാർ തേരിലേറി പ്രയാണം ആരംഭിച്ചു. ആദ്യത്തെ ദിവസം അവരെല്ലാം തമസാനദിക്കരയിലും പിറെറ ദിവസം ഗോമതി നദിയുടെ തീരത്തും നിവസിച്ചു

ദോ:- പയ അഹാര ഫല അസന ഏക
നിസി ഭോജന ഏക ലോഗ
കരത രാമഹിത നേമ ബ്രത
പരിഹരി ഭൂഷന ഭോഗ

ഏക നിസി ഭോജന ഏക ലോഗ = ചിലർ രാത്രിയിൽ ആഹാരം കഴിച്ചു. മററ ചിലർ, പയ അഹാര; ഫല അസന= പയസ്സു മാത്രം കഴിച്ചു; ചിലർ ഫലങ്ങരം മാത്രം ചെലുത്തി, രാമഹിത ഭൂഷന ഭോഗ പരിഹരി = ചിലർ രാമഹിതാൎത്ഥം ആഭരണങ്ങളും സുഖാനുഭവങ്ങളും ത്യജിച്ചു്, നേമ ബ്രത കരത= നിയമ വ്രതങ്ങരം അനുഷ്ഠിച്ചു

ചിലർ രാത്രി ആഹാരം കഴിച്ചു; ചിലർ പയസ്സു മാത്രം കഴിച്ചു; ചിലർ കനികരം ഭക്ഷിച്ചു; ചിലർ രാമഹിതാൎത്ഥം ആഭരണങ്ങളും സുഖാനുഭവങ്ങളും വെടിഞ്ഞു വ്രതനിയമങ്ങരം അനുഷ്ഠിച്ചു രാത്രി കഴിച്ചുകൂട്ടി പ്രയസ്സിന്നു പാൽ എന്നും വെള്ളമെന്നും രണ്ടൎത്ഥമുണ്ടു്. വനയാത്രയിൽ പാൽ തന്നെയാ, ജലമോ പഥികൻ സ്വീകരിച്ചതെന്നു നിശ്ചയമില്ല.

ചൗഃ— സഉൗ തീര ബസി പലേ ബിഹാനേ
ശൃംഗബേരപുര സബ നിയരാനേ
സമാചാര സബ സുനേ നിഷാദാ
ഹൃദയ ബിചാരു കരൈ സബിഷാദാ

സഉൗ തീര ബസി ബിഹാനേ = ആ നദീതീരത്തുതന്നെ വസിച്ചു് പ്രഭാതത്തിൽ, ചലേ സബ ശൃംഗബേരപുര = പുറപ്പെട്ടു എല്ലാവരും ശൃംഗിവേരപുരത്തിന്നു, നിയരാനേ; നിഷാദാ = സമീപത്തെത്തി നിഷാദൻ, സബ സമാചാര സുനേ സബിഷാദാ=എല്ലാ വൎത്തമാനവും കേട്ടു് വിഷാദപൂൎവ്വം, ഹൃദയ ബിചാരു കരൈ = മനസ്സിലിങ്ങനെ വിചാരിക്കാൻ തുടങ്ങി

ഗോമതി നദിയുടെ തീരത്തിൽ എല്ലാവരും രാത്രി കഴിച്ചുകൂട്ടി അടുത്തദിവസം പ്രഭാതത്തിൽ വീണ്ടും യാത്രചെയ്തു ശൃംഗിവേരപുരത്തിന്നു സമീപത്തെത്തി ഭരതാദികളുടേയും പരിവാരങ്ങളുടേയും ആഗമനം കേട്ടപ്പോരം നിഷാദ രാജാവായ ഗുഹൻ വ്യഥിതനായി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു

  

കാരന കവന ഭരതു ബന ജാഹീം
ഹൈ കഛു കപട ഭാഉ മനമാഹീം
ജൗം പൈ ജിഅ ന ഹോതി കടിലാഈ
തൗ കത ലീൻഹി സംഗ കടകാഈ

ഭരത ബന ജാഹീം കവന കാരന = ഭരതൻ വനത്തിലേക്കു പുറപ്പെട്ടിരിക്കുന്നതിൻെറ കാരണം എന്താണു്? മനമാഹീം കപട ഭാഉ കഛു ഹൈ = മനസ്സിൽ കപടഭാവം എന്തെങ്കിലും ഉണ്ടാകാം, ജിഅ കടിലാഈ ജൗം പൈ ന ഹോതി തൗ = ഭരതൻെറ മനസ്സിൽ കടിലതയൊന്നുമില്ലെങ്കിൽ, സംഗ കടകാഈ കത ലീൻഹി = കൂടെ സൈന്യത്തെ കൊണ്ടുവന്നിട്ടുള്ളതെന്തിനു്?

എന്തുദ്ദേശത്തോടേയാണാവോ ഭരതൻ കാട്ടിലേക്കു വന്നിരിക്കുന്നതു്? എന്തെങ്കിലും കാപട്യമുണ്ടാകണം അദ്ദേഹത്തിൻെറ മനസ്സിൽ. അങ്ങിനെയൊന്നും ഇല്ലെങ്കിൽപ്പിന്നെ എന്തിനാണദ്ദേഹം സൈന്യസമേതം വന്നിരിക്കുന്നതു്?

ജാനഹിം സാനുജ രാമഹിം മാരീ
കരൗ അകംടക രാജു സുഖാരീ
ഭരത ന രാജനീതി ഉര ആനീ
തബ കലംക അബ ജീവന ഹാനീ

രാമഹിം സാനുജ മാരീ = രാമനെ ലക്ഷ്മണസമേതം നിഗ്രഹിച്ചു്, സുഖാരീ അകംടക രാജു കരൗം = സുഖപൂർവ്വകം അകണ്ടകമാക്കിത്തീർക്കണം രാജ്യം, ജാനഹിം = (ഭരതൻെറ ഉദ്ദേശം ഇതാണെന്നു ഞാൻ) വിചാരിക്കുന്നു, ഉര ഭരത രാജനീതി ന ആനീ = മനസ്സിൽ ഭരതൻ രാജനീതി അറിഞ്ഞവനല്ല, തബ കലംക = മുമ്പേതന്നെ കളങ്കം കാണിച്ചിട്ടുണ്ടു്, അബ ജീവന ഹാനീ = ഇപ്പോളിതാ രാമൻെറ ജീവനു ഹാനിയും ഉണ്ടാക്കാൻ ഭാവിക്കുന്നു.

രാമനേയും ലക്ഷ്മണനേയും വധിച്ച്, തനിക്ക കിട്ടിയ രാജ്യത്തെ അകണ്ടകമാക്കിത്തീർക്കാനാണ് ഭരതൻ ഉദ്യമിക്കുന്നതെന്നു എനിക്ക തോന്നുന്നു ഭരതന്റെ രാജനീതി നിശ്ചയമില്ല. ഉണ്ടെങ്കിൽ രാജ്യാവകാശി താനെന്നു അദ്ദേഹം വാദിക്കുകയുമില്ല. ഇന്നിപ്പോഴം അദ്ദേഹം അനർഹനായി രാജ്യം ഭരിക്കുന്നു. പണ്ടേ തന്നെ കളങ്കം രാമന്നെതിരായി ഭരതൻ പ്രകടിപ്പിച്ചു. ഇന്നിതാ രാമന്റെ ജീവനു ഹാനിയുണ്ടാക്കാനും ശ്രമിക്കുന്നു.

സകല സുരാസുര ജുരഹിം ജുഝാരാ
രാമഹിം സമര ന ജീത നിഹാരാ
കാ ആചരജു ഭരതു അസ കരഹീം
നഹിം ബിഷബേലി അമിഅ ഫല ഫരഹീം

സകല സുരാസുര ജുഝാരാ ജുരഹിം = എല്ലാ സുരാസുരന്മാരും ഒന്നായണിനിരന്നു വന്നുകൊള്ളട്ടെ, സമര രാമഹിം ജീത നിഹാരാ ന = യുദ്ധത്തിൽ രാമനെ ജയിക്കാൻ സാധ്യമല്ല, ഭരതു അസ കരഹിം ആചരജു കാ = ഭരതനിപ്രകാരം ചെയ്യുന്നതിൽ എന്താണാശ്ചര്യം? ബിഷ ബേലി അമിഅ ഫല നഹിം ഫരഹീം = വിഷ വള്ളി അമൃത ഫലത്തെ ഉൽപ്പാദിപ്പിക്കയില്ലല്ലൊ

ദേവന്മാരും അസുരന്മാരുമെല്ലാം ഒന്നായി വന്നു എതിർത്താലും യുദ്ധത്തിൽ രാമനെ ജയിക്കാൻ സാദ്ധ്യമല്ല. (പിന്നെയാണോ ഭരതന്റെ സേനയ്ക്കു രാമനെ ജയിക്കാൻ കഴിയുക?) ഭരതനിങ്ങനെ വന്നതിലും ആശ്ചര്യമില്ല വിഷ വല്ലരിയിൽ അമൃതഫലം ഉണ്ടാകുമോ? (ദുർബുദ്ധിയും കുടിലയുമായ മാതാവിന്റെ പുത്രൻ സദ്സ്വഭാവിയായി കാണപ്പെടുന്നില്ലെങ്കിൽ അതിൽ അത്ഭുതത്തിനെന്താണവകാശം?)

ദോ:- അസ ബിചാരി ഗുഹ ഗ്യാതി സന
കഹേഉ സജഹ സബ ഹോഹു

ഹഥ ബാംസഹു ബോരഹു തരനി
കീജിഅ ഘാടാരോഹു

അസ ബിചാരി ഗുഹ ഗ്യാതിസന = ഇപ്രകാരം വിചാരിച്ച് ഗുഹൻ ജ്ഞാതികളോട്, കഹേഉ സബ സഹജ ഹോഹു = പറഞ്ഞു:— നിങ്ങളെല്ലാവരും കരുതലോടുകൂടിയിരിക്കണം, തരനി ഹഥബാംസഹു ബോരഹു = തോണികളും ചുക്കാനുമെല്ലാം മുക്കിക്കളയുക, ഘാടാരോഹു കീ ജിഅ = കടവുകളെല്ലാം തടയുവിൻ.

രാമനോടെതിക്കാനാണ് ഭരതന്റെ വരവെന്നു സങ്കല്പിച്ചതോടെ ഗുഹനു ആഗതരോട് വെറുപ്പു തോന്നി അദ്ദേഹം ബന്ധുമിത്രങ്ങളെയെല്ലാം വരുത്തി ജാഗ്രതയായിരിക്കാനും, തോണികളും ചുക്കാനും മുക്കിക്കളയാനും കടത്തു കടവുകൾ പ്രതിരോധിക്കാനും ഉപദേശിച്ചു.

ചൗ:- ഹോഹു സംജോഇല രോകഹു ഘാടാ
ഠാടഹു സകല മരൈ കേ ഠാടാ
സനമുഖ ലോഹ ഭരത സന ലേഊം
ജിഅത ന സുരസരി ഉതരന ദേഊം

സംജോഇല ഹോഹു ഘാടാ രോകഹു = ശ്രദ്ധാപൂർവ്വം കടവുകൾ പ്രതിരോധിക്കുക; മരൈ കേ സകല ഠാട ഠാടഹു = മരിക്കാൻ എല്ലാവരും തയാറായിരുന്നുകൊള്ളുക, ഭരതസന സനമുഖ=ഭരതനുമായി നേരിട്ടുനിന്നു, ലോഹ ലേഊം; ജിഅത= വാൾപ്പയറ്റ നടത്താം. ജയിച്ചാൽ, സുരസരി ഉതരന ന ദേഊം = ഗംഗാനദിയിലിറങ്ങാൻ വിടുകയില്ല

ശ്രദ്ധാപൂർവ്വം കടവുകൾ പ്രതിരോധിക്കുക; എല്ലാവരും മരിക്കാനൊരുങ്ങിക്കൊള്ളു ഭരതനുമായി നേരിട്ടു നിന്നു ഞാൻ വാൾപ്പയറ്റ നടത്താം ജയിച്ചാൽ ഗംഗാനദിയിലേക്കിറങ്ങാൻ വിടുകയില്ല.

  

സമരു മരന പുനി സുരസരി തീരാ
രാമകാജു ഛനഭംഗു സരീരാ
ഭരത ഭാഇ നൃപ മൈം ജന നീചൂ
ബഡേ ഭാഗ അസി പാഇഅ മീചൂ

സമരു മരന പുനി സുരസരി തീരാ = സമരത്തിൽ മരണം; അതും ഗംഗാതീരത്തുവെച്ച്; രാമകാജു സരീരാ ഛനഭംഗു = രാമകാര്യാത്ഥം; ശരീരമോ; ക്ഷണഭംഗുരം. (ഇതിലധികം എന്തു വേണം?) നൃപ ഭാഇ ഭരത നീചൂ ജന മൈം=രാമരാജാവിൻെറ സഹോദരനായ ഭരതൻ എവിടെ? നീചനായ ഞാൻ എവിടെ? അസി മീചു പാഇഅ ബഡേ ഭാഗ = ഇപ്രകാരമൊരു മൃത്യു സംഭവിക്കുന്നതു മഹാ ഭാഗ്യം തന്നെ.

ക്ഷണഭംഗുരമായ ദേഹത്തെ രാമകാര്യത്തിന്നുവേണ്ടി ഗംഗാതീരത്തുവെച്ച സമരത്തിൽ ആഹുതി കഴിക്കുക എന്നതിൽക്കവിഞ്ഞു മറെറന്താണ് വേണ്ടതു്? ഭരതൻെറ സ്ഥിതി എന്തു്? എൻെറ സ്ഥിതിയെന്തു്? ഇത്തരമൊരു മരണം ഉണ്ടാവുക എന്നതു മഹാ ഭാഗ്യമാണ്.

സ്വാമി കാജ കരിഹഹും രന രാരീ
ജസ ധവലിഹഉ ഭുവന ദസചാരീ
തജഉം പ്രാന രഘുനാഥ നിഹോരേം
ദുഹു ഹാഥ മുദ മോദക മോരേം

സ്വാമികാജ രന രാരീ കരിഹഹും = സ്വാമികാര്യാത്ഥം രണഭൂമിയിൽ പോരാട്ടം; ദസചാരീ ഭുവന ജസ = പതിന്നാലു ലോകങ്ങളേയും കീത്തികൊണ്ടു്, ധവലിഹഉ = വെളുപ്പിക്കും, രഘുനാഥ നിഹോരേം പ്രാന തജഉം = ശ്രീരാമകാര്യാത്ഥം പ്രാണത്യാഗം ചെയ്യാനിടയായാൽ, മോരേം ദുഹും ഹാഥ മുദ മോദക = എൻെറ രണ്ടു കൈയിലും മുദമോദകമാണ് വീഴുക.

ശ്രീരാമൻ എൻെറ പ്രഭുവാണ്. അദ്ദേഹത്തിനുവേണ്ടി ഭരതനോട് ഞാൻ പോരാടും പതിന്നാല് ലോകത്തേയും ഞാനെൻെറ കീർത്തികൊണ്ട് ശുഭ്രമാക്കും. രാമനുവേണ്ടി പ്രാണത്യാഗം ചെയ്യാനിടയായാൽ എൻെറ രണ്ട് കൈയിലും ഉണ്ടാകുക സന്തോഷമാകുന്ന മോദകമാണ്.

സാധു സമാജ ന ജാകര ലേഖാ
രാമ ഭഗത മഹം ജാസു ന രേഖാ
ജായം ജിഅത ജഗ സോ മഹി ഭാരു
ജനനീ ജൗബന ബിടപ കുഠാരു

ജാകര സാധു സമാജ ലേഖാ ന = യാതൊരുത്തനു സജ്ജനങ്ങളുടെ സംഘത്തിൽ ഗണനയില്ലയോ, രാമ ഭഗത മഹം ജാസു രേഖാ ന = രാമഭക്തിയുള്ളവരുടെ കൂട്ടത്തിൽ ആർ ഗണിക്കപ്പെടുന്നില്ലയോ, സോ മഹിം ഭാരു ജായം ജഗ ജിഅത=അവൻ ഭൂമിയ്ക്കു ഭാരമായി ലോകത്തിൽ വൃഥാ ജീവിക്കുകയാണ്, ജനനീ ജൗബന ബിടപ കുഠാരു = മാതാവിൻെറ യൗവ്വനമാകുന്ന വൃക്ഷത്തിനു കുഠാരവുമാണ്.

സജ്ജനങ്ങളുടെ ഗണനയിൽ പെടാത്തവനും രാമഭക്തന്മാരിൽ പെടാത്തവനുമായി ആരുണ്ടോ അവൻ ഭൂമിക്കു ഭാരമായി വൃഥാ ജീവിക്കുന്നവനാണ്. അവൻ അവൻെറ മാതാവിൻെറ യൗവ്വനം നശിപ്പിക്കാൻ മാത്രമായി പിറന്നവനുമാണ്. അവനെക്കൊണ്ട് ആർക്കും ഒരു നന്മയും ഉണ്ടാകാൻ പോകുന്നില്ല.

ദോ:- ബിഗത ബിഷാദ നിഷാദപതി
സബഹി ബഢാഇ ഉഛാഹു
സുമിരി രാമ മാംഗേഉ
തുരത തരകസ ധനുഷ സനാഹു

  

നിഷാദപതി ബിഗത ബിഷാദ = നിഷാദ രാജാവു ദുഃഖ നിവൃത്തനായി, സബഹി ഉഛാഉ ബഢാഇൗ = എല്ലാവക്കും ഉത്സാഹം വദ്ധിപ്പിക്കകയും, രാമ സുമിരി തുരത = രാമനെ സ്മരിച്ചു വേഗത്തിൽ, തരകസ ധനുഷ സനാഹ = തൂണീരവും വില്ലും കവചവും, മാംഗേഉ = എടുക്കുകയും ചെയ്തു.

ഇങ്ങനെ വിഗതവിഷാദനായ ഗുഹൻ മററുള്ളവരിലെല്ലാം ഉത്സാഹം വളത്തി ശ്രീരാമനെ സ്മരിച്ചു തൂണീരവും വില്ലും കവചവും കൈയിലെടുത്തു.

ചൗ:- ബേഗഹു ഭാഇഹു സജഹു സംജോഉൗ
സുനി രജാഇ കദരാഇ ന കോഉൗ
ഭലേഹി നാഥ സബ കഹഹിം സഹരഷാ
ഏകഹീം ഏക ബഢാവൈ കരഷാ

ഭാഇഹു ബേഗഹു സംജോഉൗ = ഹേ ഭ്രാതാക്കളേ, വേഗത്തിൽ സാമഗ്രികറം, സജഹും രജാഇ സുനി = ഒരുക്കവിൻ. കല്പന കേട്ടു, കോഉ ന കദരാഇ = ആരും ഭയപ്പെടരുതു്, സബ സഹരഷാ കഹഹിം = എല്ലാവരും സസന്തോഷം പറഞ്ഞു:– നാഥ ഭലേഹി = സ്വാമിൻ, നല്ലതു്; ഏകഹിം ഏക കരഷാ = അവർ അന്യോന്യം ഒരുവൻ അപരൻെറ സന്തോഷം, ബഢാവൈ = വദ്ധിപ്പിച്ചു.

'ഭ്രാതാക്കളേ,' ഗുഹൻ പറഞ്ഞു:– 'വേണ്ടതൊക്കെ ഒരുക്കിക്കൊള്ളുവിൻ. എൻെറ കല്പന കേട്ടു ആരും ഭീതരാകരുതു്.' മററുള്ളവർ ഇതു കേട്ടു 'അവിടത്തെ ആജ്ഞ യുക്തം തന്നെ കൊള്ളാം.' എന്നു പ്രത്യുത്തരം നല്കി. അനന്തരം അവരിൽ ഓരോരുത്തരും മററുള്ളവരുടെ സന്തോഷം വദ്ധിപ്പിക്കാൻ യത്നിച്ചു.

ചലേ നിഷാദ ജോഹാരി ജോഹാരീ
സൂര സകല രന രൂചൈ രാരീ

സുമിരി രാമപദ പംകജ പനഹീ
ഭാഥീ ബാംധി ചഢാഇൻഹി ധനഹീ

നിഷാദ ജോഹാരി ജോഹാരീ = നിഷാദന്മാരെല്ലാം അഭിവാദ്യം ചെയ്തുകൊണ്ട്, ചലേ; സകല സൂര = പുറപ്പെട്ടു. എല്ലാവരും ശൂരന്മാരാണ്, രന രാരീ രുചൈ = യുദ്ധത്തിൽ വിദഗ്ദ്ധന്മാരുമാണ്. രാമപദ പംകജപനാഹീ സുമിരി = ശ്രീരാമ പാദപംകജ പ്രതിജ്ഞ സ്മരിച്ച്, ബാഥീ ബാംധി ധനഹീ = തൂണീരം ബന്ധിച്ച് വില്ല്, ചഢാ ഇൻഹി = കുലച്ചു.

അംഗരീ പഹിരി കൂംഡി സിര ധരഹീം
ഫരസാ ബാംസ സേല സമ കരഹീം
ഏക കുസല അതി ഓഡന ഖാംഡേ
കൂദഹിം ഗഗന മനഹും ഛിതി ഛാംഡേ

അഗരീ പഹിരി സിര കൂംഡി = കവചം ധരിച്ച് ശിരസ്സിൽ ലോഹത്തൊപ്പി, ധരഹിം = ചാർത്തി, ഫരസാ; ബാംസ; സേല; സമ കരഹീം = മഴു, മുളവടി, കുന്തം എന്നിവയും അതുപോലുള്ള മററ ആയുധങ്ങളും വഹിച്ചു, ഏക ഖാംഡേ ഓഡന അതി കുസല = ചിലർ വാൾപ്പയററിൽ ഏററവും സമർത്ഥരാണ്, ഗഗന കൂദഹിം = ആകാശത്തിലേക്ക ചാടുന്നതു കണ്ടാൽ, മനഹും ഛിതി ഛാംഡേ = തോന്നും ഭൂമി കൈവിടാൻ ഭാവിക്കയോ എന്നു്.

ശൂരന്മാരും യുദ്ധവിദഗ്ദ്ധരും രാമഭക്തന്മാരും ശരചാപഹസ്തരും ആയ നിഷാദന്മാർ കവചം ധരിച്ചും, ശിരസ്സിൽ ലോഹത്തൊപ്പിയിട്ടും, മഴു, മുളവടി, കുന്തം എന്നിവയും അതുപോലുള്ള മററ ആയുധങ്ങളും വഹിച്ചും സമരസന്നദ്ധരായി. അവരിൽ ചിലർ വാൾപ്പയററിൽ ഏററവും പ്രശസ്തരാണ്. അന്തരിക്ഷത്തിൽ കുതിച്ചു ചാടി അവർ പയററുന്നതു കണ്ടാൽ ഭൂമി കൈവിടാൻ ഭാവിക്കയാണോ അവരെന്നു തോന്നിപ്പോകും

നിജ നിജ സാജ്ജ സമാജ്ജ ബനാഈ
ഗുഹരാ ഉതഹിം ജോഹാരേ ജാഈ
ദേഖി സുഭട സബ ലായക ജാനേ
ലൈ ലൈ നാമ സകല സനമാനേ

നിജ നിജ സാജ്ജ സമാജ്ജ ബനാഈ = അവരവക്കുവേണ്ട സാധനാ സാമഗ്രികാം സജ്ജീകരിച്ച്, ഗുഹരാഉ തഹിം ജാഈ ജോഹാരേ = ഗുഹരാജാവിനെ ചെന്നു അഭിവാദ്യം ചെയ്തു, സബ സുഭട ദേഖി ലായക ജാനേ = എല്ലാ യോദ്ധാക്കളേയും നോക്കി അവർ യോഗ്യരെന്നു ഗ്രഹിക്കുകയും, ലൈ ലൈ നാമ സകല സനമാനേ = ഓരോരുത്തരേയും പേർ വിളിച്ച എല്ലാ വരേയും സമാദരിക്കുകയും ചെയ്തു

ഭടന്മാരെല്ലാം അവരവക്കു വേണ്ട സാധനസാമാഗ്രികാം സജ്ജീകരിച്ച നിഷാദ രാജാവിനെ സമീപിച്ച അഭിവാദ്യം ചെയ്തു എല്ലാ യോദ്ധാക്കളും യോഗ്യന്മാരെന്നു കണ്ട നിഷാദൻ ഓരോരുത്തരുടേയും പേർ വെവ്വേറെ വിളിക്കുകയും എല്ലാവരേയും സമാദരിക്കുകയും ചെയ്തു. (എന്നിട്ടിങ്ങനെ കല്പിച്ചു)

ദോ:- ഭാഇഹു ലാവഹു ധോഖ ജനി
ആജ്ജ കാജ ബഡ മോഹി
സുനി സരോഷ ബോലേ സുഭട
ബീര അധീര ന ഹോഹീം

ഭാഇഹു ധോഖ ജനി = സഹോദരന്മാരേ, വഞ്ചനയരുത്, ആജ്ജ മോഹി കാജ ബഡ = ഇന്നത്തെ എൻെറ പ്രവൃത്തി വളരെ വലുതാണ്, സുനി സുഭട സരോഷ ബോലേ = ഇതു കേട്ട ആ വീരഭടന്മാർ കോപത്തോടെ പറഞ്ഞു:— ബീര അധീര ന ഹോഹിം = ഹേ വീര, ഞങ്ങാം ധൈര്യമില്ലാത്തവരല്ല

ഗുഹൻ പറഞ്ഞു:— 'സഹോദരന്മാരേ, നിങ്ങളെന്നെ വഞ്ചിക്കയരുത്' എൻെറ ഇന്നത്തെ പ്രവൃത്തി വളരെ വലുതാ

ണ്ട്.' ഇതു കേട്ടു വീരന്മാരായ യോദ്ധാക്കളിങ്ങനെ പറഞ്ഞു:—
അല്ലയോ വീര, ഞങ്ങൾ ധൈര്യമില്ലാത്തവരല്ല.

ചൗ:- രാമപ്രതാപ നാഥ ബല തോരേം
കരഹിം കടകു ബിനു ഭടബിനു ഘോരേം
ജീവത പാഉ ന പാഛേ ധരഹീം
രുംഡ മുംഡ മയ മേദിനി കരഹീം

നാഥ രാമപ്രതാപ = സ്വാമിൻ, ശ്രീരാമൻെറ പ്രതാപത്താലും, തോരേം ബല കടകു = അങ്ങയുടെ ബലത്താലും (ഭരതൻെറ) സേനയെ, ബിനു ഭട ബിനു ഘോരേം കരഹിം = ഭടന്മാരും അശ്വങ്ങളുമില്ലാത്തതാക്കിച്ചെയ്യാം, ജീവിത പാഉന പാഛേ ധരഹീം = ജീവിച്ചിരിക്കെ കാൽ പിന്നോട്ടു വെയ്ക്കുകയില്ല, മേദിനി രുംഡ മുംഡ മയ കരഹീം = ഭൂമിയെ ഉടലും തലയും നിറഞ്ഞതാക്കിത്തീക്കാം.

സ്വാമിൻ, ശ്രീരാമപ്രതാപം കൊണ്ടും അങ്ങയുടെ ബലം കൊണ്ടും ഞങ്ങൾ ഭരതൻെറ സൈന്യത്തിൽ ഒരു ഭടനേയും ഒരു കുതിരയേയും ബാക്കിവെയ്ക്കാതെ നശിപ്പിച്ചുകൊള്ളാം ജീവനുള്ള കാലം വരെ ഞങ്ങൾ സമരത്തിൽനിന്നു പിന്തിരിയുകയും ചെയ്കയില്ല. രണഭൂമി ഉടലും തലയും നിറഞ്ഞതാക്കിച്ചെയ്യാം.

ദീഖ നിഷാദ നാഥ ഭല ടോലൂ
കഹേഉ ബജാഉ ജുഝാഊ ഢോലൂ
ഏതനാ കഹത ഛീംക ഭഈ ബാഏ
കഹേഉ സഗുനി അൻഹ ഖേത സുഹാഏ

ടോലൂ ഭല ദീഖ = സൈന്യം സുശക്തമെന്നുകണ്ടു്, നിഷാദനാഥ കഹേഉ = നിഷാദരാജാവായ ഗുഹൻ കല്പിച്ചു:— ഢോലൂ ജുഝാഊ ബജാഉ=സമരകാഹളം മുഴക്കുവിൻ, ഏതനാ കഹത = ഇത്രയും പറയുമ്പോഴേക്കു്, ബാഏ ഛീംക ഭഈ = വാദ്യഘോഷവും തുമ്മലും ഉണ്ടായി. ആ അവസരത്തിൽ,

സഗുനി അൻഹ കഹേഉ = ശകുനവാദികൾ പറഞ്ഞു, ഖേത സുഹാഹ്യം = യുദ്ധത്തിൽ വിജയം ഉണ്ടാകും എന്നു്.

സൈന്യം മേന്മയുള്ളതായിരിക്കുന്നുവെന്നു കണ്ടു നിഷാദരാജാവായ ഗുഹൻ സമരകാഹളം മുഴക്കാൻ ആജ്ഞ നൽകി. കല്പന പുറപ്പെട്ട ഉടനെ വാദ്യഘോഷവും തുമ്മലും ഉണ്ടായി. ശകുനവാദികൾ പറഞ്ഞു സമരത്തിൽ വിജയം തീർച്ചയാണെന്നു്. [ആസനേ ശയനേ ചൈവ ദാനേ ചൈവ തു ഭോജനേ വാമാംഗേ പൃഷ്ഠതശ്ചൈവ ഷട് ക്ഷരിക്കാസ്തു ശുഭാവഹാ. അതായതു ഇരിക്കുമ്പോഴും, കിടക്കുമ്പോഴും, ദാനം ചെയ്യുമ്പോഴും, ഭക്ഷിക്കുമ്പോഴും, ഇടത്തുവശത്തും, പിൻ ഭാഗത്തും ഇങ്ങനെ തുമ്മലുണ്ടാകുന്നതു ശുഭ സൂചകമാണെന്നു് എന്നർത്ഥം ]

ബൂഢ ഏക കഹ സഗുന ബിചാരീ
ഭരതഹി മിലിഅ ന ഹോഇഹി രാരീ
രാമഹിം ഭരത മനാവന ജാഹീം
സഗുന കഹൈ അസ ബിഗ്രഹു നാഹീം

ഏക ബൂഢ സഗുന ബിചാരീ = ഒരു വൃദ്ധൻ ശകുനത്തെപ്പററി പര്യാലോചിച്ച്, കഹ=പറഞ്ഞു:– ഭരതഹി മിലിഅ= ഭരതനെ എതിരേല്ക്കും, രാരീ ന ഹോഇഹി = സമരം ഉണ്ടാകുകയില്ല, ഭരത രാമഹിം മനാവന ജാഹീം = ഭരതൻ രാമനെ അനുരഞ്ജിപ്പിക്കാനാണു് പോകുന്നതു്, ബിഗ്രഹു നാഹീം = സമരത്തിന്നല്ല, സഗുന അസ കഹൈ = ശകുനം ഇതാണു് പറയുന്നതു്.

ശകുനത്തെപ്പററി പര്യാലോചിച്ച ഒരു വൃദ്ധൻ പറഞ്ഞു:– "രാമൻ ഭരതനെ എതിരേററു സ്വീകരിക്കും. അവർ തമ്മിലൊരു സമരവും ഉണ്ടാകാനിടയില്ല ഭരതൻ രാമനെ അനുനയിപ്പിക്കാനാണു് വന്നിരിക്കുന്നതു്; യുദ്ധത്തിന്നല്ല ശകുനത്തിലിങ്ങനെയാണു് കാണുന്നതു്."

സുനി ഗുഹ കഹൈ നീക കഹ ബൂഢാ
സഹസാ കരി പഛിതാഹിം ബിമൂഢാ
ഭരത സുഭാവ സീല ബിനു ബൂഝേ
ബഡി ഹിത ഹാനി ജാനി ബിനു ജൂഝേ

സുനി ഗുഹ കഹൈ = ഇതു കേട്ടു ഗുഹൻ പറഞ്ഞു:— ബൂഢാ നീക കഹ; ബിമൂഢാ = വൃദ്ധൻ ശരിയായി പറഞ്ഞു, കഥയില്ലാത്തവർ, സഹസാ കരി = ആലോചിക്കാതെ പ്രവത്തിച്ച്, പഛിതാഹിം, ഭരത സുഭാവ സീല = വ്യസനിക്കുന്നു. ഭരതൻെറ സ്വഭാവവും ശീലവും, ബിനു ബൂഝേ = മനസ്സിലാക്കാതെയും, ബിനു ജാനി ജൂഝേ = അറിയാതേയും യുദ്ധത്തിനു പുറപ്പെടുന്നപക്ഷം, ഹിത ബഡി ഹാനി = രാമൻെറ ഇഷ്ടത്തിനു വലിയ ഹാനി സംഭവിക്കും.

വൃദ്ധൻ പറഞ്ഞതു കേട്ടു ഗുഹനിങ്ങനെ പ്രസ്താവിച്ചു:— വൃദ്ധൻ ശരിയാണ് പറഞ്ഞതു്. കഥയില്ലാത്തവർ സാഹസം പ്രവത്തിച്ചു ഒടുവിൽ വ്യസനിക്കേണ്ടവരായി ഭവിക്കുന്നു. ഭരതൻെറ സ്വഭാവവും ശീലവും മനസ്സിലാക്കാതെയും അറിയാതെയും നാം അദ്ദേഹവുമായി സമരത്തിനു പുറപ്പെട്ടാൽ രാമനു നമ്മോടുള്ള പ്രീതിയ്ക്കു വല്യതായ ഹാനിയാണുണ്ടാവുക.

ദോ:— ഗഹഹു ഘാട ഭട സിമിടി സബ
ലേഉം മരമ മിലി ജാഇ
ബൂഝി മിത്ര അരി മധ്യ ഗതി
തബ തസ കരിഹൗം ആഇ

സബ ഭട സിമിടി = എല്ലാ യോദ്ധാക്കളും ചേന്നു, മരമ ലേഉം; മിത്ര അരി മധ്യ = സൂക്ഷ്മം മനസ്സിലാക്കാം. ബന്ധുവോ ശത്രുവോ ഉദാസീനനോ എന്ന്, ഗതി ബൂഝി തബ ആഇ = സ്ഥിതി മനസ്സിലാക്കി വന്നതിനുശേഷം, തസ കരഹൗം = അതിന്നനുസരണമായി പ്രവത്തിക്കാം.

യോദ്ധാക്കളേ, നിങ്ങളെല്ലാവരും വേണ്ട കടവുകളൊക്കെ കൈയടക്കി വെയ്ക്കുക ഞാൻ ചെന്നു ഭരതനെ കണ്ടു അദ്ദേഹം രാമന്റെ മിത്രമായിട്ടോ ശത്രുവായിട്ടോ മദ്ധ്യസ്ഥനായിട്ടോ വന്നിരിക്കുന്നതെന്നു സൂക്ഷ്മം ഗ്രഹിച്ചു വരാം എന്നിട്ടു അതിന്നനുസരിച്ചു നമുക്കു വേണ്ടതു പ്രവർത്തിക്കാം.

ചൌ:- ലഖബ സനേഹു സുഭായ സുഹാഏം
ബൈര പ്രീതി നഹിം ദുരൈ ദുരാഏം
അസ കഹി ഭേംട സംജോവന ലാഗേ
കന്ദ മൂല ഫല ഖഗ മൃഗ മാംഗേ

സുഹാഏം സുഭായ = സുന്ദരമായ സ്വഭാവം കൊണ്ടു്, സനേഹു ലഖബ = സ്നേഹം പരീക്ഷിച്ചറിയാം, ബൈര പ്രീതി ദുരാഏം=വൈരവും പ്രീതിയും മാച്ചുവെച്ചാലും, നഹിം ദുരൈ, അസകഹി = മറയുകയില്ല ഇങ്ങനെ പറഞ്ഞു്, ഭേംട സംജോവന ലാഗേ = എതിരേല്പിന്നുള്ള ഒരുക്കങ്ങൾ തുടങ്ങി, കംദ മൂല ഫല = കിഴങ്ങു്, വേരു്, കായ എന്നിവയേയും, ഖഗ മൃഗ മാംഗേ = പക്ഷികളേയും മാനുകളേയും വരുത്തിച്ചു

ഭരതന്റെ സുന്ദരസ്വഭാവത്തിൽ നിന്നു സ്നേഹം പരീക്ഷിച്ചറിയാൻ കഴിയും വിരോധവും മൈത്രിയും ഒളിച്ചുവെച്ചാലും ഒളിയുകയില്ല ഇങ്ങനെ പറഞ്ഞു ഭരതനെ എതിരേല്ക്കാനുള്ള ഒരുക്കങ്ങൾ ചെയ്തു. ഫലമൂലങ്ങളും കിഴങ്ങുകളും പക്ഷികളും മൃഗങ്ങളും ഉപഹാരത്തിന്നായി കൊണ്ടുവരുവിച്ചു

മീന പീന പാഠീന പുരാനേ
ഭരി ഭരി ഭാര കഹാരൻഹ ആനേ
മിലന സാജു സജി മിലന സിധാഏ
മംഗലമൂല സഗുന സുഭ പാഏ

പീന മീന പുരാനേ = തടിച്ച മത്സ്യങ്ങളും പഴക്കമുള്ള, പാഠീന ഭരി ഭരി ഭാര = പാഠീൻ എന്നു പേരുള്ള മത്സ്യങ്ങളും

  

കൊട്ടകളിൽ നിറച്ച പുമനും, കഹാരൻഹ ആനേ = ഗിരിവർഗ്ഗ ശൂദ്രർ കൊണ്ടുവന്നു, മിലീന സാജു സജി = എതിരേല്പിന്നുള്ള വട്ടമെല്ലാം കൂട്ടി, മിലന സിധാഏ=എതിരേൽക്കാൻ നിഷാദ രാജാവു പുറപ്പെട്ടപ്പോാം, മംഗലമൂല സുഭ സഗുന പാഏ= മംഗലമൂലങ്ങളായ ശുഭശകുനങ്ങളുണ്ടായി.

തടിച്ച മത്സ്യങ്ങളുടെ കൂടെ പഴക്കമുള്ള പാഠീൻ എന്നു പേരുള്ള മത്സ്യങ്ങളും കൊട്ടകളിൽ നിറച്ച തലയിലേററി ഗിരിവർഗ്ഗ ശൂദ്രർ കൊണ്ടുവന്നു. എതിരേല്പിന്നുള്ള ഒരുക്കങ്ങളെല്ലാമായി ഗുഹൻ പുറപ്പെട്ടപ്പോാം മംഗളദ്യോതകങ്ങളായ ശകുനങ്ങളം ഉണ്ടായി.

ദേഖി ദൂരി തേ കഹി നിജ നാമൂ
കീൻഹ മുനീസഹിം ദംഡപ്രനാമൂ
ജാനി രാമപ്രിയ ദീൻഹി അസീസാ
ഭരതഹിം കഹേഉ ബുഝാഇ മുനീസാ

ദൂരി തേ ദേഖി = ഗുഹൻ ദൂരത്തുനിന്നുതന്നെ കണ്ടു്, നിജ നാമു കഹി മുനീസഹിം = സ്വനാമധേയം പറഞ്ഞു വസിഷ്ഠനെ, ദംഡപ്രാനാമൂ കീൻഹ = ദണ്ഡവൽ പ്രണമിച്ചു, രാമപ്രിയ ജാനി=ഗുഹൻ രാമനു പ്രിയപ്പെട്ടവനെന്നു ഗ്രഹിച്ചു്, അസീസ ദീൻഹി = വസിഷ്ഠൻ ഗുഹനു ആശിസ്സുകാം നല്കി, ഭരതഹിം ബുഝാഇ മുനീസാ കഹേഉ = ഭരതനെ മനസ്സിലാക്കിക്കൊടുത്തു കൊണ്ടു മഹർഷി പറഞ്ഞു:—

ഗുഹൻ ദൂരത്തുനിന്നുതന്നെ കണ്ടു തൻെറ പേർ പറഞ്ഞു വസിഷ്ഠമഹർഷിയെ ദണ്ഡനമസ്കാരം ചെയ്തു. രാമനു പ്രിയപ്പെട്ടവനാണു് ഗുഹനെന്നു ഗ്രഹിച്ചു് മഹർഷി ഗുഹനു ആശിസ്സുകാം നൽകുകയും രാമപ്രിയനാണു് ഗുഹനെന്ന വസ്തുത ഭരതനെ മനസ്സിലാക്കുകയും ചെയ്തു.

രാമസഖാ സുനി സ്യംദനു ത്യാഗാ
ചലേ ഉതരി ഉമഗത അനുരാഗാ
ഗാഉം ജാതി ഗുഹ നാഉം സുനാഈ
കീൻഹ ജോഹാരു മാഥ മഹി ലാഈ

രാമസഖാ സുനി = രാമൻെറ സുഹൃത്താണ് എന്നു കേട്ട്, സ്യംദനു ത്യാഗാ ഉതരി = തേരിൽനിന്നു താഴത്തിറങ്ങി, അനുരാഗാ ഉമഗത ചലേ = പ്രേമാധിക്യത്തോടെ മുന്നോട്ടു നടന്നു, ഗുഹ ഗാഉം, ജാതി സുനാഈ = ഗുഹൻ ഗ്രാമവും ജാതിയും കേൾപ്പിച്ച്. മഹി മാഥ ലാഈ = ഭൂമിയിൽ തല ചായ്ച്ച്, ജോഹാരു കീൻഹ = ധന്യവാദം ചെയ്തു

രാമൻെറ സുഹൃത്താണ് അഭിമുഖനായി വരുന്ന നിഷാദ രാജാവെന്നു വസിഷ്ഠനിൽനിന്നു ഗ്രഹിച്ച ഭരതൻ, തേർ വിട്ടിറങ്ങുകയും വർദ്ധിച്ച പ്രേമത്തോടെ ഗുഹനെ സമീപിക്കാൻ മുന്നോട്ടു നടക്കുകയും ചെയ്തു ഗുഹനാകട്ടെ, തൻെറ പേരും ഗ്രാമപ്പേരും, ജാതിപ്പേരും പറഞ്ഞു ഭൂമിയിൽ ശിരസ്സർപ്പിച്ച ഭരതനെ അഭിവാദ്യം ചെയ്തു.

ദോ: കരത ദംഡവത ദേഖി
തേഹി ഭരത ലീൻഹ ഉര ലാഈ
മനഹും ലഷന സന ഭേംട
ഭഈ പ്രേമ ന ഹൃദയ സമാഈ

ഭരത ദംഡവത കരത തേഹി ദേഖി = ഭരതൻ, ദണ്ഡനമസ്കാരം ചെയ്യുന്ന അവനെ കണ്ട്, ഹൃദയ ന സമാഈ പ്രേമ = ഹൃദയത്തിലൊതുങ്ങാത്ത പ്രേമത്തോടുകൂടി, മനഹും ലഷന ഭേംട ഭഈ = ലക്ഷ്മണനെ ആശ്ലേഷിക്കുന്നതുപോലെ, ഉര ലാഈ ലീൻഹ = മാറോടണച്ചാശ്ലേഷിച്ചു.

ദണ്ഡനമസ്കാരം ചെയ്യുന്ന ഗുഹനെക്കണ്ടു ഹൃദയം കവിഞ്ഞൊഴുകുന്ന പ്രേമത്തോടുകൂടി ലക്ഷ്മണനെ എപ്രകാരമോ അപ്ര

  

കാരം ഭരതൻ ആ നിഷാദ രാജാവിനെ വക്ഷസ്സോടണച്ചാശ്ലേഷിച്ചു.

ചൗ:- ഭേംടത ഭരത താഹി അതി പ്രീതീ
ലോഗ സിഹാഹിം പ്രേമ കൈ രീതീ
ധന്യ ധന്യ ധ്വനി മംഗല മൂലാ
സുര സരാഹിം തേഹി ബരിസഹിം ഫൂലാ

താഹി അതിപ്രീതി ഭരത=ഗുഹനെ ഏററവും പ്രേമത്തോടുകൂടി ഭരതൻ, ഭേംടത ലോഗ പ്രേമ കൈ രീതി=ആശ്ലേഷിച്ചപ്പോഠം ജനങ്ങഠം പ്രേമത്തിൻെറ സ്വഭാവം കണ്ടു്, സിഹാഹിം സുര മംഗലമൂല=ശ്ലാഘിച്ചു. ദേവന്മാർ മംഗളപ്രദമായി ധന്യ ധന്യ ധ്വനി=ധന്യ ധന്യ ധ്വനി മുഴക്കുകയും, തേഹി സരാഹിം ഫൂലാ ബരിസഹിം=അദ്ദേഹത്തെ പുകഴ്ത്തി പുഷ്പങ്ങഠം വർഷിക്കുകയും ചെയ്തു.

ഗുഹനെ ഏററവും പ്രേമത്തോടുകൂടി ഭരതൻ ആശ്ലേഷിച്ചതു കണ്ടപ്പോഠം ജനങ്ങഠം ഭരതൻെറ പ്രേമ രീതിയെ ശ്ലാഘിച്ചു. ദേവന്മാർ മംഗളപ്രദമായ ധന്യ ധന്യ ധ്വനി മുഴക്കി; ഭരതനെ പുകഴ്ത്തി

ലോക ബേദ സബ ഭാംതിഹി നീചാ
ജാസു ഛാംഹ ഛുഇ ലേഇഅ സീംചാ
തേഹി ഭരി അംക രാമ ലഘു ഭ്രാതാ
മിലത പുലക പരിപൂരിത ഗാതാ

ജാസു ഛാംഹ ഛുഇ സീംചാ ലേഇഅ=ആരുടെ നിഴൽ സ്പർശിച്ചാൽ കളിക്കേണമോ ആ ഗുഹനെ, നീചാ സബ ഭാംതി=നീചനായിട്ടാണു് എല്ലാവിധത്തിലും, ബേദ ലോക=വേദവും ലോകവും പരിഗണിക്കുന്നതു്, തേഹി രാമ ലഘു ഭ്രാതാ=ആ ഗുഹനെ രാമാനുജൻ, അംക ഭരി മിലത=ഗാഢാശ്ലേഷം ചെ

യ്യപ്പോഠം, ഗാതാ പുലക പരിപൂരിത = ശരീരം രോമാഞ്ച ത്താൽ പരിപൂണ്ണമായി

ആരുടെ നിഴൽ സ്പശിച്ചാൽ കുളിക്കണമെന്നു വേദങ്ങളും ലൗകികാചാരങ്ങളും ഉദ്ഘോഷിക്കുന്നുവോ ആ നിഷാദവംശ്യ നായ ഗുഹനെ ഭരതൻ ഗാഢാശ്ലേഷം ചെയ്യപ്പോഠം ഭരതന്റെ ശരീരം രോമാഞ്ച കഞ്ചുകിതമായി

രാമ രാമ കഹി ജേ ജമുഹാഹീം
തിൻഹഹിം ന പാപപുംജ സമുഹാഹീം
ഏഹി തൗ രാമ ലാഇ ഉര ലീൻഹാ
കുല സമേത ജഗ്ഗ പാവന കീൻഹാ

ജേ ജമുഹാഹീം രാമ രാമ കഹി = ഏതൊരുത്തർ കോട്ട വായിടുമ്പോഠംകൂടിയും രാമ രാമ എന്നു പറയുന്നുവോ, തിൻ ഹഹിം പാപപുംജ ന സമുഹാഹീം = അവരെ പാപസമൂഹം സ്പശിക്കുകയില്ല, ഏഹി തൗ രാമ ഉരലാഇ ലീൻഹ = ഗുഹനെ യാകട്ടേ, രാമൻ മാറോടണച്ചാശ്ലേഷിച്ചിരിക്കുന്നു, ജഗ്ഗ കുല സമേത പാവന കീൻഹാ = പ്രപഞ്ചത്തിൽ അവനെ കുടുംബ സമേതം പവിത്രനാക്കിത്തീക്കുകയും ചെയ്തിരിക്കുന്നു

ഏതൊരുത്തർ കോട്ടവായിടുമ്പോളെങ്കിലും രാമ, രാമ എന്നുച്ചരിക്കുന്നുണ്ടോ അവനെ ഒരു ദുരിതവും ബാധിക്കുകയില്ല. എന്നാൽ ഗുഹന്റെ സ്ഥിതി അവിടെയൊന്നുമല്ലല്ലൊ നില്ക്കു ന്നതു് അവനെ രാമൻ ഗാഢാശ്ലേഷം ചെയ്തു; കുടുംബസമേതം അവനെ പവിത്രനമാക്കി

കരമനാസ ജല സുരസരി പരഇൗ
തേഹി കോ കഹഹു സീസ നഹിം ധരഇൗ
ഉലടാ നാമ ജപത ജഗ ജാനാ
ബാലമീകി ഭഏ ബ്രഹ്മസമാനാ

കരമനാസ ജല = കർമ്മനാശ ജലം, സുരസരി പരഇൗ തേഹി = ഗംഗാനദിയിൽ പതിക്കുമ്പോഴും അതിനെ, കഹഹു കോ സീസ നാഹിം ധരഇൗ = പറയൂ; എത്രതൊരാളാണ് ശിരസ്സിൽ ധരിക്കാത്തതു്? ഉലടാ നാമ ജപത = പ്രതിലോമമായി നാമത്തെ ജപിച്ച്, ബാലമീകി ബ്രഹ്മസമാനാ ഭഏു = വാല്മീകി ബ്രഹ്മ തുല്യനായി ഭവിച്ച കഥ, ജഗജാനാ = ലോകവിദിതമാണല്ലോ.

കർമ്മനാശം എന്നു പേരായ നദിയിലെ ജലം ഗംഗാനദി യിൽ പതിക്കുമ്പോഴും ആ ജലത്തെ ആരാണ് ശിരസ്സിൽ വഹി ക്കാതിരിക്കുക? പറയൂ? പ്രതിലോമമായിട്ടെങ്കിലും 'മരാ' എന്നു നാമം ജപിച്ച വാല്മീകിയും ബ്രഹ്മതുല്യനായി ഭവിച്ച കഥ ലോക വിദിതമല്ലേ!

സ്വപച സബര ഖസ ജമന ജഡ
പാംവര കോല കിരാത
രാമ കഹത പാവന പരമ
ഹോത ഭുവന ബിഖ്യാത

സ്വപച സബര ഖസ = ശ്വപാകൻ, ശബരൻ, ഖസൻ, ജമന ജഡ പാംവര കോലകിരാത = യവനൻ മൂർഖന്മാരും നീച ന്മാരുമായ കോലന്മാർ കിരാതന്മാർ എന്നിവർ കൂടിയും, രാമ കഹത പരമ പാവന ഹോത=രാമനാമം ഉച്ചരിച്ച് പരമ പവി ത്രരായിത്തീരുന്നു എന്നതു, ഭുവന ബിഖ്യാത = ലോകപ്രസിദ്ധ മല്ലേ?

ശ്വപാകൻ, ശബരൻ, ഖസൻ, യവനൻ, കോലൻ, കിരാ തൻ എന്നിവരെല്ലാം രാമനാമം ഉച്ചരിച്ച പരമ പവിത്രരായി ത്തീർന്നു എന്ന കഥ ഭുവന പ്രസിദ്ധമാണല്ലോ. [ശൂദ്രനിൽനിന്നു ക്ഷത്രിയ സ്ത്രീയിൽ ഉണ്ടാകുന്നവൻ ക്ഷത്താവ്; ക്ഷത്രിയനിൽ ശൂദ്ര സ്ത്രീക്കുണ്ടാകുന്നവാം ഉഗ്ര. ക്ഷത്താവിൽനിന്നു ഉഗ്രയ്ക്കുണ്ടാ കുന്ന പുത്രൻ ശ്വപാകൻ ഉപനയനം തുടങ്ങിയ സംസ്കാരങ്ങ

ളൊന്നുമില്ലാതെ അധഃപതിച്ച ക്ഷത്രിയവംശ്യൻ വ്രാത്യൻ! വ്രാത്യന്ന സവർണ്ണ സ്ത്രീയിലുണ്ടായവൻ ഖസൻ. ശബരൻ വന ജീവി. കോലൻ ഗിരിവർഗ്ഗസംഭൂതൻ. ഉത്തരേന്ത്യയിലുള്ള സമര പ്രിയരുടെ വർഗ്ഗമാണ് യവനന്മാർ. അവരെ മഹാഭാരതത്തിൽ ഇങ്ങനെയാണ് വർണ്ണിച്ചിരിക്കുന്നതു്: 'സർവ്വജ്ഞായവനാ രാജൻ ശൂരാശ്ചൈവ വിശേഷതഃ']

ചൗ:- നഹിം അചരജു ജുഗ ജുഗ ചലി ആഈ
കേഹി ന ദീൻഹി രഘുബീര ബഡാഈ
രാമ നാമ മഹിമാ സുര കഹഹീം
സുനി സുനി അവധ ലോഗ സുഖു ലഹഹീം

അചരജു നഹിം = ഒരാശ്ചര്യവുമില്ല, ജുഗ ജുഗ ചലി ആഈ = യുഗയുഗാന്തരങ്ങളായി സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യമാണിതു്, രഘുബീര കേഹി ന ബഡാഈ ന ദീൻഹി = രാമൻ ആർക്കാണ് ശ്രേഷ്ഠത നൽകാതിരുന്നിട്ടുള്ളതു്! സുര രാമ നാമ മഹിമാ കഹഹീം = സുരന്മാർ രാമനാമത്തെ പുകഴ്ത്തുന്നുണ്ട്, സുനി സുനി അവധ ലോഗ = കേട്ടു കേട്ടു അയോധ്യാ നിവാസികരം, സുഖു ലഹഹീം = സുഖമടയുകയും ചെയ്യുന്നു.

ഇതിൽ ഒരാശ്ചര്യവും ഇല്ല യുഗയുഗാന്തരങ്ങളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന കാര്യമാണിതു്. രാമൻ ആർക്കാണ് ശ്രേഷ്ഠത നല്കാതിരിന്നിട്ടുള്ളതു്? സുരന്മാർ രാമനാമത്തെ പുകഴ്ത്തുന്നു ആ നാമം വീണ്ടും വീണ്ടും കേട്ടു അയോധ്യാവാസികരം സുഖമടയുകയും ചെയ്യുന്നു

രാമ സഖഹിം മിലി ഭരത സപ്രേമ
പൂംഛീ കുസല സുമംഗല ഷേമാ
ദേഖി ഭരത കര സീലു സനേഹു
ഭാ നിഷാദ തേഹി സമയ ബിദേഹൂ

സപ്രേമാ രാമ സുഖഹിം = പ്രേമപൂർവ്വകം രാമന്റെ സുഹൃത്തിനെ, മിലി ഭരത കുസല = പുണർന്നു ഭരതൻ കുശലത്തേയും, സുമംഗല ഷേമ പൂംഛരി = സുമംഗളത്തേയും ക്ഷേമത്തേയും ചോദിച്ചു, ഭരത കര സീലു സനേഹു ദേഖി = ഭരതന്റെ ശീലവും സ്നേഹവും കണ്ടിട്ട്, തേഹി സമയ നിഷാദ = ആ അവസരത്തിൽ നിഷാദൻ, ബിദേഹു ഭാ = വിദേഹനായി ഭവിച്ചു.

ഗുഹനെ ആശ്ലേഷിച്ചതിനുശേഷം ഭരതൻ കുശലപ്രശ്നം ചെയ്തു. ഭരതന്റെ ശീലവും സ്നേഹവും കണ്ടിട്ടു ഗുഹൻ, സ്വശരീരത്തെപ്പോലും മറന്നു. (ആത്മവിസ്മൃതി തന്നെ ഉണ്ടായി എന്നു സാരം.)

സകുച സനേഹു മോദു മന ബാഢാ
ഭരതഹിം ചിതവത ഏകടക ഠാഢാ
ധരി ധീരജു പദ ബംദി ബഹോരീ
ബിനയ സപ്രേമ കരത കര ജോരീ

ഏകടക ഠാഢാ ഭരതഹിം ചിതവത = കണ്ണുകളിമക്കാതെ ഒരേ നില്പിൽനിന്നു ഭരതനെ വീക്ഷിച്ച ഗുഹന്റെ, മന സകുച സനേഹു മോദു ബാഢാ = മനസ്സിൽ സങ്കോചവും സ്നേഹവും സന്തോഷവും പെരുകിവന്നു, ബഹോരി ധീരജു ധരി = അനന്തരം ധൈര്യം അവലംബിച്ച്, പദ ബംദി കര ജോരീ = ഭരതപാദങ്ങളെ വന്ദിച്ച് കൈകൂപ്പി, സപ്രേമ ബിനയ കരത = പ്രേമപൂർവ്വം ഇപ്രകാരം അഭ്യർത്ഥിച്ചു.

കണ്ണുകളിമക്കാതെ ഒരേ നില്പിൽനിന്നു ഗുഹൻ, ഭരതനെ വീക്ഷിച്ചു. ഗുഹന്റെ മനസ്സിൽ സങ്കോചവും, സ്നേഹവും, സന്തോഷവും വർദ്ധിച്ച വശായി അനന്തരം ഗുഹൻ ധൈര്യമവലംബിച്ചു ഭരതപാദങ്ങളെ വന്ദിച്ചു കൈകൂപ്പി സപ്രേമം ഇങ്ങനെ അഭ്യർത്ഥിച്ചു

കുസലമൂല പദപംകജ പേഖീ
മൈം തിഹും കാല കുസല നിജ ദേഖീ
അബ പ്രഭു പരമ അനുഗ്രഹ തോരേം
സഹിത കോടി കുല മംഗല മോരേം

കുസലമൂല പദപംകജ പേഖീ = ക്ഷേമനിദാനങ്ങളായ തൃപ്പാദ പങ്കജങ്ങൾ കണ്ടിട്ടു്, മൈം തിഹും കാല = ഞാൻ ഭൂത വർത്തമാന ഭവിഷ്യൽ കാലങ്ങളിലും, നിജ കുസല ലേഖീ = എനിക്കു കുശലം തന്നെയെന്നു പരിഗണിക്കുന്നു, പ്രഭു അബ തോരേം പരമ അനുഗ്രഹ = സ്വാമിൻ, ഇപ്പോൾ അങ്ങയുടെ പരമാനുഗ്രഹത്താൽ, മോരേം കോടി കുല സഹിത മംഗല = എന്റെ കോടി വംശത്തിനും കൂടി മംഗളം സിദ്ധിച്ചിരിക്കുന്നു.

ക്ഷേമമൂലകങ്ങളാണു് അങ്ങയുടെ തൃപ്പാദകമലങ്ങൾ. ആ പവിത്രപാദങ്ങൾ ദർശിക്കാനിടവന്ന എനിക്കു് ഭൂതകാലത്തിലും വർത്തമാനകാലത്തിലും, ഭാവികാലത്തിലും കുശലത്തിന്നല്ലാതെ വഴിയില്ല. സ്വാമിൻ, അങ്ങയുടെ പരമാനുഗ്രഹത്താൽ എനിക്കും എന്റെ കുടുംബത്തിന്നു മാത്രമല്ല നിരവധി ലക്ഷം കുലങ്ങൾക്കും മംഗളം സിദ്ധിച്ചിരിക്കുന്നു.

ദോ:- സമുഝി മോരി കരതൂതി
കുലു പ്രഭുമഹിമാ ജിഅ ജോഇ
ജോന ഭജൈ രഘുബീരപദ
ജഗ ബിധി ബംചിത സോഇ

മോരി കുലു കരതൂതി സമുഝി = എന്റെ വംശവൃത്തികൾ ഗ്രഹിച്ചും, പ്രഭു മഹിമാ ജിയ ജോഇ = ഭഗവന്മാഹാത്മ്യം മനസ്സിൽ പര്യാലോചിച്ചും, (ഞാൻ പറയുന്നു), ജോ രഘുബീരപദ ന ഭജൈ = യാതൊരുത്തൻ രാമതൃപ്പാദങ്ങളെ ഭജിക്കുന്നില്ല, സോഇ ജഗ ബിധി ബംചിത = അവൻ ഈ പ്രപഞ്ചത്തിലെ വിധി വഞ്ചിതനാണു്.

എൻെറ വംശവൃത്തികഠം ഗ്രഹിച്ചും ഭഗവന്മാഹാത്മ്യം പര്യാലോചിച്ചും ഞാൻ പറയുകയാണ്. ഏതൊരുത്തൻ രാമതൃപ്പാദങ്ങഠം ഭജിക്കുന്നില്ലയോ അവൻ ഈ ലോകത്തിൽ വിധിയാൽ വഞ്ചിക്കപ്പെട്ടവനാണ്. അതായതു് അവൻെറ ജന്മം കൊണ്ടു ഒരു പ്രയോജനവും ഇല്ല (ഗുഹൻ നികൃഷ്ടകുലത്തിൽ പിറന്നു; നികൃഷ്ടവൃത്തികഠം ചെയ്യുന്നു എന്നിട്ടും ഗുഹനു ഭഗവൽഭക്തിയാൽ പവിത്രനാകാൻ കഴിഞ്ഞു. ഈ വസ്തുത ഉള്ളിൽ വെച്ചുകൊണ്ടാണ് ഗുഹൻ ഇപ്രകാരം പ്രസ്താവിച്ചതു്.)

ചൗ:- കപടീ കായരു കമതി കുജാതീ
ലോകബേദ ബാഹേര സബ ഭാംതീ
രാമ കീൻഹ ആപന ജബ ഹീതേം
ഭയേഉം ഭുവന ഭൂഷന തബഹീതേം

കപടീ കായരു സുമതീ = ഞാൻ കാപട്യവാനും, ഭീരുവും, ദുർബുദ്ധിയും, കുജാതീ സബ ഭാംതീ = നീച വംശജനും എല്ലാ വിധത്തിലും, ലോകബേദ ബാഹേര = ലൗകികമായും വൈദികമായും ബഹിഷ്കൃതനുമായിരുന്നു, ജബഹീതേം രാമ ആപന കീൻഹ = എപ്പോഠംമുതൽക്കു രാമൻ എന്നെ തൻെറ സേവകനാക്കിച്ചെയ്തുവോ, തബഹീതേം ഭുവന ഭൂഷന ഭയേഉം = ആ നിമിഷംമുതൽ (ഞാൻ) ഭുവനത്തിനൊരു ഭൂഷണമായിത്തീർന്നു.

ഞാൻ വഞ്ചകനും, ഭീരുവും ദുർബുദ്ധിയും, നീചവംശജനും നാനാ പ്രകാരേണ, ലൗകികമായും വൈദികമായും ബഹിഷ്കൃതനുമായിരുന്നു. രാമൻ എന്നെ അദ്ദേഹത്തിൻെറ സേവകനായി അംഗീകരിച്ച നിമിഷംമുതൽ ഞാൻ ഭുവനത്തിനുതന്നെ ഒരാഭരണമായി പരിണമിച്ചിരിക്കുന്നു.

ദേഖി പ്രീതി സുനി ബിനയ സുഹാഈ
മിലേഉ ബഹോരി ഭരത ലഘു ഭാഈ

കഹി നിഷാദ നിജ നാമ സുബാനീ
സാദര സകല ജോഹാരീം രാനീ

പ്രീതി ദേഖി സുഹാഈ ബിനയ സുനി = ഗുഹന്റെ രാമനി ലുള്ള പ്രീതി കണ്ടും, മനോഹരമായ ഉദ്ബോധനം കേട്ടും, ഭരതലഘു ഭാഈ ബഹോരി = ശത്രുഘ്നനും പിന്നീട് (ഗുഹനെ) മിലേഉ; നിഷാദ സുബാനി = ആശ്ലേഷിച്ച ഗുഹൻ കോമളവാക്കു കളാൽ, നിജനാമ കഹി സാദര=തന്റെ പേർ പറഞ്ഞു ആദര പൂർവ്വം, സകല രാനീ ജോഹാരീം=എല്ലാ റാണിമാരേയും അഭിവാദ്യം ചെയ്തു,

ഗുഹന്റെ ശ്രീരാമനോടുള്ള പ്രീതി കണ്ടും അവന്റെ മനോഹരമായ ഉദ്ബോധനം കേട്ടും ശത്രുഘ്നനും പിന്നീട് ഗുഹനെ ആശ്ലേഷിച്ചു അനന്തരം ഗുഹൻ വംശാചാരമനുസരിച്ചു സ്വനാമധേയം പറഞ്ഞു എല്ലാ റാണിമാരേയും വന്ദിച്ചു.

ജാനി ലഷനസമ ദേഹിം അസീസാ
ജീഅഹു സുഖീ സയ ലാഖാ ബരീസാ
നിരഖി നിഷാദ നഗരനരനാരീ
ഭഏ സുഖീ ജനു ലഷന നിഹാരീ

ലഷനസമ ജാനി=(ഗുഹനെ) ലക്ഷ്മണനു തുല്യമായി കരുതി റാണിമാർ, അസീസാ ദേഹിം സയലാഖ= ആശിസ്സുകാം നല്കി നൂറു ലക്ഷം, ബരീസാ സുഖീ ജിഅഹു = സംവത്സരം നീ സുഖപൂർവ്വകം ജീവിക്കുക, നഗരനരനാരീ=നഗരത്തിലെ സ്ത്രീപുരുഷന്മാർ, നിഷാദ നിരഖി = നിഷാദനെ കണ്ടിട്ട് ലഷന ജനു നിഹാരീ സുഖീ ഭഏ=ലക്ഷ്മനെ ദർശിച്ചാലെന്ന പോലെ സുഖികളായി ഭവിച്ചു.

ഗുഹനെ ലക്ഷ്മണനെപ്പോലെ കരുതി റാണിമാർ ആശിസ്സു നൽകി. നൂറു ലക്ഷം വത്സരം സുഖപൂർവ്വകം ജീവിക്കാൻ അവർ

അവനെ ആശീർവ്വദിച്ചു. അയോദ്ധ്യയിൽനിന്നു വന്ന സ്ത്രീ പുരുഷന്മാർ ലക്ഷ്മണദർശനത്താലെന്നവണ്ണം നിഷാദനെ കണ്ടു പരമാനന്ദഭരിതരായി.

കഹഹിം ലഹേഉ ഏഹി ജീവന ലാഹൂ
ഭേംടേഉ രാമ ഭദ്ര ഭരി ബാഹൂ
സുനി നിഷാദു നിജഭാഗ ബഡാഈ
പ്രമുദിത മന ലൈ ചലേഉ ലേവാഈ

രാമ ഭദ്ര ബാഹു ഭരി ഭേംടേഉ = ശ്രീരാമഭദ്രൻെറ കരാശ്ലേഷം സിദ്ധിച്ചതിനാൽത്തന്നെ, ജീവന ലാഹൂ ഏഹി ലഹേഉ= ജീവിതനേട്ടം ഇവൻ നേടിയിരിക്കുന്നു എന്നു്, കഹഹിം; നിഷാദു നിജഭാഗ ബഡാഈ=ജനങ്ങൾ പറഞ്ഞു. ഗുഹൻ, തൻെറ ഭാഗ്യത്തെ മററുള്ളവർ ശ്ലാഘിക്കുന്നതു, സുനി പ്രമുദിത മന ലേവാഈ ലൈ ചലേഉ = കേട്ടു് സന്തുഷ്ട ഹൃദയനായി എല്ലാവരേയും കൂട്ടിക്കൊണ്ടു യാത്രയായി.

ശ്രീരാമചന്ദ്രൻെറ കരാശ്ലേഷം ലഭിച്ചതുകൊണ്ടുതന്നെ ഈ ഗുഹന്നു ജന്മലാഭം കൈവന്നിരിക്കുന്നു എന്നു ജനങ്ങൾ പറഞ്ഞു. തൻെറ ഭാഗ്യത്തെ മററുള്ളവർ വാഴ്ത്തുന്നതു കേട്ടു സന്തുഷ്ടനായിത്തീന്ന ഗുഹൻ അവരെയെല്ലാവരേയും കൂട്ടിക്കൊണ്ടു പുറപ്പെട്ടു.

ദോ:– സനകാരേ സേവക സകല
ചലേ സ്വാമി രുഖ പാഇ
ഘര തരു തര സര ബാഗ ബന
ബാസ ബനാഏൻഹി ജാഇ

സകല സേവക = ഗുഹൻ എല്ലാ സേവകന്മാരേയും, സനകാരേ സ്വാമിരുഖ പാഇ = സൂചന നൽകി വിളിപ്പിച്ചു ഗുഹൻെറ മുഖഭാവം മനസ്സിലാക്കി, ചലേ; ഘര തരുതര = എല്ലാവരും ഓടിയെത്തി. ഗൃഹങ്ങളിലും, വൃക്ഷമൂലങ്ങളിലും, സര

ബാഗ ബന = സരസ്സുകളുടെ തീരത്തും, ജനസ്ഥാനങ്ങളിലും, വനത്തിലും, ജാഇ ബാസ ബനാഏന്ഹി = ചെന്നു് വാസ സ്ഥലങ്ങളുണ്ടാക്കി

സേവകന്മാൎക്കെല്ലാം സൂചന നൽകി ഗുഹൻ അവരെ വിളിച്ചു. ഗുഹൻെറ മുഖഭാവം മനസ്സിലാക്കി എല്ലാവരും ഓടിയെത്തി കല്പനപ്രകാരം രാജകുടുംബത്തിനും പരിവാരങ്ങൾക്കും അനുയായികൾക്കും വസിക്കുന്നതിനുള്ള താൽകാലിക വസതികൾ സേവകന്മാരുണ്ടാക്കി.

ചൗ:- ശ്രൃംഗബേരപുര ഭരത ദീഖ ജബ
— ഭേ സനേഹ സബ അംഗ സിഥില തബ
സോഹത ദിഏ നിഷാദഹി ലാഗ്ഗു
ജനു തനു ധരേ ബിനയ അനുരാഗ്ഗു

ജബ ഭരത ശ്രൃംഗബേരപുര ദീഖ = എപ്പോൾ ഭരതനു ശ്രൃംഗിവേരപുരം കാട്ടിക്കൊടുത്തുവോ, തബ സനേഹ = അപ്പോൾ സ്നേഹത്താൽ നിഷാദൻെറ, സബ അംഗ ശിഥില ഭേ = സൎവ്വാവയവങ്ങളും ശിഥിലങ്ങളായി ഭവിച്ചു, നിഷാദഹി ലാഗ്ഗു ദിഏ = ഗുഹനും സമ്പൎക്കം പുലൎത്തിപ്പോകുന്ന ഭരതനും, ബിനയ അനുരാഗ്ഗു ജനു തനു ധരേ = വിനയവും അനുരാഗവും ശരീരം ധരിച്ചാലെന്നവണ്ണം, സോഹത = ശോഭിച്ചു.

ഗുഹൻ എപ്പോൾ ഭരതനെ ശ്രൃംഗിവേരപുരം കാട്ടിക്കൊടുത്തുവോ അപ്പോൾ സ്നേഹാധിക്യത്താൽ ഗുഹൻെറ സൎവ്വാവയവങ്ങളും ശിഥിലങ്ങളായി ഭവിച്ചു. ഗുഹനുമായി സമ്പൎക്കം പുലൎത്തിക്കൊണ്ടു നടക്കുന്ന ഭരതനും, ഒന്നിച്ചു സഞ്ചരിക്കുന്ന ഗുഹനും അനുരാഗവും വിനയവും ശരീരങ്ങളെടുത്താലെപ്രകാരമോ അപ്രകാരം ശോഭിച്ചു.

ഏഹി ബിധി ഭരത സന സബ സംഗാ
ദീഖ ജാഇ ജഗപാവനി ഗംഗാ

രാമഘാട കഹം കീൻഹ പ്രനാമൂ
ഭാ മനു മഗനു മിലേ ജനു രാമൂ

ഏഹി ബിധി സബ സേന സംഗാ = ഇങ്ങനെ എല്ലാ സേനയോടും കൂടി, ഭരത ജാഇ ജഗപാവനി ഗംഗാ ദീഖ = ഭരതൻ ചെന്നു് ജഗൽ പാവനിയായ ഗംഗയെ ദശിച്ചു, രാമഘാട കഹം പ്രനാമു കീൻഹ=രാമഘട്ടത്തിൽ പ്രണമിച്ചു, രാമു മിലേ ജനു മനു മഗനു ഭാ = ശ്രീരാമനെ ആശ്ലേഷിച്ചാലെന്നവണ്ണം ഭരതൻെറ മനസ്സു പ്രേമമഗ്നമായി ഭവിച്ചു.

ഇപ്രകാരം എല്ലാ സേനയുമൊരുമിച്ചു ഭരതൻ ചെന്നു ജഗൽ പാവനിയായ ഗംഗയെ ദശിച്ചു രാമഘട്ടത്തെ ഭരതൻ പ്രണമിച്ചപ്പോഠം രാമനെ ആശ്ലേഷിച്ചാലെന്നവണ്ണം ഭരതൻെറ മനസ്സു പ്രേമനിമഗ്നമായി ഭവിച്ചു

കരഹിം പ്രനാമ നഗര നര നാരീ
മുദിത ബ്രഹ്മമയ ബാരി നിഹാരി
കരിമജ്ജനു മാംഗഹി കരജോരീ
രാമചംദ്ര പദ പ്രീതി ന ഥോരീ

നഗര നരനാരീ പ്രനാമ കരഹിം = നഗര നാരിമാരും ഗംഗയെ പ്രണമിക്കുന്നു; ബ്രഹ്മമയ വാരി നിഹാരീ മുദിത=ബ്രഹ്മമയമായ ജലം കണ്ടു് സന്തുഷ്ടരായിത്തീരുന്നു, മജ്ജനു കരികര ജോരീ = ഗംഗയിൽ സ്നാനം ചെയ്തു് കൈകഠം കൂപ്പി, രാമചംദ്ര പദപ്രീതി നഥോരീ= രാമചന്ദ്രൻെറ തൃപ്പാദത്തിൽ തങ്ങഠംക്കുള്ള ഭക്തിക്കു കുറവു വരരുതെന്നു അവർ, മാംഗഹിം = അഭ്യത്ഥിക്കുകയും ചെയ്തു.

നാഗരികരായ സ്ത്രീപുരുഷന്മാരെല്ലാം ഗംഗയെ പ്രണമിക്കുകയും അതിലെ ബ്രഹ്മമയമായ ജലം കണ്ടു സന്തുഷ്ടരായി ഭവിക്കുകയും ചെയ്തു. അവരെല്ലാം ഗംഗയിൽ സ്നാനം ചെയ്തു കൈകഠം

  

കൂപ്പി, രാമപാദ ഭക്തിക്ക കുറവു സംഭവിക്കാതിരിക്കണമേ എന്നു ഗംഗയോടു പ്രാത്ഥിച്ചു. [ഗംഗ വിഷ്ണുപാദത്തിൽ നിന്നുത്ഭവിച്ചതുകൊണ്ടു അതിലെ ജലം ബ്രഹ്മമയമായി വ്യവഹരിക്കപ്പെടുന്നു ]

ഭരത കഹേഉ സുരസരി തവ രേന്തു
സകല സുഖദ സേവക സുര ധേന്തു
ജോരി പാനി ബര മാംഗഹു ഏഹൂ
സീയ രാമപദ സഹജ സനേഹൂ

ഭരത കഹേഉ സുരസരി രേന്തു = ഭരതൻ പറഞ്ഞു:— ഹേ ദേവഗംഗേ, നിന്നിലെ ഓരോ രേണുവും, സകല സുഖദ സേവക = സമസ്ത സുഖപ്രദവും ഭക്തന്മാക്കു, സുരധേന്തു പാനീ ജോരീ = കാമധേനുവുമാകുന്നു. കൈകൂപ്പി, ഏഹൂ ബര മാംഗഹൂ = ഈയൊരു വരമാണത്ഥിക്കുന്നതു്: — സീയ രാമ പദ = സീതാരാമന്മാരുടെ തൃപ്പാദങ്ങളിൽ, സഹജ സനേഹ = നിഷ്ഠപടഭക്തി ഉണ്ടാകണമേ

ഭരതൻ പറഞ്ഞു:— അമ്മേ, ദേവഗംഗേ, നിന്നിലെ ഓരോ രേണുവും സവ്വ സുഖപ്രദയും ഭക്തലോകത്തിനു സവ്വാഭീഷ്ടദയും ആയ കാമധേനുവുമണു്. ഞാൻ കൈകൂപ്പി ഈയൊരു വരമാണത്ഥിക്കുന്നതു്. എനിക്ക സീതാരാമ തൃപ്പാദങ്ങളിൽ നിഷ്ഠപടഭക്തി ഉണ്ടാകണമേ.

ദോ:— ഏഹി ബിധി മജ്ജനു ഭരതു കരി
ഗുര അനുസാസന പാഇ
മാതു നഹാനീം ജാനി സബ
ഡോരാ ചലേ ലവാഇ

ഏഹി ബിധി ഭരതു മജ്ജനു കരി = ഇപ്രകാരം ഭരതൻ ഗംഗയിൽ സ്നാനം ചെയ്തു, ഗുര അനുസാസന പാഇ = ഗുരുവി

ൻെറ ആജ്ഞ വാങ്ങി, മാതു നഹാനീം ജാനി സബ = അമ്മമാരെ സ്നാനം ചെയ്യിച്ച് എല്ലാവരേയും, ലവാള ഡേരാ ചലേ = കൂട്ടിക്കൊണ്ടു താവളത്തിലേക്കു നടന്നു.

ഇപ്രകാരം ഭരതൻ ഗംഗാസ്നാനം ചെയ്തു് ഗുരുനിയോഗം വാങ്ങി അമ്മമാരെ സ്നാനം ചെയ്യിച്ച് എല്ലാവരേയും കൂട്ടി താവളത്തിലേക്കു പുറപ്പെട്ടു (യാത്രാ മദ്ധ്യത്തിലുള്ള താൽകാലിക വസതികളാണിവിടെ താവളമെന്നു പറയപ്പെട്ടിരിക്കുന്നതു്.)

ചൗ:- ജഹം തഹം ലോഗൻഹ ഡേരാ കീൻഹാ
ഭരത സോധ സബഹീം കര ലീൻഹാ
സുര സേവാ കരി ആയസു പാഈ
രാമ മാതു പഹിം ഗേ ദോഉ ഭാഈ

ലോഗൻഹ ജഹം തഹം = ജനങ്ങൾ എങ്ങെങ്ങു താവളങ്ങളുണ്ടാക്കിയിരുന്നുവോ, സബഹീം ഭരത സോധകരലീൻഹാ = അവയെല്ലാം ഭരതൻ പരിശോധിച്ചു, ദോഉ ഭാഈ സുര സേവാകരി = ഭരതനും ശത്രുഘ്നനും ദേവപൂജ ചെയ്തു്, ആയസു പാഈ = ഗുരുനിയോഗം വാങ്ങി, രാമമാതു പഹിം ഗേ = രാമമാതാവിൻെറ സന്നിധിയിലേക്കു ചെന്നു.

ജനങ്ങൾ എവിടെയെവിടെ താവളങ്ങൾ ഉണ്ടാക്കിയിരുന്നോ അവയെല്ലാം ഭരതൻ പരിശോധിച്ചു. അനന്തരം ഭരതനും ശത്രുഘ്നനും ദേവപൂജ കഴിച്ചു് ഗുരുവിൻെറ അനുജ്ഞ വാങ്ങി രാമമാതാവിൻെറ സന്നിധിയിലേക്കു പുറപ്പെട്ടു.

ചരന ചാംപി കഹി കഹി മൃദുബാനീ
ജനനീ സകല ഭരത സനമാനീ
ഭാഇഹിം സൗംപി മാതു സേവകാഈ
ആപു നിഷാദഹി ലീൻഹ ബോലാഈ

ഭരത സകല ജനനീ=ഭരതൻ എല്ലാ അമ്മമാരേയും, ചരന ചാംപി= അവരുടെ പാദങ്ങൾ തലോടിയും, മൃദുബാനീ കഹി കഹി=കോമളവാക്കുകൾ പേർത്തും പേർത്തും പറഞ്ഞും, സനമാനീ=സമാദരിച്ചു, മാതു സേവകാഈ ഭാരുഹിം സൗംപി= അനന്തരം മാതാക്കളുടെ ശുശ്രൂഷ ശത്രുഘ്നനിൽ സമർപ്പിച്ചു്, ആപു നിഷാദഹി ബോലാഈ ലീൻഹ= സ്വയം ഗുഹനെ വിളിപ്പിച്ചു.

ഭരതൻ മാതാക്കളുടെ പാദങ്ങൾ തടവിയും കോമളവാക്കുകൾ പറഞ്ഞും സമാദരിച്ചതിനുശേഷം മാതൃശുശ്രൂഷ, ശത്രുഘ്നനെ ഭാരമേല്പിച്ചു ഗുഹനെ വിളിച്ചു.

ചലേ സഖാകര സോം കര ജോരേം
സിഥില സരിരു സനേഹു ന ഥോരേം
പൂഛത സഖഹി സോ ഠാഉം ദേഖാഊ
നേകു നയന മന ജരനി ജുഡാഊ

സഖാകര സോം കര ജോരേം=സുഹൃത്തിന്റെ കൈയും കോർത്തുപിടിച്ചു, ചലേ; സനേഹു ന ഥോരേം=പുറപ്പെട്ടു. സ്നേഹത്തിനു ഒട്ടും കുറവില്ലെങ്കിലും, സരീരു സിഥില=ദേഹത്തിനു ശൈഥില്യം, സഖഹി പൂഛത ചങ്ങാതിയോടു ചോദിക്കാൻ തുടങ്ങി:— സോ ഠാഉം ദേഖാഊ=ആ സ്ഥലമൊന്നു കാട്ടിത്തരു, നയന മന ജരനി നേകു=കണ്ണുകളുടേയും മനസ്സിന്റെയും ജ്വലനം നല്ലപോലെ, ജുഡാഊ=ശീതളമാക്കുക.

ഭരതൻ ചങ്ങാതിയുടെ കൈയും കോർത്തുപിടിച്ചു യാത്രയായി സ്നേഹത്തിനു കുറവല്പവുമില്ലെങ്കിലും ഭരതന്റെ ദേഹം ശിഥിലമായി ഭവിച്ചിട്ടുണ്ടു്. ഭരതൻ ചങ്ങാതിയോടു് ചോദിക്കാൻ തുടങ്ങി: — 'പ്രിയ മിത്രമേ, ആ സ്ഥലമൊന്നു കാണിച്ചു തരു. എന്റെ കണ്ണുകളുടേയും മനസ്സിന്റെയും ആളിക്കത്തലൊന്നു് ശീതളമാകട്ടെ.

ജഹാം സിയരാമു ലഷന നിസി സോയേ
കഹത ഭരേ ജല ലോചന കോയേ
ഭരത ബചന സുനി ഭയേഉ ബിഷാദു
തുരത തഹാം ലൈ ഗയേഉ നിഷാദു

സിയരാമു ലഷന ജഹം നിസി സോയേ = സീതയും രാമനും ലക്ഷ്മണനും രാത്രിയിൽ എവിടെയാണു് ശയിച്ചതു്, കഹത ലോചന കോയേ=ഇത്രയും പറയുമ്പോഴേക്കും കൺകോണുകളിൽ, ജലഭരേ; ഭരതു ബചന സുനി=നീർ നിറഞ്ഞു. ഭരതൻെറ വാക്കുകൾ കേട്ടു് വിഷാദമുണ്ടായി വേഗത്തിൽ ഗുഹൻ തഹാം ലൈ ഗയേഉ= അവിടേക്കു കൂട്ടിക്കൊണ്ടുപോയി

'സീതയും രാമനും ലക്ഷ്മണനും രാത്രി എവിടെയാണു് ശയിച്ചതു്?' ഇത്രയും ചോദിക്കുമ്പോഴേക്കും ഭരതൻെറ കൺകോണുകളിൽ നീർ നിറഞ്ഞു ഭരതൻെറ വാക്കുകൾ കേട്ട ഗുഹനും വ്യഥയുണ്ടായി. അദ്ദേഹം ഭരതനെ വേഗത്തിൽ ആ സ്ഥലത്തേക്കു കൂട്ടിക്കൊണ്ടുപോയി.

ദോ:- ജഹം സിംസുപാ പുനീത തരു
രഘുബര കിയ ബിസ്രാമു
അതി സനേഹ സാദര ഭരത
കിൻഹേഉ ദംഡപ്രനാമു

ജഹം പുനീത സിംസുപാ തരു=എവിടെയുള്ള പവിത്ര ശിംശപാ വൃക്ഷത്തിൻെറ ചോട്ടിൽ, രഘുബര ബിസ്രാമു കിയ= രാമൻ വിശ്രമിച്ചുവോ, ഭരത സാദര=(ആ വൃക്ഷത്തെ) ഭരതൻ ആദരപൂർവ്വം അതിസനേഹ = ഏററവും സ്നേഹത്തോടുകൂടി, ദംഡ പ്രനാമു കീൻഹേഉ=ദണ്ഡ പ്രണാമം ചെയ്തു,

രാമൻ വിശ്രമിച്ചതു ഏതൊരു പവിത്രമായ ശിംശപാ വൃക്ഷത്തിൻെറ ചോട്ടിലാണോ ആ വൃക്ഷത്തെ ഭരതൻ അതി സ്നേഹത്തോടും ആദരവോടുംകൂടി സാഷ്ടാംഗം പ്രണമിച്ചു.

ചൗ:- കുസ സാഥരീ നിഹാരി സുഹാഈ
കീൻഹാ പ്രനാമ പ്രദഛിന ജാഈ
ചരന രേഖ രജ ആംഖിൻഹ ലാഈ
ബനഇ ന കഹത പ്രീതി അധികാഈ

കുസ സുഹാഈ സാഥരീ=കുശകൊണ്ടുള്ള സുന്ദരമായ വിരിപ്പ്, നിഹാരി പ്രദഛിന ജാഈ=കണ്ടിട്ട് ഭരതൻ പ്രദക്ഷിണം ചെയ്ത് പ്രനാമ കീൻഹ=നമസ്കരിച്ച്, ചരന രേഖരജ=കാൽ പതിഞ്ഞിടത്തുള്ള പൊടി എടുത്ത്, ആംഖിൻ ഹലാഈ=കണ്ണുകളിൽ ചാർത്തി, അധികാഈ പ്രീതി കഹത ബനാഇ=ഭരതനു ആ സമയത്തുണ്ടായ പ്രബലപ്രീതി വർണ്ണിക്കുക സാദ്ധ്യമല്ല.

കുശപ്പുല്ലുകളെ കൊണ്ടുണ്ടാക്കിയ മനോഹരമായ വിരിപ്പ് കണ്ട് ഭരതൻ, ആ വിരിപ്പിനെ വലംവെച്ച നമസ്കരിക്കയും ശ്രീരാമ പാദങ്ങൾ പതിഞ്ഞ നിലത്തുള്ള പൊടിയെടുത്തു കണ്ണിൽ ചാർത്തുകയും ചെയ്ത ആ സമയത്ത് ഭരതനുണ്ടായ വർദ്ധിച്ച സ്നേഹം ഏതുവിധമെന്നു വർണ്ണിക്കുക എളുപ്പമല്ല

കനക ബിംദു ദുഈ ചാരിക ദേഖേ
രാഖേ സീസ സീയസമ ലേഖേ
സജല ബിലോചന ഹൃദയ ഗലാനീ
കഹത സഖാ സന ബചന സുബാനീ

ദുഈ ചാരിക കനകബിംദു ദേഖേ=(സീതയുടെ വസ്ത്രത്തിൻനിന്നു നിലംപതിച്ച) രണ്ടു നാല് സ്വർണ്ണമണികൾ കണ്ട് ഭരതൻ എടുത്ത്, സിയസമ ലേഖേ സീസ രാഖേ=സീതയ്ക്കു തുല്യമായി അവയെ പരിഗണിച്ച് ശിരസ്സിൽവെച്ച്, സജല ബിലോചന ഗലാനീ ഹൃദയ=ബാഷ്പപൂർണ്ണ നേത്രങ്ങളോടും വാടിയ ഹൃദയത്തോടും കൂടി, സുബാനീ ബചന സഖാ സന കഹത=ശ്രേഷ്ഠ വാണികളാൽ സുഹൃത്തിനോടിങ്ങനെ പറഞ്ഞു

സീതയുടെ വസനങ്ങളിൽനിന്നു ഊരിവീണ രണ്ടു നാലു കനകബിന്ദുക്കഠം കണ്ടു ഭരതൻ അവയെ ഭക്തിപൂർവ്വം എടുത്തു് സീതയ്ക്കു തുല്യം ഗണിച്ചു് ശിരസ്സിൽവെച്ചു ആ അവസരത്തിൽ ഭരതൻെറ നേത്രങ്ങളിൽ നീർ നിറഞ്ഞു, മനസ്സു വാടി അദ്ദേഹം മനോജ്ഞ വാണികളാൽ സുഹൃത്തായ ഗുഹനോടിപ്രകാരം പറഞ്ഞു:— [സീത മുനിമാരിൽനിന്നു് മരവുരി വാങ്ങി ധരിച്ചു വനത്തിലേക്ക പോയെന്നു ധരിക്കുന്നവക്കു് കനകബിന്ദുക്കളെക്കുറിച്ചു കേഠക്കുമ്പോഠം ആശയക്കുഴപ്പമുണ്ടാകാൻ വഴിയുണ്ടു്. അതിന്നൊരു പരിഹാരവും ആവശ്യമാണു്. വനത്തിലേക്ക പോകുന്ന അവസരത്തിൽ, പതിന്നാലു സംവത്സരം സീതയ്ക്കു ചാത്താനുള്ള ആടകളും ആഭരണങ്ങളും മഹാരാജാവു് നൽകുകയുണ്ടായി. അവ യഥാവസരം സീത ചാത്തുകയും ചെയ്തിരുന്നു. അതുകൊണ്ടു കനകബിന്ദുക്കളുടെ കാര്യത്തിൽ സന്ദേഹത്തിന്നവകാശമില്ല.]

(ഈ പ്രസ്താവത്തിന്ന അടിസ്ഥാനം വാല്മീകി രാമായണം അയോദ്ധ്യാ കാണ്ഡം 36. ാം സർഗ്ഗമാണു്)

ശ്രീഹത സീയ ബിരഹ ദ്യുതിഹീനാ
ജഥാ അവധ നരനാരി മലീനാ
പിതാ ജനക ദേഉം പടതര കേഹീ
കരതല ഭോഗ്ഗ ജോഗ്ഗ ജഗ ജേഹീ

അവധ നരനാരി ജഥാ = അയോദ്ധ്യയിലെ സ്ത്രീപുരുഷന്മാരെപ്രകാരമോ അപ്രകാരം, സീയ ബിരഹ = (ഈ കനകബിന്ദുക്കളും) സീതയുടെ വേർപാടിൽ, ശ്രീഹത ദ്യുതിഹീനാ മലീനാ=തേജോവിഹീനവും ശോഭാരഹിതവും, മലിനവുമായിത്തീർന്നിരിക്കുന്നു, ജേഹീ കരതല ജഗ = ആരുടെ കരതലത്തിൽ പ്രാപഞ്ചികങ്ങളായ, ഭോഗ്ഗ ജോഗ്ഗ= ഭോഗങ്ങളും യോഗങ്ങളും സ്ഥിതി ചെയ്യുന്നുവോ, കേഹീ പടതര ദേഉം = ആരുമായും

ആർക്ക് ഔപമ്യമില്ലയോ, ജനകപിതാ = ആ ജനകമഹാരാജാവാണ് (സീതാദേവിയുടെ) പിതാവ്.

രാമൻേറയും സീതയുടേയും വേർപാടിൽ അയോദ്ധ്യാനിവാസികളായ സ്ത്രീപുരുഷന്മാർ ശ്രീഹതരും ദ്യുതിഹീനരും മലിനരുമായിരിക്കുന്നതുപോലെ സീതാദേവിയുമായുള്ള വിയോഗം നിമിത്തം ഈ കനകബിന്ദുക്കളും നിഷ്പ്രഭവും മലിനവുമായിതീർന്നിരിക്കുന്നു. സീതയുടെ പിതാവോ വിദേഹ രാജാവായ ജനകരാജൎഷി അദ്ദേഹത്തിന്നു് സമാനനായി ലോകത്തിൽ ആരാണുള്ളതു്! ആ രാജൎഷിക്ക് കരതലസ്ഥിതങ്ങളാണ് പ്രാപഞ്ചികങ്ങളായ സൎവ്വഭോഗങ്ങളും സർവ്വയോഗങ്ങളും.

സസുര ഭാനുകല ഭാനു ഭുആലൂ
ജേഹി സിഹാത അമരാവതി പാലൂ
പ്രാനനാഥു രഘുനാഥ ഗോസാഈം
ജേ ബഡ ഹോതസോ രാമ ബഡാഈ

സസുര ഭാനുകല ഭാനു ഭുആലൂ = സീതാദേവിയുടെ ശ്വശുരനോ, സൂൎയ്യകലസൂൎയ്യനായ ദശരഥ മഹാരാജാവു്, അമരാവതി പാലൂ ജേഹി സിഹാത = അമരാവതിയെ പാലിക്കുന്ന ഇന്ദ്രൻകൂടി ആ രാജാവിനെ ശ്ലാഘിക്കുന്നുണ്ടു്, പ്രാനനാഥ ഗോസാഈം രഘുനാഥ = ദേവിയുടെ പ്രാണനാഥനോ, എൻെറ പ്രഭുവായ രാമചന്ദ്രനും, ജേ രാമ ബഡാഈം=ഏതൊരുത്തൻ രാമനെ കീർത്തിക്കുന്നു. സോ ബഡഹോത = അവർ വലിയവരായി ഭവിക്കുന്നു.

സൂൎയ്യവംശത്തിന്നു സൂൎയ്യനെന്നപോലുള്ള ദശരഥമഹാരാജാവാണ് സീതാദേവിയുടെ ശ്വശുരൻ. ഇന്ദ്രനാൽപ്പോലും പുകഴ്ത്തപ്പെട്ടുന്നവനുമാണദ്ദേഹം. ദേവിയുടെ പ്രാണനാഥനോ, ഭഗവാൻ ശ്രീരാമചന്ദ്രൻ അദ്ദേഹത്തെ കീൎത്തിക്കുന്നവരെക്കൂടി അദ്ദേഹം വലിയവരാക്കുന്നു; അഥവാ അവർ മഹത്തുക്കളായി

ഭവിക്കുന്നു. ആ സ്ഥിതിയിലുള്ള സീതയുടെ മഹാഭാഗ്യം ആർക്കും തന്നെ സ്തുത്യർഹമല്ല.

ദോഃ- പതിദേവതാ സുതിയമനി
സീയ സാഥരീ ദേഖി
ബിഹരത ഹൃദയ ന ഹഹരി ഹര
പബി തേം കഠിന ബിസേഖി

പതിദേവതാ സുതീയമനി = പതിദേവതയും സ്ത്രീരത്നവുമായയ, സീയ സാഥരീ ദേഖി = സീതയുടെ കുശാസ്തരണം കണ്ടിട്ടും, ഹൃദയഹഹരിഹര = യാതൊരുത്തൻെറ ഹൃദയം ഞെരിഞ്ഞു ഞെരിഞ്ഞു, ന ബിഹരത ബിസേഖി = തകൻ്നുപോകുന്നില്ലയോ അതു് വിശേഷിച്ചും, പബി തേം കഠിന = വജ്രത്തേക്കാൾ കഠിനമായിട്ടുള്ളതുതന്നെ.

ആ വിധം പതിദേവതയും സ്ത്രീരത്നവുമായ സീതയുടെ കുശാസ്തരണം കണ്ടിട്ടും പൊട്ടിത്തകരാത്ത എൻെറ ഹൃദയം വാസ്തവത്തിൽ വജ്രത്തേക്കാൾ കഠോരം തന്നെയാണു്.

ചൗ:- ലാലന ജോഗു ലഷന ലഘു ലോനേ
ഭേ ന ഭാഇ അസ അഹഹിം ന ഹോനേ
പുരജന പ്രിയ പിതു മാതു ദുലാരേ
സിയ രഘുബീരഹിം പ്രാനപിയാരേ

ലോനേ ലഘു ലഷന = കൃതാർത്ഥനായ അനുജൻ ലക്ഷ്മണൻ, ലാലന ജോഗു അസ ഭാഇ = ലാളനാർഹൻ തന്നെ. ഇതുപോലൊരു സഹോദരൻ, ന ഭേ അഹഹിം ഹോനേ ന = മുമ്പുണ്ടായിട്ടില്ല; ഇപ്പോളില്ല; ഉണ്ടാകാനും പോകുന്നില്ല, പുരജന പ്രിയ = നാഗരവാസികൾക്ക പ്രിയനാണു്, പിതു മാതു ദുലാരേ= അച്ഛനും അമ്മമാർക്കും ഓമനയാണു്, സിയ രഘു ബീരഹിം = സീതാരാമന്മാർക്ക്, പ്രാന പിയാരേ = പ്രാണപ്രിയനുമാണു്.

കൃതാൎത്ഥനും അനുജനുമായ ലക്ഷ്മണൻ പരിലാളനാൎഹൻ തന്നെ. അവനെപ്പോലൊരു സോദരൻ ഇതിനുമുമ്പുണ്ടായിട്ടില്ല; ഇപ്പോളില്ല; ഇനി ഉണ്ടാവുകയും ഇല്ല. നഗരവാസികൾക്കെല്ലാം പ്രിയനാണവൻ; അച്ഛനമ്മമാൎക്കും ഓമനയാണ്. സീതയ്ക്കും രാമനും അവൻ പ്രാണപ്രിയൻ തന്നെ

മൃദു മൂരതി സുകമാര സുഭാഉ
താതി ബാഉ തന ലാഗ ന കാഉ
തേ ബന സഹഹിം ബിപതി സബ ഭാംതീ
നിദരേ കോടി കുലിസ എഹി ഛാതീ

സുകുമാര മൃദു മൂരതി സുഭാഉ = അവന്റേതു് സുകുമാര കോമള ശരീരവും അതുപോലെ തന്നെയുള്ള സ്വഭാവവുമാണ്, താതി ബാഉ തന കാഉ ന ലാഗ = ചൂടുകാററ ശരീരത്തെപ്പോലും ഒരിക്കലും സ്പൎശിച്ചിട്ടില്ലയോ, തേ ബന സബ ഭാംതീ = അവനാണ് കാട്ടിൽ നാനാപ്രകാരേണയുള്ള, ബിപതി സഹഹിം=ആപത്തുകൾ സഹിച്ചുകൊണ്ടിരിക്കുന്നതു്, എഹി ഛാതീ കോടി കുലിസ = ഈ ഹൃദയം കോടിക്കണക്കിലുള്ള വജ്രത്തേയും, നിദരേ = നിരാകരിക്കുന്നു.

ഒരു ക്ലേശവും സഹിക്കാൻ പൎയ്യാപ്തമല്ലാത്ത മൃദുല ശരീരനാണവൻ; അവന്റെ സ്വഭാവവും സുകുമാര കോമളമാണ്. കഷ്ടപ്പാടുകളെപ്പററി ചിന്തിക്കാൻപോലും അവന്റെ ലളിത ഹൃദയത്തിനു കഴിവില്ല. കൊട്ടാരത്തിലിരുന്ന കാലങ്ങളിൽ അവന്റെ ശരീരത്തിൽ ചൂടു കാററുപോലും സ്പൎശിച്ചിട്ടില്ല. അപ്രകാരമെല്ലാമിരിക്കുന്ന ആ ലക്ഷ്മണനാണ് കാട്ടിലെ കഷ്ടപ്പാടുകളെല്ലാം സഹിച്ചുകൊണ്ടു കഴിഞ്ഞുകൂടുന്നതു്. ഈ അനൎത്ഥങ്ങൾക്കെല്ലാം കാരണഭൂതൻ ഞാനാണ്. എന്നിട്ടും എന്റെ ഹൃദയം തകരുന്നില്ല. എന്തൊരു ഹൃദയമാണിതു്! കോടി വജ്രങ്ങളുടെ കാഠി

ന്യത്തേക്കാരം കൂടുതൽ കാഠിന്യമാണ് എൻെറ ഹൃദയത്തിനു ള്ളത്.

രാമ ജനമി ജഗ്ഗ കീൻഹ ഉജാഗര
രൂപ സീല സുഖ സബ ഗുന സാഗര
പുരജന പരിജന ഗുര പിതു മാതാ
രാമ സുഭാഉ സബഹിം സുഖ ദാതാ

രൂപ സീല സുഖ സബഗുന സാഗര = രൂപത്തിൻേറയും ശീലത്തിൻേറയും സൽഗുണങ്ങളുടേയും സാഗരമായ, രാമ ജനമി ജഗ്ഗ ഉജാഗര കീൻഹ = രാമൻ, ജന്മമെടുത്തു് ജഗത്തിനെ ഉജ്ജ്വലമാക്കി, പുരജന പരിജന ഗുര = നാഗരികക്കം പരി ജനങ്ങാകം ഗുരുവിന്നും, പിതു മാതാ സബഹിം രാമ സുഭാഉ= അച്ഛന്നും അമ്മമാക്കും എല്ലാവക്കും രാമൻെറ സ്വഭാവം, സുഖ ദാതാ = സുഖപ്രദമാണ്.

സൗന്ദര്യം, സൗശീല്യം, സൗഖ്യം, സദ്ഗുണങ്ങാ എന്നി വയുടെയെല്ലാം സാഗരമാണ് രാമൻ അദ്ദേഹം ജന്മമെടുത്തു പ്രപഞ്ചത്തെത്തന്നെ ഭാസുരമാക്കിത്തീത്തിരിക്കുന്നു. പൗരക്കും പരിജനങ്ങാകം ആചാര്യനും, മാതാപിതാക്കാകം മലോകക്ക മെല്ലാം സുഖപ്രദനമാണ് രാമൻ. രാമൻെറ പ്രകൃതവും അത്തര ത്തിലുള്ളതാണ്.

ബൈരിഉ രാമ ബഡാഈ കരഹീം
ബോലനി മിലനി ബിനയമന ഹരഹീം
സാരദ കോടി കോടി സത സേഖാ
കരി ന സകഹിം പ്രഭു ഗുനഗന ലേഖാ

ബൈരിഉ രാമ ബഡാഈ കരഹീം = വിരോധികളും രാമ നെ വാഴ്ത്തുന്നു്, ബോലനി മിലനി ബിനയ = ഭാഷണവും, സമ്പക്കവും വിനയവും, മന ഹരഹീം = ഹൃദയം കവന്നുകൊ

ണ്ടിരിക്കുന്നു, പ്രഭു ഗുനഗന ലേഖാ കരി = രാമന്റെ ഗുണഗണങ്ങളെ ചിത്രീകരിക്കാൻ, കോടി സാരദ = ഒരു കോടി സരസ്വതിക്കും, സത കോടി സേഖാ=നൂറു കോടി ആദിശേഷനും, ന സകഹിം = സാദ്ധ്യമാവുകയില്ല

ശത്രുക്കളാൽപ്പോലും രാമൻ വാഴ്ത്തപ്പെടുന്നുണ്ട്. അദ്ദേഹത്തിന്റെ ഭാഷണവും അദ്ദേഹവുമായുള്ള സമ്പക്കവും, അദ്ദേഹത്തിന്റെ നമ്രതയും അവരുടെ ഹൃദയത്തെ കവൎന്നുകൊണ്ടിരിക്കുന്നു ഒരു കോടി സരസ്വതിമാക്കും നൂറുകോടി ഫണീന്ദ്രമാക്കും കഴിവില്ല രാമന്റെ ഗുണഗണങ്ങൾ വൎണ്ണിക്കാൻ

ദോ:- സുഖസത്രൂപ രഘുബംസമനി
മംഗല മോദ നിധാനു
തേ സോവത കുസ ഡാസി മഹി
ബിധി ഗതി അതി ബലവാനു

സുഖ സരൂപ രഘുബംസമനി = സുഖസ്വരൂപനും രഘുവംശ രത്നവും, മംഗല മോദ നിധാനു തേ = മംഗള മോദങ്ങളുടെ ആകരവുമായ അദ്ദേഹം, മഹി കുസ ഡാസി സോവത= പാഴ്മണ്ണിൽ കുശപ്പുല്ലുകൾ വിരിച്ച് ശയിക്കുന്നു, ബിധി ഗതി അതി ബലവാനു = വിധിയുടെ ഗതി ഏററവും പ്രബലം തന്നെ.

സുഖ സ്വരൂപനാണ്; സൂര്യകുല രത്നമാണ്; മംഗള മോദങ്ങളുടെ ആകരവുമാണ് രാമഭദ്രൻ. ആ അദ്ദേഹമാണ് കൊടുംകാട്ടിൽ, പാഴ്മണ്ണിൽ, പുൽവിരിയിൽ ശയിക്കുന്നതു്. ദൈവഗതി ഏററവും പ്രബലം തന്നെ.

ചൗ:- രാമ സുനാ ദുഖു കാന ന കാഊ
ജീവന തരു ജിമി ജോഗവൈ രാഊ
പലക നയന ഫനി മനി ജേഹി ഭാംതീ
ജോഗവഹിം ജനനി സകല ദിനരാതീ

രാമ ദുഖ കാന കാഊ ന സുനാ = രാമനാണെങ്കിൽ, ദുഃഖമെന്നതു കാതുകൊണ്ടുപോലും കേട്ടിട്ടില്ല, ദാഊ ജീവന തരു ജിമി ജോഗവൈ = മഹാരാജാവു സ്വജീവിതത്തിനു ആധാരമെന്നപോലെ ജ്യേഷ്ഠനെ പരിപാലിച്ചുകൊണ്ടും പോന്നു, ജേഹി ഭാംതി പലക നയന = ഏതു പ്രകാരമാണോ കൺപോളകൾ കണ്ണുകളേയും, ഫനി മനി സകല ജനനീ=സപ്പം രത്നത്തേയും, അതുപ്രകാരം തന്നെ എല്ലാ അമ്മമാരും, ദിനരാതീ ജോഗവഹിം = പകലും രാത്രിയും ഒരുപോലെ (രാമനെ) കാത്തു രക്ഷിച്ചിരുന്നു.

ദുഃഖമെന്തെന്നു കാതുകൊണ്ടുപോലും കേട്ടിട്ടില്ലാത്ത ദേഹമാണ് രാമൻ. മഹാരാജാവു സ്വജീവിതത്തിന്നാധാരമെന്നപോലെതന്നെ രാമനെ പരിപാലിച്ചു. കൺപോളകൾ നേത്രങ്ങളേയും സപ്പം രത്നത്തേയും എങ്ങനെ കാത്തു സൂക്ഷിച്ചു സംരക്ഷിച്ചു പോരുന്നുവോ അങ്ങനെ എല്ലാ മാതാക്കളും രാപ്പകൽ വ്യത്യാസം കൂടാതെ രാമനെ സംരക്ഷിച്ചിരുന്നു.

തേ അബ ഫിരത ബിപിന പദചാരീ
കംദ മൂല ഫല ഫൂല അഹാരീ
ധിഗ കൈകഈ അമംഗല മൂലാ
ഭഇസി പ്രാന പ്രിയതമ പ്രതികൂലാ

തേ അബ പദചാരീ ബിപിന ഫിരത = അദ്ദേഹമാണിപ്പോൾ കാൽനടയായി കാട്ടിലലയുന്നതും, കംദ മൂല ഫല ഫൂല അഹാരീ = കിഴങ്ങും വേരും കായും പൂവും ഭക്ഷിക്കുന്നതും, പ്രാനപ്രിയതമ = പ്രാണങ്ങളേക്കാൾ ഏററവും പ്രിയപ്പെട്ടവനായ (രാമന്), പ്രതികൂലാ ഭഇസി അമംഗല മൂലാ = എതിരാളിയായിത്തീന്നവളും അമംഗളാസ്പദയുമായ, കൈകഈ ധിഗ = കൈകേയിയെ ഞാൻ ധിക്കരിക്കുന്നു.

  

ആ രാമദേവനാണിപ്പോാം പാദചാരിയായി കാട്ടിൽ അല ഞ്ഞു് ഫലമൂലാദികളെക്കൊണ്ടു ഉദരം ഭരിക്കുന്നതു്. കൈകേയിക്കു രാമൻ പ്രാണ പ്രിയനായിരുന്നു. ഇന്നവാം രാമനു പ്രതി കൂലയായി അമംഗളത്തിനു കാരണഭൂതയുമായി ഭവിച്ചിരിക്കുന്നു. ആ കൈകേയിയെ ഞാൻ ധിക്കരിക്കുകയും ചെയ്യുന്നു.

മൈം ധിഗ ധിഗ അഘ ഉദധി അഭാഗീ
സബു ഉതപാതു ഭയേഉ ജേഹി ലാഗീ
കുല കലംക കരി സൃജേഉ ബിധാതാ
സാഇൗം ദ്രോഹ മോഹി കീൻഹ കുമാതാ

ജേഹിലാഗി സബു ഉതപാതു ഭയേഉ = ഏതൊരാാംക്കു വേണ്ടി സർവ്വ ഉൽപാതങ്ങളും ഉണ്ടായോ, അഘ ഉദധി അഭാഗീ മൈം = പാപക്കടലും നിർഭാഗ്യനും ആയ ആ ഞാൻ, ധിഗ ധിഗ, ബിധാതാ = എന്നെ വീണ്ടും വീണ്ടും ധിക്കരിക്കുന്നു ബ്രഹ്മദേവ, കുല കലംക കരി സൃജേഉ =: കുലത്തിൻെറ കളങ്കമാക്കി സൃഷ്ടിച്ചു, കുമാതാ മോഹി സാഇൗം ദ്രോഹ കീൻഹ = ദുഷ്ടയായ മാതാവാകട്ടേ എന്നെ സ്വാമിദ്രോഹിയുമാക്കി.

ഏതൊരുവനുവേണ്ടിയാണോ ഈ സർവ്വ ഉൽപാത (ഉപദ്രവ)ങ്ങളും ഉണ്ടായതു് പാപക്കടലും ഭാഗ്യം കെട്ടവനുമായ ആ ഞാൻ എന്നെ വീണ്ടും വീണ്ടും ധിക്കരിക്കുന്നു. കുലത്തിൻെറ കളങ്കമായി ബ്രഹ്മദേവൻ എന്നെ സൃഷ്ടിച്ചു ദുഷ്ടയായ മാതാവാകട്ടേ എന്നേ സ്വാമിദ്രോഹിയുമാക്കി.

സുനി സപ്രേമ സമുഝാവ നിഷാദൂ
നാഥ കരിഅ കത ബാദി ബിഷാദൂ
രാമ തുംഹഹിം പ്രിയ തുംഹ പ്രിയ രാമഹിം
ഏഹ നിര ജോസു ദോസു ബിധി ബാമഹിം

സുനി നിഷാദ്ദ സപ്രേമ സമുധാവ = ഇതുകേട്ട ഗുഹൻ പ്രേമപൂർവ്വകം ഉദ്ബോധിപ്പിച്ചു, നാഥ ബാദി കത ബിഷാദ്ദ കരിഅ = സ്വാമിൻ, വൃഥാ എന്തിനാണങ്ങ് വിഷാദിക്കുന്നത്? രാമ തുംഹഹി പ്രീയ തുംഹ രാമഹി പ്രിയ = രാമൻ അങ്ങയെ പ്രിയപ്പെടുന്നുണ്ട്. അങ്ങയ്ക്കുരാമനും പ്രിയപ്പെട്ടവനാണ്, ഏഹി നിരജോസു ബാമഹി ബിധി = ഇക്കാര്യത്തിൽ നിസ്സംശയമായും പ്രതികൂലനായ വിധിക്കുമാത്രമാണ്, ദോസു = ദോഷമുള്ളത്.

ശോകോദ്ദീപ്തങ്ങളായ ഭരതവാണികൾ കേട്ട് ഗുഹൻ സസ്നേഹം ഇങ്ങനെ ഉദ്ബോധിപ്പിച്ചു: – 'സ്വാമിൻ, അങ്ങ് എന്തിനാണിങ്ങനെ വൃഥാ ദുഃഖിക്കുന്നത്? അങ്ങയ്ക്ക് രാമനിലും രാമനു അങ്ങയിലും പ്രേമമുണ്ട്. എന്നാൽപിന്നെ ദോഷം ആരിലാണ്? തീർച്ചയായും പ്രതികൂലനായ വിധിക്കുതന്നെ യാണ് ഇക്കാര്യത്തിൽ ദോഷം.

ഛം:– ബിധി ബാമ കീ കരനി കഠിന
ജേഹിമാതു കീൻഹീ ബാവരീ
തേഹി രാതി പുനി പുനി കരഹിം
പ്രഭു സാദര സരാഹന രാവരീ
തുലസീ ന തുംഹ സോം രാമ
പ്രീതമു കഹത ഹൗം സൗം ഹെം കിഏ
പരിനാമ മംഗല ജാനി
അപനേ ആനിഏ ധീരജ ഹിഏ

ജേഹി മാതു ബാവരീ കീൻഹീ = ആർ അമ്മയെ ഉന്മാദിനി യാക്കിയോ, ബാമ ബിധി കീ കരനീ കഠിന = ആ പ്രതികൂലനായ വിധിയുടെ ചെയ്തികൾ കഠിനങ്ങൾതന്നെയാണ്, പ്രഭു തേഹി രാതി പുനിപുനി = രാമഭദ്രൻ അന്നുരാത്രി ആവർത്തിച്ചാവർത്തിച്ച്, സാദര രാവരീ സരാഹന = ആദര പൂർവ്വകം അങ്ങയെ ശ്ലാഘി

ക്കകയുണ്ടായി, സൗം ഹൈം കിഹ്യ കഹത ഹൗം=ഞാൻ സത്യം ചെയ്തു പറയുന്നു, രാമ തുംഹ സോം പ്രീതമു=രാമനു അങ്ങയേക്കാൾ പ്രിയതമനായിട്ട്, തുലസീ ന; പരിനാമ=തുളസിയുമില്ല. അതുകൊണ്ടു് അവസാനം, മംഗല്യ ജാനി അപനേ ഹിഹ്യ=മംഗളമെന്നു മനസ്സിലാക്കി സ്വഹൃദയത്തിൽ, ധീരജ ആനിഹ്യ=ധൈര്യം അവലംബിക്കക.

അങ്ങയുടെ മാതാവിനെ ഉന്മാദിനിയാക്കിയതു് പ്രതികൂലനായ വിധിയാണു്. ആ വിധിയുടെ ചെയ്തികൾ കഠിനങ്ങൾ തന്നെ. അന്നുരാത്രി രാമചന്ദ്രൻ അങ്ങയെ അനേകം തവണ പ്രശംസിക്കുകയുണ്ടായി. ഞാൻ സത്യംചെയ്തു പറയുന്നു, രാമനു അങ്ങയേക്കാൾ പ്രിയതമനായിട്ടു തുളസിപോലുമില്ല. അതു കൊണ്ടു ഒടുവിൽ എല്ലാം ശുഭപര്യവസായിയാകുമെന്നു് ഗ്രഹിച്ചു മനസ്സിൽ ധൈര്യം അവലംബിക്കുക.

സോ:–അംതര ജാമീ രാമ സകുച
സപ്രേമ കൃപായതന
ചലിഅ കരിഅ ബിശ്രാമ യഹ
ബിചാര ദൃഢ ആനി മന

രാമ അംതര ജിമീ സകുച=രാമൻ സർവ്വാന്തര്യാമിയും ലജ്ജാശീലനും, സപ്രേമ കൃപായതന=പ്രേമത്തോടു കൂടിയവനും കൃപാനികേതവുമാണു്, യഹ ബിചാര മന ദൃഢ ആനീ= ഈ വിചാരം മനസ്സിൽ ഉറപ്പിച്ചു്, ചലിഅ ബിശ്രാമ കരിഅ= ചെന്നു വിശ്രമിക്കുക.

സ്വാമിൻ, രാമൻ സർവ്വ ചരാചരാന്തര്യാമിയാണു് ലജ്ജാശീലനാണു്; പ്രേമനികേതമാണു്; കൃപാസാഗരമാണു്. ഈ വിചാരം മനസ്സിൽ നന്നായുറപ്പിച്ചു് അങ്ങു പോയി വിശ്രമിക്കുക.

സഖാ ബചന സുനി ഉര ധരി ധീരാ
ബാസ ചലേ സുമിരത രഘുബീരാ
യഹ സുധിപാഇ നഗര നരനാരീ
ചലേ ബിലോകന ആരത ഭാരീ

സഖാ ബചന സുനി ഉര ധീര ധരി = മിത്രമായ ഗുഹൻെറ വാക്കുകൾ കേട്ട് മനസ്സിൽ ധൈര്യം വഹിച്ച്. രഘുബീരാ സുമിരത ബാസ ചലേ = ശ്രീരാമനെ നമസ്കരിച്ച് ഭരതൻ വസതിയിലേക്കു ചെന്നു, നഗര നരനാരീ യഹ സുധിപാഇ = നഗരവാസികളായ സ്ത്രീപുരുഷന്മാർ ഈ വൃത്താന്തമറിഞ്ഞു്, ഭാരീ ആരത ബിലോക ന ചലേ = ഏററവും ദുഃഖിതരായി ഭരതനെ കാണാൻ പുറപ്പെട്ടു

മിത്രമായ ഗുഹൻെറ വാക്കുകൾ കേട്ടു ധൈര്യം അവലംബിച്ചും ശ്രീരാമനെ സ്മരിച്ചും ഭരതൻ വാസസ്ഥലത്തേക്കു ചെന്നു. ഈ വൃത്താന്തമറിഞ്ഞ നാഗരികർ വ്യഥിതരായി; അവർ ഭരതനെ കാണാൻ പുറപ്പെട്ടു.

പരദഷിനാ കരി കരഹിം പ്രനാമാ
ദേഹീം കൈകഇഹി ഖോരി നികാമാ
ഭരി ഭരി ബാരി ബിലോചന ലേഹീം
ബാമ ബിധാതഹിം ദൂഷന ദേഹീം

പരദഷനാ കരി പ്രനാമാ കരഹിം = അവർ ഭരതനെ പ്രദക്ഷിണം ചെയ്തു പ്രണമിച്ചു. കൈകഇഹി നികാമാ ഖോരി ദേഹിം = കൈകേയിയെ നിന്ദിക്കുകയും ചെയ്തു, ബിലോചന ബാരി ഭരി ഭരി ലേഹീം = ബാഷ്പപൂർണ്ണ നേത്രങ്ങളോടുകൂടി, ബാമ ബിധാതഹിം ദൂഷന ദേഹീം = പ്രതികൂലനായ വിധിയെ ദൂഷിച്ചു.

ചിലർ ഭരതനെ പ്രദക്ഷിണം ചെയ്തു പ്രണമിക്കുകയും കൈകേയിയെ അപവദിക്കുകയും നീർനിറഞ്ഞ കണ്ണുകളോടെ വിധിയുടെ പ്രാതികൂല്യത്തെ ദൂഷിക്കുകയും ചെയ്തു.

ഏക സരാഹഹിം ഭരത സനേഹൂ
കോഉ കഹ നൃപതി നിഷാദേഉ നേഹൂ
നിംദഹിം ആപു സരാഹി നിഷാദഹി
കോ കഹി സകൈ ബിമോഹ ബിഷാദഹി

ഏക ഭരതസനേഹ സരാഹഹിം = ചിലർ ഭരതൻെറ സ്നേഹത്തെ ശ്ലാഘിച്ചു, നൃപതി നേഹൂ നിബാദേഉ = രാജാവു പ്രേമത്തെ നിറവേററി എന്നു്, കോഉ കഹ; ആപു നിംദഹിം = ചിലർ പറഞ്ഞു ചിലർ സ്വയം നിന്ദിച്ചു്, നിഷാദഹി സരാഹി = ഗുഹനെ ശ്ലാഘിച്ചു, നിഷാദഹി സരാഹി ബിമോഹ ബിഷാദഹി കോ കഹി സകൈ = അവരുടെ മോഹവും ദുഃഖവും ആൎക്കു വിവരിക്കാനാവും!

ചിലർ ഭരതൻെറ സ്നേഹത്തെ പുകഴ്ത്തി. ചിലർ പറഞ്ഞു രാജാവു പ്രേമം നിറവേററിയെന്നു്. ചിലർ അവരെത്തന്നെ നിന്ദിച്ചു ഗുഹനെ പ്രകീർത്തിച്ചു ആ നാഗരികരുടെ വിമോഹ വിഷാദങ്ങൾ വൎണ്ണിക്കാൻ ആൎക്കാണു് കഴിയുക!

ഏഹി ബിധി രാതി ലോഗു സബു ജാഗാ
ഭാ ഭിനുസാര ഗുദാരാ ലാഗാ
ഗുരഹിം സുനാവ ചഢാഇ സുഹാഈ
നഈ നാവ സബ മാതു ചഢാഈ
ദംഡ ചാരിമഹം ഭാ സബു പാരാ
ഉതരി ഭരത തബ സബഹിം സംഭാരാ

ഏഹി ബിധി രാതി സബു ലോഗു ജാഗാ = ഇങ്ങനെ രാത്രി ജനങ്ങളെല്ലാം ഉറക്കമിളച്ചു, ഭിനുസാരാ ഭാ ഗുദാരാ ലാഗാ =

  

പ്രഭാതമായപ്പോറം നദി കടക്കാൻ തുടങ്ങി, ഗുരഹിം സുഹാഈ സുനാവ ചഢാഇ = വസിഷ്ഠാചാര്യനെ മനോഹരമായൊരു തോണിയിൽ കേററിയതിന്നുശേഷം, സബ മാതു നഈ നാവ ചഢാഈ = എല്ലാ മാതാക്കളേയും പുതിയ തോണിയിൽ കേററി, ചാരി ദംഡമഹം സബു പാരാ ഭാ = നാലു നാഴികകൊണ്ടു എല്ലാവരും മറുകരയെത്തി, തബ = ആ അവസരത്തിൽ, ഭരത ഉതരി സബഹിം സംഭാരാ = ഭരതൻ ഇറങ്ങി എല്ലാവരും മറുകരയെത്തിയിട്ടില്ലേ എന്നു പരിശോധിച്ചു.

ജനങ്ങറം ഭരതനേയും ഗുഹനേയും സ്തുതിച്ചും കൈകേയിയേയും ദുർവ്വിധിയേയും പഴിച്ചും രാജാവിനെ അഭിനന്ദിച്ചും പലതും പറഞ്ഞു രാത്രി ഉറക്കമിളച്ചു കഴിച്ചുകൂട്ടി. പ്രഭാതമായപ്പോറം എല്ലാവരും നദി കടക്കാൻ തുടങ്ങി. മനോഹരമായൊരു തോണിയിൽ ആചാര്യനെ കേററിയതിന്നുശേഷം പുതിയൊരു തോണിയിൽ മാതാക്കളെ കേററി. മററു തോണികളിൽ ബാക്കിയുള്ളവരേയും കേററി നാവികന്മാർ തോണികറം തുഴഞ്ഞു. നാലു നാഴികകൊണ്ടു യാത്രക്കാരെ മറുകരയെത്തിച്ചു. ഭരതൻ ഇറങ്ങി മററുള്ളവരൊക്കെ വന്നിട്ടില്ലേ എന്നു പരിശോധിച്ചു.

ദോ:— പ്രാതക്രിയാ കരി മാതുപദ
ബംദി ഗുരഹി സിര നാഇ
ആഗേം കിഏ നിഷാദ ഗന
ദീൻഹേഉ കടക ചലാഇ

പ്രാതക്രിയാ കരി മാതു പദ ബംദി = പ്രാഭാതിക ക്രിയകറം നിർവ്വഹിച്ച് അമ്മമാരുടെ പാദങ്ങറം വന്ദിച്ച്, ഗുരഹി സിര നാഇ = ഗുരുവിനെ പ്രണമിച്ച്, നിഷാദഗന ആഗേം കിഏ = നിഷാദന്മാരെ മുമ്പിൽ നടത്തി, കടക ചലാഇ ദീൻഹേഉ = സൈന്യത്തോടു പുറപ്പെടാൻ കല്പന നൽകി.

  

പ്രാഭാതിക ക്രിയകളെല്ലാം നിർവ്വഹിച്ചതിനുശേഷം ഭരതൻ അമ്മമാരുടെ പാദങ്ങൾ വണങ്ങി പിന്നീടു ആചാര്യനെ പ്രണമിച്ചു. അനന്തരം നിഷാദന്മാരോടു മുമ്പേ നടക്കാനും തുടന്നു സൈന്യത്തോടു പുറപ്പെടാനും ആജ്ഞ നല്കി.

ചൗ:- കിയേഉ നിഷാദനാഥ അഗുആഈം
മാതു പാലകീ സകല ചലാഈം
സാഥ ബോലാഈ ഭാഇ ലഘു ദീൻഹാ
ബിപ്രൻഹ സഹിത ഗമനു ഗുര കീൻഹാ

നിഷാദനാഥ അഗു ആഈം = നിഷാദ രാജാവിനെ മുൻ നടത്തി, മാതു സകല പാലകീ = അമ്മമാരുടെ എല്ലാ പല്ലക്കുകളും, ചലാഈ; ലഘു ഭാഇ ബോലാഇ = അയച്ചു ശത്രുഘ്നനെ വിളിച്ച്, സാഥ ദീൻഹാ = കൂടെ അയച്ചു, ബിപ്രൻഹ സഹിത ഗുര=ബ്രാഹ്മണരൊന്നിച്ചു വസിഷ്ഠൻ, ഗമനു കീൻഹാ= പുറപ്പെട്ടു.

നിഷാദരാജാവായ ഗുഹനെ മുൻ നടത്തി പിന്നാലെ അമ്മമാരുടെ പല്ലക്കുകൾ അയച്ചു. ശത്രുഘ്നനെ അവരുടെ കൂടെ അയച്ചു. അനന്തരം ബ്രാഹ്മണരൊന്നിച്ച് വസിഷ്ഠൻ പുറപ്പെട്ടു.

ആപു സുര സരിഹിം കീൻഹ പ്രനാമൂ
സുമിരേ ലഷന സഹിത സിയരാമൂ
ഗവനേ ഭരത പയാദേഹി പാഏ
കോതല സംഗ ജാഹിം ഡോരി ആഏ

ഭരത ആപു സുരസരിഹിം പ്രനാമു കീൻഹ = ഭരതൻ ദേവഗംഗയെ പ്രണമിച്ചു ലഷന സഹിത സിയ രാമു സുമിരേ = ലക്ഷ്മണസമേതരായ സീതാരാമന്മാരെ സ്മരിച്ച്, പയാദേഹി പാഹ്യ=കാൽ നടയായി നടന്നു, ഡോരി ആഏ കോതല സംഗ=

കടിഞ്ഞാണിട്ടു ബന്ധിച്ച ചമയൽ കുതിരയും ഒപ്പം, ജാഹിം= പോകുന്നുണ്ടു്.

എല്ലാവരേയും അയച്ചതിനുശേഷം ഭരതൻ ദേവഗംഗയെ പ്രണമിക്കുകയും രാമനേയും സീതയേയും ലക്ഷ്മണനേയും സ്മരിക്കുകയും ചെയ്തുകൊണ്ടു കാൽനടയായി പുറപ്പെട്ടു. കടിഞ്ഞാണിട്ടു ബന്ധിച്ച കുതിരയും ഒപ്പമുണ്ടു്.

കഹഹീം സുസേവക ബാരഹിം ബാരാ
ഹോഇഅ നാഥ അസ്വ അസബാരാ
രാമു പയാദേഹി പായ സിധാഏ
ഹമ കഹം രഥ ഗജ ബാജി ബനാഏ

സുസേവക ബാരഹിം ബാരാ = ഉത്തമ സേവകന്മാർ കൂടെക്കൂടെ ഇങ്ങനെ, കഹഹിം; നാഥ = പറഞ്ഞുകൊണ്ടിരുന്നു:— സ്വാമിൻ, അസ്വ അസബാരാ ഹോഇയ = കുതിരയിൽ കേറി സവാരി ചെയ്താലും എന്നു്, രാമു പയാദേഹി പായ സിധാഏ = (ഭരതൻ പറഞ്ഞു:–) രാമൻ കാൽനടയായിത്തന്നെയാണെഴുന്നള്ളിയതു്, ഹമ കഹം രഥ ഗജ ബാജി ബനാഏ = എനിക്കു വേണ്ടി രഥം, ആന, കുതിര, എന്നിവയെല്ലാം ഒരുക്കിയിട്ടുണ്ടു്.

ഉത്തമന്മാരായ സേവകന്മാർ, 'ഹേ നാഥ, അവിടന്നു അശ്വാരൂഢനായി യാത്ര ചെയ്യുക' എന്നു ഇടയ്ക്കിടെ പറഞ്ഞുകൊണ്ടിരുന്നു. അതിന്നുത്തരം പറഞ്ഞ പ്രത്യുത്തരം ഇപ്രകാരമാണു്:– രാമൻ കാൽനടയായിത്തന്നെയാണു് എഴുന്നള്ളിയതു്. എനിക്കാണെങ്കിൽ രഥവും ഗജങ്ങളും ഹയങ്ങളും തയാറുണ്ടു്.

സിരഭര ജാഉം ഉചിത അസ മോരാ
സബ തേം സേവക ധരമു കഠോരാ
ദേഖി ഭരത ഗതി സുനി മൃദുബാനീ
സബ സേവക ഗന ഗരഹിം ഗലാനീ

സിര ഭര ജാഉം = പ്രസന്നതാപൂർവ്വം കഷ്ടപ്പാടുകൾ സഹി ക്കണം, മോരാ ഉചിത അസ = എനിക്ക ഉചിതമായിട്ടുള്ളതു ഇതാണ്, സബ തേം സേവക ധരമു = എല്ലാററിലും വെച്ച സേവക ധർമ്മം, കഠോരാ = കഠോരമാണ്, ഭരതഗതി ദേഖി മൃദുബാനീ സുനി=ഭരതൻെറ സ്ഥിതി കണ്ടും മൃദുവാക്കുകൾ കേട്ടും, സബ സേവക ഗന ഗലാനീ ഗരാറിം = എല്ലാ സേവകഗണത്തി ന്നും വലിയ ഗ്ലാനിയുണ്ടായി.

പ്രസന്നതാപൂർവ്വകം ഞാൻ കഷ്ടപ്പാടുകൾ സഹിക്കകതന്നെ വേണം എന്നെ സംബന്ധിച്ചിടത്തോളം ഉചിതം ഇതുതന്നെ യാണ്. സേവകധർമ്മം, മററെല്ലാ ധർമ്മത്തേക്കാളും കഠോരമാ ണ്. ഭരതൻെറ സ്ഥിതി കണ്ടും കോമളവാണികൾ കേട്ടും സേവകഗണത്തിന്നു തങ്ങളെക്കറിച്ച വലുതായ ഗ്ലാനിയുണ്ടായി. [സേവാധർമ്മത്തെക്കറിച്ച് ഭർത്തൃഹരി പറയുന്ന ഭാഗം ശ്രദ്ധേയ മാണ്:—

മൌനാന്മൂകഃ പ്രവചനപടുർവ്വാതുലോ ജല്പകോ വാ
ധൃഷ്ടഃ പാർശ്വേ വസതി ച സദാ ദൂരതസ്ത്വപ്രഗത്ഭഃ
ക്ഷാന്ത്യാ ഭീരുർയദി ന സഹതേ പ്രായശോനാഭിജാതഃ
സേവാധർമ്മഃ പരമഗഹനോ യോഗിനാമപ്യഗമ്യഃ

സേവകൻ മിണ്ടാതിരുന്നാൽ മൂകൻ; ധാരാളം സംസാരിച്ചാൽ ഭ്രാന്തൻ, അഥവാ ജല്പകൻ; അരികത്തിരുന്നാൽ ധൃഷ്ടൻ; അക ന്നിരുന്നാൽ കൊള്ളരുതാത്തോൻ; ക്ഷമിച്ചിരുന്നാൽ ഭീരു; സഹ നശക്തിയില്ലെങ്കിൽ പ്രായേണ നീചകുലജാതൻ; പരമഗഹന വും യോഗികൾക്ക കൂടി അഗമ്യവുമാണ് സേവാധർമ്മം

സേവകഗണത്തിന്നു ഗ്ലാനിയുണ്ടായി എന്നു പറഞ്ഞല്ലൊ. എന്താണതിന്നു കാരണം? ഭരതൻ പാദചാരിയായി സഞ്ചരി ക്കുന്നു അദ്ദേഹം പറയുന്നതു സന്തോഷപൂർവ്വകം കഷ്ടപ്പാടുകൾ സഹിക്കണം എന്നു അതാണ് സേവകന്മാരുടെ ധർമ്മമെന്നു. അപ്പോൾ സേവകന്മാരായ നമുക്കദ്ദേഹത്തോടൊന്നിച്ചെങ്ങനെ സഞ്ചരി

ക്കണമെന്നു പറയാനുള്ള അധികാരമുണ്ടോ? ഇതോർത്താണവർക്കു ഗ്ലാനിയുണ്ടായതു് |

ദോ:- ഭരത തീസരേ പഹര കഹം
കീൻഹ പ്രബേസു പ്രയാഗ
കഹത രാമ സിയ രാമ സിയ
ഉമഗി ഉമഗി അനുരാഗ

തീസരേ പഹര കഹം ഭരത = മദ്ധ്യാഹ്നത്തിൽ ഭരതൻ, പ്രയാഗ പ്രബേസു കീൻഹ = പ്രയാഗയിൽ പ്രവേശിച്ചു, അനുരാഗ ഉമഗി ഉമഗി = സ്നേഹാതിരേക വിവശനായി, രാമ സിയ രാമ സിയ കഹത = രാമ, സീത, രാമ, സീത എന്നിങ്ങനെ അദ്ദേഹം ഉച്ചരിക്കാൻ തുടങ്ങി.

മദ്ധ്യാഹ്നത്തിൽ ഭരതൻ പ്രയാഗയിലെത്തി. സ്നേഹാതിരേകത്താൽ ഉന്മാദിയായി അദ്ദേഹം രാമ, സീത, രാമ, സീത എന്നിങ്ങനെ ജപിക്കാൻ തുടങ്ങി.

ചൗ:- ഝലകാ ഝലകാ പ്രായൻഹ കൈസേം
പംകജ കോസ ഓസകന ജൈസേം
ഭരത പയാദേഹി ആഏ ആജു
ഭയേഉ ദുഖിത സുനി സകല സമാജു

പംകജ കോസ ഓസകന ജൈസേം കൈസേം പായൻഹ ഝലകാ ഝലകാ = പങ്കജകോശത്തിൽ മഞ്ഞുതുള്ളികൾ എങ്ങനെയോ അങ്ങനെ ഭരതന്റെ തൃപ്പാദങ്ങൾ പരുക്കകളെക്കൊണ്ടു നിറഞ്ഞു, ആജു ഭരത പയാദേഹി ആഏ = ഭരതൻ കാൽനടയായിട്ടാണു് വന്നതു്, സുനി = അതുകേട്ടു്, സകല സമാജു ദുഖിത ഭയേഉ = എല്ലാ ജനങ്ങൾക്കും ദുഃഖമുണ്ടായി.

പങ്കജകോശത്തിൽ മഞ്ഞുതുള്ളികളെന്നപോലെ വഴി നടക്കകനിമിത്തം ഭരതന്റെ കാലുകളിൽ പരുക്കകൾ നിറഞ്ഞു.

അദ്ദേഹം പ്രയാഗയിലേക്ക പാദചാരിയായിട്ടാണ് വന്നതു്. അദ്ദേഹത്തിന്റെ സ്ഥിതിയറിഞ്ഞു ജനങ്ങളെല്ലാം ദുഃഖിതരായി ഭവിച്ചു.

ഖബരി ലീൻഹ സബ ലോഗ നഹാഏ
കീൻഹ പ്രനാമു ത്രിബേനിഹി ആഏ
സബിധി സിതാസിത നീര നഹാനേ
ദീഏ ദാന മഹിസുര സനമാനേ

സബ ലോഗ നഹാഏ = എല്ലാവരും സ്നാനം ചെയ്തു എന്നുള്ള, ഖബരി ലീൻഹ ത്രിബേനിഹി ആഏ = വൃത്താന്തം അറിഞ്ഞു ഭരതൻ ത്രിവേണിയെ പ്രാപിച്ചു്, പ്രനാമു കീൻഹ; സബിധി = പ്രണാമം ചെയ്തു. വിധിപൂർവ്വകം, സിതാസിത നീര നഹാനേ = സിതവും അസിതവുമായ ജലത്തിൽ നീരാടി, മഹിസുര ദാന ദീഏ സനമാനേ = ബ്രാഹ്മണൎക്ക ദാനങ്ങൾ നല്കി സമാദരിച്ചു.

മററുള്ളവരുടെ കുളി കഴിഞ്ഞു എന്നു കേട്ട ഭരതൻ ത്രിവേണിയെ പ്രാപിച്ചു. പ്രണാമം ചെയ്തതിന്നുശേഷം വിധിപൂർവ്വകം ഗംഗായമുനകളുടെ സിതവും അസിതവുമായ ജലത്തിൽ നീരാടുകയും ബ്രാഹ്മണൎക്ക ദാനങ്ങൾ നല്കി സമാദരിക്കുകയും ചെയ്തു (ഗംഗാനദിയിലെ ജലം സിതവും യമുനയിലേതു അസിതവുമാണു്.)

ദേഖത സ്യാമല ധവല ഹലോരേ
പുലകി സരീര ഭരത കര ജോരേ
സകല കാമപ്രദ തീരഥ രാഊ
ബേദബിദിത ജഗ പ്രഗട പ്രഭാഊ

ധവല സ്യാമല ഹിലോരേ ദേഖത = ധവളവും ശ്യാമളവും ആയ തിരമാലകൾ കണ്ടപ്പോൾ, പുലകി സരീര ഭരത കര

ജോരേ = പുളകിത ഗാത്രനായിത്തീന്ന ഭരതൻ കൈകൂപ്പി (ഇങ്ങനെ അത്ഥിച്ചു) തീരഥ രാജ സകല കാമപ്രദ = ഹേ തീത്ഥരാജാവേ, അങ്ങു് സകലാഭീഷ്ടപ്രദനെന്നും, ജഗ പ്രഗട പ്രഭാഉ = ജഗത്തിൽ പ്രകടമായ പ്രഭാവത്തോടു കൂടിയവനെന്നും ഉള്ള കാര്യം, ബേദബിദിത = വേദവിദിതമാണു്.

ഗംഗായമുനകളിലെ ധവള ശ്യാമള വർണ്ണങ്ങളോടു കൂടിയ തരംഗ പാളികൾ കണ്ടപ്പോൾ ഭരതന്റെ ശരീരം കോരിത്തരിച്ചു അദ്ദേഹം കൈകൂപ്പി ഇങ്ങനെ പറഞ്ഞു:—"ഹേ തീത്ഥരാജാവേ, ലോകത്തിൽ അങ്ങയുടെ പ്രഭാവം പ്രകടമായിരിക്കുന്നുണ്ടു്. അങ്ങു സകലാഭീഷ്ടപ്രദനെന്ന വസ്തുത വേദങ്ങളും സമ്മതിച്ചിട്ടുണ്ടു്

മാംഗഉം ഭീഖ ത്യാഗി നിജ ധരമൂ
ആരത കാഹ ന കരൈ കുകരമൂ
അസ ജിയ ജാനി സുജാന സുദാനീ
സഫല കരഹിം ജഗ ജാചകബാനീ

നിജ ധരമൂ ത്യാഗി ഭീഖ മാംഗഉം = ഞാനെന്റെ ധമ്മം വെടിഞ്ഞും ഭിക്ഷയാചിക്കുന്നു, ആരത കാഹ കുകരമൂ ന കരൈ = ദുഃഖിതന്മാർ എന്തു ദുഷ്കമ്മമാണു് ചെയ്യാതിരിക്കുക? അസ ജിയ ജാനി സുജാന = ഈ വസ്തുത മനസ്സിൽ ഗ്രഹിച്ചു് ജ്ഞാനികളും, സുദാനീ ജഗ ജാചക ബാനീ = വിശിഷ്ട ദാതാക്കളും ലൗകികന്മാരായ അത്ഥികളുടെ അപേക്ഷകൾ, സഫല കരഹിം = സഫലങ്ങളാക്കിത്തീക്കുന്നു.

ഞാനെന്റെ ധമ്മം വെടിഞ്ഞും അങ്ങയോടു ഭിക്ഷ യാചിക്കുന്നു. ദുഃഖിതന്മാർ എന്തു ദുഷ്കമ്മവും ചെയ്യേക്കും. ഈ പരമാത്ഥം ഗ്രഹിച്ച മഹാ ജ്ഞാനികളും വിശിഷ്ട ദാതാക്കളും ലൗകികരായ യാചകന്മാരുടെ അത്ഥനകൾ സുഫലങ്ങളാക്കുന്നു.
[ഇവിടെ ഭരതൻ പറയുന്നുണ്ടല്ലോ സ്വധമ്മം വെടിഞ്ഞും യാചി

ക്കുന്നു എന്നു്. യാചന ക്ഷത്രിയ ധർമ്മമല്ല അതു വിപ്രോചിതമാണു്. ക്ഷത്രിയൻ ബ്രാഹ്മണവൃത്തി കൈക്കൊള്ളുന്നതു നിഷിദ്ധമാണു്. എന്നാൽ അങ്ങനെ ഒരു നിഷിദ്ധവൃത്തിക്കു ഭരതനെന്തിനു പ്രേരിതനാകുന്നു? കാരണം വേറൊന്നല്ല അദ്ദേഹം ദുഃഖിതനാണു്. സ്വധർമ്മം വെടിയാനും പരധർമ്മം കൈക്കൊള്ളാനും ദുഃഖിതന്മാർ മടിക്കുകയില്ല സ്വധർമ്മ ത്യാഗം ഭരതൻ വ്യഥിതനാണെന്ന കാര്യത്തിൽനിന്നു ഉൽഭൂതമാണു്. അങ്ങനെ സ്വധർമ്മം വെടിഞ്ഞും യാചിക്കുന്നവരെ ജ്ഞാനികളും വിശിഷ്ട ദാതാക്കളും ഒരിക്കലും കൈവെടിയാറില്ല. അതുകൊണ്ടു തന്റെ അഭ്യർത്ഥന നിഷിദ്ധമെന്നു കരുതാതെ സഫലമാക്കണമെന്നു ഭരതൻ സൂചിപ്പിക്കുന്നു ]

[‘ന ത്വേവ ജ്യായസീം വൃത്തിമഭിമന്യേത കർഹിചിത്’’

—മനുസ്മൃതി ]

ദോ:- അരഥ ന ധരമ ന കാമ
രുചി ഗതി ന ചഹൗം നിരബാന
ജനമ ജനമ രതി രാമപദ
യഹ ബരദാന ന ആന

അരഥ രുചി ന ധരമ ന കാമ = എനിക്കു അർത്ഥത്തിൽ ആഗ്രഹമില്ല; ധർമ്മത്തിലുമില്ല; കാമത്തിലും, നിരബാന ഗതി ന ചഹൗം = നിർവ്വാണവും ആശിക്കുന്നില്ല, യഹ ബരദാന ന ആന = ഈ വരദാനമേ വേണ്ടൂ; മറെറാന്നും വേണ്ട, രാമപദ ജനമ ജനമ രതി = ശ്രീരാമ തൃപ്പാദങ്ങളിൽ ജന്മജന്മങ്ങളിൽ ഭക്തി.

ഞാൻ ധർമ്മം കാംക്ഷിക്കുന്നില്ല. അർത്ഥവും എനിക്കു വേണ്ട കാമവും മോക്ഷവും ഞാൻ ആഗ്രഹിക്കുന്നില്ല. എനിക്കൊരൊററ അഭിലാഷമേ ഉള്ളു. ആ വരം ഇതാണു്:— ശ്രീരാമ തൃപ്പാദങ്ങളിൽ ജന്മജന്മാന്തരങ്ങളിലും എനിക്കു പ്രേമം ഉണ്ടാക

ണം ഇതാണെനിക്ക നൽകേണ്ടതു് മറെറാന്നം എനിയ്ക്കാവശ്യമില്ല.

ചൗ:- ജാനഹു രാമ കുടില കരി മോഹീം
ലോഗ കഹേഉ ഗുരു സാഹിബ ദ്രോഹീ
സീതാ രാമ ചരന രതി മോരേം
അനുദിന ബഢൈ അനുഗ്രഹ തോരേം

മോഹീ രാമ കുടില കരി ജാനഹു = എന്നെ രാമൻ കുടിലനായി കരുതിക്കൊള്ളട്ടെ, ഗുരു സാഹിബ ദ്രോഹീ ലോഗ കഹേഉ = ഗുരുവിനേയും സ്വാമിയേയും ദ്രോഹിച്ചവനെന്നു എന്നെ ജനങ്ങറം പറഞ്ഞുകൊള്ളട്ടെ, തോരേം അനുഗ്രഹ=അങ്ങയുടെ അനുഗ്രഹത്താൽ, മോരേം സീതാ രാമ ചരന രതി= എനിക്ക സീതാരാമ തൃപ്പാദങ്ങളിൽ പ്രേമം, അനുദിന ബഢൈ = ദിനന്തോറം ദിനന്തോറം വദ്ധിച്ചുവരട്ടെ.

ഞാൻ കുടിലനെന്നു രാമൻ ഗണിച്ചുകൊള്ളട്ടെ; ഗുരുദ്രോഹിയെന്നും സ്വാമിദ്രോഹിയെന്നും ലോകർ എന്നെ പഴിച്ചുകൊള്ളട്ടെ. അതിനെപ്പററി ഞാൻ ഉൽകണ്ഠിതനല്ല. ശ്രീ സീതാരാമ പാദങ്ങളിൽ എനിയ്ക്കുള്ള പ്രേമം നാറംക്കനാറം പെരുകണം. ഇതാണെൻെറ അഭ്യത്ഥന. മറെറാന്നും എനിക്ക വേണ്ട (ഭരതൻ സ്വഹൃദയം തുറന്നു കാണിക്കുകയാണു് ചെയ്യുന്നതു്.)

ജലദു ജനമ ഭരി സുരതി ബിസാരേഉ
ജാംചത ജലു പബി പാഹന ഡാരേഉ
ചാതക രടനി ഘടേ ഘടി ജാഈ
ബഢേ പ്രേമ സബ ഭാംതി ഭലാഈ

ജലദു ജനമ ഭരി=മേഘം ജീവിതകാലം മുഴവൻ, സുരതീ ബിസാരേഉ ജാംചത=സ്മരിക്കട്ടെ, അഥവാ വിസ്മരിക്കട്ടെ, യാ

ചകക്ക്, ജല്യ പമ്പി പാററന ഝാരേഉ = വെള്ളമോ, വജ്രമോ, കല്ലോ വഷിക്കട്ടെ ചാതക രടനി = ദാഹവിവശമായ ചാതകത്തിൻെറ ശബ്ദം, ഘടേ ഘടി ജാഈ = നാഴികക്ക നാഴികക്ക ഉണ്ടായിക്കൊണ്ടിരിക്കം, പ്രേമ ബഢേ = പ്രേമം വദ്ധിച്ചകൊണ്ടതന്നെ ഇരിക്കുന്നു, സബ ഭാംതി ഭലാഇ = എല്ലാം കൊണ്ടും അതു നന്മയാണു്.

മേഘം അതിൻെറ ജീവിതകാലം മുഴുവൻ ചാതകത്തെ ഓക്കട്ടെ, അഥവാ മറക്കട്ടെ, യാചിക്കുമ്പോഠം ജലമോ വജ്രമോ കല്ലോ വഷിക്കട്ടെ. എന്നാലും ദാഹവിവശമായ ചാതകത്തിൻെറ ശബ്ദം തുടരെത്തുടരെ ഉയന്നുകൊണ്ടിരിക്കും. ഈ കാരണത്താൽ അതിന്ന മേഘത്തോടുള്ള പ്രേമം വദ്ധിച്ചകൊണ്ടേ ഇരിക്കുകയും ചെയ്യും പ്രേമം വദ്ധിക്കുന്നതുകൊണ്ട നന്മയേ ഉണ്ടാകു [ഇവിടെ ഭരതൻ, തന്നെ, ദാഹവിവശമായ ചാതകമായിട്ടും രാമനെ മേഘമായിട്ടും സങ്കല്പിക്കുന്നു മേഘത്തോട ജലം യാചിക്കുക എന്നതു ചാതകത്തിൻെറ കർത്തവ്യമാണു്. യാചനയുടെ ഫലം എന്തുമാകട്ടെ. അതുപോലെ രാമഭക്തിക്കാഗ്രഹിക്കുന്നതു ഭരതൻെറ കർത്തവ്യമെന്നു സിദ്ധം.]

കനകഹി ബാന ചഢൈ ജിമി ദാഹേം
തിമി പ്രിയതമ പദ നേമ നിബാഹേം
ഭരത ബചന സുനി മാംഝ ത്രിബേനീ
ഭഇ മൃദു ബാനി സുമംഗല ദേനീ

ദേഹീം ജിമി കനകഹി ബാന ചഢൈ = തപ്താവസ്ഥയിൽ എങ്ങനെ കനകത്തിന്നു വണ്ണം കൂടുതലാകുന്നുവോ, തിമി പ്രിയതമപദ നേമ = അങ്ങനെ ഏററവും പ്രിയതമപദ പ്രേമം ഉണ്ടാകുന്നതുകൊണ്ടു്, നിബാഹൈ = (സേവകന്ന പൂർവ്വാധികം ശോഭയുണ്ടാകുന്നു) ഭരത ബചന സുനി ത്രിബേനീ മാംഝ = ഭരതൻെറ വാക്കുകഠം കേട്ടു് ത്രിവേണിയുടെ ഇടയിൽനിന്നു്,

സുമംഗല ദേനീ മൃദുബാനീ ഭഇ = സുമംഗള പ്രദങ്ങളായ കോമള വാണികൾ ഉണ്ടായി

പഴുപ്പിക്കുമ്പോൾ കനകത്തിനു എപ്രകാരം നിറം വർദ്ധിക്കുനുവോ അപ്രകാരം പരമപ്രിയൻെറ തൃപ്പാദങ്ങളിൽ പ്രേമമുണ്ടാകുമ്പോൾ സേവകനും പൂർവ്വാധികം ശോഭ ഉണ്ടാകുന്നു. ഭരതൻെറ വാക്കുകൾ കേട്ട ത്രിവേണിയുടെ ഇടയിൽനിന്നു സുമംഗള പ്രദങ്ങളായ കോമളവാണികളുണ്ടായി.

താത ഭരത തുംഹ സബ ബിധി സാധു
രാമചരന അനുരാഗ അഗാധു
ബാദി ഗലാനി കരഹു മനമാഹീം
തുംഹ സമ രാമഹീം കോഉ പ്രിയ നാഹീം

താത ഭരത സബ ബിധി=വത്സ ഭരത, എല്ലാവിധത്തിലും, തുംഹ സാധു; രാമചരന = അങ്ങു വിശിഷ്ടനാണ്; ശ്രീരാമ പാദങ്ങളിൽ, അഗാധു അനുരാഗ; മനമാഹീം = അഗാധ പ്രേമവും ഉണ്ട്. മനസ്സാലെ, ഗലാനി ബാദി കരഹു = ഗ്ലാനി നിരർത്ഥകമാക്കുക, രാമഹിം തുംഹ സമ പ്രിയ = രാമനു അങ്ങയെപ്പോലെ പ്രിയനായിട്ട, കോഉ നാഹീം = ആരും ഇല്ല

ശ്രീമൻ ഭരത, നാനാപ്രകാരേണ വിശിഷ്ടനാണങ്ങ്. ശ്രീരാമപാദങ്ങളിൽ അങ്ങയ്ക്കുള്ള പ്രേമം അഗാധവുമാണ്. ഒരടിസ്ഥാനവുമില്ലാതെ ദുഃഖിക്കുകയാണങ്ങ്. അങ്ങയോടുള്ളത്ര പ്രേമം രാമനു ലോകത്തിൽ മററാരോടും ഇല്ല

ദോ:- തനു പുലകേഉ ഹിയ ഹരഷു
സുനി ബേനി ബചന അനുകൂല
ഭരത ധന്യ കഹി ധന്യ
സുര ഹരഷിത ബരഷഹിം ഫൂല

അനുകൂല ബേനി ബചന സുനി = അനുകൂലമായ ത്രിവേണിയുടെ വാക്കുകൾ കേട്ട്, തനു പുലകേഉ ഹിയ ഹരഷു =

ശരീരം പുളകിതവും മനസ്സു പ്രസന്നവും ആയി, ഭരത ധന്യ ധന്യ കഹി = ഭരതൻ ധന്യ ധന്യനെന്നു പറഞ്ഞു്, ഹരഷിത സുര ഫൂല ബരഷഹിം = സന്തുഷ്ടരായ ദേവന്മാർ പുഷ്പങ്ങൾ വർഷിച്ചുകൊണ്ടിരുന്നു

ത്രിവേണിയുടെ അനുകൂലങ്ങളായ വാക്കുകൾ കേട്ടു ഭരതന്റെ ശരീരം പുളകിതവും മനസ്സു പ്രസന്നവുമായി. ഭരതൻ ധന്യ ധന്യനെന്നു ഉദ്ഘോഷിച്ചുകൊണ്ടു സന്തുഷ്ടരായ ദേവന്മാർ പുഷ്പങ്ങൾ വർഷിച്ചു.

ഭരത ഔര ഭരദ്വാജ = ഭരതനും ഭരദ്വാജനും.

ചൗ:- പ്രമുദിത തീരഥ രാജ നിവാസീ
ബൈഖാനസ ബടു ഗൃഹീ ഉദാസീ
കഹഹിം പരസപര മിലി ദസ പാംചാ
ഭരത സനേഹു സീലു സുചി സാംചാ

തീരഥരാജ നിവാസീ ബൈഖാനസ = പ്രയാഗാ നിവാസികളായ വൈഖാനസന്മാരും, ബടു ഗൃഹീ ഉദാസീ = ബ്രഹ്മചാരികളും ഗൃഹസ്ഥാശ്രമികളും സന്യാസിമാരും, പ്രമുദിത; ദസ പാംചാ പരസപര = സന്തുഷ്ടരായി. പത്തും അഞ്ചും കണക്കിൽ അന്യോന്യം, മിലി, ഭരത സനേഹ സീലു=സമ്മേളിച്ചു് ഭരതന്റെ സ്നേഹവും ശീലവും, സുചി സാംചാ കഹഹിം = പവിത്രവും യഥാർത്ഥവുമെന്നു് ഉദ്ഘോഷിച്ചുകൊണ്ടിരുന്നു.

പ്രയാഗയിൽ വസിക്കുന്ന വാനപ്രസ്ഥന്മാരും ബ്രഹ്മചാരികളും ഗൃഹസ്ഥാശ്രമികളും സന്യാസിമാരും സന്തുഷ്ടരായി ചെറിയ ചെറിയ സംഘങ്ങളായി ചേർന്നു ഭരതന്റെ സ്നേഹവും ശീലവും, പവിത്രവും യഥാർത്ഥവും എന്നു ഉദ്ഘോഷിച്ചു

സുനത രാമഗുന ഗ്രാമ സുഹാഏ
ഭരദ്വാജ മുനിബര പഹിം ആഏ

ദംഡ പ്രനാമു കരത മുനി ദേഖേ
മൂരതിമംത ഭാഗ നിജ ലേഖേ

രാമ സ്വഹാംഗ്യ ഗുന ഗ്രാമ = രാമൻെറ മനോജ്ഞങ്ങളായ ഗുണസമൂഹം, സുനത ഭരദ്വാജ മുനിബ്വരപഹിം = കേട്ടുകൊണ്ടു് (ഭരതൻ) ഭരദ്വാജ മഹഷിയുടെ സന്നിധിയിൽ, ആഏ= ചെന്നു. മുനി, ദംഡ പ്രനാമു കരത ദേഖേ ലേഖേ = ദണ്ഡവൽ പ്രണാമം ചെയ്യുന്ന ഭരതനെ നോക്കി മനസ്സിൽ കണ്ടു, നിജ ഭാഗ മൂരതിമംത = എൻെറ ഭാഗ്യം ശരീരമെടുത്തു വന്നതാണു് ഭരതൻ.

ധാഇ ഉഠാഇ ലാഇ ഉര ലീൻഹേ
ദീൻഹി അസീസ കൃതാരഥ കീൻഹേ
ആസന ദീൻഹ നാഇ സിരു ബൈഠേ
ചഹത സകുച ഗൃഹ ജനു ഭജി പൈഠേ

ധാഇ ഉഠാഇ ഉര ലാഇ ലീൻഹേ = ഓടിച്ചെന്നു മാറോടണച്ചാശ്ലേഷിച്ചു, അസീസ ദീൻഹി കൃതാരഥ കീൻഹേ = ആശിസ്സു നൽകി കൃതാത്ഥനാക്കി, ആസന ദീൻഹ ഇരിപ്പിടം നല്കി. ഗൃഹ ഭജി സകുച = ഗൃഹം വിട്ടോടിപ്പോയവൻ ലജ്ജാപൂർവ്വം, പൈഠേ ചഹത ജനു = വീട്ടിൽ തിരിയെ കടന്നുകൂടാൻ ആഗ്രഹിക്കുന്നപോലെ, സിരു നാഇ ബൈഠേ = തലതാഴ്ത്തി പീഠത്തിലിരുന്നു.

രാമൻെറ ഗുണ പ്രകീർത്തനം കേട്ടുകൊണ്ടു ഭരതൻ ഭരദ്വാജാശ്രമത്തിൽ ചെന്നു. സ്വഭാഗ്യം രൂപമെടുത്തു വന്നതാണു് ഭരതൻ എന്നു കണ്ടു് ഭരദ്വാജൻ ഓടിച്ചെന്നു ഭരതനെ മാറോടണച്ചാശ്ലേഷിക്കുകയും ആശിസ്സു നല്കി കൃതാത്ഥനാക്കുകയും ചെയ്തു. അനന്തരം മുനി ഭരതനു ഇരിപ്പിടം നല്കി. ഗൃഹം വിട്ടോടിപ്പോയവൻ ലജ്ജാപൂർവ്വം തിരികെ വീട്ടിൽ കടന്നു കൂടുവാൻ ആഗ്രഹിക്കുന്നപോലെ ഭരതൻ തലതാഴ്ത്തി ഇരിപ്പിടത്തിൽ ഇരുന്നു

മുനി പൂഛരബ കഛു ഏഹ ബഡ സോചൂ
ബോലേ രിഷി ലഖി സീല്യ സംകോചൂ
സുനഹു ഭരത ഹമ സബ സുധി പാഈ
ബിധി കരതബ പര കഛു ന ബസാഈ

ഏഹ ബഡ സോചൂ = വലുതായൊരു വിചാരം, മുനീ കഛു പൂഛരബ=മുനി എന്തെങ്കിലും ചോദിച്ചാലോ, സംകോചൂ സീല്യ ലഖി = ലജ്ജയും സ്വഭാവവും കണ്ടു്, രിഷി ബോലേ= മഹർഷി അരുളിച്ചെയ്തു:— ഭരത സുനഹു ഹമ സബ സുധി പാഈ = ഭരത, കേൾക്ക; ഞാനെല്ലാം അറിഞ്ഞിരിക്കുന്നു, ബിധി കരതബ പര = വിധിയുടെ കർത്തവ്യത്തിൽ, ബസാഈ കഛു ന=പ്രതിരോധമൊന്നും ഇല്ല.

മഹർഷി എന്താണാവോ ചോദിക്കുക എന്നു ഭരതനു വലുതായൊരുൽകണ്ഠയുണ്ടായി. മഹർഷിയ്ക്കതു മനസ്സിലായി. ഭരതൻെറ ലജ്ജയും പ്രകൃതവും അതാണു് വ്യക്തമാക്കിയതു്. അതിനാൽ അദ്ദേഹം ഇത്രമാത്രം പറഞ്ഞു:— 'ഭരത, എല്ലാം ഞാൻ മനസ്സിലാക്കിയിരിക്കുന്നു വിധി നിശ്ചയത്തെ തടുക്കാൻ ലോകത്തിൽ ഒരു ശക്തിയും ഇല്ല (ഭരതൻ നിരപരാധിയെന്നു മഹർഷി കരുതുന്നു എന്നു സാരം)

ദോ:— തുംഹ ഗലാനി ജിയ ജനി കരഹു
സമുഝി മാതു കരതുതി
താത കൈകേഇഹി ദോഷു നഹിം
ഗഈ ഗിരാ മതി ധൂതി

താത മാതു കരതുതി സമുഝി = വത്സ, മാതാവിൻെറ പ്രവൃത്തികളാലോചിച്ച്, തുംഹ ജിയ ഗലാനി കരഹു = അങ്ങു് മനസ്സിനെ മലിനമാക്കരുതു്, കൈകേഇഹി ദോഷു നഹിം=കൈകേയിക്കും ഇല്ല ദോഷം. എന്തുകൊണ്ടെന്നാൽ, ഗിരാ മതി

ധ്ധതി ഗഈ = സരസ്വതിയാണ് കൈകേയിയുടെ ബുദ്ധിക്കു ഇളക്കമുണ്ടാക്കിയതു്

ഭരത, അങ്ങയുടെ മാതാവുനിമിത്തം സംഭവിച്ച അവസ്ഥാന്തരങ്ങളാലോചിച്ച അങ്ങു മനസ്സു മലിനമാക്കരുതു്. കൈകേയിക്കും ഇല്ല വാസ്തവത്തിൽ ദോഷം. അവളുടെ മനസ്സിനെ വേണ്ടാത്തവഴിക്കു തിരിച്ചുവിട്ടതു സരസ്വതിയാണ്. (സരസ്വതി ചെയ്തതും ദേവകാര്യാർത്ഥമാകയാൽ സരസ്വതിയ്ക്കുമില്ല അപരാധമെന്നു സൂചന.)

ചൗ:- യഹഉ കഹത ഭല കഹിഹി ന കോഊ
ലോക ബേദ ബുധ സംമത ദോഊ
താത തുംഹാര ബിമല ജസു ഗാഊ
പാഇഹി ലോകഉ ബേദു ബഡാഈ

യഹഉ കഹത ഭല = ഇപ്പറയുന്നതു ശരിയാണ് എന്നു്, കോഊ ന കഹിഹി = ഒരാളും അഭിപ്രായപ്പെടുകയില്ല, ലോക ബേദ ദോഊ = ലോകവും വേദവും (രണ്ടും) ബുധ സംമത താത = ബുധന്മാർ മാനിക്കുന്നു. ശ്രീമൻ, തുംഹാര ബിമല ജസു ഗാഈ = അങ്ങയുടെ ശുഭ്രയശസ്സു ഗാനം ചെയ്തു്, ലോകഉ ബേദു ബഡാഈ പാഇഹി = ലോകവും വേദവും ശ്ലാഘ്യത സമാർജ്ജിച്ചിരിക്കുന്നു.

ഞാൻ ഈ പറയുന്നതു ശരിയാണെന്നു ആരും അഭിപ്രായപ്പെടുകയില്ല. ലൗകിക വിധികളും വൈദിക വിധികളും ബുദ്ധിമാന്മാർ ബഹുമാനിക്കുന്നു. ശ്രീമൻ, അങ്ങയുടെ നിർമ്മല കീർത്തി ഗാനം ചെയ്തു ലോകവും വേദവും ശ്ലാഘ്യത പ്രാപിക്കും [ഭരദ്വാജൻ പറയുന്നതു ശരിയാണെന്നു ആരും അഭിപ്രായപ്പെടുകയില്ലെന്നതു എന്തുകൊണ്ടാണ്? വേദത്തെ മുൻനിറുത്തി നോക്കുമ്പോൾ കൈകേയി നിർദ്ദോഷയാണ്; ലോക മതം പുരസ്കരിച്ചു ചിന്തിക്കുമ്പോൾ സദോഷയുമാണവൾ. ഈ കാരണത്താൽ ലോകർ

  

ഞാൻ പറയുന്നതു ശരിയെന്നു എങ്ങനെ പ്രസ്താവിക്കും? ഇതാണ് ഭരദ്വാജന്റെ യുക്തി ]

ലോക ബേദ സംമത സബു കഹഹീ
ജേഹി പിതു ദേഇ രാജു സോ ലഹഹീ
രാഉ സത്യബ്രത തുമഹി ബോലാഈ
ദേത രാജു സബു ധരമു ബഡാഈ

ജേഹി പിതു ദേഇ സോ രാജു=ആക്കാണോ പിതാവു നൽകുന്നതു അവന്നു രാജ്യം, ലഹഹീ ലോക ബേദ സംമത=ലഭിക്കുന്നു എന്നതു് ലോക വേദ സമ്മതമെന്നു്, സബു കഹഹീ=എല്ലാ ജനങ്ങളും പറയുന്നു, സത്യബ്രത രാഉ തുമഹി ബോലാഈ=സത്യവാദിയായ രാജാവു് അങ്ങയെ വിളിച്ചു്, രാജു ദേത സബു=രാജ്യം നൽകിയതാണെന്നുവരുന്ന പക്ഷവും അതൊക്കെ, ധരമു ബഡാഈ=ധർമ്മവും ശ്ലാഘ്യതയുമാണ്.

പിതാവു ആക്ക രാജ്യം നല്കുന്നു അവൻ രാജ്യത്തിന്നവകാശിയായി ഭവിക്കുന്നു. ഇക്കാര്യത്തിൽ ലൗകിക വൈദിക നിയമങ്ങൾ വിഭിന്നങ്ങളല്ലെന്നു സകലരും പറയുന്നുണ്ട്. സത്യപ്രതിജ്ഞനായ രാജാവു് അങ്ങയെ വിളിച്ചു രാജ്യം നൽകിയതായാൽ തന്നെയും അതെല്ലാം ധർമ്മവും ശ്ലാഘ്യവുമാണ്.

രാമ ഗവനു ബന അനരഥ മൂലാ
ജോ സുനി സകല ബിസ്വ ഭഇ സൂലാ
സോ ഭാവീ ബസ രാനി അയാനീ
കരി കുചാലി അംതഹു പഛിതാനീ

രാമ ബന ഗവനു അനരഥ മൂലാ=രാമന്റെ വനയാത്ര എല്ലാ അനർത്ഥത്തിനും ആസ്പദമാണ്, ജോ സുനി സകല ബിസ്വ=ആ വൃത്താന്തം കേട്ടു് സമസ്ത ലോകക്കും, സൂലാ ഭഇ; സോ അയാനി രാനി=ദുഃഖമുണ്ടായി. മൂഢയായ ആ റാണിയും,

ഭാവീ ബസ കുചാലി കരി = ഭവിതവ്യത്തിന്നു കീഴ്പ്പെട്ട് അധർമ്മം ചെയ്ത്, അംതഹു പഛിതാനീ = ഒടുവിൽ പശ്ചാത്തപിക്കുന്നു.

പിന്നെ ഉത്തമാണ് രാജ്യമെങ്കിൽ ഭരതൻ രാജാവായി വാണുകൊള്ളട്ടെ. അതിൽ ആക്ഷേപത്തിന്നവകാശമില്ല എന്നാൽ രാമൻ വനവാസം ചെയ്തേ കഴിയൂ എന്ന ശാഠ്യം കൈകേയിക്കുണ്ടായില്ലേ? അതാണ് സർവ്വാനർത്ഥങ്ങൾക്കും കാരണം ഈ വൃത്താന്തം കേട്ട ദുഃഖിക്കാത്തവർ ലോകത്തിലാരാണുള്ളത്? പാമരയായ കൈകേയിയും വിധി സങ്കല്പത്തിന്നു വിധേയയായി ഘോര കർമ്മം ചെയ്ത ഒടുവിൽ പശ്ചാത്തപിക്കുന്നു.

> തഹഉം തുംഹാര അലപ അപരാധൂ
> കഹൈ സോ അധമ അയാന അസാധൂ
> കരതേഹു രാജത തുംഹഹിം ന ദോഷൂ
> രാമഹിം ഹോത സുനത സംതോഷൂ

തഹഉം തുംഹാര അലപ അപരാധൂ = ആ കാര്യത്തിൽ നിനക്കു ലേശമായിട്ടെങ്കിലും അപരാധമുണ്ടെന്നു, കഹൈ സോ അധമ അയാന അസാധൂ = പറയുന്നവനാരോ അവൻ അധമനും അജ്ഞാനിയും ദുഷ്ടനുമാണ്, രാജ കരതേഹു ത തുംഹഹിം ന ദോഷൂ = രാജ്യം ഭരിക്കുന്ന പക്ഷവും നിനക്കതിലൊരു ദോഷവും ഇല്ല, രാമഹിം സുനത സംതോഷൂ ഹോത = രാമനും കേട്ട് സന്തോഷമാണുണ്ടാകുക

മഹാരാജവിന്നു നിന്നെ രാജാവാക്കാൻ അധികാരമുണ്ട്. ആ അധികാരത്തിന്റെ പേരിൽ നീ രാജാവാകുന്നതു അധർമ്മവുമല്ല. രണ്ടാമത്തെ കാര്യമില്ലേ? രാമനു ഘോര കാനനവാസം. ഭരത, രാമനു അങ്ങനെയൊരു വനയാത്ര വേണ്ടിവന്ന കാര്യത്തിൽ അല്പമെങ്കിലും അപരാധം നിനക്കുണ്ടെന്നു പറയുന്നവൻ ആരായാലും അവൻ അധമനും പാമരനും ദുഷ്ടനുമായിരിക്കും.

നീ രാജ്യം ഭരിക്കുന്നപക്ഷം അക്കാര്യത്തിലും നിനക്കു ദോഷമില്ല. രാമനും ഈ വൃത്താന്തം കേട്ടാൽ സന്തോഷിക്കയേ ചെയ്യൂ. (ഭരത, നീ രാമൻെറ അനുജനാണ്. അനുജനു നേട്ടമുണ്ടാകുന്ന കാര്യത്തിൽ ജ്യേഷ്ഠനു വൈമുഖ്യം ഉണ്ടാവാൻ വഴിയില്ല )

ദോ:- അബ അതി കീൻഹേഹു ഭരത ഭല
തുംഹറഹിം ഉചിത മത ഏഹു
സകല സുമംഗല മൂല ജഗ
രഘുബര ചരന സനേഹു

ഭരത അബ അതി ഭല = ഭരത, വളരെ നല്ലൊരു കാര്യമാണ്, കീൻഹേഹു; ഏഹു തുംഹഹി മത = ചെയ്തിട്ടുള്ളതു്. ഇതു അങ്ങയെ സംബന്ധിച്ചിടത്തോളം, ഉചിത = ഉചിതവുമാണ്, ജഗ സകല സുമംഗല മൂല = ലോകത്തിലെ സകല സന്മംഗളങ്ങൾക്കും മൂലം, രഘുബര ചരന സനേഹ = രഘുവര തൃപ്പാദങ്ങളിൽ പ്രേമമുണ്ടാവുക എന്നതാണ്.

ഭരത, അങ്ങിപ്പോൾ വളരെ നല്ലൊരു കാര്യമാണ് പ്രവർത്തിച്ചിട്ടുള്ളതു്. അങ്ങയെ സംബന്ധിച്ചിടത്തോളം ഇതേററവും ഉചിതം തന്നെയാണ്. എന്തുകൊണ്ടെന്നാൽ ശ്രീരാമ തൃപ്പാദപ്രേമമാണ് ലോകത്തിൽ സകല സന്മംഗളങ്ങൾക്കും ആസ്പദം. അങ്ങേയ്ക്കു ആ ഭാഗ്യം സിദ്ധിച്ചിരിക്കുന്നു.

ചൌ:- സോ തുംഹാര ധനു ജീവന പ്രാനാ
ഭൂരി ഭാഗ കോ തുംഹഹിം സമാനാ
യഹ തുംഹാര ആചരജ ന താതാ
ദസരഥ സുഅന രാമപ്രിയ ഭ്രാതാ

സോ തുംഹാര ധനു ജീവന പ്രാനാ = അതാണ് അങ്ങയുടെ ധനം; ജീവനും; പ്രാണങ്ങൾ, തുംഹഹിം സമാനാ ഭൂരിഭാഗ കോ = അങ്ങേയ്ക്കു തുല്യം മഹാഭാഗ്യശാലിയായി ആരാണു

ള്ള ത്? തുംഹാര യഹ താതാ = അങ്ങയുടെ ഈ ഉദ്യമത്തിൽ, ഹേ ശ്രീമൻ, ആചരജ ന = ആശ്ചര്യമില്ല, ദസരഥ സുഅന രാമപ്രിയ ഭ്രാതാ = ദശരഥൻെറ പുത്രനും ശ്രീരാമൻെറ പ്രിയസഹോദരനുമാണ്.

രാമപാദ പ്രേമമാണ് അങ്ങേക്കുള്ള ധനവും അങ്ങേക്കുള്ള ജീവനവും പ്രാണങ്ങളും ആ പ്രേമത്തിന്നഹനായ അങ്ങയെ പോലും മഹാഭാഗ്യവാനായിട്ടാരാണുള്ളത്? അങ്ങയുടെ ഉദ്യമത്തിൽ എനിക്കൊട്ടും തന്നെ ആശ്ചര്യം തോന്നുന്നില്ല. ദശരഥൻെറ പുത്രനും, ശ്രീരാമൻെറ പ്രിയ സോദരനുമായ അങ്ങയിൽ നിന്നു വേറെന്തൊന്നാണ് പ്രതീക്ഷിക്കാനുള്ളത്?

സുനഹു ഭരത രഘുബര മനമാഹീം
പ്രേമ പാത്രു തുമസമ കോഉ നാഹീം
ലഷന രാമ സീതഹി അതി പ്രിതീ
നിസി സബ തുംഹഹിം സരാഹത ബീതീ

ഭരത സുനഹു രഘുബര മനമാഹീം = ഭരത കേൾക്കു ശ്രീരാമൻെറ മനസ്സിൽ, തുമസമ പ്രേമപാത്രു കോഉ നാഹീം = അങ്ങേക്കു സമാനം പ്രേമഭാജനമായി ആരുംതന്നെയില്ല, ലഷന രാമ സീതഹി = ലക്ഷ്മണനും രാമനും സീതയും, അതി പ്രീതി= ഏററവും പ്രീതി പ്രദർശിപ്പിക്കുന്നുണ്ട്, സബ തുംഹഹിം സരാഹത = അവരെല്ലാംവരും അങ്ങയെ ശ്ലാഘിച്ചുകൊണ്ടുതന്നെ, നിസി ബീതി = രാത്രി നയിക്കുന്നു.

ഭരത കേൾക്കു അങ്ങയേക്കാൾ അധികം പ്രീതി രാമനു മററാരിലും ഇല്ല രാമനും ലക്ഷ്മണനും സീതയും അങ്ങയെ അങ്ങേഅററം സ്നേഹിക്കുന്നുണ്ട്. അവർ അങ്ങയെ പ്രകീർത്തിച്ചുകൊണ്ടു നിശാവേള പോക്കുന്നു.

ജാനാ മരമു നഹാത പ്രയാഗാ
മഗന ഹോഹിം തുംഹരേ അനുരാഗാ

തുംഹ പര അസ സനേഹു രഘുബര കേ
സുഖ ജീവന ജഗ ജസ ജഡ നരകേ

പ്രയാഗ നഹാത = അവർ പ്രയാഗ സ്നാനത്തിനു വന്നിരുന്നപ്പോൾ, മരമു ജാനാ = എല്ലാ രഹസ്യവും ഞാൻ ഗ്രഹിച്ചു, തുംഹരേ അനുരാഗാ മഗന ഹോഹിം = അങ്ങയോടുള്ള സ്നേഹത്തിൽ അവർ മഗ്നരാണ്; ജഡ നര കേ ജഗ സുഖ ജീവന = മൂഢനായ ഒരുവനു പ്രാപഞ്ചികമായ സുഖജീവിതത്തിൽ, ജസ സനേഹു അസ = എത്രത്തോളം സ്നേഹമുണ്ടോ ആ വിധം സ്നേഹം, രഘുബര കേ തുംഹ പര = ശ്രീരാമനു അങ്ങയിലും ഉണ്ട്.

രാമനും സീതയും ലക്ഷ്മണനും പ്രയാഗ തീർത്ഥത്തിൽ സ്നാനത്തിനു വന്നിരുന്നപ്പോൾ എല്ലാ രഹസ്യവും അവരുമായുള്ള സംഭാഷണത്തിൽനിന്ന് എനിക്കറിയാനിടയായി. അങ്ങയോടുള്ള സ്നേഹത്തിൽ അവർ ആമഗ്നരാണ്. മൂഢനായ ഒരുവനു പ്രാപഞ്ചികമായ സുഖജീവിതത്തിൽ എത്രമാത്രം ആസക്തിയുണ്ടോ അതുപോലൊരു ആസക്തി അങ്ങയിൽ ശ്രീരാമനും ഉണ്ട്. സംശയിക്കേണ്ട.

യഹ ന അധിക രഘുബീര ബഡാഈ
പ്രനത കുടുംബ പാല രഘുരാഈ
തുംഹ തൗ ഭരത മോര മത ഏഹൂ
ധരേ ദേഹ ജനു രാമ സനേഹൂ

യഹ രഘുബീര = ഇതു ശ്രീരാമനെ സംബന്ധിച്ചിടത്തോളം, അധിക ബഡാഈ ന = അധികമായ മാഹാത്മ്യമൊന്നുമല്ല, രഘുരാഈ പ്രനത കുടുംബ പാല = രാമൻ പ്രണതന്മാരുടെ കുടുംബത്തെക്കൂടി പാലിക്കുന്നവനാണ്, തുംഹ തൗ ഭരത = അങ്ങാണെങ്കിൽ ഹേ ഭരത, രാമ സനേഹൂ ദേഹ ധരേ ജനു = രാമന്റെ സ്നേഹം ദേഹം എടുത്തു വന്നിരിക്കയാണോ? മോര മത ഏഹൂ = എനിക്കങ്ങനെയാണ് തോന്നുന്നത്.

ശ്രീരാമനെ സംബന്ധിച്ചിടത്തോളം ഈ മാഹാത്മ്യം അത്ര വലുതൊന്നുമല്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം പ്രണതന്മാരെ മാത്രമല്ല, അവരുടെ കുടുംബത്തെക്കൂടി പാലിക്കുന്നവനാണ്. അങ്ങാണെങ്കിൽ രാമന്റെ സ്നേഹം ശരീരം ധരിച്ചിരിക്കുന്നതു പോലെയും കാണപ്പെടുന്നു ഇതാണെന്റെ അഭിപ്രായം

ദോ:- തും കഹം ഭരത കലംക യഹ
ഹമ സബ കഹം ഉപദേസു
രാമ ഭഗതി രസ സിദ്ധി ഹിത
ഭായഹ സമഉ ഗനേസു

ഭരത തുംകഹം = അല്ലയോ ഭരത, അങ്ങയുടെ, യഹ കലംക=ഈ കളങ്കം, ഹമ സബ കഹം ഉപദേസു = ഞങ്ങൾക്കെല്ലാം ഉപദേശമാണ്. യഹ സമഉ = ഈ സമയത്തും, രാമ ഭഗതി രസസിദ്ധിഹിത = രാമഭക്തി രസത്തിന്റെ സിദ്ധിക്കായിക്കൊണ്ടുള്ള, ഗനേസു ഭാ = ഗണേശനായി ഭവിച്ചിരിക്കുന്നു.

അല്ലയോ ഭരത, അങ്ങയുടെ ഈ കളങ്കം ഞങ്ങൾക്കെല്ലാവർക്കും ഒരു ഉപദേശമാണ്. രാമഭക്തിരസത്തിന്റെ സിദ്ധിക്ക ഈ സമയം ഒരു ഗണേശനായും അങ്ങു തീന്നിരിക്കുന്നു. (ഭരദ്വാജൻ ഭരതനിൽ ആരോപിക്കുന്ന കളങ്കം എന്താണ്? മാതാക്കളുടേയും പിതാവിന്റേയും ആചാര്യന്റേയും അഭിലാഷത്തിന്നെതിരായി വാദിച്ചതും, രാജ്യം ത്യജിച്ച് വനാന്തത്തിലേക്ക പുറപ്പെട്ടതുമാണ് ആ കളങ്കം. എന്നാൽ അതെങ്ങനെ ഒരു ഉപദേശമാകും ശ്രീരാമപാദപ്രേമം മാത്രമാണ് ഭരതന്റെ ലക്ഷ്യം. അദ്ദേഹത്തിന്നു ധർമ്മാർത്ഥ കാമമോക്ഷങ്ങളെ കുറിച്ച ചിന്തയേ ഇല്ല. ശ്രീരാമ ഭക്തിയെ അപേക്ഷിച്ച് മററുള്ളതൊക്കെ നിസ്സാരമാണെന്നു കാണിച്ച ഭരതന്റെ പ്രവൃത്തി, മുനിമാക്കും കൂടി മാതൃകയായിരിക്കേണ്ടതാണെന്നു ഭാവം. സിദ്ധിയുടെ

പ്രാണനാഥൻ ഗണേശനും അഗ്ര്യപൂജസ്ഥട്ടേഹം അർഹനുമാണെന്ന വസ്തുത പുരസ്കരിച്ചാണ് ഭരതനെ ഗണേശനായി സങ്കല്പിക്കുന്നത്.)

ചൗ:- നവബിധു ബിമല താത ജസു തോരാ
രഘുബര കിംകര കുമുദ ചകോരാ
ഉദിത സദാ അഥ ഇഹി കബഹൂം ന
ഘടിഹിന ജഗ നഭ ദിന ദിന ദൂനാ

താത, തോരാ ബിമല ജസു = ഹേ ശ്രീമൻ, അങ്ങയുടെ നിർമ്മല കീർത്തി, നവ ബിധു രഘുബര കിംകര = പുതിയൊരു ചന്ദ്രനാണ് ശ്രീരാമൻെറ സേവകന്മാർ, കുമുദ ചകോര = കുമുദവും ചകോരവുമാണ്, സദാ ഉദിത = (ആ ചന്ദ്രൻ) സദാ ഉദിച്ചുകൊണ്ടു നില്ക്കുന്നു; കബഹൂം അഥഇഹി നാ = ഒരിക്കലും അതിനു അസ്തമയം ഇല്ല, ജഗ നഭ ഘടിഹി ന = പ്രപഞ്ചമാകുന്ന ആകാശത്തിൽ ഈ ചന്ദ്രനു ക്ഷയമില്ല, ദിനദിന ദൂനാ = പ്രതിദിനം വൃദ്ധിയാണുണ്ടാവുക.

ഹേ ശ്രീമൻ, അങ്ങയുടെ ശുഭ്രയശസ്സു പുതിയൊരു ചന്ദ്രനാണ്; ആ കീർത്തി ചന്ദ്രനു രാമസേവകന്മാർ, ആമ്പലും ചകോരവുമാണ്; ആ ചന്ദ്രൻ സദാ ഉദിതനാണ്; അസ്തമയം അതിന്നില്ലതന്നെ പ്രപഞ്ചമാകുന്ന ആകാശത്തിൽ ആ ചന്ദ്രൻ ക്ഷയമില്ലാതെ ദൈനംദിനം വൃദ്ധിയോടുകൂടി പ്രശോഭിക്കുന്നു. [സാധാരണ ചന്ദ്രൻെറ സ്ഥിതിയെന്താണെന്നു നോക്കാം അതു കുമുദത്തേയും ചകോരത്തേയും സന്തോഷിപ്പിക്കുന്നു. അതിനു ഉദയാസ്തമയങ്ങളുണ്ട്; ആകാശത്തിൽ വൃദ്ധിക്ഷയങ്ങളോടുകൂടി അതു പ്രവർത്തിക്കുന്നു; ചക്രവാകത്തെ അതു സന്തുഷ്ടമാക്കുന്നില്ല; സൂര്യസന്നിധിയിൽ അതിൻെറ കാന്തിയ്ക്കു കുറവു സംഭവിക്കുന്നു; രാത്രി ചിലരെ അതു സുഖിപ്പിക്കുന്നു; ചിലരെ ദഹിപ്പിക്കുന്നു; ഈ ചന്ദ്രനെ രാഹു ഗ്രസിക്കുന്നു; ഇതിൽ അമൃതുണ്ട്; ഗുരുവായ

ബൃഹസ്പതിയുടെ ഭാര്യയെ അപഹരിച്ച കളങ്കം ഈ ചന്ദ്രനുണ്ട്. ഇതിലെ അമൃതു ചിലപ്പോഠം ആക്കെങ്കിലും ലഭിച്ചെന്നു വരാം ചന്ദ്രനുമായിട്ടാണല്ലോ ഭരതൻെറ കീർത്തിയെ ഉപമിച്ചതു്. ഭരതൻെറ യശസ്സു കേട്ടു രാമസേവകന്മാക്ക സുഖം സിദ്ധിക്കുന്നു. നവചന്ദ്രനാകട്ടെ അസ്തമയമെന്നൊന്നില്ല; പ്രപഞ്ചത്തിലതിന്നു ക്ഷയമില്ല. പ്രതിദിനം വൃദ്ധിയേ ഉള്ളു. ഈ നവചന്ദ്രനെ മൂന്നു ലോകവും ഇഷ്ടപ്പെട്ടും, ശ്രീരാമൻെറ പ്രതാപത്തിന്നു മുമ്പിലും ഈ നവചന്ദ്രന്ന കാന്തി ക്ഷയം സംഭവിക്കുന്നില്ല. രാവും പകലും ഈ നവവിധു എല്ലാവക്കം സുഖം നൽകുന്നു. കൈകേയി യുടെ ചപലവൃത്തി ഈ നവചന്ദ്രന്ന ഒരു ഹാനിയും ഉണ്ടാക്കു ന്നില്ല. ശ്രീരാമ പ്രേമംകൊണ്ടു പൂർണ്ണനാണു് ഈ നവചന്ദ്രൻ. ഗുരുവിൻെറ ആജ്ഞ മാനിക്കാത്തതുകൊണ്ടുള്ള കളങ്കവും ഈ ചന്ദ്രനില്ല രാമഭക്തന്മാർ ഈ ചന്ദ്രനെക്കൊണ്ടു് തൃപ്തിയടയുന്നു ലോകക്കെല്ലാം എന്നും എന്നും സുലഭമാണു് ഈ നവചന്ദ്രൻ.]

കോക തിലോക പ്രീതി അതി കരിഹീം
പ്രഭുപ്രതാപ രബി ചബിഹി ന ഹരിഹീം
നിസി ദിന സുഖദ സദാ സബ കാഹൂ
ഗ്രസിഹി ന കൈകഇ കരതബ രാഹൂ

തിലോക കോക അതി പ്രീതി കരഹീം = മൂന്നു ലോകങ്ങളു മാകുന്ന ചക്രവാകങ്ങളും ചക്രവാകികളും ഈ ചന്ദ്രനെ ഏററവും ഇഷ്ടപ്പെടുന്നു, പ്രഭു പ്രതാപ രബി = ശ്രീരാമ പ്രതാപമാകുന്ന സൂര്യനാൽ, ഛബിഹി ന ഹരിഹീം=ഈ ചന്ദ്രൻെറ കാന്തിക്കു കോട്ടം വരികയില്ല, സദാ നിസിദിന സബ കാഹൂ സുഖദ = ഈ ചന്ദ്രൻ സദാ, രാവും പകലും സൎവ്വക്കും സുഖപ്രദനായിരിക്കും, കൈകഇ കരതബ രാഹു ന ഗ്രസിഹി=കൈകയിയുടെ പ്രവൃത്തി യാകുന്ന രാഹു ഈ ചന്ദ്രനെ വിഴുങ്ങുകയില്ല.

മൂന്നു ലോകങ്ങളാകുന്ന ചക്രവാകങ്ങളും ചക്രവാകികളും

ഈ നവ ചന്ദ്രനെ ഏററവും ഇഷ്ടപ്പെടുന്നു. ശ്രീരാമ പ്രതാപമാകുന്ന സൂര്യൻ നിമിത്തം ഈ ചന്ദ്രന്റെ കാന്തിയ്ക്കു കോട്ടം വരുന്നില്ല. ഈ ചന്ദ്രൻ സദാ, രാവും പകലും, എല്ലാവക്കും സുഖപ്രദനായിരിക്കും. കൈകേയിയുടെ ദുർവൃത്തിയാകുന്ന രാഹു ഈ ചന്ദ്രനെ വിഴുങ്ങുകയില്ല

പൂരന രാമ സുപ്രേമ പിയൂഷാ
ഗുര അപമാന ദോഖ നഹിം ദൂഷാ
രാമഭജന അബ അമിയ അഘാഹൂ
കീൻഹേഹു സുലഭ സുധാ വസുധാഹൂ

രാമ സുപ്രേമ പിയൂഷാ പൂരന=ഈ നവചന്ദ്രൻ രാമന്റെ സുന്ദരപ്രേമമാകുന്ന അമൃതുകൊണ്ടു പൂർണ്ണനാണു്, ഗുര അപമാന ദോഖ നഹീം ദൂഷാ=ഗുരുവിനെ അനാദരിച്ച ദോഷംകൊണ്ടു് ദൂഷിതനുമല്ല, രാമ ഭഗത അമിയ = ശ്രീരാമ ഭക്തന്മാർ ഇപ്പോഠം (ഈ നവചന്ദ്രനിൽനിന്നു പ്രവഹിക്കുന്ന) അമൃതിനാൽ, അഘാഹു =സംതൃപ്തരാകും. അങ്ങു ഭൂമിയിലും, സുധാ സുലഭ കീൻഹേഹു=അമൃതു സുലഭമാക്കിച്ചെയ്യിരിക്കുന്നു.

ശ്രീരാമന്റെ സുന്ദരപ്രേമമാകുന്ന പീയൂഷംകൊണ്ടു സമ്പൂർണ്ണനാണു് ഈ നവചന്ദ്രൻ. ഗുരുവിനെ അനാദരിച്ചു എന്ന ദോഷംകൊണ്ടു ഈ ചന്ദ്രൻ ദൂഷിതനുമല്ല ശ്രീരാമഭക്തന്മാർ ഈ നവ ചന്ദ്രനിൽനിന്നു നിർഗ്ഗളിക്കുന്ന അമൃതുകൊണ്ടു സംതൃപ്തരാകും എന്തുകൊണ്ടെന്നാൽ അങ്ങു ഭൂമിയിലും ഈ പീയൂഷം സുലഭമാക്കിയിട്ടുണ്ടു്. [ഭരതനെ സംബന്ധിച്ചു് ഇതു വലിയ ഒരു കാര്യമെന്നൊന്നും പറഞ്ഞുകൂടാ. ഭരതന്റെ വംശത്തിനു സഹജമായ ഒരു പരിപാടിതന്നെയാണു് ഭൂമിയിൽ പീയൂഷം വർഷിക്കുക എന്നതു്.]

ഭൂപ ഭഗീരഥ സുരസരി ആനീ
സുമിരത സകല സുമംഗല ഖാനീ

ദസരഥ ഗുന ഗന ബരനി ന ജാഹീം
അധിക കഹാ ജേഹി രാമ ജഗ നാഹീം

ഭൂപ ഭഗീരഥ=അങ്ങയുടെ വംശത്തിൽ പിറന്ന ഭഗീരഥ രാജാവു്, സുമിരത സകല സുമംഗല ഖാനീ=സ്മരിക്കേത്തന്നെ സർവ്വ മംഗളങ്ങളും നൽകുന്ന, സുരസരി ആനീ=ദേവഗംഗ ഭൂമിയിലേക്കവന്നു, ദസരഥ ഗുനഗന=ദശരഥ മഹാരാജാവിൻെറ ഗുണഗണങ്ങൾ, ബരനി ന ജാഹീം അധിക കഹാ= വർണ്ണിക്കാൻ സാദ്ധ്യമല്ല. എന്തിനധികം പറയുന്നു, ജേഹി സമ ജഗനാഹീ=അദ്ദേഹത്തിനു തുല്യനായി ലോകത്തിൽ ആരും ഇല്ല.

ഹേ ഭരത, അങ്ങയുടെ വംശത്തിൽ ജന്മമെടുത്ത ഭഗീരഥൻെറ മാഹാത്മ്യം ഒന്നനുസ്മരിക്കുക. അദ്ദേഹം സർവ്വമംഗളപ്രദയായ ദേവഗംഗയെ ധ്യാനിച്ചു ഭൂമിയിലേക്കു കൊണ്ടുവന്ന അത്ഭുത പുരുഷനാണ്. ദശരഥ മഹാരാജാവാണ് മറെറാരു പ്രസിദ്ധ വ്യക്തി. അദ്ദേഹത്തിൻെറ ഗുണഗണങ്ങൾ അവർണ്ണ്യങ്ങളാണ്. വളരെ പറഞ്ഞിട്ടിവശ്യമില്ലല്ലൊ. ദശരഥനു സമനായി ലോകത്തിൽ ആരാണുള്ളത്?

ദോ:- ജാസു സനേഹ സകോച ബസ
രാമ പ്രഗട ഭഏ ആഇ
ജേഹര ഹിയ നയനനി കബഹും
നിരഖേ നഹിം അഘാഇ

ജാസു സനേഹ സകോച ബസ=യാതൊരു ദശരഥൻെറ സ്നേഹ സങ്കോചങ്ങൾക്കു വശഗനായി, രാമ ആഇ പ്രഗട ഭഏ= രാമൻ പുത്രഭാവേന വന്നു പ്രത്യക്ഷനായി, ജേ ഹിയ നയന ഹി ഹര നിരഖേ=യാതൊരു രാമനെ ഹൃദയമാകുന്ന നേത്രങ്ങളാൽ ശിവൻ നിരീക്ഷിച്ചു്, നഹിം അഘാഇ = അലംഭാവമില്ലാത്തവനായി ഭവിച്ചിരിക്കുന്നു.

  

ദശരഥ മഹാരാജാവിൻെറ ഭാഗ്യത്തെക്കുറിച്ച് ഞാൻ എന്തു പറയട്ടെ ഭരത. അദ്ദേഹത്തിൻെറ സ്നേഹത്തിനും സങ്കോചത്തിനും വിധേയനായിട്ടല്ലെ മഹാദേവന് ഹൃദയംകൊണ്ടു കണ്ടിട്ടും കണ്ടിട്ടും മതിവരാത്ത രാമചന്ദ്രൻ പുത്രഭാവത്തിൽ പ്രത്യക്ഷനായത്.

ചൗ:- കീരതി ബിധു തുംഹ കീൻഹി അനൂപാ
ജഹം ബസ രാമപ്രേമ മൃഗരൂപാ
താത ഗലാനി കരഹു ജിയ ജാഏം
ഡരഹു ദരിദ്രഹിംപാരസ പാഏം

ജഹം രാമപ്രേമരൂപാ മൃഗ ബസ=ഏതൊന്നിൽ രാമൻെറ പ്രേമരൂപമാകുന്ന ഹരിണം വസിക്കുന്നുവോ, അനൂപാ കീരതി ബിധു=ആ നിരുപമായ കീർത്തി ചന്ദ്രനെ, തുംഹ കീൻഹി താത=അങ്ങാണ് സൃഷ്ടിച്ചത്. ഹേ ശ്രീമൻ, ജിയ ഗലാനി ജാഏം കരഹു=വൃഥാ മനസ്സു മലിനമാക്കരുത്, പാരസപാഏം ദരിദ്രഹിം ഡരഹു=ചിന്താമണി കൈക്കൽ വന്നിട്ടും ദാരിദ്ര്യത്തെ ഭയപ്പെടുകയോ!

ഭരതനാകുന്ന ഈ നവചന്ദ്രനിൽ കാണുന്ന ഹരിണം ശ്രീരാമപ്രേമംതന്നെയാണ്. ഇപ്രകാരമൊരു ചന്ദ്രനെ സൃഷ്ടിച്ചതും അങ്ങുതന്നെയാണല്ലോ ഇതൊക്കെയായിട്ടും അങ്ങു വ്യഥിതനായിരിക്കുന്നതിൽ ഒരർത്ഥവുമില്ല ചിന്താമണി എന്ന ദിവ്യരത്നം ലഭിച്ചിട്ടും ദാരിദ്ര്യത്തെപ്പററി ഭീതനാകുന്നവനേപ്പോലെയാണങ്ങു കാണിക്കുന്നത്.

സുനഹു ഭരത ഹമ ഝൂഠ ന കഹഹീം
ഉദാസീന താപസ ബന രഹഹീം
സബ സാധന കര സുഫല സുഹാവാ
ലഷന രാമസിയ ദരസനു പാവാ

ഭരത സുനഹു ഹമ ഝൂഠ ന കഹഹീം=ഭരത, കേറംക്ക. ഞാൻ വ്യാജമല്ല പറയുന്നതു്, താപസ ഉദാസീന ബന രഹഹീം= (ഞങ്ങറം) താപസന്മാരും ഉദാസീനരുമായ വന വാസികളാണു്, ലഷന രാമസിയ ദരസനു പാവാ=രാമ ലക്ഷ്മണന്മാരുടേയും സീതയുടേയും ദർശനം സിദ്ധിച്ചു എന്ന താണു്, സബ സാധന കര സുഫാവാ സുഫല=സവ്വ സാധന കളുടേയും ശോഭനമായ വിശിഷ്ടഫലം.

ഭരത, കേറംക്ക. ഞാൻ വ്യാജമല്ല പറയുന്നതു്. ഞങ്ങ ളെല്ലാം സവ്വസംഗപരിത്യാഗികളാണു്; ഞങ്ങറംക്ക ശത്രുമിത്ര ങ്ങളെന്നോ ഉദാസീനരെന്നോ ഉള്ള ഗണനയില്ല. ഞങ്ങറം വനവാസികളാണു്. ഞങ്ങറം അനുഷ്ഠിച്ച സമസ്ത സാധനകറംക്കം ശോഭനമായ ഫലം സിദ്ധിച്ചു. രാമലക്ഷ്മണന്മാരേയും സീത യേയും ദർശിക്കാൻ സാധിച്ചു എന്നുള്ളതാണു് ആ വിശിഷ്ട സിദ്ധി.

തേഹി ഫല കര ഫലു ദരസ തുംഹാരാ
സഹിത പ്രയാഗ സുഭാഗ ഹമാരാ
ഭരത ധന്യ തുംഹ ജഗജസു ലയേഉ
കഹി അസ പ്രേമമഗന മുനി ഭയേഉ

തുംഹാരാ ദരസ ഫലു=അങ്ങയുടെ ദർശനത്തിൻെറ ഫലം, തേഹി ഫലകര=ആ സന്ദർശന ഫലത്തിൻെറ ഫല മാണു്, പ്രയാഗ സഹിത ഹമാരാ=പ്രയാഗയടക്കം ഞങ്ങറംക്ക, സുഭാഗ; ഭരത തുംഹ=സൗഭാഗ്യം സിദ്ധിച്ചിരിക്കുന്നു. അല്ലയോ ഭരത, അങ്ങു്, ധന്യ ജഗജസു ലയേഉ=ധന്യനാണു്. ജഗത്തിൽ കീർത്തി നേടിക്കഴിഞ്ഞു, അസ കഹി മുനി=ഇങ്ങനെ പറഞ്ഞു മുനി, പ്രേമ മഗന ഭയേഉ=പ്രേമമഗ്നനായി ഭവിച്ചു.

രാമനേയും സീതയേയും ലക്ഷ്മണനേയും സന്ദർശിക്കാൻ ഞങ്ങറംക്കു് സാധിച്ചതു ഞങ്ങളനുഷ്ഠിച്ച സാധനകളുടെ ഫല

മാണ്. അമ്മയുടെ ദർശനമാകട്ടെ, ആ ഫലത്തിൻേറയും ഫലമാണ്. പ്രയാഗക്കും ഞങ്ങൾക്കും തുല്യ സൗഭാഗ്യം സിദ്ധിച്ചിരിക്കുന്നു. അല്ലയോ ഭരത അങ്ങു ധന്യൻതന്നെ അങ്ങു ജഗത്തിൽ കീർത്തിയും നേടിക്കഴിഞ്ഞിരിക്കുന്നു. ഇപ്രകാരം പറഞ്ഞു മുനി പ്രേമമഗ്നനായി ഭവിച്ചു.

സുധി മുനി ബചന സഭാസദ ഹരഷേ
സാധു സരാഹി സുമന സുര ബരഷേ
ധന്യ ധന്യ ധുനി ഗഗന പ്രയാഗാ
സുനി സുനി ഭരത മഗന അനുരാഗാ

മുനി ബചന സുനി സഭാസദ ഹരഷേ = ഭരദ്വാജൻെറ വാക്കുകൾ കേട്ടു സദസ്യർ പ്രസന്നരായി, സുര സാധു സരാഹി സുമന ബരഷേ = ദേവന്മാർ നല്ലതു നല്ലതു് എന്നിങ്ങനെ ശ്ലാഘിച്ചു പുഷ്പവൃഷ്ടി പെയ്തു, പ്രയാഗ ഗഗന ധന്യ ധന്യ ധുനി = പ്രയാഗയിലും അന്തരീക്ഷത്തിലും ധന്യ ധന്യ ധ്വനി പരന്നു, സുനി സുനി ഭരത അനുരാഗാ മഗന = ആ ധ്വനി വീണ്ടും വീണ്ടും കേട്ടു് ഭരതൻ പ്രേമമഗ്നനായി.

ഭരദ്വാജ മഹർഷിയുടെ വാക്കുകൾ സദസ്യരെ പ്രസന്നരാക്കി. നല്ലതു നല്ലതു എന്നിങ്ങനെ ദേവന്മാർ ആ വാക്കുകളെ ശ്ലാഘിച്ചുകൊണ്ടു പൂ മഴ ചൊരിഞ്ഞു. പ്രയാഗയിലും അന്തരീക്ഷത്തിലും ധന്യ ധന്യ ധ്വനി വ്യാപിച്ചു ആ ശബ്ദം തുടച്ചയായി കേട്ടു ഭരതൻ പ്രേമനിമഗ്നനായി ഭവിച്ചു.

ദോ:- പുലക ഗാത ഹിയ രാമ സീയ
സജല സരോരുഹ നയന
കരി പ്രനാമ മുനി മംഡലിഹി
ബോലേ ഗദ ഗദ ബയന

ഹിയ രാമസീയ = മനസ്സ് രാമനേയും സീതയേയും സ്മരി

ച്ചപ്പോാം, ഗാത പുലക = ശരീരം പുളകിതവും, സരോരുഹ നയന സജല = കമലനയനങ്ങാം ബാഷ്പപൂണ്ണങ്ങളാവുകയും ചെയ്തു, മുനിമംഡലിഹി പ്രനാമകരി = മുനിസമൂഹത്തെ പ്രണമിച്ച് ഭരതൻ, ഗദ ഗദ ബയന ബോാലേ = ഗദ്ഗദ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—

ഭരതൻെറ ഹൃദയം രാമനേയും സീതയേയും സ്മരിച്ചപ്പോാം ശരീരം കോരിത്തരിക്കുകയും കണ്ണുകാം സജലങ്ങളായി ഭവിക്കുകയും ചെയ്തു ഭരതൻ മുനിഗണത്തെ പ്രണമിച്ചു ഗദ്ഗദ സ്വരത്തിൽ ഈ വിധം പറഞ്ഞു:—

ചൗ:– മുനി സമാജു അരു തീരഥ രാജൂ
സാംചിഹു സപഥ അഘാഇ അകാജൂ
ഏഹി ഥല ജൗം കഛു കഹിഅ ബനാഈ
ഏഹിസമ അധിക ന അഘ അധമാഈ

മുനിസമാജൂ=ഒന്നാമതായി ഇവിടെ സമ്മേളിച്ചവരാകട്ടെ; മുനിമാർ; അരു തീരഥ രാജൂ = രണ്ടാമതു ഇവിടം അദ്വിതീയ തീത്ഥമായ പ്രയാഗ, സാംചിഹു സപഥ അകാജൂ അഘാഈ= ഇവിടെ സത്യമായ ശപഥം പാലിക്കാതിരുന്നാൽ അതൊരു പാപമായിരിക്കും, ഏഹി ഥല കഛു ബനാഈ ജൗം കഹിഅ = ഈ സ്ഥലത്തുവെച്ചു കല്പിച്ചുകൂട്ടി വല്ലതും പറയുന്നുവെങ്കിൽ, ഏഹി സമ അധിക അഘ = അതേപ്പോലെ അധികമായ പാപവും, അധമാഈ ന = നീചതയും വേറെയില്ല.

ഒന്നാമതിവിടെ കൂടിയിട്ടുള്ളവർ മുനിമാർ; രണ്ടാമതു ഈ സ്ഥലം തീത്ഥമുഖ്യമായ പ്രയാഗ, ഇവിടെ സത്യമായ ശപഥം പാലിക്കാതിരുന്നാൽ അതൊരു പാപമായിരിക്കും. ഇവിടെ വെച്ചു എന്തെങ്കിലും കൃത്രിമം പറയുന്നതായാൽ അതിനേക്കാാം അധികമായ പാപവും നീചതയും വേറെയില്ല.

തുംഹ സർവ്വഗ്യ കഹൗം സതി ഭാഊ
ഉര അംതര ജാമീ രഘുരാഊ

  

മോഹി ന മാതു കരതബ കര സോചൂ
നഹിം ദുഖ ജിയ ജഗ ജാനഹി പോചൂ

തുംഹ സർവ്വഗ്യ രഘുരാഊ=നിങ്ങൾ സർവ്വജ്ഞന്മാരും രാമൻ, ഉര അംതര ജാമീ=ഹൃദയാന്തര്യാമിയുമാണ്, സതി ഭാഊ കഹഊം=സത്യമായും ഞാൻ പറയുന്നു, മോഹി മാതുകര കരതബ സോചു ന=എനിക്കു അമ്മയുടെ പ്രവൃത്തിയെപ്പററി ചിന്ത യില്ല, ജഗ പോചു ജാനഹി = ലോകം എന്നെ നീചനായി പരിഗണിക്കും എന്ന കാര്യത്തിലും, ഹിയ ദുഖ നഹിം=എൻെറ മനസ്സിനു ദുഃഖമില്ല.

നിങ്ങൾ എല്ലാം അറിയുന്ന താപസോത്തമന്മാരാണ്. രാമനോ, സകല ജീവികളുടേയും ഹൃദയാന്തർഭാഗത്തു നിവസിക്കു ന്നവനുമാണ്. ഞാൻ സത്യമായും പറയുന്നു, എനിയ്ക്കെൻെറ അമ്മയുടെ പ്രവൃത്തിയെ സംബന്ധിച്ച ഒട്ടും തന്നെ ചിന്തയില്ല. ലോകം എന്നെ നീചനായി ഗണിക്കുന്നുവെന്നുതന്നെ വന്നാലും എനിക്കെൻെറ മനസ്സിൽ ദുഃഖമില്ല.

നാഹിം ന ഡരു ബിഗരഹി പരലോകൂ
പിതഹു മരന കര മോഹി ന സോകൂ
സുകൃത സുജസു ഭരി ഭുവന സുഹാഏ
ലഛിമന രാമ സരിസ സുത പാഏ

പരലോകു ബിഗരഹി ഡരു നാഹിംന=പരലോകം നഷ്ടപ്പെടും എന്ന ഭയവും എനിക്കില്ല. പിതഹു മരന കര മോഹി സോകു ന=പിതാവു മരിച്ചതിനെക്കുറിച്ചും എനിക്കു വ്യഥയില്ല, ലഛിമന രാമസരിസ സുത പാഏ=ലക്ഷ്മണൻ രാമൻ എന്നിവൎക്ക് സദൃശരായ പുത്രന്മാരെ പ്രാപിച്ച്, സുകൃത സുഹാഏ സുജസു ഭുവനഭരി= അദ്ദേഹത്തിൻെറ സുകൃതവും സുന്ദരമായ സൽകീർത്തിയും ലോകത്തിൽ നിറഞ്ഞിട്ടുണ്ട്.

സ്വത്തുതി നഷ്ടപ്പെട്ടമെന്ന വ്യഥയും എനിക്കില്ല. അച്ഛൻെറ മരണത്തെക്കുറിച്ചും ഞാൻ ഖേദിക്കുന്നില്ല. രാമലക്ഷ്മണന്മാരുടെ പിതാവാകാനുള്ള സുകൃതവും സൽകീർത്തിയും ആ പിതാവിനു് സിദ്ധിച്ചു. മാത്രമല്ല ആ സുകൃതവും, ആ സുന്ദരമായ സൽകീർത്തിയും അഖിലലോകങ്ങളിലും വ്യാപിക്കുകയും ചെയ്തിരിക്കുന്നു. ആ വിധമുള്ള പിതാവിൻെറ ചരമത്തെക്കുറിച്ച് ഞാൻ ദുഃഖിക്കുന്നതു ശരിയല്ല.

രാമ ബിരഹ തജി തന ഛന ഭംഗു
ഭൂപ സോചകര കവന പ്രസംഗു
രാമലഷന സിയ ബിനു പഗ പനഹീം
കരി മുനിബേഷ ഫിരഹിം ബന ബനഹീം

രാമ ബിരഹ ഛന ഭംഗു തന തജി=രാമൻെറ വേർപാടിൽ ക്ഷണഭംഗുരമായ ശരീരം ഉപേക്ഷിച്ചു, ഭൂപ സോച കര കവന പ്രസംഗു=ആ സ്ഥിതിക്കെന്തിനു് രാജാവിനെക്കുറിച്ച് ഞാൻ ചിന്താകുലനാകണം? രാമലഷനസിയ ബിനു പഗ ബനഹീം=രാമനും ലക്ഷ്മണനും സീതയും പാദരക്ഷകൾ കൂടാതെ, മുനിബേഷ കരി ബന ബനഹിം ഫിരഹിം=മുനിവേഷം ധരിച്ച് വനാവനാന്തരങ്ങളിൽ അലയുന്നു.

മഹാരാജാവു്, രാമൻെറ വേർപാടിൽ ക്ഷണഭംഗുരമായ സ്വശരീരം പരിത്യജിച്ചു. അപ്രകാരമിരിക്കുന്ന അദ്ദേഹത്തെക്കുറിച്ച് ദുഃഖിക്കേണ്ടതായ ആവശ്യമെന്താണു്? എന്നെ വ്യഥിതനാക്കുന്നതു് പാദരക്ഷപോലുമില്ലാതെ വനാവനാന്തരങ്ങളിൽ അലഞ്ഞു തിരിയുന്ന രാമലക്ഷ്മണന്മാരേയും സീതയേയും കുറിച്ചുള്ള ചിന്തയാണു്.

ദോ:- അജിന ബസന ഫല അസന
മഹി സയന ഡാസി കുസ പാത

ബസി തരുതര നിത സഹത
ഹിമ ആതപ ബരഷാ ബാത

ബസന അജിന അസന ഫല = ഉടുക്കുന്നതു് മൃഗചർമ്മം ആഹാരം ഫലമൂലങ്ങൾ; കുസപാത ഡാസി മഹി സയന = കുശപ്പുല്ലുകളും ഇലകളും വിരിച്ച് പാഴ്മണ്ണിൽ കിടപ്പ്; തരുതര ബസിനിത = വൃക്ഷച്ചോട്ടിൽ വസിച്ച് സദാ അവർ, ഹിമ ആതപ ബരഷാ ബാത സഹത = മഞ്ഞും വെയിലും മഴയും കാററും സഹിക്കുന്നു.

അവർ ഉടുക്കുന്നതു മൃഗചർമ്മങ്ങളും ഭക്ഷിക്കുന്നതു ഫലമൂലങ്ങളുമാണ്. കിടപ്പാകട്ടെ, തൃണങ്ങളും പത്രങ്ങളുംകൊണ്ടുണ്ടാക്കിയ ശയ്യ പാഴ്മണ്ണിൽ വിരിച്ച അതിൽ; വാസമോ വൃക്ഷമൂലങ്ങളിൽ. കാററും, മഴയും, വെയിലും, മഞ്ഞും സഹിച്ചുകൊണ്ടാണവർ കഴിഞ്ഞുകൂടുന്നതു്.

ചൗ:— ഏഹി ദുഖ ദാഹ ദഹത്ര ദിനരാതീ
ഭൂഖ ന ബാസര നീംദ ന രാതീ
ഏഹി കുരോഗ കര ഔഷധു നാഹീം
സോധേഉം സകല ബിസ്വമത മാഹീം

ഏഹി ദുഖ ദാഹ, ദിനരാതീ = ഈ ഒരു ദുഃഖദാഹം നിമിത്തം ഹൃദയം, ദിന ദഹഇ; ബാസരന ഭൂഖ = ദിനംപ്രതി ദഹിച്ചുകൊണ്ടിരിക്കുന്നു. പകൽവേളയിൽ ക്ഷുത്തില്ല, രാതീ നീംദ ന = രാത്രിയിൽ ഉറക്കവും ഇല്ല, ഏഹി കുരോഗ കര ഔഷധ നാഹീം = ഈ ക്ഷുദ്രരോഗത്തിന്നു മരുന്നില്ല, മനമാഹീം സകല ബിസ്വ = മനസ്സുകൊണ്ടു് സമസ്തലോകവും, സോധേഉം = ആരായുകയുണ്ടായി.

രാമലക്ഷ്മണന്മാരും സീതയും അനുഭവിക്കുന്ന വിവിധ ക്ലേശങ്ങൾ നിമിത്തം എനിക്കുണ്ടായിട്ടുള്ള ശോകം എൻെറ ഹൃദയത്തെ ദിനംപ്രതി ദഹിപ്പിച്ചുകൊണ്ടിരിക്കയാണ്. എനിക്കു

ആഹാരം വേണമെന്നില്ല രാത്രിയിൽ നിദ്രയും എന്നെ കൈ വെടിഞ്ഞിരിക്കുന്നു. ഞാനെന്റെ മനസ്സുകൊണ്ടു സകല ലോകത്തിലും തിരഞ്ഞു; എങ്ങും കണ്ടെത്തിയില്ല ഈ ക്ഷുദ്ര രോഗ നിവാരണത്തിന്നുള്ള ഔഷധം.

മാതു കുമത ബഢിഈ അഘമൂലാ
തേഹി ഹമാര ഹിത കീൻഹ ബസൂലാ
കലി കുകാഠ കര കീൻഹ കുജംത്രൂ
ഗാഡി അവധി പഢി കഠിന കുമംത്രൂ

മാതു അഘമൂലാ കുമത ഹമാര ഹിത = അമ്മയുടെ പാപക രമായ ദുർബ്ബുദ്ധി എന്റെ ഹിതത്തിന്റെ പേരിൽ, ബഢിഈ തേഹി ബസൂലാ കീൻഹ = വളത്തി അതിനെ ഒരു ഉപകരണ മാക്കി, കലി കുകാഠ കര കുജംത്രു കീൻഹ = താന്നി മരക്കഷണം ഒരു യന്ത്രമാക്കി, കഠിന കുമംത്രു പഢി = ഘോരമായ ദുർമ്മന്ത്രം ജപിച്ചു, അവധി ഗാഡി = അയോദ്ധ്യയിൽ സ്ഥാപിച്ചു.

എന്റെ മാതാവിന്നു, സർവ്വാപൽകരമായ ഒരു ദുർബ്ബുദ്ധി തോന്നി. എനിക്കു നന്മ വരുത്താൻ എന്നെ അവരൊരു ഉപകര ണമാക്കി. വരം വാങ്ങലാകുന്ന താന്നി മരക്കഷണം മന്ത്രവാദിക്കു യന്ത്രമായി നൽകി. (ദുർമ്മന്ത്രമെന്നതു മന്ഥരയുടെ ദുരുപദേശം. ആ ദുരുപദേശമാകുന്ന ഘോര മന്ത്രം ജപിച്ചു യന്ത്രത്തിലാവാ ഹിച്ചു അയോധ്യയിൽ ആ യന്ത്രം സ്ഥാപിക്കുകയും ചെയ്തു.) [താന്നിമരത്തിനു കലിമരം എന്നൊരു പേരും ഉണ്ടു്. കാരണം, കലി ഈ വൃക്ഷത്തിൽ അധിവസിക്കുന്നു എന്നത്രെ. സാധാര ണയായി ദുർമ്മന്ത്രവാദികൾ കാഞ്ഞിരമാണു് അവരുടെ ഘോര പ്രവൎത്തനത്തിന്നെടുക്കാറു്.]

മോഹി ലഗി യഹ കുഠാടു തേഹി ഠാടാ
ഘാലേസി സബ ജഗ ബാഹര ബാടാ

മിടൈ കുജോഗ രാമ ഫിരി ആഏ
ബസൈ അവധ നഹിം ആന ഉപാഏ

മോഹി ലഗി തേഹി യഹ കുഠാട്ട ഠാടാ = എനിക്കുവേണ്ടി യാണ് അവർ ഈ കൊള്ളരുതായ്മ പ്രവത്തിച്ചതും, സബ ജഗ ബാഹര ബാടാ ഘാലേസി = സർവ്വ ലോകത്തേയും നഷ്ടഭ്രഷ്ട മാക്കിത്തീത്തതും, കുജോഗ രാമ ഫിരി ആഏ = ഈ ദുര്യോഗം, രാമൻ മടങ്ങിവന്നു്, അവധ ബസൈ മിടൈ = അയോദ്ധ്യ യിൽ വസിച്ചാലേ തീരുകയുള്ള, ആന ഉപാഏ നഹിം = വേറെ ഒരു ഉപായവും ഇല്ല.

എനിക്കുവേണ്ടിയാണ് കൈകേയി ഈ കൊള്ളരുതായ്മയെല്ലാം പ്രവത്തിച്ചു് ലോകത്തെ മുഴുവൻ ദുരന്ത ദുഃഖത്തിലാക്കിയതു്. ഈ ദുര്യോഗം തീരണമെങ്കിൽ രാമൻ മടങ്ങിവന്നു് അയോദ്ധ്യ യിൽ വസിക്കുകതന്നെ വേണം. മറെറാരു മാർഗ്ഗവും ഇല്ല.

ഭരത ബചന സുനി മുനി സുഖ പാഈ
സബഹിം കീൻഹി ബഹു ഭാംതി ബഡാഈ
താത കരഹു ജനി സോചു ബിസേഷീ
സബ ദുഖു മിടിഹി രാമപഗ ദേഖീ

ഭരത ബചന സുനി മുനി സുഖ പാഈ = ഭരതൻെറ വാക്കു കൾ കേട്ടു്, മുനി സൗഖ്യം പ്രാപിച്ചു, സബഹിം ബഹു ഭാംതി ബഡാഈ കീൻഹി = എല്ലാവരും പലതരത്തിലും പുക ഴ്ത്തി, താത ബിസേഷീ സോചു ജനി കരഹു = ശ്രീമൻ, (മുനി പറഞ്ഞു:—) വല്ലാതെ വ്യസനിക്കരുതു്, രമപഗ ദേഖീ = ശ്രീരാമപാദം കണ്ടു്, സബ ദുഖു മിടിഹി = എല്ലാ ദുഃഖവും ശമിക്കും.

ഭരതൻെറ വാക്കുകൾ ഭരദ്വാജനു സുഖപ്രദങ്ങളായി ഭവി ച്ചു. എല്ലാവരും ഭരതനെ പ്രശംസിച്ചു. മഹഷി ഇങ്ങനെ

പറഞ്ഞു:—'ഭരത, അതി വ്യഥ അരുത്. രാമസന്ദർശനം കൊണ്ടു അങ്ങയുടെ സമസ്ത ദുഃഖവും ശമിക്കും.'

ദോ:— കരി പ്രബോധു മുനിബര കഹേഉ
അതിഥി പ്രേമപ്രിയ ഹോഹു
കംദ മൂല ഫല ഫൂല ഹമ
ദേഹിം ലേഹു കരി ഛോഹു

മുനിബര പ്രബോധു കരി=ഭരദ്വാജ മഹർഷി പ്രബുദ്ധനാക്കി, കഹേഉ; പ്രേമപ്രിയ=പറഞ്ഞു പ്രേമം പ്രിയനാണ് അതിഥി ഹോഹു; ഹമദേഹിം = ഞങ്ങളുടെ അതിഥിയാവുക. ഞങ്ങൾ നൽകുന്ന, കംദ മൂല ഫല ഫൂല ഛോഹു കരി = കിഴങ്ങും വേരും, കായും പൂവും സദയം, ലേഹു = സ്വീകരിക്കുക.

ഭരദ്വാജ മഹർഷി ഭരതനെ പ്രബുദ്ധനാക്കി ഇങ്ങനെ പറഞ്ഞു: — 'അങ്ങയുടെ സ്നേഹം ഞങ്ങൾക്ക പ്രിയമാണ്. അതിനാൽ അങ്ങു ഞങ്ങളുടെ അതിഥിയാവുക. ഞങ്ങൾ തരുന്ന വന്യങ്ങളായ ആഹാരപദാർത്ഥങ്ങൾ സദയം കൈക്കൊള്ളുകയും ചെയ്യുക.'

ചൗ:— സുനി മുനി ബചന ഭരത ഹിയ സോചൂ
ഭയേഉ കുഅവസര കഠിന സംകോചൂ
ജാനു ഗരുഇ ഗുര ഗിരാ ബഹോരീ
ചരന ബംദി ബോലേ കര ജോരീ

മുനി ബചന സുനി = ഭരദ്വാജൻെറ വാക്കുകൾ കേട്ടു, ഭരത ഹിയ കുഅവസര=ഭരതൻെറ ഹൃദയത്തിൽ ഈ ദുഷ്ക്കാലത്തു്, കഠിന സംകോചു ഭയേഉ = കഠിനമായ ധൈര്യക്ഷയം ഉണ്ടായി, ബഹോരീ ഗുരഗിരാ ഗരുഇ ജാനി = അനന്തരം ഭരദ്വാജാഭിപ്രായം ആദരണീയമെന്നറിഞ്ഞു്, ചരന ബംദികര ജോരീ ബോലേ = തൃപ്പാദം വന്ദിച്ച് കൈകൂപ്പി പറഞ്ഞു:—

ഭരദ്വാജ മുനിയുടെ വാക്കുകൾ കേട്ട് ഭരതൻെറ മനസ്സിൽ ഈ ഉപഷ്ഠാവലത്തു കഠിനമായ ധൈര്യക്ഷയമാണല്ലോ തന്നെ ബാധി ച്ചതെന്നുള്ള വിചാരം ഉണ്ടായി. അനന്തരം ഗുരുവാക്യം സമാ ചരണീയമെന്നറിഞ്ഞു് മുനിതൃപ്പാദങ്ങളെ വന്ദിച്ചു കൈകൂപ്പി ഭര തൻ ഇങ്ങനെ അറിയിച്ചു:—

സിര ധരി ആയസു കരിഅ തുംഹാരാ
പരമധരമ യഹ നാഥ ഹമാരാ
ഭരത ബചന മുനിബര മന ഭാഏ
സുചി സേവക സിഷ നികട ബുലാഏ

നാഥ തുംഹാരാ ആയസു സിരധരി = 'സ്വാമിൻ, അവി ടത്തെ നിയോഗം ശിരസാ വഹിച്ചു്, കരിഅ യഹ ഹമാരാ പരമ ധരമ = അനുഷ്ഠിക്കുക എന്നതു് എൻെറ പരമ ധർമ്മമാണു്,' ഭരത ബചന മുനിബര = ഭരതൻെറ വാക്കുകൾ മഹർഷിക്കു്, മനഭാഏ; സുചിസേവക = ഹൃദ്യങ്ങളായി. വിശ്വസ്തരായ സേവകന്മാരേയും, സിഷ നികട ബുലാഏ = ശിഷ്യന്മാരേയും സമീപത്തേക്കു വിളിച്ചു.

'സ്വാമിൻ അവിടത്തെ ആജ്ഞ ശിരസാ വഹിച്ചനുഷ്ഠി ക്കേണ്ടതു എൻെറ പരമധർമ്മമാണു.' ഭരതൻ പറഞ്ഞ അഭി പ്രായം മഹർഷിക്കു് രുചിച്ചു അദ്ദേഹം വിശ്വസ്ത സേവക രേയും ശിഷ്യന്മാരേയും അരികിൽ വിളിച്ചു.

ചാഹിഅ കിൻഹി ഭരത പഹുനാഈ
കംദമൂലഫല ആനഹു ജാഈ
ഭലേഹി നാഥ കഹി തിൻഹ സിരനാഏ
പ്രമുദിത നിജ നിജ കാജ സിധാഏ

ഭരത പഹുനാഈ കിൻഹി ചാഹിഅ = ഭരതനു അതിഥി സൽക്കാരം ചെയ്യണം, ജാഈ കംദമൂലഫല ആനഹു = നിങ്ങൾ

പോയി കിഴങ്ങും വേരും കായുമെല്ലാം കൊണ്ടുവരണം, നാഥ ഭലേഹി കഹി = സ്വാമിൻ നല്ലതു് എന്നിങ്ങനെ പറഞ്ഞു്, തിൻഹ സിരനാഏു പ്രമുദിത = അവർ ശിരസ്സുകൾ കുനിച്ചു് സന്തുഷ്ടരായി, നിജ നിജ കാജ = അവരവരുടെ ചുമതല നിർവ്വഹിക്കാൻ, സിധാഏു = പുറപ്പെട്ടു.

മഹർഷി പറഞ്ഞു:— 'ശിഷ്യന്മാരേ, സേവകന്മാരേ, നമ്മുടെ അതിഥിയാണു് ഇന്നു് ഭരതൻ. അദ്ദേഹത്തെ നാം സൽക്കരിക്കണം നിങ്ങൾ ചെന്നു് കന്ദമൂലഫലങ്ങൾ കൊണ്ടുവരണം.' ഇതുകേട്ടു അവർ 'വളരെ നല്ലതു്' എന്നിങ്ങനെ പറഞ്ഞു ഭരദ്വാജനെ വണങ്ങി അവരവരുടെ കർത്തവ്യങ്ങൾ നിറവേററാൻ പുറപ്പെട്ടു.

മുനിഹി സോച പാഹുന ബഡ നേവതാ
തസി പൂജാ ചാഹിഅ ജസ ദേവതാ
സുനി രിധി സിധി അനിമാദിക ആഈ
ആയസു ഹോഇ സോകരഹിം ഗോസാഈം

മുനിഹി സോച = ഭരദ്വാജൻ വിചാരിക്കുകയാണു്, ബഡ പാഹുന നേവതാ = വലിയൊരതിഥിയേയാണു് ക്ഷണിച്ചിട്ടുള്ളതു്, ജസ ദേവതാതസി = ദേവതയെ എപ്രകാരമോ അപ്രകാരംതന്നെ ഈ അതിഥിക്കും, പൂജാ ചാഹിഅ, സുനി= പൂജവേണം ഇതുകേട്ടു്, അനിമാദിക രിധി സിധിആഈ = അണിമാദികളായ ഋദ്ധികളും സിദ്ധികളും എത്തി (ഇങ്ങനെ അറിയിച്ചു: ), ഗോസാഈം ആയസു ഹോഇ=സ്വാമി നിയോഗമെന്തോ, സോ കരഹിം = അതു നിറവേററാം

ഭരദ്വാജ മഹർഷി ഇങ്ങനെ ചിന്തിച്ചു: -- ക്ഷണിച്ചിട്ടുള്ളതു മഹാനായ ഒരതിഥിയേയാണു് സാധാരണ നിലയിൽ പോരാ അദ്ദേഹത്തെ ഉപചരിക്കാൻ; ദേവനെ പൂജിക്കുന്നതുപോലെ തന്നെവേണം ഈ അതിഥിയേയും പൂജിക്കാൻ ഇതുകേട്ടു അണി

മാദികളായ ഋദ്ധികളും സിദ്ധികളും സന്നിഹിതരായി ഈ വിധം ഉണർത്തിച്ചു 'സ്വാമിൻ, അങ്ങയുടെ ആജ്ഞ എന്തോ അതു ഞങ്ങൾ നിറവേററാം. (അതിഥി പൂജയെപ്പററി പറയുന്ന ഒരു ഭാഗം ഇവിടെ ഉദ്ധരിക്കാം: —

'ആസനാവസഥൗ ശയ്യാമനുവ്രജ്യാമുപാസനം

ഉത്തമേഷൂത്തമംകുര്യാദ്ധീനേ ഹീനം സമേ സമം'

ആശയം വ്യക്തം. അണിമാദികൾ:— അണിമ തുടങ്ങിയ അഷ്ടൈശ്വര്യങ്ങൾ. 1. അണിമ, 2. മഹിമ, 3. ലഘിമ, 4. ഗരിമ. 5. ഈശിത്വം, 6. വശിത്വം, 7. പ്രാപ്തി, 8. പ്രാകാശ്യം ഇങ്ങനെ എട്ടാണ്.)

ദോ:— രാമബിരഹ വ്യാകുല ഭരതു
സാനുജ സഹിത സമാജ
പഹുനാഈ കരി ഹരഹു ശ്രമ
കഹാ മുദിത മുനിരാജ

മുനിരാജ മുദിത കഹാ = ഭരദ്വാജൻ പ്രസന്നനായി പറഞ്ഞു:— സാനുജ സമാജ സഹിത ഭരതു = അനുജനായ ശത്രുഘ്നനോടും സമസ്ത പരിവാരങ്ങളോടും കൂടിയ ഭരതൻ, രാമബിരഹ ബ്യാകുല = ശ്രീരാമനുമായുള്ള വേർപാടിനാൽ വ്യാകുലനാണ്, പഹുനാഈ കരി ശ്രമ ഹരഹു = ആതിഥ്യം നൽകി ക്ഷീണം ശമിപ്പിക്കുക

ശത്രുഘ്നനോടും മാതാക്കളോടും പൗരന്മാരോടും സേനയോടും കൂടിയ ഭരതൻ ശ്രീരാമനുമായുള്ള വേർപാടു നിമിത്തം വ്യഥിതനായി ഭവിച്ചിരിക്കുന്നു. അദ്ദേഹവും മററുള്ളവരും ഞങ്ങളുടെ ശ്രേഷ്ഠാതിഥികളാണ്. അവരെ ശ്രേഷ്ഠമായ നിലയിൽ സൽകരിച്ചു അവരുടെ യാത്രാ ക്ഷീണം പരിഹരിക്കണം.

ചൗ:— രിധി സിധി സിര ധരി മുനിബര ബാനീ
ബഡ ഭാഗിനി ആപുഹി അനുമാനീ

കഹഹിം പരസപര സിധി സമുദാഈ
അതുലിത അതിഥി രാമലഘു ഭാഈ

രിധി സിധി മുനിബര ബാനീ = ഋദ്ധികളും സിദ്ധികളും ഭരദ്വാജന്റെ വാക്കുകൾ, സിരധരി ആപുഹി = ശിരസാവഹിച്ച് ആ ആജ്ഞ അവർക്കുതന്നെ, ബഡ ഭാഗിനി അനുമാനീ = വലിയൊരു ഭാഗ്യമായിട്ടുള്ളതെന്നു പരിഗണിച്ച്, സിധി സമുദാഈ = ഋദ്ധികളും സിദ്ധികളും, പരസപര കഹഹിം = അന്യോന്യം പറയാൻ തുടങ്ങി: — രാമലഘു ഭാഈ = "രാമന്റെ അനുജനായ ഭരതൻ, അതുലിത അതിഥി = അതുല്യനായ അതിഥിതന്നെയാണ്."

ഋദ്ധികളും സിദ്ധികളും ഭരദ്വാജന്റെ വാക്കുകൾ ശിരസാവഹിച്ച ആ ആജ്ഞ തങ്ങൾക്കുതന്നെ സിദ്ധിച്ച വലിയൊരു ഭാഗ്യമായി പരിഗണിച്ച് പരസ്പരം ഇപ്രകാരം പറയാൻ തുടങ്ങി:— ശ്രീരാമന്റെ അനുജനായ ഭരതൻ അതുല്യനായൊരതിഥിയാണ്

മുനിപദ ബംദി കരിഅ സോഇ ആജു
ഹോഇ സുഖീ സബ രാജ സമാജു
അസ കഹി രചേഉ രുചിര ഗൃഹ നാനാ
ജേഹി ബിലോകി ബിലഖാഹിം ബിമാനാ

മുനിപദ ബംദീ = അവർ ഭരദ്വാജ പാദങ്ങൾ വന്ദിച്ച്, സബ രാജ സമാജു = "എല്ലാ രാജകീയ പരിവാരങ്ങളും, സുഖീ ഹോഇ = സുഖപ്രാപ്തരാകാൻ പര്യാപ്തമായ, സോഇ ആജു കരിഅ = ആ കാര്യം ഇന്നു പ്രവർത്തിക്കണം" അസ കഹി = ഇപ്രകാരം പറഞ്ഞു്, നാനാ രുചിര ഗൃഹ = പലതരത്തിലുള്ള മനോഹരങ്ങളായ ഗൃഹങ്ങൾ, രചേഉ; ജേഹി ബിലോകി = ഉണ്ടാക്കി. ആ ഭവനങ്ങൾ കണ്ടിട്ട്, ബിമാനാ ബിലഖാഹിം = വിമാനങ്ങൾ കൂടി ലജ്ജിച്ചു.

അണിമാദികളായ ഋദ്ധികളും സിദ്ധികളും ഭരദ്വാജ മഹർഷിയുടെ പാദങ്ങൾ വന്ദിച്ച് ഇങ്ങനെ തീരുമാനിച്ചു:— 'എല്ലാ വിശിഷ്ട അതിഥികൾക്കും സുഖം തോന്നുവാൻ തക്ക പ്രവൃത്തികൾ നാം ചെയ്യണം' അനന്തരം അവർ വിമാനങ്ങൾക്ക കൂടി ലജ്ജയുണ്ടാകുന്ന പലതരത്തിലുള്ള മനോഹരങ്ങളായ ഗൃഹങ്ങൾ അസംഖ്യം നിർമ്മിച്ചു.

ഭോഗ ബിഭൂതി ഭൂരി ഭരി രാഖേ
ദേഖത ജിൻഹഹി അമര അഭിലാഖേ
ദാസീ ദാസ സാജു സബ ലീൻഹേ
ജോഗവത രഹഹി മനഹിം മന ദീൻഹേ

ഭോഗ ബിഭൂതി ഭൂരി ഭരി രാഖേ = സുഖഭോഗ യോഗ്യങ്ങളായ പദാർത്ഥങ്ങൾ ഗൃഹങ്ങളിലെല്ലാം നിറച്ചുവെച്ചു, ജിൻഹഹി ദേഖത അമര അഭിലാഖേ = ആ പദാർത്ഥങ്ങൾ കണ്ടിട്ട ദേവന്മാർക്കുപോലും കൊതി തോന്നി, സബ സാജു ലീൻഹേ=എല്ലാ സാമാനങ്ങളും വഹിച്ചുകൊണ്ട്, ദാസീ ദാസ മനഹിം മന ദീൻഹേ ജോഗവത രഹഹി = ദാസിമാരും ദാസന്മാരും ശ്രദ്ധവെച്ച് അതിഥികൾക്കെന്തൊക്കെ വേണമോ അതെല്ലാം നൽകാൻ തയാറെടുത്തുനിന്നു.

സുഖാനുഭവ യോഗ്യങ്ങളായി എന്തൊക്കെയുണ്ടോ അവയെല്ലാം സർവ്വ ഗൃഹങ്ങളിലും സജ്ജീകരിച്ചു ദാസന്മാരും ദാസിമാരും ശ്രദ്ധാപൂർവ്വം അതിഥികളെ സമീപിച്ചു. ആർക്ക് എന്തുവേണമോ അതെല്ലാം നിർല്ലോഭം നൽകാൻ തയ്യാറായി നിന്നു

സബ സമാജു സജി സിധിപലമാഹീം
ജേ സുഖ സുരപുര സപനേഹും നാഹീം
പ്രഥമഹി ബാസ ദിഏ സബ കേഹീ
സുംദര സുഖദ ജഥാരുചി ജേഹീ

ജേ സുരപുര സപനേഹും നാഹീം = ഇന്ദ്രപുരത്തിൽ സ്വപ്നേപി ലഭിക്കാത്ത, സബ സമാജു സിധി=എല്ലാ സുഖ ഭോഗ വസ്തുക്കളും സിദ്ധികളും, പലമാഹീം സജി = നിമിഷ നേരം കൊണ്ടൊരുക്കി, പ്രഥമഹി സബകേഹീ = ആദ്യമായി എല്ലാവൎക്കും, സുംദര സുഖദ ജേഹി ജഥാരുചി = സുന്ദരവും സുഖപ്രദവും ആൎക്ക് ഏതുവിധത്തിലുള്ളത് ഇഷ്ടമോ ആ വിധത്തി ലുള്ള, ബാസ ദിഹ്ന = വസതികൾ നൽകി.

അമരാവതിയിൽപോലും സ്വപ്നേപി ലഭിക്കാത്ത എല്ലാ സുഖഭോഗ വസ്തുക്കളും സിദ്ധികൾ ക്ഷണനേരംകൊണ്ട് ഗൃഹങ്ങ ളിൽ ഒരുക്കി. ആദ്യമായി എല്ലാവൎക്കും അവരുടെ ഹിതത്തിനു അനുസരണമായും സുന്ദരമായും സുഖപ്രദമായുമുള്ള വസതിക ളാണ് നൽകിയതു്.

ദോ:- ബഹുരി സപരിജന ഭരത കഹും
രിഷി അസ ആയേസു ദീൻഹ
ബിധി ബിസമയ ദായക ബിഭവ
മുനിബര തപ ബല കീൻഹ

ബഹുരി രിഷി സപരിജന ഭരത കഹും = അനന്തരം ഭര ദ്വാജ മഹൎഷി പരിവാര സമേതനായ ഭരതനോട്, അസ ആയസു ദീൻഹ=വിശ്രമിച്ചു കൊള്ളാനാജ്ഞാപിച്ചു മുനി ബര തപബല=ഭരദ്വാജ മഹൎഷി തപോബലംകൊണ്ട്, ബിഭവ കീൻഹ=യാതൊരു വിഭവങ്ങളുണ്ടാക്കിയോ അതെല്ലാം, ബിധി ബിസമയ ദായക = ബ്രഹ്മദേവനും വിസ്മയ പ്രദങ്ങളായി

അനന്തരം ഭരദ്വാജമഹൎഷി ഭരതനോടും പരിവാരങ്ങ ളോടും വിശ്രമിക്കാൻ കല്പിച്ചു. ആ മഹൎഷിയുടെ തപോബലം കൊണ്ട് ആവിഷ്കൃതങ്ങളായ വിഭവങ്ങൾ കണ്ടു് ബ്രഹ്മദേവനു പോലും ആശ്ചര്യമുണ്ടായി.

ചൗ:- മുനി പ്രഭാഉ ജബ ഭരത ബിലോകാ
സബലഘു ലഗേ ലോകപതി ലോകാ

സുഖ സമാജു നഹിം ജാഇ ബഖാനീ
ദേഖത ബിരതി ബിസാതഹിം ജ്ഞാനീ

മുനിപ്രഭാഉ ഭരത ജബ ബിലോകാ = മുനിയുടെ പ്രഭാവം ഭരതൻ കണ്ടപ്പോൾ, ലോകപതി ലോകാ സബ = ലോകപാലന്മാരുടെ ലോകമെല്ലാം, ലഘു ലഗേ; സുഖ സമാജു=ലഘുവായിതോന്നി. സുഖസാമഗ്രികളെപ്പററി, ബഖാനീ നഹിം ജാഇ = വർണ്ണിക്കവാൻ സാദ്ധ്യമല്ല, ദേഖത ജ്ഞാനീ ബിരതി= കണ്ടിട്ട് ജ്ഞാനികളും വിരക്തി, ബിസാരഹിം = വിസ്മരിച്ചിരുന്നു.

മുനിയുടെ പ്രഭാവം കണ്ടപ്പോൾ ലോകപാലന്മാരുടെ പ്രഭാവമെല്ലാം നിസ്സാരമായി ഭരതനു തോന്നി അതിഥി സൽക്കാരാൎത്ഥം സജ്ജീകരിച്ചിട്ടുള്ള വിഭവങ്ങൾ അവർണ്ണ്യങ്ങൾ തന്നെയാണ്. അവ കണ്ടിട്ട് ജ്ഞാനികൾപോലും വൈരാഗ്യം വിസ്മരിച്ചിരുന്നു.

ആസന സയന സുബസന ബിതാനാ
ബന ബാടികാ ബിഹംഗ മൃഗ നാനാ
സുരഭി ഫൂല ഫല അമിഅ സമാനാ
ബിമല ജലാസയ ബിബിധ ബിധാനാ

അസന സയന സുബസന = ഇരിപ്പിടങ്ങൾ, ശയ്യകൾ, വിശിഷ്ട വസ്ത്രങ്ങൾ, ബിതാനാ ബനബാടികാ = വിതാനങ്ങൾ വനങ്ങൾ ആരാമങ്ങൾ, നാനാ ബിഹംഗ മൃഗ=പലതരത്തിലുള്ള പക്ഷികൾ, മാനുകൾ, സുരഭി ഫൂല അമിഅ സമാനാ= സുരഭില പുഷ്പങ്ങൾ അമൃത തുല്യങ്ങളായ, ഫല ബിബിധ ബിധാനാ = ഫലങ്ങൾ, പലപ്രകാരത്തിലുമുള്ള, ബിമല ജലാസയ = നിൎമ്മല ജലാശയങ്ങൾ.

ഇരിപ്പിടങ്ങൾ, ശയ്യകൾ, വിശിഷ്ട വസനങ്ങൾ, വിതാ

നങ്ങൾ വനങ്ങൾ, ഉദ്യാനങ്ങൾ, പല തരത്തിലുള്ള പക്ഷികൾ, മൃഗങ്ങൾ, സുരഭിലകുസുമങ്ങൾ, അമൃതോപമങ്ങളായ ഫലങ്ങൾ വിവിധനിർമ്മല ജലാശയങ്ങൾ.

അസന പാന സുചി അമിത അമീസേ
ദേഖി ലോഗ സകുചാത ജമീസേ
സുരസുരഭീ സുരതരു സബഹീ കേ
ലഖി അഭിലാഷ സുരേസ സചീകേ

അമീസേ സുചി അസന പാന = അമൃതോപമങ്ങളും പവിത്രങ്ങളുമായ അശനപാനങ്ങൾ (എന്നിവയുടെ), അമിത ദേഖി= ബാഹുല്യം കണ്ട്, ലോഗ ജമീസേ സകുചാത = ജനങ്ങൾ സംയമികൾ കണക്കെ സങ്കോചിതരായി, സബഹീ കേ സുര സുരഭീ = എല്ലാവരുടേയും വസതിയിലുമുണ്ട്, കാമധേനുക്കളും, സുരതരു; ലഖി = കല്പക വൃക്ഷങ്ങളും കണ്ടിട്ട്, സുരേസ സചീകേ = സുരേശനായ ഇന്ദ്രനും ഇന്ദ്രാണിയ്ക്കും, അഭിലാഷ = കൊതിതോന്നി.

അമൃതോപമങ്ങളും പവിത്രങ്ങളുമായ അശനപാനങ്ങൾ എന്നിവയുടെ ബാഹുല്യം കണ്ട് ജനങ്ങൾ സംയമികൾ കണക്കെ സങ്കോചിതരായി [രാമന്റെ വേർപാടു നിമിത്തം വ്രതോപവാസങ്ങളനുഷ്ഠിച്ചു കഴിഞ്ഞുകൂടുന്ന ജനങ്ങൾക്ക സുഖാനുഭവങ്ങളുടെ ബാഹുല്യം കണ്ട സങ്കോചമുണ്ടായി എന്നു സാരം.] എല്ലാ വസതിയിലുമുണ്ട കാമധേനുവും കല്പകവൃക്ഷവും ഇതെല്ലാം കണ്ട ദേവനാഥനായ ഇന്ദ്രനും അദ്ദേഹത്തിന്റെ സഹധർമ്മിണിയായ ശചീദേവിക്കും കൊതിതോന്നി.

രിതു ബസംത ബഹ ത്രിബിധ ബയാരീ
സബ കഹം സുലഭ പദാരഥ ചാരീ
സ്രക ചംദന ബനിതാദിക ഭോഗാ
ദേഖി ഹരഷ ബിസമയ ബസ ലോഗാ

ബസംത രിതു; ത്രിവിധ ബയാരീ ബഹ = വസന്തകാലം മൂന്നു ഗുണത്തോടു കൂടിയ കാററ വീശി, സബ കഹം ചാരി പദാരഥ സുലഭ = എല്ലാവക്കും ധർമ്മാർത്ഥ കാമമോക്ഷങ്ങൾ സുലഭങ്ങളായി, സ്രക ചംദന ബനിതാദിക ഭോഗ = മാല്യ ങ്ങൾ, ചന്ദനം, സ്ത്രീ ഇടങ്ങിയ ഭോഗവസ്തുക്കൾ, ദേഖി ലോഗ ബിസമയ ബസ = കണ്ടിട്ടു് ജനങ്ങൾ വിസ്മയവശഗരായി ഭവിച്ചു.

വസന്തകാലം പ്രത്യക്ഷമായി. ശീതളവും സുരഭിലവും മന്ദവുമായ കാററ വീശി ധർമ്മവും അർത്ഥവും കാമവും മോക്ഷ വും അതിഥികൾക്ക സുലഭങ്ങളായി. മാല, ചന്ദനം, സ്ത്രീ എന്നീ ഭോഗവസ്തുക്കൾ കണ്ടു് ജനങ്ങൾ ആശ്ചര്യചകിതരായി ഭവിച്ചു

ദോ:- സംപതി ചകഇ ഭരതു ചക
മുനി ആയേസു ഖേലവാര ;
തേഹി നിസി ആസ്രമ പിംജരാ
രാഖേ ഭാ ബിനുസാര

സംപതി ചകഇ = വിഭവ സമൃദ്ധിയാകുന്ന ചക്രവാകിയേ യും, ഭരതു ചക മുനി ആയേസു = ഭരതനാകുന്ന ചക്രവാകത്തേ യും മുനി നിയോഗമാകുന്ന, ഖേലവാര തേഹി നിസി = വേട്ട ക്കാരൻ അന്നു രാത്രി, ആശ്രമ പിംജരാ = ആശ്രമമാകുന്ന കിളി ക്കൂട്ടിൽ, ബിനുസാര ഭാ രാഖേ = പ്രഭാതം വരെ ബന്ധിച്ചു.

ബഹു വിഭവസമൃദ്ധമായൊരാതിഥ്യം കൈക്കൊണ്ടു അന്നു രാത്രി ഭരതനും പരിവാരങ്ങളും ഭരദ്വാജാശ്രമത്തിൽ കഴിച്ചുകൂട്ടി. നേരം പ്രഭാതമായി. [ഈ ആശയത്തേയാണു് കവി അലങ്കാര പ്രയോഗം കൊണ്ടു കൂടുതൽ മോടി പിടിപ്പിച്ചിരിക്കുന്നതു്. ആശ്ര മത്തിലെ ഐശ്വര്യ സമൃദ്ധിയെ ചക്രവാകിയായും ഭരതനെ ചക്രവാകമായും മുനിയുടെ ആജ്ഞയെ വേട്ടക്കാരനായും കവി

  

കാണുന്നു. ആ വേട്ടക്കാരൻ ചെയ്യുന്നതോ? വിഭവ സമൃദ്ധിയേയും ഭരതനേയും ആശ്രമത്തിൽ ഒന്നിച്ചാക്കുന്നു. എപ്പോഴ് വരെ? പ്രഭാതമാകുന്നതു വരെ. അങ്ങനെ സമൃദ്ധിയിൽ ഭരതനു ആശ്രമത്തിൽ ഒരു രാത്രി നയിക്കേണ്ടി വന്നു ചക്രവാകത്തെ വേട്ടക്കാരൻ ആശ്രമ പഞ്ജരത്തിൽ ബദ്ധനാക്കുകയാണ് ചെയ്യുന്നതു്. ഇതിൽനിന്നു മുനിയുടെ ആജ്ഞകൾ ഭരതൻ വഴങ്ങിക്കൊടുക്കുക മാത്രമാണ് ചെയ്തതെന്നും അവിടെ കണ്ട സുഖാനുഭവങ്ങളിൽ ഭരതൻ ഒട്ടും തന്നെ ആസക്തനായിരുന്നില്ലെന്നും സൂക്ഷ്മദൃക്കുകൾക്ക മനസ്സിലാക്കാം.] (വേട്ടക്കാരൻ സമൃദ്ധിയാകുന്ന ചക്രവാകിയേയും ഭരതനാകുന്ന ചക്രവാകത്തേയും ഒരു കൂട്ടിൽ പ്രഭാതം വരേക്കും ബന്ധിക്കുന്നുണ്ടെങ്കിലും പിന്നീടവ രണ്ടും സമ്മേളിക്കുന്നില്ലാത്തതുപോലെ ഭരതനും പിന്നീട് സമൃദ്ധിയെ അംഗീകരിക്കുന്നില്ല )

ചൗ:- കീൻഹ നിമജ്ജന്ന തീരഥരാജാ
നാഇ മുനിഹി സിരു സഹിത സമാജാ
രിഷി ആയസു അസീസ സിര രാഖീ
കരി ദംഡവത ബിനയ ബഹു ഭാഖീ

തീരഥരാജാ നിമജ്ജന്ന കീൻഹ = ഭരതൻ പ്രയാഗയിൽ പ്രഭാത സ്നാനം ചെയ്തു. സഹിതസമാജാ മുനിഹി = പരിവാര സമേതനായി ഭരദ്വാജനെ, സിരുനാഇ = വന്ദിച്ച്, രിഷി ആയസു അസീസു സിര രാഖീ = മഹർഷിയുടെ നിയോഗവും ആശിസ്സും ശിരസാവഹിച്ചു, ദംഡവത കരി ബഹുബിനയ ഭാഖീ = ദണ്ഡനമസ്കാരം ചെയ്ത് പലവാറ് നമ്രത പ്രകടിപ്പിച്ചു.

പ്രഭാതത്തിൽ എഴുന്നേററു ഭരതൻ പ്രയാഗയിൽ സ്നാനം ചെയ്ത് പരിവാര സമേതനായി ഭരദ്വാജമുനിയെ വന്ദിച്ചു. അനന്തരം മുനിയുടെ ആജ്ഞയും ആശീർവ്വാദവും ശിരസാവഹിച്ച് ഭരതൻ മഹർഷിയെ സാഷ്ടാംഗം പ്രണമിക്കുകയും പലവാറ് വിനയം പ്രദർശിപ്പിക്കുകയും ചെയ്തു

## പ്രയാഗസേ പ്രയാണ=പ്രയാഗയിൽനിന്നു് യാത്ര.

പഥഗതി കുസല സാഥ സബ ലീൻഹേ
ചലേ ചിത്രകൂടഹി ചിത്ത ദീൻഹേ
രാമ സഖാ കര ദീൻഹേ ലാഗൂ
ചലത ദേഹ ധരിജനു അനുരാഗൂ

പഥഗതി കുസല സാഥ ലീൻഹേ=വഴി നല്ലപോലെ അറിയാവുന്നവരെ കൂടെ കൂട്ടിക്കൊണ്ടു്, സബ ചിത്രകൂടഹി ചിത്ത ദീൻഹേ=സർവ്വരും ചിത്രകൂടത്തിൽ മനസ്സൎപ്പിച്ചു, ചലേ രാമസഖാ കര ലാഗൂ ദീൻഹേ=യാത്ര ചെയ്തു. നിഷാദന്റെ തോളിൽ കൈ വെച്ചുകൊണ്ടു്, അനുരാഗൂ ദേഹ ധരി ജനു= അനുരാഗം ശരീരമെടുത്തതുപോലെ, ചലത=നടന്നു.

മാർഗ്ഗ പരിചയം നല്ലപോലെയുള്ളവരെ കൂടെ കൂട്ടിക്കൊണ്ടു ചിത്രകൂടത്തിലെത്തുവാനുള്ള വെമ്പലോടെ എല്ലാവരും യാത്ര തുടൎന്നു നിഷാദനായ ഗുഹന്റെ തോളിൽ കൈവെച്ചു് പ്രേമം ശരീരമെടുത്തിരിക്കയാണോ എന്നവണ്ണം ഭരതൻ നടന്നു

നഹിം പദത്രാന സീസ നഹിം ഛായാ
പ്രേമു നേമു ബ്രതു ധരമു അമായാ
ലഖന രാമ സിയ പംഥ കഹാനീ
പൂഛത സഖഹി കഹത മൃദുബാനീ

പദത്രാന നഹിം സീസ നഹിം ഛായാ=കാലുകളിൽ ചെരിപ്പില്ല, ശിരസ്സിൽ നിഴൽ ഇല്ല, പ്രേമു നേമു ബ്രതു ധരമു= പ്രേമവും നിയമവും വ്രതവും ധർമ്മവും, അമായാ; സഖഹി= നിർവ്വ്യാജമായുണ്ടു്. സുഹൃത്തിനോടു്, മൃദുബാനീ ലഖന രാമ സിയപംഥ=കോമളവാക്കിനാൽ രാമലക്ഷ്മണ സീതമാരുടെ, കഹാനീ = മാർഗ്ഗകഥകളെ, പൂഛത കഹത=ചോദിക്കുകയും പറയുകയും ചെയ്തു.

ഭരതനു കാലിൽ ചെരിപ്പില്ല' ചൂടാൻ കുടയുമില്ല പക്ഷേ നിർവ്വ്യാജ ഭക്തിയും നിയമവും വ്രതവും ധർമ്മവും അദ്ദേഹത്തോടൊന്നിച്ചുണ്ട്. രാമലക്ഷ്മണന്മാരും സീതയും വഴി നടക്കുമ്പോളുണ്ടായ കഥകറം ചോദിച്ച് ഭരതനും, കഥകളെ വിസ്തരിച്ചു പറഞ്ഞു് സുഹൃത്തായ ഗുഹനും തോളോട് തോറംചേൎന്നു സഞ്ചരിച്ചുകൊണ്ടിരുന്നു.

രാമ ബാസഥല ബിടപ ബിലോകേം
ഉര അനുരാഗ രഹത നഹിം രോകേം
ദേഖി ദസാ സുരബരസഹിം ഫൂലാ
ഭഇ മൃദു മഹി മഗു മംഗല മൂലാ

രാമ ബാസഥല ബിടപ ബിലോകേം=ശ്രീരാമൻ വസിക്കുന്ന സ്ഥലത്തുള്ള വൃക്ഷങ്ങളെ കണ്ടപ്പോറം, ഉര അനുരാഗ രോകേം നഹിം രഹത=ഹൃദയത്തിൽ കുടികൊള്ളുന്ന പ്രേമം നിരോധിച്ചു നിർത്താനായില്ല ദസാ ദേഖി സുര ഫൂലാ ബര സഹിം=സ്ഥിതി കണ്ടിട്ട് ദേവന്മാർ പുഷ്പങ്ങറം വർഷിച്ചു, മഹി മൃദു മഗു മംഗലമൂലാ ഭഇ = ഭൂമി കോമളവും മാർഗ്ഗം മംഗള മൂലകവുമായി ഭവിച്ചു.

ശ്രീരാമൻ വസിക്കുന്ന സ്ഥലത്തു നില്ക്കുന്ന വൃക്ഷങ്ങളെ കണ്ടപ്പോറം ഭരതന്റെ ഹൃദയത്തിൽ കുടികൊള്ളുന്ന പ്രേമം അനിരുദ്ധമായിതീൎന്നു ഈ സ്ഥിതി വിശേഷം വീക്ഷിച്ചു ദേവന്മാർ പൂമഴ ചൊരിഞ്ഞു ധരണി കോമളമായി, മാർഗ്ഗം മംഗള മൂലവുമായി.

ദോ:- കിഏു ജാഹിം ഛായാ ജലദ
സുഖദ ബഹൈ ബര ബാത
തസ മഗു ഭയേഉ ന രാമ
കഹം ജസ ഭാ ഭരതഹിം ജാത

ജലദ ഛായാ കിഹ്യ ജാഹിം = മേഘങ്ങരം നിഴൽ വിരിച്ച കൊണ്ട സഞ്ചരിച്ച, ബരബാത സുഖദ ബഹൈ=ശ്രേഷ്ഠമായ കാററ സുഖപ്രദമാംവണ്ണം വീശി, ജസ ഭരതഹിം ജാത ഭാ = എപ്രകാരം ഭരതനു യാത്രയിൽ സുഖസൗകര്യങ്ങളുണ്ടായോ, തസ മഗു രാമ കഹം ന ഭയേഉ = ആ വിധമൊരു സുഖം മാർഗ്ഗത്തിൽ രാമനുണ്ടായില്ല.

ഭരതൻെറ മാർഗ്ഗത്തിൽ മേഘങ്ങരം നിഴൽ വിരിക്കകയും ശീതള സുരഭില മന്ദപവനൻ സുഖപ്രദമായി വീശുകയും ചെയ്ത. യാത്രയിൽ ഭരതനു എത്രത്തോളം മാർഗ്ഗസുഖമാണോ ലഭിച്ചതു അത്രത്തോളം സുഖം രാമനു തൻെറ മാർഗ്ഗത്തിൽ ലഭിക്കകയുണ്ടാ യില്ല. (രാമ ഭക്താഗ്രഗണ്യനു രാമനേക്കാരം സുഖസിദ്ധിയാണു ലഭിക്കുക എന്നു ഭാവം. 'അനന്യശ്ചിന്തയന്തോമാം യേ ജനാഃ പര്യുപാസതേ തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം' എന്ന ഗീതാതത്വമാണിവിടെ ഭരതനു ലഭിച്ച സുഖസൗകര്യങ്ങരം വ്യക്തമാക്കുന്നതു്.)

ചൗ:- ജഡ ചേതന മഗ ജീവ ഘനേരേ
ജേ ചിതഏ പ്രഭു ജിൻഹ പ്രഭു ഹേരേ
തേ സബ ഭഏ പരമപദ ജോഗൂ
ഭരത ദരസ മേടാ ഭവരോഗൂ

മഗ ഘനേരേ ജഡ ചേതന ജീവ = വഴിയിൽ നിരവധി ജഡങ്ങളും ചേതന ജീവികളും ഉണ്ടു്, ജേ പ്രഭു ചിതഏ = അവ രാമനെ സന്ദർശിച്ച, പ്രഭു ജിൻഹ ഹേരേ തേ സബ = രാമൻ അവയേയും വീക്ഷിച്ച അവയെല്ലാം, പരമപദ ജോഗൂ ഭഏ= മോക്ഷത്തിന്നധികാരികളായി ഭവിച്ച, ഭരത ദരസ ഭവരോഗൂ മേടാ = ഭരത സന്ദർശനത്താൽ ഭവരോഗ വിമുക്തങ്ങളുമായി.

രാമൻ സഞ്ചരിക്കുന്ന മാർഗ്ഗത്തിൽ അദ്ദേഹം കണ്ടവയും, അദ്ദേഹത്തെ കണ്ടവയും ആയി അനേകം ജഡ ചേതന ജീവിക

ളുണ്ടായിരുന്നു ആ ജീവികൾക്കെല്ലാം പരമപദത്തിന്നധികാരം സിദ്ധിച്ചു എന്നാൽ ഭരതനെ സന്ദർശിക്കാൻ സംഗതിയായ തോടുകൂടി അവയ്ക്കു പ്രാപഞ്ചിക രോഗത്തിൽനിന്നു മോചനവും ലഭിച്ചു. (രാമൻ മോക്ഷം കൊടുക്കുന്നു; ഭരതൻ പ്രാപഞ്ചിക ക്ലേശം ശമിപ്പിക്കുന്നു.) (ഭരതൻെറ ഭക്തി കണ്ടപ്പോൾ ജഡ ചേതന ജീവികളിൽ ഭക്തി അങ്കുരിച്ചു. അതോടെ അവ സംസാര ദുഃഖത്തിൽനിന്നു വിമുക്തങ്ങളായി )

യേഹ ബഡി ബാത ഭരത കൈ നാഹീം
സുമിരത ജിനഹിം രാമു മന മാഹീം
ബാരക രാമ കഹത ജഗ ജേഊ
ഹോത തരന താരന നര തേഊ

ഭരത കൈ യേഹ ബഡി ബാത നാഹീം = ഭരതനെ സംബന്ധിച്ചിടത്തോളം ഇതത്ര വലിയ കാര്യമല്ല, രാമു മനമാഹീം ജിനഹിം സുമിരത = രാമൻ കൂടി മനസാ യാതൊരുവനെ സ്മരിക്കുന്നുണ്ട്, ജഗ ജേഊ രാമ ബാരക കഹത = ലോകത്തിൽ ഏതെങ്കിലുമൊരുവർ രാമ എന്നു ഒരു പ്രാവശ്യമെങ്കിലും ഉച്ചരിക്കുന്നുവോ, തേഊ നര തരന താരന ഹോത = അവർ സ്വയം സംസാരസാഗരം തരണം ചെയ്യുകയും, തരണം ചെയ്യിക്കുകയും സാധാരണമാണ്.

ഭരതൻ ജീവികളുടെ ഭവരോഗം ശമിപ്പിച്ചു എന്നതു അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ആനക്കാര്യമൊന്നുമല്ല ഇതിലധികവും അദ്ദേഹത്തിന്നു സാധ്യമാണ്. എന്തുകൊണ്ടെന്നാൽ രാമൻ പോലും സ്വഹൃദയത്തിൽ ഭരതനെ സ്മരിക്കുന്നുണ്ട്. രാമൻെറ പേർ ഏതെങ്കിലുമൊരുത്തർ എന്നെങ്കിലുമൊരുതവണ ഉച്ചരിച്ചാൽ അവനു സംസാര തരണവും സംസാര താരണവും സാധ്യമാകുന്നുണ്ട്. ആ സ്ഥിതിക്കു രാമനാൽ സ്മരിക്കപ്പെടുന്ന ഭരതൻെറ സ്ഥിതി എങ്ങനെ പരിച്ഛേദിക്കും!

ഭരതു രാമ പ്രിയ പുനി ലഘു ഭ്രാതാ
കസ ന ഹോഇ മഗു മംഗല ദാതാ
സിദ്ധ സാധു മുനിവര അസ കഹഹീം
ഭരതഹി നിരഖി ഹരഷു ഹിയ ലഹഹീം

ഭരതു രാമപ്രിയ; പുനി = ഭരതൻ രാമനു പ്രിയപ്പെട്ടവൻ; മാത്രമോ, ലഘു ഭ്രാതാ; മഗു കസ = അനുജനും. മാർഗ്ഗം എങ്ങനെ, മംഗല ദാതാ ന ഹോഇ = മംഗള പ്രദമല്ലാതെ ഭവിക്കും! അസ സിദ്ധ സാധു മുനിവര കഹഹീം = ഇങ്ങനെയാണ് സിദ്ധന്മാരും സന്യാസികളും മഹർഷിമാരും പറയുന്നതു്, ഭരതഹി നിരഖി ഹിയ = ഭരതനെ നിരീക്ഷിച്ചിട്ടു് അവർ മനസ്സിൽ, ഹരഷു ലഹഹീം = സന്തുഷ്ടി പ്രാപിച്ചവരായിത്തീരുകയും ചെയ്യുന്നു.

ഭരതനാണെങ്കിൽ ശ്രീരാമനു പ്രിയപ്പെട്ടവൻ; പോരെങ്കിൽ രാമന്റെ അനുജനും! ആ ഭരതന്റെ മാർഗ്ഗം എങ്ങനെ മംഗള പ്രദമല്ലാതിരിക്കും? ഇതാണ് സിദ്ധന്മാരും യതികളും മഹർഷിമാരും പറയുന്നതു്. ഭരതനെ നിരീക്ഷിച്ചിട്ടു് അവർ സന്തുഷ്ട ഹൃദയരായി ഭവിക്കുകയും ചെയ്യുന്നു.

ദേഖി പ്രഭാഉ സുരേസഹി സോചൂ
ജഗു ഭല ഭലേഹി പോംച കഹും പോംചൂ
ഗുരസന കഹേഉ കരിഅ പ്രഭു സോഈ
രാമഹി ഭരതഹി ഭേംട ന ഹോഈ

പ്രഭാഉ ദേഖി സുരേസഹി സോചു = പ്രഭാവം കണ്ടു ഇന്ദ്രനു ശോകമുണ്ടായി, ജഗു ഭലേഹി ഭല = പ്രപഞ്ചം നല്ലവൎക്കു നല്ലതും, പോംച കഹും പോംചൂ = നീചന്മാൎക്കു നീചവുമാണ് ഗുരസന കഹേഉ = ഗുരുവിനോടിങ്ങനെ പറഞ്ഞു:— പ്രഭു രാമഹി ഭരതഹി = പ്രഭോ, രാമനും ഭരതനും തമ്മിൽ, ഭേംട ന

ഹോഇ സോഇ കരിഅ = മേളനം ഉണ്ടാകാതിരിക്കാൻ വേണ്ട ന്നതു അവിടന്നു ചെയ്യണം.

ഭരതൻെറ പ്രഭാവം കണ്ടു ഇന്ദ്രന്ന ശോകമുണ്ടായി. നല്ല വക്ക് ഈ പ്രപഞ്ചം നല്ലതും, ദുഷ്ടന്മാക്ക് ചീത്തയുമാണ്. ഇന്ദ്രൻ ആചാര്യനായ ബൃഹസ്പതിയെ സമീപിച്ച് ഇങ്ങനെ ഉണർത്തിച്ചു:—'പ്രഭോ, രാമനും ഭരതനുമായി സമ്മേളനം ഉണ്ടാകാതെ കഴിയാൻ വേണ്ടുന്നതു അവിടന്നു പ്രവർത്തിക്കണം.

ദോ:- രാമ സംകോചീ പ്രേമബസ
ഭരത സുപേമ പയോധി
ബനീ ബാത ബിഗരന ചഹതി
കരിഅ ജതന ഛല്യ സോധി

രാമ പ്രേമബസ = രാമൻ പ്രേമത്തിനു വശഗനായി, സംകോചീ; ഭരത = അധീരനായി തീരും. ഭരതനാകട്ടേ, സുപേമ പയോധി = സ്നേഹസമുദ്രമാണ്, ബനീ ബാത ബിഗരന = സംഭവിച്ച കാര്യങ്ങൾ വിഘ്നം വരുത്താനാണ്, ചഹതി ഛല്യ സോധി = ആഗ്രഹിക്കുന്നത്. എന്തെങ്കിലും കൃത്രിമം കണ്ടുപിടിച്ച്, ജതന കരിഅ = പ്രയത്നിക്കണം.

രാമൻ പ്രേമത്തിനു വശഗനായി ധൈര്യം കൈവിട്ടേക്കും. ഭരതനാണെങ്കിൽ രാമനിൽ അഗാധ സ്നേഹം ഉള്ളവനുമാണ്. അഭിഷേക വിഘ്നവും രാമവനവാസവും ഇല്ലാതാക്കി രാമനെ അയോദ്ധ്യയിലേക്കു കൂട്ടിക്കൊണ്ടു പോകാനാണ് ഭരതൻെറ ശ്രമം. ഏതു വിധമെങ്കിലും ഒരു ഉപായം കണ്ടുപിടിച്ച് ഭരതൻെറ ഉദ്യമം പരാജയപ്പെടുത്തണം.

ചൗ:- ബചന സുനത സുരഗുരു മുസ്കാനേ
സഹസ നയന ബിനു ലോചന ജാനേ
കഹ ഗുരു ബാദി ഛോഭു ഛല്യ ഛാഡൂ
ഇഹാം കപട കര ഹോഇഹി ഭാംഡൂ

ബചന സുനത സുരഗുര=വാക്കുകൾ കേട്ട ദേവാചാര്യൻ, മുസുകാനേ സഹസ നയന = ചിരിച്ചു സഹസ്രാക്ഷൻ, ബിനു ലോചന ജാനേ = കണ്ണില്ലാത്തവനെന്നു മനസ്സിലാക്കി, ഗുരു കഹാ ഛോഭ ബാദി=ആചാര്യൻ പറഞ്ഞു:—അങ്ങയുടെ ക്ഷോഭം നിരത്ഥകമാണ്, ഛലു ഛാഡ്ഡു ഇഹാം കപടകര = വ്യാജം കൈവെടിയൂ, ഇവിടെ കപടത്തിൻെറ, ഭാംഡു ഹോഇഹി = രഹസ്യം പരസ്യമാകും

ഇന്ദ്രൻെറ സ്വാത്ഥതൽപരത നിറഞ്ഞ വാക്കുകൾ കേട്ടപ്പോൾ ആചാര്യനു ചിരിവന്നു. അദ്ദേഹം കണ്ണു ആയിരമുള്ള ഇന്ദ്രനെ ഒരു കണ്ണുപോലും ഇല്ലാത്തവനായി കരുതി, ഇപ്രകാരം പറഞ്ഞു:—ഹേ ദേവരാജാവേ, അങ്ങയുടെ ഈ ക്ഷോഭംകൊണ്ടു ഒരു ഫലവും ഇല്ല. വ്യാജം കൈവെടിയൂ. ഇവിടെ കപടത്തിൻെറ രഹസ്യം പരസ്യമാകും.

മായാപതി സേവക സന മായാ
കരൈ ത ഉലടി പരൈ സുരരായാ
തബ കിഛു കീൻഹ രാമരുഖ ജാനീ
അബ കുചാലി കരി ഹോഇഹി ഹാനീ

സുരരായാ, മായാപതി സേവക സന = ഹേ ഇന്ദ്ര, മായാപതിയുടെ സേവകനോടു്, മായാ കരൈ ത ഉലടി പരൈ = മായം കാട്ടുന്ന പക്ഷം അതു തിരിച്ചടിക്കും, രാമരുഖ ജാനീ = രാമൻെറ ഇംഗിതം ഗ്രഹിച്ചു്, തബ കിഛു കീൻഹ=അപ്പോളെന്തെങ്കിലുമൊക്കെ ചെയ്തു എന്നുവെച്ചു്, അബ കുചാലി കരി=ഇപ്പോൾ കൊള്ളരുതായ്മ വല്ലതും കാണിച്ചാൽ, ഹാനീ ഹോഇഹി = ഹാനിയാണുണ്ടാവുക.

ഹേ ഇന്ദ്ര, രാമൻ മായാവല്ലഭനാണ്. അദ്ദേഹത്തിൻെറ സേവകനാണ് ഭരതൻ. ആ ഭരതൻെറ അഭിപ്രായത്തിന്നെതിരായി നാം വ്യാജം വല്ലതും പ്രവത്തിച്ചാൽ അതു പ്രതിലോമ

മായി നമ്മെത്തന്നെ ബാധിക്കും, വിച്ഛിന്നാഭിഷേകവേളയിൽ രാമന്റെ ഇംഗിതം അറിഞ്ഞു് നമുക്കുവേണ്ടി വാണീദേവി ചിലതൊക്കെ ചെയ്തു. അതുപോലെ ഇപ്പോഴും മായം വല്ലതും കാണിച്ചാൽ നമുക്കതുനിമിത്തം ദോഷമാണ് സംഭവിക്കുക

സുനു സുരേസ രഘുനാഥ സുഭാഊ
നിജ അപരാധ രിസാനി ന കാഊ
ജോ അപരാധ ഭഗത കര കരഈ
രാമ രോഷപാവക സോ ജരഈ

സുരേസ സുത നിജ അപരാധ കാഊ=ഇന്ദ്ര, കേൾക്കു തന്റെ നേരെ അപരാധം ചെയ്തവരോടും; രിസാനി രഘുനാഥ സുഭാഊ ന=കോപിക്കുക എന്നതു രാമന്റെ സ്വഭാവമല്ല, ജോ ഭഗത കര അപരാധ കരഈ=എന്നാൽ ഏതൊരുവൻ രാമന്റെ ഭക്തനോടപരാധം പ്രവർത്തിക്കുന്നു, സോ രാമ രോഷ പാവക ജരഈ=അവൻ ശ്രീരാമന്റെ രോഷമാകുന്ന അഗ്നിയിൽ ദഹിക്കുന്നു

ഹേ സുരേന്ദ്ര, കേൾക്കു. രാമനോടെതിരായി ആരെന്തൊക്കെ അപരാധം പ്രവർത്തിച്ചാലും അവരോടു രാമൻ കോപിക്കുകയില്ലെന്നതാണദ്ദേഹത്തിന്റെ പ്രകൃതം. പക്ഷേ അദ്ദേഹത്തിന്റെ ഭക്തന്മാരോടാരെങ്കിലും അപരാധം പ്രവർത്തിച്ചാൽ അദ്ദേഹം അതു ക്ഷമിക്കയുമില്ല. അദ്ദേഹത്തിന്റെ ക്രോധാഗ്നിയിൽ ആ അപരാധി ദഹിക്കും.

ലോകഹു ബേദ ബിദിത ഇതിഹാസാ
യേഹ മഹിമാ ജാനഹി ദുരബാസാ
ഭരത സരിസ കോ രാമ സനേഹീ
ജഗു ജപ രാമ രാമ ജപ ജേഹീ

യേഹ മഹിമാ=ഈ മഹിമ, ലോകഹു ബേദ ഇതിഹാസാ

ബിദിത = ലോകത്തിലും വേദങ്ങളിലും ഇതിഹാസങ്ങളിലും വിദിതമാണ്, ദുരബാസാ ജാനഹിം = ദുർവ്വാസാവും ഇതറിഞ്ഞിട്ടുണ്ട്, ഭരത സരിസ രാമ സനേഹീ കോ = ഭരതന്നു തുല്യം രാമപ്രിയനായി ആരാണുള്ളതു്? ജഗ രാമ ജപ=ലോകം രാമനാമം ജപിക്കുന്നു, രാമ ജേഹി ജപ = രാമനാകട്ടെ ഭരത നാമമും ജപിക്കുന്നു

രാമൻെറ ഭക്തവാത്സല്യ മഹിമ ലൗകികമായും, വൈദിക മായും, ഐതിഹാസികമായും അറിയപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ദുർവ്വാസാവും അതു ഗ്രഹിച്ചിട്ടുണ്ട്. രാമനു ഭരതനിലുള്ളപോലെ ആരെയും സ്നേഹമില്ല. ലോകം മുഴുവൻ രാമ രാമ എന്നു ജപി ക്കുമ്പോഠം രാമൻ ജപിക്കുന്നതു ഭരത നാമമാണ്. [അംബരീഷ രാജാവു ഭഗവൽ ഭക്തനാണ്. അദ്ദേഹം ഏകാദശി വ്രതം അനുഷ്ഠിച്ചു ദ്വാദശി നാഠം പാരണയ്ക്കു തയാറാകെ, ദുർവ്വാസാവ വിടെ സന്നിഹിതനായി. അദ്ദേഹം കുളിച്ചുവന്നിട്ടാകാം പാ രണ എന്നുദ്ദേശിച്ചു രാജാവു കാത്തിരുന്നു. പാരണയ്ക്കു മുഹൂർത്ത മായിട്ടും മഹർഷി സ്നാനം ചെയ്തു മടങ്ങിവരാത്തതു കണ്ടു മഹർഷി യുടെ അസാന്നിധ്യത്തിൽ രാജാവു യഥാകാലം പാരണ നിർവ്വ ഹിച്ചു. മഹർഷി വസ്തുതയറിഞ്ഞു ക്രുദ്ധനായി. അദ്ദേഹത്തി ൻെറ ജടയിൽനിന്നു കൃത്യ പുറപ്പെട്ടു. അംബരീഷനെ രക്ഷി ക്കാൻ സുദർശനവും പ്രത്യക്ഷമായി. സുദർശനം കൃത്യയെ നിഗ്ര ഹിച്ചു ദുർവ്വാസാവിൻെറ പിന്നാലെ പാഞ്ഞു. ഗത്യന്തരമില്ലാ തെ മഹർഷിക്കു അംബരീഷനെത്തന്നെ ഒടുവിൽ ശരണം പ്രാപി ക്കേണ്ടിവന്നു പ്രാണരക്ഷണാർത്ഥം. ഭഗവാൻെറ ഭക്തവാത്സല്യം മഹർഷിക്കു നല്ലപോലെ മനസ്സിലാവുകയും ചെയ്തു.]

ദോ:— മനഹും ന ആനിഅ അമരപതി
രഘുബര ഭഗത അകാജു
അജസു ലോക പരലോക ദുഖ
ദിന ദിന സോക സമാജു

അമരപതി = ഇന്ദ്ര, രഘുബര ഭഗത അകാജു = ശ്രീരാമ ഭക്തനോട്ട അനിഷ്ടം, മനഹും ന ആനിഅ = മനസ്സിൽ പോലും കരുതിപ്പോകരുത്ു്, ലോക അജസ പരലോക = ഇഹത്തിൽ അപയശസ്സും പരലോകത്തിൽ, ദുഖ; സോക ദിന ദിന=ദുഃഖവും ഉണ്ടാകും. ശോകം പ്രതിദിനം, സമാജു = വദ്ധിക്കുകയും ചെയ്യും.

ഹേ, അമരേന്ദ്ര, ശ്രീരാമ ഭക്തനോട്ട അനിഷ്ടം ഭാവിക്കുക പോലും അരുതു്. അങ്ങനെ ഭാവിയ്ക്കുന്നതുകൊണ്ട ഇഹത്തിൽ ദുഷ്കീർത്തിയും പരത്തിൽ ദുഃഖവും ഉണ്ടാകും. ആ ദുഃഖമാകട്ടെ നാൾക്കുനാൾ പെരുകുകയും ചെയ്യും.

ചൗ:- സുന സുരേസ ഉപദേസു ഹമാരാ
രാമഹിം സേവക പരമ പിആരാ
മാനത സുഖ സേവക സേവകാഈ
സേവക ബൈര ബൈരു അധികാഈ

സുരേസ, ഹമാരാ ഉപദേസു സുന = ഇന്ദ്ര, എൻെറ ഉപദേശം കേൾക്കു, രാമഹിം സേവക പരമപിആരാ = രാമനു ഭക്തന്മാർ ഏററവും പ്രിയപ്പെട്ടവരാണു്, സേവക സേവകാഈ സുഖ മാനത = സേവകന്മാക്കു സേവ ചെയ്യുന്നതു സുഖമായിട്ടാണദ്ദേഹം ഗണിക്കുന്നതു്, സേവക ബൈര = സേവകന്മാരോട്ട വൈരമാരെങ്കിലും ഭാവിക്കുന്നതു്, ബൈരു അധികാഈ = അദ്ദേഹത്തിൻെറ വിരോധം അധികമാക്കുകയാണു് ചെയ്യുക

ഇന്ദ്ര, എൻെറ ഉപദേശം കേൾക്കു ഭക്തന്മാരിൽ രാമൻ ഏററവും പ്രീതനാണു് ഭക്തദാസ്യം സുഖാവഹമായി അദ്ദേഹം പരിഗണിക്കുന്നു അദ്ദേഹത്തിൻെറ ഭക്തന്മാരോട്ട ആരെങ്കിലും വിരോധം കാണിച്ചാൽ അവരുടെ നേരെ ഭഗവാനു വൈരം വദ്ധിക്കും.

ജദ്യപി സമ നഹിം രാഗ ന രോഷൂ
ഗഹഹിം ന പാപ പൂന ഗുന ദോഷൂ

കരമ പ്രധാന ബിസ്വ കരി രാഖാ
ജോ ജസ കരൈ സോ തസ ഫല ചാഖാ

ജദ്യപി സമ രാഗ നഹിം ന രോഷൂ=രാമൻ സമദർശിയാണ് അദ്ദേഹത്തിനു രാഗമോ ദ്വേഷമോ ഇല്ല, പാപപുന്യ ഗുന ദോഷ്യ ന ഗഹഹിം = പാപവും പുണ്യവും ഗുണവും ദോഷവും കൈക്കൊള്ളുന്നില്ല, ബിസ്വ കരമ പ്രധാന കരി രാഖാ= വിശ്വത്തെ കർമ്മപ്രധാനമാക്കിയാണ് വെച്ചിരിക്കുന്നതു്, ജോ ജസ കരൈ തസ ഫല ചാഖാ = ആരെന്തു പ്രവർത്തിക്കുന്നു അവനതിൻേറതായ ഫലവും ലഭിക്കുന്നു.

രാമൻ സമദർശിയാണ്. അദ്ദേഹത്തിനു രാഗദ്വേഷങ്ങളില്ല. പാപപുണ്യങ്ങളും ഗുണദോഷങ്ങളും അദ്ദേഹം കൈക്കൊള്ളുന്നില്ല. എന്തുകൊണ്ടെന്നാൽ പ്രപഞ്ചത്തെ അദ്ദേഹം കർമ്മപ്രധാനമാക്കിയാണ് വെച്ചിരിക്കുന്നതു്. ആരേതുവിധത്തിലുള്ള കർമ്മം ചെയ്യുന്നു, അവനു അതിൻേറതായ ഫലവും സിദ്ധിക്കുന്നു.

തദപി കരഹിം സമബിഷമ ബിഹാരാ
ഭഗത അഭഗത ഹൃദയ അനുസാരാ
അഗുന അലേപ അമാന ഏകരസ
രാമു സഗുന ഭഏ ഭഗത പ്രേമബസ

തദപി ഭഗത അഭഗത = എങ്കിൽക്കൂടിയും ഭക്തന്മാരുടേയും അഭക്തന്മാരുടേയും, ഹൃദയ അനുസാരാ = ഹൃദയത്തിന്നനുസരിച്ചു്, സമ ബിഷമ ബിഹാരാ കരഹിം = സമവിഷമ ലീല ചെയ്യുന്നുണ്ടു്, അഗുന അലേപ അമാന ഏകരസ = നിർഗ്ഗുണനും അലേപനും, അഹങ്കാരരഹിതനും ഏകരസനുമായ, രാമു ഭഗത പ്രേമബസ=രാമൻ ഭക്തന്മാരിലുള്ള പ്രേമത്തിനു വശഗനായിട്ടു്, സഗുന ഭഏ = സഗുണനായിരിക്കുന്നു.

രാമൻ സമദർശിയാണെങ്കിൽ കൂടിയും ഭക്തന്മാരുടെയും

ഭക്തി ഹീനരുടെയും ഹൃദയഗതിസ്ഥനസൃതമായി അനുകൂലവും പ്രതികൂലവുമായ നിലപാടെടുക്കുന്നുണ്ട്. അദ്ദേഹം നിർഗ്ഗുണനും അലേപനും അഹങ്കാരരഹിതനും ഏക രസനമാണ്. താദൃശനായ രാമൻ ഭക്തവാത്സല്യത്തിനു വിധേയനായി സഗുണനായി അവതരിച്ചിരിക്കുന്നു.

രാമ സദാ സേവക രുചി രാഖീ
ബേദ പുരാന സാധു സുര സാഖീ
അസ ജിയ ജാനി തജഹു കുടിലാഈ
കരഹു ഭരത പദ പ്രീതി സുഹാഈ

രാമ സദാ സേവക രുചി രാഖീ = രാമൻ സദാ സേവകാഭീഷ്ടം നോക്കുന്നവനാണ്, സാഖീ ബേദ പുരാന സാധു = ഇതിനു സാക്ഷികളാണ് വേദങ്ങളും പുരാണങ്ങളും സജ്ജനങ്ങളും, സുര, അസ ജിയ ജാനി = ദേവന്മാരും ഈ വസ്തുത മനസ്സിലാക്കി, കുടിലാഈ തജഹു ഭരത പദ = കുടിലത ഉപേക്ഷിച്ച് ഭരത തൃപ്പാദത്തിൽ, സുഹാഈ പ്രീതി കരഹു = സുന്ദരമായ പ്രീതി പ്രദർശിപ്പിക്കുക

ഭക്താഭീഷ്ടം നോക്കുന്നവനാണ് എപ്പോഴുകാലത്തും രാമൻ. വേദങ്ങളും പുരാണങ്ങളും സജ്ജനങ്ങളും ദേവന്മാരും ഇതിന്നു സാക്ഷികളുമാണ്. ഈ യാഥാർത്ഥ്യം ഗ്രഹിച്ചു കുടിലത വെടിഞ്ഞു ഭരത തൃപ്പാദത്തിൽ സുന്ദരപ്രേമം പ്രകാശിപ്പിക്കുക.

ദോ:– രാമ ഭഗത പരഹിത നിരത
പരദുഖ ദുഖീ ദയാല
ഭഗത സിരോമനി ഭരത തേം
ജനി ഡരപഹു സുരപാല

സുരപാല ഭരത = ഇന്ദ്ര, ഭരതൻ, രാമ ഭഗത പരഹിത്

നിരത = രാമന്റെ ഭക്തനും, പരഹിത തല്പരനും, പരദുഖ ദുഖീ ദയാല = പരദുഃഖത്തിൽ ദുഃഖിതനും ദയാലുവുമാണ്, ഭഗത സിരോമനി തേം = ആ ഭക്തശിരോമണിയെപ്പററി, ജനി ഡരപഹു = അങ്ങു ഒട്ടും ഭയപ്പെടേണ്ട.

ഇല്ല, ഭരതൻ രാമന്റെ ഭക്തനാണ്; പരഹിതത്തിൽ ഭരതനും, പരദുഃഖത്തിൽ ദുഃഖിതനും ദയാലുവുമാണ്. ആ ഭക്തശിരോമണിയെപ്പററി അങ്ങു ഒട്ടും ഭയപ്പെടേണ്ട.

ചൗ:- സത്യസന്ധ പ്രഭു സുരഹിത കാരീ
ഭരത രാമ ആയസു അനുസാരീ
സ്വാരഥ ബിബസ ബികല തുംഹ ഹോഹു
ഭരതു ദോസു നഹിം രാഉര മോഹു

പ്രഭു സത്യസന്ധ=രാമൻ സത്യസന്ധനാണ്, സുരഹിത കാരീ, ഭരത = ദേവന്മാക്കു ഹിതം ചെയ്യുന്നവനുമാണ്. ഭരതനാകട്ടെ, രാമ ആയസു അനുസാരീ = രാമന്റെ കല്പന അനുസരിക്കുന്നവനുമാണ്, തുംഹ സ്വാരഥ ബിബസ=അങ്ങു തൻ കാര്യപ്രസക്തനായിട്ട്, ബികല ഹോഹു; ഭരതു ദോസു നഹിം= വ്യാകുലനായിത്തീരുന്നു. ഭരതൻ നിർദ്ദോഷിയാണ്, രാഉര മോഹു = അങ്ങയുടെ മോഹമാണിതൊക്കെ.

ദശരഥന്റെ പ്രതിജ്ഞ പാലിക്കാതെ പിൻവാങ്ങി രാമൻ അയോദ്ധ്യക്കു പോകുകയില്ല വിശേഷിച്ചും അദ്ദേഹം അവതരിച്ചിരിക്കുന്നതുതന്നെ ദേവകാര്യാത്ഥമാണ്. രാമന്റെ കല്പനയെന്തോ അതനുസരിക്കുക മാത്രമേ ഭരതൻ ചെയ്യൂ. രാമന്റെ ഹിതം അറിയാതെ ഭരതൻ രാമനെ എന്തിനും പ്രേരിപ്പിക്കുകയും ഇല്ല അങ്ങു സ്വാത്ഥപരതന്ത്രനായി മോഹം നിമിത്തം വ്യഥിതനാകുകയാണ്. ഭരതൻ നിർദ്ദോഷിയാണിക്കാര്യത്തിൽ.

സുനി സുരബര സുരഗുര ബരബാനീ
ഭാ പ്രമോദ മന മിടി ഗലാനീ

ബരഷി പ്രസൂന ഹരഷി സുരരാഊ
ലഗേ സരാഹന ഭരത സുഭാഊ

സുര ഗുരബര ബാനീ സുനി=ബൃഹസ്പതിയുടെ ശ്രേഷ്ഠവാക്കുകാം കേട്ടു്, സുരബര മന പ്രമോദ ഭാ=ഇന്ദ്രൻെറ മനസ്സിൽ സന്തോഷമുണ്ടായി, ഗലാനീ മിടി=ദുശ്ചിന്തയും ഒഴിഞ്ഞു, സുരരാഊ ഹരഷി=ഇന്ദ്രൻ പ്രസന്നനായി, പ്രസൂന ബരഷി=പൂമഴ ചൊരിഞ്ഞു്, ഭരത സുഭാഊ സരാഹന ലഗേ=ഭരതൻെറ സ്വഭാവത്തെ ശ്ലാഘിക്കാൻ തുടങ്ങി.

ദേവാചാര്യനായ വ്യാഴത്തിൻെറ വിശിഷ്ടാഭിപ്രായം കേട്ട ഇന്ദ്രൻ പ്രസന്നനായി. അദ്ദേഹത്തിൻെറ ദുശ്ചിന്തയും ശമിച്ചു. പ്രസന്നനായ അണ്ടർകോൻ പൂമഴ ചൊരിഞ്ഞു ഭരതൻെറ സ്വഭാവം ശ്ലാഘിക്കാനും തുടങ്ങി.

ഏഹി ബിധി ഭരത ചലേ മഗ ജാഹീം
ദസാ ദേഖി മുനി സിദ്ധ സിഹാഹീം
ജബഹിം രാമു കഹി ലേഹിം ഉസാസാ
ഉമഗത പേമ മനഹൂം ചഹൂം പാസാ

ഏഹി ബിധി ഭരത മഗ ചലേ ജാഹീം=ഇപ്രകാരം ഭരതൻ വഴി നടന്നുകൊണ്ടിരുന്നു, ദസാ ദേഖി മുനി സിദ്ധ=ഭരതൻെറ സ്ഥിതികണ്ടു് മുനിമാരും സിദ്ധന്മാരും, സിഹാഹീം; ജബഹിം രാമു ലേഹിം=ശ്ലാഘിച്ചു. എപ്പോാം അദ്ദേഹം രാമൻെറ പേർ എടുത്തു, കഹി ഉസാസ=പറഞ്ഞു ശ്വാസനം തുടങ്ങിയോ അപ്പോാം, മനഹൂം ചഹൂം പാസാ പേമ ഉമഗത=നാലു ഭാഗത്തും പ്രേമം കവിഞ്ഞു ഒഴുകിയോ എന്നു തോന്നും.

ഭരതൻ ഇപ്രകാരം ചിത്രകൂടത്തിലേക്ക പൊയ്ക്കൊണ്ടിരുന്നു. ഭരതൻെറ സ്ഥിതി കണ്ടു മുനിമാരും സിദ്ധന്മാരും ഭരതനെ പ്രകീത്തിച്ചു അദ്ദേഹം രാമൻെറ പേർ എടുത്തു പറഞ്ഞു ഉച്ഛ്വസി

ച്ചപ്പോഠം നാല്വ ഭാഗത്തും ഭക്തി വഴിഞ്ഞു പ്രവഹിച്ചതായി തോന്നി.

ദ്രവഹിം ബചന സുനി കലിസ പഷാനാ
പുരജന ഷേമ ന ജാഇ ബഖാനാ
ബീച ബാസ കരി ജമുനഹിം ആഏ
നിരഖി നീരു ലോചന ജല ഛാഏ

ബചന സുനി = രാമ രാമ എന്നിങ്ങനെ ഭരതൻ ഉച്ചരിക്കുന്നതു കേട്ട്, കലിസ പഷാനാ ദ്രവഹിം = വജ്രവും കല്ലും കൂടി ദ്രവിച്ചു, പുരജന പേമ ബഖാനാ ന ജാഇ = നഗര നിവാസികളുടെ പ്രേമം വർണ്ണിക്കാനാവാതെ വന്നു, ബീച ബാസ കരി ജമു നഹിം ആഏ = ഇടയ്ക്കിടക്കു തങ്ങി, യമുനാനദീതീരത്തു ഭരതൻ എത്തിയപ്പോഠം, നീരു നിരഖി ലോചന ജല ഛാഏ = അതിലെ ജലം കണ്ടു അദ്ദേഹത്തിൻെറ നേത്രങ്ങഠം ജലപൂർണ്ണങ്ങളായി.

രാമ, രാമ എന്നിങ്ങനെ പ്രേമവിവശനായ ഭരതൻ ഉച്ചരിക്കുന്ന ആ മനോഹരാക്ഷരങ്ങഠം ശ്രവിച്ച വജ്രവും കല്ലും കൂടി അലിഞ്ഞുപോയി. നാഗരികന്മാർക്കു ഭരതനോടു തോന്നിയ പ്രേമമാകട്ടെ അവർണ്ണ്യമായിരുന്നു ഇടയ്ക്കിടക്കു തങ്ങിയും വിശ്രമിച്ചും ഭരതൻ യമുനാനദിയുടെ കരയിലെത്തി ആ പവിത്ര സരിത്തിലെ ജലം കണ്ടപ്പോഠം ഭരതൻെറ നേത്രങ്ങളിൽ നീർ നിറഞ്ഞു.

ദോ:— രഘുബരബരന ബിലോകി
ബര ബാരി സമേതസമാജ
ഹോത മഗന ബാരിധി ബിരഹ
ചഢേ ബിബേക ജഹാജ

രഘുബര ബരന ബരബാരി ബിലോകി = ശ്രീരാമൻെറ പൂമെയ്യിൻെറ നിറത്തോടു സമാനമായ യമുനയിലെ വിശിഷ്ട

ജലം വിക്ഷിച്ച്, സമാജ സമേത ബിരഹബാരിധി = പരിവാരസമേതനായ ഭരതൻ രാമ വിയോഗമാകുന്ന സമുദ്രത്തിൽ, മഗന ഹോത ബിബേകജഹാജ ചഢേ = മുഴുകി വിവേകമാകുന്ന കപ്പലിൽ കേറി.

ശ്രീരാമൻെറ ശ്യാമളവണ്ണത്തോടു സമാനമാണ് യമുനയിലെ ജലം. ആ ജലം കണ്ടപ്പോഠം ഭരതനു പൂവ്വാധികം അക്ഷമയുണ്ടായി. അദ്ദേഹത്തിനു രാമവിയോഗം ദുസ്സഹമായി. ആ വിയോഗമാകുന്ന സമുദ്രത്തിൽ അദ്ദേഹം ആമഗ്നനായി. ആ വിധത്തിൽ നശിക്കവാനിടയാകാതെ ജ്ഞാനമാകുന്ന കപ്പൽ അദ്ദേഹം കണ്ടെത്തി, ആ കപ്പലിൽ കേറി രക്ഷ പ്രാപിച്ചു. രാമനെ സന്ദശിക്കാൻ ഇനി കാലതാമസമില്ല എന്ന വിചാരം അദ്ദേഹത്തെ രാമവിരഹ വ്യാകുലതയിൽനിന്നു് നിയന്ത്രിച്ചു.

ചൗ:- ജമുന തീര തേഹി ദിന കരി ബാസൂ
ഭയേഉ സമയ സമ സബഹീം സുപാസൂ
രാതിഹിം ഘാട ഘാട കീ തരനീ
ആഈം അഗനിത ജാഹിം ബരനീ

തേഹി ദിന ജമുന തീര = അന്നത്തെ ദിവസം യമുനാതീരത്തിൽ, ബാസൂകരി സമയ സമ സബഹിം=വസിച്ച് സമയോചിതം എല്ലാവരും; സുപാസൂ ഭയേഉ; രാതിഹിം = വിശ്രാന്തരായി ഭവിച്ചു. രാത്രിതന്നെ, ഘാട ഘാട കീ തരനീ ആഈം= കടവുകഠം തോറം നിരവധി തോണികളെത്തി, ജാഹിം ന ബരനീ അഗനിത=വണ്ണിക്കാനാവാത്തത്ര അസംഖ്യങ്ങളായിരുന്നു ആ തോണികഠം.

ഭരതനും പരിവാരങ്ങളും അന്നുരാത്രി യമുനാതീരത്തിൽ വിശ്രമിച്ചു. പ്രഭാതത്തിൽ നദിക്കക്കരെ പറവാൻ ആഗ്രഹിക്കുന്ന അവക്ക് കടവുകഠംതോറം അവൎണ്ണ്യങ്ങളായ അസംഖ്യം തോണികഠം വന്നു് കാലേകൂട്ടി സ്ഥലം പിടിച്ചതായി കാണാൻ കഴിഞ്ഞു.

പ്രാത പാര ഭഏ ഏകഹി ഖേവാ
തോഷേ രാമസഖാ കീ സേവാ
ചലേ നഹാഇ നദിഹി സിരുനാഈ
സാഥ നിഷാദ നാഥ ദോഉ ഭാഈ

പ്രാത ഏകഹി ഖേവാ പാര ഭഏ=പ്രഭാതത്തിൽ ഓരോരുത്തരും തോണിയിൽ കേറി മറുകരയെത്തി, രാമ സഖാ കീ സേവാ തോഷേ=ഗുഹൻെറ സേവനത്താൽ എല്ലാവരും സന്തുഷ്ടരായി, ദോഉ ഭാഈ നഹാഇ നദിഹി=ഭരത ശത്രുഘ്നന്മാർ സ്നാനം ചെയ്തു് യമുനാനദിയെ, സിരുനാഈ നിഷാദ നാഥ സാഥ=പ്രണമിച്ചു് നിഷാദരാജാവുമൊന്നിച്ചു്, ചലേ=യാത്ര ചെയ്തു.

പ്രഭാതത്തിൽ എല്ലാവരും തോണിയിൽ കേറി യമുനാനദിയുടെ മറുകരയെത്തി ഗുഹൻെറ സേവനത്താൽ എല്ലാവരും സന്തുഷ്ടരായി. ഭരതശത്രുഘ്നന്മാർ യമുനയിൽ നീരാടി നദിയെ പ്രണമിച്ചു നിഷാദരാജാവായ ഗുഹനുമൊന്നിച്ചു യാത്ര തുടന്നു

ആഗേം മുനിബര ബാഹന ആഛേ
രാജസമാജ ജാഇ സബ പാഛേ
തേഹി പാഛേ ദോഉ ബംധു പയാദേ
ഭൂഷന ബസന ബേഷ സുഠി സാദേ

ആഗേം മുനിബര ബാഹ ന ആഛേ=എല്ലാററിലും മുമ്പിലായി വസിഷ്ഠൻെറ ശ്രേഷ്ഠവാഹനം പൊയ്ക്കൊണ്ടിരുന്നു, പാഛേ സബ രാജ സമാജ ജാഇ=പിന്നിലായി എല്ലാ രാജകീയ പരിവാരങ്ങളും യാത്രചെയ്തു, തേഹി പാഛേ ദോഉ ബംധു=അതിനും പിന്നിലായി ഭരതശത്രുഘ്നന്മാർ, ഭൂഷന ബസന സുഠി സാദേ=വസ്ത്രാഭരണങ്ങളാൽ സാമാന്യം നല്ല

വേഷത്തിൽ, പയാദേ = കാൽനടയായും സഞ്ചരിച്ചു.

എല്ലാവൎക്കും മുമ്പിൽ വസിഷ്ഠൻെറ ശ്രേഷ്ഠവാഹനം; അതിനുപിന്നിൽ തുടരെത്തുടരെ രാജകീയ വാഹനങ്ങളിൽ കുടുംബപരിവാരങ്ങൾ; അതിന്നു പിന്നിലായി സാധാരണ വസ്ത്രാഭരണങ്ങളാൽ അലംകൃതരായ ഭരതശത്രുഘ്നന്മാർ കാൽനടയായി നടന്നു

സേവക സുഹൃദ സചിവസുത സാഥാ
സുമിരത ലഷന സീയ രഘുനാഥാ
ജഹം ജഹം രാമബാസ ബിസ്രാമാ
തഹം തഹം കരഹിം സപ്രേമ പ്രനാമാ

സേവക സുഹൃദ സചിവസുത സാഥാ = സേവകന്മാരും, സ്നേഹിതന്മാരും, മന്ത്രിപുത്രന്മാരും ഒന്നിച്ചുണ്ട്. അവർ, ലഷന സീയരഘുനാഥാ സുമിരത = രാമലക്ഷ്മണന്മാരേയും സീതയേയും സ്മരിച്ചു, ജഹം ജഹം രാമ ബാസ ബിസ്രാമാ = എവിടെയെവിടെ രാമൻ വസിക്കുകയും വിശ്രമിക്കുകയുമുണ്ടായോ, തഹം തഹം സപ്രേമ = അവിടയെല്ലാം പ്രേമപൂൎവ്വം. പ്രനാമാ കരഹിം = പ്രണമിക്കുകയും ചെയ്തിരുന്നു.

ഭൃത്യന്മാരും സുഹൃത്തുക്കളും മന്ത്രികുമാരന്മാരും യാത്രയിൽ ഒന്നിച്ചുതന്നെയുണ്ട് അവരെല്ലാം രാമലക്ഷ്മണന്മാരേയും സീതയേയും സ്മരിച്ചും, എവിടെയെല്ലാം രാമൻ വസിക്കുകയും വിശ്രമിക്കുകയും ചെയ്തോ ആ സ്ഥലങ്ങളെയെല്ലാം പ്രണമിച്ചും യാത്ര തുടൎന്നു.

ദോ:— മഗബാസീ നരനാരി
സുനിധാമകാമ തജി ധാഇ
ദേഖി സരൂപ സനേഹ സബ
മുദിത ജനമ ഫല്യ പാഇ

മഗബാസീ നരനാരി സുനി = വഴിയ്ക്കരികിൽ വസിക്കുന്ന പുരുഷന്മാരും സ്ത്രീകളും ഭരതശത്രുഘ്നന്മാർ വരുന്നുണ്ടെന്നു കേട്ട്,

  

ധാമകാമ തജി ധാഇ=വീട്ടുവേലകറം ഉപേക്ഷിച്ച് ഓടി യെത്തി; സബ സനേഹ സരൂപ ദേഖ=എല്ലാവരും പ്രേമവും സ്വരൂപവും കണ്ട്, ജനമഫല്യ പാഇ മുദിത=ജന്മലാഭം പ്രാപിച്ച് സന്തുഷ്ടരായി.

വഴിയുടെ സമീപ സ്ഥലങ്ങളിൽ കഴിഞ്ഞുകൂടുന്ന എല്ലാ ജനങ്ങളും ഭരതശത്രുഘ്നന്മാരുടെ ആഗമനം ഉണ്ടെന്നുകേട്ട്, വീട്ടു ജോലികളെല്ലാം നിറുത്തിവെച്ച് സന്ദർശനാർത്ഥം ഓടിയെത്തി. എല്ലാവരും ഭരതൻെറ പ്രേമവും സ്വരൂപവും കണ്ട് ജന്മലാഭ മടഞ്ഞു സന്തുഷ്ടരായി ഭവിച്ചു.

ചൗ:- കഹഹിം സപ്രേമ ഏക ഏക പാഹീം
രാമലഷന സഖിഹോഹിം കീ നാഹീം
ബയ ബപു ബരന രൂപു സോഇ ആലീ
സീല സനേഹ സരിസ സമ ചാലീ

സപ്രേമ ഏക ഏക പാഹീം=പ്രേമപൂർവ്വം ഒരുവളോടൊരുവറം, കഹഹിം:- സഖി=പറഞ്ഞു: — 'ഹേ തോഴി, രാമലഷന ഹോഹിം കീ നാഹീം? = ഇവർ രാമലക്ഷ്മണന്മാർ തന്നെയോ അഥവാ അല്ലേ?' ആലീ, ബയ, ബപു ബരന,= സഖി, പ്രായവും, ശരീരവും നിറവും, രൂപു സോഇ==രൂപവും അവരെപ്പോലെതന്നെ, സീല സനേഹ സരിസ=ശീലവും സ്നേഹവും സദൃശം, ചാലീ സമ=നടത്തവും തുല്യം.

ആഗതമാരായ സ്ത്രീകളിൽ ചിലർ ചിലരോട് ഇങ്ങനെ പറയുന്നുണ്ട്: 'സഖി, ഇപ്പോറം ഇവിടെ വന്നിട്ടുള്ളവർ രാമ ലക്ഷ്മണന്മാരോ, അതല്ല വേറെ വല്ലവരുമോ? പ്രായവും, ദേഹവും, നിറവും, സൗന്ദര്യവും അവരേപ്പോലെതന്നെ, ശീലവും സ്നേഹവും നടത്തവും ഒന്നുപോലെതന്നെ.

ബേഷു ന സോ സഖി സീയ ന സംഗാ
ആഗേം അനീ ചലീ ചതുരംഗാ

നഹിം പ്രസന്നമുഖ മാനസ ഖേദാ
സഖി സംദേഹ ഹോഇ ഏഹിഭേദാ

സഖി, ബേഷു സോ ന=ഹേ ചങ്ങാതി, വേഷം അതുപോലെയല്ല, സംഗ സീയ ന; ആഗേം=കൂടെ സീതയും ഇല്ല ഇവരുടെ മുമ്പിലായി, ചതുരംഗാ അനീ ചലീ=ചതുരംഗസേന പോയിട്ടുണ്ട്, മുഖ പ്രസന്ന നഹിം=മുഖം പ്രസന്നമല്ല, മാനസ ഖേദാ=മനസ്സിന് ഖേദവും ഉണ്ട്, സഖി; ഏഹി ഭേദാ=തോഴി, ഈ അന്തരം. സംദേഹ ഹോഇ=സംശയം ഉണ്ടാകുന്നു,

ചങ്ങാതി, രാമലക്ഷ്മണന്മാരുടെ വേഷംപോലെയല്ല ഇവരുടെ വേഷം. പോരെങ്കിൽ കൂടെ സീതയും ഇല്ല. ഇവരുടെ മുമ്പിലായി ഒരു ചതുരംഗ സൈന്യം പൊയ്ക്കൊണ്ടിരിക്കുന്നു. മാത്രമല്ല ഇവരുടെ മുഖത്തിന് പ്രസന്നതയില്ല ഇവരെന്താ വ്യഥിതർപോലെ കാണപ്പെടുന്നു. രാമലക്ഷ്മണന്മാൎക്കും ഇവൎക്കും തമ്മിലുള്ള അന്തരം നോക്കുമ്പോഠം എനിക്കു സന്ദേഹം തോന്നുന്നു .

താസു തരക തിയഗന മന മാനീ
കഹഹിം സകല തോഹി സമ ന സയാനീ
തേഹി സരാഹി ബാനീ ഫുരി പൂജീ
ബോലീ മധുര ബചന തിയ ദൂജീ

താസു തരക തിയഗന മനമാനീ=അവരുടെ വാദ പ്രതിവാദം സ്ത്രീ സമൂഹത്തിൻെറ അറിവിൽപ്പെട്ടു, സകല കഹഹിം= എല്ലാവരും പറയാൻ തുടങ്ങി: – തോഹി സമ സയാനീ ന= നിങ്ങഠംക്കു തുല്യം ചതുരമാർ ആരുംതന്നെയില്ല, തേഹി സരാഹി ഫുരീ ബാനീ=അവരെ ശ്ലാഘിച്ചുകൊണ്ടും യഥാൎത്ഥമായ അഭിപ്രായം, പൂജീ ദൂജീതിയ=സമാദരിച്ചുകൊണ്ടും രണ്ടാമതൊരു

സ്ത്രീ, മധുര ബചന ബോലീ = മധുരവാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—

ആ സഖീമാരുടെ വാദപ്രതിവാദം മററ സ്ത്രീകളുടെ ശ്രദ്ധക്കു വിഷയമായി. അവരെല്ലാവരും ഇങ്ങനെ പറഞ്ഞു:- നിങ്ങൾക്കു തുല്യം ചതുരമാരായി ആരുമില്ല. അവരെ ശ്ലാഘിച്ചും അവരുടെ യഥാർത്ഥാഭിപ്രായം സമാദരിച്ചും മറെറാരുവൾ മധുരവാക്കുകളാൽ ഇപ്രകാരം പറഞ്ഞു:—

കഹി സപ്രേമ സബ കഥാ പ്രസംഗൂ
ജേഹി ബിധി രാമരാജ രസ ഭംഗൂ
ഭരതഹി ബഹുരി സരാഹന ലാഗീ
സീല സനേഹ സുഭായ സുഭാഗീ

ജേഹി ബിധി രാമ രാജ രസ ഭംഗൂ = ഏതു പ്രകാരമാണ് രാമനു രാജ്യം ലഭിക്കാനിടയാകാതെ വന്നതെന്നൊക്കെയുള്ള, സബ കഥാ സപ്രേമ പ്രസംഗൂ കഹി = എല്ലാ കഥയും പ്രേമപൂർവ്വം പറഞ്ഞു്, ബഹുരി സുഭാഗീ ഭരതഹി=അനന്തരം മഹാ ഭാഗ്യശാലിയായ ഭരതൻെറ, സീല സനേഹ സുഭായ = ശീലത്തേയും സ്നേഹത്തേയും സ്വഭാവത്തേയും, സരാഹന ലാഗീ = ശ്ലാഘിക്കാൻ തുടങ്ങി

വിച്ഛിന്നാഭിഷേകം തുടങ്ങിയ എല്ലാ ചരിത്രവും പ്രേമപൂർവ്വം അവർ പറഞ്ഞു്, അനന്തരം മഹാ ഭാഗ്യശാലീയായ ഭരതനേയും, അദ്ദേഹത്തിൻെറ ശീലം, സ്വഭാവം, സ്നേഹം എന്നിവയേയും അവർ പുകഴ്ത്താനും തുടങ്ങി.

ദോ:— ചലത പയാദേ ഖാത ഫല
പിതാ ദീൻഹ തജി രാജു
ജാത മനാവന രഘുബരഹിം
ഭരത സരിസ കോ ആജു

പിതാ ദീൻഹ രാജു തജി=അച്ഛൻ കൊടുത്ത രാജ്യം ഉപേക്ഷിച്ച്, രഘുബരഹിം മനാവന=ശ്രീരാമനെ പ്രസന്നനാക്കാൻ, ഫല ഖാത പയാദേ=വന്യാഹാരം ഭക്ഷിച്ചുകൊണ്ട് കാൽനടയായി, ചലത ജാത; സരിസ=ഭരതൻ നടക്കുന്നുണ്ട്. (ആ ഭരതനു) സദൃശനായി, ആജു കോ?=ഇന്നു ആരാണുള്ളത്?

പിതാവിനാൽ നൽകപ്പെട്ട രാജ്യം ഉപേക്ഷിച്ച്, ശ്രീരാമന്റെ രോഷം നശിപ്പിച്ചു അനുഗ്രഹത്തെ പ്രസന്നനാക്കി യഥാർത്ഥാവസ്ഥ ബോദ്ധ്യപ്പെടുത്താൻ വന്യാഹാരം ഭക്ഷിച്ചു പാദചാരിയായി ഭരതൻ വന്നിരിക്കുകയാണ്. ഏതാദൃശനായ ഭരതനു തുല്യനായി ലോകത്തിൽ ആരുണ്ട്?

ചൗ:- ഭായപ ഭഗതി ഭരത ആചരനൂ
കഹത സുനത ദുഖ ദൂഷന ഹരനൂ
ജോ കിഛു കഹബ ഥോര സഖി സോഈ
രാമബംധു അസ കാഹേ ന ഹോഈ

ഭരത ഭായപ ഭഗതി=ഭരതന്റെ സൗഭ്രാത്രത്തേയും ഭക്തിയേയും, ആചരനൂ കഹത സുനത=അനുഷ്ഠാനങ്ങളേയും വർണ്ണിക്കുന്നതും കേൾക്കുന്നതും തന്നെ, ദുഖ ദൂഷന ഹരനൂ = ദുഃഖനാശകവും പാതകഹരവുമാണ്, സഖി ജോ കിഛു കഹബ= സഖീ, ഭരതനെപ്പററി എന്തെങ്കിലും പറയാമെന്നുവച്ചാൽ, സോഈ ഥോര=അത് യഥാർത്ഥത്തിലുള്ളതിനെ അപേക്ഷിച്ചു എത്രയോ കുറച്ചേ ആയിരിക്കു, രാമബംധു അസ കാഹേ ന ഹോഈ= ശ്രീരാമന്റെ സഹോദരൻ ഇങ്ങനെയല്ലാതെ വേറെ ങ്ങനെയാകാനാണ്?

ഭരതന്റെ സൗഭ്രാത്രവും ഭക്തിയും അനുഷ്ഠാനങ്ങളും വർണ്ണിക്കുന്നതും കേൾക്കുന്നതും ദുഃഖനാശകവും പാപഹരവുമാണ്. ഹേ, സഖി, ഭരതന്റെ യഥാർത്ഥ ഗുണങ്ങൾ നാം പറയുന്നതിലും എത്രയോ അധികമാണ്. അതു വർണ്ണ്യവുമല്ല ശ്രീരാമന്റെ

സഹോദരനിൽ ഇത്തരം മററുമപ്പ്രാതെ മററന്താണണ്ടോവുക!

ഹമ സബ സാനുജ ഭരതഹിം ദേഖേ
ഭ ഇൻഹ ധന്യ ജുവതീജന ലേഖേ
സുനി ഗുന ദേഖി ദസാ പഛരിതാഹീം
കൈകഇ ജനനി ജോഗു സുതു നാഹീം

ഹമ സബ സാനുജ ഭരതഹിം ദേഖ = നമ്മളെല്ലാവരും അനുജ സമേതനായ ഭരതനെ കണ്ടു്, ജുവതീജന ലേഖേ=സ്ത്രീ ജനങ്ങളായ നമ്മൾ, ധന്യ ഭഇൻഹ; ഗുന സുനി = ധന്യന്മാരായി ഭവിച്ചിരിക്കുന്നു ഭരതൻെറ ഗുണങ്ങൾ കേട്ടും, ദസാ ദേഖി= സ്ഥിതി കണ്ടും, സുതു കൈകഇ ജനനി ജോഗു നാഹീം=മകൻ, കൈകേയി അമ്മക്ക പിറക്കേണ്ടവനല്ല എന്നു, പഛരിതാഹീം= വ്യസനിച്ചും കൊണ്ടിരുന്നു

നമ്മളെല്ലാം ശത്രുഘ്ന സമേതനായ ഭരതനെ സന്ദർശിക്കുകയാൽ ധന്യമാരായി ഭവിച്ചിരിക്കുന്നു ഭരതൻെറ ഗുണങ്ങൾ കേട്ടും ഭക്തി പ്രഭാവം കണ്ടും സ്ത്രീകളെല്ലാം വ്യസനപൂർവ്വം ഇങ്ങനെ പ്രസ്താവിച്ചു:— 'ആ കൈകേയി അമ്മക്ക പുത്രനാകേണ്ടവനല്ല, ഈ ഭരതൻ.'

കോഉ കഹ ദൂഷനു രാനിഹി നാഹിന
ബിധി സബു കീൻഹ ഹമഹിം ജോ ദാഹിന
കഹം ഹമ ലോക ബേദ ബിധി ഹീനീ
ലഘുതിയ കുല കര തൂതി മലീനീ

കോഉ കഹ രാനിഹി ദൂഷനു നാഹിന = ചില സ്ത്രീകൾ പറഞ്ഞു, റാണിക്ക ഒരു ദോഷവും ഇല്ല, ജോ ഹമഹിം ദാഹിന സബു = യാതൊന്നു നമുക്ക അനുകൂലമാകുന്നമോ അതൊക്കെ ബിധി കീൻഹ=വിധാതാവു ചെയ്തുകഴിഞ്ഞിരിക്കുന്നു. കഹം

ഹമ ലോക ബേദബിധി ഹീനീ = നമ്മുടെ സ്ഥിതിയെന്തു്? ലോകാചാര പ്രകാരവും വേദാചാര പ്രകാരവും ഹീനന്മാരാണു് നമ്മൾ, കുല കര തുതി മലീനീ = നമ്മുടെ കുലവും നമ്മുടെ കർമ്മങ്ങളും ഹീനങ്ങളാണു്.

ബസഹിം കുദേസ കുഗാംവ കുബാമാ
കഹം യേഹ ദേഖു പുന്യ പരിനാമാ
അസ അനംദു അചിരിജു പ്രതിഗ്രാമാ
ജനു മരുഭൂമി കലപതരു ജാമാ

കുഗാംവ കുദേസ ബസഹിം = നമ്മൾ കുത്സിതമായ ദേശത്തു വസിക്കുന്നു കുത്സിതഗ്രാമത്തിൽ. കുബാമാ; യേഹ ദരസക ഹം = നിന്ദിതരുമാണു് നാം ഇദ്ദേഹത്തെ ദർശിക്ക എന്ന കാര്യം എവിടെ? പുന്യപരിനാമാ = സുകൃത പരിപാകംകൊണ്ടേ ഇത്തരം ദർശനം സാദ്ധ്യമാകയുള്ളൂ; മരുഭൂമി കലപതരു ജാമാ ജനു അസ അനംദ അചിരിജു = മരുഭൂമിയിൽ കല്പകവൃക്ഷം മുളച്ചാലെന്നപോലെ ഒരാനന്ദവും ആശ്ചര്യവും, പ്രതിഗ്രാമാ = ഓരോ ഗ്രാമത്തിലുമുണ്ടായി

സ്ത്രീകളുടെ കൂട്ടത്തിലുള്ള ചിലർ പറഞ്ഞു: 'എന്തിനാണു് കൈകേയി റാണിയെ കുറ്റം പറയുന്നതു്? അവൾക്കു് ഒരു ദോഷവും ഇല്ല. നമുക്കു് നന്മക്കാണു് വിധി ഇങ്ങനെയൊക്കെ പ്രവർത്തിച്ചതു്, (അല്ലെങ്കിൽ രാമലക്ഷ്മണന്മാരെയും സീതയെയും ഭരതശത്രുഘ്നന്മാരെയും ഒരു നോക്കു കാണാൻ ഈ ജന്മം നമുക്കു സാധിക്കുമോ) നമ്മുടെ സ്ഥിതി എന്താണെന്നു് ഒന്നാലോചിച്ചു നോക്കു ലൗകികാചാരപ്രകാരവും വൈദികാചാര പ്രകാരവും നമ്മൾ ഹീനരാണു്. നമ്മുടെ കുലവും മലിനം; നമ്മുടെ കർമ്മങ്ങളും മലിനങ്ങൾ കുത്സിതമായ ഒരു പ്രദേശത്തു ദുഷിച്ച ഒരു ഗ്രാമത്തിലാണു് നമ്മുടെ വാസം എല്ലാവരാലും നിന്ദിക്കപ്പെട്ടവരുമാണു് ഭരതനെ ദർശിക്കാനിടയാവുക എന്ന

കാര്യം എവിടെ? വളരെയധികം പുണ്യം ചെയ്തവർക്കേ ഇന്നാത്'രി ദർശനം സിദ്ധിക്കുള്ളു,' മരുഭൂമിയിൽ കല്പകവൃക്ഷം മുളച്ചാൽ എന്തൊരു വിധമായ ആനന്ദവും ആശ്ചര്യവുമാണോ ഉണ്ടാവുക അതുപോലൊരു അവസ്ഥാവിശേഷം ആ വഴിയുടെ ഗ്രാമങ്ങളിലെല്ലാം ഉണ്ടായി.

ദോ:- ഭരത ദരസു ദേഖത ഖുലേഉ
മഗലോഗൻഹ കര ഭാഗ്യ
ജനു സിംഹല ബാസിൻഹ ഭയേഉ
ബിധി ബസ സുലഭ പ്രയാഗ്യ

ബിധി ബസ=വിധിവശരായ, സിംഹല ബാസിൻഹ പ്രയാഗ്യ=ലങ്കാ നിവാസികൾക്ക പ്രയാഗാ പുണ്യതീർത്ഥം, ജനുസുലഭ ഭയേഉ=സുലഭമായിത്തീർന്നാലെന്നവണ്ണം, ഭരത ദരസു ദേഖത=ഭരതനെ കാണാനിടയായതുകൊണ്ട്, മഗലോഗൻഹ കരഭാഗ്യ ഖുലേഉ=വഴികളുടെ സമീപത്തു വസിക്കുന്നവരായ ജനങ്ങൾക്ക ഭാഗ്യാനുഗ്രഹം ഉണ്ടായി

വിധിവിവശരായ ലങ്കാനിവാസികൾക്ക് പ്രയാഗാ പുണ്യതീർത്ഥം സുലഭമായാൽ എങ്ങനെയോ അതുപോലെ ഭരതനെ കണ്ടതുകൊണ്ട് വഴിയരികിൽ വസിക്കുന്ന അനേകം ജനങ്ങൾക്ക ഭാഗ്യത്തിന്റെ കവാടനിരോധം തീർന്നുകിട്ടി

ചൗ:- നിജഗുണ സഹിത രാമഗുന ഗാഥാ
സുനത ജാഹിം സുമിരത രഘുനാഥാ
തീരഥ മുനി ആശ്രമ സുരധാമാ
നിരഖി നിമജ്ജഹിം കരഹിം പ്രനാമാ

നിജഗുന സഹിത രാമഗുന = സ്വഗുണങ്ങളുടെ കൂടെത്തന്നെ രാമന്റെ ഗുണങ്ങളുടെ, ഗാഥാ സുനത രഘുനാഥാ

സുമിരത=കഥയും കേട്ടുകൊണ്ടും രാമനെ സ്മരിച്ചുകൊണ്ടും (ഭരതൻ), ജാഹിം; തീരഥ മുനി ആശ്രമ=പൊയ്ക്കൊണ്ടിരുന്നു: തീർത്ഥങ്ങളും മുനിമാരുടെ ആശ്രമങ്ങളും, സുരധാമ നിരഖി നിമജ്ജഹിം=ദേവാലയങ്ങളും വീക്ഷിച്ചും, പവിത്ര ജലത്തിൽ സ്നാനം ചെയ്തും, പ്രനാമ കരഹിം=പ്രണാമം ചെയ്തു

സഗുണ കഥകളുടെ കൂടെത്തന്നെ ശ്രീരാമൻെറ ഗുണങ്ങളുടെ ചരിത്രവും ശ്രദ്ധിച്ചും, രാമനെ ധ്യാനിച്ചും തീർത്ഥങ്ങളും മുനിവാടങ്ങളും ദേവാലയങ്ങളും സന്ദർശിച്ചും പവിത്ര ജലത്തിൽ നീരാടിയും പ്രണാമം ചെയ്തും ഭരതൻ സഞ്ചരിച്ചു

മനഹിം മന മാംഗഹിം ബര ഏഹൂ
സീയരാമ പദപദുമ സനേഹൂ
മിലഹിം കിരാത കോല ബന ബാസീ
ബൈഖാനസ ബടു ജതീ ഉദാസീ

സീയരാമപദപദുമ സനേഹൂ=സീതാരാമ പാദപത്മങ്ങളിൽ പ്രേമമുണ്ടാകട്ടെ എന്ന, ഏഹു ബര മനഹിം മനമാംഗഹിം= ഈ വരം ഭരതൻ ഉള്ളുകളിലെ അർത്ഥിക്കുകയും ചെയ്തിരുന്നു,' ബന ബാസീ കിരാത കോല ബൈഖാനസ=വനവാസികളായ കിരാതന്മാരേയും, കോലന്മാരേയും, വൈഖാനസന്മാരേയും, ബടു ജതീ ഉദാസീ = ബ്രഹ്മചാരികളേയും, യതികളേയും, സന്യാസിമാരേയും ഭരതൻ സന്ദർശിക്കയുണ്ടായി.

സീതാരാമ തൃപ്പാദങ്ങളിൽ പ്രേമമുണ്ടാകണമേ എന്ന വരം ഭരതൻ അർത്ഥിച്ചു അദ്ദേഹം വഴിയിൽവെച്ചു കിരാതന്മാരും, വാനപ്രസ്ഥന്മാരും ബ്രഹ്മചാരികളും യതികളും സന്യാസിമാരുമായി സമ്മേളിച്ചിരുന്നു.

കരി പ്രനാമ പൂഛഹിം ജേഹി തേഹീ
കോഹി ബന ലഷന രാമ ബൈദേഹീ

തേ പ്രഭു സമാചാര സബ കഹഹീം
ഭരതഹിം ദേഖി ജനമ ഫല്യ ലഹഹീം

പ്രനാമു കരി ജേഹി തേഹി = അവരെ പ്രണമിച്ച ഭരതൻ ആരോടെല്ലാമാണൊ ചോദിക്കുന്നമോ അവരെ, പൂഛഹിം കേഹി ബന ലഷന = ചോദിച്ചിരുന്നു, ഏതു വനത്തിലാണ് ലക്ഷ്മണനം, രാമ ബൈദേഹീ; തേ പ്രഭു സമാചാര സബ കഹഹിം= രാമനും സീതയും വസിക്കുന്നതെന്ന്. അവർ ശ്രീരാമനെ സംബന്ധിച്ച എല്ലാ വൃത്താന്തവും ഭരതനോട് പറയുകയും ചെയ്തു, ഭരതഹിം ദേഖി ജനമ ഫല്യ=ഭരതനെ സന്ദർശിച്ച ജന്മസാഫല്യം, ലഹഹീം = അടഞ്ഞു

ഏതു വനത്തിലാണ് രാമലക്ഷ്മണന്മാരും സീതയും വസിക്കുന്നതെന്നു ഭരതൻ; അവരോടെല്ലാം ചോദിക്കേണ്ടവിധത്തിൽ ചോദിച്ചു മനസ്സിലാക്കി രാമനെക്കുറിച്ചുള്ള വൃത്താന്തമെല്ലാം അവർ ഭരതനെ കേൾപ്പിച്ചു ഭരത സന്ദർശനം കൊണ്ടു അവർ ജന്മസാഫല്യം നേടുകയും ചെയ്തു.

ജേ ജന കഹഹിം കുസല ഹമ ദേഖേ
തേ പ്രിയ രാമ ലഷന സമ ലേഖേ
ഏഹി ബിധി ബൂഝത സബഹിം സുബാനീ
സുനത രാമ ബനബാസ കഹാനീ

ഹമ കുസല ദേഖേ = ഞങ്ങൾ രാമനെ കുശലിയായി കാണുകയുണ്ടായി എന്നു, ജേ ജന കഹഹിം തേ = ആരെല്ലാം ഭരതനോട് പറയുകയുണ്ടായോ അവരെ, രാമ ലഷന സമ ലേഖേ= ഭരതൻ രാമലക്ഷ്മണന്മാർക്കു തുല്യം പ്രിയപ്പെട്ടവരായി പരിഗണിച്ചു, ഏഹി ബിധി സബഹിം = ഇപ്രകാരം എല്ലാവരോടും ഭരതൻ, സുബാനീ ബൂഝത = കോമളവാണികളാൽ ചോദിക്കുകയും, രാമ ബന ബാസ കഹാനീ സുനത = രാമൻെറ വനവാസ കഥ കേൾക്കുകയും ചെയ്തു.

ഞങ്ങാം രാമനെ കുശലിയായി കാണുകയുണ്ടായി എന്നു ഭരതനോടു ആരെല്ലാം പറയുകയുണ്ടായിട്ടുണ്ടോ അവരെയെല്ലാം ഭരതൻ, രാമലക്ഷ്മണന്മാർക്ക തുല്യം പ്രിയപ്പെട്ടവരായി കരുതി. ഇപ്രകാരം സന്ദർശക ലോകത്തോടെല്ലാം കോമളവാണികളാൽ ഭരതൻ ചോദിക്കുകയും അവർ പറഞ്ഞു് രാമൻെറ വനവാസ കഥ കേൾക്കുകയും ചെയ്തു.

ദോ:- തേഹി ബാസര ബസി പ്രാതഹീ
ചലേ സുമിരി രഘുനാഥ
രാമ ദരസ കീ ലാലസാ
ഭരത സരിസ സബ സാഥ

തേഹി ബാസര ബസി പ്രാതഹീ = അന്നങ്ങനെ കഴിച്ചു കൂട്ടി പിറെറ ദിവസം പ്രഭാതത്തിൽ ഭരതൻ, രഘുനാഥ സുമിരി ചലേ = രാമനെ സ്മരിച്ചു യാത്ര തുടന്നു, ഭരത രാമ ദരസ കീ ലാലസാ സരിസ സബ സാഥ = ഭരതനു രാമനെ ദർശിക്കാനുള്ള അത്യാസക്തിക്കു് തുല്യമായിത്തന്നെ കൂടെയുള്ളവക്കും (അത്യാസക്തി) ഉണ്ടായിരുന്നു.

അന്നു ആ വിധത്തിൽ വസിച്ചു പിറെറ ദിവസം പ്രഭാതത്തിൽ പരിവാര സമേതം ഭരതൻ പ്രയാണം തുടന്നു രാമനെ സന്ദർശിക്കുന്നതിൽ ഭരതനു എത്രമാത്രം വെമ്പലുണ്ടോ അത്രത്തോളം തന്നെ വെമ്പൽ അദ്ദേഹത്തിൻെറ കൂടെയുള്ളവക്കും ഉണ്ടു്.

ചൗ:- മംഗല സഗുന ഹോഹിം സബ കാഹൂ
ഫരകഹിം സുഖദ ബിലോചന ബാഹൂ
ഭരതഹി സഹിത സമാജ ഉഛാഹൂ
മിലിഹഹിം രാമു മിടിഹി ദുഖ ദാഹൂ

സബ കാഹൂ മംഗല സഗുന ഹോഹിം = എല്ലാവക്കും ശുഭശകുനങ്ങളുണ്ടായി, സുഖദ ബിലോചന ബാഹൂ ഫരകഹിം=

സുഖപ്രദങ്ങളായി കണ്ണുകളും കൈകളും സ്ഫുരിച്ചു, സഹിത സമാജ ഭരത = പരിവാര സമേതനായ ഭരതനു്, രാമു മിലിഹഹിം = രാമ സമാഗമമുണ്ടാകും, ദുഖ ദാഹു മിടിഹഹി = ദുഃഖദാഹം ശമിക്കും എന്ന, ഉഛരാഹു = വിചാരത്താൽ ഉത്സാഹം അങ്കരിക്കുകയും ചെയ്തു.

എല്ലാ വക്കും ശുഭനിമിത്തങ്ങളുണ്ടായി സുഖപ്രദ സൂചകങ്ങളായി കണ്ണുകളും ബാഹുക്കളും സ്ഫുരിച്ചു രാമ സമാഗമം സിദ്ധിക്കും; സർവ്വ ദുഃഖവും തീരും എന്ന വിചാരത്താൽ പരിവാര സമേതനായ ഭരതൻ ഉത്സുകനായി ഭവിച്ചു.

കരത മനോരഥ ജസ ജിയ ജാകേ
ജാഹിം സനേഹ സുരാ സബ ഛാകേ
സിഥില അംഗപഗ മഗ ഡഗി ഡോലഹിം
ബിഹബല ബചന പേമബസ ബോലഹിം

ജാകേ ജിയ ജസ = ആരുടെ മനസ്സിൽ എങ്ങനെ തോന്നുന്നു അവൻ അങ്ങനെ, മനോരഥ കരത; സബ = മനോരഥം പ്രകടിപ്പിക്കുന്നു. എല്ലാവരും, സനേഹ സുരാ ഛാകേ = സ്നേഹലഹരിയിൽ മുഴുകി, ജാഹിം അംഗ സിഥില = യാത്രചെയ്തുകൊണ്ടിരിക്കയാണു്. അവരുടെ ദേഹങ്ങൾ ശിഥിലങ്ങളായിട്ടുണ്ടു്, മഗ പഗ ഡഗി ഡോലഹിം = വഴിയിൽ കാലുകൾ ആടിയാടിക്കൊണ്ടിരിക്കുന്നുണ്ടു്, പേമബസ ബിഹബല ബചന ബോലഹിം = പ്രേമവശഗരായി വിഹ്വല വചനങ്ങൾ പറയുകയും ചെയ്യുന്നുണ്ടു്.

മനസ്സിൽ തോന്നുന്നതനുസരിച്ചു എല്ലാവക്കും അഭിലാഷങ്ങൾ രൂപം കൊള്ളുന്നു എല്ലാവരും സ്നേഹലഹരിയിൽ മുഴുകി യാത്ര ചെയ്യുന്നു അവരുടെ ദേഹം തളൻകഴിഞ്ഞു; കാലുകൾക്ക ഇടച്ചു സംഭവിച്ചു; പ്രേമ വിവശരായി അവർ വിഹ്വല വാക്കുകൾ പറയുകയും ചെയ്യുന്നു.

രാമ സഖാ തേഹി സമയ ദേഖാവാ
സൈലസിരോമനി സഹജ സുഹാവാ
ജാസു സമീപ സരിത പയതീരാ
സീയസമേത ബസഹിം ദോഉ ബീരാ

തേഹി സമയ രാമ സഖാ = ആ സമയത്തു് രാമമിത്രമായ ഗുഹൻ, സഹജ സുഹാവാ=പ്രകൃത്യാതന്നെ സുന്ദരവും, സൈല സിരോമനി = പർവ്വത ശിരോരത്നവുമായ ചിത്രകൂടത്തെ, ദേഖാ വാ = ഭരതനു കാട്ടിക്കൊടുത്തു, ജാസു സമീപ = ആ ചിത്രകൂട ത്തിനു സമീപത്തുള്ള, പയ സരിത തീരാ = പയസ്വിനീ നദി യുടെ തീരത്തിലാണു്, സീയ സമേത ദോഉ ബീരാ ബസഹിം= സീതാസമേതരായ രാമലക്ഷ്മണന്മാർ വസിക്കുന്നതു്.

ഏതൊന്നിനു സമീപത്തുകൂടി ഒഴുകുന്ന പയസ്വിനീ നദി യുടെ തീരത്തിൽ രാമലക്ഷ്മണന്മാരും സീതയും അധിവസിക്കുന്നു ണ്ടോ, പ്രകൃത്യാതന്നെ മനോഹരവും പർവ്വത ശിരോരത്നവുമായ ആ ചിത്രകൂടാദ്രി, ശ്രീരാമ സുഹൃത്തായ ഗുഹൻ ഭരതനു കാട്ടി ക്കൊടുത്തു

ദേഖി കരഹിം സബ ദംഡ പ്രനാമാ
കഹി ജയ ജാനകി ജീവന രാമാ
പ്രേമമഗന അസ രാജ സമാജൂ
ജനു ഫിരി അവധ ചലേ രഘുരാജൂ

ദേഖി സബ ദംഡപ്രനാമാ കരഹിം = കണ്ടു് എല്ലാവരും ദണ്ഡവൽ പ്രണമിച്ചു, ജയ ജാനകി ജീവന രാമാ = ജയ, ജാനകി ജീവന, രാമ എന്നിങ്ങനെ, കഹി രഘുരാജു അവധ= അവർ ഘോഷിച്ചു ശ്രീരാമൻ അയോധ്യയിലേക്കു, ജനു ഫിരി ചലേ അസ=മടങ്ങിച്ചെന്നാലെന്നവണ്ണം, രാജ സമാജു പ്രേമമഗന = രാജകീയാംഗങ്ങളെല്ലാം പ്രേമത്തിൽ മുഴുകി.

ഹേ ജാനകീ ജീവന, ഹേ, രാമ അങ്ങു ജയിച്ചാലും ജയിച്ചാലും എന്നിങ്ങനെ ഉദ്ഘോഷിച്ചുകൊണ്ടും എല്ലാവരും ചിത്രകൂടാദ്രി സന്ദർശിച്ചു ദണ്ഡപ്രണാമം ചെയ്തു രാമൻ അയോദ്ധ്യയിലേക്ക മടങ്ങിച്ചെന്നാൽ കൊട്ടരം മുഴുവൻ എപ്പ്രകാരം ആനന്ദഭരിതമായിത്തീരുമോ അപ്രകാരം രാജപരിവാരങ്ങളെല്ലാം പ്രേമസാഗരത്തിൽ നിമഗ്നരായി ഭവിച്ചു.

ദോ:- ഭരത പ്രേമു തേഹി സമയ ജസ
തസ കഹി സകൈ ന സേഷു
കബിഹി അഗമ ജിമി ബ്രഹ്മ സുഖു
അഹമമ മലിന ജനേഷു

തേഹി സമയ ഭരത പ്രേമു ജസ = ആ സമയത്തു ഭരതനുണ്ടായ പ്രേമം ഏതുപ്രകാരത്തിലായിരുന്നു, തസ സേഷു കഹി ന സകൈ=അതു ആദിശേഷനുംകൂടി വർണ്ണിക്കാൻ സാദ്ധ്യമല്ല, അഹമമ മലിന ജനേഷു = അഹന്തയാലും മമതയാലും മലിനരായ മനുഷ്യർക്ക്, ജിമി ബ്രഹ്മസുഖു കബിഹി=ബ്രഹ്മാനന്ദം എപ്രകാരമോ അപ്രകാരം ഭരത പ്രേമം കവികാംക്ഷം. അഗമ= അപ്രാപ്യംതന്നെയായിരുന്നു.

ചിത്രകൂടാദ്രി കണ്ടപ്പോഠം ഭരതനുണ്ടായ ഭക്തി എപ്രകാരമെന്നു വർണ്ണിക്കാൻ ഫണീന്ദ്രനുപോലും സാദ്ധ്യമല്ല. അഹന്തകൊണ്ടും മമതകൊണ്ടും മലിനരായ മനുഷ്യർക്ക് ബ്രഹ്മാനന്ദം എങ്ങനെ അപ്രാപ്യമോ അപ്രകാരം കവികാംക്ഷം ഭരതപ്രേമവർണ്ണനം അഗമ്യമായിരുന്നു.

ചൗ:- സകല സനേഹ സിഥില രഘുബരകേം
ഗഏ കോസ ദുഇ ദിനകര ഢരകേം
ജല ഥല ദേഖി ബസേ നിസേബിതേ
കീൻഹ ഗവന രഘുനാഥ പിരീതേ

ദിനകര ഢരകേം=സൂര്യാസ്തമനംവരെ, ദ്വൈ കോസ ഗഏ സകല രണ്ടു ക്രോശംമാത്രം നടക്കേണ്ട യാത്രക്കാർ കഴിഞ്ഞുള്ള എന്നാവത്തക്കവണ്ണം എല്ലാവരും, രഘുബരഹേം സനേഹ സിഥില=ശ്രീരാമനോടുള്ള സ്നേഹം ഹേതുവാൽ ശിഥിലരായി ഭവിച്ച അനന്തരം, ജലഥല ദേഖി ബസേ ബീതേ നിസി=ജലവും സ്ഥലവും വാസയോഗ്യമായിരിക്കുന്നു എന്നു കണ്ടു് ആ വിധമുള്ളേടത്തു വസിക്കുകയും അങ്ങനെ രാത്രി നയിക്കുകയും ചെയ്തു, രഘുനാഥ പിരീതേ=രാമപ്രിയന്മാരായ ഭരതശത്രുഘ്നന്മാർ അടുത്ത പ്രഭാതത്തിൽത്തന്നെ ഗവന കീൻഹ=ശ്രീരാമസന്നിധിയിലേക്കു പുറപ്പെട്ടു

ശ്രീരാമനോടുള്ള സ്നേഹം നിമിത്തം ശിഥിലശരീരരായി ഭവിച്ച അവർ ഒരു പകലിടകൊണ്ടു് രണ്ടു ക്രോശം ദൂരമേ സഞ്ചരിക്കാനായുള്ളു. ജലസൗകര്യവും സ്ഥലസൗകര്യവും ഒരുപോലെ കണ്ട ഇടത്തു അവർ താവളമടിച്ചു രാത്രി കഴിച്ചുകൂട്ടി. ശ്രീരാമപ്രേമികളായ അവർ പിറ്റേദിവസം പ്രഭാതത്തിൽത്തന്നെ പ്രയാണം തുടർന്നു

ഉഹാം രാമു രജനീ അവസേഷാ
ജാഗേ സീയ സപന അസ ദേഖാ
സഹിത സമാജ ഭരത ജനു ആഏ
നാഥ ബിയോഗ താപ തന താഏ

ഉഹാം രാമു രജനീ അവസേഷാ ജാഗേ=(ഇനി രാമനെ പിന്തുടരുക) രാമൻ ചിത്രകൂടത്തിൽ അല്പം, രാത്രി ബാക്കിയുള്ളപ്പോൾ ഉണർന്നു, സീയ=സീത, സഹിത സമാജ ഭരത ജനു ആഏ=പരിവാരസമേതനായി ഭരതൻ വന്നതുപോലെയും, നാഥ ബിയോഗ താപ=ശ്രീരാമന്റെ വിയോഗത്താൽ ഉണ്ടായ താപം, തന താഏ അസ സപന ദേഖാ=ഭരതന്റെ ശരീരത്തെ തപിപ്പിച്ചുകൊണ്ടിരിക്കുന്നതായും ഇങ്ങനെയൊരു സ്വപ്നംകണ്ടു.

ശ്രീരാമൻ ചിത്രകൂടത്തിൽ രാത്രി അവസാനിക്കാൻ അല്പ നേരം ബാക്കിയുള്ളപ്പോൾ ഉണർന്നു ആ സമയത്തു് പരിവാര സമേതനായി ഭരതൻ വന്നതുപോലെയും ശ്രീരാമൻെറ വേർപാടുനിമിത്തം ഭരതൻെറ ശരീരം തപിച്ചുകൊണ്ടിരിക്കുന്നതായും സീത സ്വപ്നംകണ്ടു.

സകല മലിന മന ദീന ദുഖാരീ
ദേഖീം സാസു ആന അനുഹാരീ
സുനി തിയ സപന ഭരേ ജല ലോചന
ഭഏ സോച ബസ സോച ബിമോചന

സകല മന മലിന=എല്ലാവരുടേയും മനസ്സു മലിനമായിരിക്കുന്നു, ദീന ദുഖാരീ=ദീനരും ദുഃഖിതരുമാണു്, സാസു ആന അനുഹാരീ ദേഖീം=ശ്വശ്രുക്കന്മാരും ഒന്നിച്ചു വരുന്നതായി സ്വപ്നം കണ്ടു, സിയ സപന സുനി = സീതയുടെ സ്വപ്നത്തെപ്പററി കേട്ട് രാമൻെറ ലോചന ജല ഭരേ = കണ്ണുകളിൽ നീർ നിറഞ്ഞു, സോച ബിമോചന = ചിന്താവിമോചകനായ അദ്ദേഹം, സോച ബസ ഭഏ = ചിന്താവശനായി ഭവിച്ചു.

എല്ലാവരുടെയും മനസ്സു മലിനമാണു്. ദീനരും ദുഃഖിതരുമാണു് സകലരും. ശ്വശ്രുക്കന്മാരും അവരെ അനുകരിച്ചു കൂടെ വരുന്നതായും സീത കണ്ടു സീതയുടെ സ്വപ്നത്തെക്കുറിച്ചു കേട്ടു രാമൻ ബാഷ്പ പൂർണ്ണങ്ങളായ നേത്രങ്ങളോടുകൂടിയവനായി ഭവിച്ചു ചിന്താ വിമോചകനായ രാമൻ ചിന്താവിവശനായിത്തീർന്നു. (രാമൻ പറഞ്ഞു:—)

ലഷന സപന യഹ നീക നഹോഈ
കഠിന കുചാഹ സുനാഇഹി കോഈ
അസ കഹി ബംധു സമേത നഹാനേ
പൂജി പുരാരി സാധു സനമാനേ

ലഷന യഹ സപന നീക നഹോഈ = ലക്ഷ്മണ, ഈ സ്വപ്നം നല്ലതല്ല, കോഈ കഠിന കുചാഹ സുനാഇഹി=എന്തെങ്കിലും കഠിനമായ അനിഷ്ടം കേൾക്കാനിടവരും, അസ കഹി ബംധു സമേത = ഇങ്ങനെ പറഞ്ഞു് സഹോദര സമേതനായി, നഹാനേ പുരാരി പൂജി സാധു സനമാനേ = സ്നാനം ചെയ്തു് ശിവനെ പൂജിക്കുകയും സന്യാസിമാരെ സൽകരിക്കുകയും ചെയ്തു.

ശ്രീരാമൻ പറഞ്ഞു:— ലക്ഷ്മണ, സീത കണ്ട സ്വപ്നം ശുഭസൂചകമല്ല. ഏതോ വലിയ ഒരനിഷ്ടം കേൾക്കാനിടവരും. ഇത്രയും പറഞ്ഞു രാമൻ ലക്ഷ്മണനൊന്നിച്ച് സ്നാനം ചെയ്തു മഹാദേവനെ പൂജിച്ചു സന്യാസിമാരെ സൽക്കരിച്ചു. (ദുസ്വപ്ന ദോഷ പരിഹാരത്തിന്നാണ് തീർത്ഥ സ്നാനവും ശിവപൂജയും മററും)

ഛം:- സനമാനി സുരമുനി ബംദി
ബൈഠേ ഉതര ദിസി ദേഖത രഹേ
നഭ ധൂരി ഖഗ മൃഗ ഭൂരി ഭാഗേ
സകല പ്രഭു ആശ്രമ ഗഏ
തുലസീ ഉഠേ അവലോകി കാരനു
കാഹ ചിത സചകിത ഭഏ
സബ സമാചാര കിരാത
കോലൻഹി ആഇ തേഹി അവസര കഹേ

സുരമുനി സനമാനി = ദേവന്മാരേയും മുനിമാരേയും സൽകരിച്ച്, ബംദി ബൈഠേ ഉതര ദിസി = വന്ദിച്ച് സമീപം തന്നെ ഇരുന്നു് വടക്കേ ദിക്കിലേക്കു, ദേഖത രഹേ, നഭ ധൂരി = നോക്കി ആകാശം ധൂളിയാൽ നിറഞ്ഞുകഴിഞ്ഞിരിക്കുന്നു, ഭൂരി ഖഗ മൃഗ സകല = നിരവധി പക്ഷികളും മൃഗങ്ങളുമെല്ലാം, ഭാഗേ പ്രഭു ആശ്രമ = പരിഭ്രാന്തങ്ങളായി പാഞ്ഞു രാമന്റെ ആശ്ര

മത്തിലേക്ക വന്നു. തുലസീ അവലോകി ഉരോ = തുളസീദാസൻ പറയുന്നു, ഈ കാഴ്ചകൾ കണ്ട രാമൻ എഴുന്നേററു, കാരന കാഹ ചിത = കാരണമെന്തെന്നറിയാതെ മനസ്സ്, സചകിത ഭയ = ചകിതാവസ്ഥയായോട്ട കൂടിയതായി ഭവിച്ചു, തേഹി അവസര കിരാത = ആ അവസരത്തിൽ കിരാതന്മാരും, കോലൻഹി ആയു സബ സമാചാര=കോലന്മാരും വന്നു എല്ലാ വൃത്താന്തവും, കഹേ = രാമനോട്ട പറഞ്ഞു:

ദേവന്മാരേയും മുനിമാരേയും സൽകരിച്ച് പ്രണാമം ചെയ്തു അവരുടെ സമീപം തന്നെ ഇരുന്നു വടക്കേദിക്കിലേക്ക രാമൻ നോക്കി. അന്തരീക്ഷം പൊടികൊണ്ട നിറഞ്ഞിട്ടുണ്ട്. പക്ഷി കളും മൃഗങ്ങളുമെല്ലാം പരിഭ്രാന്തങ്ങളായി രാമൻെറ ആശ്രമത്തി ലേക്ക പറന്നുവന്നു. തുളസീദാസൻ പറയുന്നു, ഈ കാഴ്ചകൾ കണ്ട എഴുന്നേററ് കാരണമെന്തെന്നറിയാതെ രാമൻെറ മനസ്സ ചകിതമായി ഭവിച്ചു ആ അവസരത്തിൽ കിരാതന്മാരും കോലന്മാരും വന്നു എല്ലാ വൃത്താന്തവും രാമനെ ധരിപ്പിച്ചു

സോ:- സുനത സുമംഗല ബൈന മന
പ്രമോദ തന പുലക ഭര
സരദ സരോരുഹ നൈന
തുലസീ ഭര സനേഹ ജല

സുമംഗല ബൈന സുനത = സുമംഗളപ്രദങ്ങളായ വാക്കുകൾ കേൾക്കേ, മന പ്രമോദ തന = രാമൻെറ മനസ്സ ഏററവും പ്രസന്നവും ശരീരം, പുലക ഭര=പുളകിതവുമായി, തുലസീ= തുളസീദാസൻ പറയുന്നു: - സരസ സരോരുഹ = ശരൽക്കാല ത്തെ സരോരുഹങ്ങൾക്ക സമാനങ്ങളായ, നൈന സനേഹ ജല ഭരേ = നയനങ്ങൾ സ്നേഹാശ്രു പൂർണ്ണങ്ങളായി

കോലന്മാരും കിരാതന്മാരും പറഞ്ഞ മംഗളപ്രദങ്ങളായ വാക്കുകൾ കേട്ട രാമൻെറ മനസ്സ ഏററവും പ്രസന്നവും ശരീരം

പുളകിതനുമായി. തുളസീദാസൻ പറയുന്നു, രാമൻെറ ശാരദ സരോരുഹ തുല്യങ്ങളായ തൃക്കണ്ണുകൾ സന്തോഷാശ്രുക്കളാൽ പരിപൂർണ്ണങ്ങളായി ഭവിച്ചു

ചൗ:- ബഹുരി സോച ബസ ഭേ സിയ രവനു
കാരന കവന ഭരത ആഗവനു
ഏക ആഇ അസ കഹാ ബഹോരീ
സേന സംഗ ചതുരംഗ നഥോരീ

സിയരവനു ബഹുരി സോചി ബസഭേ=സീതാരമണൻ പിന്നേയും ചിന്താവശഗനായി, ഭരത ആഗവനു കാരന കവന=ഭരതൻെറ വരവിനു കാരണം എന്താകാം? ബഹോരീ ഏകീ ആഇ അസകഹാ=പിന്നീട്ട് ഒരുവൻ വന്നു് ഇങ്ങനെ പറഞ്ഞു;- സംഗ ചതുരംഗ സേനാ നഥോരീ=കൂടെ ചതുരംഗ സേനയും കുറച്ചൊന്നുമല്ല ഉള്ളതു്.

സീതാരമണനായ രാമൻ പിന്നേയും ചിന്താവശഗനായി;- 'ഭരതൻെറ ആഗമനത്തിനു കാരണമെന്താണു്?' ഈ അവസരത്തിൽ ഒരുവൻ വന്നു രാമനോടിങ്ങനെ പറഞ്ഞു:- 'ധാരാളം ചതുരംഗസേനയുമുണ്ടു് കൂടെ'

സോ സുനി രാമഹിം ഭാ അതിസോചൂ
ഇത പിതുബച ഉത ബംധു സംകോചൂ
ഭരത സുഭാഉ സമുഝി മനമാഹീം
പ്രഭു ചിതഹിത ഥിതി പാവന നാഹീം

സോ സുനി രാമഹിം അതി സോചൂ ഭാ=അതുകേട്ടു് രാമനു് അത്യധികം ചിന്തയുണ്ടായി, ഇത പിതുബചഃ; ഉത ബംധു സംകോചൂ=ഇവിടെ പിതൃവാക്യം; അവിടെ സഹോദരൻെറ ധൈര്യക്ഷയം, ഭരത സുഭാഉ മനമാഹീം=ഭരതൻെറ സ്വഭാവം മനസ്സിൽ, സമുഝി പ്രഭുചിത=ഗ്രഹിച്ചിട്ടുള്ള രാമൻെറ ഹൃദ

യം, ഹി്ത ഥിതി നാഹിം ചാഹത = സ്വഹിത സ്ഥിതിയിൽ ഉറച്ച നില്ക്കുകയുണ്ടായില്ല.

ഭരതനൊന്നിച്ച വമ്പിച്ചൊരു സേനയും ഉണ്ട എന്നു കേട്ട പ്പോൾ രാമൻ പൂർവ്വാധികം ചിന്താഗ്രസ്തനായിത്തീൻ. രാമനാ കട്ടെ പിതൃവാക്യം ശരിയായി അനുഷ്ഠിക്കാൻ ഉറച്ചിരിക്കേ സഹോദരനായ ഭരതനു അക്കാര്യത്തിലെന്തിനു ധൈര്യക്ഷയ മുണ്ടാകണം! ഭരതനെ രാമനു നന്നായറിയാം രാമനെ ഭരതനും അറിയാം. എന്നാലും ഭരതൻെറ പുറപ്പാടിൽ രാമനു, ചാഞ്ച ല്യം ഉണ്ടായി ഭരതനെക്കുറിച്ചുള്ള സ്വാഭിപ്രായത്തിൽ ഉറച്ച നില്ക്കാൻ രാമനു കഴിവുണ്ടായില്ല.

സമാധാന തബ ഭാ യഹ ജാനേ
ഭരതു കഹേ മഹം സാധു സയാനേ
ലഷന ലഖേഉ പ്രഭു ഹൃദയ ഖംഭാരൂ
കഹത സമയസമ നീതിബിചാരൂ

ഭരതു സാധു സയാനേ = ഭരതൻ വിശിഷ്ടനും പ്രഗത്ഭനു മാണ്, കഹേ മഹം യഹ ജാനേ തബ = എൻെറ ആജ്ഞയ്ക്കു വിധേയനുമാണ്. ഇതറിഞ്ഞു് ആ അവസരത്തിൽ രാമനും സമാധാന ഭാ = സമാധാനമുണ്ടായി, പ്രഭു ഹൃദയ ഖംഭാരൂ = രാമൻെറ ഹൃദയം ക്ഷുബ്ധമായിരിക്കുന്നു എന്നു, ലഖേഉ ലഷന = കണ്ടു് ലക്ഷ്മണൻ, നീതി ബിചാരൂ സമയസമ = നീതി വിചാ രം ചെയ്തു് സമയോചിതമായി, കഹത = പറഞ്ഞു:—

ഭരതൻ വിശിഷ്ടനും പ്രഗത്ഭനുമാണ്" എനിക്കു വശഗനു മാണവൻ ഈ പരമാർത്ഥം ഉണന്നതോടെ രാമനു മനഃശാന്തി യുണ്ടായി. രാമൻെറ മനസ്സു വല്ലാതിരിക്കുന്നു എന്നറിഞ്ഞു ലക്ഷ്മണൻ നീതിവിചാരം ചെയ്തു സമയോചിതമായി ഇപ്രകാരം പറഞ്ഞു: —

ബിനുപൂഛേ കഛു കഹഉം ഗോസാഇൗം
സേവക സമയ ന ഢീഠ ഢീഠാഇൗം

തുംഹ സരബഗ്യ സിരോമനി സ്വാമീ
ആപനി സമുഝി കഹഉം അനുഗാമീ

ഗോസാഇം ബിനു പൂഛേ—സ്വാമിൻ, ചോദിക്കാതെ തന്നെ, കഹൌ കഹൌം; സമയ=ഞാൻ ചിലതു പറയട്ടെ; തക്ക അവസരത്തിൽ, ഢീഠാഇം സേവക=ധാർഷ്ട്യം കാണിക്കുന്ന സേവകൻ (വാസ്തവത്തിൽ), ഢീഠ ന; സ്വാമീ തുംഹ=ധൃഷ്ടനല്ല, പ്രഭോ അവിടന്നു്, സരബഗ്യ സിരോമനി=സർവ്വജ്ഞശിരോമണിയാണു്, എന്നാലും, ആപനി സമുഝി അനുഗാമീ കഹഉം=എന്റെ അറിവിന്നനുസരിച്ച ഞാൻ പറയുന്നു.

സ്വാമിൻ, എന്റെ അഭിപ്രായമെന്തെന്നു് അവിടന്നെന്നോടു ചോദിക്കാതെതന്നെ ചിലതു പറയാൻ ഞാൻ ഭാവിക്കയാണു്. തക്കതായ ഒരവസരത്തിൽ ധാർഷ്ട്യം കാണിക്കുന്ന ഒരു സേവകനെന്നിരിക്കട്ടെ, ആ കാരണത്താൽ അവൻ ധൃഷ്ടനാകുന്നില്ല, പ്രഭോ, അവിടന്നു് സർവ്വജ്ഞന്മാരിൽ ആദ്വിതീയനാണു്. എന്നാലും എന്റെ അറിവിനനുസൃതമായി ഞാൻ ചിലതങ്ങയോടു പറയാൻ ഭാവിക്കുകയാണു്.

ദോ:— നാഥ സുഹൃദ സുഠി സരല ചിത
സീല സനേഹ നിധാനാ
സബ പര പ്രീത പ്രതീതി
ജിയ ജാനിഅ ആപു സമാന

നാഥ സുഹൃദ ചിത=പ്രഭോ, അങ്ങു എല്ലാവരുടേയും മിത്രമാണു്; അങ്ങയുടെ മനസ്സു്, സുഠി സരല=പവിത്രവും സരളവുമാണു്, സീല സനേഹ നിധാന=സൗശീല്യ പ്രേമങ്ങളുടെ ആവാസവുമാണു്, ജിയ സബ പരപ്രീതാ പ്രതീതി=അങ്ങയുടെ ഹൃദയത്തിൽ എല്ലാവരോടും പ്രീതിയുണ്ടു്; എല്ലാവരേയും

അങ്ങക്ക വിശ്വാസവുമുണ്ട്, ആപു സമാന ജാനിഅ = എല്ലാവരേയും അങ്ങു അങ്ങയെപ്പോലെതന്നെ പരിഗണിക്കുകയും ചെയ്യുന്നു.

സ്വാമിൻ, അങ്ങു എല്ലാവരുടേയും സുഹൃത്താണ്! അങ്ങയുടെ ഹൃദയം പവിത്രവും സരളവുമാണ്, സൗശീല്യത്തിൻേറയും സ്നേഹത്തിൻേറയും നിലയനവുമാണങ്ങു്, അങ്ങയ്ക്കെല്ലാവരോടും പ്രീതിയാണ്. എല്ലാവരിലും അങ്ങയ്ക്കു വിശ്വാസവുമുണ്ട്. അങ്ങു അവരെയെപ്പോലെ മററുള്ളവരേയും കരുതുന്നു.

ചൗ:- ബിഷയീ ജീവ പാഇ പ്രഭുതാഈ
മൂഢ മോഹബസ ഹോഹിം ജനാഈ
ഭരതു നീതിര്ത സാധു സുജാനാ
പ്രഭു പദ പ്രേമ സകല ജഗു ജാനാ

മൂഢ ബിഷയീ ജീവ പ്രഭുതാഈ പാഇ = മൂർഖന്മാരും വിഷയാസക്തരുമായവർ ഐശ്വര്യം പ്രാപിച്ച്, മോഹബസ ജനാഈ ഹോഹിം = അജ്ഞാനവശഗരായി അഹങ്കരിക്കാൻ തുടങ്ങുന്നു ഭരതു നീതിരത സാധു = ഭരതൻ നീതി നിരതനാണ്; നല്ലവനാണ്, സുജാനാ; പ്രഭു പദ പ്രേമ = ചതുരനാണ്. അങ്ങയിൽ ഭരതനുള്ള പ്രേമം, സകല ജഗു ജാനാ = സർവ്വ ലോകക്കും അറിയാം

സ്വാമിൻ, മൂർഖന്മാരും പ്രാപഞ്ചിക സുഖാഭിലാഷികളുമായ ജനങ്ങൾ പ്രഭുത്വമാർജ്ജിച്ച് അജ്ഞാനത്തിനു വശഗരായി അഹങ്കരിക്കാൻ തുടങ്ങുന്നു ഭരതൻ നീതി നിരതനും നല്ലവനും ചതുരനും അങ്ങയിൽ സുദൃഢമായ പ്രേമമുള്ളവനുമാണ്. ലോകക്കെല്ലാമിതു നന്നായറിയുകയും ചെയ്യാം

തേഊ ആജു രാജപദ പാഈ
ചലേ ധരമ മരജാദ മേടാഈം

കുടില കുബംധു കുഅവസരു താകീ
ജാനി രാമ ബനബാസി ഏകാകീ

തേഉ ആജു = ആ ഭരതനും ഇപ്പോഠം രാജപദ പാഇ ധരമമരജാദ=രാജപദവി നേടി ധർമ്മമര്യാദ, മിഠാഇഊം ചലേ; കുടില = കൈവിട്ട കഴിഞ്ഞിരിക്കുന്നു കുടിലനും, കുബംധു കുഅവസര താകീ = ദുഷ്ടസോദരനുമായ അവൻ, ദുഷ്ടാലമാണ് നമുക്കെന്നു ശരിക്ക കണ്ടും, രാമ ബന ഏകാകീ ബാസി=രാമൻ വനത്തിൽ ഏകാകിയായി വസിക്കുന്നു എന്നു്, ജാനി = ഗ്രഹിച്ചും.

കരി കുമംത്രു മന സാജി സമാജു
ആഏ കരൈ അകംടക രാജു
കോടി പ്രകാര കലപി കുടിലാഈ
ആയേ ദല ബടോരി ദോഉ ഭാഈ

മന കുമംത്രു കരി = മനസ്സിൽ ദുരാലോചന ചെയ്തു്, സമാജു സാജി = ഒരുക്കങ്ങളൊഠം കൂട്ടി, അകംടക രാജു കരൈ ആഏ = അകണ്ടക രാജ്യപ്രതിഷ്ഠക്കായി വന്നിരിക്കയാണ്, കോടി പ്രകാര കുടിലാഈ കലപി = അനേക പ്രകാരത്തിൽ കുടിലത കല്പിച്ചു്, ദോഉ ഭാഈ ദല ബടോരി ആഏ = ഭരതശത്രുഘ്നന്മാർ സൈന്യ സമൂഹവുമായി വന്നിരിക്കയാണ്

അപ്രകാരമുള്ള ഭരതനും ഇപ്പോഠം രാജപദവിയാർജ്ജിച്ച ധർമ്മമര്യാദ കൈവിട്ടിരിക്കുന്നു. അവൻ കുടിലനും ദുഷ്ടനുമായ സഹോദരനാണ്. നമുക്ക കാലം നന്നല്ലെന്നു അവൻ ശരിക്കും മനസ്സിലാക്കിയിട്ടുണ്ടു്. വിശേഷിച്ചും ഞങ്ങ കാട്ടിൽ; ഏകാകി ഇതൊക്കെ മനസ്സിലാക്കി ദുരാലോചന നടത്തി വേണ്ട ഒരുക്കത്തോടുകൂടി അകണ്ടകമാക്കണം രാജ്യമെന്നുദ്ദേശിച്ച പലവിധത്തിലുള്ള കുടിലത കല്പിച്ച അനുജനായ ശത്രുഘ്നനേയും കൂട്ടി

വമ്പിച്ചൊരു സേനയോടും കൂടി ഇവിടേക്കു പുറപ്പെട്ടിരിക്കയാണ്.

ജൗം ജിയ ഹോതി ന കപട കചാലീ
കേഹി സോഹാതി രഥ ബാജി ഗജാലീ
ഭരതഹി ദോഷു ദേഇ കോ ജാഏ
ജഗ ബൗരാഇ രാജപദ പാഏ

ജിയ കപട കചാലീ ജൗം ന ഹോതി = മനസ്സിൽ കപടവും കൊള്ളരുതായ്മയും ഇല്ലെങ്കിൽ, രഥ ബാജി ഗജാലീ കേഹി സോഹാതി = തേരുകളും കുതിരകളും ആനകളുമെല്ലാം എന്തിനു കൊണ്ടുവരുന്നു? ഭരതഹി കോ ദോഷ ദേഇ = ഭരതന് ആരാണ് ദോഷം ചെയ്യാനുള്ളത്? രാജപദപാഏ ജഗ = രാജപദവി സിദ്ധിച്ചതുകൊണ്ടു ലോകം, ബൗരാഇ ജാഏ = ഉന്മദിക്കുന്നു.

ഭരതന്റേയും ശത്രുഘ്നന്റേയും മനസ്സിൽ കാപട്യവും കൊള്ളരുതായ്മയും ഇല്ലെങ്കിൽ തേരുകളും കുതിരകളും ആനകളുമെല്ലാം എന്താവശ്യത്തിനു്? ഭരതനെ ഉപദ്രവിക്കാൻ ആരുണ്ടു്? രാജപദവി ലഭിച്ചതിനാൽ അവർ ഉന്മാദികളാണ്. [സ്വരക്ഷക്കാണ് ഭരതൻ സൈന്യത്തെ കൊണ്ടുവന്നിട്ടുള്ളതെന്നു വാദിക്കുന്നപക്ഷം ആ വാദം ശരിയല്ല. കാരണം ലോകത്തിൽ ഒരാളും ഭരതനെ ഉപദ്രവിക്കുകയില്ല അപ്പോഴപ്പിന്നെ സൈന്യത്തിന്റെ ആവശ്യം നമ്മളോടെതിരിടാൻ മാത്രമാണ്.]

ദോ:- സസി ഗുരതിയ ഗാമീ നഹുഷു
ചഢേഉ ഭൂമിസുര ജാന
ലോക ബേദ തേം ബിമുഖ
ഭാ അധമ ന ബേന സമാന

സസി ഗുരതിയ ഗാമീ = ചന്ദ്രൻ ഗുരുപത്നിയെ പ്രാപിച്ചു, നഹുഷു ജാന ഭൂമിസുര ചഢേഉ = നഹുഷൻ സപ്തർഷികളെക്കൊ

ണ്ടു് പല്ലക്കെട്ടപ്പിച്ച, അധമ ബേന സമാനാ = അധമനായ വേനനു തുല്യം, ലോക ബേദ തേം ബിമുഖ ന ഭാ = ലോക വേദ വിമുഖനായി ആരും ഉണ്ടായിട്ടില്ല

ചന്ദ്രനെന്താണ് പ്രവർത്തിച്ചതു്! മഹാപാതകം! ഗുരു പത്നിയെ പ്രാപിച്ചു നഹുഷൻ ഇന്ദ്രാണിയുടെ വസതിയിലേക്ക സപ്തർഷിമാർ വഹിക്കുന്ന പല്ലക്കിൽക്കേറിയല്ലെ പുറപ്പെട്ടതു്? ലോകാചാരങ്ങൾക്കും വൈദികാചാരങ്ങൾക്കും പരമവിരോധിയായിരുന്നില്ലെ നീചനായ വേനൻ? [ചന്ദ്രന്റെ ഗുരു ബൃഹസ്പതിയായിരുന്നു. ഒരിക്കൽ ചന്ദ്രൻ ഗുരു പത്നിയെ പ്രാപിച്ചു അങ്ങനെ ബുധന്റെ ജന്മം ഉണ്ടായി. ഗുരുവിന്റെ പുത്രനാണ് ബുധനെന്നു ഗുരുവും തന്റെ പുത്രനാണ് ബുധനെന്നു ചന്ദ്രനും വാദിച്ചു ഗുരു പറഞ്ഞു ബുധന്റെ ഉത്ഭവത്തിനു വീര്യം നിന്റേതാണെങ്കിലും ക്ഷേത്രത്തിന്നധികാരി ഞാനാണ്. അതുകൊണ്ടു പുത്രനെ സംബന്ധിച്ച എനിക്കാണധികാരം എന്നു്. ഒടുവിൽ ബുധനെ ചന്ദ്രനുതന്നെ നൽകാൻ ആചാര്യൻ നിർബ്ബദ്ധനായി വേനൻ ബാല്യാൽപ്രഭൃതി പരോപദ്രവിയായിരുന്നു അദ്ദേഹം രാജാവും കൂടിയായപ്പോൾ അദ്ദേഹത്തിന്റെ അനീതി വർദ്ധിച്ചു 'എല്ലാവരും നാം പറയുന്നതനുസരിക്കണം; വേദങ്ങളും പുരാണങ്ങളും നിഷിദ്ധങ്ങളായി പരിഗണിക്കണം; എന്നെ വേണം ദൈവമായി പരിഗണിക്കാൻ' ഇതൊക്കെയാണ് വേനന്റെ കല്പന. ഋഷിമാരും മുനിമാരും ഉപദേശിച്ചെങ്കിലും വേനൻ അദ്ദേഹത്തിന്റെ മക്കടമുഷ്ടി വിട്ടില്ല ഋഷിമാർ ക്രുദ്ധരായി വേനനെ സകുടുംബം ശപിച്ചു ഭസ്മമാക്കി.]

ചൗ:- സഹസ ബാഹു സുരനാഥ ത്രിസംകു
കേഹി ന രാജമദ ദീൻഹ കലംകു
ഭരത കീൻഹ യഹ ഉചിത ഉപാഊ
രിപു രിന രംച ന രാഖബ കാഊ

സഹസ ബാഹു സുരനാഥ ത്രിസംകു = സഹസ്രബാഹു,

ഇന്ദ്രൻ, ത്രിശങ്കു ഇവരിൽ, കോഽപി രാജമദ കലങ്കഃ ന ദീർഘഃ = ആരാണ് രാജമദം കൊണ്ടു കളങ്കമുണ്ടാകാതിരുന്നതു്? രിപുരിണ കാര്യ = ശത്രുവിനേയും കടത്തിനേയും ഒരിക്കലും, രംച ന രാഖബെ യഹ ഉചിത = ബാക്കിവെയ്ക്കാൻ പാടില്ല എന്ന ഈ ഉചിതമായ, ഉപാഉ ഭരത കീൻഹ = ഉപായം ഭരതനും അനുഷ്ഠിച്ചു.

സഹസ്രബാഹു, ദേവേന്ദ്രൻ, ത്രിശങ്കു ഇവരിൽ ആരാണ് രാജമദം കൊണ്ടു കളങ്കിതരാകാതിരുന്നിട്ടുള്ളതു്? ശത്രുവിനേയും ഋണത്തേയും ബാക്കി വെയ്ക്കരുതു എന്ന ഉചിതമായ ഉപായം ഭരതൻ ഗ്രഹിച്ചുകൊണ്ടുതന്നെയാണ് ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നതു്, ആയിരം കൈകളാണല്ലോ സഹസ്രബാഹുവിനു്. ഒരിക്കൽ അദ്ദേഹം മൃഗയാർത്ഥം വനത്തിലേക്ക പോയി അവിടെവെച്ചു് അദ്ദേഹത്തിനു കലശലായ പിപാസ ഉണ്ടായി. വെള്ളം തേടിപ്പിടിച്ചു് കൊണ്ടുവരാൻ അദ്ദേഹം ദൂതന്മാരെ അയച്ചു. ദൂതന്മാൎക്കു് വെള്ളം കിട്ടുകയുണ്ടായില്ല. അവരിലൊരാറം ജമദഗ്നിയുടെ ആശ്രമത്തിൽചെന്നു രാജാവിനുവേണ്ടി ജലം യാചിച്ചു. മഹൎഷി പറഞ്ഞു രാജാവിനെ ആശ്രമത്തിലേക്കു് കൂട്ടിക്കൊണ്ടുവരു. അദ്ദേഹത്തേയും സൈന്യത്തേയും ഞാൻ എതിരേററു സൽകരിക്കാം എന്നു്. ദൂതനു മഹൎഷിയുടെ നിർദ്ദേശം രാജാവിനെ ധരിപ്പിച്ചു രാജാവു് സപരിവാരം ആശ്രമത്തിലേക്കെഴുന്നള്ളി മഹൎഷി രാജാവിനെ ഭംഗിയായി ഉപചരിച്ചു. കാമധേനുവിൻെറ സാന്നിദ്ധ്യമാണ് ഈ സമൃദ്ധിക്കെല്ലാം കാരണമെന്നു് മഹൎഷി പറഞ്ഞപ്പോറം ആ പശുവിനെ തനിക്കു ലഭിക്കണമെന്നായി രാജാവു്. മഹൎഷി പശുവിനെ കൊടുക്കാനിഷ്ടപ്പെട്ടില്ല ബലം പ്രയോഗിച്ചു രാജാവു പശുവിനെ ബന്ധനസ്ഥയാക്കി. ആ സമയത്തു ആ പശുവിൽ നിന്നു് അനേകം മ്ലേഛന്മാർ ജനിച്ചു് രാജാവിൻെറ സേനയുമായി പോരാടി പശു വാകട്ടെ ദേവലോകത്തേക്കും പോയി. സഹസ്രബാഹു ജമദഗ്നിയെ വധിച്ചു. മഹൎഷിയുടെ പത്നിയായ

രേണുകക്ക് പരുക്കകൾ പററി. പരശുരാമൻ ഈ വൃത്താന്തം കേട്ട് സഹസ്രബാഹുവിനെ സമീപിക്കുകയും സമരത്തിൽ എതിരാളിയെ നിഗ്രഹിക്കുകയും ചെയ്തു. ഭൂമിയെ നിക്ഷത്രിയമാക്കും താനെന്ന് ആ ജമദഗ്ന്യൻ ശപഥവും ചെയ്തു. അദ്ദേഹം അചിരേണ ശപഥം നിറവേററി. ത്രിശങ്കു ഉടലോടെ സ്വർഗ്ഗത്തിലേക്കു പോകാനുറച്ചു. വസിഷ്ഠനെ യാഗം നടത്തിക്കാൻ ക്ഷണിച്ചു അദ്ദേഹം ത്രിശങ്കുവിൻെറ ക്ഷണം സ്വീകരിച്ചില്ല ത്രിശങ്കു വിശ്വാമിത്രനെക്കൊണ്ടു യാഗം നടത്തിക്കുകയും വിശ്വാമിത്രൻ പുതുതായൊരു സ്വർഗ്ഗം ത്രിശങ്കുവിനുവേണ്ടി നിർമ്മിക്കുകയും ചെയ്തു ഇതാണ് ത്രിശങ്കുസ്വർഗ്ഗം.]

ഏക കീൻഹി നഹിം ഭരത ഭലാഈ
നിദരേ രാമ ജാനി അസഹാഈ
സമുഝി പരഹി സോഉ ആജു ബിസേഷീ
സമര സരോഷ രാമമുഖ പേഖീ

അസഹാഈ ജാനി = നിസ്സഹായിയാണെന്നറിഞ്ഞു്, രാമനിദരേ = രാമനെ നിരാദരിച്ച്, ഭരത ഏക ഭലാഈ നഹിം കീൻഹി = ഭരതൻ ചെയ്ത ഈ കാര്യം നന്നായില്ല സോഉ സമര രാമസരോഷമുഖ = അതെല്ലാം യുദ്ധത്തിൽ രാമൻെറ രോഷപൂർണ്ണമായ മുഖം, പേഖീ ആജു ബിസേഖീ സമുഝി പരിഹി = കണ്ടിട്ടു ഇന്നു ഭരതൻ നല്ലപോലെ മനസ്സിലാക്കിക്കൊള്ളും

നിസ്സഹായിയാണ് രാമനെന്നറിഞ്ഞു ഇങ്ങനെ ഭരതൻ പ്രവർത്തിച്ചതു ശരിയായില്ല സമരത്തിൽ രാമൻെറ കോപാരുണമുഖം കണ്ടു ഭരതൻ എല്ലാം മനസ്സിലാക്കിക്കൊള്ളും.

ഏതനാ കഹത നീതിരസ ഭൂലാ
രനരസ ബിടപ പുലക മിസ ഫൂലാ
പ്രഭുപദ ബംദി സീസരജ രാഖി
ബോലേ സത്യ സഹജ ബലു ഭാഖീ

ഏതനാ കഹാത=ഇത്രയും പറഞ്ഞതോടെ ലക്ഷ്മണൻ) നീതിരസ ഭൂലാ=നീതിയുടെ സാരംതന്നെ മറന്നു, ബിടപ ഫൂലാ മിസ രനരസ പുലക = വൃക്ഷത്തിൽ പൂക്കാം എന്നപോലെ ലക്ഷ്മണൻെറ വീരരസ ഗാത്രത്തിൽ രോമാഞ്ചം പൊങ്ങി, പ്രഭു പദ ബംദി രജസീസ രാഖീ=ശ്രീരാമപാദങ്ങാം വന്ദിച്ച് പാദ പരാഗം ശിരസ്സിൽ ചാത്തി, തൻെറ, സഹജ ബല്യ സത്യ ഭാഖീ ബോലേം = സ്വഭാവികബലം യഥാത്ഥമായി വണ്ണിച്ച് കൊണ്ടു ഇപ്രകാരം പറഞ്ഞു.

ഇത്രയും പറഞ്ഞതോടെ നീതിയെല്ലാം ലക്ഷ്മണനിൽ നിന്നു പൊയ്ക്കഴിഞ്ഞിരുന്നു അദ്ദേഹം വീരരസമൂത്തിയായി മാറി. ദേഹം, വൃക്ഷത്തിൽ പുഷ്പങ്ങാം മുളക്കുന്നതുപോലെ, രോമാഞ്ച കഞ്ചുകിതമായി. അദ്ദേഹം രാമനെ വന്ദിച്ച് രാമൻെറ തൃപ്പാദ രജസ്സു ശിരസ്സിൽ ചാത്തി തൻെറ സ്വഭാവിക മായ ബലം യഥാത്ഥമായി വണ്ണിച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു:–

അനുചിത നാഥ ന മാനബ മോരാ
ഭരത ഹമഹിം ഉപചാര ന ഥോരാ
കഹം ലഗി സഹിഅ രഹിഅ മന മാരേം
നാഥ സാഥ ധനു ഹാഥ ഹമാരേം

നാഥ മോരാ അനുചിത ന മാനബ=ഹേ സ്വാമിൻ, ഞാൻ പറയുന്നതു അനുചിതമായി ഗണിക്കരുതു് ഭരത ഹമഹിം ഥോരാ ഉപചാര ന=ഭരതൻ നമുക്ക് കുറച്ചൊന്നുമല്ല ഉപചാരം ചെയ്തിട്ടുള്ളതു്, മനമാരേം രഹിഉ കഹം ലഗി സഹിഅ= മനസ്സു നിജ്ജീവമാകുന്നതുവരെ ക്ഷമിക്കാം, നാഥ സാഥ ഹമാരേം ഹാഥ ധനു=അവിടന്നു കൂടെയുണ്ടു്, എൻെറ കൈയിൽ വില്ലും ഉണ്ടു്,

പ്രഭോ, ഞാൻ പറയുന്നതു അനുചിതമായി അവിടന്നു കണ ക്കാക്കരുതു്. ഭരതൻ നമുക്ക ചെയ്തിട്ടുള്ള ഉപചാരങ്ങാം കുറ

ച്ചൊന്നുമല്ല. മതിയാകുവോളം. നാം അതൊക്കെ ക്ഷമിക്കുകയും ചെയ്തു. ഇനിയും ക്ഷമിക്കുക എന്നതു അസാധ്യമാണ് അഞ്ജു എൻെറ കൂടെയുണ്ട്. എൻെറ കൈയിൽ വില്ലും ഉണ്ട്.

ദോ:– ഛത്രി ജാതി രഘുകുല ജനമു
രാമ അനുജ ജഗ്ഗ ജാന
ലാതഹ്ഹം മാരേം ചഢതി സിര
നീച കോ ധൂരി സമാന

ധൂരി സമാന നീച കോ = പൊടിയ്ക്കു തുല്യം ലഘുവായി എന്താണുള്ളതു്? ലാതഹ്ഹം മാരേം സിര ചഢതി = ചവിട്ടിയാൽ അതു ശിരസ്സിൽ ചാടിക്കേറുന്നു (അതും കണ്ടു ക്ഷമിച്ചിരിക്കുന്നതെങ്ങനെയാണ് സ്വാമിൻ?) എന്തു കൊണ്ടെന്നാൽ, ഛത്രി ജാതി = ഞാൻ ക്ഷത്രിയ വംശത്തിൽ പിറന്നവനാണ്, രഘുകുല ജനമു = രഘുകുലത്തിലാണെൻെറ ജനനവും, രാമ അനുജ ജഗ്ഗ ജാന = രാമൻെറ അനുജനുമാണ് ഞാൻ – ഇതൊക്കെ ലോകവിദിതവുമാണ്

പൊടിയെക്കാൾ നികൃഷ്ടമായി എന്താണ് ലോകത്തിലുള്ളതു്. അതും ചവിട്ടിയാൽ തലയിൽ കേറിപ്പാറും. അതും കണ്ടു ക്ഷമിച്ചിരിക്കാൻ ക്ഷത്രിയ വംശത്തിൽ സൂര്യകുലത്തിൽ ശ്രീരാമൻെറ അനുജനായി പിറന്ന എനിക്കെങ്ങനെയാണ് സ്വാമിൻ, കഴിവുണ്ടാകുക?

ഉഠി കര ജോരി രജായസു മാംഗാ
മനഹ്ഹം ബീരരസ സോവത ജാഗാ
ബാംധി ജടാ സിര കസി കടി ഭാഥാ
സാജി സരാസന സായക ഹാഥാ

ഉഠി കര ജോരി ബീരരസ = എഴുന്നേററ കൈകൂപ്പി, വീരരസം, സോവത ജാഗാ മനഹ്ഹം രജായസു മാംഗാ = ഉറക്ക

മുണ്ടെന്നുഴന്നേററതുപോലെ രാമാജ്ഞ പ്രതീക്ഷിച്ചുനിന്നു ' സിര ജടാ ബാംധി കടി = സിരസ്സിൽ ജട ബന്ധിച്ച് അരക്കെട്ടിൽ, ഭാഥാ കസി = തൂണീരം കെട്ടി, ഹാഥാ സരാസന സായക സാജി = കൈകളിൽ വില്ലും അമ്പും പിടിച്ചു.

ലക്ഷ്മണൻ, വീരരസം ഉറക്കമുണർന്നെഴുന്നേററുവോ എന്നു തോന്നുമാറു എഴുന്നേററ് രാമാജ്ഞ പ്രതീക്ഷിച്ചുകൊണ്ടു നിന്നു. അദ്ദേഹം ശിരസ്സിൽ ജടയും കടിതടത്തിൽ തൂണീരവും ബന്ധിച്ചു കൈകളിൽ ശരചാപങ്ങൾ പിടിച്ചുകൊണ്ടു ഈ വിധം അറിയിച്ചു:

ആജു രാമ സേവക ജസു ലേഊം
ഭരതഹിം സമര സിഖാവന ദേഊം
രാമ നിരാദര കര ഫലു പാഈ
സോവഹു സമര സേജ ദോഉ ഭാഈ

രാമ സേവക ജസു ആജു ലേഊം = ശ്രീരാമൻെറ സേവകൻ ആഹരിക്കുന്ന കീർത്തി ഞാനിന്നു നേട്ടും, രാമ നിരാദ കര ഫലു പാഈ = രാമനെ നിരാദരിച്ചതിൻെറ ഫലം പ്രാപിച്ച്, ദോഉ ഭാഈ സമര സേജ = ഭരതനും ശത്രുഘ്നനും സമര ഭൂമിയാകുന്ന ശയ്യയിൽ, സോവഹു സിഖാവന ഭരതഹിം = ശയിക്കാനിട യാകുന്ന ഉപദേശം ഭരതനു, ദേഊം = ഞാൻ നൽകും

ശ്രീരാമ സേവകനായതുകൊണ്ടുള്ള കീത്തി ഞാനിന്നു സമാജ്ജിക്കും. രാമനെ അനാദരിച്ചതിൻെറ ഫലം കരസ്ഥമാക്കി ഭരത ശത്രുഘ്നന്മാർ സമര ഭൂശയ്യയിൽ ശയിക്കാനിടയാകുന്ന ഉപദേശം ഭരതനു ഞാൻ നല്കും.

ആജു ബനാ ഭല സകല സമാജൂ
പ്രഗട കരഊം രിസ പാഛിലി ആജൂ
ജിമി കരി നികര ദലൈ മൃഗ രാജൂ
ലേഇ ലപേടി ലവാ ജിമി ബാജൂ

സകല സമാജു ഭല ആഇ ബനാ=എല്ലാ പരിവാരങ്ങളും ഒത്തിണങ്ങി വന്നിട്ടുണ്ട്. പാംഛിലി രിസ ആജു പ്രകട കരൗം= ആദ്യത്തെ രോഷം ഇന്നു പ്രകടമാക്കിക്കളയാം, മൃഗ രാജു ജിമി കരിനി കര ദലൈ=സിംഹം എപ്രകാരം ഗജ സമൂഹങ്ങളെ നശിപ്പിക്കുമോ, ജിമി ബാജു ലവാ ലപേടി ലേഇ= എങ്ങനെ ഗരുഡൻ കാടപ്പക്ഷിയെ റാഞ്ചിക്കൊണ്ടു പോകുന്നുവോ.

തൈസേഹി ഭരതഹി സേനസമേതാ
സാനുജ നിദിരി നിപാതൗം ഖേതാ
ജൗം സഹായ കര സംകരു ആഈ
തഉ മാരൗം രന രാമ ദോഹാഈ

തൈസേഹി സേനാസമേത സാനുജ ഭരതഹി=അപ്രകാരം തന്നെ സേനയോടും അനുജനോടും കൂടിയ ഭരതനെ, നിദിരി ഖേതാ നിപാതൗം=അനാദരപൂർവ്വം രണഭൂമിയിൽ ഞാൻ പതിപ്പിക്കും സംകരു ആഈ ജൗം സഹായകരതഉ=ശിവൻതന്നെ വന്നു സഹായിച്ചാലും, രനമാരൗം രാമ ദോഹാഈ=യുദ്ധത്തിൽ ഞാൻ എതിരാളികളെക്കൊല്ലും ശ്രീരാമനാണ് സത്യം

എല്ലാം ഒരുക്കങ്ങളും കഴിഞ്ഞിട്ടുണ്ട്. അന്നത്തെ ആ കോപം ഇന്നു പ്രകടിപ്പിക്കാം. സിംഹം ഗജസമൂഹങ്ങളെയും ഗരുഡൻ കാടപ്പക്ഷിയേയും എന്നപോലെ അനുജനേയും ഭരതനേയും കൂസൽകൂടാതെ രണഭൂമിയിൽ ഞാന വീഴ്ത്തും. ശിവൻ തന്നെ വന്നു സഹായിച്ചാലും യുദ്ധത്തിൽ എതിരാളികളെ ഞാൻ നിഗ്രഹിക്കും. രാമനാണെ സത്യം (അഭിഷേക വിഘ്നത്തെപ്പററി കേട്ട ലക്ഷ്മണൻ ക്രുദ്ധനായിത്തീന്നപ്പോഠം രാമനാണ് ലക്ഷ്മണനെ പിടിച്ചു നിറുത്തിയതു് അല്ലെങ്കിൽ അന്നുതന്നെ ചില സാഹസങ്ങളൊക്കെ ലക്ഷ്മണൻ കാണിയ്ക്കുമായിരുന്നു. ഇന്നു പക പോക്കുവാന ലക്ഷ്മണനു അവസരം ലഭിച്ചിരിക്കുന്നു)

ദോ:- അതിസരോഷ മാഷേ ലഷന
ലഖി സുനി സപഥ പ്രവാന
സഭയ ലോക സബ ലോകപതി
ചാഹത ഭഭാരി ഭഗാന

ലഷന അതിസരോഷ മാഷേ=ലക്ഷ്മണന്റെ വദ്ധിച്ച കോപത്താൽ ഗർവ്വിഷ്ഠനായിത്തീന്നിരിക്കുന്നതു കണ്ടും, സപഥ പ്രവാന സുനിസബ ലോക=ശപഥ വാക്കുകൾ കേട്ടും സവ്വ ലോകങ്ങളും, ലോകപതി സഭയ=ലോകപാലന്മാരും ഭീതരായി, ഭഭാരി ഭഗാന ചാഹത=പരിഭ്രാന്തിയോടെ അവർ ഓടിപ്പോകാനാഗ്രഹിച്ചു.

വദ്ധിച്ച കോപത്താൽ ഗവ്വിഷ്ഠനായ ലക്ഷ്മണനെ കണ്ടും അദ്ദേഹം ഉച്ചരിച്ച ശപഥം കേട്ടും സവ്വ ലോകങ്ങളും ലോകപാലന്മാരും ഭീതരായി പരിഭ്രാന്തിയോടേ ഓടിപ്പോകാൻ ആഗ്രഹിച്ചു

ചൗ:- ജഗ്രഭയ മഗന ഗഗന ഭഇ ബാനീ
ലഷന ബാഹു ബല്യ ബിപുല ബഖാനീ
താത പ്രതാപ പ്രഭാഉ തുംഹാരാ
കോകഹി സകൈ കോ ജാന നിഹാരാ

ജഗ ഭയ മഗന=ലോകം ഭയത്തിൽ മഗ്നമായപ്പോൾ. ലഷന ബാഹു ബല്യ ബിപുല ബഖാനീ=ലക്ഷ്മണന്റെ ബാഹുബലവൈപുല്യം പ്രകീത്തിക്കുന്ന, ഗഗന ബാനീ ഭഇ; താത=ആകാശവാണിയുണ്ടായി. ഹേ ശ്രീമൻ, തുംഹാരാ പ്രതാപ പ്രഭാഉ=അങ്ങയുടെ പ്രതാപവും പ്രഭാവവും, കോകഹി സകൈ=ആക്ക് വണ്ണിക്കാനാകും? കോ ജാനനിഹാരാ = ആക്കതു മനസ്സിലാക്കാനാവുക?

ലോകം ഭയാമഗ്നമായിഭവിച്ചപ്പോൾ ലക്ഷ്മണന്റെ വിപുല

മായ ബാഹുബലത്തെ പ്രശംസിക്കുന്ന ആകാശവാണിയുണ്ടായി. ഹേ ശ്രീമൻ, അങ്ങയുടെ പ്രതാപവും പ്രഭാവവും ആക്ക് വർണ്ണിക്കാനാകും. ആക്കളു് മനസ്സിലാക്കാൻ കഴിയും?

അനുചിത ഉചിത കാജ കിഛു ഹോഊ
സമുഝി കരിഅ ഭല കഹ സബു കോഊ
സഹസ കരി പാഛേം പഛിതാഹിം
കഹഹിം ബേദ ബുധ തേ ബുധ നാഹീം

അനുചിത ഉചിത കാജ = അനുചിതമാകട്ടെ, ഉചിതമാകട്ടെ, കാജ കിഛു ഹോഊ=കാര്യം കുറഞ്ഞൊന്നുണ്ടെങ്കിൽ അതു, സമുഝി കരിഅ ഭല = മനസ്സിലാക്കി പ്രവർത്തിക്കുന്നതു നന്നെന്നു്, സബു കോഊ കരി = എല്ലാവരും പറയുന്നുണ്ടു്, സഹസാ കരി പാഛേം പഛി താഹീം = ആലോചനകൂടാതെ പ്രവർത്തിച്ചു് പിന്നീടാര് വ്യസനിക്കുന്നുവോ, തേ ബുധ നാഹീം ബേദ കഹഹിം=അവർ ബുധന്മാരല്ലെന്നു് വേദങ്ങൾ ഉദ്ഘോഷിക്കുന്നു.

ഏതെങ്കിലും ഒരു പ്രവൃത്തി ഉചിതമായിട്ടുള്ളതോ അനുചിതമായിട്ടുള്ളതോ എന്നു് ആലോചിച്ചു പ്രവർത്തിക്കുന്നതു ഉത്തമമായിരിക്കുമെന്നു് എല്ലാവരും പറയുന്നുണ്ടു്. ആലോചന കൂടാതെ എടുത്തുചാടി പിന്നീടു് വ്യസനിക്കുവാൻ ഇടയാകുന്നവരാരോ അവർ മതിമാന്മാരല്ലെന്നാണു് വേദങ്ങൾ ഉദ്ഘോഷിക്കുന്നതു്

സുനി സുര ബചന ലഷന സകുചാനേ
രാമസീയ സാദര സനമാനേ
കഹീ താത തുംഹ നീതി സുഹാഈ
സബ തേം കഠിന രാജമദ ഭാഈ

സുരബചന സുനി ലഷന സകുചാനേ = ദേവവാണികാം

കേട്ടു് ലക്ഷ്മണൻ അധീരനായി, രാമസീയ സാദര സനമാനേ= ആ അവസരത്തിൽ രാമനും സീതയും ലക്ഷ്മണനെ സമാദരിച്ചു കൊണ്ടു് ഇങ്ങനെ പറഞ്ഞു: — താത തുംഹറ സുഹാഈ നീതി കഹീ= വത്സ, നീ പറഞ്ഞതു് ശരിയായ നീതിതന്നെയാണു്, ഭാഈ രാജമദ സബതേം കഠിന= സോദര, രാജമദം സർവ്വോപരി കഠിനമാണു്.

ദേവവാണികൾകേട്ട ലക്ഷ്മണൻ അധീരനായതറിഞ്ഞു് സീതയും രാമനും ലക്ഷ്മണനെ സമാദരിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:—'വത്സ, ലക്ഷ്മണ, നീ പറഞ്ഞതു് ശരിയായ നീതിയാണു്. രാജമദം, മറ്റെല്ലാ മദങ്ങളേക്കാളും കഠിനംതന്നെയാണു്.'

ജോ അംചവത മാംതഹിം നൃപ തേഈ
നാഹിം ന സാധു സഭാ ജേഹീ സേഈ
സുനഹു ലഷന ഭല ഭരത സരീസാ
ബിധി പ്രപംച മഹം സുനാ ന ദീസാ

ജോ അംചവത തേഈ നൃപ= രാജമദം പാനം ചെയ്യുന്ന രാജാക്കന്മാരാണു്, മാംതഹിം ജേഹി സാധു സഭാ=മദതരളിതരായി ഭവിക്കുന്നതു്. അവർ സാധുസഭയെ, സേഈ നാഹിം ന ലഷന= സേവിക്കുന്നവരും അല്ല ഹേ ലക്ഷ്മണ, സുനഹു ഭരത സരീസാ ഭല= കേൾക്ക, ഭരതനു തുല്യം നല്ലവനായി, ബിധി പ്രപംചമഹം = വിധിസൃഷ്ടമായ പ്രപഞ്ചത്തിൽ മറ്റൊരുവനുണ്ടെന്നു്, ന സുനാദീസാ=കേട്ടിട്ടും ഇല്ല. കണ്ടിട്ടും ഇല്ല

ഏതൊരുത്തർ രാജമദം പാനം ചെയ്യുന്നുവോ അവർ മദതരളിതരായി തീരുന്നു എന്നതു് പരമാർത്ഥമാണു്. അവർ സജ്ജനങ്ങളുടെ സേവനത്തിനു സന്നദ്ധരും അല്ല. എന്നാൽ ഹേ ലക്ഷ്മണ, കേൾക്ക. ഭരതനു തുല്യം നല്ലവനായി ബ്രഹ്മ

ദേവൻെറ സൃഷ്ടിയായ ഈ പ്രപഞ്ചത്തിൽ വേറൊരാളുള്ളതായി കേട്ടിട്ടും ഇല്ല; കണ്ടിട്ടും ഇല്ല.

ദോ:- ഭരതഹി ഹോഇ ന രാജമദ
ബിധി ഹരി ഹര പദ പാഇ
കബഹും കി കാംജീ സീകരനി
ഛീരസിംധു ബിനസാഇ

ബിധി ഹരി ഹര പദ പാഇ = ബ്രഹ്മാവിഷ്ണു മഹേശ്വര പാദ പ്രാപ്തിവന്ന, ഭരതഹി രാജ മദ ന ഹോഇ = ഭരതന്നു രാജമദം ഉണ്ടാവുകയില്ല, കാംജീ സീകരനി = ആമ്ലരസമുള്ള കൊള്ളുന്ന ഏതാനും ബിന്ദുക്കൾ, കബഹും ഛീര സിംധു = എപ്പോഴെങ്കിലും പാൽക്കടലിനെ, കി ബിനസാഇ = പുളിരസമുള്ളതാക്കുമോ?

രാജമദം, ഏതാനും അമ്ലബിന്ദുക്കളും ഭരതൻ ക്ഷീരസാഗരവുമാണ്. ആ ക്ഷീരസാഗരത്തിൻെറ പ്രകൃതം മാററാൻ രാജമദമാകുന്ന ഏതാനും അമ്ലകണങ്ങൾക്കെങ്ങനെ കഴിയും? അതുപോലെ ഭക്തവര്യനായ ഭരതനെ പ്രലോഭിപ്പിക്കാൻ രാജമദത്തിനു കഴിവില്ല

ചൗ:- തിമിര തരുന തരനിഹി മകു ഗിലഈ
ഗഗന മഗന മകു മേഘഹി മിലഈ
ഗോപദ ജല ബൂഡഹിം ഘടജോനീ
സഹജ ഛമാ ബരു ഛാഡഇ ഛോനീ

തിമിര തരുന തരനിഹി = അന്ധകാരം മദ്ധ്യാഹ്നസൂര്യനെ, മകു ഗിലഈ = നിശ്ശേഷം വിഴുങ്ങിയെന്നു വരാം, ഗഗന മേഘഹി മിലഈ = ആകാശം മേഘങ്ങളുമായി ചേൎന്നു, മഗന മകു = അവയിൽ മഗ്നമായിയെന്നു വരാം, ഗോപദ ജല ഘടജോനീ = പശുക്കുളമ്പടിയിലെ വെള്ളത്തിൽ അഗസ്ത്യൻ, ബൂ

ഡാറിം; ഛോനി സഹജ = മങ്ങിപ്പോയെന്നു വരാം; ഭൂമി, സ്വാഭാവികമായ, ഛമാ ബരു ഛാഡഇ = ക്ഷമ ഉപേക്ഷി ച്ചെന്നുവരാം,

മസക ഫൂംക മക മേരു ഉഡാഈ
ഹോഇ ന നൃപമദ ഭരതഹി ഭാഈ
ലഷന തുംഹാര സപഥ പിതുആനാ
സുഛി സുബംധു നഹിം ഭരത സമാനാ

മസക ഫൂംക മേരു ഉഡാഈ മക = കൊതുകിൻെറ ഊത്തു കൊണ്ടു മഹാമേരു പർവ്വതം പറന്നു എന്നു വരാം; ഭാഈ ഭരത ഹി നൃപമദ ന ഹോഇ = സോദര, എന്നാലും, രാജമദം ഉണ്ടാ വുകയില്ല ഭരതന്നു്, ലഷന ഭരത സമാനാ = ലക്ഷ്മണ, ഭരതന്നു തുല്യനായി, സുഛി സുബംധു നഹിം = നിഷ്കപടനായ നല്ല സഹോദരൻ ഉണ്ടാകുകയില്ല, തുംഹാര സപഥ പിതു ആനാ = നിന്നെയും പിതാവിനേയും പിടിച്ചു ഞാൻ ആണയിടുന്നു.

അന്ധകാരം മദ്ധ്യാഹ്ന സൂര്യനെ ഗ്രസിച്ചു എന്നു വന്നേ ക്കാം; ആകാശം മേഘങ്ങളിൽ നിലീനമായെന്നു വന്നേക്കാം; ഭൂമി അതിൻെറ നൈസർഗ്ഗികമായ ക്ഷമ ഉപേക്ഷിച്ചെന്നു വരാം; കൊതുകിൻെറ ശ്വാസ വേഗത്തിൽ മഹാമേരു പറന്നുപോയെന്നു വന്നേക്കാം; എന്നാലും ഭരതന്നു രാജമദം ഉണ്ടാവുകയില്ല. നി ന്നെയും പിതാവിനേയും പിടിച്ചു ഞാൻ ആണയിട്ടു പറയുന്നു, ഭരതനെപ്പോലെ നിഷ്കപടനായ ഒരുത്തമ സോദരനെ ലഭിക്കുക അത്ര എളുപ്പമല്ല എന്നു്.

സഗുന ഷീരു അവഗുന ജല താതാ
മിലഇ രചൈ പരപംച ബിധാതാ
ഭരത ഹംസ രബി ബംസ തഡാഗാ
ജനമി കീൻഹ ഗുനദോഷ ബിഭാഗാ

താതാ സഗ്ഗുന ഷീര=വത്സ, സദ്ഗുണമാകുന്ന പാലും, അവഗ്ഗുന ജല മിലഇ=ദുർഗ്ഗുണമാകുന്ന ജലവും കലർത്തിയാണ്, ബിധാത പരപംച രചൈ = ബ്രഹ്മദേവൻ പ്രപഞ്ചത്തെ സൃഷ്ടിച്ചിട്ടുള്ളതു്, രബി ബംസ തഡാഗാ=സൂര്യവംശമാകുന്ന തടാകത്തിൽ, ഭരത ഹംസ; ജനമി=ഭരതൻ അരയന്നമാണ്. അവൻ ജന്മമെടുത്തു്, ഗ്ഗുനദോഷ ബിഭാഗ കിൻഹ=ഗുണവും ദോഷവും വേർതിരിച്ചിട്ടുണ്ട്.

വത്സ ലക്ഷ്മണ, സദ്ഗുണങ്ങളുടേയും ദുർഗ്ഗുണങ്ങളുടേയുമാണ് ബ്രഹ്മസ്രഷ്ടമായ ഈ പ്രപഞ്ചം. സൂര്യവംശം ഒരു തടാകമാണെങ്കിൽ ആ തടാകത്തിലെ മരാളമാണ് ഭരതൻ. ആ ഭരതൻ ഗുണവും ദോഷവും വേർതിരിച്ചറിഞ്ഞിട്ടുള്ളവനാണ്. വെള്ളവും പാലും കലർത്തി വെച്ചാൽ അരയന്നം വെള്ളത്തിൽനിന്നു പാൽ മാത്രം സ്വീകരിക്കുന്നതെപ്രകാരമോ അപ്രകാരം ഗുണദോഷങ്ങളിൽനിന്നും നന്മതിന്മകളിൽനിന്നും ഗുണവും നന്മയുമാണ് ഭരതൻ സ്വീകരിക്കുക

ഗഹി ഗ്ഗുന പയ തജി അവഗ്ഗുന ബാരീ
നിജ ജസ ജഗത കീൻഹി ഉംജിയാരീ
കഹത ഭരത ഗ്ഗുന സീല്വ സുഭാഉ
പേമ പയോധി മഗന രഘുരാഉ

ഗ്ഗുന പയ ഗഹി അവഗ്ഗുന ബാരീ തജി = ഗുണമാകുന്ന പാൽ സ്വീകരിച്ചും ദോഷമാകുന്ന ജലം തൃജിച്ചും, നിജ ജസ ജഗത ഉംജിയാരീ കീൻഹ=സ്വകീർത്തികൊണ്ടു പ്രപഞ്ചത്തെ പ്രകാശിപ്പിച്ചും ഭരതൻ ജയിക്കുന്നു, ഭരത ഗ്ഗുന സീല്വ സുഭാഉ= ഭരതൻെറ ഗുണവും ശീലവും സ്വഭാവവും, കഹത രഘുരാഉ പേമ പയോധി= പറഞ്ഞു പറഞ്ഞു് രാമൻ പ്രേമസമുദ്രത്തിൽ, മഗന = മഗ്നനായി.

ഗുണമാകുന്ന പാൽ സ്വീകരിച്ചും ദോഷമാകുന്ന ജലം ഉപേക്ഷിച്ചും സ്വകീർത്തികൊണ്ടു ലോകം ഉജ്വലിപ്പിച്ചും ഭരതൻ

ശോഭിക്കുന്നു. ഭരതൻെറ ഗുണവും സൗശീല്യവും സ്വഭാവവും വീണ്ടും വീണ്ടും പറഞ്ഞു രാമൻ പ്രേമസാഗരത്തിൽ മുഴുകി

ദോ:- സുനി രഘുബര ബാനീ ബിബുധ
ദേഖി ഭരത പര ഹേതു
സകല സരാഹത രാമ സോ
പ്രഭു കോ കൃപാ നികേതു

സകല ബിബുധ രഘുബര ബാനീ സുനി = എല്ലാ ദേവന്മാരും ശ്രീരാമൻെറ വാക്കുകൾ കേട്ടും, ഭരത പര ഹേതു ദേഖി= ഭരതനിൽ അദ്ദേഹത്തിനുള്ള പ്രീതി കണ്ടും, രാമ സോ കൃപാ നികേതു പ്രഭു= രാമനെപ്പോലെ കൃപാനികേതമായ പ്രഭു, കോ സരാഹത = ആരാണുള്ളതെന്നിങ്ങനെ ശ്ലാഘിക്കാൻ തുടങ്ങി.

ദേവന്മാരെല്ലാം ശ്രീരാമൻെറ വാക്കുകൾ കേട്ടും ഭരതനിൽ അദ്ദേഹം പ്രകടപ്പിക്കുന്ന പ്രീതി കണ്ടും, രാമനെപ്പോലെ കൃപാനികേതമായ പ്രഭു ആരാണുള്ളതു എന്നിങ്ങനെ രാമനെ പ്രശംസിക്കാൻ തുടങ്ങി

ചൗ:- ജൌം ന ഹോത ജഗ ജനമ ഭരത കോ
സകല ധരമ ധുര ധരനി ധരത കോ
കബി കുല അഗമ ഭരത ഗുനഗാഥാ
കോ ജാനൈ തുംഹ ബിനു രഘുനാഥാ

ജഗ ഭരത കോ ജനമ ജൌം ന ഹോത = പ്രപഞ്ചത്തിൽ ഭരതൻെറ ജന്മം ഉണ്ടായില്ലെങ്കിൽ, ധരനി ധരമ സകല ധുര ധരത കോ = ഭൂമിയിൽ ധർമ്മത്തിൻെറ സർവ്വ മര്യാദയും പരിപാലിക്കാൻ ആരാണുണ്ടാവുക? കബികുല ഭരത ഗുനഗാഥാ അഗമ=കവികളുടെ വംശം ഭരത ഗുണങ്ങളുടെ ചരിത്രം അറിയുന്നതിനു് പോന്നതല്ല, രഘുനാഥ, തുംഹ ബിനു കോ ജാനൈ= അങ്ങല്ലാതെ ആരാണതറിയുക?

ഭരതൻ ലോകത്തിൽ പിറന്നില്ലെങ്കിൽ ആരാണുണ്ടാവുക ധർമ്മപരിപാലനം ശരിയെ നിർവ്വഹിക്കാൻ? കവികളാരും ഭരതൻെറ ഗുണമാഹാത്മ്യം അറിയുന്നതിന്ന കഴിവുള്ളവരല്ല അതറിയുന്നതായി ഹേ രാമചന്ദ്ര, അവിടന്നുമാത്രമാണുള്ളത്.

ലഷനി രാമസിയ സുനി സുരബാനീ
അതിസുഖു ലഹേഉ ന ജാഇ ബഖാനീ
ഇഹാം ഭരത സബ സഹിത സഹാഏ
മംദാകിനീ പുനീത നഹാഏ

സുരബാനീ സുനി ലഷന രാമസിയ = ദേവവാണികൾ കേട്ട ലക്ഷ്മണനും സീതയും രാമനും, ലഹേഉ അതിസുഖു = അനുഭവിച്ച അതിയായ സൗഖ്യം, ബഖാനീ ന ജാഇ = വർണ്ണ്യമല്ല, ഇഹാം ഭരതു = (ഇവി നമുക്ക ഭരതനെ പിന്തുടരുക) അവിടെ ഭരതൻ, സബ സഹാഏ സഹിത പുനീത = എല്ലാ സേനകളുമൊന്നിച്ച് പവിത്രമായ, മംദാകിനീ നഹാഏ = മന്ദാകിനിയിൽ സ്നാനം ചെയ്തു.

ദേവവാണികൾ കേട്ട രാമലക്ഷ്മണന്മാരും സീതയും അനുഭവിച്ച അതിയായ സൗഖ്യം വാചാമഗോചരമാണ്. ഭരതനെന്തു ചെയ്യുന്നു എന്നു് നമുക്കിനി അന്വേഷിക്കുക. അദ്ദേഹം എല്ലാ സേനയുമൊന്നിച്ച പവിത്രമായ മന്ദാകിനിയിൽ നീരാടി.

## ഭരതാഗമന = ഭരതൻെറ വരവു്.

സരിത സമീപ രാഖി സബ ലോഗാ
മാംഗി മാതു ഗുര സചിവ നിയോഗാ
ചലേ ഭരത ജഹം സിയ രഘുരാഈ
സാഥ നിഷാദ നാഥ ലഘുഭാഈ

സബ ലോഗാ സരിത സമീപ രാഖി = എല്ലാവരേയും

നദീകര സമീപം ഇതത്തി, മാതൃ ഗുരു സചിവ നിയോഗ മാംഗ്ഗി= അമ്മമാരുടേയും ഗുരുവിൻെറയും മന്ത്രിയുടേയും നിയോഗം അഭ്യത്ഥിച്ച, നിഷാദ നാഥ ലഘ്ല ഭാജൗ സാഥ=നിഷാദരാജാവായ ഗുഹനോടും ശത്രുഘ്നനോടും കൂടി, ഗഹം സിയരഘുരാജൗ ഭരത ചല=സീതയും രാമനും ഇരുന്നരുളുന്നിടത്തേക്ക ഭരതൻ നടന്നു

എല്ലാവരേയും നദീകര സമീപം ഇതത്തി അമ്മമാരുടേയും ആചാര്യനായ വസിഷ്ഠന്റേയും മന്ത്രിയായ സുമന്ത്രരുടേയും അനുജ്ഞവാങ്ങി നിഷാദരാജാവായ ഗുഹനോടും സഹോദരനായ ശത്രുഘ്നനോടുംകൂടി ഭരതൻ രാമനും സീതയും ഇരിക്കുന്നിടത്തേക്ക എഴുന്നള്ളി.

> സമുഝി മാതൃ കരതബ സകചാഹീം
> കരത കുതരക കോടി മനമാഹീം
> രാമലഷന സിയ സുനി മമ നാഊം
> ഉഠി ജനി അനത ജാഹിം തജി ഠാഊ

മാതൃ കരതബ സമുഝി സകചാഹീം=അമ്മയുടെ പ്രവൃത്തികളാലോചിച്ച ഭരതൻ അധീരനായിതീരുന്നു, മനമാഹീം കോടി കുതരക കരത=മനസ്സിൽ നിരവധി കുതക്കങ്ങൾ നടത്തുകയും ചെയ്യുന്നു. രാമലഷന സിയ മമ നാഉം സുനി=രാമനും ലക്ഷ്മണനും സീതയും എൻെറ പേർ കേട്ട്, ഠാഊം തജി അനത ജനി ജാഹി=വാസസ്ഥലം ഉപേക്ഷിച്ച് മറെറാരിടത്തേക്ക പോകുകയില്ലെ?

കൈകേയിയുടെ ദുഷ്കൃത്യങ്ങൾ ആലോചിച്ച് ഭരതൻ അധീരനായിത്തീന്നു അദ്ദേഹത്തിൻെറ മനസ്സു അനേകം കുതക്കങ്ങൾക്ക പാത്രമായി. രാമനും ലക്ഷ്മണനും സീതയും തൻെറ പേർ കേട്ടാൽ ഇപ്പോളിരിക്കുന്ന വാസസ്ഥലം വെടിഞ്ഞു് മറെറവിടേക്കെങ്കിലും പോകുകയില്ലെ? എന്നു ഭരതൻ ശങ്കിച്ചു.

ദോ:-മാതുമതേമഹം മാനി മോഹി
ജോ കഛു കഹഹിം സോ ഥോര
അഘ അവഗുന ഛമി ആദരഹിം
സമുഝി ആപനീ ഓര

മോഹി മാതുമതേമഹം മാനീ=എന്നെ അമ്മയുടെ പക്ഷക്കാരനെന്നറിഞ്ഞു്, ജോ കഛു കഹഹിം=എന്തെങ്കിലും രാമൻ പറയുന്നപക്ഷം, സോ ഥോര = അതു വളരെ കുറച്ചു ആയിരിക്കും, ആപനീ ഓര സമുഝി=നേരേമറിച്ച് സ്വഭക്ത നെന്നു മനസ്സിലാക്കിയാൽ അദ്ദേഹം എന്നെ, അഘഅവഗുന ഛമി ആദരഹിം =എൻെറ പാപവും ദുർഗ്ഗുണവും ക്ഷമിച്ചു ആദരി ക്കാതിരിക്കയില്ല

കൈകേയിയുടെ ഹിതത്തിന്നനുസരിച്ചാണ് ഞാൻ നില്ക്കു ന്നതെന്നറിഞ്ഞാൽ രാമൻ എന്നോടു അധികമൊന്നും പറയാനു ണ്ടാവില്ല നേരെമറിച്ചു ഞാനദ്ദേഹത്തിൻെറ ഭക്തനെന്നു ഗ്രഹിച്ചാൽ അദ്ദേഹം എൻെറ പാപവും ദുർഗ്ഗുണങ്ങളും ക്ഷമിച്ചു എന്നെ ആദരിക്കാതിരിക്കയില്ല

ചൗ:- ജൗം പരിഹരഹിം മലിന മനു ജാനീ
ജൗം സനമാനഹിം സേവക മാനീ
മോരേ സരന രാമ കീ പനഹീം
രാമ സുസ്വാമി ദോഷ സബ ജനഹീം

മലിന മനു ജാനീ = മലിന ഹൃദയനെന്നു് ഗ്രഹിച്ചു്, ജൗം പരിഹരഹിം = എന്നെ രാമൻ ഉപേക്ഷിക്കുന്നതായാലും, സേവക മാനീ ജൗം സനമാനഹിം = സേവകനെന്നറിഞ്ഞു എന്നെ സമാദരിക്കുന്നതായാലും, മോരേം രാമകീ പനഹീം സരന=എനിക്കു ശ്രീരാമ പാദുകകളാം മാത്രമേ ശരണമുള്ളു, രാമ സുസ്വാമീ=രാമൻ നല്ല യജമാനൻ തന്നെയാണു്, സബ

ദോഷ ജനാഹീം = എല്ലാ ദോഷങ്ങളും ഇയ്യുള്ളവൻെറ തന്നെയാണ്.

എന്നെ ദുഷ്ടനെന്നു ഗണിച്ചു ഉപേക്ഷിച്ചാലും, സേവകനെന്നറിഞ്ഞു ആദരിച്ചാലും എനിക്കു ശ്രീരാമ പാദുകകൾ മാത്രമാണവലംബം അദ്ദേഹം ശ്രേഷ്ഠനായ യജമാനനാണ്. ദോഷമെല്ലാം എനിക്കുതന്നെ.

ജഗ ജസ ഭാജന ചാതക മീനാ
നേമ പേമ നിജ നിപുന നബീനാ
അസമന ഗുനത ചലേ മഗ ജാതാ
സകുച സനേഹ സിഥില സബ ഗാതാ

ജഗ ചാതക മീനാ ജസ ഭാജന = ലോകത്തിൽ ചാതകങ്ങളും മത്സ്യങ്ങളും യശോഭാജനങ്ങളാണ്. അവ, നിജ നേമ പ്രേമ നിപുന = സ്വനിയമത്തിലും പ്രേമത്തിലും നിപുണങ്ങളും, നവീനാ; അസമന ഗുനത = നവീനങ്ങളുമാണ്. ഇപ്രകാരം മനസ്സിൽ ഗണിച്ചുകൊണ്ടു്, മഗ ജാതാ സബ ഗാതാ = വഴി നടക്കുന്ന ഭരതൻെറ സർവ്വാവയവങ്ങളും, സിഥില സനേഹ സകുച = ശിഥിലങ്ങളും സ്നേഹം ഹേതുവാൽ അധീരങ്ങളുമായി.

ലോകത്തിൽ വേഴാമ്പലുകളേയും മത്സ്യങ്ങളേയുമാണ് വാസ്തവത്തിൽ പ്രകീർത്തിക്കേണ്ടതു്. കാരണം അവ നിയമ പ്രേമങ്ങളിൽ നിപുണങ്ങളും നവീനങ്ങളുമാണ് [എന്താണവയുടെ നിയമം? എന്താണ് പ്രേമം? ചാതകത്തിൻെറ നിയമം ചോതി ഞാററുവേലയിലെ വെള്ളമല്ലാതെ മറെറാരു ഞാററുവേലയിലെ ജലവും അതു കൈക്കൊള്ളുന്നില്ല എന്നതാണ്. മത്സ്യത്തിൻെറ പ്രേമം, വെള്ളവുമായുള്ള വേർപാടിൽ അവ മരിച്ചു പോകുന്നു എന്നതത്രെ] ഇങ്ങനെ മനസ്സിൽ ചിന്തിച്ചുകൊണ്ടു വഴി നടക്കുന്ന ഭരതൻെറ സർവ്വാംഗവും ശിഥിലമായി; ശ്രീരാമനോടുള്ള അപാര സ്നേഹം കൊണ്ടു അവ അധീരങ്ങളുമായി.

ഫേരതി മനഹിം മാതൃകൃത ഖോരീ
ചലത ഭഗതി ബല ധീരജ ധോരീ
ജബ സമുഝത രഘുനാഥ സുഭാഊ
തബ പഥ പരത ഉതാഇല പാഊ

മാതൃകൃത ഖോരീ മനഹിം ഫേരതി = അമ്മയാൽ കൃതമായ ദുഷ്കൃത്യം ഭരതൻെറ മനസ്സിനെ പിന്നാക്കം വലിച്ചിഴക്കുന്നുണ്ട്. എന്നാൽ, ഭഗതി ബല ധീരജ ധോരീ ചലത = ഭക്തിയുടെ ശക്തിയാൽ അദ്ദേഹം ധൈര്യ പൂർവ്വകം മുമ്പോട്ടു പോകുകയും ചെയ്യുന്നുണ്ട്, ജബ രഘുനാഥ സുഭാഊ = എപ്പോൾ ശ്രീരാമൻെറ സ്വഭാവത്തെക്കുറിച്ച (ഭരതനു), സമുഝത തബ പഥ പരഊ = ഓർമ്മ വരുന്നു അപ്പോൾ വഴിയിൽ പാദങ്ങൾ, ഉതാഇല പരത = ദ്രുതഗതിയിൽ ചലിക്കുകയും ചെയ്തിരുന്നു.

അമ്മ ചെയ്ത അനിഷ്ടം ഓർക്കുമ്പോൾ ഭരതൻെറ മനസ്സു പിന്നാക്കം പോരുന്നുണ്ട്. എന്നാൽ ശ്രീരാമനോടുള്ള ഭക്തിയുടെ ശക്തിയാൽ അദ്ദേഹം ധൈര്യ പൂർവ്വകം മുമ്പോട്ടു പോകുകയും ചെയ്തിരുന്നു. ശ്രീരാമൻെറ സ്വഭാവത്തെപ്പററി ഓർമ്മ വരുമ്പോൾ ഭരതൻെറ പാദങ്ങൾ ദ്രുതഗതിയിൽ ചലിക്കുകയും ചെയ്തിരുന്നു

ഭരത ദസാ തേഹി അവസര കൈസീം
ജല പ്രവാഹ ജല അലിഗതി ജൈസീം
ദേഖി ഭരത കര സോചു സനേഹു
ഭാ നിഷാദ തേഹി സമയ ബിദേഹു

ജലപ്രവാഹ ജല അലിഗതി = ജലപ്രവാഹത്തിൽ ജലവണ്ടുകളുടെ സ്ഥിതി, ജൈസീം കൈസീം തേഹി അവസര = എപ്രകാരമോ അപ്രകാരമായിരുന്നു ആ അവസരത്തിൽ, ഭരത ദസാ; ഭരത കര = ഭരതൻെറ സ്ഥിതി ഭരതൻെറ, സോചു സനേഹു

ദേഖി = വിചാരവും പ്രേമവും ഗ്രഹിച്ച്, തേഹി സമയ നിഷാദ = ആ സന്ദർഭത്തിൽ ഗുഹൻ, ബിദേഹ ഭാ = വിദേഹനായി ഭവിച്ചു.

ജലപ്രവാഹത്തിൽ ജലവണ്ടുകളുടെ ഗതി എപ്രകാരമോ അപ്രകാരമായിരുന്നു ആ അവസരത്തിൽ ഭരതൻെറ സ്ഥിതി ആ സമയത്തു ഭരതൻെറ വിചാരവും രാമപ്രേമവും ഗ്രഹിച്ചു ഗുഹൻ സ്വദേഹത്തെക്കുറിച്ചു ബോധം പോലും ഇല്ലാത്തവനായി ഭവിച്ചു.

ദോ:- ലഗേ ഹോന മംഗല സകുന
സുനി ഗുനി കഹത നിഷാദ
മിടിഹം സോച ഹോഇഹി
ഹരഷു പുനി പരിനാമ ബിഷാദ

മംഗല സകുന ഹോനലഗേ=മംഗള ശകുനങ്ങളുണ്ടായി, സുനിഗുനി നിഷാദ കഹത = അതറിഞ്ഞു ആലോചിച്ചു നിഷാദ നിങ്ങനെ പറഞ്ഞു:— സോച മിടിഹി ഹരഷു ഹോഇഹി = ശോകം തീരും, ആനന്ദമുണ്ടാകും പക്ഷേ, പുനി പരിനാമ ബിഷാദ=പിന്നീട് അവസാനം വിഷാദംതന്നെ.

മംഗളശകുനങ്ങളുണ്ടായി അതറിഞ്ഞു നിഷാദൻ ആലോചിച്ചു ഇങ്ങനെ പറഞ്ഞു:—ശോകം തീരും; സന്തോഷം ഉണ്ടാകും എന്നാൽ അവസാനം ദുഃഖമായിമിക്കും അനുഭവം, (ഒടുവിൽ ഭരതനു രാമനെ കുറെ കാലത്തേക്കു വേർപിരിയേണ്ടി വരും. ഭരതനതു ദുഃഖപ്രദമായിരിക്കുമല്ലോ. ഇതാണു് ഗുഹൻെറ നിഗമനം.)

ചൗ:- സേവക ബചന സത്യസബ ജാനേ
ആസ്രമ നികട ജാഇ നിയരാനേ
ഭരത ദീഖ ബനസൈല സമാജു
മുദിത ഛുധിത ജനുപാഇ സുനാജു

സേവക ബചന സബ സത്യജാനേ = ഭരതൻ ഗുഹൻെറ വാക്കുകളെല്ലാം സത്യമെന്നു ഗ്രഹിച്ച്, ജാഇ ആശ്രമ നികട നിയരാനേ=ചെന്നു് രാമാശ്രമസമീപത്തെത്തി, ക്ഷുധിത സുനാജ്ഞ പാഇ ജനു = വിശപ്പുകൊണ്ടു വലഞ്ഞവൻ വിഭവ സമൃദ്ധമായ ആഹാരം ലഭിച്ചാലെന്നവണ്ണം, ബന സൈല സമാജ്ഞ ദീഖ ഭരത മുദിത = വനങ്ങളും ശൈലങ്ങളുടെ കൂട്ടവും കണ്ടു് ഭരതൻ സന്തുഷ്ടനായി.

ഗുഹൻ പറഞ്ഞതെല്ലാം പരമാർത്ഥമെന്നു ഗ്രഹിച്ചുകൊണ്ടു് ഭരതൻ നടന്നു രാമാശ്രമ സമീപത്തെത്തി അവിടെയുള്ള ശൈല വനസമൂഹം കണ്ടപ്പോൾ, ക്ഷുധാർത്തനു വിഭവസമൃദ്ധമായ ആഹാരം ലഭിച്ചാലെന്നോണം സന്തുഷ്ടനായി ഭവിച്ചു ഭരതൻ

ഈതി ഭീതി ജനു പ്രജാ ദുഖാരീ
ത്രിബിധ താപ പീഡിത ഗ്രഹഭാരീ
ജാഇ സുരാജ സുദേസ സുഖാരീ
ഹോഹി ഭരതഗതി തേഹി അനുകാരീ

ഈതി ഭീതി ദുഖാരി = ഈതി ഭീതിയാൽ ദുഃഖിതരും, ത്രിബിധതാപ പീഡിത = മൂന്നുവിധത്തിലുള്ള താപത്താൽ പീഡിതരും, ഗ്രഹഭാരീ പ്രജാ=കാലക്കേടുകൊണ്ടു വിവശരുമായ ജനങ്ങൾ, സുരാജ സുദേസ ജാഇ സുഖാരീ ഹോഹി ജനു = നല്ല രാജ്യത്തും നല്ല പ്രദേശത്തും ചെന്നു് സുഖപ്രാപ്തരായി തീരുന്നതു എങ്ങനെയോ, തേഹി അനുകാരീ ഭരതഗതി = അങ്ങനെതന്നെയായി ഭരതൻെറ ഗതിയും.

ഈതിബാധയാൽ ദുഃഖിതരും, താപത്രയ പീഡിതരും ഗ്രഹദോഷാർത്തരും ആയ ജനങ്ങൾ നല്ലൊരു രാജ്യത്തു നല്ലൊരു പ്രദേശത്തുചെന്നു് സുഖപ്രാപ്തരാകുന്നതെപ്രകാരമോ അപ്രകാരമൊരു അവസ്ഥയിലായി ഭരതനും. (അതിവൃഷ്ടി, അനാവൃഷ്ടി,

മൂഷികൻ, ശലഭം, ശുകം, ഉപ്പുനായ രാജാവു് ഇവയാറും ഈതി ബാധകളാണു് ആദ്ധ്യാത്മികം, ആധിഭൗതികം ആധിദൈഹികം ഇവയാണു് താപത്രയങ്ങൾ. ദശാദോഷങ്ങളാണു് ഗ്രഹപ്പിഴകൾ )

രാമ ബാസ ബന സംപതി ഭ്രാജാ
സുഖീ പ്രജാ ജനു പാഇ സുരാജാ
സചിവ ബിരാഗു ബിബേക നരേസൂ
ബിപിന സഹാവന പാവന ദേസൂ

സുരാജാ പാഇ പ്രജാ സുഖീജനു=നല്ലൊരു രാജാവിനെ പ്രാപിച്ചു് പ്രജകൾ സുഖികളാകുന്നതുപോലെ, രാമ ബാസ ബന സംപതി=ശ്രീരാമൻെറ വാസം ഹേതുവായി വനം സമ്പത്തിനാൽ, ഭ്രാജാ ബിബേക നരേസൂ=പരിശോഭിച്ചു. വിവേകിയായ രാജാവിൻെറ, സചിവ ബിരാഗു പാവന ബിപിന=മന്ത്രി വൈരാഗ്യമാണു് പവിത്രമായ വനം, സുഹാവന ദേസൂ=സുന്ദരദേശവുരാകുന്നു

നല്ലൊരു രാജാവിൻെറ ഭരണത്തിൽ പ്രജകൾ ക്ഷേമമനുഭവിക്കുന്നതുപോലെ ശ്രീരാമൻെറ വാസത്താൽ ചിത്രകൂടം സമ്പൽസമൃദ്ധമായി ശോഭിച്ചു വിവേകമാകുന്ന രാജാവിൻെറ മന്ത്രി വൈരാഗ്യമാണു്. പവിത്രമായ വനം സുന്ദരപ്രദേശവുമാണു്.

ഭട ജമ നിയമ സൈല രജധാനീ
സാംതി സുമതി സുചി സുംദരി രാനീ
സകല അംഗ സമ്പന്ന സുരാഊ
രാമചരന ആശ്രിത ചിത ചാഊ

ജമ നിയമ ഭട സൈല രജധാനീ=യമങ്ങളും നിയമങ്ങളുമാകുന്ന ഭടന്മാർ, ശൈലമാകുന്ന രാജധാനി, സാംതി സുമതി

  

സുംദരി സുചിരാനീ=ശാന്തിയും സുമതിയും സുന്ദരിമാരും പതിവ്രതമാരുമായ റാണികൾ, സകല അംഗ സംപന്ന സുരാഊ= ഇങ്ങനെ സകല അംഗങ്ങളായും സമ്പന്നനും സുന്ദരനുമായ രാജാവ്, രാമചരന ആശ്രിത ചിത ചാഊ=രാമതൃപ്പാദാ ശ്രിതനായിട്ട് മനസ്സന്തുഷ്ടി പ്രാപിച്ചിരിക്കുന്നു.

ഇവിടെ ചിത്രകൂടത്തെ രാമപാദാശ്രിതനായ വിശിഷ്ട രാജാവായി കവി കല്പിക്കുന്നു. രാജാവു വിവേകം, മന്ത്രി വൈരാഗ്യം, പവിത്രവനം, രാജാവിൻെറ അധികാര സീമയിൽ പെട്ട രാജ്യം, യോദ്ധാക്കൾ യമവും നിയമവും, ശാന്തി, സുമതി എന്നിങ്ങനെ സുന്ദരിമാരും പതിവ്രതമാരുമായ രണ്ടു റാണിമാർ ഇങ്ങനെ എല്ലാം തികഞ്ഞ രാജാവു ശ്രീരാമ പാദാശ്രിതനായി മനസ്സുഖം അനുഭവിക്കുന്നു.

ദോ:- ജീതി മോഹ മഹിപാലു ദല
സംഹിത ബിബേക ഭൂആലു
കരത അകംടക രാജു പുര
സുഖ സംപദാ സുകാലു

ബിബേക ഭൂആലു=വിവേകമാകുന്ന ആ രാജാവ്, മോഹ മഹിപാലു ദല സംഹിത നീതി=മോഹമാകുന്ന രാജാവിനെ സൈന്യസമേതം ജയിച്ച്, അകംടക രാജു കരത=അകണ്ടകമായി രാജ്യം ഭരിക്കുന്നു, പുരസുഖ സംപദാ സുകാലു=അദ്ദേഹത്തിൻെറ പുരം സുഖസമ്പത്തുക്കൾക്കു നല്ലകാലമായി ഭവിച്ചു

വിവേകമാകുന്ന ആ രാജാവു മോഹമാകുന്ന ശത്രുരാജാവിനെ സൈന്യസമേതം കീഴടക്കി ശത്രുവിഹീനമായി നഗരത്തിലിരുന്നു രാജ്യം ഭരിക്കുന്നു അവിടെ സുഖസമ്പത്തുക്കൾക്കു നല്ല കാലം തന്നെ

ചൗ:- വനപ്രദേശ മുനിബാസ ഘനേരേ
ജനു പുര നഗര ഗാഉംഗന ഖേരേ

ബിപുല ബിചിത്ര ബിഹംഗ മൃഗ നാനാ
പ്രജാ സമാജു ന ജാഇ ബഖാനാ

വനപ്രദേസ ഫലനേരേ മുനിബാസ = ആ വനപ്രദേശത്തി ന്നിടയിൽ വളരെ ആശ്രമങ്ങൾ ഉള്ളതു, ജനു പുര നഗര ഗാഉം ഗന ഖേരേ = കണ്ടാൽ തോന്നും അവിടെ നഗരങ്ങളും പുരങ്ങളും ഗ്രാമങ്ങളും കുഗ്രാമങ്ങളും ഉള്ളതായി, ബിപുല ബിചിത്ര നാനാ വിപുലങ്ങളും വിചിത്രങ്ങളും വിവിധങ്ങളുമായ, ബിഹംഗ മൃഗ=പക്ഷികളും മാനുകളും ഉള്ളതുതന്നെയാണു്, പ്രജാ സമാജു= പ്രജകളുടെ സമൂഹങ്ങൾ, ബഖാനാ ന ജാഇ = അവയെ വർണ്ണി ക്കുക ശക്യമല്ല

ചിത്രകൂട വനത്തിൽ നിരവധി ആശ്രമങ്ങളുള്ളതു തന്നെ യാണു് അവിടത്തെ പുരങ്ങളും നഗരങ്ങളും ഗ്രാമങ്ങളും കുഗ്രാമ ങ്ങളുമെല്ലാം നിരവധി വർണ്ണങ്ങളോടു കൂടിയ വിവിധ ജാതി പക്ഷികളും മാനുകളും അവിടെയുള്ളതു തന്നെയാണു് ആ നാട്ടിലെ പ്രജാസഹസ്രങ്ങൾ. അവയെ വർണ്ണിക്കാൻ എനിക്കു കഴിവില്ല.

ഖംഗഹാ കരി ഹരി ബാഘ ബരാഹാ
ദേഖി മഹിഷ ബൃഷ സാജു സരാഹാ
ബയരു ബിഹായ ചരഹിം ഏക സംഗാ
ജഹം തഹം മനഹും സേന ചതുരംഗാ

ഖംഗഹാ കരി ഹരി ബാഘ = കാണ്ടാമൃഗങ്ങൾ, ആനകൾ, സിംഹങ്ങൾ, വ്യാഘ്രങ്ങൾ, ബരാഹാ മഹിഷ ബൃഷ = പന്നി കൾ, പോത്തുകൾ, കാളകൾ എന്നിവയുടെ, സാജു ദേഖി സരാഹാ = കൂട്ടം ദർശനീയവും പ്രശംസാർഹവുമാണു്, ബയരു ബിഹായ ഏക സംഗ = ഇവ നൈസർഗ്ഗിക വൈരം വെടിഞ്ഞു ഒന്നിച്ചു, ചരഹിം ജഹം തഹം = സഞ്ചരിച്ചു കൊണ്ടിരുന്നു അങ്ങുമിങ്ങുമായി, മനഹും ചതുരംഗ സേന = ചതുരംഗ സൈ ന്യമോ അവയെന്നു തോന്നും.

  

കാണ്ടാമൃഗങ്ങൾ, ഗജങ്ങൾ, കേസരികൾ, വ്യാഘ്രങ്ങൾ, വരാഹങ്ങൾ, മഹിഷങ്ങൾ, വൃഷഭങ്ങൾ എന്നിവ ദർശനീയങ്ങളും പ്രശംസാർഹങ്ങളുമാണ്. അവ നിസർഗ്ഗ വിരോധം വെടിഞ്ഞു ഒന്നിച്ചു അവിടവിടെയായി സഞ്ചരിച്ചുകൊണ്ടിരിക്കുന്നതു കണ്ടാൽ ചതുരംഗ സേനയോ എന്നു തോന്നും.

ഝരനാ ഝരഹിം മത്തഗജ ഗാജഹിം
മനഹും നിസാന ബിബിധ ബിധി ബാജഹിം.
ചക ചകോര ചാതക സുക പിക ഗന
കൂജത മംജു മരാല മുദിത മന

ഝരനാ ഝരഹിം = അരുവികൾ കളകളാരവം പൊഴിക്കുന്നു, മത്തഗജ = മദയാനകൾ, ബിബിധ ബിധി ഗാജഹിം = പലവിധത്തിൽ ഗർജ്ജിക്കുന്നു, മനഹും നിസാന ബാജഹിം = അതു കേട്ടാൽ തോന്നും പലതരത്തിലുള്ള വാദ്യങ്ങളുടെ നാദമാണെന്നു്, ചക ചകോര ചാതക സുക പികഗന = ചക്രവാകം, ചകോരം, വേഴാമ്പൽ, തത്ത, കുയിൽ എന്നിവയുടെ കൂട്ടവും, മരാല മുദിതമന മംജു കൂജത = അരയന്നങ്ങളും സസന്തോഷം മനോഹരമാംവണ്ണം കൂജനം ചെയ്യുന്നുണ്ട്.

അരുവികൾ കലകല നാദം മുഴക്കുന്നു; മത്തദന്തികൾ ചിന്നം വിളിക്കുന്നു; അതുകേട്ടാൽ തോന്നുക പലവിധത്തിലുള്ള വാദ്യങ്ങളുടെ നാദമാണോ എന്നായിരിക്കും. ചക്രവാകം, ചകോരം, വേഴാമ്പൽ, തത്ത, കുയിൽ, അരയന്നം എന്നിവയുടെ കൂട്ടം സസന്തോഷം മനോഹരകൂജനം ചെയ്യുന്നു.

അലിഗന ഗാവത നാചത മോരാ
ജനു സുരാജ മംഗല ചഹും ഓരാ
ബേലി ബിടപ തൃന സഫല സഫൂലാ
സബു സമാജു മുദ മംഗലമൂലാ

അലിഗന ഗാവത മോരാ നാചതഃവണ്ടുകറം മൂരളുന്നുണ്ട്, മയൂരങ്ങറം ലാസ്യം ചെയ്യുന്നുണ്ട്, സുരാജ ഹൃദയം ഓരാ മംഗല ജനഃആ നല്ല രാജ്യത്തു നാലുപാട്ടും മംഗളം വ്യാപിച്ചിരിക്കയാണെന്നു തോന്നും അതുകണ്ടാൽ, ബേലി ബിടപ തൃണസഫലഃ വല്ലികളും വൃക്ഷങ്ങളും തൃണങ്ങളും പുഷ്പിച്ചും സഫല, സബു സമാജുഃഫലിച്ചും സ്ഥിതി ചെയ്യുന്ന എല്ലാ സജ്ജീകരണങ്ങളും, മുദ മംഗല മൂലഃസന്തോഷമംഗള മൂലങ്ങളാണ്.

വണ്ടുകറം മൂരളുകയും മയിലുകറം നൃത്തമാടുകയും ചെയ്യുന്നതു കാണുകയും കേറംക്കുകയും ചെയ്യുമ്പോറം തോന്നും ആ നല്ല രാജ്യത്തിൻെറ നാലു ഭാഗത്തും മംഗളം വ്യാപിച്ചിരിക്കുകയാണോയെന്നു്. വല്ലികളും മരങ്ങളും തൃണവർഗ്ഗങ്ങളും പൂത്തും കാച്ചും സ്ഥിതിചെയ്യുന്നു. ആ ചിത്രകൂടത്തിലുള്ള എന്തും സന്തോഷമംഗളങ്ങളുടെ നിദാനമാണ്

ദോ:- രാമസൈല സോഭാ നിരഖി
ഭരതു ഹൃദയ അതിപ്രേമു
താപസ തപഫല പാഇ
ജിമി സുഖീ സിരാനേ നേമു

രാമസൈല സോഭാ നിരഖിഃരാമശൈലത്തിൻെറ ശോഭ കണ്ടു്ഃഭരതു ഹൃദയ താപസഃഭരതൻെറ ഹൃദയം, താപസന്മാർ, നേമു സിരാനേ തപഫല പാഇഃതപശ്ചര്യമായനുഷ്ഠിച്ച് തപോഫലമടഞ്ഞു്, ജിമി സുഖീഃഎങ്ങനെ സുഖപ്രാപ്തരാകുന്നുവോ അതുപോലെ, അതിപ്രേമുഃഏററവും സന്തുഷ്ടമായി.

ചിത്രകൂടാദ്രി സന്ദർശിച്ച അതിൻെറ സുഷ്മയാൽ അപഹൃതചിത്തനായിത്തീൻ ഭരതൻ, അദ്ദേഹം ആ സമയത്തനുഭവിച്ച സുഖവും ശാന്തിയും ഒരു തപസ്വികൾ തപശ്ചര്യ നിർവ്വഹിച്ച തപോഫലം സിദ്ധിക്കുമ്പോളുണ്ടാകുന്ന അവസ്ഥക്കു തുല്യമായിരുന്നു.

ചൗ:- തബ കേവട ഊംചേ ചഢി ധാഈ
കഹേഉ ഭരതസന ഭുജാ ഉഠാഈ
നാഥ ദേഖി അഹി ബിടപ ബിസാലാ
പാകരി ജംബു രസാല തമാലാ

തബ കേവട ധാഈ ഊംചേ ചഢി=ആ അവസരത്തിൽ ഗുഹൻ ഓടി ഭരതൻെറ മുമ്പിൽ ചാടിവീണ്, ഭുജാ ഉഠാഈ ഭരതസന=കൈകളുയർത്തിപ്പിടിച്ചുകൊണ്ടു ഭരതനോടു്, കഹേഉ; നാഥ പാകരി=ഇങ്ങനെ പറഞ്ഞു; 'ഹേ, സ്വാമിൻ. അത്തി, ജംബു രസാല തമാല=ഞാവൽ, തേന്മാവു്, പച്ചിലമരം എന്നീ, ബിസാല ബിടപ ദേഖിഅഹി=വലിയ വലിയ വൃക്ഷങ്ങൾ അവിടന്നു കണ്ടാലും.

ആ അവസരത്തിൽ ഗുഹൻ ഓടി ഭരതൻെറ മുമ്പിൽ ചാടി വീണു കൈകളുയർത്തിപ്പിടിച്ചുകൊണ്ടു് ഇങ്ങനെ ഉണർത്തിച്ചു:- സ്വാമിൻ, അത്തി, ഞാവൽ, തേന്മാവു്, പച്ചിലമരം എന്നീ കുററൻ വൃക്ഷങ്ങൾ കാണുക

തിൻഹ തരുബരൻഹ മധ്യ ബടു സോഹാ
മംജു ബിസാലാ ദേഖി മന മോഹാ
നീല സഘന പല്ലവ ഫല ലാലാ
അബിരല ഛാംഹ സുഖദ സബ കാലാ

തിൻഹ തരുബരൻഹ മധ്യ=ആ കുററൻ മരങ്ങളുടെ നടുക്കു്, ബടു സോഹാ=ഒരു വടവൃക്ഷം ശോഭിക്കുന്നുണ്ടു്, മന മോഹാ മംജു ബിസാല=മനോമോഹനവും സുന്ദരവും വിശാലവുമാണതു്, സഘന നീല പല്ലവ=തടിച്ച നീലപല്ലവങ്ങളാണുള്ളതു്, ലാലാ ഫല സബ കാലാ=തുടുത്ത ഫലങ്ങളുള്ള ആ വൃക്ഷം എല്ലാ കാലത്തും, സുഖദ അബിരല ഛാംഹ=സുഖപ്രദവും എന്നും നിഴൽ തരുന്നതുമാണു്,

  

ആ കൂററൻ മരങ്ങളുടെ നടുക്ക നില്ക്കുന്നുണ്ട് വലിയൊരു വടവൃക്ഷം അതു പ്രിയദർശകവും മനോമോഹനവും വിശാലവുമാണ് അതിൻെറ പല്ലവങ്ങളാകട്ടെ നീലനിറത്തിലുള്ളവയും തടിച്ചവയുമാണ് അതിലെ ഫലങ്ങൾ തുടുത്ത നിറത്തിലുള്ളവയത്രെ, എല്ലാ കാലത്തും സുഖപ്രദമായ നിഴൽ വീശിക്കൊണ്ടിരിക്കുന്നുണ്ട് ആ വടവൃക്ഷം,

മാനഹ്ഹും തിമിര അരുനമയ രാസീ
ബിരചീ ബിധി സകേലി സുഖമാ സീ
ഏ തരു സരിത സമീപ ഗോസാഞ്ഞീ.
രഘുബര പരനകുടീ ജഹം ഛരാഞ്ഞീ

ബിധി തിമിര അരുന രാസീമയ = ബ്രഹ്മദേവൻ ഇരുട്ടിൻെറയും തുടുപ്പിൻെറയും കൂട്ടം ഏകോപിപ്പിച്ച്, സകേലി സുഖമാസീ മാനഹ്ഹും ബിരചീ = ഏററവും സുന്ദരമായി സൃഷ്ടിച്ചതാണോ അതെന്നു തോന്നിപ്പോകും, ഗോസാഞ്ഞീ ഏ തരു സരിത സമീപ = സ്വാമിൻ, ഈ വടവൃക്ഷം നദിക്ഷ സമീപത്താണ്, രഘുബര പരനകുടീ ജഹം ഛരാഞ്ഞീ = ശ്രീരാമൻെറ പർണ്ണശാല അവിടെയാണ് നിർമ്മിച്ചിരിക്കുന്നതു്.

ബ്രഹ്മദേവൻ ഇരുട്ടിൻെറ നിറവും ചുമപ്പുനിറവും ഏകോപിപ്പിച്ചു ഏററവും സുന്ദരമായി സൃഷ്ടിച്ചതാണോ ആ വടവൃക്ഷം എന്നു തോന്നിപ്പോകും. സ്വാമിൻ പ്രസ്തുത വടവൃക്ഷം നദിക്ഷ സമീപം സ്ഥിതി ചെയ്യുന്നു. ആ വടവൃക്ഷത്തിൻെറ ചോട്ടിലാണ് ശ്രീരാമൻ ഇരുന്നരുളുന്ന പർണ്ണശാല നിർമ്മിതമായിരിക്കുന്നതു്.

തുലസീ തരുബര ബിബിധ സുഹാഏ
കഹ്ഹും കഹ്ഹും സിയ കഹ്ഹും ലഷന ലഗാഏ
ബടഛായാ ബേദികാ ബനാഈ
സിയ നിജ പാനി സരോജ സുഹാഈ

  

ബിബിധ് സുഹാഏ=അവിടെ പലതരത്തിലുള്ള സുന്ദരങ്ങളായ, തുലസീ തരുബര=ശ്രേഷ്ഠ തുളസിമരങ്ങളുണ്ട്, കഹും കഹും സിയ കഹും=കുറെയൊക്കെ സീതയും കുറെയൊക്കെ, ലഷന ലഗാഏ=ലക്ഷ്മണനും നട്ടുപിടിപ്പിച്ചവയാണ്, സീയ നിജപാനിസരോജ = സീതാദേവി, സ്വകരകമലംകൊണ്ട് ബടഛായാ സുഹാഈ=വടവൃക്ഷച്ഛായയിൽ സുന്ദരമായൊരു, ബേദികാ ബനാഈ=വേദിക ഉണ്ടാക്കിയിട്ടുണ്ട്

അവിടെ ലക്ഷ്മണൻ നട്ടുപിടിപ്പിച്ചവയും സീതാദേവി നട്ടുപിടിപ്പിച്ചവയുമായ പലതരത്തിലുള്ള മനോഹര തുളസികൾ ഉണ്ട്. മാത്രമല്ല, സീതാദേവി ആ വടവൃക്ഷച്ഛായയിൽ സ്വകരസരോരുഹംകൊണ്ടു മോഹനമായൊരു വേദികയും ഉണ്ടാക്കിയിട്ടുണ്ട്.

ദോ:- ജഹാം ബൈഠി മുനിഗന സഹിത
നിത സിയ രാമ സുജാന
സുനഹി കഥാ ഇതിഹാസ സബ
ആഗമ നിഗമ പുരാന

ജഹാം മുനിഗന സഹിത ബൈഠി=ആ വേദിയിൽ മുനിസമൂഹവുമൊന്നിച്ചിരുന്നു, സുജാന സിയ രാമ നിത=ചതുരരായ സീതയും രാമദേവനും നിത്യവും, സബ കഥാ ഇതിഹാസ ആഗമ=എല്ലാ കഥകളും ഇതിഹാസങ്ങളും വേദങ്ങളും നിഗമ പുരാന സുനഹി=ശാസ്ത്രങ്ങളും പുരാണങ്ങളും കേൾക്കുന്നു.

സീത ഉണ്ടാക്കിയ ആ വേദിയിൽ മുനിസമൂഹവുമൊന്നിച്ചിരുന്നു ചതുരരായ സീതയും രാമനും പതിവായി എല്ലാ കഥകളും ഇതിഹാസങ്ങളും വേദങ്ങളും ശാസ്ത്രങ്ങളും പുരാണങ്ങളും കേൾക്കുന്നു.

ച:- സഖാ ബചന സുനി ബിടപ നഹാരീ
ഉമഗേ ഭരത ബിലോചന ബാരീ

കരത പ്രനാമ ചലേ ദോഉ ഭാഈ
കഹത പ്രീതി സാരദ സകുചാഈ

സഖാ ബചന സുനി ബിടപ നിഹാരീ = സുഹൃത്തായ ഗുഹന്റെ വാക്കുകൾ കേട്ടും വൃക്ഷങ്ങൾ കണ്ടും, ഭരത ബിലോചന ബാരി ഉമഗേ = ഭരതന്റെ നേത്രങ്ങളിൽനിന്നു ബാഷ്പം കവിഞ്ഞൊഴുകി, ദോഉ ഭാഈ പ്രനാമ കരത ചലേ = ഭരത ശത്രുഘ്നന്മാർ പ്രണമിച്ചുകൊണ്ടു നടക്കുന്നുണ്ടു്, പ്രീതി കഹത സാരദ സകുചാഈ = അവരുടെ പ്രേമം വർണ്ണിക്കുന്നതിൽ സരസ്വതിയും അധീരയാകുന്നുണ്ടു്.

സുഹൃത്തായ ഗുഹന്റെ വാക്കുകൾ കേട്ടും വൃക്ഷങ്ങൾ കണ്ടും ഭരതന്റെ നേത്രങ്ങളിൽ നിന്നു ബാഷ്പം വഴിഞ്ഞൊഴുകി ഭരതനും ശത്രുഘ്നനും പ്രണമിച്ചുകൊണ്ടു യാത്ര തുടൎന്നു. അവരുടെ പ്രേമം വർണ്ണിക്കുക സരസ്വതിക്കും എളുപ്പമല്ല

ഹരഷഹി നിരഖി രാമപദ അംകാ
മാനഹും പാരസു പായേഉ രംകാ
രജ സിരധരി ഹിയ നയനൻഹി ലാവഹിം
രഘുബര മിലന സരിസ സുഖ പാവഹിം

രാമപദ അംകാ നിരഖി = ശ്രീരാമന്റെ ചരണ ചിഹ്നം കണ്ടു് ഭരതൻ, രംകാ മാനഹും പാരസു പായേഉ = ദരിദ്രൻ ചിന്താമണി ലാഭത്താലെന്നപോലെ, ഹരഷഹിം; രജ സിരധരി = ആഹ്ലാദ വിവശനായി. ചരണ ചിഹ്നത്തിലെ ധൂളി ശിരസ്സിൽ ചാൎത്തുകയും, ഹിയ നയനൻഹി ലാവഹിം = വക്ഷസ്സിലും കണ്ണുകളിലും അണിയുകയും ചെയ്തു, രഘുബര മിലന സരിസ = രാമനെ സന്ദൎശിക്കുന്നതിനാലെന്നപോലുള്ള, സുഖ പാവഹിം = സുഖം ഭരതൻ പ്രാപിക്കുകയും ചെയ്തു.

ശ്രീരാമന്റെ തൃപ്പാദ ചിഹ്നം കണ്ടു്, ദരിദ്രനു ചിന്താമണി ലാഭത്താലെപ്രകാരമോ അപ്രകാരമുള്ള ആഹ്ലാദം ഭരതനുണ്ടാ

യി. അദ്ദേഹം ആ ചരണ ചിഹ്നങ്ങളിലെ ധൂളി ശിരസ്സിലും വക്ഷസ്സിലും നേത്രങ്ങളിലും ചാത്തി രാമനെ കണ്ടാലെന്ന പോലുള്ള സുഖം ഭരതനു പാദരേണു ചാത്തൽ കൊണ്ടു സിദ്ധിച്ചു.

ദേഖി ഭരത ഗതി അകഥ അതീവാ
പ്രേമമഗന മൃഗ ഖഗ ജഡ ജീവാ
സബഹിം സനേഹ ബിബസ മഗ ഭൂലാ
കഹി സുപംഥ സുര ബരഷഹിം ഫൂലാ

അതീവാ അകഥ = തീരെ വർണ്ണിക്കാനാവാത്ത, ഭരതഗതി ദേഖി മൃഗ ഖഗ = ഭരതൻെറ സ്ഥിതി കണ്ടു് മാനുകളും പക്ഷി കളും, ജഡ ജീവാ പ്രേമമഗന = ജഡ ജീവികളും പ്രേമത്തിൽ മുഴുകി, സനേഹ ബിബസ സബഹിം = സ്നേഹ വിവശനായി ഗ്രഹനും, മഗ ഭൂലാ സുപംഥ കഹി = വഴി മറന്നു. ആ അവസ രത്തിൽ നേർ വഴി പറഞ്ഞു്, സുര ഫൂലാ ബരഷഹിം = ദേവ ന്മാർ പുഷ്പങ്ങൾ വർഷിച്ചു.

ലേശം പോലും വർണ്ണിക്കാനാവാത്ത ഭരതൻെറ സ്ഥിതി കണ്ടു മാനുകളും പക്ഷികളും ജഡജീവികളും പ്രേമത്തിൽ മുഴുകി. സ്നേഹ വിവശനായതുകൊണ്ടു ഗ്രഹനും വഴി മറന്നു. ആ അവ സരത്തിൽ ദേവന്മാർ പൂമഴ ചൊരിഞ്ഞു നേർ വഴി കാട്ടി.

നിരഖി സിദ്ധ സാധക അനുരാഗേ
സഹജ സനേഹ സരാഹന ലാഗേ
ഹോത ന ഭൂതല ഭാഉ ഭരത കോ
അചര സചര ചര അചര കരത കോ

നിരഖി സിദ്ധ സാധക = ഭരത പ്രേമം കണ്ടു് സിദ്ധന്മാരും സാധകരും, അനുരാഗേ സഹജ സനേഹ = പ്രേമമഗ്നരായി. അവർ, ഭരതൻെറ സ്വാഭാവിക സ്നേഹം, സരാഹന ലാഗേ = പ്രകീർത്തിക്കാനാരംഭിച്ചു, ഭരത കോ ഭാഉ ഭൂതല ന ഹോത =

ഭരതൻെറ ആവിർഭാവം ലോകത്തിലില്ലെങ്കിൽ, അചര സചര= അചരങ്ങളെ സചരങ്ങളും, ചര അചര കരത കോ=ചരങ്ങളെ അചരങ്ങളും ആക്കുന്നതു ആര്?

ഭരത പ്രേമം കണ്ടു് സിദ്ധന്മാരും സാധകന്മാരും പ്രേമത്തിൽ മുഴുകി. അവർ ഭരതൻെറ സ്വാഭാവിക പ്രേമം ശ്ലാഘിക്കാൻ തുടങ്ങി ഭരതൻെറ ആവിർഭാവം ലോകത്തിലില്ലെങ്കിൽ അചരങ്ങളെ സചരങ്ങളും ചരങ്ങളെ അചരങ്ങളും ആക്കുന്നതു ആരായിരിക്കും?

ദോ:- പേമ അമിഅ മംദരു ബിരഹു
ഭരതു പയോധി ഗംഭീര
മഥി പ്രഗടേഉ സുര സാധു ഹിത
കൃപാസിംധു രഘുബീര

ഭരതു ഗംഭീര പയോധി=ഭരതൻ ഗംഭീരമായ ക്ഷീരസാഗരമാണു്, ബിരഹു മംദരു; മഥി കൃപാസിംധു=വിരഹം മന്ദരപർവ്വതവുമാണു് ആ സാഗരത്തെ മഥിച്ചു്, സാധു സുരഹിത രഘുബീര=സത്തുക്കൾക്കും ദേവന്മാർക്കും നന്മക്കായി കൃപാസാഗരമായ ശ്രീരാമൻ, പേമ അമിഅ പ്രഗടേഉ=പ്രേമമാകുന്ന അമൃതു പ്രകടമാക്കി

പാലാഴിമഥനം പുരാണ പ്രസിദ്ധമാണു്. ഈ പാലാഴിയാകട്ടെ ഭരതനും, മന്ദരപർവ്വതം ശ്രീരാമനുമായുള്ള വിയോഗവുമാണു്. ആ വിയോഗം കടകോലാക്കി രാമൻ ഭരതനാകുന്ന പാലാഴിയെ കടഞ്ഞു മഹാത്മക്കൾക്കും ദേവന്മാർക്കുംവേണ്ടി പ്രേമമാകുന്ന സുധ എടുത്തു.

ചൗ:- സഖാ സമേത മനോഹര ജോടാ
ലഖേഉ ന ലഷന സഘന ബന ഓടാ
ഭരത ദീഖ പ്രഭു ആശ്രമ പാവന
സകല സുമംഗല സദന സുഹാവന

സഘന ബന ഓടാ=നിബിഡമായ വനത്തിൻെറ ആവരണം നിമിത്തം, സഖാസമേത=ഗ്രഹസമേതന്മാരായ, മനോഹര ജോടാ=മനോഹര യുഗത്തെ ഭരതശത്രുഘ്നന്മാരെ—ലഷന ന ലഖേഉ=ലക്ഷ്മണൻ കാണുകയുണ്ടായില്ല, സകല സുമംഗല സദന=സർവ്വസന്മംഗള നിലയനവും, സുഹാവന പ്രഭു പാവന ആശ്രമ=ഭാസുരവുമായ രാമൻെറ പവിത്രാശ്രമം. ഭരത ദീഖ=ഭരതൻ കണ്ടു.

നിബിഡമായ വനത്തിൻെറ ആവരണം നിമിത്തം ഗ്രഹനൊന്നിച്ചു വരുന്നവരും മനോഹരന്മാരും ആയ ഭരതശത്രുഘ്നന്മാരെ ലക്ഷ്മണനു കാണാൻ കഴിഞ്ഞില്ല എന്നാൽ സർവ്വസന്മംഗള നിലയനവും ഭാസുരവും പവിത്രവുമായ രാമാശ്രമം ഭരതൻ കാണുകയുണ്ടായി.

## ബന്ധുമിലാപ = സഹോദര സമ്മേളനം.

കരത പ്രബേസ മിടേ ദുഖദാവാ
ജനു ജോഗീ പരമാരഥു പാവാ
ദേഖേ ഭരത ലഷന പ്രഭു ആഗേം
പൂഛേ ബചന കഹത അനുരാഗേം

ജോഗീ പരമാരഥു പാവാ ജനു=യോഗി, മുക്തി പ്രാപിച്ചാലെന്നപോലെ, പ്രബേസകരത=ആശ്രമത്തിലേക്കു ഭരതൻ പ്രവേശിച്ചപ്പോൾ, ദുഖദാവാ മിടേ=ദുഃഖമാകുന്ന ദാവാനിലൻ കെട്ടടങ്ങി, പ്രഭു ആഗേം ലഷന=ശ്രീരാമൻെറ മുമ്പിലായി ലക്ഷ്മണൻ നില്ക്കുന്നതും, പൂഛേ=രാമൻെറ ചോദ്യങ്ങൾക്ക്, അനുരാഗേം ബചന കഹത=പ്രേമപൂർവ്വം ലക്ഷ്മണൻ പ്രത്യുത്തരം പറയുന്നതും, ഭരത ദേഖേ=ഭരതൻ കണ്ടു.

മുക്തി പ്രാപിച്ചാൽ യോഗിയുടെ സ്ഥിതിയെന്തോ അതുപോലെ ഭരതൻ ആശ്രമത്തിൽ പ്രവേശിച്ചതോടെ ഭരതൻെറ ദുഃഖാഗ്നി കെട്ടു, ലക്ഷ്മണൻ ശ്രീരാമൻെറ പുരോഭാഗത്തുനിന്നു

രാമൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക പ്രേമപുരസ്സരം മറുവടി പറയുന്നതു കണ്ടു.

സീസ ജടാ കടി മുനിപട ബാംധേ
തൂന കസേ കര സര ധനു കാംധേ
ബേദീ പര മുനി സാധു സമാജൂ
സീയ സഹിത രാജത രഘുരാജൂ

സീസ ജടാ കടി മുനിപട ബാംധേ = ശിരസ്സിൽ ജടയുണ്ട്; അരയിൽ മരവുരി ചാർത്തിയിട്ടുണ്ട്, തൂന കസേ കര സര കാംധേ ധനു = തൂണീരം ബന്ധിച്ച കൈയിൽ ശരവും സ്കന്ധത്തിൽ വില്ലും വഹിച്ചിട്ടുണ്ട്, ബേദീ പരമുനി സാധു സമാജൂ= വേദിയിൽ മുനിമാരും സന്യാസിമാരുടെ സംഘവും ഉണ്ട്, സീയ സഹിത രഘുരാജൂ രാജത = സീതാസമേതനായി രാമനും ശോഭിക്കുന്നുണ്ട്.

ശിരസ്സിൽ ജട ബന്ധിച്ച അരയിൽ മരവുരിയും തൂണീരവും ബന്ധിച്ച കൈയിൽ ശരവും തോളിൽ വില്ലും ഏന്തി മുനിമാരുടേയും സന്യാസിമാരുടേയും നടുവിൽ സീതയൊന്നിച്ച രാമൻ പരിശോഭിക്കുന്നു.

ബലകല ബസന ജടില തനു സ്യാമാ
ജനു മുനിബേഷ കീൻഹ രതികാമാ
കര കമലനി ധനുസായക ഫേരത
ജിയകീ ജരനി ഹരത ഹംസി ഹേരത

ബലകല ബസന ജടില=മരവുരിയുടുത്തു് ജട ബന്ധിച്ച്, സ്യാമാ തനു രതികാമാ = ശ്യാമ ശരീരരായി രതീദേവിയും കാമദേവനും, മുനിബേഷ കീൻഹ ജനു = മുനിവേഷം ധരിച്ചിരിക്കയോ എന്നപോലെ സീതയും രാമനും ശോഭിക്കുന്നുണ്ട്. ഹംസി ഹേരത ജിയ കീ = ആർ പുഞ്ചിരി തൂകുന്നതു കാണുന്നതിനാൽത്തന്നെ മനസ്സിലെ, ജരനി ഹരത കര കമലനി = ശോകാ

ഗ്നി ശമിക്കുന്നുവോ ആ രാമഭദ്രൻ കരകമലത്തിൽ, ധനു സായക ധേരത = വില്ലും ശരങ്ങളും വഹിച്ചുകൊണ്ടിരിക്കുന്നു.

സീതയും രാമനും മരവുരി ചാത്തിയിട്ടുണ്ട്. ശ്യാമശരീരരാണ് ഇരുവരും. രണ്ടു പേരും ജട ബന്ധിച്ചിട്ടുണ്ട്. അവരെ കണ്ടാൽ മുനിവേഷം ധരിച്ച രതിയും മദനനുമെന്നു തോന്നും. ആർ പുഞ്ചിരി തൂകുന്നതു കാണുന്ന മാത്രയിൽത്തന്നെ ദർശകരുടെ ശോകാഗ്നി ശമിക്കുന്നുവോ ആ രാമൻ ഹസ്തകമലത്തിൽ വില്ലും ശരങ്ങളും വഹിച്ചുകൊണ്ടു സ്ഥിതി ചെയ്യുന്നു [രാമനും സീതയും ശ്യാമ ശരീരരെന്നു പറഞ്ഞിട്ടുള്ളതു ശരിയാണോ? എന്നൊരു പ്രശ്നം ഉണ്ടാകാം. ശ്യാമ എന്ന വാക്കിനു പതിനാറുകാരിയും വിവാഹിതയും പ്രസന്നയല്ലാത്തവളും എന്നൊരത്ഥം കൂടിയുണ്ട് സീതയുടെ പ്രായം ഏതാണ്ടക്കാലത്തതായിരുന്നു എന്നു ഗണിച്ചാൽ ആശയക്കുഴപ്പത്തിന്നൊന്നും വഴിയില്ല. തന്വീ ശ്യാമാ എന്നു കാളിദാസ പ്രയോഗവും ഉണ്ട്.]

ദോ:- ലസത മംജു മുനി മംഡലി മധ്യ
സീയ രഘു ചംദ്ര
ജ്ഞാന സഭാ ജനു തനു ധരേ
ഭഗതി സച്ചിദാനംദ

മുനി മംജു മംഡലീ മധ്യ = മുനിമാരുടെ മനോഹര സമൂഹത്തിന്റെ മദ്ധ്യത്തിൽ, സീയ രഘു ചംദ = സീതയും രാമനും, ജ്ഞാനസഭാ തനു ധരേ = ജ്ഞാനസഭയിൽ ശരീരമെടുത്ത, ജനു ഭഗതി സച്ചിദാനംദ ലസത = ഭക്തിയും സച്ചിദാനന്ദവും പോലെ ശോഭിച്ചു.

മുനിമാരുടെ മദ്ധ്യത്തിൽ സീതയും രാമനും, ജ്ഞാനസഭാമദ്ധ്യത്തിൽ ശരീരം ധരിച്ചു ശോഭിക്കുന്ന ഭക്തിയും സച്ചിദാനന്ദവും പോലെ വിളങ്ങി. ഭക്തിയുടേയും സച്ചിദാനന്ദത്തിന്റെയും സമഞ്ജസ മേളനമാണതു്.

ചൗ:- സാനുജ സഖാ സമേത മഗന മന
ബിസരേ ഹരഷ സോക സുഖ ദുഖ ഗന
പാഹി നാഥ കഹി പാഹി ഗോസാഈം
ഭൂതല പരേ ലകുകീട നാഈം

സാനുജ സഖാ സമേത=അനുജനായ ശത്രുഘ്നനോടും സുഹൃത്തായ ഗുഹനോടുംകൂടി ഭരതൻ, മഗന മന=പ്രേമമഗ്നമായ ഹൃദയത്തോടെ, ഹരഷ സോക സുഖ ദുഖ ഗന ബിസരേ=ഹർഷശോകങ്ങളേയും സുഖദുഃഖങ്ങളേയും മറന്നു; നാഥ; പാഹി ഗോസാഈം പാഹി='ഹേ സ്വാമിൻ, എന്നെ പാലിയ്ക്കൂ, പ്രഭോ എന്നെ രക്ഷിയ്ക്കൂ'' എന്നിങ്ങനെ, കഹി ലകുടകീ നാഈം=പറഞ്ഞുകൊണ്ടു് വടികണക്കു്, ഭൂതല പരേ=നിലത്തു വീണു.

അനുജനായ ശത്രുഘ്നനോടും സുഹൃത്തും നിഷാദ രാജാവുമായ ഗുഹനോടുംകൂടി രാമസന്നിധിയിലേക്കു പ്രവേശിച്ച ഭരതൻ പ്രേമാധീനനായി ഹർഷശോകങ്ങളും സുഖദുഃഖങ്ങളുമെല്ലാം മറന്നു് പ്രഭോ എന്നെ രക്ഷിക്കു, സ്വാമിൻ എന്നെ രക്ഷിക്കു എന്നിങ്ങനെ പറഞ്ഞുകൊണ്ടു് വടിപോലെ നിലംപതിച്ചു.

ബചന സപ്രേമ ലഷന പഹിചാനേ
കരത പ്രനാമു ഭരത ജിയജാനേ
ബംധു സനേഹ സരസ ഏഹി ഓരാ
ഇത സാഹിബസേവാ ബസ ജോരാ

സപ്രേമ ബചന ലഷന പഹിചാനേ=പ്രേമപൂർവ്വകങ്ങളാണു് വാക്കുകൾ എന്നു് ലക്ഷ്മണൻ തിരിച്ചറിഞ്ഞു, പ്രനാമു കരത ഭരത ജിയജാനേ=നമസ്കരിക്കുന്നതു ഭരതനാണെന്നും മനസ്സിൽ ഗ്രഹിച്ചു, ഏഹി ഓരാ ബംധു സരസ സനേഹ=അപ്പു

റത്തു സഹോദരനോടു സരസപ്രേമം പ്രകടിപ്പിക്കേണ്ടതുണ്ടു്, ഇത സാഹിബ സേവാ ജോരാ ബസ = ഇപ്പുറത്തു സ്വാമിസേവ ശരിയായനുഷ്ഠിക്കേണ്ടതായിട്ടുണ്ടു്.

പ്രേമപൂർവ്വകങ്ങളാണു് വാക്കുകരം എന്നു് ലക്ഷ്മണൻ തിരിച്ചറിഞ്ഞു; നമസ്കരിക്കുന്നതു ഭരതനാണെന്നും ലക്ഷ്മണനു മനസ്സിലായി. ഓടിച്ചെന്നു് സഹോദരസ്നേഹം പ്രകടിപ്പിക്കേണ്ടതുണ്ടു്. അതേ അവസരത്തിൽത്തന്നെ സ്വാമിസേവ ശരിക്കു നിവ്വഹിക്കുകയും വേണം, ലക്ഷ്മണൻ ആകപ്പാടെ ധമ്മസങ്കടത്തിലായി.

മിലി ന ജാഇ നഹിം ഗുദരത ബനഈ
സുകബി ലഷന മനകീ ഗതി ഭനഈ
രഹേ രാഖി സേവാ പര ഭാരൂ
ചഢീ ചംഗ ജനു ഖൈംച ഖേലാരൂ

മിലി ന ജാഇ = അതുകൊണ്ടു ഭരതനെ ആശ്ലേഷിക്കാനും പററിയില്ല, ഗുദരത നഹിം ബനഈ = സ്വാമി സേവ കൈവിടാനും കഴിഞ്ഞില്ല, ലഷനമന കീ ഗതി സുകബീ = ആ സമയത്തെ ലക്ഷ്മണന്റെ മനോഭാവം സൽകവികരം, ബനഈ; സേവാപര ഭാരു രാഖി = ഇങ്ങനെ വണ്ണിച്ചിട്ടുണ്ടു്. സേവാ ധമ്മം നിലനിറുത്തേണ്ടതു മുഖ്യമെന്നു മനസ്സിലാക്കിയ ലക്ഷ്മണൻ, ഖേലാരൂ ചഢീ ചംഗ ജനു ഖൈംച = കളിക്കാരൻ കുതിച്ചുചാടി പതംഗത്തെ ബലാൽ പിടികൂടുവാൻ നില്ക്കുന്നതു പോലെ, രഹേ = നിന്നു.

ഭരതനെ ആശ്ലേഷിക്കാനും സ്വാമിസേവ കൈവിടാനും ലക്ഷ്മണനു കഴിഞ്ഞില്ല ആ സമയത്തെ ലക്ഷ്മണന്റെ മനോഭാവം സൽകവികരം ഇങ്ങനെ വണ്ണിച്ചിട്ടുണ്ടു്. സേവാധമ്മം സംരക്ഷിക്കേണ്ടതു സവ്വപ്രധാനമെന്നു മനസ്സിലാക്കിയ. ലക്ഷ്മണൻ, കളിക്കാരൻ കുതിച്ചുചാടി പതംഗത്തെ ബലാൽ പിടികൂടുവാൻ നില്ക്കുന്നതുപോലെ നിന്നു.

കഹത സപ്രേമ നാഇ മഹി മാഥാ
ഭരത പ്രനാമ കരത രഘുനാഥാ
ഉഠേ രാമ സുനി പ്രേമ അധീരാ
കഹും പട കഹും നിഷംഗ ധനു തീരാ

മഹി മാഥാ നാഇ സപ്രേമ = ഭൂമിയിൽ ഉത്തമാംഗം താഴ്ത്തി പ്രേമപൂർവ്വം, കഹത; രഘുനാഥാ=ഇങ്ങനെ പറയാൻ തുടങ്ങി:– രാമ, ഭരതൻ നമസ്കരിക്കുന്നു, സുനി പ്രേമ അധീരാ രാമ = ഇതുകേട്ടു പ്രേമത്താൽ അധീരനായി രാമൻ, ഉഠേ കഹും പട= എഴുന്നേററു. വസ്ത്രം എവിടെയോ അഴിഞ്ഞുവീണു, കഹും നിഷംഗ ധനു തീരാ = എവിടെയോ വീണു വില്ലും ശരവും ആവനാഴിയും.

ഭൂമിയിൽ ശിരസ്സർപ്പിച്ചു പ്രേമപൂർവ്വം ഭരതൻ ഇങ്ങനെ തുടങ്ങി:— ഹേ, രാമ, ഭരതൻ നമസ്കരിക്കുന്നു. ഈ വാക്കുകൾ കേട്ടപ്പോൾ രാമൻ പ്രേമാധീരനായി ഭവിച്ചു. അദ്ദേഹം എഴുന്നേററു. അരയിലെ വസ്ത്രവും, കയ്യിലെ ശരചാപ തൂണീരങ്ങളും എവിടെയോ വീണു.

ദോ:– ബരബസ ലിയേ ഉഠാഇ ഉര
ലായേ കൃപാനിധാന
ഭരത കാമകീ ഭിലന ലഖി
ബിസരേ സബഹിം അപാന

ബരബസ ഉഠാഇ ലിയേ = ബലാൽ ഭരതനെ എഴുന്നേല്പിച്ച്, കൃപാനിധാന ഉര ലായേ = കരുണാനിലയനമായ രാമൻ മാറോടണച്ചു, ഭരത രാമകീ മിലനി ലഖി = ഭരതനും രാമൻെറ ആശ്ലേഷം കണ്ട്, സബഹിം അപാന ബിസരേ = സർവ്വവും സ്വയം മറന്നു.

കരുണാനിലയനമായ രാമൻ ഭരതനെ ബലാൽ എടു ത്തെഴുന്നേല്പിച്ച വക്ഷസ്സോടണച്ചു ഭരതനും രാമൻെറ ആശ്ലേഷ ത്തിൽ മതിമറന്നു.

ചൗ:- മിലനി പ്രീതി കിമി ജാഇ ബഖാനീ
കബികുല അഗമ കരമ മന ബാനീ
പരമ പ്രേമ പൂരന ദോഉ ഭാഈ
മന ബുധി ചിത അഹമിതി ബിസരാഈ

മിലനി പ്രീതി കിമി = ആ ആശ്ലേഷ സൗഖ്യം എങ്ങനെ, ജാഇ ബഖാനീ കബികുല = വണ്ണിക്കാം! കവികുലത്തിനു, കരമ മനബാനീ = കമ്മണാ മനസാ വാചാ അതു്, അഗമ; ദോഉ ഭാഈ = അപ്രാപ്യമാണ്. ആ രണ്ടു സഹോദരന്മാരും, മന ബുധി ചിത അഹമിതി =: മനസ്സു, ബുദ്ധി, ചിത്തം, അഹംഭാവം എന്നിവ, ബിസരാഈ പരമ പ്രേമ പൂരന=വിസ്മരിച്ചു് പരമ പ്രേമ സംപൂണ്ണരായി ഭവിച്ചു.

ആ ആശ്ലേഷ സൗഖ്യത്തെ എങ്ങനെയാണ് വണ്ണിക്കാനാ വുക. മനസാ വാചാ കമ്മണാ കവികാക്കതു അപ്രാപ്യമാണ്. ശ്രീരാമ ഭരതന്മാർ മനസ്സും ബുദ്ധിയും ചിത്തവും അഹന്തയുമെ ല്ലാം മറന്നു പരമ പ്രേമസംപൂണ്ണരായി ഭവിച്ചു.

കഹഹു സപ്രേമ പ്രഗടകോ കരഈ
കേഹി ഛായാ കബിമതി അനുസരഈ
കബിഹിം അരഥ ആഖര ബലു സാംചാ
അനുഹരി താല ഗതിഹി നടു നാചാ

കഹഹു സപ്രേമ = പറയൂ, ഏതാദൃശമായൊരു പ്രേമത്തെ, കോ പ്രഗട കരഈ = ആക്കു പ്രകടമാക്കാനാവും? കബിമതി കേഹി ഛായ = കവികളുടെ ബുദ്ധി ഏതൊരാധാരത്തിൽ

അനുസരഇൗ കബിഹിം = ആ പ്രേമം വർണ്ണിക്കാൻ കഴിവുള്ളവരാകും? കവികൾക്കാകട്ടേ, അരഥ ആഖര ബല = അർത്ഥത്തിന്റേറയും പദങ്ങളുടേയും ബലം ഉണ്ട്, താലഗതി ി അനുഹരി നട നാചാ = താളഗതിയെ അനുസരിച്ച നടൻ നർത്തനം ചെയ്യുന്നതുപോലെ.

പറയു. അവ്വാറ ഹൃദയാവർജ്ജകമായ പ്രേമം എങ്ങനെ വർണ്ണിക്കാനാവും! കവികളുടെ ബുദ്ധി ഏതൊരടിസ്ഥാനം മുൻനിർത്തി അതു വർണ്ണിക്കും? താളഗതി അനുസരിച്ച നടനു നർത്തനത്തിനു കഴിവുണ്ടാകുന്നതുപോലെ കവികൾക്ക് പദങ്ങളുടേയും അർത്ഥത്തിന്റേറയും ബലം കരഗതമാണ്. [അർത്ഥവും പദവും അവലംബമാക്കി വർണ്ണിക്കാവുന്നവിധം സാധാരണമല്ല ആ അഭൗമപ്രേമം. വാഗർത്ഥങ്ങൾക്കതീതമാണതു്. ആ സ്ഥിതിക്കതെങ്ങനെ കവികൾ വർണ്ണിക്കും. താളഗതിയിൽ നിന്നു് അനിയന്ത്രിതനായി പ്രവർത്തിക്കാൻ നർത്തകനു കഴിവില്ലാത്തതുപോലെ പദങ്ങൾക്കും അർത്ഥങ്ങൾക്കും വിധേയനായ കവിയ്ക്കു് അവാങ്മനസഗോചരതീതമായൊരു വർണ്ണന സാധ്യമല്ലെന്നു ഭാവം ]

അഗമ സനേഹ ഭരതരഘുബര കോ
ജഹം നജാഇ മന ബിധി ഹരിഹര കോ
സോ മൈ കുമതി കഹൗം കേഹി ഭാംതീ
ബാജു സുരാഗ കി ഗാംഡരതാംതീ

ബിധി ഹരി ഹര കോ മന = ബ്രഹ്മദേവന്റേയും വിഷ്ണുവിന്റേയും മഹാദേവന്റേയും മനസ്സിന്നുകൂടി, ജഹാം ന ജാഇ ഭരതരഘുബര കോ = എത്താൻ കഴിയാത്ത ഭരതരാമന്മാരുടെ, സനേഹ അഗമ = പ്രേമം അഗമ്യംതന്നെയാണ ഏതൊരു കവിക്കും, സോ കുമതി മൈം കേഹി ഭാംതീ = ആ സ്ഥിതിക്ക് ബുദ്ധിഹീനനായ ഞാൻ ഏതുപ്രകാരമാണ്, കഹൗം; ഗാംഡരതാംതീ = ആ പ്രേമം വർണ്ണിക്കുക! പുല്ലിന്റെ കയറിൽനിന്ന്, കി സുരാഗ ബാജു = ശ്രുതിമധുരമായ രാഗാലാപം എങ്ങനെയുണ്ടാകാൻ?

ഭരതരാമന്മാരുടെ പ്രേമം, ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരുടെ മനസ്സിനുംകൂടി എത്താനാവാത്ത ഒന്നാണ്, അതു കവികൾക്കും പ്രാപ്യവുമല്ല. ആ സ്ഥിതിക്ക ബുദ്ധിഹീനനായ ഞാൻ ഭരതരാമന്മാരുടെ പ്രേമം ഏതുപ്രകാരമാണ് വർണ്ണിക്കുക? വെറും പുല്ലിഴകളാകുന്ന തന്ത്രികളിലൂടെ ശുദ്ധമായ രാഗാലാപം എങ്ങനെയുണ്ടാകും?

മിലനി ബിലോകി ഭരതരഘുബര കീ
സുരഗന സഭയ ധക ധകീ ധരകീ
സമുഝാഏ സുരഗുരു ജഡ ജാഗേ
ബരഷീ പ്രസൂന പ്രസംസന ലാഗേ

ഭരത രഘുബര കീ മിലനി ബിലോകി = ഭരതന്റേയും രാമന്റേയും ആശ്ലേഷം കണ്ടിട്ട്, സുരഗന സഭയ; ധരകീ ധക ധകീ = ദേവന്മാർ ഭീതരായി; അവരുടെ ഹൃദയം തുടിക്കാൻ തുടങ്ങി, സുരഗുരു സമുഝാഏ ജഡജാഗേ = ബൃഹസ്പതി കാര്യം പറഞ്ഞു ദേവന്മാരെ മനസ്സിലാക്കിയപ്പോൾ അവരുടെ മൂർഖതമാറി, പ്രസൂന ബരഷീ പ്രസംസന ലാഗേ = പുഷ്പങ്ങൾ വർഷിച്ച് ഭരതരാമന്മാരെ പ്രശംസിക്കാൻ തുടങ്ങി

ഭരതന്റേയും രാമന്റേയും ആശ്ലേഷം കണ്ട ദേവന്മാർ ഭയന്നു; അവരുടെ ഹൃദയം തുടിക്കാനാരംഭിച്ചു. ബൃഹസ്പതി അവരെ സമാശ്വസിപ്പിച്ചു, അവർ പൂമഴ ചൊരിഞ്ഞു രാമഭരതന്മാരെ പ്രകീർത്തിക്കാനും തുടങ്ങി.

ദോ:- മിലി സപ്രേമ രിപുസൂദനഹിം
കേവട ഭേംടേഉ രാമ
ഭൂരി ഭായ ഭേംടേ ഭരത
ലഛിമന കരത പ്രനാമ

രാമ സപ്രേമ രിപുസൂദനഹിം മിലി = രാമൻ പ്രേമപൂർവ്വം ശത്രുഘ്നനെ ആശ്ലേഷിച്ചു, കേവട ഭേംടേഉ; ഭരത = ഗുഹനെ പുണന്നു. ഭരതൻ, പ്രനാമ കരത ലഛിമന = പ്രണമിച്ചു കൊണ്ടിരിക്കുന്ന ലക്ഷ്മണനെ, ഭുരി ഭായ ഭേംടേ = വർദ്ധിച്ച പ്രേമത്തോടെ ആശ്ലേഷിച്ചു.

രാമൻ പ്രേമപൂർവ്വം ആദ്യം ശത്രുഘ്നനേയും രണ്ടാമത്തു ഗുഹ നേയും ആശ്ലേഷിച്ചു. ഭരതൻ പ്രണമിച്ചുകൊണ്ടിരിക്കുന്ന ലക്ഷ്മണനെ അതിപ്രേമത്തോടെ പുണന്നു.

സാനുജ ഭരത ഉമഗി അനുരാഗാ
ധരി സിര സിയപദപദുമ പരാഗാ
പുനി പുനി കരത പ്രനാമ ഉഠാഏ
സിരകര കമല പരസി ബൈഠാഏ

സാനുജ ഭരത = ശത്രുഘ്നസമേതനായ ഭരതൻ, അനുരാഗാ ഉമഗി = സ്നേഹാധികൃത്താൽ വിവശനായി, സിയപദ പദുമ പരാഗാ = സീതാദേവിയുടെ പാദപത്മങ്ങളിലെ പരാഗം, സിര ധരി പുനി പുനി = ശിരസ്സിൽ ചാത്തി, തുടരെത്തുടരെ, പ്രനാമ കരത ഉഠാഏ = പ്രണാമം ചെയ്യുന്ന ഭരതനെ എഴുന്നേല്പിച്ചു്, കരകമല സിര പരസി = സീത, കരകമലങ്ങളാൽ അദ്ദേഹത്തിൻെറ മൂദ്ധാവു തടവി, ബൈഠാഏ = പിടിച്ചിരുത്തി.

ശത്രുഘ്ന സമേതനായ ഭരതൻ സ്നേഹാധികൃത്താൽ വിവശനായി സീതാദേവിയുടെ തൃപ്പാദ കമലങ്ങളിലെ പൂമ്പൊടി ശിരസ്സിൽ ചാത്തി. തുടരെത്തുടരെ നമസ്കരിക്കുന്ന ആ ഭരതൻെറ ശിരസ്സ് സ്വകരകമലത്താൽ തടവി സീത ഭരതനെ പിടിച്ചെഴുന്നേല്പിച്ചു വേദിയിൽ ഇരുത്തി.

സീയ അസീസ ദീൻഹി മനമാഹീം
മഗന സനേഹ ദേഹസുധി നാഹീം

  

സബ ബിധി സാനുകൂല ലഖി സീതാ
ഭേ നിസോച ഉര അപഡര ബീതാ

സീയ മനമാഹീം = സീത, ഭരതനു മനസാ, അസീസ ദീൻഹി സനേഹ മഗന = ആശീർവ്വാദം നല്കി സ്നേഹമഗ്നയായതുകൊണ്ടു്, ദേഹസുധി നാഹീം = സീതയ്ക്കു ദേഹത്തെക്കുറിച്ചുള്ള ബോധം പോലും ഇല്ലാതായി, സീതാ സബബിധി അനുകൂല ലഖി = സീതാദേവി എല്ലാവിധത്തിലും അനുകൂലയെന്നറിഞ്ഞു്, നിസോച ഭേ = ഭരതൻ നിശ്ചിന്തനായി ഭവിച്ചു, ഉര അപഡര ബീതാ = മനസ്സിലുണ്ടായിരുന്ന കൃത്രിമ ഭീതിയും അകന്നു.

സ്നേഹ നിമഗ്നയായതിനാൽ സീതയ്ക്കു സ്വദേഹത്തെക്കുറിച്ചുള്ള ബോധം പോലും ഇല്ലാതായി. അതിനാൽ ഭരതനെ മനസ്സുകൊണ്ടാശീർവ്വദിക്കാനേ ദേവി ശക്തയായുള്ളു. എല്ലാവിധത്തിലും സീത അനുകൂലയെന്നുകണ്ടു ഭരതൻ നിശ്ചിന്തനായി ഭവിച്ചു. അടിസ്ഥാനരഹിതമായ ഭീതിയും ഭരതനെ വിട്ടകന്നു.

കോഉ കിഛു കഹൈ ന കോഉ കിഛു പൂഛാ
പ്രേമ ഭരാ മന നിജഗതി ഛൂഛാ
തേഹി അവസര കേവട ധീരജു ധരി
ജോരി പാനി ബിനവത പ്രനാമു കരി

കോഉ കിഛു ന കഹൈ കോഉ കിഛു പൂഛാ = ആരും ഒന്നും പറയുന്നില്ല; ആരുമൊന്നും ചോദിക്കുന്നും ഇല്ല, മന പ്രേമ ഭരാ = എല്ലാവരുടേയും മനസ്സു പ്രേമപൂർണ്ണമായി, നിജ ഗതി ഛൂഛാ = സ്വഗതിയിൽനിന്നു വ്യതിരിക്തവുമായി, തേഹി അവസര കേവട ധീരജു ധരി = ആ അവസരത്തിൽ ഗുഹൻ ധൈര്യം അവലംബിച്ചു്, പ്രനാമു കരി പാനി ജോരി = പ്രണാമം ചെയ്തു കൈകൂപ്പി, ബിനവത = ഉണർത്തിച്ചു:—

ആരും ഒന്നും പറയുന്നില്ല; ആരുമൊന്നും ചോദിക്കുന്നുമില്ല. എല്ലാവരുടേയും മനസ്സു പ്രേമനിർഭരമാണ്. അതു അതിന്റെ സ്വാഭാവികമായ ചഞ്ചലഗതി കൈവെടിഞ്ഞു നിശ്ചലാവസ്ഥ പ്രാപിച്ചിരിക്കുന്നു. ആ അവസരത്തിൽ ഗുഹൻ ധൈര്യസമേതം പ്രണമിച്ചു കൈകൂപ്പി ഇങ്ങനെ ഉണർത്തിച്ചു:—

ദോ:- നാഥ സാഥ മുനിനാഥ
കേ മാതു സകല പുരലോഗ
സേവക സേനപ സചിവ സബ
ആഏ ബികല ബിയോഗ

നാഥ, മുനിനാഥ കേ സാഥ = സ്വാമിൻ, വസിഷ്ഠമഹർഷിയൊന്നിച്ച്, മാതു സകല പുരലോഗ = അമ്മമാരും സകല പൗരന്മാരും, സേവക സേനപ സചിവ സബ = സേവകന്മാരും സൈന്യാധിപന്മാരും മന്ത്രിയുമെല്ലാം, ബിയോഗ ബികല= അങ്ങയുമായുള്ള വേർപാടിനാൽ വ്യാകുലരായി, ആഏ=വന്നെത്തിയിട്ടുണ്ട്.

'സ്വാമിൻ, വസിഷ്ഠമഹർഷിയൊന്നിച്ച് അങ്ങയുടെ അമ്മമാരും, സർവ്വ പൗരന്മാരും, സേവകന്മാരും, സൈന്യാധിപന്മാരും, മന്ത്രിയും വിയോഗ വ്യാകുലരായി അങ്ങയെ ദർശിക്കാൻ വന്നെത്തിയിട്ടുണ്ട്.'

ചൗ:- സീല സിംധു സുനി ഗുരു ആഗവനൂ
സിയ സമീപ രാഖേ രിപുദവനൂ
ചലേ സബേഗ രാമ തേഹി കാലാ
ധീര ധരമധുര ദീനദയാലാ

സീല സിംധു ഗുരു ആഗവനൂ സുനി = സൗശീല്യ വാരാശിയായ രാമൻ ഗുരു വന്നിരിക്കുന്നതായി കേട്ട്, രിപു ദവനൂ സിയ സമീപ രാഖേ = ശത്രുഘ്നനെ സീതയുടെ സമീപത്താക്കി,

ധീര ധരമധുര ദീനദയാലാ രാമ=ധീരനും ധമ്മിഷ്ഠനും ദീനദയാലുവുമായ രാമൻ, തേഹികാലാ സബേഗ ചലേ=ആ സമയത്തു് വേഗം നടന്നു.

സൗശീല്യ സമുദ്രമായ ശ്രീരാമൻ ആചാര്യനായ വസിഷ്ഠൻ വന്നിരിക്കുന്നതായി കേട്ടു, ശത്രുഘ്നനെ സീതക്കു സമീപത്താക്കി വേഗത്തിൽ എതിരേല്പിനു പുറപ്പെട്ടു.

ഗുരഹി ദേഖി സാനുജ അനുരാഗേ
ദംഡ പ്രനാമ കരത പ്രഭു ലാഗേ
മുനിബര ധാഇ ലിഏ ഉര ലാഇ
പ്രേമ ഉമഗി ഭേംടേ ദോഉ ഭാഇ

ഗുരഹി ദേഖി സാനുജ പ്രഭു=ആചാര്യനെ കണ്ടിട്ടു് അനുജന്മാരോടു കൂടിയ രാമൻ, അനുരാഗേ ദംഡ പ്രനാമ കരത ലഗേ=പ്രേമ നിമഗ്നനായി ദണ്ഡവൽ പ്രണമിക്കാനാരംഭിച്ചു, മുനിബര ഉരലാഇ ലിഏ=വസിഷ്ഠൻ മുന്നോട്ടു പാഞ്ഞുചെന്നു് അവരെ മാറോടണച്ചാശ്ലേഷിച്ചു, പ്രേമ ഉമഗി ദോഉ ഭാഇ ഭേംടേ=വദ്ധിച്ച പ്രേമത്തോടെ രണ്ടു സഹോദരന്മാരേയും പുണന്നു.

ആചാര്യനായ വസിഷ്ഠനെ സന്ദശിച്ചു് സാനുജനായ രാമൻ പ്രേമമഗ്നനായി ദണ്ഡനമസ്കാരം ചെയ്തു. മഹഷി വേഗം ചെന്നു് അവരെ എഴുന്നേല്പിച്ചു വക്ഷസ്സോടണച്ചു. വദ്ധിച്ച പ്രേമത്തോടെ അദ്ദേഹം രണ്ടു സഹോദരന്മാരേയും പുണന്നു.

പ്രേമ പുലകി കേവട കഹി നാമൂ
കീൻഹ ദൂരി തേം ദംഡപ്രനാമൂ
രാമ സഖാ രിഷി ബരബസ ഭേംടാ
ജനുമഹി ലുഠത സനേഹ സമേടാ

പ്രേമ പുലകി കേവട രാമൂ മഹി=അനന്തരം പ്രേമപുളകിതനായ ഗുഹൻ തൻെറ പേർ പറഞ്ഞു്, ദൂരിതേം ദംഡപ്രനാമൂ

കീൻഹ = ദൂരത്തു നിന്നുകൊണ്ടുതന്നെ ദണ്ഡനമസ്കാരം ചെയ്തു, രിഷി രാമസഖാ ബരബസ ഭേംടാ=വസിഷ്ഠൻ രാമസുഹൃത്തായ ഗുഹനെ ബലപൂർവ്വകം ആശ്ലേഷിച്ചു, മഹി ലുഠത സനേഹ സമേടാ ജനു=ഭൂമിയിൽ ചുററിത്തിരിയുന്ന സ്നേഹം ആകർഷിക്കപ്പെട്ടനുവോ എന്ന തോന്നും അതുകണ്ടാൽ.

അനന്തരം പ്രേമപുളകിതനായ ഗുഹൻ തന്റെ പേർ പറഞ്ഞു ദൂരെ നിന്നുകൊണ്ടുതന്നെ വസിഷ്ഠമഹർഷിയെ ദണ്ഡനമസ്കാരം ചെയ്തു വസിഷ്ഠനാകട്ടേ, ഭൂമിയിൽ ചുററിത്തിരിയുന്ന സ്നേഹത്തെ ആകർഷിക്കുകയോ എന്നു തോന്നുമാറു രാമസുഹൃത്തായ ഗുഹനെ എഴുന്നേല്പിച്ചു മാറോടണച്ചു.

രഘുപതി ഭഗതി സുമംഗല മൂലാ
നഭ സരാഹിം സുര ബരഷഹിം ഫൂലാ
ഏഹി സമ നിപട നീച കോഉ നാഹീം
ബഡ ബസിഷ്ഠ സമ കോ ജഗ മാഹീം

നഭ സുര രഘുപതി സുമംഗല മൂലാ=ആകാശത്തിൽ ദേവന്മാർ ശ്രീരാമന്റെ സന്മംഗള മൂലകമായ, ഭഗതി സരാഹിം ഫൂലാ ബരഷഹിം=ഭക്തിയെ ശ്ലാഘിച്ച് പുഷ്പങ്ങളെ വർഷിച്ചു; ഏഹി സമ നിപട നിച കോഉ നാഹിം = ഇവന്നു തുല്യം അത്യന്തം നീചനായി ആരുമില്ല, ജഗമാഹീം ബസിഷ്ഠ ബഡ=ലോകത്തിൽ വസിഷ്ഠന്നു തുല്യം വലിയവനായിട്ട്, കോ=ആരാണുള്ളതു്.

ആകാശത്തിൽ ദേവന്മാർ, ശ്രീരാമന്റെ സന്മംഗളമൂലകമായ ഭക്തിയെ വാഴ്ത്തി പുഷ്പവർഷം ചെയ്തു. ഈ നിഷാദന്നു തുല്യം ലോകത്തിൽ ഏററവും നീചനായി ആരാണുള്ളതു്? അതുപോലെതന്നെ വസിഷ്ഠന്നു തുല്യം മഹാനായിട്ടും ലോകത്തിൽ ആരുണ്ട്, (അത്രത്തോളം നീചനായ ഗുഹനെയാണു് സർവ്വശ്രേഷ്ഠനായ വസിഷ്ഠൻ ഗാഢ ഗാഢം പുണർന്നതു എന്നു ഭാവം)

ദോ:- ജേഹി ലഖി ലഷനഹ്ഹും തേം
അധിക മിലേ മുദിത മുനി രാഉ
സോ സീതാപതി ഭജന കീ
പ്രകട പ്രതാപ പ്രഭാഉ

ജേഹി ലഖി ലഷനഹ്ഹും തേം = ആരെ കണ്ടിട്ടും ലക്ഷ്മണ നേക്കാളും, അധിക മുദിത മുനിരാഉ = ഏററവും സന്തുഷ്ടി വസിഷ്ഠനുണ്ടായോ, സോ സീതാപതി ഭജന കീ = അതു് സീതാപതി ഭജനത്തിൻെറ, പ്രതാപ പ്രഭാഉ = പ്രത്യക്ഷ പ്രഭാവ മാണു്.

ആരെ കണ്ടിട്ട ലക്ഷ്മണനേക്കാളധികം സന്തോഷം വസിഷ്ഠനു ണ്ടായോ, അതു് ഗുഹൻെറ സീതാപതി ഭജനത്തിൻെറ പ്രത്യക്ഷ പ്രഭാവമാണു്.

ചൗ:- ആരത ലോഗ രാമ സബു ജാനാ
കരുനാകര സുജാന ഭഗവാനാ
ജോ ജേഹി ഭായ രഹാ അഭിലാഖീ
തേഹി തേഹി കൈ തസി തസി രുഖരാഖീ

കരുനാകര സുജാന ഭഗവാനാ രാമ = കരുണാകരനും ചതു രനും ഭഗവാനുമായ രാമൻ, സബു ലോഗ ആരത ജാനാ = ജനങ്ങളെല്ലാം ദുഃഖിതരെന്നു ഗ്രഹിച്ചു്, ജേഹി ജോ ഭായ തേഹി തേഹി കൈ = ആകെ്ന്തിഷ്ടമോ അവക്കു, തസീ തസീ രുഖ രാഖീ = പ്രത്യേകം പ്രത്യേകം ഹിതം അറിഞ്ഞു, അഭി ലാഖീ രഹാ = അഭിലാഷം നിറവേററിക്കൊടുത്തു

കരുണാനിധിയും ചതുരനും ഭഗവാനുമായ രാമൻ സർവ്വ ജനങ്ങളും ദുഃഖിതരാണെന്നു ഗ്രഹിച്ചു് ആർ എന്തു അഭിലഷിക്കു ന്നുവോ. അവക്കു അവരുടെ ഹിതം അനുസരിച്ചുള്ള ആഗ്രഹങ്ങ ളെല്ലാം നിറവേററിക്കൊടുത്തു.

സാനുജ മിലി പലമഹും സബ കാഹു
കീൻഹ ദൂരി ദുഖു ദാരുന ദാഹൂ
യേഹി ബഡി ബാത രാമ കൈ നാഹീം
ജിമി ഘട കോടി എക രബി ഛാഹീം

സാനുജ പലമഹും = അനുജനോടു കൂടിയ രാമൻ നിമിഷ നേരം കൊണ്ടു്, സബകാഹു മിലി = എല്ലാവരേയും ആശ്ലേഷിച്ച് അവരുടെ, ദുഖു ദാരുന ദാഹു ദൂരി കീൻഹ = ദുഃഖത്തിന്റെ ദാരുണ ദാഹം അകററി, കോടി ഘട എക രബി = ഒരു കോടി കുടങ്ങളിൽ ഒരേ ഒരു സൂര്യൻ, ജിമി ഛാഹീം; യേഹി= ഏതു പ്രകാരം നിഴലിക്കുന്നുവോ അപ്രകാരം എല്ലാവരേയും സന്തുഷ്ടരാക്കുക എന്നതു്, രാമ കൈ ബഡി ബാത നാഹീം = ശ്രീരാമനെ സംബന്ധിച്ചിടത്തോളം മഹാകാര്യമൊന്നും അല്ല.

സാനുജനായ രാമൻ നിമിഷനേരം കൊണ്ടു ആഗതരെയെല്ലാം ആശ്ലേഷിക്കുകയും അവരുടെയെല്ലാം ദാരുണ ദുഃഖം ശമിപ്പിക്കുകയും ചെയ്തു. ശ്രീരാമനെ സംബന്ധിച്ചിടത്തോളം ഇതു അസാദ്ധ്യമായൊരു കാര്യമല്ല കോടാനുകോടി കുടങ്ങളിൽ ഒരേ ഒരു സൂര്യൻ ഒരു സമയത്തുതന്നെ പ്രതിബിംബിക്കുന്നില്ലേ? സൂര്യനു ഇതു വിഷമമുള്ള കാര്യമല്ലല്ലൊ അതുപോലെ തന്നെയാണു് രാമന്റെ പ്രഭാവവും.

മിലി കേവടഹി ഉമഗി അനുരാഗാ
പുരജന സകല സരാഹഹിം ഭാഗാ
ദേഖി രാമ സബ ദുഖിത മഹതാരീം
ജനു സുബേലി അവലീ ഹിമമാരീം

സകല പുരജന = അനന്തരം എല്ലാ പൗരന്മാരും, അനുരാഗാ ഉമഗി = അനുരാഗ ലഹരിയിൽ പെട്ടു്, കേവടഹി മിലി ഭാഗ = ഗുഹനെ സമാശ്ലേഷിച്ച് ഗുഹന്റെ ഭാഗ്യത്തെ

സരാഹഹിം = ശ്ലാഘിച്ചു കൊണ്ടിരുന്നു, സുബേലി അവലി = സുന്ദര ലതാസമൂഹത്തെ, ഹിമമാരീം ജനു = ഹിമമഴ എങ്ങനെ നിശ്ചേതനമാക്കുമോ അപ്രകാരം, സബ മഹതാരീ ദുഖിത രാമ ദേഖി=എല്ലാഅമ്മമാരും ദുഃഖിതരായിരിക്കുന്നതു രാമൻ കണ്ടു.

അനന്തരം പൌരന്മാരെല്ലാം സന്തോഷ ലഹരിയിൽ ഗുഹനെ സമശ്ലേഷിക്കുകയും ഗുഹൻെറ ഭാഗധേയത്തെ പ്രകീർത്തിക്കുകയും ചെയ്തു മനോഹര വല്ലരികളെ ഹിമപാതം നിർജ്ജീവമാക്കുന്നതുപോലെ, അയോധ്യയിലുണ്ടായ സംഭവവികാസങ്ങറം നിമിത്തം മാതാക്കളെല്ലാം വ്യഥിതരായിരിക്കുന്നതു രാമൻ നിരീക്ഷിച്ചു.

പ്രഥമ രാമ ഭേംടീ കൈകേഈ
സരല സുഭായ ഭഗതി മതി ഭേഈ
പഗ പരി കീൻഹ പ്രബോധു ബഹോരീ
കാല കരമ ബിധി സിര ധരി ഖോരീ

പ്രഥമ രാമ കൈകേഈ ഭേംടീ = ആദ്യമായി രാമൻ കൈകേയിയുമായി സമ്മേളിച്ചു്, സരല സുഭായ ഭഗതി മതി = തൻെറ സരള സ്വഭാവത്താലും ഭക്തിയാലും കൈകേയിയുടെ ബുദ്ധിയെ, ഭേഈ; പഗ പരി = ശീതളമാക്കി. അനന്തരം കൈകേയിയുടെ പാദങ്ങളിൽ പതിച്ചു്, കാല കരമ ബിധി = കാലത്തിൻേറയും കർമ്മത്തിൻേറയും വിധിയുടേയും, സിര ഖോരീ ധരി ബഹോരീ = ശിരസ്സിൽ കളങ്കം ആരോപിച്ചു് അനന്തരം, പ്രബോധു കീൻഹ = കൈകേയിയെ പ്രബുദ്ധയാക്കി.

ആദ്യമായി രാമൻ ഭരത മാതാവിനെയാണു് സന്ദർശിച്ചു അഭിവാദ്യം ചെയ്തതു്. അദ്ദേഹം, തൻെറ സരള സ്വഭാവം കൊണ്ടും ഭക്തികൊണ്ടും കൈകേയിയുടെ ബുദ്ധി തണുപ്പിച്ചു. പിന്നീടദ്ദേഹം ആ മാതാവിൻെറ പാദങ്ങളിൽ പ്രണമിക്കുകയും

കാലത്തിന്നും, കർമ്മത്തിന്നും, വിധിയ്ക്കും കളങ്കം ആരോപിച്ച് മാതാവിന്നെ പ്രബുദ്ധയാക്കുകയും ചെയ്തു. (കൈകേയി ഇത്ര തീരെ പ്രതീക്ഷിച്ചിരിക്കയില്ല, വാസ്തവത്തിൽ എല്ലാ ദുരവസ്ഥകൾക്കും ഹേതുഭൂത താനാണെന്ന വ്യക്തമായ ഒരു ബോധം കൈകേയിക്കുണ്ട്. അതാണ് ഇങ്ങനെയൊന്നു ഭരതമാതാവു പ്രതീക്ഷിച്ചിരുന്നില്ലെന്നു പറയാൻ കാരണം,)

ദോ:- ഭേംടീ രഘുബര മാതു സബ
കരി പ്രബോധു പരിതോഷി
അംബ ഈസ ആധീന ജഗു
കാഹു ന ദേഇഅ ദോഷി

രഘുബര സബ മാതു ഭേംടീ = രാമൻ എല്ലാ അമ്മമാരേയും എതിരേററു. അംബാ ഈസ ആധീന ജഗു = ഹേ അമ്മമാരേ, ഈശ്വരന്നു് അധീനമാണ് പ്രപഞ്ചം, കാഹു ദോഷി ന ദേഇഅ = ആരേയും ദോഷം പറയണ്ട, പ്രബോധു കരി പരിതോഷി = എന്നിങ്ങനെ അവരെ പ്രബോധിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു.

മാതാക്കളെയെല്ലാം രാമൻ എതിരേററു അഭിവാദ്യം ചെയ്തു. ഇപ്രകാരം പറഞ്ഞു സമാശ്വസിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു: 'പ്രിയപ്പെട്ട അമ്മമാരെ, ഈ പ്രപഞ്ചം ഈശ്വരന്നു അധീനമാണ്. അദ്ദേഹത്തിൻെറ ഹിതംപോലെയല്ലാതെ ഒന്നും ലോകത്തിൽ നടക്കുകയില്ല ഒരു കാര്യത്തിലും ഒരാളെയും ദൂഷിക്കണ്ട എല്ലാം ദൈവനിശ്ചയമാണ്. അതു് നടന്നേതീരൂ.

ചൗ:- ഗുരതിയ പദ ബംദേ ദുഹും ഭാഈ
സഹിത ബിപ്രതിയ ജേ സംഗ ആഈം
ഗംഗ ഗൗരി സമ സബ സനമാനീ
ദേഹിം അസീസ മുദിത മൃദു ബാനീ

ദുഹും ഭാഈ = രണ്ടു സഹോദരന്മാരും, ജേസംഗ ആഈം ബിപ്രതിയ സഹിത = ഒരുമിച്ചു വന്നിട്ടുള്ള വിപ്രാംഗനമാരോടു കൂടിയ, ഗുരതിയ പദബംദേ = ആചാര്യപത്നിയുടെ പാദങ്ങളിൽ പ്രണമിച്ചു, ഗംഗ ഗൗരി സമ സബ സനമാനീ = ഗംഗാദേവിയേയും ഗൗരീദേവിയേയുംപോലെ എല്ലാവരേയും സല്ക്കരിച്ചു ആ സ്ത്രീകളാകട്ടെ. മുദിത മൃദുബാനീ = പ്രസന്നരായി മൃദുവാക്കുകളാൽ, അസീസ ദേഹിം = ആശിസ്സുകൾ നൽകി,

രണ്ടു സഹോദരന്മാരും, വസിഷ്ഠപത്നിയേയും. ആ മഹതിയോടൊരുമിച്ചു വന്നിട്ടുള്ള ബ്രാഹ്മണപത്നിമാരേയും പ്രണമിച്ചു. അവരെ ഗംഗാദേവിയേയും ഗൗരീദേവിയേയുംപോലെ കരുതി സൽകരിക്കുകയും ചെയ്തു. ആ വിപ്രാംഗനമാരാകട്ടെ പ്രസന്നരായി മൃദുവാക്കുകളാൽ ആശീർവ്വാദവും നൽകി

ഗഹിപദലഗേ സുമിത്രാ അംഗാ
ജനു ഭേംടീ സംപതി അതി രംകാ
പുനി ജനനീ ചരനനി ദോ ഭ്രാതാ
പരേ പേമ ബ്യാകുല സബ ഗാതാ

സുമിത്രാ പദഗഹി അതിരംകാ സംപതി ഭേംടീ ജനു = രണ്ടു സഹോദരന്മാരും സുമിത്രാദേവിയുടെ ചരണങ്ങൾ ഗ്രഹിച്ചു ഏററവും ദരിദ്രനെ സമ്പത്തു എതിരേൽക്കുന്നതുപോലെ, അംകാലഗേ; പുനി ദോ ഭ്രാതാ = മടിയിൽ ഇരുന്നു. അനന്തരം രണ്ടു സഹോദരന്മാരും ചെന്നു്, ജനനീ ചരനനിപരേ = കൗസല്യ മാതാവിൻെറ കാൽക്കൽ വീണു, സബ ഗാതാ പേമ ബ്യാകുല = സർവ്വാവയവങ്ങളും പ്രേമം ഹേതുവാൽ വ്യാകുലങ്ങളായി.

രണ്ടു സഹോദരന്മാരും സുമിത്രാദേവിയുടെ ചരണങ്ങൾ ഗ്രഹിച്ചു ദരിദ്രം സമ്പത്തു എതിരേൽക്കുകയോ എന്നു തോന്നുമാറു മാതാവിൻെറ അങ്കതലത്തിൽ അവർ ഇരുന്നു. അനന്തരം ചെന്നു അവർ കൗസല്യാ മാതാവിൻെറ പാദങ്ങളിൽ

പതിച്ച്, അവരുടെ സമസ്താവയവങ്ങളും പ്രേമം ഹേതുവാൽ ശിഥിലങ്ങളായി ഭവിച്ച.

അതി അനുരാഗാ അംബ ഉര ലാഏ
നയന സനേഹ സലില അൻഹവാഏ
തേഹി അവസര കര ഹരഷ ബിഷാദൂ
കിമി കബി കഹൈ മൂക ജിമി സ്വാദൂ

അംബ അതി അനുരാഗ = അമ്മ ഏററവും വാത്സല്യത്തോടുകൂടി, ഉര ലാഏ; നയന=അവരെ വക്ഷസ്സോടണച്ച. കണ്ണുകളെ, സനേഹ സലില അൻഹവാഏ = സ്നേഹസലിലം കൊണ്ടു കുളിപ്പിക്കുകയും ചെയ്തു, തേഹി അവസര കര ഹരഷ ബിഷാദൂ = ആ അവസരത്തിൽ ഉണ്ടായ ഹർഷവും വിഷാദവും, കബി കിമി കഹൈ=കവികളെങ്ങനെ വർണ്ണിക്കാൻ ശക്തരാകും! ജിമി മൂക സ്വാദൂ = മൂകനെങ്ങനെ സ്വാദു പ്രകടിപ്പിക്കാൻ ശക്തനാകും!

അമ്മ അത്യധികം വാത്സല്യത്തോടെ പുത്രന്മാരെ തഴുകി. സന്തോഷബാഷ്പം ദേവിയുടെ നേത്രങ്ങളിൽ നിന്നു ധാരധാരയായൊഴുകി. ആ സമയത്തുണ്ടായ ഹർഷവിഷാദങ്ങൾ വർണ്ണിക്കുവാനെങ്ങനെ കവികൾ ശക്തരാകും? മൂകനെങ്ങനെ സ്വാദുരസം വർണ്ണിച്ചു ഫലിപ്പിക്കും?

മിലി ജനനിഹി സാനുജ രഘുരാഊ
ഗുരുസന കഹേഉ കി ധാരിഅ പാഊ
പുരജന പാഇ മുനീസ നിയോഗൂ
ജല ഥല തകി തകി ഉതരേ ലോഗൂ

സാനുജ രഘുരാഊ = സാനുജനായ രാമൻ, ജനനിഹി മിലി=ജനനിമാരുമായി സമ്മേളിച്ച് (ഇപ്രകാരം,) ഗുരുസന

കഹേഉ കി = വസിഷ്ഠനോട്ടുണർത്തിച്ചു:— പാഉ ധാരിആ; മുനീസ നിയോഗു = 'എഴുന്നള്ളിയാലും' വസിഷ്ഠൻെറ കല്പന, പാഇ പുരജന = ലഭിച്ച പൗരന്മാർ, ജല ഥല തകി തകി = ജല സൗകര്യമുള്ള സ്ഥലങ്ങാം നോക്കിനോക്കി, ഉതരേ ലോഗു = മന്ദമന്ദം നടക്കാൻ തുടങ്ങി.

അനുജസമേതനായ രാമൻ അമ്മമാരെ സന്ദർശിച്ചതിനു ശേഷം വസിഷ്ഠ മഹർഷിയോടിങ്ങനെ പറഞ്ഞു: 'എഴുന്നള്ളണം.' എന്നു്. മഹർഷിയുടെ കല്പന ലഭിച്ച പൗരന്മാർ ജല സൗകര്യമുള്ള സ്ഥലങ്ങാം നോക്കിനോക്കി മന്ദംമന്ദം നടക്കാൻ തുടങ്ങി.

ദോ:— മഹിസുര മംത്രീ മാതു ഗുരു ഗനേ
ലോഗ കിയേ സാഥ
പാവന ആശ്രമ ഗവനു
കിഏഉ ഭരത ലഷന രഘുനാഥ

മഹിസുര മംത്രീ = ബ്രാഹ്മണർ, മന്ത്രി, മാതു ഗുരു = മാതാക്കാം, ആചാര്യൻ എന്നിങ്ങനെ, ഗനേ ലോഗ സാഥ ലിഏഉ = ഏതാനും ജനങ്ങളെ കൂടെ കൂട്ടിക്കൊണ്ടു്, ഭരത ലഷന രഘുനാഥ=ഭരതനും ലക്ഷ്മണനും രാമനും, പാവന ആശ്രമ = പവിത്രമായ ആശ്രമത്തിലേക്കു്. ഗവനു കിഏഉ=പുറപ്പെട്ടു.

ബ്രാഹ്മണർ, മന്ത്രി അമ്മമാർ, ആചാര്യൻ എന്നിങ്ങനെയുള്ള ഏതാനും ജനങ്ങളെ കൂട്ടിക്കൊണ്ടു രാമലക്ഷ്മണന്മാരും ഭരതനും പവിത്രമായ ആശ്രമത്തിലേക്കു പുറപ്പെട്ടു.

ചൗ:— സീയ ആഇ മുനിബര പഗ ലാഗീ
ഉചിത അസീസ ലഹീ മനമാംഗീ
ഗുരപതിനിഹി മുനി തിയൻഹ സമേതാ
മിലി പ്രേമ കഹി ജാഇ ന ജേതാ

സീയ ആഇ മുനിബര പഗലാഗീ=സീതവന്നു് വസിഷ്ഠന്റെ പാദങ്ങൾ പിടിച്ചു്, മനമാംഗീ ഉചിത അസീസലഹീ=മനസ്സർത്ഥിച്ച ഉചിതാശിസ്സു സമാർജ്ജിച്ചു്, മുനിതിയൻഹ സമേതാ=അനന്തരം മുനിപത്നിമാരേട്ടേകൂടി, ഗുരപതിനിഹി മിലി=ഗുരുപത്നിയെ ആശ്ലേഷിച്ചു, പ്രേമ ജേതാ=സ്നേഹം എത്രത്തോളമെന്നു്, കഹി ന ജാഇ=പറയുക ശക്യമല്ല.

സീത വസിഷ്ഠമഹർഷിയെ സമീപിച്ച അദ്ദേഹത്തിന്റെ ചരണങ്ങൾ ഗ്രഹിച്ചു് ആശിച്ച ആശിസ്സുകൾ നേടി. അനന്തരം മുനിപത്നിമാരൊരുമിച്ചുചെന്നു വസിഷ്ഠപത്നിയെ ആശ്ലേഷിച്ചു. അവരുടെ സ്നേഹം എത്രത്തോളമെന്നു് വർണ്ണിക്കുക സാധ്യമല്ല.

ബംദി ബംദി പഗസിയ സബഹീ കേ
ആസിര ബചന ലഹേ പ്രിയ ജീകേ
സാസു സകല ജബ സീയ നിഹാരീം
മൂംദേ നയന സഹമി സുകമാരീം

സീയ സബഹീകേ പഗ ബംദി ബംദി = സീത എല്ലാവരുടേയും പാദങ്ങളിൽ തുടരെത്തുടരെ പ്രണമിച്ചു, ജീകേ പ്രിയ ആസിരബചന ലഹേ = മനസ്സിന്നിഷ്ടപ്പെട്ട ആശീർവ്വചനങ്ങൾ നേടി, ജബ സുകമാരീം സീയ=സുകുമാരിയായ സീത, സകല സാസു നിഹാരീം=എല്ലാ ശ്വശ്രുരമാരേയും കണ്ടപ്പോൾ സങ്കോചത്താൽ, സഹമി നയന മൂംദേ=കണ്ണുകൾ അടച്ചു,

സീത എല്ലാവരുടേയും പാദങ്ങളിൽ വീണ്ടും വീണ്ടും പ്രണമിച്ചു് മനസ്സിനു പ്രിയപ്പെട്ട ആശീർവ്വാദങ്ങൾ വാങ്ങി. സുകുമാരിയായ സീത എല്ലാ ശ്വശുരമാരേയും കണ്ടപ്പോൾ സങ്കോചം നിമിത്തം നേത്രങ്ങളടച്ചു;

പരീ ബധികബസ മനഹും മരാലീ
കാഹ കീൻഹ കരതാര കുചാലീ

തിൻഹ സിയ നിരഖി നിപട ദുഖപാവാ
സോ സബ സഹിഅ ജോ ദൈവസഹാവാ

മനഹും മരാലീ ബധികബസ പരീ = അരയന്നപ്പിട വ്യാധൻെറ പിടിയിൽപ്പെട്ടപോലെ! കുചാലീ കരതാര കാഹാ കീൻഹ = ദുഷ്ടനായ വിധി എന്താണിങ്ങനെ ചെയ്തതു്? തിൻഹ സിയ നിരഖി=ശ്വശ്രുരമാരും സീതയെ കണ്ടിട്ടു്, നിപടദുഖ പാവാ = അത്യധികം ദുഃഖിച്ചു ജോ ദൈവ സഹാവാ സോ സബ = യാതൊന്നു ദൈവം അനുഭവിപ്പിക്കുന്നു, അതെല്ലാം, സഹിഅ=സഹിക്കുകതന്നെ വേണം.

അരയന്നപ്പിട വ്യാധൻെറ പിടിയിൽ പെട്ടാലെങ്ങനേയോ അതുപോലുള്ള ഒരു ദുഃസ്ഥിതി! കഷ്ടം!! ദുഷ്ടനായ വിധി എന്താണീക്കാണിച്ചതു്. അവൾക്കു സീതയെ കണ്ടിട്ടു് വലുതായ ദുഃഖം ഉണ്ടായി. ദൈവം അനുഭവിപ്പിക്കുന്നതു അനുഭവിക്കുകതന്നെ വേണം.

ജനക സുതാതബ ഉരധരിധീരാ
നീല നലിന ലോയന ഭരി നീരാ
മിലീ സകല സാസുൻഹ സിയ ജാഈ
തേഹി അവസര കരുനാ മഹി ഛാഈ

തബ ജനകസുതാ ഉര ധീരധരി=ആ അവസരത്തിൽ സീത മനസ്സിൽ ധൈര്യമവലംബിച്ചു്, നീല നലിന ലോയന നീര ഭരി=നീല നളിനനേത്രങ്ങളിൽ നീർ നിറച്ചു്, സിയ ജാഈ സകല സാസുൻഹ മിലീ = സീത ചെന്നു് എല്ലാം ശ്വശ്രുരമാരേയും പുണർന്നു; തേഹി അവസരമഹി കരുനാ=ആ സന്ദർഭത്തിൽ ഭൂമി ശോകത്താൽ, ഛാഈ = വ്യാപ്തമായി ഭവിച്ചു.

സീത ധൈര്യം അവലംബിച്ചു നീലസരോജസമാനങ്ങളായ നേത്രങ്ങൾ നിറയെ ബാഷ്പവുമായി ശ്വശ്രുരമാരെയെല്ലാം

സാദരം സമാശ്ലേഷിച്ചു, ആ സമയത്തു ഭൂമി ശോകവ്യാപ്തവു മായി ഭവിച്ചു, ഈ വിധമൊരു കാഴ്ച കാണേണ്ടിവന്നതാകാം ശോകവ്യാപ്തിക്കു ഹേതു

ലാഗി ലാഗി പഗ സബനി സിയ
ഭേംടതി അതി അനുരാഗ
ഹൃദയ അസീസഹിം പേമബസ
രഹിഅഹു ഭരീ സോഹാഗ

സിയ സബനി പഗ ലാഗി ലാഗി = സീത എല്ലാവരുടേ യും പാദങ്ങ്ലം ഗ്രഹിച്ച്, അതി അനുരാഗ ഭേംടതി = അതിപ്രേ മത്തോടെ ആശ്ലേഷിച്ചുകൊണ്ടിരുന്നു. പേമ ബസ ഹൃദയ = പ്രേമവിവശമായ ഹൃദയംകൊണ്ട്, ഭരീ സോഹാഗ രഹിഅഹു = നിറഞ്ഞ ചാരിത്ര്യത്തോടെ നീണാൾ വാഴക എന്നു്, അസീസ ഹിം = ആശീർവദിച്ചു.

സീത എല്ലാവരുടേയും പാദങ്ങ്ലംപിടിച്ചു അതിപ്രേമത്തോ ടെ അവരെ ആശ്ലേഷിച്ചു. ആ അവസരത്തിൽ അവർ പ്രേമവി വശമായ ഹൃദയംകൊണ്ട് സീതയെ ഇങ്ങനെ ആശീർവ്വദിച്ചു:– 'ജനകജേ,. നീ നിറഞ്ഞ ചാരിത്രത്തോടെ നെടുനാൾ വാഴക'.

ചൌ:– ബികല സനേഹ സിയ സബരാനീ
ബൈഠന സബഹിം കഹേഉ ഗുരജ്ഞാനീ
കഹി ജഗഗതി മായിക മുനിനാഥാ
കഹേ കഛുക പരമാരഥഗാഥാ

ജ്ഞാനീ ഗുര സീയസബരാനീ = ജ്ഞാനിയായ വസി ഷ്ഠൻ സീതയേയും റാണിമാരേയും, സനേഹ ബികല സബഹിം ബൈഠന കഹേഉ = സ്നേഹവ്യാകുലരായി കണ്ടു് എല്ലാവരോടും ഇരിക്കാനാജ്ഞാപിച്ചു. മുനിനാഥാ ജഗഗതി മായിക് കഹി = മഹർഷി, ലോകഗതി മായാനിർഭരമെന്നു് പറഞ്ഞു്, കഛുക പര

  

മാരഥഗാഥാ കഹേ = അത്ര സമർത്ഥിക്കാൻ ചില പരമാർത്ഥ കഥകളും പ്രതിപാദിച്ചു.

സീതയും, കൗസല്യ, കൈകേയി, സുമിത്ര എന്നീ റാണിമാരും സ്നേഹവ്യാകുലമാരായിത്തീർന്നിരിക്കുന്നു എന്നു ഗ്രഹിച്ചു അവരോടെല്ലാം ഇരിക്കാൻ ആചാര്യൻ ആജ്ഞാപിച്ചു. അതിനു ശേഷം മഹാജ്ഞാനിയായ ആ മഹർഷി, പ്രപഞ്ചഗതി മായാമയമാണെന്നു ചില പരമാർത്ഥകഥകാം പറഞ്ഞു സമർത്ഥിച്ചു ശ്രോതാക്കളെ സമാശ്വസിപ്പിച്ചു.

നൃപകരസുരപുര ഗവനു സുനാവാ
സുനിരഘുനാഥ ദുസഹ ദുഖു പാവാ
മരനഹേതു നിജനേഹു ബിചാരീ
ഭേ അതിബികല ധീരധുര ധാരീ

നൃപകര സുരപുര ഗവന സുനാവാ = ദശരഥ മഹാരാജാവിന്റെ ദേവലോകപ്രാപ്തി കോപ്പിച്ചു, സുനി രഘുനാഥ ദുസഹ ദുഖുപാവാ = കേട്ടു രാമൻ ദുസ്സഹം ദുഃഖിച്ചു, ധീരധുര ധാരീ നിജഹേതു = അതിധീരൻ താൻ കാരണമായിട്ടാണു്, മരനഹേതു ബിചാരീ = മരിക്കാനിടയായതെന്നു വിചാരിച്ചു്, അതി ബികല ഭേ = ഏററവും വ്യാകുലനായി ഭവിച്ചു.

ദശരഥ മഹാരാജാവു ദിവംഗതനായ വൃത്താന്തം വസിഷ്ഠൻ രാമാദികളെ കോപ്പിച്ചു ഒരിക്കലും രാമൻ ആ വിധമൊരു വൃത്താന്തം പ്രതീക്ഷിച്ചിരുന്നില്ല. അദ്ദേഹത്തിനു സഹിക്കവയ്യാത്ത വ്യഥയുണ്ടായി താൻമൂലമായിട്ടാണു് പിതാവു ഇത്ര വേഗത്തിൽ ചരമപ്രാപ്തനായതെന്നുള്ള ചിന്ത അതിധീരനായ രാമനേപ്പോലും ഏററവും വ്യാകുലനാക്കി,

കലിസ കഠോര സുനത കടുബാനീ
ബിലപത ലഷന സീയ സബ രാനീ

സേക ബികല അതി സകല സമാജൂ
മാനഹും രാജൂ അകാജേഉ ആജൂ

കലിസ കഠോര കടുബാനീ = വജ്രകാഠിന്യം പോലെ തീക്ഷ്ണമായ വാക്കുകൾ, സുനത ലഷന സീയ സബ രാനീ ബിലപത = കേട്ട് ലക്ഷ്മണനും സീതയും റാണിമാരും വിലപിച്ചു, സകല സമാജ രാജൂ = സകല പരിവാരങ്ങളും രാജാവും അന്നാണോ, അകാജേഉ മാനഹും അതിസോക = ചരമപ്രാപ്തനായതെന്ന് തോന്നുമാറ് വർദ്ധിച്ച ശോകത്താൽ, ബികല = വ്യാകുലരായി.

വജ്രകാഠിന്യം പോലെ കഠോരങ്ങളായിരുന്നു ദശരഥന്റെ ചരമവൃത്താന്തനിവേദനത്തിലടങ്ങിയ വാക്കുകൾ, അതു കേട്ടപ്പോൾ ലക്ഷ്മണനും സീതയും റാണിമാരുമെല്ലാം വിലപിച്ചു. പരിവാരങ്ങളുടെ വർദ്ധിച്ച ശോകം കണ്ടാൽ ഇന്നാണോ ദശരഥമഹാരാവു ദിവംഗതനായതെന്ന് തോന്നിപ്പോകും, (അവരുടെ ശോകം നവമായിരുന്നു എന്നർത്ഥം.)

മുനിബര ബഹുരി രാമ സമുഝാഏ
സഹിത സമാജ സുസരിത നഹാഏ
ബ്രതു നിരംബു തേഹി ദിന പ്രഭുകീൻഹാ
മുനിഹു കഹേ ജലു കാഹു ന ലീൻഹാ

ബഹുരി മുനിബര രാമ സമുഝാഏ = അനന്തരം വസിഷ്ഠമഹർഷി രാമനെ സമാശ്വസിപ്പിക്കുകയും, സമാജ സഹിത സുസരിത നഹാഏ = പരിവാര സമേതം രാമൻ മനോഹര നദിയിൽ സ്നാനം ചെയ്യുകയും ചെയ്തു, തേഹി ദിന പ്രഭു നിരംബു ബ്രത = അന്ന് രാമൻ, നിർജ്ജലവ്രതം, ലീൻഹാ, മുനിഹു കഹേ = അനുഷ്ഠിച്ചു, മുനി നിയോഗത്താൽ അന്ന്, കാഹു ജലു ന ലീൻഹാ = ഒരാളും ജലപാനംപോലും ചെയ്തയുണ്ടായില്ല,

അനന്തരം വസിഷ്ഠമഹർഷി, പിതൃ മരണശോക കർശിത നായ രാമനെ സമാശ്വസിപ്പിച്ചു രാമനും പരിവാരങ്ങളും നദിയിൽ സ്നാനം ചെയ്തു. അന്നു രാമൻ 'നിർജ്ജല' വ്രതം അനുഷ്ഠിച്ചു മുനിനിയോഗമനുസരിച്ച് ആരും അന്നു ജലപാനം കൂടി ചെയ്യുകയുണ്ടായില്ല.

ദോ:- ഭോരു ഭഏ രഘുനംദനഹി ജോ
മുനി ആയേസു ദീൻഹ
ശ്രദ്ധാഭഗതി സമേത പ്രഭു
സോ സബ സാദര കീൻഹി

ഭോരു ഭഏ മുനി ജോ ആയേസു ദീൻഹി = പ്രഭാതമായപ്പോൾ വസിഷ്ഠൻ കല്പിച്ച പ്രകാരം, പ്രഭു രഘുനംദനഹി ശ്രദ്ധാ ഭഗതി സമേത=രാമൻ ശ്രദ്ധാഭക്തി സഹിതം, സോ സബ സാദര കീൻഹ = അതെല്ലാം ആദരപുരസ്സരം അനുഷ്ഠിച്ചു.

പ്രഭാതമായപ്പോൾ വസിഷ്ഠൻ രാമനോടെന്താജ്ഞാപിച്ചുവോ അതെല്ലാം രാമൻ സശ്രദ്ധം ഭക്തിപൂർവ്വകം അനുഷ്ഠിച്ചു,

ചൗ:- കരി പിതൃക്രിയാ ബേദ ജസി ബരനീ
ഭേ പുനീത പാതക തമതരനീ
ജാസു നാമ പാവക അഘതൂലാ
സുമിരത സകല സുമംഗല മൂലാ,

ജസി ബേദ ബരനീ പിതൃക്രിയാ കരി = വേദവിധി പ്രകാരം പിതൃക്രിയ ചെയ്ത്, പാതക തമ തരനീ = പാതകങ്ങളാകുന്ന അന്ധകാരത്തിനു സൂര്യനായ (രാമൻ). പുനീത ഭേ; ജാസു നാമ=പവിത്രനായി ഭവിച്ചു ആരുടെ നാമധേയം, അഘ തൂലാ പാവക = പാപമാകുന്ന പഞ്ഞിക്കു അഗ്നിയാണോ, സുമിരത സകല സുമംഗല മൂലാ = സ്മരിക്കുന്ന നിമിഷത്തിൽ തന്നെ സകല സന്മംഗളങ്ങളും സിദ്ധിക്കുന്നുവോ.

സുദ്ധ സോ ഭയേഉ സാധു സംമതി അസ
തീരഥ ആവാഹന സുരസരി ജസ
സുദ്ധ ഭഏം ദുഇ ബാസര ബീതേ
ബോലേ ഗുര ധന രാമ പിരീതേ

സോ സാധു സംമതി അസ സുദ്ധ ഭയേഉം=രാമൻഅദ്ദേഹം സജ്ജന സമ്മതിക്കനുസരണമായി ഈ വിധത്തിൽ, ശുദ്ധനായി ഭവിച്ചു, തീരഥ ആവാഹന ജസ സുരസരി=തീൎത്ഥങ്ങളുടെ ആവാഹനംകൊണ്ടു് ദേവഗംഗ എന്നവണ്ണം, സുദ്ധ ഭഏം ദുഇ ബാസര ബീതേ=പരിശുദ്ധനായി രണ്ടു ദിവസം കഴിഞ്ഞപ്പോൾ, പിരീതേ രാമ ഗുരസന ബോലേ=പ്രിയപ്പെട്ട രാമൻ ആചാര്യനോടിങ്ങനെ പറഞ്ഞു'—

വേദവിധിയനുസരിച്ചു പിതൃക്രിയ ചെയ്തു രാമൻ, പവിത്രനായി ആരുടെ നാമധേയം പാതകങ്ങളെ ഹേിപ്പിക്കുന്നു, ആരുടെ നാമം സ്മരിക്കുന്ന നിമിഷത്തിൽ തന്നെ സകല സന്മംഗളങ്ങളും കൈവരുന്നു, ആ രാമൻ സജ്ജന സമ്മതിക്കനുസരണമായി തീൎത്ഥങ്ങളുടെ ആവാഹനം കൊണ്ടു് ഗംഗ എങ്ങനെയോ അങ്ങനെ ശുദ്ധനായി. പിന്നേയും ദിവസം രണ്ടു കഴിഞ്ഞു. ആ അവസരത്തിൽ പ്രീതനായ രാമൻ ഗുരുവിനോടിപ്രകാരം പറഞ്ഞു: — (എല്ലാ തീൎത്ഥങ്ങളിലും വെച്ചു് ഏററവും ശ്രേഷ്ഠമായ തീൎത്ഥമാണ് ഗംഗാനദി. എന്നാലും നിരവധി ജനങ്ങൾ ഇക്കാലത്തും ഗംഗാസ്നാനം ചെയ്യുമ്പോൾ അന്യ തീൎത്ഥങ്ങളെ ഗംഗയിലേയ്ക്കാവാഹിക്കുന്നുണ്ടു്. ഇതുകൊണ്ടു ഗംഗാനദിക്കു് കൂടുതൽ പവിത്രത സിദ്ധിക്കുന്നില്ലെന്നതു തീൎച്ചതന്നെ.)

നാഥ ലോഗ സബ നിപട ദുഖാരീ
കംദമൂലഫല അംബു അഹാരീ
സാനുജ ഭരതു സചിവ സബമാതാ
ദേഖി മോഹി പല ജിമി ജുഗ ജാതാ

നാഥ സബ ലോഗ കംദമൂലഫല=സ്വാമിൻ ജനങ്ങളെല്ലാം കിഴങ്ങും വേരും കായും, അബു അഹാരീ നിപട ദുഖാരീ= ജലവും ആഹാരം കഴിച്ച് അത്യന്തം ദുഃഖിതരായി ഭവിച്ചിരി ക്കുന്നു. സാനുജ ഭരതു സചിവ സബമാതു=ശത്രുഘ്നനേയും ഭരത നേയും സുമന്ത്രരേയും എല്ലാ അമ്മമാരേയും, ദേഖി മോഹി പല ജിമി ജുഗ ജാതാ=കണ്ടിട്ട് എനിക്ക ഓരോ നിമിഷവും യുഗ മെന്നപോലെ തോന്നുന്നു,

പ്രഭോ, ജനങ്ങളെല്ലാം അവർക്കൊട്ടും പരിചയമില്ലാത്ത ]ന്യാഹാരങ്ങളാണ് ഭക്ഷിച്ചു നാൾ നയിക്കുന്നതു്, അവ ]ക്കെ ദുഃഖിതരായി കാണപ്പെടുകയും ചെയ്യുന്നു. ഭരത ശത്രു ഘ്നരേയും അമ്മമാരേയും സുമന്ത്രരേയും കണ്ടിട്ട് എന്റെ തേ[...] നിമിഷവും പോകുന്നതു ഓരോ യുഗംപോലെയെന്നു ന്നു.

[...]ബ സമേതപുര ധാരിഅ പാഉ
[...] ഇഹാം അമരാവതി രാഉ
ബഹു[...] കഹേഉം സബ കിയേഉം ഢിഠാഈ
ഉചിത[...]ഹോഇ തസ കരിഅ ഗോസാഈം

സബ സമേ[...]പുര=എല്ലാവരുമൊരുമിച്ച് അയോദ്ധ്യയി ലേക്ക്, പാഉ ധാര[...]അ; ആപു ഇഹാം=എഴുന്നള്ളുക, അവിടന്നു ഇവിടെ? രാഉ അമ[...]വതീ=രാജാവു സ്വർഗ്ഗത്തിൽ ബഹുത കഹേഉം=ഞാൻ വളരെയാക്കെ പറഞ്ഞു, ഢിഠാഈം കിയേ ഉം=ദുസ്സാഹസം കാണിച്ചു ഗോസാഈം ഉചിത ഹോഇ=സ്വാ മിൻ, ഉചിതമെന്തോ, തസ കരിഅ=അതുപോലെ പ്രവർത്തിക്കുക.

എല്ലാവരേയും കൂട്ടി അവ[...]ടന്നു അയോദ്ധ്യയിലേക്ക പോക. അങ്ങിവിടെ? മഹാരാജാവു് സ്വർഗ്ഗത്തിൽ; (അയോദ്ധ്യയിൽ നാഥനായിട്ടാരുമില്ല എന്നു സൂചന.) ഞാൻ വളരെയൊക്കെ പ്പറഞ്ഞു. ദുസ്സാഹസം കാണിച്ചു [...]ന്തൊന്നവിടേക്ക ഉചിത മായി തോന്നുന്നുവോ അതു പ്രവർത്തിക്കുക.

ദോ:- ധരമ സേതു കരുനായതന കസ
ന കഹഹു അസ രമെ
ലോഗ ദുഖിത ദിന ദുഇ ദരസ
ദേഖി ലഹഹും വിശ്രാമ

രാമ ധരമ സേതു=ഹേ രാമ, ധൎമ്മരക്ഷകനും, കരുനായതന=കരുണാനിലയനവുമായ അങ്ങ്, അസ ന കസ കഹഹു= ഇങ്ങനെയല്ലാതെ എങ്ങനെയാണ് പറയുക? ദുഖിത ലോഗ= എന്നാൽ വ്യഥിതരായ ജനങ്ങൾ, ദരസ ദേഖി ദുഇ ദിന ബിശ്രാമ ലഹഹും=അങ്ങയെ ദൎശിച്ച് രണ്ടു ദിവസം വിശ്രമിക്കട്ടെ.

വസിഷ്ഠൻ പറഞ്ഞു:- ഹേ രാമ, ധൎമ്മരക്ഷകനും കരുണാനിലയനവുമായ അങ്ങു ഇങ്ങനെയല്ലാതെ മറെറാരുവിധത്തിൽ എങ്ങനെ പറയും? ദുഃഖിതരാണ് ജനങ്ങളെന്നതു പരമാൎത്ഥം തന്നെ. അതിനാൽ അവർ അങ്ങയെ ദൎശിച്ചുകൊണ്ടു രണ്ടു ദിവസം വിശ്രമിക്കട്ടെ

ചൗ:- രാമബചന സുനി സഭയ സമാജു
ജനു ജലനിധി മഹും ബികല ജഹാജു
സുനി ഗുരഗിരാ സുമംഗലമൂലാ
ഭയേഉ മനഹീം മാരുത അനുകൂലാ

രാമബചനസുനി=രാമൻെറ വചസ്സുകൾ കേട്ട്, ജലനിധി മഹും=സമുദ്രത്തിൽ, പ്രതികൂലമായ കാററിൽപ്പെട്ട, ജഹാജു ജനു ബികല= കപ്പലിലെ യാത്രക്കാർ വ്യാകുലരാകുന്നതു പോലെ, സമാജു സഭയ=ജനങ്ങളെല്ലാം ഭീതരായി. എന്നാൽ, ഗുര സുമംഗലമൂലാഗിരാസുനി=ആചാൎയ്യൻെറ സുമംഗളമൂലകങ്ങളായ വാക്കുകൾ കേട്ട്, മനഹും അനുകൂലാ മാരുത=അനുകൂലമായ കാററിൽ കപ്പൽയാത്രക്കാരെന്നപോലെ സമാശ്വസ്തരായി, ഭയേഉ=ഭവിച്ചു

രാമൻെറ വാക്കുകൾ കേട്ടപ്പോൾ ജനങ്ങൾ, പ്രതികൂലവായുവിൽപ്പെട്ട കപ്പലിലെ യാത്രക്കാരെന്നവണ്ണം ഭീതരായിത്തീൎന്നു എന്നാൽ വസിഷ്ഠൻെറ അഭിപ്രായം അറിഞ്ഞപ്പോൾ അവർ അനുകൂലമായ കാററിൽ, കപ്പൽയാത്രക്കാരെപ്രകാരമോ അപ്രകാരം സമാശ്വസ്തരായി ഭവിക്കുകയും ചെയ്തു.

പാവനി പയതിഹ്ഠം കാല നഹാഹീം
ജോ ബിലോകി അഘമോഘ നസാഹീം
മംഗലമൂരതി ലോചന ഭരി ഭരി
നിരഖഹിം ഹരഷി ദംഡവത കരി കരി

ജോബിലോകി = യാതൊന്നിനെ ദർശിക്കുന്നതുകൊണ്ടു തന്നെ, അഘമോഘ നസാഹീം = പാപസമൂഹം നശിക്കുന്നു, പാവനി പയതിഹ്ഠം കാല = ആ പവിത്രനദിയിൽ പ്രഭാത മദ്ധ്യാഹ്ന സായാഹ്നങ്ങളിൽ (ജനം; നഹാഹീം; മംഗല മൂരതി = സ്നാനം ചെയ്യുന്ന മംഗളമൂർത്തിയെ, ലോചന ഭരി ഭരി = കണ്ണുനിറയെ യഥേഷ്ടം, നിരഖഹിം, ദംഡവത കരി കരി = ദർശിക്കുന്നു? ദണ്ഡനമസ്കാരം ചെയ്തു ചെയ്തു്, ഹരഷിം സന്തോഷിക്കുകയും ചെയ്യുന്നു.

കണ്ടാൽത്തന്നെ പാപമെല്ലാം നശിക്കുന്ന പവിത്രനദിയിൽ ത്രികാല സ്നാനം ചെയ്തും മംഗളമൂർത്തിയായ രാമനെ യഥേഷ്ടം കണ്ടും, തുടരെത്തുടരെ ആ പ്രേമസ്വരൂപനെ ദണ്ഡവൽ പ്രണമിച്ചും സന്തോഷിച്ചും ജനങ്ങൾ കഴിച്ചുകൂട്ടി.

രാമ സൈല ബന ദേഖന ജാഹീം
ജഹം സുഖ സകല സകല ദുഖ നാഹിം
ഝരനാ ഝരഹിം സുധാ സമ ബാരീ
ത്രിവിധ താപഹര ത്രിബിധ ബയാരീ

ജഹാം സകല സകല സുഖ=എവിടെ എല്ലാവർക്കും എല്ലാ സൗഖ്യവുമുണ്ട്, ദുഖ നാഹീം രാമ ശൈല ബന = ദുഃഖമില്ല, ആ രാമശൈലത്തേയും വനത്തേയും, ദേഖന ജാഹീം = കാണാൻ എല്ലാവരും പൊയ്ക്കൊണ്ടിരുന്നു, ഝരനാ സുധാ സമ ബാരീ ഝരഹിം = അരുവികൾ സുധാ തുല്യമായ ജലം ഒഴുക്കികൊണ്ടിരിക്കുന്നുണ്ട്, ത്രിബിധ താപഹര ത്രിബിധ ബയാരീ= ത്രിവിധ താപങ്ങളെ നശിപ്പിക്കുന്ന മൂന്നു ഗുണത്തോടുകൂടിയ വായുവും വീശികൊണ്ടിരിക്കുന്നുണ്ട്,

എവിടെ എല്ലാവർക്കും എല്ലാവിധ സുഖവും ലഭിക്കുന്നു, എവിടെ ദുഃഖ ലേശം ഇല്ല, എവിടെ അരുവികളിലൂടെ അമൃത നിഷ്യന്ദിയായ ജലം പ്രവഹിക്കുന്നു, എവിടെ ആദ്ധ്യാത്മികവും ആധിഭൗതികവും ആധിദൈഹികവുമായ താപങ്ങളെ ശമിപ്പിക്കുന്ന ശീതള സുരഭില മന്ദമാരുതൻ വീശിക്കൊണ്ടിരിക്കുന്നു ആ രാമശൈലവും വനവും കാണാൻ ജനങ്ങൾ പൊയ്ക്കൊണ്ടിരുന്നു.

ബിടപ ബേലി തൃന അഗനിത ജാതീ
ഫല പ്രസൂന പല്ലവ ബഹു ഭാംതീ
സുംദര സിലാ സുഖദ തരു ഛാംഹീം
ജാഇ ബരനി ബന ഛബി കേഹി പാംഹീം

അഗനിത ജാതീ ബിടപ = ഗണിക്കപ്പെടാനാവാത്ത തരത്തിലുള്ള വൃക്ഷങ്ങളും, ബേലീ തൃന ബഹു ഭാംതീ = വള്ളികളും തൃണങ്ങളും അവയിൽ പലവിധത്തിലുള്ള, ഫലപ്രസൂന പല്ലവ= ഫലങ്ങളും പുഷ്പങ്ങളും തളിരുകളും ഉണ്ട്. സുഖദ തരു ഛാഹീം സുംദര സീലാ = സുഖപ്രദമായ വൃക്ഷച്ഛായകളിൽ മനോഹര ശിലകൾ പടുത്തിട്ടുണ്ട്, ഖന ഛബി കേഹി പാഹീം ബരനീ ജാഇ = വനത്തിന്റെ ശോഭ ആർക്ക് വർണ്ണിക്കാൻ ശക്യമാകും?

കണക്കാക്കാനാവാത്തവിധം നിരവധി വൃക്ഷങ്ങളും വല്ലികളും തൃണങ്ങളും അവയിൽ പലതരത്തിലുള്ള ഫലങ്ങളും പുഷ്പങ്ങളും തളിരുകളുമുണ്ട്. സുഖപ്രദങ്ങളായ വൃക്ഷച്ഛായകളിൽ മനോഹരങ്ങളായ ശിലകൾ പടുക്കപ്പെട്ടിരിക്കുന്നു. ആ വിധമുള്ള വനത്തിന്റെ ശോഭ ആർക്ക് വർണ്ണിക്കാനാവും?

ദോ:- സരനി സരോരുഹ ജലബിഹംഗ
കൂജത ഗുംജത ഭൃംഗ
ബൈര ബിഗത ബിഹരത ബിപിന
മൃഗ ബിഹംഗ ബഹുരംഗ

സരനി സരോരുഹ = സരസ്സുകളിൽ താമരകൾ വിടർന്നു പരിശോഭിക്കുന്നുണ്ട്, ജലബിഹംഗ കൂജത = വെള്ളപ്പക്ഷികൾ കൂജനം ചെയ്യുന്നുണ്ട്, ഭൃംഗ ഗുംജത = വണ്ടുകൾ മുരളുന്നുണ്ട്, ബിഗത ബൈര ബിപിന = നിസർഗ്ഗ വൈരം വെടിഞ്ഞ് വനത്തിൽ, ബഹുരംഗ മൃഗ ബിഹംഗ = പലവർണ്ണത്തിലുള്ള മൃഗങ്ങളും പക്ഷികളും, ബിഹരത = ക്രീഡിച്ചു കൊണ്ടിരിക്കുന്നുണ്ട്.

സരസ്സുകളിൽ താമരകൾ വിടർന്നു നില്ക്കുന്നു; വെള്ളപ്പക്ഷികൾ കൂജനം ചെയ്യുകയും, ഭൃംഗങ്ങൾ മുരളുകയും ചെയ്യുന്നു; നിസർഗ്ഗവൈരം വെടിഞ്ഞു ആ വനത്തിൽ പലനിറത്തിലുള്ള മാനുകളും പക്ഷികളും വിഹരിക്കുന്നു.

ചൗ:- കോല കിരാത ഭില്ല ബനബാസീ
മധു സുചി സുംദര സ്വാദു സുധാസീ
ഭരി ഭരി പരനപുടീ രചി രുരീ
കംദ മൂല ഫല അംകുര ജൂരീ

ബനബാസീ കോല = വനവാസികളായ കോലന്മാരും കിരാതന്മാരും, ഭില്ല മധു സുചി = ഭീലന്മാരും മധുരരസപൂർണ്ണങ്ങളും പവിത്രങ്ങളും, സുംദര സുധാസീ സ്വാദു = മനോഹരങ്ങളും

അമൃതസമാനം സ്വാദിഷ്ടങ്ങളുമായ, കംദമൂല ഫല അംകുര ജൂരി=കിഴങ്ങുകളും വേരുകളും പഴങ്ങളും മുളകളും ഇലകളും, രുരീ രചീ പരനപുടീ=ഭംഗിയായുണ്ടാക്കിയ ഇലക്കൊട്ടകളിൽ, ഭരി ഭരി=തിക്കി നിറച്ച് (കുത്തിനിറച്ച്)

സബഹിം ദേഹിം കരി ബിനയ പ്രണാമാ
കഹി കഹീ സ്വാദ ഭേദ ഗുന നാമാ
ദേഹിം ലോഗ ബഹു മോല ന ലേഹീം
ഫേരത രാമ ദോഹാഈ ദേഹീം

ബിനയ പ്രനാമാ കരി സബഹിം = വിനയപൂർവ്വം പ്രണമിച്ച് എല്ലാവർക്കും, ദേഹി സ്വാദ ഭേദ = നൽകുന്നുണ്ട്. മാത്രമല്ല, അവയുടെ വ്യത്യസ്ത സ്വാദും, ഗുന നാമ കഹി കഹി= ഗുണങ്ങളും, പേരുകളും പറഞ്ഞു കൊടുക്കുകയും ചെയ്യുന്നുണ്ട്, ലോഗ ബഹു മോല ദേഹിം = ജനങ്ങൾ അവയ്ക്കൊക്കെ ധാരാളം വിലയും കൊടുക്കുന്നുണ്ട്. എന്നാൽ ആ വനവാസികൾ, ന ലേഹീം രാമ ദോഹാഈ ദേഹിം = അതൊന്നും വിലവാങ്ങുന്നില്ല. അവർ രാമനു ധന്യവാദം ചെയ്തു. ഫേരത = മടങ്ങിപ്പോയി.

വനവാസികളായ കോലന്മാരും കിരാതന്മാരും ഭീലന്മാരും പലതരത്തിലുള്ള കന്ദമൂല ഫലങ്ങൾ കൊണ്ടുവന്നു ആദരപൂർവ്വം ആഗതർക്ക് നൽകി. അവയ്ക്കു ഉപഭോക്താക്കൾ നല്ല വില കൊടുത്തുവെങ്കിലും വനവാസികൾ അതു വാങ്ങാതെ രാമനു ജയാശംസ ചെയ്തുകൊണ്ടു കൃതാർത്ഥരായി മടങ്ങിപ്പോവുകയാണുണ്ടായതു്.

കഹഹിം സനേഹ മഗനമൃദുബാനീ
മാനത സാധു പ്രേമ പഹിചാനീ
തുംഹ സുകൃതീ ഹമ നീച നിഷാദാ
പാവാ ദരസനു രാമപ്രസാദാ

  

സനേഹ മഗന മൃദുബാനീ കഹഹിം = പ്രേമത്തിൽ മുഴുകി യവരായിട്ട മൃദുവാക്കുകളാൽ പറഞ്ഞു:— സാധു പ്രേമ പഹി ചാനീ = വിശിഷ്ട പ്രേമം വിവേചിച്ചറിഞ്ഞു, മാനത = മാനിച്ചു, തുംഹ സുകൃതീ ഹമ നീച നിഷാദാ = നിങ്ങൾ പുണ്യാത്മാക്കളാണ്. ഞങ്ങൾ നീചന്മാരായ കാട്ടാളന്മാരുമാണ്, രാമപ്രസാദാ ദരസനു പാവാ = ശ്രീരാമന്റെ പ്രസാദത്താൽ ദർശനം സിദ്ധിച്ചു

ആ വനവാസികൾ പ്രേമത്തിൽ മുഴുകിയവരായിട്ട മൃദുവാക്കുകളാൽ ഇങ്ങനെ പറഞ്ഞു, അയോദ്ധ്യാവാസികളായ പരിശുദ്ധാത്മാക്കൾ ആ ഗിരിവാസികളുടെ പ്രേമം വിവേചിച്ചറിഞ്ഞു കണക്കിലെടുത്തു "നിങ്ങൾ പുണ്യാത്മക്കളും ഞങ്ങൾ നീചന്മാരായ കാട്ടാളന്മാരുമാണ്. കേവലം ശ്രീരാമപ്രസാദം കൊണ്ടാണ് ഞങ്ങൾക്ക നിങ്ങളെയെല്ലാം കാണാനിടയായത്".

ഹമഹിം അഗമ അതി ദരസു തുംഹാരാ
ജസ മരുധരനി ദേവധുനി ധാരാ
രാമ കൃപാല നിഷാദ നേവാജാ
പരിജന പ്രജഉ ചഹിയ ജസ രാജാ

ജസ മരു ധരനി ദേവധുനി ധാരാ = മരുഭൂമിയിൽ ഗംഗാപ്രവാഹം പോലെ, ഹമഹിം തുംഹാരാ ദരസു അതി അഗമ = ഞങ്ങൾക്ക നിങ്ങളുടെ ദർശനം ഏററവും അഗമ്യമാണ്, കൃപാല രാമ നിഷാദ നേവാജാ = ദയാലുവായ രാമൻ ഗുഹനിൽ കൃപ പ്രകാശിപ്പിച്ചു, പരിജന പ്രജഉ = പരിജനങ്ങളും പ്രജകളുമാണ് നിങ്ങൾ, ജസ രാജാ ചഹിയ = നിങ്ങളും രാമരാജാവിനു സമാനം പ്രജകളായ ഞങ്ങളിൽ കൃപ പ്രകാശിപ്പിക്കണം

മരുഭൂമിയിൽ ഗംഗാ പ്രവാഹം ഉണ്ടാകാനിടയില്ലാത്തതു പോലെ ഞങ്ങൾക്ക നിങ്ങളുടെ ദർശനം സാധ്യമല്ല. എന്നാൽ ദയാലുവായ രാമൻ നിഷാദ രാജാവായ ഗുഹനിൽ കൃപ പ്രകാ

ശിപ്പിച്ച ആ രാമൻെറ പ്രജകളും പരിജനങ്ങളുമാണ് നിങ്ങൾ. നിങ്ങളും ആ രാമരാജാവിന്നു തുല്യമായിരിക്കണം രാമൻ നിഷാദനിൽ ദയ പ്രകാശിപ്പിച്ചതു പോലെ നിങ്ങളും ഗുഹൻെറ പ്രജകളായ ഞങ്ങളിൽ കൃപ പ്രദർശിപ്പിക്കണം.

ദോ:– യേഹ ജിയ ജാനി സംകോച്ച
തജി കരിഅ ഛോഹ ലഖി നേഹ
ഹമഹിം കൃതാരഥ കരന ലഗി
ഫല തൃന അംകുര ലേഹ

യേഹ ജിയ ജാനി = ഞങ്ങൾ സ്വജനങ്ങളെന്നറിഞ്ഞു്, സംകോച്ച തജി = സങ്കോചം വെടിഞ്ഞു്, നേഹ ലഖി ഛോഹ കരിഅ = സ്നേഹം ഗണിച്ച് കൃപ പ്രകാശിപ്പിക്കുകയും, ഹമഹിം കൃതാരഥ കരന ലഗി = ഞങ്ങളെ കൃതാർത്ഥരാക്കാൻ വേണ്ടി, ഫല തൃന അംകുര ലേഹ = ഫലങ്ങളും തൃണങ്ങളും മുളകളും സ്വീകരിക്കുകയും ചെയ്യുക.

ഈയുള്ളവർ ആത്മജനങ്ങളെന്നറിഞ്ഞു അധൈര്യം വെടിഞ്ഞു ഞങ്ങൾ പ്രകടിപ്പിക്കുന്ന സ്നേഹം കണക്കിലെടുത്തു ഞങ്ങളിൽ നിങ്ങൾ ദയ പ്രകാശിപ്പിക്കുകയും ഞങ്ങളെ കൃതകൃത്യരാക്കുന്നതിന്നുവേണ്ടി ഞങ്ങൾ കൊണ്ടുവന്നിട്ടുള്ള ഫലമൂലാദികൾ സ്വീകരിക്കുകയും ചെയ്യുക.

ചൗ:– തുംഹ പ്രിയ പാഹുന ബന പഗ ധാരേ
സേവാ ജാഗു ന ഭാഗ ഹമാരേ
ദേവ കാഹ ഹമ തുംഹഹിം ഗോസാഈം
ഈംധന പാത കിരാത മിതാഈം

ബനപഗ ധാരേ തുംഹ = വനത്തിലേക്കു വന്നിട്ടുള്ള നിങ്ങൾ, പ്രിയ പാഹുന = പ്രിയപ്പെട്ട അതിഥികളാണ്, ഹമാരേ ഭാഗ = എന്നാൽ ഞങ്ങളുടെ ഭാഗ്യം, സേവാ ജാഗു ന = സേവിക്കാൻ

യോഗ്യമായിട്ടുള്ളതല്ല, ഗോസാഈം തുംഹഹിം ഹമ=സ്വാമിൻ, അവിടേക്ക ഞങ്ങൾ, കാഹ ദേബ=എന്തു തരട്ടെ! കിരാത മിതാഈം=കിരാതന്മാരുമായുള്ള മൈത്രികൊണ്ട, ഈം ധന പാത=വിറകും ഇലകളും മാത്രമാണ് (നേട്ടം)

വനത്തിലേക്ക വന്നിട്ടുള്ള നിങ്ങൾ ഞങ്ങൾക്ക് പ്രിയപ്പെട്ട വിരുന്നുകാർതന്നെ എന്നാൽ ഞങ്ങളുടെ ഭാഗ്യം നിങ്ങളെ സേവിക്കാൻ തക്കവണ്ണം യോഗ്യമായിട്ടുള്ളതല്ല. സ്വാമിൽ, അങ്ങേയ്ക്കു് നൽകാൻ ഞങ്ങൾക്കെന്തുണ്ട്? കിരാതന്മാരുമായുള്ള സൗഹൃൽബന്ധംകൊണ്ട നേടാവുന്നതു വിറകും ഇലകളുമാണ്.

യഹ ഹമാരി അതി ബഡി സേവകാഈ
ലേഹിം ന ബാസന ബസന ചോരാഈ
ഹമ ജഡ ജീവ ജീവഗന ഘാതീ
കുടില കുചാലീ കുമതി കുജാതീ

ബാസന ബസന ചോരാഈ ലേഹിം ന=പാത്രങ്ങളും വസ്ത്രങ്ങളും കവർന്നെടുക്കുന്നില്ല, ഹമാരി അതി ബഡിയഹ സേവാഈ=ഞങ്ങളുടെ ഏററവും വലിത ഈ സേവനം, ഹമ ജഡജീവ=ഞങ്ങൾമൂർഖന്മാരാണ്, ജീവഗന ഘാതീ=ജീവികളെ ഹിംസിക്കുന്നവരാണ്, കുടില കുചാലീ=കുടിലന്മാരും ദുർമ്മാർഗ്ഗികളും' കുമതി കുജാതീ=ദുർബ്ബുദ്ധികളും നീചജാതികളുമാണ്.

ഞങ്ങളുടെ തൊഴിൽ കവർച്ചയാണ് നിങ്ങളുടെ വസ്ത്രങ്ങളും പാത്രങ്ങളും ഞങ്ങൾ മോഷ്ടിച്ചില്ല എന്നതുതന്നെയാണ് ഞങ്ങൾ നിങ്ങൾക്ക ചെയ്ത ഏററവും വലിയൊരു സേവനം. ഞങ്ങൾ മൂർഖജീവികളും ജീവികളെ ഹിംസിക്കുന്നവരും കുടിലന്മാരും ദുർബ്ബുദ്ധികളും ദുർമ്മാർഗ്ഗികളും നീചവംശ്യരുമാണ്.

പാപ കരത നിസി ബാസര ജാഹീം
നഹിം പട കടി നഹിം പേട അഘാഹീം

സപനേഹും ധൗമ ബുദ്ധി കസ കാഊ
യഹ രഘുനംദന ദരസ പ്രഭാഊ

നിസി ബാസര പാപകരത ജാഹീം = രാവും പകലും പാപകർമ്മങ്ങൾ ചെയ്താണ് കഴിച്ചുകൂട്ടുന്നതു്, കടി പട നഹിം = അര മറയ്ക്കാൻ തുണിയില്ല പേട നഹിം അഘാഹിം = വയററിനുവേണ്ട ആഹാരവും കിട്ടുന്നില്ല സപനേഹു ധർമ ബുദ്ധി = സ്വപ്നത്തിൽപോലും ധർമ്മബുദ്ധി, കസ കാഊ = എവിടെ? ആർക്കു? യഹ രഘുനംദന ദരസ പ്രഭാഊ = ഇതു് ശ്രീരാമദർശനത്തിന്റെ പ്രഭാവത്താലാണ്.

പാപകർമ്മങ്ങൾ സദാ ചെയ്തു കഴിഞ്ഞുകൂട്ടുന്നവരാണ് ഞങ്ങൾ. എന്നിട്ടെന്തു ഗുണം? ഉടുക്കാൻ തുണിയും കുടിക്കാൻ കഞ്ഞിയും ഞങ്ങൾക്കില്ല സ്വപ്നത്തിൽപോലും ഞങ്ങൾക്കാർക്കു മില്ല ധർമ്മബുദ്ധി. ഞങ്ങളിപ്പോൾ കാണുന്ന ഈ മാറിയ സ്ഥിതിതന്നെ ശ്രീരാമദർശനത്തിന്റെ പ്രഭാവത്താലാണ് ഉണ്ടായിട്ടുള്ളതു്.

ജബതേം പ്രഭുപദ പദുമ നിഹാരേ
മിടേ ദുസഹ ദുഖദോഷ ഹമാരേ
ബചന സുനത പുരജന അനുരാഗേ
തിൻഹകേ ഭാഗ സരാഹന ലാഗേ

ജബ തേം = എന്നുമുതൽക്ക, പ്രഭു പദ പദുമ നിഹാരേ ഹമാരേ = ശ്രീരാമ പാദ കമലങ്ങൾ കാണാൻ തുടങ്ങിയോ ഞങ്ങളുടെ, ദുസഹ ദുഖ ദോഷ മിടേ = ദുസ്സഹങ്ങളായ ദുഃഖങ്ങളും ദോഷങ്ങളും ശമിച്ചു, ബചന സുനത പുരജന = വാക്കുകൾ കേട്ടപ്പോൾ പൗരന്മാർ, അനുരാഗേ തിൻഹ കേ ഭാഗ = പ്രേമ നിമഗ്നരായി അവരുടെ ഭാഗ്യത്തെ, സരാഹന ലാഗേ = പുകഴ്ത്താനാരംഭിച്ചു

  

ശ്രീരാമ പാദകമലങ്ങൾ സന്ദർശിക്കാനുള്ള മഹാഭാഗ്യം കൈവന്നതോടെ ഗിരിവാസികളുടെ ദുസ്സഹ ദുഃഖങ്ങളും ദോഷങ്ങളും നഷ്ടപ്രായങ്ങളായി പരിണമിച്ചു അവരുടെ അഭിപ്രായം കേട്ട പൗരന്മാരും പ്രേമനിമഗ്നരായി നിഷാദന്മാർക്ക സിദ്ധിച്ച ഭാഗധേയത്തെ പൗരന്മാർ പ്രകീർത്തിച്ചു

ഛരം:- ലാഗേ സരാഹന ഭാഗ സബ
അനുരാഗ ബചന സുനാവഹീം
ബോലനി മിലനി സിയരാമ ചരന
സനേഹു ലഖി സുഖു പാവഹീം
നരനാരി നിദരഹിം നേഹു നിജ
സുനി കോല ഭില്ലനി കീ ഗിരാ
തുലസീ കൃപാ രഘുബംസ മനി
കീ ലോഹ ലൈ ലൗകാ തിരാ

സബ ഭാഗ സരാഹന ലാഗേ=എല്ലാവരും ഭാഗ്യം പ്രശംസിക്കാൻ തുടങ്ങി, അനുരാഗ ബചന സുനാവഹിം=പ്രേമമയങ്ങളായ വാക്കുകൾ കേൾപ്പിച്ചു, ബോലനി മിലനി=ഭാഷണവും പെരുമാററവും, സിയരാമ ചരന സനേഹു ലഖി=സീതാരാമ തൃപ്പാദ ഭക്തിയും കണ്ട്, സുഖു പാവഹിം നരനാരീ=സുഖമനുഭവിച്ചു. സ്ത്രീ പുരുഷന്മാർ, കോല ഭില്ലനി കീ ഗിരാ സുനീ = കോലന്മാരുടേയും ഭീലരുടേയും വാക്കുകൾ കേട്ടു, നിജ നേഹു നിദരഹിം=തങ്ങളുടെ ഭക്തിയെ തിരസ്കരിച്ചു, തുലസീ രഘുബംസമനി കീ=തുളസീദാസൻ പറയുന്നു, രഘുവംശരത്നത്തിൻെറ, കൃപാ ലോഹ ലൈ=കൃപയാൽ ലോഹം വഹിച്ചു, ലൗകാ തിരാ=കപ്പൽ, മറുകരയെത്തി.

പൗരന്മാരെല്ലാം കോലഭീലന്മാരുടെ ഭാഗ്യം പ്രശംസിക്കാൻ തുടങ്ങി. അവർ പ്രേമമയങ്ങളായ വാക്കുകൾ ഗിരിവാസികളെ കേൾപ്പിച്ചു. സീതാരാമ തൃപ്പാദങ്ങളിൽ ആ നിഷാദ

ക്കുള്ള ഭക്തി, തങ്ങൾക്കുള്ള ഭക്തിയേക്കാൾ തുലോം ശ്രേഷ്ഠമെന്നു പൗരന്മാക്ക് തോന്നിയതോടുകൂടി സ്വഭക്തിയുടെ നേരെ അനാദരം ഉണ്ടായി തുളസീദാസൻ പറയുന്നു, രഘുവംശ രത്നമായ രാമന്റെ കൃപയാൽ ലോഹവും വഹിച്ചുകൊണ്ടു കപ്പൽ, മറുകരയെത്തി. [വെള്ളത്തിൽ വേഗം മുങ്ങിപ്പോകുന്ന വസ്തുവാണല്ലോ ലോഹം. എന്നാൽ അതൊരു കപ്പലിൽ കേററിയാൽ കപ്പൽ പോകുന്നിടത്തെല്ലാം ലോഹവും എത്തും കാട്ടാളർ അപരിഷ്കൃതരാണ്. അവർ ഭഗവൽ ഭക്തരല്ല അവരുടെ ആചാര വിചാരങ്ങളൊക്കെത്തന്നെ മൃഗീയങ്ങളും പൈശാചികങ്ങളുമാണ്. അയോധ്യാ നിവാസികളുമായുള്ള സമ്പക്കവും ശ്രീരാമ ദർശനവും നിമിത്തം നിഷാദന്മാർ ഭക്തന്മാരായിത്തീന്നു. കാട്ടാളന്മാരെയാണിവിടെ ലോഹമായി സങ്കല്പിക്കുന്നതു്. നഗരവാസികൾ നൗകയുമാണ്. നഗരവാസികളാകുന്ന കപ്പലിൽ അപരിഷ്കൃത ജാതിയാകുന്ന ലോഹം സ്ഥലം പിടിച്ചു രാമ കൃപയാൽ ആ അപരിഷ്കൃതർ സംസാരസാഗരം തരണവും ചെയ്തു.]

സോ:-ബിഹരഹിം ബന ചഹും ഓര
പ്രതിദിന പ്രമുദിത ലോഗ സബ
ജല ജ്യോം ദാദുര മോര
ഭയേ പീന പാവസ പ്രഥമ

സബ ലോഗ പ്രമുദിത = എല്ലാവരും പ്രസന്നരായി, ബന ചഹും ഓര പ്രതിദിന = വനത്തിൽ ദിവസന്തോറും, ബിഹരഹിം = വിഹരിച്ചുകൊണ്ടിരുന്നു, പാവസ പ്രഥമ ജല = പ്രാവൃട്കാലത്തെ പ്രഥമ ജലം കൊണ്ടു, ദാദുര മോര പീന ജ്യോം = തവളകളും മയൂരങ്ങളും പുഷ്ടങ്ങളായി എങ്ങനെ വിഹരിക്കുമോ അപ്രകാരം.

വർഷാകാലാരംഭത്തിലെ ജലത്തിൽ വിഹരിച്ചു തവളകളും മയൂരങ്ങളും പുഷ്ടങ്ങളായി ഭവിക്കുന്നതു എപ്രകാരമോ അപ്രകാരം

  

നഗരവാസികളെല്ലാം പ്രസന്നരായി ദിനംതോറും വനത്തിൽ വിഹരിച്ചുകൊണ്ടിരുന്നു.

പുരജന നാരി മഗന അതി പ്രീതീ
ബാസര ജാഹിം പലക സമ ബീതീ
സീയ സാസു പ്രതി ബേഷ ബനാഈ
സാദര കരൈ സരിസ സേവകാഈ

പുരജന നാരി അതിപ്രീതി മഗന = നാഗരികാംഗനമാരും പുരുഷന്മാരും അതിപ്രേമത്തിൽ മുഴുകി, പലക സമ ബാസര ബീതീ ജാഹിം = നിമിഷതുല്യം ദിവസങ്ങൾ നയിച്ചു, സീയ പ്രതിസാസു ബേഷ ബനാഈ = സീത, ഓരോ ശ്വശ്രുരയുടേയും അരികിൽ ഭിന്നഭിന്ന വേഷം ധരിച്ചു സരിസ സാദര സേവ കാഈ കരൈ=ഒരേ നിലയിൽ ആദരപൂർവ്വം ശുശ്രൂഷിച്ചു.

നഗരവാസികളായ ആഗതർ വർദ്ധിച്ച സന്തോഷത്തോടെ ഓരോ ദിവസവും ഓരോ നിമിഷംപോലെ നയിച്ചു. സീത ഓരോ ശ്വശ്രുരയേയും ഓരോ വസ്ത്രഭൂഷകളണിഞ്ഞു സമീപിച്ച് ആദരപൂർവ്വം, ഒരേ നിലയിൽ സമാദരിച്ചു ശുശ്രൂഷിച്ചു.

[വാസരം നിമിഷതുല്യമാകുന്ന ചില സന്ദർഭങ്ങളുണ്ട്. നീതി ശാസ്ത്രത്തിൽ പറയുന്നു, 'പ്രേമ സത്യം തയോരേവ യയോ യുക്തവിയുക്തയോഃ വത്സരാ വാസരീയന്തി വത്സരീയന്തി വാസരാഃ!' സംയോഗത്തിൽ വത്സരം വാസര തുല്യമായും വിയോഗത്തിൽ വാസരം വത്സര തുല്യമായും (യുക്തവിയുക്തന്മാർക്ക്) തോന്നുക സാധാരണമാണ്, അവർക്കുമാത്രമേ ഇത് ബാധകമാകൂ ]

ലഖാ ന മരമു രാമ ബിനു കാഹൂ
മായാ സബ സിയമായാ മാഹൂ
സീയ സാസു സേവാബസ കീൻഹീം
തിൻഹ ലഹി സുഖ സിഖ ആസിഷ ദീൻഹീം

സിയമായാ മാഹറ്റ സമ്പമായാ = സീതയുടെ മായക്കള്ളിലാണ് സവ്വ മായയും, മരമു രാമുബിന കാഹറ്റ=രഹസ്യം രാമനല്ലാതെ ആരും, ന ലഖാ; സാസു സീയ = ഗ്രഹിച്ചിട്ടില്ല. ശ്വശുരന്മാരെ സീത, സേവാ ബസകീൻഹീം=ശുശ്രൂഷയാൽ വശത്താക്കി, തിൻഹ സുഖ ലഹി = അവർ സുഖപ്രാപ്തരായി, സിഖ ആശിഷ ദീൻഹീം = ഉപദേശവും ആശിസ്സുകളും നൽകുകയും ചെയ്തു

സീതാദേവിയുടെ മായാവലയത്തിലാണ സവ്വമായയും എന്ന രഹസ്യം രാമദേവനല്ലാതെ മററാരും ഗ്രഹിച്ചിട്ടില്ല. സീത ശ്വശുരമാരെ ശുശ്രൂഷകൊണ്ടു വശത്താക്കി. അവർ സുഖനിമഗ്നമാരായി സീതക്കു് ഉപദേശങ്ങളും ആശിസ്സുകളും നല്കി.

ലഖി സിയ സഹിത സരല ദോഉ ഭാഈ
കുടില രാനി പഛിതാനി അഘാഈ
അവനി ജമഹിം ജാംചതി കൈകേഈ
മഹിന ബീചു ബിധി മീചു ന ദേഈ

സീയ സഹിത ദോഉ ഭാഈ = സീതാ സമേതരായ രണ്ടു സഹോദരന്മാരുടേയും, സരല ലഖി കുടിലരാനി = നിഷ്കപടത കണ്ടു് കുടിലയായ റാണിയുടെ ഹൃദയം, അഘാഈ പഛിതാനി=ഏററവുമധികം വ്യഥിതമായി, കൈകേഈ അവനി ജമഹിം = കൈകേയി ഭൂമിയോടും യമനോടും, ജാംചതി മഹിം ബീചു=പ്രാത്ഥിക്കുന്നുണ്ടു്. ഭൂമി പിളരുന്നില്ല, ബിധി മീചു ന ദേഈ=വിധി മൃത്യുവും നൽകുന്നില്ല,

സീതാസമേതരായ രാമഭരതന്മരുടെ നിഷ്കാപട്യം കണ്ടു് കുടിലയായ കൈകേയിയുടെ ഹൃദയം പശ്ചാത്താപദഗ്ദ്ധമായി ഭവിച്ചു. അവരം ഭൂമിയോടു് പിളരാനും, യമനോടു് മൃത്യു നൽകാനും അത്ഥിച്ചു പക്ഷേ, ഭൂമി പിളരുകയോ വിധി അവരക്കു് മൃത്യു നൽകുകയോ ഉണ്ടായില്ല (ഭൂമിയും യമനും അവ

ളുടെ അഭ്യുത്ഥാന മാനിച്ചില്ല. താൻ ചെയ്ത കട്ടംകൈകളുടെ ഫലം അനുഭവിപ്പിക്കാൻതന്നെ അവളെ വിധി ലോകത്തിൽ വസിപ്പിക്കുകയാണ്.)

ലോകഹു ബേദ ബിദിത കബി കഹഹീം
രാമബിമുഖ ഥലു നരക ന ലഹഹീം
യഹ സംസഉ സബ കേ മനമാഹീം
രാമ ഗവംന ബിധി അവധ കി നാഹീം

രാമബിമുഖ നരക ഥലു ന കഹഹീം = ശ്രീരാമനിൽ വൈമുഖ്യം ഉള്ളവക്ക് നരകത്തിൽപോലും സ്ഥലം ലഭിക്കുന്നില്ല, ലോകഹു ബേദ ബിദിത = ലോകവേദ വിദിതമാണ്, കബി കഹഹീം = കവികളും ഉദ്ഘോഷിക്കുന്നുണ്ട്, ബിധിരാമ അവധ ഗവംന=ഹേ വിധേ, രാമൻെറ അയോദ്ധ്യയിലേക്കുള്ള തിരിച്ചുപോക്ക്, കി നാഹീം=ഉണ്ടാകുമോ, അതോ ഉണ്ടാകാതിരിക്കുമോ? യഹ സംസഉ സബകേ മനമാഗീം = ഈ സംശയം എല്ലാവരുടേയും മനസ്സിൽ.

ശ്രീരാമദ്വേഷികാംക്ക് നരകത്തിൽപോലും ഇടം ലഭിക്കയില്ലെന്നാണ് ശാസ്ത്രങ്ങളും, വേദങ്ങളും, കവികളും ഉദ്ഘോഷിക്കുന്നതു്. 'ദൈവമേ, രാമൻ ഉടനെതന്നെ അയോദ്ധ്യയിലേക്ക് തിരിച്ചുപോകുമോ? അതോ പോകാതിരിക്കുമോ?' ഈ ഒരു സന്ദേഹം എല്ലാവരുടേയും മനസ്സിൽ കടന്നുകൂടി.

ദോ:— നിസി ന നീംദ നഹിം ഭൂഖ ദിന
ഭരതു ബികല സൂഠി സോച
നീച കീച ബിച മഗന ജസ
മീനഹിം സലില സംകോച

സലില സംകോച മീനഹിം = വെള്ളം വററുമ്പോഠം മത്സ്യങ്ങഠം, നീച കീച ബിച = അടിയിലുള്ള ചെളിയുടെ

ഇടയിൽ, ജസ മഗന ഭരതു = പുതയുന്നതുപോലെ ഭരതൻ, സുഠി സോച ബികല = വദ്ധിച്ച ചിന്ത ഹേതുവാൽ വ്യാകുല നായി, നിസി ന നീംഒ = രാത്രി ഉറക്കമില്ലാതെയും, ദിന ന ഭൂഖ = പകൽ വിശപ്പില്ലാതെയും.

വെള്ളം വററുമ്പോൾ മത്സ്യങ്ങൾ ജലാശയത്തിൻെറ അടി യിൽ കിടക്കുന്ന ചെളിയുടെ ഇടയിൽ പുതയുന്നതു എപ്രകാരമോ അപ്രകാരം ഭരതൻ വദ്ധിച്ച ചിന്തയാൽ വ്യാകുലനായി രാത്രി യിൽ ഉറക്കവും പകൽ ആഹാരവുമില്ലാതെ വ്യഥിതനായി കഴിച്ചുകൂട്ടി.

## സഭാ കാ ആരംഭ = സഭയുടെ ആരംഭം.

ചൗ:— കീൻഹി മാതുമിസ കാല കുചാലീ
ഈതി ഭീതി ജസ പാകത സാലീ
കേഹി ബിധി ഹോഇ രാമ അഭിഷേകൂ
മോഹി അവകലത ഉപാഉ ന ഏകൂ

പാകത സാലീ ഈതി ഭീതി ജസ = കൊയ്യാറായ ധാന്യ വയലിന്നു ഈതിബാധപോലെ, കാല മാതുമിസ = കാലം അമ്മയുടെ ദുരഭിമാനം കൊണ്ടു്, കുചാലീ കീൻഹീ = വേണ്ടാ ത്തതൊക്കെയുണ്ടാക്കി, രാമ അഭിഷേകൂ കേഹി ബിധി ഹോഇ = രാമാഭിഷേകം ഏതു പ്രകാരം നടക്കും? മോഹി ഏകൂ ഉപാഉ ന അവകലത = എനിക്ക ഒരു ഉപായവും തോന്നുന്നില്ല.

കൊയ്യാറായ ധാന്യ വയലിന്നു ഈതി ബാധപോലെ കാ ലം, അമ്മയുടെ ദുരഭിമാനം കൊണ്ടു കൊള്ളരുതായ്മ ഉണ്ടാക്കി. രാമാഭിഷേകം ഏതു വിധം നടക്കും? ഞാൻ ഒരു പോംവഴിയും കാണുന്നില്ല.

അവസി ഫിരഹിം ഗുരു ആയേസു മാനീ
മുനി പുനി കഹബ രാമ രുചി ജാനീ

  

മാതു കഹേഹും ബഹുരഹിം രഘുരാഊ
രാമജനനി ഹഠ കരബി കി കാഊ

ഗുരു ആയേസു മാനീ=ഗുരുവിൻെറ നിയോഗം മാനിക്കുന്ന പക്ഷം, അവസി ഫിരഹിം = തീച്ച്യയായും അയോധ്യക്ക മടങ്ങും, മനി പുനി രാമരുചി ജാനീ കഹബ = ഗുരു, രാമൻെറ ഇംഗിതം അറിഞ്ഞേ പറയുകയുള്ള, മാതു കഹേഹും രഘുരാഊ ബഹുരഹിം = അമ്മ പറഞ്ഞാലും രാമൻ മടങ്ങും, രാമജനനി കാഊ കി ഹഠ കരബി = രാമമാതാവൊരിക്കലും നിർബ്ബന്ധിക്ക കയില്ല

ഗുരു ആജ്ഞാപിക്കുന്ന പക്ഷം ആ കല്പന മാനിച്ച തീച്ച്യായും ശ്രീരാമൻ അയോധ്യയിലേക്ക മടങ്ങും. ഗുരുവാകട്ടെ, രാമാഭിപ്രായം അറിയാതെ ഒരു തീർപ്പും എടുക്കുകയും ഇല്ല. അമ്മ പറയുന്ന പക്ഷവും രാമൻ മടങ്ങും. പക്ഷേ രാമമാതാവു നിർബ്ബന്ധിക്കുകയില്ല രാമനോട് അയോധ്യയിലേക്ക തിരിച്ച വരാൻ.

മോഹി അനുചര കര കേതിക ബാതാ
തേഹി മഹം കുസമഉ ബാമ ബിധാതാ
ജൗം ഹഠ കരൗം ത നിപട കുകരമൂ
ഹരഗിരി തേം ഗുരു സേവക ധരമൂ

മോഹി അനുചര കര ബാതാ = സേവകനായ എൻെറ വാക്കിനു, കേതിക, തേഹി മഹം കുസമഉ = എന്തു വിലയാണുള്ളത്? പോരെങ്കിൽ എനിക്ക ദുഷ്ക്കാലം, ബിധാതാ ബാമ; ജൗം ഹഠ കരൗം ത = ദൈവപ്രാതികൂല്യം ഞാൻ നിർബ്ബന്ധിക്കുന്നപക്ഷം, നിപട കുകരമൂ = തികച്ചും ദുഷ്കർമ്മമായിരിക്കും, സേവക ധരമൂ ഹരഗിരി തേം ഗുരു=സേവക ധർമ്മമാകട്ടേ കൈലാസ പർവ്വതത്തേക്കാറം വലുതുമാണ്.

ഞാൻ രാമനോട് അയോദ്ധ്യയിലേക്ക മടങ്ങണമെന്നു പറയുന്നതിൽ വലിയ കാര്യമൊന്നുമില്ല; എന്താണെന്നല്ലെ; പറയുന്ന എനിക്ക കാലവും വിധിയും വിപരീതവുമാണ്. ഞാനദ്ദേഹത്തിൻെറ എളിയ സേവകനാണ്. പ്രഭുവിനെ സേവകനു നിർബ്ബന്ധിക്കാമോ? നിർബ്ബന്ധിക്കുന്ന പക്ഷം അതു തെററാവും കൈലാസ പർവ്വതം പുഴക്കിയെടുക്കാൻ പക്ഷേ സാധിച്ചേക്കം. എന്നാലും സേവക ധർമ്മം അനുഷ്ഠിക്കുക എളുപ്പമല്ല

ഏകഉ ജുഗുതി ന മന ഠഹരാനീ
സോചത ഭരതഹിം രൈനി ബിഹാനീ
പ്രാത നഹാഇ പ്രഭുഹിം സിര നാഈ
ബൈഠത പഠഏ രിഷയ ബോലരഈ

മന ഏകഉ ജുഗുതി ഠഹരാനീ = മനസ്സിൽ ഒരു യുക്തിയും തോന്നുന്നില്ല, സോചത ഭരതഹിം രൈനി ബിഹാനീ = ആലോചിച്ചാലോചിച്ചുതന്നെ ഭരതൻ രാത്രി കഴിച്ചു, പ്രാത നഹാഇ പ്രഭുഹിം സിരനാഈ = പ്രഭാതത്തിൽ സ്നാനം ചെയ്ത് രാമനെ വണങ്ങി, ബൈഠത രിഷയ ബോലാഈ പഠഏ = ഒരിടത്തിരിക്കെ വസിഷ്ഠൻ, അങ്ങോട്ടു ചെല്ലാൻ ആളെ അയച്ചു.

മനസ്സിൽ ഒരു യുക്തിയും തോന്നുകയുണ്ടായില്ല. ഓരോന്നാലോചിച്ചിരുന്നു രാത്രി കഴിച്ചുകൂട്ടി പ്രഭാതമായപ്പോൾ ഭരതൻ സ്നാനംചെയ്തു രാമനെ വണങ്ങി ഒരിടത്തിരിക്കമ്പോൾ വസിഷ്ഠൻ വിളിച്ചു

ഗുരപദകമല പ്രനാമു കരി ബൈഠേ ആയസു പാഇ
ബിപ്ര മഹാജന സചിവ സബ ജുരേ സഭാസദ ആഇ

ഗുരപദകമല പ്രനാമു കരി = ഗുരുവിൻെറ പാദകമലങ്ങളിൽ പ്രണമിച്ച്, ആയസു പാഇ ബൈഠേ = അനുജ്ഞവാങ്ങി ഇരുന്നു, ബിപ്രമഹാജന സചിവ = ബ്രാഹ്മണരും മഹാജനങ്ങളും

മന്ത്രിയും, സബ സഭാസദ ആഇ ജൂരേ = സർവ്വ സദസ്യരുംവന്നു ഏകത്ര മേളിച്ചു

ഗുരുതൃപ്പാദങ്ങളിൽ പ്രണമിച്ചു അനുജ്ഞപ്രകാരം ഭരതൻ ഇരുന്നു തുടന്നു ബ്രാഹ്മണരും മഹാജനങ്ങളും മന്ത്രിയും സദസ്യരുമെല്ലാം വന്നു ഏകത്ര സമ്മേളിച്ചു

ചൗ:- ബോലേ മുനിബരു സമയ സമാനാ
സുനഹു സഭാസദ ഭരത സുജാനാ
ധരമ ധുരീന ഭാനുകുല ഭാനൂ
രാജാ രാമു സ്വബസ ഭഗവാനൂ

സമയ സമാനാ മുനിബരു = സമയോചിതമായി മഹർഷി, ബോലേ സഭാസദ=പറഞ്ഞു:— 'സദസ്യരേ, സുജാനാ ഭരത സുനഹു=ജ്ഞാനിയായ ഭരത, കേൾക്ക, ധരമ ധുരീന ഭാനുകുല ഭാനൂ = ധർമ്മധുരീണനും സൂര്യവംശ സൂര്യനും, ഭഗവാനൂ രാജാ രാമുസ്വബസ=ഭഗവാനും രാജാവുമായ രാമൻ സ്വതന്ത്രനാണ്.

സമയോചിതമായി വസിഷ്ഠൻ അരുളിച്ചെയ്തു — ഹേ സദസ്യരേ, ഭരത നിങ്ങളെല്ലാവരും കേൾക്കുക രാമൻ രാജാവാണ്, ധർമ്മധുരന്ധരനും സൂര്യവംശത്തിനു സൂര്യനും ഭഗവാനുമാണ് അദ്ദേഹം സർവ്വതന്ത്ര സ്വതന്ത്രനുമാണ്.

സത്യസംധ പാലക ശ്രുതിസേതു
രാമജനമു ജഗ മംഗല ഹേതു
ഗുരപിതു മാതു ബചന അനുസാരീ
ഖലദലു ദലന ദേവ ഹിതകാരീ

സത്യസംധ ശ്രുതിസേതു പാലക = സത്യസന്ധനും വേദമര്യാദകൾ സംരക്ഷിക്കുന്നവനുമാണ്, രാമ ജനമു ജഗമംഗല ഹേതു = രാമൻെറ അവതാരംതന്നെ ലോകമംഗളാർത്ഥമാണ്, ഗുരപിതു മാതു ബചന അനുസാരീ=ഗുരുവിൻേറയും മാതാക്കളു

ടേയും വാക്ക അനുസരിക്കുന്നവനാണ്, ഖലദല്യ ദലന = ദുഷ്ട സമൂഹത്തെ നശിപ്പിക്കുന്നവനും, ദേവഹിത കാരീ = ദേവന്മാക്ക് അഭീഷ്ടം നൽകുന്നവനുമാണ്.

രാമൻ സത്യസന്ധനും വേദമര്യാദകളെ പാലിക്കുന്നവനും സ്വജന്മംകൊണ്ടു ലോകത്തിനു മംഗളം നൽകുന്നവനും ഗുരുജന ഹിതാനുവർത്തിയും ദുഷ്ടന്മാരെ നിഗ്രഹിച്ചു ദേവാഭീഷ്ടം നല്കുന്നവനുമാണ്.

നീതി പ്രീതി പരമാരഥ സ്വാരഥ
കോഉ ന രാമസമ ജാന ജഥാരഥ
ബിധി ഹരി ഹരു സസി രബി ദിസിപാലാ
മായാജീവ കരമ കലി കാലാ

നീതി പ്രീതി പരമാരഥ സ്വാരഥ = നീതി, പ്രേമം, പരമാർത്ഥം, സ്വാർത്ഥം ഇവ, രാമസമ ജഥാരഥ കോഉ ന ജാന = രാമനെപ്പോലെ യഥാർത്ഥമായി അറിയുന്ന ഒരാളും ഇല്ല, ബിധി ഹരിഹരു സസി രബി = ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ചന്ദ്രൻ, സൂര്യൻ, ദിസിപാലാ മായാ ജീവ = ദിക്പാലന്മാർ, മായ, ജീവൻ, കരമ കലി കാലാ = കർമ്മം, സമ്പൂർണ്ണകാലം,

അഹിപ മഹിപ ജഹംലഗി പ്രഭുതാഈ
ജോഗസിദ്ധി നിഗമാഗമ ഗാഈ
കരി ബിചാര ജിയ ദേഖഹു നീകേം
രാമ രജാഇ സീസ സബഹീകേം

ജഹം ലഗി പ്രഭുതാഈ അഹിപ മഹിപ = പ്രഭുത്വത്തിൽ അധിഷ്ഠിതരായ ആദിശേഷൻ, രാജാക്കന്മാർ, നിഗമാഗമ ഗാഈ ജോഗസിദ്ധി = നിഗമങ്ങളും ആഗമങ്ങളും പ്രകീർത്തിക്കുന്ന യോഗികളും സിദ്ധന്മാർ, സബഹീ കേം സീസ = ഇവരുടെയെല്ലാം ശിരസ്സിൽ, രാമ രജാഇ നീകേം = ശ്രീരാമന്റെ നിയോഗം

സ്ഥിതിചെയ്യുന്നു. ഈ വസ്തുത നല്ലപോലെ, ജിയ ബിചാര കരി=മനസ്സിൽ വിചാരിച്ചു, ദേഖഹു=നോക്കുക

നീതിയും പ്രേമവും പരമാത്ഥവും സ്വാത്ഥവും, രാമനേപ്പോലെ തികച്ചും ഗ്രഹിച്ചിട്ടുള്ളവർ വേറെ ഇല്ല. ബ്രഹ്മാ വിഷ്ണു മഹേശന്മാരും സൂര്യചന്ദ്രന്മാരും, അഷ്ടദിക്പാലന്മാരും, മായയും ജീവനും, കമ്മവും ഭൂതവർത്തമാന ഭവിഷ്യൽ കാലങ്ങളും ആദിശേഷനും, രാജാക്കന്മാരും, നിഗമാഗമ സമ്മതന്മാരായ യോഗികളും, സിദ്ധന്മാരും ശ്രീരാമന്റെ ആജ്ഞയെ ശിരസാ വഹിക്കുന്നവരാണ്. ഈ വസ്തുത മനസ്സിൽ നന്നായൊന്നാലോചിച്ചു നോക്കുക.

ദോ:- രാഖേം രാമരജാഇ രുഖ ഹമ
സബ കര ഹിത ഹോഇ
സമുഝി സയാനേ കരഹു അബ
സബ മിലി സംമത സോഇ

രാമരജാഇ രുഖ=രാമാജ്ഞയും ഇംഗിതവും, രാഖേം ഹമ സബ കര=രക്ഷിക്കുന്നതു കൊണ്ടുതന്നെയാണ് നമുക്കെല്ലാം. ഹിതഹോഇ സബ സയാനേ=നന്മയുണ്ടാകുന്നതു് എല്ലാപ്രഗത്ഭന്മാരും, മിലി സമുഝി അബ=ചേൎന്നു നന്നായാലോചിച്ച് ഈ അവസരത്തിൽ, സോഇ സംമത കരഹു=അങ്ങനെ തന്നെയെന്നു തീരുമാനിക്കുക

രാമന്റെ ആജ്ഞയും ആശയവും നിറവേററുന്നതുകൊണ്ടേ നമുക്കെല്ലാം നന്മയുണ്ടാകൂ. അതുകൊണ്ടു യോഗ്യന്മാരായ നിങ്ങളെല്ലാവരും കൂടിയാലോചിച്ചു രാമന്റെ ആജ്ഞ എന്തോ അതനുസരിച്ചു പ്രവർത്തിക്കാമെന്ന നിഗമനത്തിലെത്തുക.

ചൗ:- സബ കഹം സുഖദ രാമ അഭിഷേകൂ
മംഗലമോദ മൂലമഗ ഏകൂ

കേഹി ബിധി അവധ ചലഹിം രഘുരാഊ
കഹഹു സമുഝി സോഇ കരിഅ ഉപാഊ

രാമ അഭിഷേകു സബ കഹഁം = രാമാഭിഷേകം എല്ലാവക്കും, സുഖദ ഏകു മഗു = സുഖപ്രദമാണ്. ഈ ഒരുവഴി, മംഗല മോദമൂല = മംഗള മോദമൂലവുമാണ്, രഘുരാഊ കേഹി ബിധി = രാമൻ ഏതുപ്രകാരം, അവധ ചലഹിം = അയോദ്ധ്യയിലേക്ക മടങ്ങും? സമുഝി കഹഹു = ആലോചിച്ച പറയു, സോഇ ഉപാഊ കരിഅ = അതിന്നുള്ള ഉപായവും ചെയ്യക.

രാമനെ അഭിഷിക്തനാക്കക എന്ന സംഗതി എല്ലാവക്കും സുഖപ്രദമാണ്. മംഗളത്തിനും മോദത്തിനും ഇതൊരടിസ്ഥാന മാൎഗ്ഗവുമാണ്. എന്നാൽ രാമനെങ്ങനെ അയോദ്ധ്യക്ക തിരിക്കും? ആലോചിച്ച പറയു. അതിന്നുള്ള ഉപായവും കാണുക.

സബ സാദര സുനി മുനിബര ബാനീ
നയ പരമാരഥ സ്വാരഥ സാനീ
ഉതരു ന ആവ ലോഗ ഭഏ ഭോരേ
തബ സിരുനാഇ ഭരത കര ജോരേ

സബ, ലോഗ നയ പരമാരഥ സ്വാരഥ സാനീ = സദസ്യരെല്ലാം നയം പരമാൎത്ഥം സ്വാൎത്ഥം എന്നിവകൊണ്ടു സാന്ദ്രങ്ങളായ, മുനിബര ബാനീ സാദര സുനി = മഹൎഷിയുടെ വാക്കകൾ ആദരപൂൎവ്വം കേട്ടു, ഭോരേ ഭഏ = സദസ്യർ ഭ്രമിച്ചവരായി, ഉതരു ന ആവ = ഉത്തരമുണ്ടായില്ല, തബ സിരുനാഇ കരജോരേ = അപ്പോൾ ശിരസ്സു കുനിച്ച കൈകൂപ്പി, ഭരത = ഭരതൻ (പറഞ്ഞു,)

നയം. പരമാൎത്ഥം, സ്വാൎത്ഥം എന്നിവകൊണ്ടു സാന്ദ്രങ്ങളായ വസിഷ്ഠോക്തികൾ ആദരപൂൎവ്വം കേട്ടു ഭ്രമിച്ച നിന്നതല്ലാതെ സദസ്യർ ഒരു പ്രത്യുത്തരവും പറയാൻ ശക്തരായില്ല.

ആ അവസരത്തിൽ ശിരസ്സു കുനിച്ചു കൈകൂപ്പി ഭരതനി ങ്ങനെ പറഞ്ഞു:—

ഭാനുബംസ ഭഏ ഭൂപ ഘനേരേ
അധിക ഏകതേം ഏക ബഡേരേ
ജനമ ഹേതു സബ കഹം പിതുമാതാ
കരമ സുഭാസുഭ ദേഇ വിധാതാ

ഭാനുബംസ ഘനേരേ ഭൂപ ഭഏ = സൂര്യവംശത്തിൽ അനേകം രാജാക്കന്മാർ ഉണ്ടായിട്ടുണ്ട്, ഏകതേം ഏക അധിക ബഡേരേ = ഒരുവനിൽ വെച്ചു മററൊരുവൻ അധികം ശ്രേഷ്ഠനുമായിരുന്നു, സബകഹം ജനമഹേതു പിതുമാതാ = എല്ലാവക്കും ജന്മഹേതുക്കാം അവരുടെ പിതാക്കളും മാതാക്കളുമാണ്, സുഭാസുഭ കരമ ബിധാതാ ദേഇ = അവർ ചെയ്ത ശുഭാശുഭ കമ്മങ്ങളുംകട്ടെ വിധിയാൽ നല്കപ്പെട്ടവയുമായിരുന്നു.

ഒരാളിൽ വെച്ചു ശ്രേഷ്ഠൻ മററൊരാാം എന്ന നിലയിൽ നിരവധി രാജാക്കന്മാർ സൂര്യവംശത്തിൽ ഉണ്ടായിട്ടുണ്ട്. അവരുടെയെല്ലാം ജന്മഹേതുക്കാം മാതാപിതാക്കന്മാരാണെങ്കിലും അവരുടെ ശുഭാശുഭ കമ്മങ്ങളാകട്ടെ വിധിദത്തങ്ങളായിരുന്നു. ആ കമ്മങ്ങാംക്കൊന്നും ജന്മഹേതുക്കളായ മാതാപിതാക്കന്മാർ ഉത്തരവാദികളല്ല.

ദലി ദുഖ സ്രുജൈ സകല കല്യാനാ
അസ അസീസ രാഉരി ജഗു ജാനാ
സോഇ ഗോസാഇം ബിധി ഗതി ജേഹി ഛേകീ
സകൈ കോ ടാരി ടേക ജോ ടേകീ

ദുഖ ദലി സകല കല്യാനാ സ്രുജൈ = ദുഃഖം അകററി സമസ്ത മംഗളങ്ങളും ചൊരിയുന്ന, അസ അസീസ രാഉരി = താദൃശാശിസ്സാണ് അവിടത്തേതെന്ന വസ്തുത, ജഗു ജാനാ ഗോസാ

ഈം = ലോകവിദിതമാണ്. സ്വാമിൻ, ജേഹി ബിധിഗതി ഛേകി=ആർ ദൈവഗതിയെക്കൂടി നിരോധിച്ചിട്ടുണ്ടോ, സോഷ്ണ ജോ ടേകി ടേക=അതവിടന്നുതന്നെയാണ്. യാതൊന്നങ്ങയുടെ ദൃഢ സങ്കല്പമായി ഭവിച്ചോ അതിനെ, ടാരി കോ സകൈ= ശിഥിലമാക്കാൻ ആർക്കാണ് കഴിയുക?

ദുഃഖം ശമിപ്പിക്കുകയും സർവ്വ മംഗളങ്ങളും ചൊരിയുകയും ചെയ്യുന്ന, തത്താദൃശമായൊരാശീസ്സാണ്, അങ്ങയുടേതെന്ന പരമാർത്ഥം ലോകവിദിതമാകുന്നു. സ്വാമിൻ, വിധിയുടെ ഗതികൂടി നിരോധിക്കാൻ അവിടേക്കേ കഴിഞ്ഞിട്ടുള്ളൂ. അങ്ങു ദൃഢമായി സങ്കല്പിച്ച ആ സങ്കല്പത്തെ ശിഥിലമാക്കാൻ ആർക്കാണ് കഴിയുക? [കന്യകയ്ക്കു പുത്രനുണ്ടാവുകയില്ല എന്നതു ദൈവഗതിയാണെങ്കിൽ ആ ഗതിക്കെതിരായി വൈവസ്വത മനുവിൻെറ കന്യകയിൽ വസിഷ്ഠനെ ജനിപ്പിച്ചതു ഒരുദാഹരണമായി കാണിക്കാം ]

ദോ:- ബൂഝിഅ മോഹി ഉപാഉ അബ
സോ സബ മോര അഭാഗ
മുനി സനേഹ മയ ബചന
ഗുരഉര ഉമഗാ അനുരാഗ

അബ = ഇപ്പോൾ, സോ മോഹി ഉപാഉ = ആ അവിടന്നു എന്നോടു ഉപായം, ബൂഝിഅ = ചോദിക്കുന്നല്ലോ, സബ മോര അഭാഗ=എല്ലാം എൻെറ ഭാഗ്യദോഷം തന്നെ, സനേഹ മയ ബചന സുനി= ഈ വിധം സ്നേഹമയങ്ങളായ വാക്കുകൾ കേട്ടു, ഗുരഉര അനുരാഗ ഉമഗാ=ഗുരുവിൻെറ ഹൃദയത്തിൽ പ്രേമം വഴിഞ്ഞൊഴുകി.

ആവിധമെല്ലാമിരിക്കുന്ന അവിടന്നു എന്നോടിപ്പോൾ ഉപായം ചോദിക്കുന്നല്ലോ. എല്ലാം എൻെറ ഭാഗ്യദോഷം തന്നെ. ഇപ്രകാരം ഭരതൻ പറഞ്ഞ സ്നേഹമയങ്ങളായ വാക്കുകൾ കേൾക്കേ വസിഷ്ഠൻെറ ഹൃദയം ആനന്ദ നിർഭരമായി ഭവിച്ചു. (എന്നിട്ടിങ്ങനെ പറഞ്ഞു:—)

ചൗ:- താത ബാത ഫുരി രാമ കൃപാഹീം
രാമബിമുഖ സിധി സപനേഹ്ഹും നാഹീം
സകുചൗം താത കഹത ഏക ബാതാ
അരധ തജഹിം ബുധ സരബസ ജാതാ

താത ബാത ഫുരി = വത്സ, സംഗതി പരമാൎത്ഥമാണ്, രാമ കൃപാഹീം = രാമൻെറ കൃപതന്നെ, രാമ ബിമുഖ സപനേഹ്ഹും=രാമവിമുഖനു സ്വപ്നത്തിൽ പോലും, സിധി നാഹീം= സിദ്ധി ഉണ്ടാകുകയില്ല, താത ഏക ബാതാ കഹത = വത്സ, ഒരു കാൎയ്യം പറയുന്നതിൽ, സകുചൗം; ബുധ = ധൈൎയ്യക്ഷയം തോന്നുന്നുണ്ട്. ബുദ്ധിമാന്മാർ, സരബസ ജാതാ = സൎവ്വസ്വവും പോകുമെന്ന ഘട്ടത്തിൽ, അരധ തജഹിം = പകുതി ഉപേക്ഷിക്കുന്നു.

വത്സ, നീ പറയുന്നതു പരമാൎത്ഥമാണ്. എല്ലാം രാമൻെറ കൃപതന്നെ. രാമ വിമുഖനു സ്വപ്നേപി സിദ്ധി ഉണ്ടാകുന്നില്ല. വത്സ, ഒരു കാൎയ്യം പറയുന്നതിൽ എനിക്കു ധൈൎയ്യക്ഷയം തോന്നുന്നുണ്ട്. എന്നാലും ഞാനതു പറയാം. ബുദ്ധിമാന്മാർ എല്ലാം പോകുന്ന ഘട്ടത്തിൽ, പകുതിയെങ്കിലും വീണ്ടെടുക്കാൻ പകുതി കൈവിടുന്നതു് സാധാരണയാണ്

തുംഹ കാനന ഗവംനഹു ദോ ഭാഈ
ഫേരിഅഹി ലഷന സീയ രഘുരാഈ
സുനി സുബചന ഹരഷേ ദോ ഭ്രാതാ
ഭേ പ്രമോദപരിപൂരന ഗാതാ

തുംഹ ദോഭാഈ=അതുകൊണ്ട് നിങ്ങൾ രണ്ടു സഹോദരന്മാരും, കാനന ഗവംനഹു = കാട്ടിലേക്കു പോവുക, ലഷന സീയ രഘുരാഈ = ലക്ഷ്മണനും സീതയും രാമനും, ഫേരി അഹി; സുബചന സുനി = അയോദ്ധ്യയിലേക്കു മടങ്ങുകയും ചെയ്യട്ടെ ഈ സുന്ദരവാണികൾ കേട്ട്, ദോ ഭ്രാതാ ഹരഷേ=

ഭരത ശത്രുഘ്നന്മാർ പ്രസന്നരായി, ഗാതാ പരിപൂരന പ്രമോദ ഭേ=ശരീരത്തിൽ പരിപൂർണ്ണാനന്ദം പ്രകടമായി.

അതുകൊണ്ട ഹേ വത്സ, നീയും ശത്രുഘ്നനും കാട്ടിലേക്ക് പോവുക. രാമലക്ഷ്മണന്മാരും സീതയും അയോദ്ധ്യയിലേക്കു മടങ്ങട്ടെ മഹർഷിയുടെ ഈ മനോഹര വാക്കുകൾ കേട്ട ഭരത ശത്രുഘ്നന്മാർ പ്രസന്നരാവുകയും അവരുടെ ശരീരം പരിപൂർണ്ണ മോദത്തോടു കൂടിയതായി ഭവിക്കുകയും ചെയ്തു. (ശരീരമെന്നിവിടെ പ്രയോഗിച്ചതു് ലാക്ഷണികാർത്ഥത്തിലാണ്. അവരുടെ ശരീരമെന്നുവെച്ചാൽ അവരെന്നുതന്നെ അർത്ഥം)

മന പ്രസന്ന തന തേജ്ഞ ബിരാജാ
ജനു ജിയ രാഉ രാമ ഭഏ രാജാ
ബഹുത ലാഭ ലോഗൻഹ ലഘു ഹാനീ
സമ ദുഖസുഖ സബ രോവഹിം രാനീ

മന പ്രസന്ന തന തേജ്ഞ=മനസ്സു പ്രസന്നതയാലും ശരീരം തേജസ്സിനാലും, ബിരാജാ ജനു രാഉ ജിയ=പരിശോഭിച്ചു ദശരഥമഹാരാജാവു ജീവിച്ചിരിക്കുന്നതായും, രാമ രാജാ ഭഏ ലോഗൻഹ=രാമൻ രാജാവായതായും തോന്നി ജനങ്ങൾക്ക്, ലാഭ ബഹുത ഹാനീ ലഘു=ലാഭമാണെങ്കിൽ ധാരാളം, ഹാനിയോ സ്വല്പം, ദുഖസുഖ സമ സബരാനീ=ദുഃഖസുഖങ്ങൾ സമമെന്നറിഞ്ഞു് എല്ലാ റാണിമാരും, രോവഹിം=കരയാൻ ആരംഭിച്ചു,

ഭരതശത്രുഘ്നന്മാരുടെ ഹൃദയം പ്രസന്നതയാലും ശരീരം തേജസ്സിനാലും പരിശോഭിതമായി ദശരഥ മഹാരാജാവു് ജീവിച്ചിരിക്കുന്നതായും, രാമൻ രാജാവായതായും അവർക്കു തോന്നി. ജനങ്ങൾക്കുള്ള നേട്ടങ്ങളോ വളരെ, ഹാനിയോ അല്പവും. ദുഃഖസുഖങ്ങൾ സമമെന്നറിഞ്ഞു് എല്ലാ റാണിമാരും കരയാനാരംഭിച്ചു

കഹഹിം ഭരതു മുനി കഹാ സോ കീൻഹേ
ഫലു ജഗ ജീവൻഹ അഭിമത ദീൻഹേ
കാനന കരൗം ജനമ ഭരി ബാസൂ
ഏഹിതേം അധിക ന മോര സുപാസൂ

ഭരതു കഹഹിം മുനി = ഭരതൻ പറഞ്ഞു;—'ഹേ മുനേ, കഹാ സോ കീൻഹ = അവിടന്നു യാതൊന്നരുളിച്ചെയ്തുവോ അതനുഷ്ഠിക്കുന്നതുകൊണ്ടു്, ജഗ ജീവൻഹ അഭിമത ഫലു = ലോകത്തിൽ ജീവിക്കുന്നവനു അഭിമതഫലം, ദീൻഹേ; ജനമ ഭരി = സിദ്ധിക്കുന്നു. ആയുഷ്കാലം മുഴുവൻ, കാനന ബാസൂ കരൗം = വനവാസം ചെയ്യാം, ഏഹിതേം അധിക സുപാസൂ = ഇതിനേക്കാൾ അധികമായ നന്മ. മോര ന = എനിക്കില്ല.

ഭരതൻ ഉണർത്തിച്ചു;—'ഹേ മഹർഷേ, അവിടന്നു പറഞ്ഞതുപോലെ പ്രവർത്തിക്കുന്നതുകൊണ്ടു് പ്രാപഞ്ചികമായി [illegible]ന്നു അഭിമത ഫലമേ സിദ്ധിക്കു. ഞാൻ എൻെറ ജീവിത കാലം മുഴുവൻ വനവാസം ചെയ്യാം ഇതിലും അധികമായ ഒരു നന്മ എനിക്കില്ലെന്നുണ്ടു്.'

ദോ:- അംതര ജാമീ രാമു സിയ
തുംഹ സരബഗ്യ സുജാന
ജൗം ഫുര കഹഹു ത നാഥ നിജ
കീജിഅ ബചനു പ്രമാന

നാഥ രാമു സിയ അംതര ജാമീ = സ്വാമിൻ, രാമനും സീതയും അന്തര്യാമികളാണു്, തുംഹ സുജാന സരബഗ്യ = അങ്ങാണെങ്കിൽ ജ്ഞാനിയും സർവ്വജ്ഞനുമാണു്, ജൗം നിജഫുര കഹഹു ത = അങ്ങു ഹൃദയംഗമമായിട്ടാണു് ഇങ്ങനെ പറഞ്ഞതെങ്കിൽ, ബചനു പ്രമാന കീജിഅ = ആ വാക്കു പ്രമാണമാക്കുക.

സ്വാമിൻ, രാമനും സീതയും അന്തര്യാമികളും അങ്ങു മഹാജ്ഞാനിയും സർവ്വജ്ഞനുമാണു്. ഞാൻ വനവാസം ചെയ്യണമെ

ന്നും രാമലക്ഷ്മണന്മാരും സീതയും അയോധ്യയിലേക്ക മടങ്ങണ മെന്നും അവിടന്നു അരുളിച്ചെയ്തതു ഹൃദയംഗമമായിട്ടാണെങ്കിൽ ആ വാക്ക അങ്ങു പ്രമാണമാക്കുക

ചൗ:- ഭരത ബചന സുനി ദേഖി സനേഹൂ
സഭാ സഹിത മുനി ഭയേഉ ബിദേഹൂ
ഭരത മഹാമഹിമാ ജലരാസീ
മുനിമതി ഠാഢി തീര അബലാസീ

ഭരത ബചന സുനി സനേഹൂ ദേഖീ=ഭരതൻെറ വാക്ക കൾ കേട്ടും സ്നേഹം കണ്ടും, സഭാസഹിത മുനീ=സദസ്യ സമേ തനായ വസിഷ്ഠൻ, ബിദേഹൂ ഭയേഉ = ദേഹാഭിമാനം ക്ഷയിച്ചവനായി ഭവിച്ചു, ഭരത മഹാമഹിമാ ജലരാസീ തീര=ഭരതൻെറ അപാര മഹിമ ഒരു സമുദ്രമാണ്. അതിൻെറ തീരത്തിൽ, മുനിമതി അബലാസീ ഠാഢീ = മുനിയുടെ ബുദ്ധി, അബലയുടെ ബുദ്ധിപോലെയായി

ഭരതൻെറ വാക്കകൾ കേട്ടും ഭരതൻെറ സ്നേഹം കണ്ടും സദ സ്യരോടൊപ്പം വസിഷ്ഠമഹർഷിയും വിദേഹനായി ഭവിച്ചു ഭരതൻെറ അപാരമഹിമ സമുദ്രമാണ്. ആ സമുദ്രത്തിൻെറ തീരത്തിൽ വസിഷ്ഠൻെറ ബുദ്ധി സ്ത്രീബുദ്ധി പോലെയായി

ഗാ ചഹപാര ജതനു ഹിയ ഹേരാ
പാവതി നാവ ന ബോഹിത ബേരാ
അഉര കരഹി കോ ഭരത ബഡാഈം
സരസീ സീപി കി സിംധു സമാഈ

പാര ഗാ ചഹ=മറുകര പററാൻ ആഗ്രഹിക്കുന്നു, ഹിയ ഹേരാ ജതനു=മനസാ ആരായുന്നു ഉപായം, നാവ ബോഹിത ബേരാ ന പാവതി=തോണിയോ കപ്പലോ ചങ്ങാടമോ ലഭി

ക്കന്നില്ല, ഭരത ബഡാഇൗ കോ അഉര കരഹി = ഭരതനെ ആരു ണ്ടു് പിന്നെ പ്രശംസിക്കാൻ? സരസീ സീപി = സരസ്സിലെ ചിപ്പിയിൽ, കി സിംധു സമാഇൗ=സമുദ്രം ഒതുങ്ങി നില്ക്കുമോ?

ഭരതന്റെ അപാര മഹിമയാകുന്ന സമുദ്രത്തിന്റെ മറുകര പററാൻ മഹർഷി ആഗ്രഹിക്കുന്നു; മനസാ ഉപായങ്ങളാരായുന്നു; അദ്ദേഹത്തിനു ആഗ്രഹസിദ്ധിക്കു തോണിയോ കപ്പലോ ചങ്ങാടമോ ലഭിക്കുന്നില്ല. ഭരതനെ പ്രകീർത്തിക്കാൻ അദ്ദേഹത്തിനു ശക്യമല്ലെങ്കിൽ പിന്നെ ആർക്കാണു് ശക്യമാവുക?

ഭരത മുനിഹിം മന ഭീതര ഭാഏ
സഹിത സമാജ രാമ പഹിം ആഏ
പ്രഭു പ്രനാമു കരി ദീൻഹ സുആസനു
ബൈഠേ സബ സുനി മുനി അനുസാസനു

മുനിഹിം മന ഭീതര = മുനിയുടെ മനസ്സിൽ, ഭരത ഭാഏ = ഭരതനോടത്യന്ത പ്രേമമുണ്ടായി, സമാജ സഹിത രാമപഹിം = അനുയായികളോടുകൂടി വസിഷ്ഠൻ രാമ സമീപത്തേക്കു, ആഏ പ്രഭു = ചെന്നു; രാമൻ, പ്രനാമു കരി = പ്രണാമം ചെയ്തു്, സുആസനു ദീൻഹ = വിചിത്രാസനം നല്കി, സബ മുനി അനു സാസനു സുനി ബൈഠേ = എല്ലാവരും മുനിയുടെ അനുശാസനം കേട്ടു സ്ഥിതിചെയ്തു.

ഭരതനിൽ മുനി ഏററവും പ്രസന്നനായി. പരിവാരങ്ങളു മൊന്നിച്ചു വസിഷ്ഠൻ രാമനെ സമീപിച്ചു; രാമൻ മഹർഷിയെ പ്രണമിച്ചു വിചിത്ര പീഠത്തിലിരുത്തി. എല്ലാവരും മുനിയുടെ അനുശാസനം കേട്ടു ശ്രദ്ധാപൂർവ്വം ഇരുന്നു.

ബോലേ മുനിബരു ബചന ബിചാരീ
ദേസകാല അവസര അനുഹാരീ
സുനഹു രാമ സരബഗ്യ സുജാനാ
ധരമ നീതി ഗുനജ്ഞാന നിധാനാ

മുനിബര ബിചാരീ = വസിഷ്ഠൻ ചിന്തിച്ച്, ദേസ കാല അവസര അനുഹാരീ = ദേശം, കാലം, അവസരം എന്നിവയ്ക്കനുരൂപമായി, ബോലേ = പറഞ്ഞു:— രാമ സുനഹു സരബഗ്യ = രാമ, കേറാക്ക; അങ്ങു സർവ്വജ്ഞനാണ്, സുജാനാ= ചതുരനാണ്, ധരമനീതിഗുനജ്ഞാനനിധാനാ = ധർമ്മം, നീതി, ഗുണം ജ്ഞാനം എന്നിവയ്ക്കു നിധാനവുമാണ്.

വസിഷ്ഠൻ ആലോചിച്ച ദേശകാലങ്ങറാക്കം സന്ദർഭത്തിനും യോജിച്ചവിധം ഇങ്ങനെ പറഞ്ഞു;—അല്ലയോ രാമ, കേറാക്ക അങ്ങു ചതുരനും. ധർമ്മം, നീതി, ഗുണം, ജ്ഞാനം എന്നിവക്ക നിദാനവുമാണ്.

ദോ: സബകേ ഉര അംതര ബസഹു
ജാനഹു ഭാഉ കുഭാഉ
പുരജന ജനനീ ഭരത ഹിത
ഹോഇ സോ കഹിഅ ഉപാഉ

സബകേ ഉര അംതര ബസഹു = എല്ലാവരുടേയും ഹൃദയത്തിൽ അങ്ങു നിവസിക്കുന്നു, ഭാഉ കുഭാഉ ജാനഹു = സദസദ്ഭാവങ്ങറാ അങ്ങു അറിയുകയും ചെയ്യുന്നു, സോ പുരജന ജനനീ ഭരത ഹിത ഹോഇ ഉപാഉ = അതുകൊണ്ടു എങ്ങിനെയായാൽ പൗരന്മാക്കും അമ്മമാക്കും ഹിതമാകുമോ ആ ഉപായം, കഹിഅ = നിർദ്ദേശിക്കുക.

സമസ്ത ചരാചരങ്ങളുടേയും ഉള്ളിൽ അങ്ങു വസിക്കുന്നു; അവയുടെ സത്തും അസത്തുമായ ഭാവങ്ങറാ അങ്ങു അറിയുകയും ചെയ്യുന്നു. അയോദ്ധ്യാ നഗരവാസികറാക്കം അമ്മമാക്കും ഭരതനും എങ്ങനെയായാൽ ഇഷ്ടമാകുമോ ആ വിധത്തിലൊരു തീരുമാനം ഉണ്ടാക്കുക.

ചൗ:- ആരത കഹഹിം ബിചാരി ന കാഉ
സൂഝ ജൂആരിഹി ആപുന ദാഉ

സുനി മുനിബചന കഹത രഘുരാഊ
നാഥ തുംഹാരേഹി ഹാഥ ഉപാഊ

ആരത കാഊ ന ബിചാരി കഹഹിം = ദുഃഖിതന്മാരാരും സംസാരിക്കുക ആലോചനകൂടാതെയാണ്. ജൂആരിഹി ആപുന ദാഊ സൂഝ = ചൂതു കളിക്കാരനു തൻെറ തന്ത്രം കാണിക്കണം, മുനിബചന സുനി = വസിഷ്ഠൻെറ വാക്കുകൾ കേട്ട്, രഘുരാഊ കഹത നാഥ = രാമൻ പറഞ്ഞു. 'സ്വാമിൻ, ഉപാഊ തുംഹാരേഹി ഹാഥ = ഉപായം അങ്ങയുടെ കൈയിൽത്തന്നെയാണ്.

ദുഃഖിതന്മാരാരും ഒരിക്കലും കാര്യങ്ങൾ വേണ്ടപോലെ ആലോചിട്ടല്ലല്ലോ സംസാരിക്കാറുള്ളത് ഞങ്ങൾ ഞങ്ങളുടെ ഉദ്ദേശം പറയും അതു നീതിയുക്തമായി കൊള്ളണമെന്നില്ല. ചൂതുകളിക്കാരനു ജയം വേണം. അതിനുള്ള തന്ത്രമേ അയാളെപ്പോഴും നോക്കൂ. വസിഷ്ഠമുനിയുടെ വാക്കുകൾ കേട്ട രാമൻ ഉണർത്തിച്ചു:— 'സ്വാമിൻ, ഞാനൊരു ഉപായം നിർദ്ദേശിക്കണമെന്നാണല്ലോ അവിടന്നാജ്ഞാപിക്കുന്നത് ഉപായം അവിടത്തെ കൈയിൽത്തന്നെയാണ്'.

സബ കര ഹിത രുഖ രാഉരി രാഖേ
ആയസു കിഏ മുദിത ഫുര ഭാഖേ
പ്രഥമ ജോ ആയസു മോകഹും ഹോഈ
മാഥേ മാനി കരൗം സിഖ സോഈ

രാഉരിരുഖ രാഖേ = അങ്ങയുടെ ഇംഗിതം പാലിക്കുന്നതുകൊണ്ട്, സബകരഹിത = എല്ലാവക്കും നന്മയാണുണ്ടാവുക, ആയസു കിഏ ഫുരഭാഖേ മുദിത = അങ്ങു യാതൊന്നു യഥാർത്ഥമായി അരുളിച്ചെയ്യുന്നു, അതു സമാദരിക്കുന്നതിൽ എല്ലാവരും സന്തുഷ്ടരാണ്, പ്രഥമ ജോ ആയസു = ആദ്യമായി യാതൊ

രാജന്ത, മോകഹ്ഹും ഹോഇൗ സോഇൗ = എനിക്കു നൽകുന്നയോ ആ, സിഖ മാഥേ മാനി കരൗം = ഉപദേശം ഞാൻ ശിരസാ വഹിച്ച് അനുഷ്ഠിക്കാം.

അങ്ങയുടെ ഇംഗിതം പാലിക്കുന്നതുകൊണ്ട് എല്ലാവക്കും നന്മയാണുണ്ടാവുക. അങ്ങു യാതൊന്നു യഥാൎത്ഥമായി അരുളി ച്ചെയ്യുന്നു, അതു സമാദരിക്കുന്നതിൽ എല്ലാവക്കും സന്തോഷമേ യുള്ള ആദ്യമായി എനിക്കുള്ള നിയോഗമെന്താണെന്നരുളി ച്ചെയ്യുക, ഞാനതൊരു ഉപദേശമായി ശിരസാ വഹിച്ചു അനുഷ്ഠിക്കാം.

> പുനി ജേഹി കഹം ജസ കഹബ ഗോസാഇൗം
> സോസബ ഭാംതി ഘടിഹി സേവകാഇൗ
> കഹ മുനി രാമ സത്യ തുംഹ ഭാഖാ
> ഭരത സനേഹ ബിചാരു ന രാഖാ

ഗോസാഇൗം പുനി ജേഹി കഹം = സ്വാമിൻ, പിന്നീടാരോട്, ജസ സോ സബ ഭാംതി = എങ്ങനെ കല്പിക്കുന്നു അവർ എല്ലാവിധത്തിലും, സേവകാഇൗ ഘടിഹി = ആ സേവകധൎമ്മം നിൎവ്വഹിക്കും, മുനി കഹ = വസിഷ്ഠൻ പറഞ്ഞു:— രാമ, തുംഹ സത്യ ഭാഖാ = രാമ, അങ്ങു സത്യമാണ് പറഞ്ഞതു്, ഭരത സനേഹ ബിചാരു = ഭരതനോടുള്ള സ്നേഹം വിചാരിച്ച എന്റെ ബുദ്ധി, ന രാഖാ = ശരിയല്ലാതായിരിക്കുന്നു.

സ്വാമിൻ, എന്നോടെന്നല്ല, മററാരോടവിടന്നു എന്തു കല്പിക്കുന്നു അതെന്തായാലും അവൻ ശരിയായി നിൎവ്വഹിക്കും. വസിഷ്ഠൻ പറഞ്ഞു:— രാമ, അങ്ങു സത്യമാണ് പറഞ്ഞതു്. എന്നാൽ ഭരതനോടുള്ള സ്നേഹം കാരണം എന്റെ ബുദ്ധി ശരിയല്ലാതായിരിക്കുന്നു.

> തേഹി തേം കഹൗം ബഹോരി ബഹോരീ
> ഭരത ഭഗതി ബസ ഭഇ മതി ഭോരീ

മോരേം ജാന ഭരത രുചി രാഖീ
ജോ കീജിഅ സോ സുഭ സിവ സാഖീ

തേഹി തേം = അതിനാൽതന്നെ, ബഹോരി ബഹോരീ= വീണ്ടും വീണ്ടും, കഹൗം മോരീമതി = പറയുന്നു, എൻെറ ബുദ്ധി, ഭരത ഭഗതി ബസ ഭഇ = ഭരതൻെറ ഭക്തിക്കു് വശഗമായി ഭവിച്ചിരിക്കുന്നു, മോരേ ജാന ഭരത = എൻെറ അഭിപ്രായത്തിൽ ഭരതൻെറ, രുചി രാഖീ = ഹിതം പാലിച്ചുകൊണ്ടു്, ജോ കീജിഅ = യാതൊന്നു പ്രവർത്തിക്കുന്നുവോ, സോ സുഭ സിവസാഖീ = അതു ശുഭമായിരിക്കും. ഇതിന്നു സാക്ഷി ശിവനാണു്.

ഈ കാരണത്താൽ ഞാൻ വീണ്ടും വീണ്ടും പറയുന്നു, എൻെറ ബുദ്ധി, ഭരതൻെറ ഭക്തിക്കു വിധേയമായി തീർന്നിരിക്കുന്നു. എൻെറ അഭിപ്രായം ഭരതൻ എന്തു പറയുന്നുവോ അതനുസരിച്ചു പ്രവർത്തിക്കുന്നതു ശുഭമായിരിക്കുമെന്നാണു്. ഇതിന്നു സാക്ഷി ശിവൻ തന്നെ

ദോ:- ഭരത ബിനയ സാദര സുനിഅ
കരിഅ ബിചാരു ബഹോരി
കരബ സാധുമത ലോകമത
നൃപനയ നിഗമ നിചോരി

ഭരത ബിനയ = ആദ്യമായി ഭരതൻെറ അപേക്ഷ, സാദര സുനിഅ = ആദരപൂർവ്വം കേട്ടു്, ബിചാരു കരിഅ = അതിനെക്കുറിച്ചാലോചിക്കുകയും, ബഹോരി നൃപനയ = പിന്നീടു് രാജനീതിയും, നിഗമനിചോരി = ശാസ്ത്രസാരവും മുൻനിറുത്തി, ലോകമത സാധുമത = ലോകാഭിപ്രായവും സജ്ജനാഭിപ്രായവും അനുസരിച്ചു്, കരബ = പ്രവർത്തിക്കുകയും വേണം.

ഭരതനു പറയാനുള്ളതെന്തെന്നു ആദ്യമായി സശ്രദ്ധം കേൾക്കുക; എന്നിട്ടതിനെപ്പററി ചർച്ചചെയ്യുക; പിന്നീടു രാജനീതിയും

ശാസ്ത്രസാരവും പുരസ്സരിച്ചും, ലോക സാധു മതങ്ങളെനുസരിച്ചും പ്രവൎത്തിക്കുക.

ചൌ:- ഗുര അനുരാഗു ഭരത പര ദേഖീ
രാമ ഹൃദയ ആനംദു ബിസേഖീ
ഭരതഹിം ധരമ ധുരംധര ജാനീ
നിജ സേവക തന മാനസ ബാനീ

ഭരത പര ഗുര അനുരാഗു ദേഖീ = ഭരതനിൽ ഗുരുവിനുള്ള പ്രേമം കണ്ടു്, രാമ ഹൃദയ ബിസേഖീ ആനംദു = ശ്രീരാമന്റെ ഹൃദയത്തിൽ വിശേഷിച്ചും ആനന്ദമുണ്ടായി, ഭരതഹിം ധരമ ധുരംധര = ഭരതനെ ധൎമ്മധുരന്ധരനും, തന മാനസ ബാനീ= ശരീരം, മനസ്സ്, വാക്കു് എന്നിവയാൽ, നിജ സേവക ജാനീ= സ്വസേവകനും എന്നു ഗ്രഹിച്ച രാമൻ

ബോലേ ഗുര ആയസു അനുകൂലാ
ബചന മംജു മൃദു മംഗലമൂലാ
നാഥ സപഥ പിതുചരന ദോഹാഈ
ഭയേഉ ന ഭുവന ഭരതസമ ഭാഈ

ഗുര ആയസു അനുകൂലാ = ഗുരുവിന്റെ നിയോഗമനുസരിച്ചു്, മംജു മൃദു മംഗലമൂലാ ബചന = മഞ്ജുളവും മൃദുലവും മംഗള മൂലകവുമായ വാക്കുകളാൽ, ബോലേ:-നാഥ സപഥ = പറഞ്ഞു:-പ്രഭോ, അങ്ങയോടുള്ള പ്രതിജ്ഞാ ബദ്ധതയും, പിതു ചരന ദോഹാഈ=പിതാവിന്റെ തൃപ്പാദങ്ങളോടുള്ള ശപഥവും മുൻനിറുത്തി ഞാൻ പറയുന്ന, ഭുവന ഭരതസമാന ഭാഈ = ലോകത്തിൽ ഭരതനു സമാനമായൊരു സഹോദരൻ, ന ഭയേഉ= ഉണ്ടായിട്ടില്ല.

ഭരതനിൽ ഗുരുവിനുള്ള പ്രേമം ഗ്രഹിച്ച രാമനു സവിശേഷോത്സാഹമുണ്ടായി. ത്രിവിധകാരണങ്ങളാലും ഭരതൻ സേവ

കന്നെന്നും രാമൻ ഗ്രഹിച്ചു. ഗുരു നിയോഗാനുസാരം രാമൻ മൃദു മഞ്ജുള മംഗളമായ വാണികളാൽ ഇങ്ങനെ പറഞ്ഞു:— പ്രഭോ, അങ്ങയോടും താതപാദങ്ങളോടും എനിക്കുള്ള കടപ്പാടു വെച്ചുകൊണ്ടു ഞാൻ പറയുന്നു, ലോകത്തിൽ ഭരതനു തുല്യനായ ഒരു സഹോദരൻ ആർക്കും ഉണ്ടായിട്ടില്ലെന്നു്.

ജേ ഗുരപദ അംബുജ അനുരാഗീ
തേ ലോകഹും ബേദഹും ബഡ ഭാഗീ
രാഉര ജാ പര അസ അനുരാഗൂ
കോ കേഹി സകൈ ഭരത കര ഭാഗൂ

ജേ ഗുരപദ അംബുജ അനുരാഗീ = ഏതൊരുത്തർ ഗുരു പാദകമലങ്ങളിൽ പ്രേമബദ്ധരോ, തേ ലോകഹും ബേദഹും= അവർ, ലോകാചാര പ്രകാരവും വേദാചാര പ്രകാരവും, ബഡ ഭാഗീ = വലിയ ഭാഗ്യവാന്മാരാണ്, ജാ പര രാഉര അസ അനുരാഗൂ = ആരിൽ അങ്ങയ്ക്കു ഏതാദൃശമായൊരു പ്രേമം ഉണ്ടോ, ഭരത കര ഭാഗൂ = ആ ഭരതന്റെ ഭാഗ്യം, കഹി കോ സകൈ = വർണ്ണിക്കാൻ ആർക്കാണു കഴിയുക

ഏതൊരുത്തർ ഗുരു ഭക്തരാണോ അവർ ലൌകികമായും വൈദികമായും മഹാ ഭാഗ്യവാന്മാരാണ്. ആരിൽ അങ്ങയ്ക്കു താദൃശമായൊരു പ്രേമമുണ്ടോ ആ ഭരതന്റെ ഭാഗ്യം ആർക്കാണ് വർണ്ണിക്കാനാവുക?

ലഖി ലഘുബംധു ബുദ്ധി സകുചാഈ
കരത ബദന പര ഭരത ബഡാഈ
ഭരതു കഹഹിം സോഇ കിഏം ഭലാഈ
അസ കഹി രാമ രഹേ അരഗാഈ

ലഘു ബംധു ലഖി ഭരത ബഡാഈ = അനുജനെ നോക്കിക്കൊണ്ടു ഭരതന്റെ മഹത്വം, ബദന പര കരത = മുഖതക

ണ്ടും വർണ്ണിച്ച്, ബുദ്ധി സകുചാഇൗ ഭരതുകഹഹിം = രാമൻ സങ്കചിതനായി. ഭരതൻ എന്തു പറഞ്ഞു, സോഇ കിഎം ഭലാഇൗ = അതനുഷ്ഠിക്കുന്നതു നന്മയാണ്, അസ കഹി രാമ അരഗാഇൗ രഹേ = ഇങ്ങനെ പറഞ്ഞു രാമൻ പിന്നീടൊന്നും സംസാരിക്കാതെ നിന്നു.

ലക്ഷ്മണ സമക്ഷം ഭരതനെ മുക്തകണ്ഠം ശ്ലാഘിച്ചതിൽ രാമൻ സങ്കചിതനായി. ഭരതൻ പറയുന്നതനുസരിക്കുന്നതു നന്നായിരിക്കും എന്നിങ്ങനെ അരുളിച്ചെയ്ത രാമൻ മൗനം ശാസിച്ചു. (ഭരത പ്രശംസ ലക്ഷ്മണനിലെന്തു പ്രതികരണമാണോ ഉണ്ടാകുക എന്ന സന്ദേഹമാണ് സങ്കോചത്തിന്നാസ്പദം)

ദോ:- തബ മുനി ബോലേ ഭരത സന
സബ സംകോച്യ തജി താത
കൃപാസിംധു പ്രിയബംധു സന
കഹഹു ഹൃദയ കഇ ബാത

തബ മുനി ഭരത സന ബോലേ = ആ അവസരത്തിൽ വസിഷ്ഠൻ ഭരതനോട് പറഞ്ഞു:— താത, സബ സംകോച്യ തജി = വത്സ, സർവ്വ സങ്കോചവും ഉപേക്ഷിച്ച്, ഹൃദയകഇ ബാത = മനസ്സിലുള്ള കാര്യം, കൃപാസിന്ധു പ്രിയബന്ധു സന = കൃപാസാഗരമായ പ്രിയ ജ്യേഷ്ഠനോട്, കഹഹു = പറയൂ.

ആ അവസരത്തിൽ വസിഷ്ഠൻ ഭരതനോടിങ്ങനെ പറഞ്ഞു: - വത്സ, സങ്കോചം ഉപേക്ഷിച്ച നിന്റെ ഹൃദയത്തിലുള്ളതെന്തോ അതു കരുണാസിന്ധുവും പ്രിയസഹോദരനുമായ രാമനോടു പറയൂ.

ചൗ:- സുനി മുനിബചന രാമരുഖ പാഇൗ
ഗുരു സാഹിബ അനുകൂല അഘാഇൗ

ലഖി അപനേ സിര സബു ഛരു ഭാരു
കഹി ന സകഹിം കഛു കരഹിം ബിചാരു

മുനിബചന സുനി രാമരുഖ പാഇ = വസിഷ്ഠൻെറ വാക്കുകൾ കേട്ടും രാമാഭിപ്രായം ഗ്രഹിച്ചും, ഗുരു സാഹിബ അനുകൂല അഘാഇ = ആചാര്യനേയും പ്രഭുവിനേയും അനുകൂലരായി കണ്ട് സന്തുഷ്ടനായും, അപനേസിര സബുഛരു ഭാരു ലഖി = തൻെറ ശിരസ്സിലാണ് സർവ്വഭാരവും എന്നു കണ്ടും, കഹി ന സകഹിം = ഒന്നും പറയാൻ ശക്തനായില്ല, കഛു ബിചാരു കരഹിം = മനസ്സിലേന്തൊക്കെയോ ചിന്തിച്ചു

വസിഷ്ഠൻെറ വാക്കുകൾ കേട്ടും രാമാഭിപ്രായം ഗ്രഹിച്ചും ആചാര്യനേയും പ്രഭുവിനേയും, അനുകൂലരായി കണ്ട സന്തോഷിച്ചും തൻെറ ശിരസ്സിലാണ് സർവ്വ ഭാരവും എന്നു ഗണിച്ചും ഒന്നും പറയാൻ ഭരതൻ ശക്തനായില്ല. അദ്ദേഹം മനസ്സിൽ എന്തൊക്കെയോ ചിന്തിക്കാൻ തുടങ്ങി —

പുലകി സരീര സഭാ ഭഏ ഠാഢേ
നീരജനയന നേഹജല ബാഢേ
കഹബ മോര മുനിനാഥ നിബാഹാ
ഏഹിതേം അധിക കഹൌം മൈം കാഹാ

പുലകി സരീര = ഭരതൻ പുളകിത ഗാത്രനായി, സഭാ ഠാഢേ ഭഏ = സഭയിൽ എഴുന്നേററുനിന്നു, നീരജനയന നേഹജല = അദ്ദേഹത്തിൻെറ കമല സമാനങ്ങളായ നേത്രങ്ങളിൽ സന്തോഷബാഷ്പം, ബാഢേ = പെരുകി (എന്നിങ്ങനെ പറഞ്ഞു: .) മോര കഹബ മുനിനാഥ=എനിക്കു പറയാനുള്ളത് മഹർഷിതന്നെ, നിബാഹാ; ഏഹിതേം അധിക = നിർവ്വഹിച്ചിരിക്കുന്നു അതിലും കൂടുതലായി, കാഹാ മൈം കഹൌം = എന്തൊന്നാണ് ഞാൻ പറയുക?

ഭരതൻ പുളകിതഗാത്രനായി സഭയിൽ എഴുന്നേററുനിന്നു. അദ്ദേഹത്തിൻെറ നേത്രകമലങ്ങളിൽ സന്തോഷാശ്രു നിറഞ്ഞു അദ്ദേഹം ഇങ്ങനെ പറഞ്ഞു:—എനിക്ക പറയാനുള്ളതു് വസിഷ്ഠ മഹർഷി പറഞ്ഞു കഴിഞ്ഞു. അദ്ദേഹം പറഞ്ഞതിൽ കൂടുതലായി എനിക്കെന്തു് പറയാനാണുള്ളതു്? (വസിഷ്ഠൻ ഭരതശത്രുഘ്ന ന്മാരോടു വനവാസം ചെയ്യാനും രാമലക്ഷ്മണന്മാരോടും സീത യോടും അയോദ്ധ്യക്ക മടങ്ങാനും പറയുകയുണ്ടായല്ലോ. ഈ നിർദ്ദേശം ഭരതനു സമ്മതംതന്നെയാണു് എന്നു ഭാവം.)

മൈം ജാനഉം നിജ നാഥ സുഭാഉ
അപരാധിഹു പര കോഹ ന കാഉ
മോപര കൃപാ സനേഹു ബിസേഖീ
ഖേലത ഖുനിസ ന കബഹും ദേഖീ

നിജനാഥ സുഭാഉ = എൻെറ സ്വാമിയുടെ സ്വഭാവം, മൈം ജാനഉം; അപരാധിഹു പര = എനിക്കറിയാം. അപരാധി യുടെ നേരെപോലും, കാഉ കോഹ ന = ക്രോധമില്ല ഒട്ടും, മോപര കൃപാ സനേഹു ബിസേഖീ=എന്നിൽ കൃപയും അപാര സ്നേഹവും വിശേഷിച്ചും ഉണ്ടു്, ഖേലന ഖുനിസ കബഹും = കളിക്കമ്പോൾക്കൂടിയും കോപം ഒരിക്കലും, ന ദേഖീ=അദ്ദേഹ ത്തിനുള്ളതായി കണ്ടിട്ടില്ല.

എൻെറ സ്വാമിയുടെ സ്വഭാവം എനിക്കറിയാം. അദ്ദേഹ ത്തിനു അപരാധിയുടെ നേരെപോലും ക്രോധമില്ല, എന്നിലാ കട്ടെ അദ്ദേഹത്തിനുള്ള കൃപയും സ്നേഹവും അപാരവുമാണു്. കളിക്കമ്പോൾക്കൂടിയും അദ്ദേഹം കോപിച്ചതായി ഞാൻ കണ്ടിട്ടില്ല.

സിസുപനതേം പരിഹരേഉം ന സംഗു
കബഹും ന കീൻഹ മോര മന ഭംഗു

മൈം പ്രഭു കൃപാരീതി ജിയ ജോഹീ
ഹാരേഹു ഖേല ജിതാവഹിം മോഹീ

സിസുപനതേം സംഗു ന പരിഹരേഉം = ബാല്യം മുതൽ സഹവാസം കൈവെടിഞ്ഞിട്ടില്ല, മോര മന ഭംഗു കബഹും ന കീൻഹ = എന്റെ മനസ്സിന്നു ഭംഗവും അദ്ദേഹം ഒരിക്കലും വരുത്തിയിട്ടില്ല, പ്രഭു കൃപാരീതി ജിയ ജോഹീ = അദ്ദേഹത്തിന്റെ കൃപയുടെ സ്വഭാവം ഞാൻ ഗ്രഹിച്ചിട്ടുണ്ടു്, ഖേല ഹാരേഹു മോഹീ ജിതാവഹിം = കളിയിൽ തോററാലും എന്നെ ജയിപ്പിച്ചിരുന്നു.

ബാല്യം മുതൽക്കേ ഞങ്ങൾ വേർപിരിയാത്തവരാണു്. എന്റെ മനസ്സിന്നു അദ്ദേഹം ഒരിക്കലും വേദനയുണ്ടാക്കിയിട്ടില്ല. അദ്ദേഹത്തിന്റെ കൃപയുടെ രീതി എനിക്കു നന്നായറിയാം. ഞാൻ കളിയിൽ തോററാലും എന്നെ അദ്ദേഹം വിജയിയായിട്ടേ പരിഗണിച്ചിട്ടും ഉള്ളു.

ദോ:- മഹൂം സനേഹ സകോച ബസ
സനമുഖ കഹേ ന ബയന
ദരസന തൃപിത ന ആജു
ലഗി പ്രേമ പിയാസേ നയന

മഹൂം സനേഹ സകോച ബസ = ഞാനും സ്നേഹസങ്കോചവശനായി, സനമുഖ ബയന ന കഹേ = നേരിട്ടുനിന്നു ഒരു വാക്കും പറഞ്ഞിട്ടില്ല, പ്രേമ പിയാസേ നയന = പ്രേമദാഹത്തോടുകൂടിയ കണ്ണുകൾ, ആജു ലഗി = ഇന്നുവരെ, ദരസന തൃപിത = ദർശനത്തിന്നു ദാഹിക്കുന്നവയാണു്.

സ്നേഹസങ്കോചവശനായി ഞാനും അദ്ദേഹത്തിന്റെ അഭിമുഖമായിനിന്നു ഒരു വാക്കും പറഞ്ഞിട്ടില്ല. എന്റെ പ്രേമദാഹത്തോടുകൂടിയ നേത്രങ്ങൾ അദ്ദേഹത്തെ ദർശിക്കാൻ ദാഹിച്ചുകൊണ്ടിരിക്കുന്നു.

ചൗ:- ബിധി ന സകേഉ സഹി മോര ദുലാരാ
നീച ബീച്വ ജനനീ മിസ പാരാ
യഹഉ കഹത മോഹി ആജു ന സോഭാ
അപനീ സമുഝി സാധു സുധി കോ ഭാ

ബിധി മോര ദുലാരാ = വിധി എന്റെ സ്നേഹം, സഹി ന സകേഉ; നീച = സഹിക്കാൻ ശക്തനായില്ല. ആ നീചൻ, ജനനീ ബീച്വ മിസ പാരാ = അമ്മവഴിയായി ഇടയിൽ പിളർപ്പുണ്ടാക്കി, യഹഉ കഹത മോഹി = ഇതു പറയുന്നതുതന്നെ എനിക്ക, ആജു ന സോഭാ=ഇന്നു അഴകല്ല, അപനീ സമുഝി സാധു = എന്റെ അറിവിൽ വിശിഷ്ടനും, സുധി കോ ഭാ = പവിത്രനുമായി ആരുണ്ടായിട്ടുണ്ട്?

രാമനുമായുള്ള എന്റെ ആ സ്നേഹം വിധിയ്ക്കു ദുസ്സഹമായി തോന്നി. അദ്ദേഹം എന്റെ മാതാവിനെക്കൊണ്ടു എന്റേറയും രാമന്റേറയും ഇടയിൽ പിളർപ്പുണ്ടാക്കി. ഇന്നിതു പറയാൻ പോലും എനിക്ക ഭംഗിയില്ല കാരണം, എന്റെ അറിവിൽ വിശിഷ്ടനും പവിത്രനുമായി ആരുണ്ടായിട്ടുണ്ട്. (എനിക്കെതിരായി എല്ലാവരും പ്രവത്തിച്ചു എന്നു സൂചന)

മാതു മന്ദ മൈം സാധു സുചാലീ
ഉര അസ ആനത കോടി കുചാലീ
ഫരൈ കി കോദവ ബാലി സുസാലീ
മുകതാ പ്രസവ കി സംബുക താലീ

മാതു മന്ദ മൈം സാധു സുചാലീ = അമ്മ ദുഷ്ടയാണ്; ഞാൻ വിശിഷ്ടനും സദാചാരിയുമാണ്, അസ ഉര ആനത = ഈ വിധം മനസ്സിൽ വിചാരം ഉണ്ടാകുന്നതുതന്നെ, കോടി കുചാലീ = അസംഖ്യം ദുരാചാരങ്ങൾക്ക തുല്യമാണ്, കോദവ ബാലി കി സുസാലീ ഫരൈ = വിഷ ധാന്യം വിളയുന്ന വയ

ലിൽനിന്നു ഉത്തമ ധാന്യം ഉണ്ടാകുമോ? താലീ സുംബുക കീ മുകതാ പ്രസവ=കുളത്തിലെ ചിപ്പിയിൽ മുത്തുമണി ഉണ്ടാകുമോ?

അമ്മ മോശക്കാരിയാണ്; മകൻ യോഗ്യനാണ് എന്നിങ്ങനെയുള്ള വിചാരം പോലും മനസ്സിലുണ്ടാവുന്നതു അസംഖ്യം ദുരാചാരങ്ങൾക്ക തുല്യമാണ്. വിഷധാന്യം വിളയുന്ന വയലിൽ ഉത്തമ ധാന്യവും കുളത്തിലെ ചിപ്പിയിൽനിന്നു മുത്തുമണിയും ഉണ്ടാവുമോ? (കൈകേയി ദുഷ്ടയാണെങ്കിൽ ആ കൈകേയിയിൽനിന്നു വിശിഷ്ടനായൊരു പുത്രൻ ഉണ്ടാകുന്നതെങ്ങനെ? കൈകേയീ ദുഷ്ടയാണെങ്കിൽ താനും ദുഷ്ടനെന്നു ഭരതൻ സങ്കല്പിക്കുന്നു)

സപനേഹു ദോസ ക ലേസു ന കാഹൂ
മോര അഭാഗ ഉദധി അവഗാഹൂ
ബിനു സമഝേം നിജ അഘപരിപാകൂ
ജാരിഉം ജായ ജനനി കഹികാകൂ

സപനേഹു ലേസു ദോസ = സ്വപ്നത്തിൽപോലും ലേശം ദോഷം, കാഹു ക ന, ഉദധി = ആർക്കും ഇല്ല സമുദ്രമല്ലും, അവഗാഹൂ മോര അഭാഗ = ആഴമേറിയതാണ് എന്റെ നിർഭാഗ്യം, നിജ അഘ പരിപാകൂ = സ്വപാപ പരിപാകം, ബിനു സമഝേം കാകൂ = അറിയാതെ വേണ്ടതും വേണ്ടാത്തതുമൊക്കെ, കഹിജായ ജനനി = പറഞ്ഞു് ഞാൻ ചെന്നു എന്റെ അമ്മയെ, ജാരിഉം = തീയിലെരിച്ചു.

ഇക്കാരണത്താൽ സ്വപ്നത്തിൽപോലും ദോഷലേശം ആർക്കും ഇല്ല എന്റെ നിർഭാഗ്യം സമുദ്രംകണക്ക ആഴമേറിയതാണ്; സ്വപാപപരിപാകം അറിയാതെ വേണ്ടതും വേണ്ടാത്തതും പറഞ്ഞു ഞാനെന്റെ അമ്മയെ തീച്ചൂളയിലിട്ടു.

ഹൃദയ ഹേരി ഹാരേഉ സബ ഓരാ
ഏകഹി ഭാംതി ഭലേഹി ഭലമോരാ

ഗുര ഗോസാഇം സാഹിബ സിയരാമൂ
ലാഗത മോഹി നീക പരിനാമൂ

സബ ഓരാ ഹേരി=എല്ലായിടത്തും നോക്കിയിട്ടും, ഹൃദയ ഹാരേഉ=ഹൃദയത്തിന്ന പരാജയമാണുണ്ടായത്ത്, ഏകഹി ഭാംതി മോരാഭല = ഒരുതരത്തിൽ എന്റെ നേട്ടം, ഭലേഹി ഗോസാഇം= ശ്രേഷ്ഠംതന്നെയാണ്. സ്വാമിൻ, ഗുര സിയരാമൂ = അവിട ന്നെന്റെ ഗുരുവും സീതയും രാമനും, സാഹിബ പരിനാമൂ = പ്രഭുക്കളും ആണ് പരിണാമം, നീക മോഹി ലാഗത = നന്ന യാകുമെന്നു എനിക്കു തോന്നുന്നു.

എവിടെ തിരഞ്ഞിട്ടും എന്റെ മനസ്സിന്നു പരാജയമാണു ണ്ടായത്ത്. ഒരു തരത്തിൽ എന്റെ നേട്ടം ശ്രേഷ്ഠംതന്നെയാണ്. സ്വാമിൻ, അവിടെന്നെന്റെ ഗുരുവും രാമനും സീതയും എന്റെ യജമാനരുമാണ്. അതുകൊണ്ട് എല്ലാം ശുഭത്തിൽത്തന്നെ പര്യവസാനിക്കുമെന്നു ഞാൻ കരുതുന്നു

ദോ:- സാധുസഭാ ഗുരപ്രഭു നികട
കഹഉം സുഥല സതിഭാഉ
പ്രേമ പ്രപംചു കി ഝൂഠ ഫുര
ജാനഹിം മുനി രഘുരാഉ

സാധു സഭാ = സജ്ജന സഭയിൽ, ഗുരപ്രഭു നികട = ഗുരുവിന്റെയും യജമാനന്റെയും സമീപത്തിൽ, സുഥല സതി ഭാഉ = നല്ലൊരു സ്ഥലത്തു സന്മനസ്സോടെ, കഹഉം പ്രേമ പ്രപംച = പറയുന്നു, പ്രേമത്താലാവട്ടെ, കി ഝൂഠ ഫുര = വ്യാജത്താലാവട്ടെ, സത്യമായിട്ടാവട്ടെ പറയുന്നതെന്തോ അതു, മുനി രഘുരാഉ=വസിഷ്ഠനും രാമനും, ജാനഹിം അറിയുന്നുണ്ട്.

സജ്ജനങ്ങളുടെ സഭയിൽ ഗുരുവിന്റെയും യജമാനന്റെയും സമീപത്തിൽ, നല്ലൊരു സ്ഥലത്തുവെച്ച് സന്മനസ്സോടെ ഞാൻ പറയുന്നു, പ്രേമത്താലാവട്ടെ, വ്യാജത്തോടോ സത്യ

ത്തോടോക്കൂടിയോ അവടെ പറയുന്നതെന്തോ അതു വസിഷ്ഠനും രാമനും അറിയുന്നുണ്ട്.

ചൗ:— ഭൂപതി മരന പ്രേമ പന്നരാഖീ
ജനനീ കുമതി ജഗത സബ സാഖീ
ദേഖി ന ജാഹിം ബികല മഹതാരീ
ജരഹിം ദുസഹ ജര പുര നരനാരീ

ഭൂപതി മരന = രാജാവിൻെറ മരണത്തോടുകൂടി, പ്രേമ പന്നരാഖീ = പ്രേമപ്രതിജ്ഞ നിവ്വഹിക്കപ്പെട്ടു, ജനനീ കുമതി = അമ്മയുടെ ദുർബുദ്ധിക്ക്, സബ ജഗത സാഖീ = സമസ്ത ജഗത്തും സാക്ഷിയാണ്, ബികല മഹതാരീ = വ്യാകുലമാരായ അമ്മമാരെ, ദേഖി ന ജാഹിം = കാണാൻപോലും ആകുന്നില്ല, പുരനരനാരീ = പുരത്തിലെ സ്ത്രീകളും പുരുഷന്മാരും, ദുസഹ ജര ജരഹിം = ദുസ്സഹ സന്താപത്താൽ ദേഹിക്കുന്നു.

മഹാരാജാവിൻെറ ചരമത്തോടുകൂടി അദ്ദേഹത്തിൻെറ പ്രതിജ്ഞയും നിറവേറി. എൻെറ അമ്മയുടെ ദുർബ്ബുദ്ധിക്കു ഈ ലോകം തന്നെയാണ് സാക്ഷി. വ്യാകുലമാരായ അമ്മമാരെ കാണുന്നതുതന്നെ സങ്കടമുണ്ടാക്കും. നാഗരികന്മാരും നാഗരികമാരും കഠിന സന്താപത്താൽ ദഹിച്ചുകൊണ്ടിരിക്കുന്നു.

മഹീം സകല അനരഥ കര മൂലാ
സോ സുനി സമുഝി സഹിഉം സബ സൂലാ
സുനി ബനഗവനു കീൻഹ രഘുനാഥാ
കരി മുനി ബേഷ ലഷന സിയ സാഥാ

മഹീം സകല അനരഥ കരമൂലാ = ഞാനാണ് സകല അനത്ഥത്തിനും കാരണഭൂതൻ, സോ സുനി സമുഝി സബ സൂലാ = അതു കേട്ടും ഗ്രഹിച്ചും സവ്വപീഡയും, സഹിഉം മുനി ബേഷ കരി = സഹിച്ചുകൊണ്ടിരിക്കയാണ്; മുനിവേഷം ധരി

ച്ച്, ലഷന സിയ സാഥാ=ലക്ഷ്മണനോടും സീതയോടും കൂടി, രഘുനാഥാ ബനഗവന കീൻഹ സുനി = രാമൻ വനയാത്ര ചെയ്തു എന്നു കേട്ടിട്ട്.

എല്ലാ അനത്ഥത്തിനും കാരണഭൂതൻ ഞാനാണ്. ലക്ഷ്മണനോടും സീതയോടും കൂടി രാമൻ മുനിവേഷം ധരിച്ച് വനയാത്ര ചെയ്തു എന്നു കേട്ട സവ്വ പീഡയും അനുഭവിച്ചുകൊണ്ടു ഞാൻ കഴിഞ്ഞു കൂടുകയാണ്.

ബിനു പാനഹിൻഹ പയാദേഹി പാഏം
സങ്കരു സാഷി രഹേഉം ഏഹി ഘാഏം
ബഹുരി നിഹാരി നിഷാദ സനേഹൂ
കുലിസ കഠിന ഉര ഭയേഉ ന ബേഹൂ

ബിനു പാനഹിൻഹ പയാദേഹി പാഏം = പാദരക്ഷ കൂടാതെ നഗ്നപാദങ്ങളോടുകൂടി കാൽനടയായി, ഏഹി ഘാഏം രഹേഉം = ഇവിടേക്കു ഞാൻ ഓടിവന്നിരിക്കയാണ്, സങ്കരു സാഷി = ഇതിന്നു സാക്ഷി ശിവനാണ്, ബഹുരി നിഷാദ സനേഹൂ നിഹാരി = പിന്നീടു ഗുഹൻെറ സ്നേഹം കണ്ടിട്ടും, കുലിസ കഠിന ഉര = കുലിശം കണക്കു കഠിനമായ എൻെറ മനസ്സിന്നു, ബേഹൂ ന ഭയേഉ = പിളർപ്പുണ്ടായില്ല.

പാദരക്ഷ കൂടാതെ നഗ്ന പാദങ്ങളോടുകൂടി കാൽനടയായി ഇവിടേക്കു ഞാൻ ഓടിവന്നിരിക്കയാണ്. ശിവനാണിതിന്നു സാക്ഷി. പിന്നീടു ഗുഹൻെറ സ്നേഹം കണ്ടിട്ടും കുലിശം കണക്കു കഠിനമായ എൻെറ മനസ്സു പിളന്നില്ല

അബ സബു ആംഖിൻഹ ദേഖേഉം ആഈ
ജിഅത ജീവ ജഡ സബഇ സഹാഈ
ജിൻഹഹി നിരഖി മഗ സാംപിനി ബീഛീ
തജഹിം ബിഷമ ബിഷ താമസ തീഛീ

ആജ അബ സബു ആംഖിൻഹ = ഞാൻ വന്നു് ഇപ്പോാം എന്റെ കണ്ണുകളെക്കൊണ്ടു, ദേവേളം; ജഡ ജീവ ജീയത = കണ്ടു. ഈ ജഡജീവൻ ജീവിച്ചിരുന്നതന്നെ, സബഇ സഹാ ഈ; ജിൻഹഹി നിരഖി = എല്ലാം സഹിച്ചു. യാതൊരെന്നെ കണ്ടിട്ടു്, മഗ സാംപിനി ബീഛീം = മാർഗ്ഗത്തിലുള്ള സപ്പങ്ങളും തേളുകളും അവയുടെ, ബിഷമബിഷ താമസ തീഛീം = കഠോര വിഷവും ഭയങ്കര ക്രോധവും, തജഹിം = ത്യജിച്ചിരിക്കുന്നു.

ഞാൻ വന്നു എല്ലാ കാഴ്ചയും എന്റെ ഈ കണ്ണുകാം കൊണ്ടു കണ്ടു. ഈ ജഡജീവൻ ജീവിച്ചിരുന്നതന്നെ എല്ലാം സഹിച്ചു. എന്നെ വഴിക്കുള്ള സപ്പങ്ങളും തേളുകളും കടിച്ചു കൊല്ലേണ്ടതായിരുന്നു. അതുണ്ടായില്ല. എന്തോ അവ അവയുടെ കഠോര വിഷത്തെയും, ക്രോധത്തെയും പരിത്യജിക്കുകയാണുണ്ടായതു്. (തേളോ പാമ്പോ കടിച്ചു മരിച്ചിരുന്നുവെങ്കിൽ എത്ര നന്നായിരുന്നുവെന്നു ഭരതൻ വിചാരിക്കുന്നു)

ദോ:- തേഇ രഘുനംദന ലഷന സിയ
ആനഹിത ലാഗേ ജാഹി
താസു തനയ തജി ദുസഹ ദുഖ
ദൈവ സഹാവൈ കാഹി

തേഇ രഘുനംദന ലഷന സിയ = രാമനും ലക്ഷ്മണനും സീതയും, ജാഹി അനഹിത ലാഗേ=ആരുടെ ശത്രുക്കളാണോ, താസു തനയ തജി = ആ കൈകേയിയുടെ മകനെ വിട്ടു്, ദൈവ കാഹി ദുസഹ ദുഖ സഹാവൈ = ദൈവം മററാരെയാണു് ദുസ്സഹ ദുഃഖം അനുഭവിപ്പിക്കുക!

രാമനും ലക്ഷ്മണനും സീതയും ആക്ക് അഹിതരാണോ ആ കൈകേയിയുടെ മകനായ ഭരതനെയല്ലാതെ മററാരെയാണു് ദൈവം സഹിക്കാനാവാത്ത കഠിന ദുഃഖം അനുഭവിപ്പിക്കുക?

(രാമലക്ഷ്മണന്മാൎക്കും സീതക്കും ആർ അഹിതരോ അവൎക്ക് ദൈവികമായ കഠിന യാതന അനുഭവിക്കുകതന്നെ വേണം. കൈകേയി രാമവിരോധിനിയാണ്. അപ്പോൾ മകനും വിദ്വേഷിയാകാതെ തരമില്ല. ആ സ്ഥിതിക്കു കഠിന വ്യഥയ്ക്കു താൻ അൎഹനെന്നു ഭരതൻ സങ്കല്പിക്കുന്നതിൽ തെററില്ല)

ചൗ:- സുനി അതി ബികല ഭരത ബരബാനീ
ആരതി പ്രീതി ബിനയ നയസാനീ
സോക മഗന സബ സഭാ ഖഭാരൂ
മനഹും കമല ബന പരേഉ തുഷാരൂ

അതി ബികല ഭരത = ഏററവും വ്യാകുലനായ ഭരതൻെറ, ആരതി പ്രീതി ബിനയ നയസാനീ = ദുഃഖപ്രീതി വിനയ നയ രീതിങ്ങളായ, ബരബാനീ സുനി സബ സഭാ = ശ്രേഷ്ഠവാണികൾകേട്ട് സഭാവാസികളെല്ലാം, ഖഭാരൂ = വികാര വിവശരായി, കമലബന തുഷാരു പരേഉ മനഹും = കമലവനത്തിൽ മഞ്ഞു വീണാലെന്നവണ്ണം, സോക മഗന = ജനങ്ങൾ ശോക മഗ്നരായി.

ഏററവും വ്യാകുലനായ ഭരതൻെറ പ്രീതി, ദുഃഖം, വിനയം നയം എന്നിവകൊണ്ടു ഭാസുരങ്ങളും ശ്രേഷ്ഠങ്ങളുമായ വാക്കുകൾ കേട്ട് സഭയിൽ വികാരപാരവശ്യം ഉണ്ടായി. താമരവനത്തിൽ മഞ്ഞുവീണാലെന്നവണ്ണം സദസ്യരെല്ലാം ശോകനിമഗ്നരായി.

കഹി അനേക ബിധി കഥാ പുരാനീ
ഭരത പ്രബോധു കീൻഹ മുനി ഗ്യാനീ
ബോലേ ഉചിത ബചന രഘുനംദു
ദിനകര കുല കൈരവ ബനചംദു

അനേകബിധി പുരാനീ കഥാഗ്യാനീ മുനികഹി = അനേക വിധത്തിലുള്ള പ്രാചീന കഥകൾ ജ്ഞാനിയായ വസിഷ്ഠ

മഹർഷി പറഞ്ഞു്, ഭരത പ്രബോധു കീൻഹ=ഭരതനെ സാന്ത്വനപ്പെടുത്തി, ദിനകര കുല കൈരവ ബന ചംദ്ര രഘുനംദ്ദ= സൂര്യകുലമാകുന്ന ആമ്പൽക്കാട്ടിന്നു ചന്ദ്രനായ രാമൻ, ഉചിത ബചന ബോലേ=ഉചിതങ്ങളായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:—

അനേക വിധത്തിലുള്ള പൌരാണിക കഥകാം പറഞ്ഞു വസിഷ്ഠൻ ഭരതനെ സമാശ്വസിപ്പിച്ചു. സൂര്യകുലമാകുന്ന ആമ്പൽക്കാടിന്നു ചന്ദ്രനായ രാമൻ ഉചിതങ്ങളായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:

താത ജായം ജിഅ കരഹു ഗലാനീ
ഈസ അധീന ജീവഗതി ജാനീ
തീനികാല ത്രിഭുവന മത മോരേം
പുന്യസിലോക താത തര തോരേം

താത ജീവഗതി ഈസ അധീന=വത്സ, ജീവികളുടെ ഗതി ഈശ്വരന്നു അധീനമാണു് എന്നു്, ജാനീ ജിഅ=അറിഞ്ഞു് മനസ്സിന്നു്, ഗലാനീ ജായം കരഹു=ഗ്ലാനിയുണ്ടാക്കാതിരിക്കുക, താത; മോരേം മത=ഹേ വത്സ, എന്റെ അഭിപ്രായത്തിൽ, തീനികാല ത്രിഭുവന=മൂന്നുകാലത്തും മൂന്നു ലോകത്തും ഉള്ള, പുന്യ സിലോക=പുണ്യശ്ലോകന്മാരെല്ലാം, തോരേം തര=നിനക്കു താഴെയാണു്.

വത്സ, ജീവികളുടെ ഗതി നിയന്ത്രിച്ചുകൊണ്ടിരിക്കുന്നതു് ഈശ്വരനാണെന്നറിഞ്ഞു മനസ്സിന്നു ഗ്ലാനി ഉണ്ടാകാതിരിക്കുക. എന്റെ അഭിപ്രായത്തിൽ മൂന്നു ലോകത്തും മൂന്നു കാലത്തും ഉള്ള പുണ്യശ്ലോകന്മാരെല്ലാം നിന്നേക്കാൾ താഴെയുള്ളവരാണു്. (ഭരതൻ ആ പുണ്യശ്ലോകന്മാരുടെ ഗണനയിൽ 'കനിഷ്ഠികാധിഷ്ഠിതനാണെന്നു് ഭാവം.)

ഉര ആനത തുംഹറപര കുടിലാഈ
ജാഇ ലോക പരലോകു നസാഈ
ദോഷു ദേഹിം ജനനിഹി ജഡതാഈ
ജിൻഹ ഗുര സാധു സഭാ നഹിം സേഈ

തുംഹപര കുടിലാഈ = നിൻെറ പേരിൽ കൗടില്യമുണ്ടെന്നു, ഉര ആനത ലോക പരലോകു = മനസ്സിൽ വിചാരിക്കുന്നവക്ക ഐഹിക പാരത്രികങ്ങളും, നസാഈ ജാഈ; ജിൻഹ = നഷ്ടമാകും യാതൊരുത്തർ, ഗുര സാധു സഭാ = ഗുരുവിനേയും സത്സംഗത്തേയും, നഹിം സേഈ താഈ ജഡ= ഭജിച്ചിട്ടില്ല; ആ മൂർഖന്മാരാണു്, ജനനിഹി ദോഷു ദേഹിം= കൈകേയിമാതാവിൽ ദോഷം ആരോപിക്കുക

ഗുരുഭക്തിയില്ലാത്തവരും സൽസംഗമില്ലാത്തവരും മാത്രമേ പറയുകയുള്ള നിനക്കു കുടിലതയുണ്ടെന്നു്. ആ മൂർഖന്മാർ തന്നെയാകും കൈകേയിമാതാവിലും ദോഷാരോപണം ചെയ്യുക.

ദോ:- മിടിഹഹിം പാപ പ്രപംച സബ
അഖില അമംഗല ഭാര
ലോക സുജസു പരലോക സുഖു
സുമിരത നാമു തുംഹാര

തുംഹാര നാമു സുമിരത = നിൻെറ നാമം സ്മരിക്കുന്നതുകൊണ്ടുതന്നെ, സബ പ്രപംച പാപ = എല്ലാ പ്രാപഞ്ചിക പാപങ്ങളും, അഖില അമംഗല ഭാര=സവ്വ അമംഗള ഭാരവും, മിടിഹഹിം, ലോക സുജസു=നശിക്കുന്നു; മാത്രമല്ല, ഇഹത്തിൽ സദ്യശസ്സും, പരലോക സുഖു = പരലോകത്തിൽ സുഖവും സിദ്ധിക്കുകയും ചെയ്യും.

ഹേ ഭരത, നിൻെറ പേരോക്കുന്നതുകൊണ്ടുതന്നെ എല്ലാ പ്രാപഞ്ചിക പാപങ്ങളും സവ്വ അമംഗളങ്ങളും നശിക്കുന്നു; ഐഹിക യശസ്സും പാരത്രിക സുഖവും ലഭിക്കുകയും ചെയ്യുന്നു.

ചൗ:- കഹഊം സുഭാവ സത്യ സിവ സാഖീ
ഭരത ഭൂമി രഹ രാഉരി രാഖീ
താത കുതരക കരഹു ജനി ജാഏം
ബൈര പ്രേമ നഹിം ദുരൈ ദുരാഏം

സിവ സാഖീ സുഭാവ സത്യ കഹഊം = ഞാൻ ശിവനെ സാക്ഷിയാക്കി സ്വാഭാവികമായിത്തന്നെ സത്യം പറയുകയാണ്, ഭരത രാഉരി രാഖീ = ഹേ ഭരത, നീ പരിപാലിക്കുന്നതുകൊണ്ടുതന്നെ, ഭൂമി രഹ; താത = ഭൂമി സ്ഥിരയായിരിക്കും, വത്സ, ജാഏം കുതരക ജനി കരഹു = വൃഥാ കുതക്കം ചെയ്യണ്ട. ബൈര പ്രേമ ദുരാഏം ദുരൈ നഹിം = വൈരവും സ്നേഹവും മറച്ചുവെച്ചാലും മറയുകയില്ല.

ഭരത, ഞാൻ ശിവനെ സാക്ഷിയാക്കി സത്യം പറയുകയാണ്, നീ പരിപാലിക്കുന്നതുകൊണ്ട് ഭൂമി സ്ഥിരയായിത്തന്നെ വത്തിക്കും. (ഭരി തികച്ചും ധമ്മനിഷ്ഠനല്ലെങ്കിൽ ഭൂമി പാതാളത്തിലേക്ക താണുപോകും) വത്സ, വൃഥാ കുതക്കമൊന്നും വേണ്ട. വൈരവും സ്നേഹവും മറച്ചുവെച്ചാലും മറയുകയില്ല.

മുനിഗന നികട ബിഹംഗ മൃഗ ജാഹീം
ബാധക ബധിക ബിലോകി പരാഹിം
ഹിത അനഹിത പസു പംഛരിഉ ജാനാ
മാനുഷതനു ഗുനഗ്യാന നിധാനാ

മുനിഗന നികട = മുനിമാരുടെ സമീപം, ബിഹംഗ മൃഗ ജാഹീം = പക്ഷികളും മാനുകളും ചെല്ലുന്നുണ്ട്. എന്നാൽ, ബാധക ബധിക ബിലോകി = ദുഃഖമുണ്ടാക്കുന്ന വേടന്മാരെ കണ്ടിട്ട്, പരാഹീം = പ്രാണരക്ഷാത്ഥം ഓടിപ്പോകുന്നു, പസു പംഛരിഉ ഹിത അനഹിത ജാനാ = പശുക്കളും പക്ഷികളും കൂടി ഹിതാഹിതങ്ങളെ അറിയുന്നു, മാനുഷതനു ഗുനഗ്യാന നിധാനാ= മനുഷ്യനാകട്ടെ ഗുണജ്ഞാനനിധാനവുമാണ്,

മുനിമാരെ പക്ഷികളും മാനുകളും സമീപിക്കുന്നു. എന്നാൽ അവ അവയെ ദ്രോഹിക്കുന്നവരായ വേടന്മാരെ കണ്ടിട്ട് പ്രാണരക്ഷാർത്ഥം ഓടിപ്പോകുകയാണ് ചെയ്യുന്നതു്. പശുക്കളും പക്ഷികളും കൂടി ഹിതാഹിതങ്ങൾ അറിയുന്നു. ആ സ്ഥിതിക്ക ഗുണങ്ങളുടേയും ജ്ഞാനത്തിൻേറയും ആസ്ഥാനമായ മനുഷ്യൻെറ സ്ഥിതി എടുത്തു പറയേണ്ടതില്ലല്ലൊ.

താത തുംഹഹിം മൈം ജാനൗം നീകേ
കരൗം കാഹ അസമംജസ ജീകേ
രാഖേഉ രായ സത്യ മോഹി ത്യാഗീ
തനു പരിഹരേഉ പ്രേമപന ലാഗീ

താത, തുംഹഹിം മൈം നീകേ ജാനൗം = വത്സ, നിന്നെ ഞാൻ നന്നായറിയും, കാഹ കരൗം; ജീകേ = പക്ഷെ, എന്തു ചെയ്യാം? എൻെറ മനസ്സ്, അസമംജസ; രായ മോഹി ത്യാഗീ = സന്നിഗ്ദ്ധാവസ്ഥയിലാണ്. രാജാവ് എന്നെ ത്യജിച്ച്, സത്യ രാഖേഉ = സത്യം പരിപാലിച്ച, പ്രേമപന ലാഗീ തനു പരിഹരേഉ = പ്രേമത്തിനും പ്രതിജ്ഞയ്ക്കും വേണ്ടി അദ്ദേഹം ശരീരവും ഉപേക്ഷിച്ചു

ഭരത, എനിക്ക നിന്നെ നന്നായറിയാം. പക്ഷെ എൻെറ മനസ്സ് ഇന്നു് സന്നിഗ്ദ്ധസ്ഥിതിയിലാണ്. മഹാരാജാവു എന്നെ ഉപേക്ഷിച്ചും സത്യം പരിരക്ഷിച്ചു പ്രേമപ്രതിജ്ഞകൾക്കവേണ്ടി അദ്ദേഹം ദേഹത്യാഗവും ചെയ്തു

താസു ബചന മേടത മനസോചൂ
തേഹിതേം അധിക തുംഹാര സംകോചൂ
താപര ഗുര മോഹി ആയസു ദീൻഹാ
അവസി ജോ കഹഹു ചഹൗം സോഇ കീൻഹാ

താസു ബചന മേടത=അദ്ദേഹത്തിൻെറ വാക്ക തട്ടി നടക്കുന്നതിൽ എനിക്ക. മനസോച്യ, തേഹിതോ അധിക=മനസ്സിനു ദുഃഖമുണ്ട്. അതിലും അധികം എന്നെ വിഷമിപ്പിക്കുന്നുണ്ട്, തുംഹാര സംകോചു=നിൻെറ ധൈര്യക്ഷയം, താപര ഗുര മോഹി= ആ വിഷയത്തിൽ ആചാര്യൻ എനിക്ക, ആയസു ദീൻഹാ = ആജ്ഞ നൽകിയിട്ടുണ്ട്, ജോ കഹഹു സോഇ=നീ എന്തു പറയുന്നുവോ അതു ഞാൻ, അവസി കീൻഹാ ചഹൌം=തീച്ച്യയായും നിവ്വഹിക്കാനാണാശിക്കുന്നതു്

പിതാവിൻെറ ആജ്ഞ നിരാകരിക്കുന്നതിൽ എൻെറ മനസ്സിനു ദുഃഖമുണ്ട് അതിനേക്കാളേറെ വിഷമിപ്പിക്കുന്നതു നിൻെറ ധൈര്യക്ഷയമാണ്. അക്കാര്യത്തിൽ ഗുരു നിയോഗം എനിക്കുണ്ട്. നീ എന്തു പറയുന്നുവോ അതു ഞാൻ തീച്ച്യയായും നിർവ്വഹിക്കാനാണ് ആഗ്രഹിക്കുന്നതു്.

ദോ:- മനുപ്രസന്ന കരി സകുച തജി
കഹഹു കരൌം സോഇ ആജു
സത്യസംധ രഘുബര ബചന
സുനി ഭാ സുഖീ സമാജു

മനു പ്രസന്നകരി = മനസ്സു പ്രസന്നമാക്കി, സകുച തജി കഹഹു= ധൈര്യക്ഷയം വെടിഞ്ഞു് നീ എന്തു പറയുന്നു, സോഇ ആജു കരൌം= അതു ഞാൻ ഇന്നു പ്രവർത്തിക്കാം, സത്യസന്ധ രഘുബര ബചന സുനി=സത്യസന്ധനായ രാമൻെറ വാക്കുകറം കേട്ട്, സമാജു സുഖീ ഭാ= സദസ്യർ സുഖികളായി ഭവിച്ചു,

ഹേ ഭരത, പ്രസന്നമനസ്സോടേ, ധൈര്യക്ഷയം വെടിഞ്ഞു് നിൻെറ അഭിപ്രായമെന്താണെന്നു പറയുക. ഞാനതു അനുസരിക്കാം. സത്യസന്ധനായ രാമൻ പറഞ്ഞവാക്കുകറം സദസ്യരെ സംതൃപ്തരാക്കി.

ചൗ:- സുര ഗന നസഹിത സഭയ സുരരാജ്ജു
സോചഹിം ചാഹത ഹോന അകാജ്ജു
ബനത ഉപാഉ കരത കഛു നാഹീം
രാമസരന സബ ഗേ മനമാഹീം

സുരഗന സഹിത സുരരാജു = ദേവഗണ സമേതനായ ഇന്ദ്രൻ, സഭയ സോചഹിം = ഭയത്തോടുകൂടി ചിന്തിക്കാൻ തുടങ്ങി; — അകാജ്ജു ഹോന ചാഹത = കാര്യവിഘ്നം വരാൻ ആഗ്രഹിച്ച്, കഛു ഉപാഉ ബനത കരത നാഹീം = എന്തെങ്കിലും പോംവഴി പ്രവർത്തിക്കാതിരുന്നുകൂടാ, സബ മനമാഹീം രാമ സരനഗേ = എല്ലാവരും മനസാ രാമനെ ശരണം പ്രാപിച്ച്.

ദേവഗണസമേതനായ ഇന്ദ്രനു പേടിപിടിച്ചു. അദ്ദേഹം ഇങ്ങനെ വിചാരിച്ചു:—രാമൻ അയോദ്ധ്യയിലേക്ക മടങ്ങുകയും പകരം ഭരതൻ വനയാത്ര ആരംഭിക്കുകയും ചെയ്യുന്നപക്ഷം ദേവ കാര്യം നിറവേറാനിടയില്ല എന്തെങ്കിലും ഒരുപായം കണ്ടു പിടിച്ചേ കഴിയൂ ഒടുവിൽ ദേവന്മാരെല്ലാം മനസാ രാമനെ ശരണം പ്രാപിച്ചു

ബഹുരി ബിചാരി പരസപര കഹഹീം
രഘുപതി ഭഗത ഭഗതിബസ അഹഹീം
സുധികരി അംബരീഷ ദുരബാസാ
ഭേ സുര സുരപതി നിപട നിരാസാ

ബഹുരി ബിചാരി പരസപര = അനന്തരം ദേവന്മാർ പലതും ചിന്തിച്ച് അന്യോന്യം, കഹഹീം ഭഗത ഭഗതി ബസ അഹഹീം = പറയാനാരംഭിച്ചു ഭക്തന്മാരുടെ ഭക്തിക്ക വശഗനാണ്, രഘുപതി അംബരീഷ ദുരബാസാ = രാമൻ അംബരീഷൻേറയും ദുർവ്വാസാവിൻേറയും സ്ഥിതി, സുധികരി സുരസുരപതി = അനുസ്മരിച്ച്, ദേവന്മാരും, ദേവനാഥനായ

 

ഇന്ദ്രനും, നിപട നിരാസാ ഭേ=ഏററവും വ്യാകുലരായി ഭവിച്ചു

അനന്തരം ദേവന്മാർ പലതും ആലോചിച്ചു അവർ പരസ്പരം ഇങ്ങനെ പ്രസ്താവിക്കുകയും ചെയ്തു രാമൻ ഭക്തന്മാരുടെ ഭക്തിക്കു വിധേയനാണ്. അംബാരീഷൻേറയും ദുർവ്വാസാവിൻേറയും സ്ഥിതി അനുസ്മരിച്ചു, ദേവന്മാരും ദേവനാഥനായ ഇന്ദ്രനും ഏററവും വ്യാകുലരായി ഭവിച്ചു ഭരതൻെറ ഭക്തി പാരമ്യത്തിനു വിധേയനായി രാമൻ അയോദ്ധ്യക്കു മടങ്ങിയാൽ ദേവകാര്യം അവതാളത്തിലാകും ഇതാണ് ഇന്ദ്രൻെറ ഭീതി.

സഹേ സുരൻഹ ബഹുകാല ബിഷാദാ
നരഹരി കിഏ പ്രഗട പ്രഹലാദാ
ലഗി ലഗി കാന കഹഹിം ധുനിമാഥാ
അബ സുരകാജ ഭരതകേ ഹാഥാ

സുരൻഹ ബഹുകാല ബിഷാദാ സഹേ=ദേവന്മാർ വളരെക്കാലം ദുഃഖിക്കുകയുണ്ടായി, പ്രഹലാദാ നരഹരി പ്രഗട കിഏ=പ്രഹ്ളാദൻ നൃസിംഹത്തെ പ്രത്യക്ഷനാക്കി, മാഥാ ധുനി കാന=ദേവന്മാരെല്ലാം ശിരസ്സു കുനിച്ച് പരസ്പരം കണ്ണുങ്ങളിൽ, ലഗി ലഗി കഹഹിം=മുഖം ചേർത്തു പിടിച്ചുകൊണ്ട് പറയാൻ തുടങ്ങി:— അബ സുരകാജ ഭരത കേ ഹാഥാ= ഇപ്പോഠം ദേവന്മാരുടെ കാര്യം ഭരതൻെറ കൈയിലാണ്

ദേവന്മാർ വളരെക്കാലം ദുഃഖിക്കുകയുണ്ടായി, അന്നു പ്രഹ്ളാദൻ, നൃസിംഹാവതാരത്തിന്നു കാരണഭൂതനായി ദേവന്മാരുടെ സങ്കടം തീർത്തു. ഇപ്പോഠം നാം രാവണനാൽ പീഡിപ്പിക്കപ്പെട്ടുകൊണ്ടിരിക്കയാണ്. രാമനെയാണ് നാം നമ്മുടെ ദുഃഖനിവൃത്തിക്കു ആധാരമായി കാണുന്നതു്. ആ രാമൻ അയോധ്യക്കു മടങ്ങിപ്പോകുന്നപക്ഷം ദേവകാര്യം നിറവേറുകയില്ല

ദേവന്മാർ പരസ്പരം വെവ്വികളിൽ മന്ത്രിച്ചു — നമ്മുടെ കാര്യം ഇരിക്കുന്നതിപ്പോഠം ഭരതൻെറ കൈയിലാണ്.

ആന ഉപാഉ ന ദേഖിയ ദേവാ
മാനത രാമു സുസേവക സേവാ
ഹിയ സപേമ സുമിരഹു സബ ഭരതഹി
നിജഗുന സീല രാമബസ കരതഹി

ദേവാ ആന ഉപാഉ ന ദേഖിയ = ദേവന്മാരേ, വേറൊരു പായവും കാണുന്നില്ല, സുസേവക സേവാ രാമു മാനത = ഉത്തമ ഭക്തന്മാരുടെ സേവയെ രാമൻ മാനിക്കുന്നുണ്ട്, സബ സപേമ ഹിയ ഭരതഹി = എല്ലാവരും പ്രേമപൂർവ്വം മനസ്സിൽ ഭരതനെ, സുമിരഹു; നിജഗുന സീല = സ്മരിക്കുക. തൻെറ ഗുണങ്ങളാലും ശീലത്താലും, രാമ ബസ കരതഹി = രാമനെ തനിക്ക വശഗ നാക്കി തീർത്തിരിക്കുന്നു

ദേവന്മാരെ, ഇക്കാര്യത്തിൽ ഇതല്ലാതെ വേറൊരു പോം വഴിയും കാണുന്നില്ല. ഉത്തമ ഭക്തന്മാരുടെ സേവ രാമൻ സമാദരിക്കുന്നു. അതുകൊണ്ടു എല്ലാവരും വേണ്ടതു അവരവരുടെ മനസ്സിൽ ഭരതനെ സ്മരിക്കുകയാണ്. എന്തിനായിട്ടെന്നാൽ ഭരതൻ സ്വഗുണങ്ങളാലും ശീലത്താലും രാമനെ വശഗനാക്കി ചെയ്തിട്ടുണ്ട്.

ദോ:- സുനി സുരമത സുരഗുരു കഹേഉ
ഭല തുംഹാര ബഡ ഭാഗു
സകല സുമംഗല മൂല ജഗ
ഭരത ചരന അനുരാഗു

സുരമത സുനി സുരഗുരു കഹേഉ = ദേവന്മാരുടെ അഭിപ്രായം കേട്ടു ദേവാചാര്യൻ പറഞ്ഞു:- ഭല; തുംഹാര ബഡ ഭാഗു =

  

നല്ലതു്; നിങ്ങൾക്കിങ്ങനെ തോന്നിയതു മഹാഭാഗ്യമാണ്, ഭരത ചരന അനുരാഗ ജഗ = ഭരത തൃപ്പാദ പ്രേമം ലോകത്തിൽ, സകല സുമംഗല മൂല = സകല സന്മംഗളങ്ങൾക്കും കാരണവുമാണ്.

ദേവന്മാരുടെ അഭിപ്രായം കേട്ട ദേവാചാര്യനായ ബൃഹസ്പതി സന്തുഷ്ടനായി. അദ്ദേഹം അവരെ പിന്താങ്ങിക്കൊണ്ടിങ്ങനെ പറഞ്ഞു:— നിങ്ങൾക്ക ഈയൊരു തോന്നലുണ്ടായതു് നിങ്ങളുടെ മഹാ ഭാഗ്യമാണ് എന്തുകൊണ്ടെന്നാൽ ഭരത തൃപ്പാദങ്ങളിൽ പ്രേമം ഉണ്ടാകുന്നതു പ്രാപഞ്ചികങ്ങളായ സർവ്വ സന്മംഗളങ്ങൾക്കും നിദാനമാണ്.

ചൗ:— സീതാപതി സേവക സേവകാഈ
കാമധേനു സയ സരിസ സുഹാഈ
ഭരത ഭഗതി തുംഹരേം മന ആഈ
തജഹു സോച്ച ബിധി ബാത ബനാഈ

സീതാപതി സേവക സേവകാഈ = രാമഭക്തനെ ഭജിക്കക എന്നതു്, സയ കാമധേനു സരിസ=നൂറ കാമധേനുക്കൾക്ക തുല്യം, സുഹാഈ; തുംഹരേം മന = ഫലപ്രദമാണ്. നിങ്ങളുടെ മനസ്സിൽ, ഭരത ഭഗതി ആഈ = ഭരത ഭക്തി ഉണ്ടായിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ, സോച്ച തജഹു = ശോകം ത്യജിച്ചു കൊള്ളുക, ബിധി ബാത ബനാഈ = വിധിയാണ് കാര്യമിങ്ങനെയാക്കിയതു്.

രാമഭക്തനെ ഭജിക്കുക എന്നതു നൂറ കാമധേനുവിന്റെ അനുഗ്രഹം പോലെ ഫലപ്രദമാണ്. നിങ്ങൾ ഭരത ഭക്തന്മാരായി കഴിഞ്ഞിരിക്കുന്നു. ഇനി ദുഃഖിക്കുകയേ വേണ്ട. ഇങ്ങനെ ഒരവസ്ഥ ഉണ്ടാക്കിയതു വിധിയാണ്.

ദേഖു ദേവപതി ഭരതപ്രഭാഊ
സഹജ സുഭായ ബിബസ രഘുരാഊ

മന ഥിര കരഹു ദേവ ഡരുനാഹീം
ഭരതഹിം ജാനി രാമപരിഛാഹീം

ദേവപതി, ഭരത പ്രഭാഉ ദേഖു = ഹേ സുരരാജൻ, ഭരതന്റെ പ്രഭാവം നോക്കു, രഘുരാഉ സഹജ സുഭായ = രാമൻ, ഭരതന്റെ സഹജ സ്വഭാവത്തിന്നു, ബിബസ; ഭേവ = അധീനനായി ഭവിച്ചിരിക്കുന്നു. അല്ലയോ ദേവന്മാരേ, മന ഥിര കരഹു = മനസ്സു സുസ്ഥിരമാക്കുക, ഡരുനാഹീം; ഭരതഹിം; ഭയപ്പെടേണ്ട. ഭരതനെ, രാമപരിഛാഹീം ജാനി = രാമന്റെ പ്രതിബിംബമെന്നു ഗ്രഹിക്കുക.

ഹേ ഇന്ദ്ര, രാമനെ, തന്റെ സഹജസ്വഭാവംകൊണ്ടു വശത്താക്കിയിരിക്കുന്ന ഭരതന്റെ പ്രഭാവം നോക്കു ദേവന്മാരെ, നിങ്ങളിനി ഭീതരാകേണ്ടതില്ല രാമന്റെ പ്രതിബിംബമാണു് ഭരതൻ എന്നു് മനസ്സിലാക്കിക്കൊള്ളുക.

സുനി സുരഗുര സുരസംമത സോചൂ
അംതര ജാമി പ്രഭുഹിം സംകോചൂ
നിജ സിര ഭാര ഭരതു ജിയ ജാനാ
കരത കോടി ബിധി ഉര അനുമാന

ഗുരസുര സംമത സുനി = ദേവാചാര്യന്റേയും ദേവന്മാരുടേയും സമ്മതം കേട്ടു്, അംതര ജാമീ പ്രഭുഹിം = അന്തര്യാമിയായ രാമനു, സംകോചൂ സോചൂ ഭരത = സങ്കോചവും വിചാരവും ഉണ്ടായി. ഭരതനാകട്ടേ, നിജ സിര ഭാര = തന്റെ ശിരസ്സിലാണു് എല്ലാ ഭാരവും അപ്പിച്ചിരിക്കുന്നതു എന്നു, ജിയ ജാനാ ഉര കോടി ബിധി = മനസാ ഗ്രഹിച്ചു് ഏയേത്തിൽ അസംഖ്യം പ്രകാരത്തിൽ, അനുമാന കരത = അനുമാനങ്ങളം ആരംഭിച്ചു.

ദേവാചാര്യന്റേയും ദേവന്മാരുടേയും അഭിപ്രായം കേട്ടു അന്തര്യാമിയായ രാമൻ ധൈര്യക്ഷയത്തിന്നും ചിന്തയ്ക്കും അധീ

  

നനായി. ഭരതനാകട്ടേ, തൻെറ ശിരസ്സിലാണ് ഭാരമെല്ലാം എന്നു ഗ്രഹിച്ച പലതരത്തിലുള്ള അനുമാനങ്ങൾക്കും വിധേയ നായി.

കരീ ബിചാരു മന ദീൻഹി ഠീകാ
രാമരജായസു ആപന നീകാ
നിജപന തജി രാഖേഉ പനു മോര
ഛോഹു സനേഹ കീൻഹ നഹീം ഥോരാ

രാമ രജായസു ആപന നീകാ = രാമൻെറ ആജ്ഞ പാലി ക്കുന്നതാണ് തനിക്കു നന്മ എന്നു്, മന ബിചാരു കരി ഠീകാ ദീൻഹി = മനസ്സിൽ ആലോചിച്ച് തീർപ്പു ചെയ്തു, നിജപന തജി = സ്വപ്രതിജ്ഞ കൈവെടിഞ്ഞു് രാമൻ, മോരാ പനു രാഖേഉ = ഞാൻ പറയുന്നതനുസരിക്കാമെന്നു നിശ്ചയിച്ചല്ലൊ, ഛോഹു സനേഹ ഥോരാ നഹിം കീൻഹ = കൃപയും സ്നേഹവും തീരെ കുറഞ്ഞിട്ടില്ലെന്നും വ്യക്തമായി.

രാമൻ എന്തു കല്പിക്കുന്നുവോ അതനുസരിക്കുന്നതാണ് തനിക്കു ശ്രേയസ്സെന്നു ഭരതൻ ആലോചിച്ചുറച്ചു. 'രാമൻ, സ്വപ്രതിജ്ഞ കൈവെടിഞ്ഞു ഞാനെന്തു പറയുന്നുവോ അതനു സരിക്കാമെന്നു കല്പിച്ചല്ലോ അതും അദ്ദേഹത്തിനു എന്നിലുള്ള കൃപയ്ക്കും സ്നേഹത്തിനും ഒട്ടും കുറവുവരുത്താതെയും! [ഭരതനു ണ്ടായ ആഹ്ളാദം ഈ അവസരത്തിൽ അപാരമായിരുന്നു ]

ദോ:— കീൻഹ അനുഗ്രഹ അമിത അതി
സബ ബിധി സീതാനാഥ
കരി പ്രനാമ ബോലേ ഭരതു
ജോരി ജലജ ജുഗ ഹാഥ

സീതാനാഥ സബ ബിധി = സീതാവല്ലഭനായ രാമൻ എല്ലാവിധത്തിലും, അതി അമിത അനുഗ്രഹ കീൻഹ=എന്നിൽ

അത്യമിതമായ അനുഗ്രഹമാണ് ചൊരിച്ചതു്, ഭരത്ത ജലജ ജുഗ ഹാഥ = ഭരതൻ കമലസമാനങ്ങളായ രണ്ടു കൈയ്യും, ജോരി പ്രനാമു കരി ബോലേ = കൂപ്പി പ്രണമിച്ചുകൊണ്ടു ഇങ്ങ നെ പറഞ്ഞു.

സീതാപതിയായ രാമൻ എല്ലാവിധത്തിലും അത്യമിത മായ അനുഗ്രഹമാണ് എന്നിൽ ചൊരിഞ്ഞിരിക്കുന്നതു്. ഏതാ ദൃശ ചിന്തകളോടെ ഭരതൻ കമലതുല്യങ്ങളായ കരങ്ങൾ കൂപ്പി പ്രണാമം ചെയ്തുകൊണ്ടു ഇങ്ങനെ പറഞ്ഞു:—

ചൗ:- കഹൗം കഹാവൗം കാ അബ സ്വാമീ
കൃപാ അംബുനിധി അംതരജാമീ
ഗുര പ്രസന്ന സാഹിബ അനുകൂലാ
മിടി മലിന മനകലപിത സൂലാ

സ്വാമീ അബ കാ കഹൗം = സ്വാമിൻ, ഇപ്പോൾ ഞാ നെന്തു പറയും? കഹാവൗം = പറയിക്കും? കൃപാ അംബുനിധി= ഹേ കൃപാസാഗരമേ, അവിടന്നു, അംതരജാമീ = അന്തര്യാമി യാണ്, ഗുര പ്രസന്ന; സാഹിബ അനുകൂലാ = ഗുരു പ്രസന്ന നും സ്വാമി അനുകൂലനുമാണ്, മലിന മന കലപിത സൂലാ മിടി = എന്റെ മലിനമായ മനസ്സിലെ കല്പിതമായ പീഡയും അകന്നിരിക്കുന്നു.

സ്വാമിൻ, ഞാനിപ്പോളെന്തു പറയട്ടെ; അല്ലെങ്കിൽ എന്തു പറയിക്കട്ടെ. കൃപാസാഗരമേ, അവിടന്നു സർവ്വാന്തര്യാമിയാ ണല്ലോ. ഗുരു, പ്രസന്നനും അവിടന്നു അനുകൂലനുമായി ഭവി ച്ചിരിക്കുന്നു; എന്റെ മലിന മനസ്സിലെ കല്പിത പീഡയും ശമി ച്ചിരിക്കുന്നു.

അപഡര ഡരേഉം ന സോച സമൂലേ
രബിഹി ന ദോഷു ദേവ ദിസി ഭൂലേ

മേരേ അഭാഗ്യ മാതു കുടിലാഈ
ബിധി ഗതി ബിഷമ കാല കഠിനാഈ

സോച സമൂലേ ന = എൻെറ വിചാരങ്ങൾ അടിസ്ഥാന രഹിതങ്ങളായിരുന്നു, അപഡര ഡരേഉ = കൃത്രിമമായ ഭീതി എന്നെ ഭീതനാക്കുകയും ചെയ്തിരുന്നു, ദിസി ഭ്രമേ ദേവ = ദിഗ്ഭ്രമം വന്നാൽ ഹേ ദേവ, രബിഹി ന ദോഷു = സൂര്യനു ദോഷമെന്താണ്? മോര അഭാഗ്യ മാതു കുടിലാഈ = എൻെറ നിർഭാഗ്യം, അമ്മയുടെ കുടിലത, ബിധി ബിഷമ ഗതി = വിധിയുടെ വിഷമഗതി, കാല കഠിനാഈ = കാലത്തിൻെറ കാഠിന്യം.

പാഉം രോപി സബ മിലി മോഹി ഘാലാ
പ്രനതപാല പന ആപന പാലാ
യഹ നഇ രീതി ന രാഉരി ഹോഈ
ലോകഹു ബേദ ബിദിത നഹിം ഗോഈ

സബ മിലി പാഉം രോപി = ഇവയെല്ലാം ചേന്ന് എൻെറ കാലുകൾ ബന്ധിച്ച്, മോഹി ഘാലാ എന്നെ കൊല്ലാൻ ആശിച്ചു, പ്രനതപാല ആപന പനപാലാ = ഹേ പ്രണതപാല, അങ്ങയുടെ ശപഥം പാലിച്ചു, യഹ രാഉരി നഇ രീതി ന ഹോഈ = ഇതങ്ങയുടെ പുതിയ ഏപ്പാടൊന്നുമല്ല, ലോകഹു ബേദ ബിദിത = ലോകങ്ങളിലും വേദങ്ങളിലും വിദിതമാണതു്. നഹിം ഗോഈ = ആരിൽനിന്നും മറച്ചുവെച്ചിട്ടില്ല.

എൻെറ ചിന്തകൾ അടിസ്ഥാനരഹിതങ്ങളായിരുന്നു കൃത്രിമമായ ഒരു ഭീതി എന്നെ ഭയപ്പെടുത്തുകയും ചെയ്തിരുന്നു. ഒരുവനു ദിഗ്ഭ്രമം നേരിട്ടാൽ സൂര്യനെന്തുണ്ടു ദോഷം? എൻെറ നിർഭാഗ്യവും, അമ്മയുടെ കുടിലതയും, വിധിയുടെ വിഷമഗതിയും, കാലത്തിൻെറ കാഠിന്യവും എല്ലാം കൂടിച്ചേന്നു എൻെറ

കാൽ കെട്ടി. അവ എന്നെ കൊല്ലാനാശിക്കുകയും ചെയ്തു. എന്നാൽ അവിടന്നാകട്ടെ പ്രതിജ്ഞ പാലിച്ചിരിക്കുന്നു അങ്ങ സ്ത്രീതൊന്നും അത്ര വലിയ കാര്യവും അല്ല വേദശാസ്ത്രങ്ങൾ അറിഞ്ഞ കാര്യങ്ങളാണവ. ആരിൽനിന്നും അതു മറച്ചുവെച്ചി ട്ടുമില്ല

ജഗ്ഗ അനഭല ഭല ഏകു ഗോസാഈം
കഹിഅ ഹോഇ ഭല കാസു ഭലാഈ
ദേഉ ദേവതരു സരിസ സുഭാഊ
സനമുഖ ബിമുഖ ന കാഹൂഹി കാഊ

ഗോസാഈം ജഗ്ഗ = ഹേ സ്വാമിൻ, ലോകം, അനഭല ഭല = തിന്മ ചെയ്യുമ്പോഴും അങ്ങോട്ട നന്മ ചെയ്യുന്ന, ഏകു; കഹിഅ = ഒരാൾ അവിടന്നു മാത്രമാണ്. പറയു, കാസു ഭലാഈ ഭല ഹോഇ = പിന്നെ ആരുടെ നന്മകൊണ്ടാണ് ലോക ത്തിന്നു നന്മയുണ്ടാവുക? ദേഉ സുഭാഊ ദേവതരു സരിസ = ഹേ ദേവ, അങ്ങയുടെ സ്വഭാവം ദേവവൃക്ഷത്തിന്നു തുല്യമാണ്, കാഹൂഹി കാഊ സനമുഖ ബിമുഖ ന = അതു അഭിമുഖരാകുന്ന ആരിലും പ്രതികൂലം കാണിക്കുന്നില്ല ഒരിക്കലും

തന്നോട്ട തിന്മ ചെയ്യുന്നവർക്കും അങ്ങ അങ്ങോട്ട നന്മ ചെയ്യുന്നു. ഇങ്ങനെ ചെയ്യുന്നതു അവിടന്നു ഒരാൾ മാത്രമേയുള്ളൂ. ഇന്നു ലോകത്തിൽ കാണുന്ന നന്മയെല്ലാം അവിടന്നു നൽകിയി ട്ടുള്ളതു മാത്രമാണ് ഹേ ദേവ, അങ്ങയുടെ സ്വഭാവം കല്പ വൃക്ഷത്തിന്നു തുല്യമാണ്. തനിക്കഭിമുഖമായി വരുന്ന ആരിലും ഒരിക്കലും അതു വൈമുഖ്യം കാണിക്കുന്നില്ല.

ദോ:- ജാഇ നികട പഹിചാനി തരു
ഛാംഹ സമനി സബ സോചു
മാംഗത അഭിമത പാവ ജഗ
രാഉ രംക ഭല പോച

തരു പഹിചാനി ജാഇ സബ സോച = കല്പവൃക്ഷത്തെ തിരിച്ചറിഞ്ഞു് ഏതൊരുവൻ അതിനെ സമീപിക്കുന്നുവോ അവൻെറ എല്ലാ ശോകവും. ഛാംഹറ സമനി = ആ വൃക്ഷച്ഛായയിൽ വെച്ചുതന്നെ നശിക്കുന്നു, മാംഗത ജഗ രാഉ രംക= യാചിക്കുന്നതുകൊണ്ടു പ്രപഞ്ചത്തിലുള്ള രാജാവിനും, ദരിദ്രനും, അഭിമത ഭല പോച പാവ = അഭീഷ്ടഫലങ്ങളെ — അവ നല്ലതോ ചീത്തയോ എന്തോ ആയിരിക്കട്ടെ, ലഭിക്കുന്നു

കല്പവൃക്ഷത്തെ തിരിച്ചറിഞ്ഞു ഏതൊരുവൻ അതിനെ സമീപിക്കുന്നു, ആ വൃക്ഷത്തിൻെറ നിഴലിൽ അവൻെറ എല്ലാ വിധ ദുഃഖങ്ങളും അകലുന്നു ഈ പ്രപഞ്ചത്തിലുള്ളവർ, രാജാക്കന്മാരാകട്ടെ, അല്ലെങ്കിൽ നിസ്വന്മാരാകട്ടെ അവർ നന്മയോ തിന്മയോ എന്താശിക്കുന്നുവോ ആ അഭിമതഫലങ്ങളെല്ലാം ആ കല്പവൃക്ഷമാണല്ലോ പ്രദാനം ചെയ്യുന്നതു്.

ചൗ:- ലഖി സബ ബിധി ഗുരസ്വാമി സനേഹൂ
മിടേഉ ഛോഭ നഹിം മന സംദേഹൂ
അബ കരുനാകര കീജിഅ സോഈ
ജനഹിത പ്രഭു ചിത ഛോഭ ന ഹോഈ

ഗുര സ്വാമി സബ ബിധി = ഗുരുവിൻേറയും പ്രഭുവിൻേറയും നാനാ പ്രകാരത്തിലുള്ള, സനേഹൂ ലഖി ഛോഭമിടേഉ = സ്നേഹം കാണുകകൊണ്ടു ദുഃഖമെല്ലാം അകന്നു, മന സംദേഹൂ നഹിം കരുണാകര=മനസ്സിലെ സന്ദേഹവും ഒഴിഞ്ഞു ഹേ കരുണാകര, ജനഹിത പ്രഭുചിത = സേവക ജനഹിതാത്ഥം, അവിടത്തെ മനസ്സിനു; ഛോഭ ന ഹോഈ = ദുഃഖമുണ്ടാകാത്ത, സോഈ അബ കീജിഅ = ആ കാര്യം അവിടന്നു ഇപ്പോഠ പ്രവത്തിക്കുക.

ഗുരുവിൻേറയും പ്രഭുവായ രാമൻേറയും നാനാപ്രകാരേണയുള്ള സ്നേഹം കണ്ടു എൻെറ വ്യഥയെല്ലാം അകന്നു; സന്ദേഹവും ഒഴിഞ്ഞു ഞങ്ങഠക്കെല്ലാം നന്മ വരാനും, അങ്ങയുടെ മന

സ്സിന്നു വ്യഥയുണ്ടാകാതിരിക്കാനും എന്തു പ്രവൎത്തിക്കേണമോ അതിപ്പോഠം അങ്ങു പ്രവൎത്തിക്കണം

ജോ സേവക സാഹിബഹി സംകോചീ
നിജഹിത ചഹൈ താസുമതി പോചീ
സേവകഹിത സാഹിബ സേവകാഈ
കരൈ സകല സുഖ ലോഭ ബിഹാഈ

ജോ സേവക = എന്തുകൊണ്ടെന്നാൽ യാതൊരു സേവകൻ, സാഹിബഹിം സംകോചീ = സ്വാമിക്ക ഖേദമുണ്ടാക്കി, നിജ ഹിത ചഹൈ = തൻകാൎയ്യം ആഗ്രഹിക്കുന്നു, താസുമതി പോചീ = അവന്റെ ബുദ്ധി നീചംതന്നെയാണു്; സകല സുഖ ലോഭ=സൎവ്വ സുഖങ്ങളേയും ലോഭങ്ങളേയും, ബിഹാഈ സാഹിബ സേവകാഈ = കൈവെടിഞ്ഞു് സ്വാമിയെ സേവിക്കകയാണു്. സേവകഹിത = സേവകനു നന്മ

അങ്ങേക്കു് ദുഃഖമുണ്ടാക്കി എനിക്കു സുഖിക്കണമെന്നതു എന്റെ ആഗ്രഹമല്ല. ഒരു സേവകൻ അങ്ങിനെ ഒരു ദുൎമ്മോഹത്തിന്നു വിധേയനാകുന്നുവെങ്കിൽ അവന്റെ ബുദ്ധി നീചമായിട്ടുള്ളതുതന്നെയാണു്. അവൻ സ്വാൎത്ഥചിന്തയും സ്വസുഖവും ലോഭവും കൈവെടിഞ്ഞു പ്രഭുവിനെ സേവിക്കണം. അതേ അവനു നന്മയായി ഭവിക്കകയുള്ളു,

സ്വാരഥു നാഥ ഫിരേം സബഹീകാ
കിഏം രജാഇ കോടി ബിധി നീകാ
യഹ സ്വാരഥ പരമാരഥ സാരൂ
സകല സുകൃത ഫല സുഗതി സിംഗാരൂ

നാഥ സബഹീകാ സ്വാരഥു = സ്വാമിൻ, എല്ലാവരുടേയും സ്വാൎത്ഥം, ഫിരേം = അവിടന്നു മടങ്ങുന്നതിലാണുള്ളതു്, രജാഇ കിഏം=എന്നാൽ അങ്ങയുടെ ആജ്ഞ അനുസരിക്കുന്നേ

തിൽ കോടിബിധി നീകാ=അനേകവിധം നന്മയും ഉണ്ട്. യഹ സ്വാരഥ പരമാരഥ സാരൂ=ഈ സ്വാത്ഥം പരമാത്ഥത്തിൻെറ സാരവും, സകല സുകൃതഫല=സവ്വസുകൃതങ്ങളുടേയും ഫലവും, സുഗതി സിംഗാരൂ=ഉത്തമഗതിയുടെ ശൃംഗാരവുമാണ്.

അവിടന്നു അയോദ്ധ്യയിലേക്കു മടങ്ങണമെന്നതാണ് എല്ലാവരുടേയും സ്വാത്ഥം; അജ്ഞയുടെ ആജ്ഞ ശിരസാ വഹിക്കുന്നതിൽ പലവിധ നന്മകളും ഉണ്ട്. ഈ സ്വാത്ഥം പരമാത്ഥത്തിൻെറ സാരമാണ്. സവ്വ സുകൃതങ്ങളുടേയും ഫലവുമാണ്. ഉത്തമഗതിയുടെ ശൃംഗാരവും ആകുന്നു.

ദേവ ഏക ബിനതീ സുനി മോരീ
ഉചിത ഹോഇ തസ കരബ ബഹോരീ
തിലക സമാജു സാജി സബു ആനാ
കരിഅ സുഫല പ്രഭു ജൗം മന മാനാ

ദേവ, മോരി ഏക ബിനതീ സുനി=സ്വാമിൻ, എൻെറ ഏകാഭ്യത്ഥന കേൾക്കുക, ബഹോരീ ഉചിത ഹോഇ തസ കരബ=എന്നിട്ടു യുക്തമെങ്ങനേയോ അങ്ങനെ പ്രവത്തിയ്ക്കു, തിലക സമാജു സബ=അഭിഷേക സാമഗ്രികളെല്ലാം, സാജി ആനാ=ഒരുക്കിക്കൊണ്ടു വന്നിട്ടുണ്ട്, ജൗം മനമാനാ പ്രഭു=അങ്ങു സമ്മതിക്കുന്നപക്ഷം ഹേ പ്രഭോ, സുഫല കരിഅ=അതു സഫലമാക്കുക

സ്വാമിൻ, എൻെറ ഒരേ ഒരു അപേക്ഷ അവിടന്നു കേൾക്കുക. എന്നിട്ടു യുക്തമെന്തോ അതു പ്രവത്തിക്കുക. അഭിഷേകത്തിനുള്ള സമസ്ത സാമഗ്രികളും ഞാൻ ഒരുക്കി കൊണ്ടുവന്നിട്ടുണ്ട്. അങ്ങു സമ്മതിക്കുന്നപക്ഷം അഭിഷേക സംരംഭം സഫലമാക്കുക.

ദോ:- സാനുജ പഠഇഅ മോഹിബന
കീജിഅ സബഹീം സനാഥ
നതരു ഫേരിഅഹി ബന്ധു
ദോഉ നാഥ ചലൗം മൈം സാഥ

നാഥ സാനുജ മോഹിം = പ്രഭോ, ശത്രുഘ്നനോടുകൂടി എന്നെ, ബന പഠഇഅ സബഹിം = വനത്തിലേക്കയച്ച് എല്ലാവരേയും, സനാഥ കീജിഅ = സനാഥരാക്കുക, നതരു ദോഉ ബന്ധു = അല്ലാത്തപക്ഷം ലക്ഷ്മണനേയും ശത്രുഘ്നനേയും, ഫേരി അഹി = അയോദ്ധ്യയിലേക്ക തിരികെ അയക്കുക, മൈം സാഥ ചലൗം = ഞാൻ അങ്ങയുടെ കൂടെ വരാം.

ശത്രുഘ്നനോടുകൂടി എന്നെ വനത്തിലേക്കയച്ച എല്ലാവരേയും അങ്ങു നാഥനുള്ളവരാക്കിത്തീർക്കുക. അല്ലാത്തപക്ഷം ലക്ഷ്മണശത്രുഘ്നന്മാരെ അയോദ്ധ്യയിലേക്കയക്കുക. ഞാൻ അങ്ങൊന്നിച്ചുവരാം

ചൗ:- നതരു ജാഹീം ബന തീനിഉം ഭാഈ
ബഹുരിഅ സീയസഹിത രഘുരാഈ
ജേഹി ബിധി പ്രഭു പ്രസന്ന മന ഹോഈ
കരുനാസാഗര കീജിഅ സോഈ

നതരു രഘുരാഈ = അല്ലാത്തപക്ഷം, ഹേ രാമഭദ്ര, തീനിഹും ഭാഈ ബന ജാഹിം = ഞാനും ലക്ഷ്മണനും ശത്രുഘ്നനും വനത്തിലേക്ക പോകാം, സിയ സഹിത ബഹുരിഅ = സീതാ സമേതം അങ്ങു അയോദ്ധ്യയിലേക്ക മടങ്ങുക, കരുനാസാഗര = ഹേ കരുണാസാഗരമേ, ജേഹി ബിധി പ്രഭുമന = ഏതുപ്രകാരമായാൽ അങ്ങയുടെ മനസ്സ്, പ്രസന്നഹോഈ സോഈ കീജിഅ = പ്രസന്നമായി ഭവിക്കുമോ ആ വിധം അവിടുന്നു പ്രവർത്തിക്കുക.

ഇനി മററൊരു നിർദ്ദേശം; ജ്യേഷ്ഠാ, ഞാനും ലക്ഷ്മണനും ശത്രുഘ്നനും വനവാസമനുഷ്ഠിക്കാം. സീതാ സമേതം അങ്ങു അയോദ്ധ്യയിലേക്കു മടങ്ങുക അങ്ങയുടെ മനസ്സിന്നു എന്തു പ്രവർത്തിച്ചാലാണോ സന്തോഷമാവുക അതു അങ്ങു പ്രവർത്തിക്കുക.

ദേവ ദീൻഹ സബ മോഹി അഭാരു
മോരേം നീതി ന ധരമ ബിചാരു
കഹൗം ബചന സബ സ്വാരഥ ഹേതു
രഹത ആരത കേ ചിത ചേതു

ദേവ, അഭാരു സബ മോഹി ദീൻഹ=ഹേ ദേവ അങ്ങ് സർവ്വ ഭാരവും എനിക്കു നൽകിയിരിക്കയാണ്. എന്നിട്ടും, മോരേം നീതി ധരമ ബിചാരു ന = എനിക്കു നീതിവിചാരമോ ധർമ്മചിന്തയോ ഇല്ല, സ്വാരഥ ഹേതു സബ ബചന കഹൗം= സ്വാർത്ഥത്തിന്നുവേണ്ടി ഞാൻ എല്ലാം പറയുകയാണ്. എന്തു കൊണ്ടെന്നാൽ, ആരത കേ ചിത ചേതു ന രഹത = ദുഃഖിതരുടെ മനസ്സിൽ ചൈതന്യത്തിന്നു സ്ഥാനമില്ല.

ഹേ രാമദേവ, എല്ലാ ഭാരവും അവിടന്നു എന്റെ തലക്കു വെച്ചിരിക്കയാണ്. എനിക്കാണെങ്കിൽ നീതിയും വിചാരവും ധർമ്മചിന്തയും ഇല്ല സ്വാർത്ഥലാഭാർത്ഥമാണ് ഞാൻ പറയുന്നതെല്ലാം. എന്തുകൊണ്ടെന്നാൽ ദുഃഖിതന്റെ ഹൃദയത്തിൽ ചൈതന്യത്തിന് സ്ഥാനമില്ലല്ലൊ,

ഉതരു ദേഇ സുനി സ്വാമി രജാഈ
സോ സേവകു ലഖി ലാജ ലജാഈ
അസ മൈം അവഗുന ഉദധി അഗാധൂ
സ്വാമി സനേഹ സരാഹത സാധൂ

സ്വാമി രജാഈ സുനി=പ്രഭുവിന്റെ ആജ്ഞ കേട്ടിട്ട്, ഉതരു ദേഇ സോ സേവകു = എതൊരുത്തൻ തറുതല പറയുന്നു

ഖോ ആ സേവകനെ, ലഖി ലാജ ലജാഇ = കണ്ടിട്ട്, ലജ്ജ യും ലജ്ജിക്കും, മൈം അവഗുന അഗാധ്യ ഉദധി = ഞാൻ ദുർഗ്ഗുണങ്ങളുടെ അഗാധ സമുദ്രമാണ്, അസ സ്വാമി സനേഹ = അപ്രകാരമുള്ളവനെ അവിടന്നു സ്നേഹിക്കുക കാരണം, സാധ്യ സരാഹത = യോഗ്യനെന്നു ശ്ലാഘിക്കുകയാണ്.

പ്രഭുവിന്റെ ആജ്ഞക്കെതിരായി പറയുന്ന സേവകന്മാരെ കണ്ടാൽ ലജ്ജപോലും ലജ്ജിക്കും ദുർഗ്ഗുണങ്ങളുടെ ഒരഗാധ സമുദ്രമായ എന്നെ സ്നേഹം നിമിത്തം അവിടന്നു ശ്ലാഘിക്കുകയാണ് ഞാനതിനൊന്നിനും അർഹനല്ല.

അബ കൃപാല മോഹി സോ മത ഭാവാ
സകുച സ്വാമി മന ജാഇ ന പാവാ
പ്രഭുപദ സപഥ കഹൗം സതി ഭാഊ
ജഗ മംഗല ഹിത ഏക ഉപാഊ

കൃപാല സ്വാമിമന = ഹേ ദയാലോ, അങ്ങയുടെ മനസ്സിനു, സകുച ജാഇ ന പാവാ = സങ്കോചമുണ്ടാകാനിടയില്ലാത്ത, സോ മത മോഹി ഭാവാ = ആ അഭിപ്രായമാണ് എനിക്ക ഹൃദ്യമായിട്ടുള്ളതു്, പ്രഭുപദ സപഥ = ഞാനങ്ങയുടെ കാൽ പിടിച്ചു ശപഥം ചെയ്യുന്നു, സതിഭാഊ കഹൗം = സത്യമാണ് ഞാൻ പറയുന്നതു്, ജഗമംഗല ഹിത ഏക ഉപാഊ = ജഗന്മംഗളത്തിന്നു ഈ ഒരു ഉപായമേ ഉള്ളു.

ഹേ ദയാലോ, അങ്ങയുടെ മനസ്സിനു സങ്കോചമുണ്ടാകാനിടയില്ലാത്ത ആ അഭിപ്രായമാണ് എനിയ്ക്കിഷ്ടം ഞാനങ്ങയുടെ കാൽ പിടിച്ചു ശപഥം ചെയ്യുന്നു, സത്യമാണ് ഞാൻ പറയുന്നതു് ലോക മംഗളത്തിന്നു ഈ ഒരു ഉപായമേ ഉള്ളു.

ദോ:- പ്രഭു പ്രസന്ന മന സകുച തജി
ജോ ജേഹി ആയസു ദേബ

സോ സിര ധരി ധരികരിഹി സബു
മിടിഹി അനട അവരേബ

പ്രഭു പ്രസന്ന മന = ഹേ പ്രഭോ, അവിടുന്നു പ്രസന്നനായി, സകുച തജി ജേഹി ജോ = സങ്കോചം വെടിഞ്ഞു് യാതൊരുവരോടെന്നു്, ആയസു ദേബ സോ സിര ധരി ധരി = ആജ്ഞാപിക്കുന്നുവോ അതു ശിരസാവഹിച്ചു്, സബു കരിഹി അനട അവരേബ = എല്ലാവരും അനുസരിക്കും. സർവ്വോപദ്രവങ്ങളും വിഷമതകളും, മിടിഹി = അകലുകയും ചെയ്യും

പ്രഭോ, അങ്ങു പ്രസന്ന ചിത്തനായി സങ്കോചം വെടിഞ്ഞു ആരോടെന്നു കല്പിക്കുന്നുവോ അവർ അതു ശിരസാവഹിച്ചു അനുഷ്ഠിക്കും എല്ലാ ഉപദ്രവങ്ങളും വിഷമതകളും തീരുകയും ചെയ്യും.

ചൗ:- ഭരത ബചന സുനി സുചി സുര ഹരഷേ
സാധു സരാഹി സുമന സുര ബരഷേ
അസമംജസ ബസ അവധനിവാസീ
പ്രമുദിത മന താപസ ബനബാസീ

ഭരത സുചി ബചന സുനീ = ഭരതന്റെ നിഷ്കപടവാക്കുകൾ കേട്ടു്, സുര ഹരഷേ = സുരന്മാർ പ്രസന്നരായി, സാധു സരാഹി = നല്ലതു് നല്ലതു എന്നിങ്ങനെ ശ്ലാഘിച്ചുകൊണ്ടു, സുര സുമന ബരഷേ = ദേവന്മാർ പുഷ്പങ്ങൾ വർഷിച്ചു തുടങ്ങി, അവധനിവാസീ = അയോധ്യാ നിവാസികൾ, അസമംജസ ബസ = ദുർഘടത്തിലായി, ബനബാസീ താപസ = വനവാസികളായ താപസന്മാർ, പ്രമുദിത മന = സന്തുഷ്ട ചിത്തരുമായി.

ഭരതന്റെ നിഷ്കപടങ്ങളായ വാക്കുകൾ കേട്ടു ദേവന്മാർ പ്രസന്നരായി. നല്ലതു നല്ലതു എന്നിങ്ങനെ പറഞ്ഞു ഭരതനെ

ശ്ലാഘിച്ചുകൊണ്ട അവർ പുഷ്പവൃഷ്ടി ചെയ്തു. അയോദ്ധ്യാ നിവാസികൾ വിഷമഘട്ടത്തിലായി. വനവാസികളായ താപസന്മാർ സന്തുഷ്ടരുമായി.

ചുപഹി രഹേ രഘുനാഥ സംകോചീ
പ്രഭു ഗതി ദേഖി സഭാ സബ സോചീ
ജനക ദൂത തേഹി അവസര ആഏ
മുനി ബസിഷ്ഠ സുനി ബേഗി ബോലാഏ

രഘുനാഥ സംകോചീ ചുപഹി രഹേ = രാമൻ അധീരനായി മൗനം ശാസിച്ചു, പ്രഭുഗതി ദേഖി സബ സഭാ സോചീ= രാമന്റെ അപ്പോളത്തെ സ്ഥിതികണ്ടു് സദസ്യരെല്ലാം ചിന്താധീനരായി, തേഹി അവസര ജനകദൂത ആഏ = ആ അവസരത്തിൽ ജനകന്റെ ദൂതന്മാർ വന്നതു, സുനി ബസിഷ്ഠമുനി = കേട്ടു് വസിഷ്ഠമഹർഷി ദൂതന്മാരെ. ബേഗി ബോലാഏ=വേഗം വിളിപ്പിച്ചു.

ഭരതന്റെ വാക്കുകൾ കേട്ട രാമൻ അധീരനായി മൗനം ശാസിച്ചു അദ്ദേഹത്തിന്റെ താൽകാലിക സ്ഥിതികണ്ടു് സദസ്യരെല്ലാം ചിന്താവശഗരായി ആ അവസരത്തിൽ ജനകരാജർഷിയുടെ ദൂതന്മാർ വന്നിരിക്കുന്നതറിഞ്ഞു വസിഷ്ഠമഹർഷി അവരെ വേഗം കൂട്ടിക്കൊണ്ടുവരുവിച്ചു.

കരി പ്രനാമ തിൻഹ രാമു നിഹാരേ
ബേഷു ദേഖി ഭഏ നിപട ദുഖാരേ
ദൂതൻഹ മുനിബര ബൂഝി ബാതാ
കഹഹു ബിദേഹ ഭൂപ കുസലാതാ

തിൻഹ രാമു നിഹാരേ പ്രനാമകരി = ആ ദൂതന്മാർ രാമനെ സന്ദർശിച്ചു് പ്രണമിച്ചു്, ബേഷു ദേഖി നിപട ദുഖാരേ ഭഏ=

രാമന്റെ താപസവേഷം കണ്ടു് ഏററവും ദുഃഖിതരായി ഭവിച്ചു. മുനിബര ദൂതൻഹ ബാതാ ബൂഝീ = വസിഷ്ഠൻ ദൂതന്മാരോടും ഇങ്ങനെ ചോദിച്ചു:—, കഹഹു ബിദേഹ ഭൂപ കുസലാതാ = പറയൂ, ജനകന്റെ ക്ഷേമമല്ലേ?

ദൂതന്മാർ രാമനെ സന്ദർശിച്ചു പ്രണമിക്കുകയും രാമന്റെ താപസവേഷംകണ്ടു ഏററവും ദുഃഖിക്കുകയും ചെയ്തു വസിഷ്ഠൻ ദൂതന്മാരോടു ജനകരാജാവിന്നു ക്ഷേമംതന്നെയല്ലേ എന്നു ചോദിച്ചു

> സുനി സകുചാഇ നാഇ മഹിമാഥാ
> ബോലേ ചരബര ജോരേ ഹാഥാ
> ബൂഝബ രാഉര സാദര സാഈം
> കുസല ഹേതു സോ ഭയേഉ ഗോസാഈം

സുനി സകുചാഇ = ഇതുകേട്ടു് അധീരരായി, മഹിമാഥാ നാഇ = ഭൂമിയിൽ ശിരസ്സു കുനിച്ചു്, ഹാഥാ ജോരേ ബരചര = കൈകൂപ്പി ശ്രേഷ്ഠന്മാരായ ചാരന്മാർ, ബോലേ; ഗോസാഈം = ഇങ്ങനെ പറഞ്ഞു:—സ്വാമിൻ, സോ രാഉര സാദര സാഈം ബൂഝബ = അങ്ങയുടെ ആദരപൂർവ്വമായ ഈ ചോദ്യംതന്നെയാണു്, കുസല ഹേതു ഭയേഉ=കുശല ഹേതുവായി ഭവിച്ചിരിക്കുന്നതു്.

ഇതുകേട്ടു അധീരരായി ഭൂമിയിൽ ശിരസ്സു കുനിച്ചു കൈകൂപ്പി ശ്രേഷ്ഠന്മാരായ ചാരന്മാർ ഇങ്ങനെ പറഞ്ഞു:—സ്വാമിൻ, അങ്ങയുടെ ആദരപൂർവ്വമായ ഈ ചോദ്യംതന്നെയാണു് ജനക മഹാരാജാവിന്നു കുശലഹേതുവായി ഭവിച്ചിരിക്കുന്നതു. [ദൂതന്മാർ കുശലപ്രശ്നംകേട്ടു് അധീരരായിത്തീന്നതിന്നു് കാരണമെന്താണു്? അയോദ്ധ്യയിൽ നടന്ന സംഭവവികാസങ്ങൾ ജനകമഹാരാജാവിനെ ആരും അറിയിച്ചില്ല. എങ്ങനേയോ അദ്ദേഹം കാര്യങ്ങളൊക്കെ ഗ്രഹിച്ചു. ജനകമഹാ

രാജാവിനു ദുസ്സഹദുഃഖം തോന്നി. അദ്ദേഹം ദുഃഖിച്ചുകൊണ്ടിരിക്കുന്ന അവസരത്തിൽ വസിഷ്ഠമഹർഷി, വിദേഹരാജാവിനു കുശലംതന്നെയല്ലെ എന്നു ചോദിച്ചതു ദൂതന്മാരുടെ മനസ്സിനു അരോചകമായിതോന്നി. അതാണവർ അധീരരായതു്.]

ദോ:— നാഹിം ത കോസല നാഥ
കേ സാഥ കുസല ഗഇ നാഥ
മിഥിലാ അവധ ബിസേഷ തേം
ജഗ സബ ഭയേഉ അനാഥ

നാഹിം ത കുസല നാഥ = അഥവാ ക്ഷേമം എന്നതു്, ഹേ സ്വാമിൻ, കോസല നാഥകേ സാഥ = ദശരഥ രാജാവിൻെറ കൂടെ, ഗഇ = പൊയ്ക്കഴിഞ്ഞിരിക്കുന്നു, എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ ചരമംമൂലം, സബ ജഗ ബിസേഷ തേം = സർവ്വ ജഗത്തും വിശേഷിച്ച്, മിഥിലാ അവധ=മിഥിലയും അയോദ്ധ്യയും, അനാഥാ ഭയേഉ = അനാഥമായി ഭവിച്ചിരിക്കുന്നു.

ഹേ സ്വാമിൻ, അഥവാ ക്ഷേമം എന്നതു് ദശരഥ മഹാരാജാവു പോയതോടെ പൊയ്ക്കഴിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ സർവ്വ ജഗത്തും, വിശേഷിച്ച് മിഥിലയും അയോദ്ധ്യയും അനാഥമായി ഭവിച്ചിരിക്കുന്നു. (ആ സ്ഥിതിക്കു ക്ഷേമാന്വേഷണം നിരർത്ഥകമല്ലെ എന്നു സൂചന)

ചൗ:— കോസലപതി ഗതി സുനി ജനകൗരാ
ഭേ സബ ലോക സോകബസ ബൗരാ
ജേഹിം ദേഖേ തേഹി സമയ ബിദേഹൂ
നാമു സത്യ അസ ലാഗ ന കേഹൂ

കോസലപതി ഗതി സുനി = ദശരഥ രാജാവിൻെറ ഗതി കേട്ട്, ജനകൗരാ സബ ലോക = ജനകപുര വാസികളെല്ലാം,

സോകബസ ബൗരാ ഭേ = ശോകവിവശരും ഉന്മാദികളുമായി, തേഹി സമയ ജേഹി=ആ സമയത്തു് ആർ, ബിദേഹു ദേഖേ= വിദേഹനെ കാണുന്നവൎക്കു്, നാമു സത്യ അസ=ആ പേർ സത്യ മെന്നു, കേഹു ന ലാഗ = ആൎക്കും തോന്നുകയില്ല.

ദശരഥ രാജാവിനു സംഭവിച്ച ഗതി ജനകപുരി നിവാസി കളെയെല്ലാം ശോകവിവശരും ഉന്മാദികളുമാക്കിയിരിക്കുന്നു. ആ സമയത്തു വിദേഹനെ കാണുന്നവർ, അദ്ദേഹത്തിൻെറ വിദേ ഹനെന്ന പേർ സത്യമായി കരുതുകയില്ല.

രാനി കുചാലി സുനത നരപാലഹി
സൂഝ ന കഛു ജസ മനി ബിനു ബ്യാലഹി
ഭരത രാജ രഘുബര ബനബാസൂ
ഭാ മിഥിലേസഹി ഹൃദയ ഹരാംസൂ

രാനി കുചാലി സുനത = റാണിയുടെ കൊള്ളരുതായ്മകാം കേട്ടപ്പോാം, നരപാലഹി = രാജാവിനു്, മനി ബിനു ബ്യാ ലഹി ജസ = രത്നം നഷ്ടപ്പെട്ട സൎപ്പത്തിനു എപ്രകാരമോ അപ്ര കാരം, കഛു സൂഝ ന = അബോധാവസ്ഥ ഉണ്ടായി, ഭരത രാജ രഘുബര ബനബാസൂ = ഭരതനു രാജ്യവും രാമനു വനവാ സവും എന്നു കേട്ടു്, മിഥിലേസഹി ഹൃദയ = മിഥിലാധിപ നായ ജനകനു് ഹൃദയത്തിൽ, ഹരാംസൂ ഭാ = ദുഃഖമുണ്ടായി.

റാണിയുടെ കുടിലതയെക്കുറിച്ചു കേട്ടപ്പോാം ജനകമഹാ രാജാവിനു രത്നം നഷ്ടപ്പെട്ട സൎപ്പത്തിനു എപ്രകാരമോ അപ്രകാ രമൊരു അബോധാവസ്ഥ ഉണ്ടായി. ഭരതനു രാജ്യവും രാമനു വനവാസവും എന്നു കേട്ട മിഥിലാധിപൻ ദുഃഖിതനുമായി.

നൃപ ബൂഝേ ബുധ സചിവ സമാജൂ
കഹഹു ബിചാരി ഉചിത കാ ആജൂ
സമുഝി അബധ അസമംജസ ദോഊ
ചലിഅ കി രഹിഅ ന കഹ കഛു കോഊ

നൃപ ബുധ സചിവ സമാജു = ആ അവസരത്തിൽ ജനക മഹാരാജാവു പണ്ഡിതന്മാരേയും സചിവന്മാരേയും വരുത്തി, ആജ്ഞ കാ ഉചിത = ഇപ്പോൾ എന്താണ് ഉചിതം എന്നു, ബിചാരി കഹഹു ബൂഝേ = ആലോചിച്ചു പറയുക എന്നാവശ്യപ്പെട്ടു, അബധ സമൂഝി = അയോധ്യയിലെ സ്ഥിതി ആലോചിച്ച്, ദോഉ അസമംജസ = ഇരുകൂട്ടരും ഒന്നും തീരുമാനിക്കാനാവാത്ത സ്ഥിതിയിലായി, ചലിഅ കി രഹിഅ = പോകണമോ പോകാതിരിയ്ക്കണമോ എന്നു, കോഉ കഛു ന കഹാ = ആരും ഏതും പറയുകയുണ്ടായില്ല.

ആ അവസരത്തിൽ ജനകമഹാരാജാവു പണ്ഡിതന്മാരേയും മന്ത്രിമാരേയും വരുത്തി ഈ സന്ദർഭത്തിൽ എന്താണ് പ്രവർത്തിക്കേണ്ടതെന്നു ആലോചിച്ചു പറയുവാൻ ആജ്ഞാപിച്ചു. അവർ അയോദ്ധ്യയിലെ സ്ഥിതിയെപ്പററി ചർച്ചചെയ്തു എങ്കിലും ഒരു നിശ്ചയത്തിലെത്താൻ അവർക്കു കഴിഞ്ഞില്ല. അയോദ്ധ്യയിലേക്കു പോകുകയോ പോകാതിരിക്കുകയോ വേണ്ടതെന്നു അവരാരും ഒന്നും പറയുകയുണ്ടായില്ല.

നൃപഹി ധീര ധരി ഹൃദയ ബിചാരീ
പഠഏ അവധ ചതുര ചര ചാരീ
ബൂഝി ഭരത സതി ഭാഉ കുഭാഊ
ആയേഹു ബേഗി ന ഹോഇ ലഖാഊ

നൃപ ധീര ധരി = രാജാവു ധൈര്യമവലംബിച്ച്, ഹൃദയ ബിചാരീ = മനസ്സിൽ ആലോചിച്ചു, ചതുര ചാരീ ചര = ചതുരന്മാരായ നാലു ചാരന്മാരെ, അവധ പഠഏ = അയോധ്യയിലേക്കയച്ചു, ഭരത സതി ഭാഉ കുഭാഊ ബൂഝി = ഭരതന്റെ യഥാർത്ഥമോ അയഥാർത്ഥമോ ആയ ഭാവം അറിഞ്ഞു, ബേഗി ന ആയേഹു ലഖാഊ ന ഹോഇ = വേഗം മടങ്ങിവരണം. നിങ്ങളിൽനിന്നു ആർക്കും ഒരു സൂചനയും ലഭിക്കാൻ ഇടയാകരുത്.

ജനകമഹാരാജാവു ധൈര്യം അവലംബിച്ചു കാര്യങ്ങളാലോചിച്ചു് ആ അവസരത്തിൽ യോഗ്യന്മാരായ നാലു ദൂതന്മാരെ അയോദ്ധ്യയിലേക്കയച്ചു. അവരോടദ്ദേഹം ഇങ്ങനെ നിർദ്ദേശിക്കുകയും ചെയ്തു:—'നിങ്ങാം അയോദ്ധ്യയിൽച്ചെന്നു് ഭരതൻെറ യഥാർത്ഥമോ അഥവാ അയഥാർത്ഥമോ ആയ അന്തരംഗസ്ഥിതി ഗ്രഹിച്ചു മടങ്ങിവരണം. ആക്കും ഒരു സൂചനയും നൽകിപ്പോകരുതു്.

ദോ:- ഗഏു അവധചര ഭരത ഗതി
ബൂഝി ദേഖി കരതൂതി
ചലേ ചിത്രകൂടഹി ഭരതു
ചാര ചലേ തിരഹൂതി

ചര അവധ ഗഏു=ചാരന്മാർ അയോദ്ധ്യയിലേക്കു പോയി, ഭരതഗതി ബൂഝി ഭരതു=ഭരതൻെറ ഗതി ഗ്രഹിച്ചു് ഭരതൻ, ചിത്രകൂടഹി ചലേ കരതൂതി ദേഖി=ചിത്രകൂടത്തിലേക്കുപോയിരിക്കുന്നതായി കണ്ടു്, ചാര തിരഹൂതി ചലേ=ചാരന്മാർ മിഥിലയിലേക്കു മടങ്ങി.

ജനകമഹാരാജാവിൻെറ നിയോഗമനുസരിച്ചു ചാരന്മാർ അയോദ്ധ്യയിലേക്കു പോകുകയും ഭരതൻെറ മനോഭാവം ഗ്രഹിക്കുകയും ഭരതൻ ചിത്രകൂടത്തിലേക്കു പോയിരിക്കുന്നുവെന്നു കാണുകയും ചെയ്തു. അനന്തരം അവർ മിഥിലയിലേക്കു മടങ്ങി.

ചൗ:- ദൂതൻഹ ആഇ ഭരത കൈ കരനീ
ജനകസമാജ ജഥാമതി ബരനീ
സുനി ഗുര പരിജന സചിവ മഹീപതി
ഭേ സബ സോച സനേഹ ബികല അതി

ദൂതൻഹ ആഇ ജനക സമാജ=ദൂതന്മാർ മടങ്ങിവന്നു് ജനകസദസ്സിൽ, ഭരത കൈ കരനീ=ഭരതൻെറ പ്രവൃത്തികാം,

ജഥാമതി ബരനീ = അവരുടെ ബുദ്ധിക്കനുസൃതമായി വർണ്ണിച്ചു, സുനിഗുര പരിജന സചിവ = അതുകേട്ട് ഗുരുവും പരിജനങ്ങളും മന്ത്രിയും, മഹീപതി സബ സോച = രാജാവുമെല്ലാം ചിന്താകുലരാവുകയും, സനേഹ അതിബികല=സ്നേഹത്താൽ ഏറ്റവും വ്യാകുലരായി തീരുകയും ചെയ്തു.

ദൂതന്മാർ മടങ്ങിവന്നു ജനകസഭയിൽ ഭരതന്റെ പ്രവൃത്തികഠം അവരുടെ ബുദ്ധിക്കനുസൃതരായി വിവരിച്ചു അതുകേട്ടു ഗുരുവും പരിജനങ്ങളും മന്ത്രിയും രാജാവും ചിന്താകുലരായി; സ്നേഹം നിമിത്തം അവക്കു അതിയായ വ്യാകുലതയും ഉണ്ടായി.

ധരി ധീരജു കരി ഭരത ബഡാഈ
ലിഏ സുഭട സാഹനീ ബോലാഈ
ഘര പുര ദേസ രാഖീ രഖവാരേ
ഹയ ഗയ രഥ ബഹു ജാന സംവാരേ

ധീരജു ധരി ഭരത = അനന്തരം ധൈര്യം അവലംബിച്ച് ഭരതനെ, ബഡാഈ കരിസുഭട = ശ്ലാഘിച്ച് യോഗ്യന്മാരായ യോദ്ധാക്കളേയും, സാഹനീ ബോലാഈ = സേനാപതിയേയും വിളിപ്പിച്ച്, ഘര പുര ദേസ = കൊട്ടാരവും നഗരവും നാടും, രഖവാരേ രാഖീ = രക്ഷിക്കാൻ നിയോഗിച്ച്, ഹയ ഗയ രഥ ബഹു ജാന സംവാരേ = കുതിര, ആന, രഥം, പലതരം വാഹനങ്ങഠം എന്നിവ തയാറാക്കി.

ദുഘരീ.സാധി ചലേ തതകാലാ
കിഅ ബിശ്രാമു ന മഗ മഹിപാലാ
ഭോരഹിം ആജു നഹാഇ പ്രയാഗാ
ചലേ ജമുന ഉതരന സബു ലാഗാ

മഹിപാലാ ദുഘരീ സാധി = രാജാവ്, അനന്തരം ദ്വീഘടികാ മുഹൂൎത്തം സ്വീകരിച്ച്, തതകാലാ ചലേ=ഉടനെ പ്രയാ

 

ണമാരംഭിച്ചു, മഗ ന ബിശ്രാമു കിഞ = വഴിയ്ക്കൊരിടത്തും വിശ്രമിക്കുകയുണ്ടായില്ല, ആജു ഭോരഹിം പ്രയാഗാ നഹാഇ= ഇന്നു പ്രഭാതത്തിൽ അദ്ദേഹം പ്രയാഗയിൽ നീരാടി, ചലേ സബു ജമുന ഉതരന ലാഗാ = അവിടെനിന്നു പുറപ്പെട്ടു എല്ലാവരും യമുനാനദി തീരത്തെത്തി.

അനന്തരം ധൈര്യം അവലംബിച്ചു ഭരതനെ ശ്ലാഘിച്ചു ജനകൻ സമർത്ഥന്മാരായ യോദ്ധാക്കളേയും സേനാപതിയേയും വിളിപ്പിച്ചു കൊട്ടാരവും നഗരവും ദേശങ്ങളും രക്ഷിക്കാനേർപ്പാടു ചെയ്തു കുതിര, ആന, തേർ മററനേകം വാഹനങ്ങൾ എന്നിവ തയാറാക്കിച്ചു ദ്വി ഘടികാ മുഹൂർത്തത്തിൽ യാത്രയാരംഭിച്ചു. അദ്ദേഹം വഴിയ്ക്കൊരിടത്തും വിശ്രമിക്കാതെ യാത്ര തുടൎന്നു ഇന്നു കാലത്തു പ്രയാഗയിലെത്തി അവിടെ സ്നാനം ചെയ്യുകയും തുടൎന്നു യാത്ര ചെയ്തു യമുനാനദീ തീരത്തെത്തുകയും ചെയ്തിരിക്കുന്നു. [രാവും പകലും കൂടി 60 നാഴികയാണല്ലൊ. ഓരോ നാഴികക്കും 24 മിനിട്ടു്. ഈരണ്ടീരണ്ടു നാഴിക കൂടുമ്പോൾ ഒരു മുഹൂർത്തം. പെട്ടെന്നു പുറപ്പെടേണ്ടിവരുന്ന അവസരങ്ങളിൽ ദ്വി ഘടിക നോക്കി യാത്ര ചെയ്യാമെന്നൊരു വ്യവസ്ഥയുണ്ടു്.]

ഖബരി ലേന ഹമ പഠഏ നാഥാ
തിൻഹ കഹി അസ മഹി നായേഉ മാഥാ
സാഥ കിരാത ഛരസാതക ദീൻഹേം
മുനിബര തുരത ബിദാ ചര കീൻഹേം

നാഥ ഹമ ഖബരി ലേന = സ്വാമിൻ, ഞങ്ങളെ വൃത്താന്തമറിയിക്കാൻ, പഠഏ; തിൻഹ അസ കഹി = അയച്ചിരിക്കയാണു്. അവരിങ്ങനെ പറഞ്ഞു്, മഹി മാഥാ നായേഉ = ഭൂമിയിൽ ശിരസ്സു കുനിച്ചു, മുനിബര ഛരസാതക കിരാത = വസിഷ്ഠ മഹൎഷി ആറേഴു കിരാതന്മാരെ, സാഥ ദീൻഹേം ചര തുരത = കൂടെവിട്ടു ചാരന്മാർക്കു് വേഗത്തിൽ, ബിദാ കീൻഹേം = വിട നല്കി.

  

സ്വാമിൻ, ഈ വൃത്താന്തമറിയിക്കാൻ ഞങ്ങളെ രാജാവി ങ്ങോട്ടയച്ചിരിക്കയാണ്; ഇത്രയും പറഞ്ഞു അവർ ദണ്ഡനമ സ്കാരം ചെയ്തു. വസിഷ്ഠമഹർഷി, ആറേഴ കിരാതന്മാരെ വിളി ച്ച് കൂടെവിട്ട ചാരന്മാർക്ക് വേഗത്തിൽ വിട നൽകി.

ദോ:- സുനത ജനക ആഗവനു
സബു ഹരഷേഉ അവധ സമാജൂ
രഘുനംദനഹിം സകോചു ബഡ
സോച ബിബസ സുരരാജൂ

ജനക ആഗവനു സുനത = ജനകൻെറ ആഗമനത്തെക്കു റിച്ചു കേട്ടപ്പോൾ, സബ അവധ സമാജൂ = എല്ലാ അയോധ്യാ നിവാസികളും, ഹരഷേഉ രഘുനംദനഹിം = പ്രസന്നരായി. ശ്രീരാമനു, ബഡ സംകോചു = വലുതായ സങ്കോചമുണ്ടായി, സുരരാജൂ സോച ബിബസ = ഇന്ദ്രൻ ചിന്താവശഗനായി.

ജനകമഹാരാജാവു വന്നിട്ടുണ്ടെന്നു കേട്ടപ്പോൾ ചിത്രകൂട ത്തിൽ തങ്ങിയിട്ടുള്ള അയോധ്യാവാസികളെല്ലാം പ്രസന്നരായി. ശ്രീരാമനു വലുതായ സങ്കോചമുണ്ടായി. ഇന്ദ്രനാകട്ടേ, ചിന്താ കുലനായിത്തീന്നു. [ഇന്ദ്രനു ഭയം, ജനകമഹാരാജാവിൻെറ വര വാണ്. ഭരതനെപ്പററിയും ഇന്ദ്രനു വലിയ ഉൽകണ്ഠയുണ്ടായി രുന്നു അതു കഷ്ടിച്ചു ശമിക്കാൻ തുടങ്ങിയപ്പോഴാണ് ജനകാ ഗമനം. രാമനെ അയോധ്യക്കയച്ചേക്കുമോ എന്നതാണ് ഇന്ദ്ര ൻെറ ഭീതി.]

ചൗ:- ഗരൈ ഗലാനി കുടില കൈകേഈ
കാഹി കഹൈ കേഹി ദൂഷനു ദേഈ
അസ മന ആനി മുദിത നരനാരീ
ഭയേഉ ബഹോരി രഹബ ദിനചാരീ

കുടില കൈകേഈ = കുടിലയായ കൈകേയി, ഗലാനി ഗരൈ = ഗ്ലാനിയാൽ ദഹിച്ചുകൊണ്ടിരിക്കുന്നു, കാഹി കഹൈ = ആരോടു പറയട്ടെ, കേഹി ദൂഷന ദേഈ = ആരെ ദൂഷിക്കട്ടെ, നരനാരി ബഹോരി = പുരുഷന്മാരും സ്ത്രീകളും ഇനിയും, ചാരി ദിന രഹബ = നാലു ദിവസം വസിക്കാമല്ലൊ രാമനൊന്നിച്ച്, അസ മന ആനി = എന്നിപ്രകാരം മനസ്സിൽ കരുതി, മുദിത ഭയേഉ = ആഹ്ളാദ ഭരിതരായി ഭവിച്ചു.

കുടിലയായ കൈകേയി ഗ്ലാനിയാൽ ദഹിച്ചുകൊണ്ടിരിക്കുന്നു; ആരോടു പറയട്ടെ; ആരെ ദൂഷിക്കട്ടെ. പുരുഷന്മാക്കും സ്ത്രീകാക്കും ഇനിയും നാലു ദിവസം കൂടി ചിത്രകൂടത്തിൽ വസിക്കാമല്ലോ എന്ന വിചാരത്താൽ വലുതായ ആഹ്ളാദമുണ്ടായി.

ഏഹി പ്രകാര ഗത വാസര സോഊ
പ്രാത നഹാന ലാഗ സബ കോഊ
കരി മജ്ജന പൂജഹിം നരനാരീ
ഗനപതി ഗൗരി പുരാരി തമാരീ

ഏഹി പ്രകാര സോഊ വാസര ഗത = ഇപ്രകാരം അന്നത്തെ ദിവസവും കഴിഞ്ഞു, പ്രാത സബ കോഉ നഹാന ലാഗ = പ്രഭാതമായപ്പോാം എല്ലാവരും കുളിക്കാനാരംഭിച്ചു, നരനാരി മജ്ജന കരി = സ്ത്രീകളും പുരുഷന്മാരും കുളികഴിഞ്ഞു്, ഗനപതി ഗൗരി പുരാരി തമാരി പൂജഹിം = ഗണപതി, ഗൗരി, ശിവൻ, സൂര്യൻ എന്നിവരെ പൂജിച്ചു.

ഇങ്ങനെ അന്നത്തെ ദിവസം കഴിഞ്ഞു. പിറേറദിവസം പ്രഭാതത്തിൽ എല്ലാവരും കുളിക്കാൻ ആരംഭിച്ചു, കുളി കഴിഞ്ഞു സവ്വ സ്ത്രീപുരുഷന്മാരും ഗണപതിയേയും ഗൗരീദേവിയേയും മഹേശനേയും സൂര്യദേവനേയും പൂജിച്ചു.

രമാരമനപദ ബംദി ബഹോരീ
ബിനവഹി അഞ്ജുലി അംചല ജോരീ

രാജാ രാമ ജാനകീ രാനീ
ആനന്ദ അവധി അവധ രജധാനീ

ബഹോരി രമാരമന പദ ബംദി = അനന്തരം രമാവല്ല ഭൻെറ തൃപ്പാദങ്ങാം വന്ദിച്ച്, അഞ്ജലി അംബല ജോരീ = അഞ്ജലി ബന്ധിച്ച് വസ്ത്രം വിടർത്തിക്കാട്ടി ഇങ്ങനെ, ബീന വഹിം രാമ രാജാ = പ്രാർത്ഥിച്ചു:–രാമൻ രാജാവാകട്ടെ, ജാനകീ രാനീ = സീത, റാണിയുമാകട്ടെ, അവധ രജധാനീ = അയോദ്ധ്യാ രാജധാനി, ആനന്ദ അവധി = ആനന്ദത്തിൻെറ പരമ സീമയു മാകട്ടെ.

അനന്തരം അവരെല്ലാം വിഷ്ണുപാദങ്ങാം വന്ദിച്ച അഞ്ജലി ബന്ധം ചെയ്ത വസ്ത്രം വിടർത്തി കാട്ടി ഇങ്ങനെ പ്രാർത്ഥിച്ചു:— രാമൻ രാജാവാകട്ടെ; സീത റാണിയുമാകട്ടെ. അയോദ്ധ്യ ആനന്ദത്തിൻെറ പരമസീമയുമാകട്ടെ. (വസ്ത്രം വിടർത്തി പ്രാർത്ഥിക്കുക ഉത്തരേന്ത്യയിലെ ക്ഷേത്രങ്ങളിൽ ഒരു ചടങ്ങാണ്)

സുബസ ബസഉ ഫിരി സഹിത സമാജാ
ഭരതഹിം രാമു കരഹു ജുബരാജാ
ഏഹി സുഖസുധാ സീംചി സബ കാഹൂ
ദേവ ദേഹു ജഗ ജീവന ലാഹൂ

സമാജാ സഹിത ഫിരി സുബസ = എല്ലാവരോടുംകൂടി മടങ്ങിവന്ന് നല്ലപോലെ (സസുഖം), ബസഹു ഭരതഹി രാമു ജുവരാജാ = രാമൻ വസിക്കട്ടെ. ഭരതനെ രാമൻ യുവരാജാ വായി വാഴിക്കട്ടെ, കരഹു = ഹേ വിധേ, ദേവ ഏഹി സുഖ സുധാ = ഈ സുഖാമൃതംകൊണ്ട്. സബകാഹു സീംചി = എല്ലാവരേയും നനച്ച്, ജഗ ജീവന ലാഹു ദേഹു = ലോക ജീവിതം നിമിത്തമുള്ള നേട്ടം നേടാൻ അനുവദിക്കുക.

രാമൻ എല്ലാ ജനങ്ങളോടുംകൂടി അയോദ്ധ്യയിൽ മടങ്ങി യെത്തി സസുഖം ജീവിക്കട്ടെ. ഭരതനെ അദ്ദേഹം യുവരാജാ

വാക്കട്ടെ. സുഖാമൃതംകൊണ്ട് ഹേ വിധാതാവേ, സർവ്വ ജനങ്ങളേയും നനച്ച്, ലോകജീവിത ജന്യങ്ങളായ നേട്ടങ്ങൾ കരസ്ഥമാക്കാനനുവദിക്കുക.

ദോ:- ഗുര സമാജ ഭാഇൻഹ സഹിത
രാമരാജു പുര ഹോഉ
അഛരത രാമരാജാ അവധ
മരിഅ മാംഗ സബകോഉ

സബകോഉ മാംഗ = എല്ലാവരും ഇങ്ങനെ അർത്ഥിച്ചിരുന്നു: —, പുരഗുര സമാജ=നഗരത്തിൽ ഗുരുജനങ്ങളുടെ സംഘത്തിൽ, ഭാഇൻഹ സഹിത=സഹോദരന്മാരൊന്നിച്ച്, രാമരാജു ഹോഉ=രാമൻ രാജാവായി വാഴട്ടെ, രാജാ രാമ = രാജാവായ രാമൻ, അഛരത അവധ=ജീവിച്ചിരിക്കെ അയോദ്ധ്യയിൽ വെച്ച്, മരിഅ = ഞങ്ങൾക്ക മൃത്യു സംഭവിക്കുകയും ചെയ്യട്ടെ.

ഇതായിരുന്നു എല്ലാവരുടേയും പ്രാർത്ഥന:- ഗുരുജന സമാജത്തിൽ സഹോദരസമേതനായ രാമൻ അയോദ്ധ്യാ നഗരത്തിൽ രാജാവായി വാഴട്ടെ. അദ്ദേഹം രാജാവായിരിക്കുമ്പോൾ തന്നെ അയോദ്ധ്യയിൽവെച്ച ഞങ്ങൾക്ക മരിക്കാനും സംഗതി വരട്ടെ.

ചൗ:- സുനി സനേഹ മയ പുര ജനബാനീ
നിന്ദഹിം ജോഗ ബിരതി മുനിഗ്യാനീ
ഏഹി ബിധി നിത്യ കരമ കരി പുരജന
രാമഹിം കരഹിം പ്രനാമ പുലകിതതന

പുരജന സനേഹമയ ബാനീസുനീ = നാഗരികന്മാരുടെ സ്നേഹമയങ്ങളായ വാക്കുകൾ കേട്ടു്, ഗ്യാനീ മുനീജോഗ ബിരതി = ജ്ഞാനികളായ മുനിമാർ യോഗ വൈരാഗ്യങ്ങളെ

നിന്ദഹിം; ഏഹിബിധി = നിന്ദിച്ചുകൊണ്ടിരുന്നു. ഇപ്രകാരം, നിത്യ കരമകരി = നിത്യകർമ്മം ചെയ്ത്, പുലകിതന = പുളകിത ശരീരരായി, രാമഹിം പ്രനാമു കരഹിം = രാമനെ പ്രണമിച്ചു കൊണ്ടിരുന്നു.

നഗരവാസികളുടെ സ്നേഹമയങ്ങളായ വാക്കുകൾ കേട്ട് ജ്ഞാനികളായ മുനിമാർക്കുപോലും യോഗ വൈരാഗ്യങ്ങളിൽ വെറുപ്പുണ്ടായി. [രാമപ്രേമത്തിന്റെ മുമ്പിൽ യോഗവൈരാഗ്യങ്ങൾക്കു ഒരു സ്ഥാനവുമില്ലെന്നു അവർക്കു മനസ്സിലായി.] നഗരനിവാസികൾ ഇപ്രകാരം നിത്യകർമ്മങ്ങളനുഷ്ഠിക്കുകയും പുളകിതഗാത്രരായി ശ്രീരാമനെ പ്രണമിക്കുകയും ചെയ്തിരുന്നു.

ഊംച നീച മധ്യമ നര നാരീ
ലഹഹിം ദരസു നിജ നിജ അനുഹാരീ
സാവധാന സബഹീ സനമാനഹിം
സകല സരാഹത കൃപാനിധാനഹിം

ഊംച നീച മധ്യമ നരനാരീ = ഉത്തമന്മാരും, നീചരും മദ്ധ്യമരുമായ നരന്മാരും നാരിമാരും, നിജ നിജ അനുഹാരീ = അവരവരുടെ ഇച്ഛകൾ അനുസരിച്ച്, ദരസു ലഹഹിം = ശ്രീരാമനെ ദർശിച്ചുകൊണ്ടിരുന്നു, സാവധാന സബഹീ = ശ്രദ്ധാപൂർവ്വകം രാമൻ എല്ലാവരേയും, സനമാനഹിം, സകല = സമ്മാനിച്ചു. എല്ലാവരും, കൃപാനിധാനഹിം സരാഹത = കൃപാനിധിയായ രാമനെ ശ്ലാഘിച്ചു.

ഉത്തമാധമമദ്ധ്യമരായ എല്ലാ സ്ത്രീപുരുഷന്മാരും അവരവരുടെ ആഗ്രഹമനുസരിച്ചു രാമനെ ദർശിച്ചുകൊണ്ടിരുന്നു. ശ്രദ്ധാപൂർവ്വകം രാമൻ എല്ലാവരേയും സമാദരിച്ചു; അവർ രാമനെ ശ്ലാഘിക്കുകയും ചെയ്തു.

ലരികാഇഹി തേം രഘുവരബാനീ
പാലത നീതി പ്രീതീ പഹിചാനീ

  

സീല സംകോച സിന്ധു രഘുരാഊ
സുമുഖ സുലോചന സരല സുഭാഊ

ലരികാഇഹി തേം=ബാല്യം മുതൽക്കുതന്നെ; രഘുബര ബാനി പ്രീതിവഹിചാനീ = ശ്രീരാമനൊരു പ്രകൃതമുണ്ട്, അദ്ദേഹം പ്രീതിയെ ശരിയ്ക്കറിഞ്ഞു് അതിന്നനുസരണമായി, നീതി പാലത=നിതിപാലിക്കുന്നു എന്നതു്, രഘുരാഊ ശീല സംകോച=ശ്രീരാമൻ ശീലത്തിന്റെയും സങ്കോചത്തിന്റെയും സിന്ധുസുമുഖ=സമുദ്രമാണു്, അദ്ദേഹം സുമുഖനാണു്, സുലോചന സരല സുഭാഊ = സുലോചനനും സരളസ്വഭാവിയുമാണു്,

മററുള്ളവൎക്കു തന്നോടുള്ള പ്രീതി എപ്രകാരമുള്ളതെന്നു തിരിച്ചറിഞ്ഞു്, രാമൻ അവരോടു് അതിന്നനുസരിച്ച നീതി പ്രവൎത്തിക്കുന്നു എന്നതു രാമന്റെ ചെറുപ്പംമുതൽക്കേ ഉള്ള സ്വഭാവമാണു്. അദ്ദേഹം ശീലത്തിന്റെയും സങ്കോചത്തിന്റെയും ഒരു സമുദ്രമാണു്. അദ്ദേഹം സുമുഖനും സുലോചനനും സരള സ്വഭാവത്തോടു കൂടിയവനുമാണു്

കഹത രാമഗുനഗന അനുരാഗേ
സബ നിജ ഭാഗ സരാഹന ലാഗേ
ഹമ സമ പുന്യ പുംജ ജഗ ഥോരേം
ജിൻഹഹിം രാമ ജാനത കരി മോരേം

സബ രാമഗുനഗന കഹത=എല്ലാവരും രാമന്റെ ഗുണഗണങ്ങൾ വൎണ്ണിച്ച വൎണ്ണിച്ചു്. അനുരാഗേ നിജഭാഗ=പ്രേമനിമഗ്നരായി സ്വഭാഗ്യത്തെ, സരാഹന ലാഗേ ഹമ സമ= പ്രശംസിക്കാൻ തുടങ്ങി. ഞങ്ങൾക്കു തുല്യം, പുണ്യപുംജ ജഗ ഥോരേം=പുണ്യാത്മക്കളായിട്ടുള്ളവർ ലോകത്തിൽ ദുൎല്ലഭമാണു്. എന്തുകൊണ്ടെന്നാൽ, ജിൻഹഹിം കരി രാമ=യാതൊരു നമ്മളെ രാമൻ, മോരേ ജാനത=അദ്ദേഹത്തിന്റെ ആത്മജനങ്ങളായി പരിഗണിക്കുന്നു.

എല്ലാവരും രാമന്റെ ഗുണഗണങ്ങൾ വർണ്ണിച്ചു വർണ്ണിച്ച് പ്രേമത്തിൽ മുഴുകി സ്വഭാഗധേയത്തെ പ്രശംസിക്കാൻ തുടങ്ങി. ഞങ്ങളെപ്പോലെ സുകൃതികളായിട്ടുള്ളവർ ലോകത്തിൽ ദുർല്ലഭമാണ് എന്തുകൊണ്ടെന്നാൽ ഞങ്ങളെ രാമൻ അദ്ദേഹത്തിന്റെ ആത്മജനങ്ങളായിട്ടാണ് പരിഗണിച്ചിരിക്കുന്നത്. (വാസ്തവത്തിൽ ഈയൊരവസ്ഥ എല്ലാംകൊണ്ടും പ്രീതിജനകമാണല്ലോ.)

ദോ:- പ്രേമമഗന തേഹി സമയ സബ
സുനി ആവത മിഥിലേസു
സഹിത സഭാ സംഭ്രമ ഉഠേഉ
രബികുല കമല ദിനേസു

പ്രേമമഗന സബ = പ്രേമമഗ്നരായി എല്ലാവരും, തേഹി സമയ മിഥിലേസു = ആ സന്ദർഭത്തിൽ ജനകമഹാരാജാവിന്റെ, ആവത സുനി = വരവിനെപ്പററി കേട്ട്, രബികുല കമല ദിനേസു = സൂര്യകുലമാകുന്ന കമലങ്ങൾക്ക സൂര്യനായ രാമൻ, സഹിത സഭാ സംഭ്രമ = സദസ്യരൊന്നിച്ച് പരിഭ്രാന്തിയോടെ, ഉഠേഉ = എഴുന്നേററു.

പ്രേമമഗ്നരായി അവരെല്ലാം. ആ ആവസരത്തിൽ ജനകമഹാരാജാവിന്റെ ആഗമനത്തെപ്പററി കേട്ട്, സൂര്യവംശത്തെ പോഷിപ്പിക്കുന്ന രാമൻ സദസ്യരൊന്നിച്ചു പരിഭ്രാന്തനായി എഴുന്നേററു.

ചൗ:- ഭാഇ സചിവ ഗുര പുരജന സാഥാ
ആഗേ ഗവനു കീൻഹ രഘുനാഥാ
ഗിരിബരു ദീഖ ജനകപതി ജബഹീം
കരി പ്രനാമു രഥ ത്യാഗേഉ തബഹീം

ഭാഇ സചിവ ഗുര പുരജന സാഥാ = സഹോദരന്മാർ, മന്ത്രി, ഗുരു, പൗരന്മാർ എന്നിവരേയും കൂട്ടി, രഘുനാഥാ ആഗേ

ഗവന്ത കീൻഹ = രാമൻ മുമ്പേ പുറപ്പെട്ടു, ജനകപതി ജബ ഹീം = ജനകരാജാവു എപ്പോഠം, ഗിരിബരു ദീഖ തബഹിം = ചിത്രകൂട ഗിരി കണ്ടുവോ അപ്പോഠംത്തന്നെ, പ്രനാമ കരി രഥ ത്യാഗേഉ = പ്രണാമം ചെയ്തു് രഥത്തിൽ നിന്നിറങ്ങി.

സഹോദരന്മാർ, മന്ത്രി, ഗുരു, പൗരന്മാർ എന്നിവരേയും കൂട്ടി രാമൻ മുമ്പേ പുറപ്പെട്ടു ജനകരാജാവു ചിത്രകൂട ഗിരി കണ്ട ഉടനെ ഗിരിയെ നമസ്കരിക്കുകയും തേരിൽനിന്നിറങ്ങുകയും ചെയ്തു.

രാമദരസ ലാലസാ ഉഛാഹു
പഥ ശ്രമ ലേസ കലേസു ന കാഹു
മന തഹം ജഹം രഘുബര ബൈദേഹീ
ബിനു മന തന ദുഖ സുഖ സുധി കേഹീ

രാമദരസ ലാലസാ = ശ്രീരാമനെ ദർശിക്കാനുള്ള അത്യാഗ്രഹത്താലും, ഉഛാഹു കാഹു പഥ = ഉത്സാഹത്താലും ആക്കം വഴിനടപ്പുകൊണ്ടു്, ശ്രമ കലേസു ലേസ ന = ശ്രമമോ ക്ലേശമോ ലേശമെങ്കിലും ഉണ്ടായില്ല എന്തുകൊണ്ടെന്നാൽ, ജഹം രഘുബര ബൈദേഹീ തഹം മന = എവിടെ രാമനും സീതയും ഉണ്ടോ അവിടെയായിരുന്നു അവരുടെ മനസ്സ് ആ സ്ഥിതിയ്ക്കു്, ബിനു മന തന ദുഖ സുഖ = മനഃസാന്നിധ്യത്തിന്റെ അഭാവത്തിൽ ശരീരത്തിന്റെ ദുഃഖ സുഖങ്ങളുടെ, സുധി കേഹീ = ബോധം എങ്ങനെ സംഭവിക്കാൻ?

ശ്രീരാമനെ കാണാനുള്ള അത്യാഗ്രഹത്താലും ഔത്സുക്യത്താലും മാർഗ്ഗശ്രമമോ ക്ലേശമോ ലേശമെങ്കിലും ആക്കം തോന്നുകയുണ്ടായില്ല. എന്തുകൊണ്ടെന്നാൽ അവരുടെ മനസ്സു സീതാരാമ സന്നിധിയിലായിരുന്നു. മനസ്സിന്റെ ഈ അസാന്നിധ്യത്തിൽ ശാരീരിക സുഖ ദുഃഖങ്ങളുടെ അനുഭൂതി എങ്ങനെയാണുണ്ടാവുക?

ആവത ജനകു ചലേ ഏഹി ഭാംതീ
സഹിത സമാജ പ്രേമ മതി ഭാംതീ
ആഏ നികട ദേഖി അനുരാഗേ
സാദര മിലന പരസപര ലാഗേ

ഏഹി ഭാംതീ ജനക = ഇപ്രകാരം ജനകൻ, സഹിത സമാജ ചലേ = പരിവാര സമേതനായി യാത്രചെയ്തു. പ്രേമ മതി ഭാംതീ ഭാംതീ = പ്രേമം നിമിത്തം ജനകൻെറ ബുദ്ധി ശരിയായിരുന്നില്ല, നികട ആഏ = ജനകരാജാവു സമീപം എത്തിയപ്പോാം, പരസപര ദേഖി അനുരാഗേ=ജനങ്ങാം അന്യോന്യം കണ്ടു് സ്നേഹത്താൽ, സാദര മിലന ലാഗേ = ആദരപൂൎവ്വം സമ്മേളിക്കാൻ തുടങ്ങി.

ഇപ്രകാരം ജനകൻ പരിവാരസമേതം യാത്രചെയ്തു. സ്നേഹാധികൃത്താൽ ജനകൻെറ ബുദ്ധി ശരിയായിരുന്നില്ല. ജനകരാജാവും പരിവാരങ്ങളും സമീപമെത്തിയപ്പോാം അയോദ്ധ്യയിലെ ജനങ്ങാം അന്യോന്യം കണ്ടു സ്നേഹത്താൽ ആദരപൂൎവ്വം സമ്മേളിക്കാൻ തുടങ്ങി.

ലഗേ ജനക മുനിജന പദ ബംദന
രിഷിൻഹ പ്രനാമു കീൻഹ രഘുനംദന
ഭാഇൻഹ സഹിത രാമ മിലി രാജഹിം
ചലേ ലേവാഇ സമേത സമാജഹിം

ജനക മുനിജനപദബംദനലഗേ = ജനകൻ മുനിജനങ്ങളുടെ ചരണങ്ങാം വന്ദിച്ചു, രഘുനംദന രിഷിൻഹ പ്രനാമു കീൻഹ=രാമനും ഋഷിമാരെ പ്രണമിച്ചു, ഭാഇൻഹ സഹിത രാമ=സഹോദരസമേതനായ ശ്രീരാമൻ, രാജഹിം സമാജഹിം= ജനകനെ പരിവാര സമേതം, ലേവാഇ ചലേ = കൂട്ടിക്കൊണ്ടു പോയി.

ജനകൻ മുനിമാരുടെ ചരണങ്ങഠം വന്ദിച്ചു. ശ്രീരാമനും ഋഷിമാരെ പ്രണമിച്ചു. സഹോദരന്മാരോടുകൂടിയ രാമൻ ജനകമഹാരാജാവിനെ പരിവാരസഹിതം എതിരേററു കൂട്ടിക്കൊണ്ടു പോയി

ദോ:- ആശ്രമ സാഗര സാംത രസ
പൂരന പാവന പാഥ
സേന മനഹും കരുനാ സരിത
ലിഏ ജാഹിം രഘുനാഥ

സാംതരസ പാവന പാഥ പൂരന = ശാന്തരസമാകുന്ന പാവന ജലത്താൽ പൂർണ്ണമാണ്, ആശ്രമ സാഗര = ആശ്രമ സാഗരം. സേന = ജനകനേയും പരിവാരങ്ങളേയും കൂട്ടിക്കൊണ്ടുവരുന്ന, രഘുനാഥ മനഹും കരുനാ സരിത ലിഏ ജാഹിം = ശ്രീരാമൻ കരുണയാകുന്ന നദിയെ ആശ്രമ സമുദ്രവുമായി സമ്മേളിക്കാൻ കൂട്ടിക്കൊണ്ടു വരികയാണോ എന്നുതോന്നും.

ശാന്തരസമാകുന്ന പവിത്രജലത്താൽ നിറഞ്ഞതാണ് രാമൻെറ ആശ്രമമാകുന്ന സാഗരം. ആ സാഗരത്തിലേക്ക രാമൻ കരുണാസരിത്തിനെ സംഗമിപ്പിക്കാൻ കൂട്ടിക്കൊണ്ടു വരികയാണോ എന്നുതോന്നും, ജനകമഹാരാജാവിനേയും പരിവാരങ്ങളേയുംഎതിരേററു കൂട്ടിക്കൊണ്ടു വരുന്നതുകണ്ടാൽ.

ചൗ:- ബോരതിഗ്യാന ബിരാഗ കരാരേ
ബചന സസോക മിലത നദ നാരേ
സോച ഉസാസ സമീര തരംഗാ
ധീരജ തട തരുബര കര ഭംഗാ

ഗ്യാനബിരാഗ 'കരാരേ = ജ്ഞാനം വൈരാഗ്യം എന്നീ ഇരുകരകളേയും, ബോരതി = മുക്കിക്കൊണ്ടു ആ കരുണാനദി

പ്രവഹിക്കുന്നു, സസോക ബചന=ശോക നിർഭരവാക്കുകളാകുന്ന, നദനാരേ മിലത=നദങ്ങളും നദികളും (ഈ ആശ്രമ സാഗരത്തിൽ,) വന്നുചേരുവാൻ പോവുന്നു ജനങ്ങളുടെ, സോച ഉസാസ=ശോകോച്ഛ്വാസങ്ങളാണ്, സമീര തരംഗാ=ആശ്രമ സാഗരത്തിൽ കാററിനാൽ ഉണ്ടാകുന്ന തരംഗങ്ങൾ, അവ, ധീരജ തട ബര തരു കര=ധൈര്യമാകുന്ന തടത്തിലെ ശ്രേഷ്ഠ വൃക്ഷങ്ങളെ, ഭംഗാ=ഉലച്ചുകൊണ്ടിരിക്കുന്നു.

രാമാശ്രമമാകുന്ന സാഗരത്തിൽ പതിക്കാനെത്തുന്ന ശോകപൂർണ്ണമായ നദിയുടെ ഇരുകരകളാണ് ജ്ഞാനവും വൈരാഗ്യവും. ശോകനിർഭര വചസ്സുകളാണ് ഇതിൽ വന്നുചേരുന്ന നദങ്ങളും നദികളും. ജനങ്ങളുടെ സന്താപജന്യങ്ങളായ നെടുവീർപ്പുകളാണ് ഈ ആശ്രമ സമുദ്രത്തിലെ തിരകൾ. ആ തിരകളാകട്ടെ, ധൈര്യമാകുന്ന സാഗര തടത്തിലെ വൃക്ഷങ്ങളെ ഉലച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ബിഷമ ബിഷാദ തോരാവതി ധാരാ
ഭയഭ്രമ ഭംവര അവർത്ത അപാരാ
കേവട ബുധ ബിദ്യാ ബഡി നാവാ
സകഹിം ന ഖേഇ ഏക നഹിം ആവാ

ബിഷ ബിഷാദ തോരാവതി ധാരാ=വിഷമ വിഷാദമാണ് തീവ്ര പ്രവാഹം, ഭയ ഭ്രമ ഭംവര അപാര അവർത്ത=ഭയവും ഭ്രമവും ഇതിലെ അന്തഃപ്രവാഹവും അററമില്ലാത്ത ചുഴികളുമാണ്, ബുധ കേവട ബിദ്യാ ബഡീ നാവ = പണ്ഡിതന്മാർ കൈവർത്തന്മാർ; വിദ്യ വലിയ തോണി, സകഹിം ന=നദീതരണം ചെയ്യാൻ സാധിക്കുന്നില്ല, ഏക ഖേഇ നഹിം ആവാ= ഒരാൾക്കും തോണി തുഴയാൻ സാധ്യമാകുന്നില്ല.

അസഹ്യ ദുഃഖമാണ്, ഈ കരുണാനദിയുടെ ശക്തിയേറിയ പ്രവാഹം. ഭയവും ഭ്രമവും ഇതിലെ അന്തഃപ്രവാഹവും

അററമില്ലാത്ത ചുഴികളുമാകുന്നു പണ്ഡിതന്മാരാണ് നാവിക ന്മാർ. വിദ്യയാണ് ക്ലറാൻ തോണി. എന്നാലും കര പററാ നാവുകയില്ല കാരണം തോണി തുഴയാൻ ആക്കും സാധ്യമാക ന്നില്ല എന്നതുതന്നെ

ബന ചര കോല കിരാത ബിചാരേ
ഥകേ ബിലോകി പഥിക ഹിയ ഹാരേ
ആശ്രമ ഉദധി മിലീ ജബ ജാഇ
മനഹും ഉഠേഉ അംബുധി അകുലാഈ

ബനചര കോല കിരാത = വനചരന്മാരായ കോലന്മാരും കിരാതന്മാരുമാണ്, പഥിക; ബിലോകി = വഴിപോക്കർ; നദി കണ്ടിട്ട്, ഥകേ ഹിയഹാരേ=ക്ഷീണിച്ച് മനസ്സിൽ പരാ ജയബോധവും ഉണ്ടായി, ജബ ജാഇ ആശ്രമ ഉദധി = എപ്പോറം ഈ നദി ചെന്നു് ആശ്രമ സമുദ്രവുമായി, മിലീ അംബുധി = സമ്മേളിച്ച് സമുദ്രവും, മനഹും അകുലാഈ ഉഠേഉ = അസ്വസ്ഥമായി ഭവിച്ചുവോ എന്നു തോന്നും.

വനചരന്മാരായ കോലന്മാരും കിരാതന്മാരുമാണ് വഴി യാത്രക്കാർ. അവർ ആ നദി കണ്ടിട്ടു ക്ഷീണിച്ചവരായി ഭവി ച്ചു. അവരുടെ മനസ്സിൽ പരാജയ ബോധവും ഉണ്ടായി. എപ്പോറം ഈ നദി ചെന്നു രാമാശ്രമ സമുദ്രവുമായി കലൻവോ അപ്പോറം ആ സമുദ്രവും അസ്വസ്ഥമായിത്തീൻവെന്നു തോന്നും. [ചുരുക്കം ഇതാണ്.— രാമൻ ചിത്രകൂടാശ്രമത്തിൽ എല്ലാ ത്യാ ഗവും അനുഷ്ഠിച്ചു ശാന്തിപൂർവ്വകം വസിച്ചിരുന്നു. രാമനെ സന്ദർശിക്കുന്നതിൽ ജനകമഹാരാജാവിനും പരിവാരങ്ങറക്കും ദുസ്സഹ ദുഃഖമാണുള്ളതു്. അവരുടെ ദുഃഖം കണ്ടു ജ്ഞാനികറ ക്കും വിരക്തന്മാക്കും ആത്മവിസ്മൃതി സംഭവിച്ചു. അവരെല്ലാം ശോകനിമഗ്നരായി ഭവിച്ചു വഴിക്കുവെച്ചു യാത്രക്കാർ ശോക പൂണ്ണങ്ങളായ വാക്കുകറ പലതും പറയുകയുണ്ടായി. അവക്ക

ഭയവും ഭ്രമവും വിഷാദവുമുണ്ടായി. അവരുടെ കൂട്ടത്തിൽ മഹാ ജ്ഞാനികളായി പലരുമുണ്ടായിരുന്നു. അവരുടെ ജ്ഞാനം കൊണ്ടു ആദരയും ദുഃഖത്തിൽനിന്നു മോചിപ്പിക്കാൻ അവക്കു കഴിഞ്ഞില്ല. കോലന്മാരും കിരാതന്മാരും കൂടി അവരുടെ ദുഃഖം കണ്ടു പരിഭ്രാന്തരായിത്തീൻ. അവരെ സമാശ്വസിപ്പിക്കാൻ ആക്കും കഴിഞ്ഞില്ല. ദുഃഖിതരായ ജനങ്ങൾ രാമൻെറ ആശ്രമത്തിലെത്തിയപ്പോൾ അവിടെയും ശാന്തി ഇല്ലാത്തതായി അവക്കു തോന്നി. മാത്രമല്ല ആശ്രമവും വ്യഥയിൽ നിമഗ്നമായി കാണപ്പെട്ടു.]

സോക ബികല ദോഉ രാജസമാജാ
രഹാ ന ഗ്യാന ന ധീരജ്ജ ലാജാ
ഭൂപ രൂപഗുന സീല സരാഹീ
രോവഹിം സോക സിന്ധു അവഗാഹീ

ദോഉ രാജ സമാജ = രണ്ടു രാജ സമാജവും, സോക ബികല; ഗ്യാന=ശോക വ്യാകുലങ്ങളായി; ജ്ഞാനവും, ധീരജ്ജ ന രഹാ = ധൈര്യവും അകന്നു, ലാജാ (ന) = ലജ്ജയും ഇല്ലാതായി, ഭൂപ രൂപ ഗുന സീല = രാജാവിൻെറ സൗന്ദര്യവും സൗശീല്യവും ഗുണങ്ങളും, സരാഹീ സോകസിന്ധു = ശ്ലാഘിച്ചു. ദുഃഖ സമുദ്രത്തിൽ, അവഗാഹീ രോവഹിം = മുഴുകി കരയുകയും ചെയ്തിരുന്നു.

രണ്ടു രാജ സമാജങ്ങളും ശോക വ്യാകുലങ്ങളായി. ജ്ഞാനവും ധൈര്യവും ലജ്ജയും ദുഃഖിതരെ വിട്ടകന്നു. ദശരഥ രാജാവിൻെറ സൗന്ദര്യവും സൗശീല്യവും സദ്ഗുണങ്ങളും ജനങ്ങൾ പുകഴ്ത്തി. ദുഃഖസാഗരത്തിൽ മുഴുകി അവർ കരയുകയും ചെയ്തിരുന്നു.

ഛം:- അവഗാഹി സോകസമുദ്ര സോചഹിം
നാരി നര ബ്യാകുല മഹാ

  

ദൈ ദോഷ സകല സരോഷ ബോലഹിം
ബാമ ബിധി കീൻഹോ കഹാ
സുര സിദ്ധ താപസ ജോഗിജന മുനി
ദേഖി ദസാ ബിദേഹകീ
തുലസീ ന സമരഥു കോഉ ജോ
തരി സകൈ സരിത സനേഹകീ

നാരിനര മഹാ ബ്യാകുല = സ്ത്രീകളും പുരുഷന്മാരും ഏററവും വ്യാകുലരായി, സോക സമുദ്ര അവഗാഹി സോചഹിം= ദുഃഖസാഗരത്തിൽ മുഴുകി ചിന്തിച്ചുകൊണ്ടിരിക്കുന്നു, സകല ദോഷ ദൈ സരോഷ = സർവ്വദോഷങ്ങളും ആരോപിച്ചു കോപപൂർവ്വം, ബോലഹിം = ഇങ്ങനെ പറയുകയും ചെയ്തു:— ബാമ ബിധി കാഹ കീൻഹോ = പ്രതികൂലമായ വിധി എന്താണീക്കാണിച്ചതു്? സുര സിദ്ധ താപസ = ദേവന്മാരും, സിദ്ധന്മാരും താപസന്മാരും, ജോഗിജന മുനി ബിദേഹ കീ = യോഗിയളും മുനിമാരും ജനകൻെറ, ദസാ ദേഖി ജോ സനേഹ സരിത കീ= സ്ഥിതികണ്ടു യാതൊരു സ്നേഹസരിത്തിനെ, തരി സകൈ കോഉ ന സമരഥ = തരണം ചെയ്യാൻ അവർ ആരും സമർത്ഥരായില്ല എന്നു്, തുളസീ = തുളസീദാസൻ പറയുന്നു.

സ്ത്രീകളും പുരുഷന്മാരും ഏററവും വ്യാകുലരായി ദുഃഖസാഗരത്തിൽ മുഴുകി ചിന്തിച്ചുകൊണ്ടിരുന്നു. അവർ വിധിയിൽ സർവ്വദോഷങ്ങളും ആരോപിച്ചു ഇങ്ങനെ ജല്പിച്ചു:— പ്രതികൂലനായ വിധി എന്താണീക്കാണിച്ചതു്? ദേവന്മാരും സിദ്ധന്മാരും മുനിമാരും യോഗികളും സ്നേഹസരിത്തിനെ തരണം ചെയ്യാൻ കഴിവുള്ളവരാണെങ്കിലും അവക്കൊക്കും ജനകൻെറ അപ്പോഴത്തെ സ്ഥിതി കാണാൻ കരുത്തുണ്ടായില്ല.

സോ:– കിഎ അമിത ഉപദേസ ജഹം
തഹം ലോഗൻഹ മുനി ബരൻഹ

ധിരജ്ഞ ധരിഅ നരേസ
കഹേഉ ബസിഷ്ഠ ബിദേഹസന

മുനി ബരൻഹ ജഹം തഹം = മഹർഷിമാർ അങ്ങുമിങ്ങുമുള്ള, ലോഗൻഹ അമിത ഉപദേസേ = ജനങ്ങൾക്ക് നിരവധി ഉപദേശങ്ങൾ, കിഹ്ഏ; ബസിഷ്ഠ ബിദേഹ സന = നൽകി. വസിഷ്ഠമഹർഷി ജനകനോട്, കഹേഉ നരേസ ധിരജ്ഞ ധരിഅ = ഇങ്ങനെ പറഞ്ഞു:—ഹേ രാജാവേ, ധൈര്യമവലംബിക്കുക

ചൗ:— ജാസു ഗ്യാന രബി ഭവനിസി നാസാ
ബചന കിരന മുനി കമല ബികാസാ
തേഹി കി മോഹ മമതാ നിഅരാഈ
യഹ സിയരാമ സനേഹ ബഡാഈ

ജാസു ഗ്യാന രബി = ആരുടെ ജ്ഞാനമാകുന്ന സൂര്യൻ, ഭവനിസി നാസാ = സംസാര നിശ നശിപ്പിക്കുന്നുവോ, ബചന കിരന = ആരുടെ വാക്കുകളാകുന്ന രശ്മികൾകൊണ്ട്, മുനി കമല ബികാസാ = മുനിമാരാകുന്ന കമലങ്ങൾ വികസിക്കുന്നുവോ, തേഹികി മോഹ മമതാ നിഅരാഈ = അദ്ദേഹത്തെ മോഹവും മമതയും എങ്ങനെ സമീപിക്കും? യഹ സിയ രാമ സനേഹ ബഡാഈ = എന്നാൽ ഇതു് സീതാരാമന്മാരോടുള്ള സ്നേഹത്തിൻെറ മാഹാത്മ്യമാണ്.

വസിഷ്ഠമഹർഷി ജനകനോടിങ്ങനെ ഉപദേശിച്ചു, ഹേ മിഥിലാധിപ, ധൈര്യം അവലംബിക്കൂ. ആരുടെ ജ്ഞാനസൂര്യൻ പ്രാപഞ്ചിക നിശ നശിപ്പിക്കുന്നു, ആരുടെ വാഗ്രശ്മികൾ മുനികമലങ്ങളെ വികസിപ്പിക്കുന്നു, ആ അങ്ങയെ മോഹവും മമതയും എങ്ങനെ സമീപിക്കും? ഇന്നു അങ്ങയിൽ കാണുന്ന ഈ സ്ഥിതിവിശേഷം സീതയോടും രാമനോടും അങ്ങയ്ക്കുള്ള സ്നേഹത്തിൻെറ മഹത്വമൊന്നു മാത്രമാണ്.

ബിഷയീ സാധക സിദ്ധ സയാനേ
ത്രിബിധ ജീവ ജഗ ബേദ ബഖാനേ
രാമ സനേഹ സരസ മന ജാസൂ
സാധു സഭാ ബഡ ആദര താസൂ

ബേദ ബഖാനേ ജഗ = വേദങ്ങരം ഉദ്ഘോഷിക്കുന്നുണ്ട്, ലോകത്തിൽ, ത്രിബിധ ജീവ = മൂന്നുവിധത്തിലുള്ള ജീവികളുണ്ടെന്നു", ബിഷയീ സാധക സയാനേ സിദ്ധ=വിഷയികരം; മുമുക്ഷുക്കരം, ജീവന്മുക്തന്മാരെന്നിങ്ങനെ, ജാസൂ മന രാമ സനേഹ സരസ=ഇവരിൽ ആരുടെ മനസ്സ് രാമസ്നേഹംകൊണ്ടു സരസമോ, താസൂ സാധു സഭാ ബഡ ആദര=അവക്ക സജ്ജന സഭയിൽ വലുതായ ആദരവു സിദ്ധിക്കുന്നു.

വിഷയികരം, മുമുക്ഷുക്കരം, ജീവന്മുക്തന്മാർ എന്നിങ്ങനെ മൂന്നു വിധം മനുഷ്യജീവികളുണ്ട് ലോകത്തിലെന്നു് വേദങ്ങരം ഉദ്ഘോഷിക്കുന്നു. ഇവരിൽ ആരുടെ മനസ്സു രാമസ്നേഹം കൊണ്ടു് സരസമോ അവക്ക് സത്തുക്കളുടെ കൂട്ടത്തിൽ വലുതായ ആദരവു സിദ്ധിക്കുന്നു.

സോഹ ന രാമ പേമ ബിനു ഗ്യാനൂ
കരനധാര ബിനു ജിമി ജലജാനൂ
മുനി ബഹു ബിധി ബിദേഹ സമുഝാഏ
രാമഘാട സബലോഗ നഹാഏ

കരനധാര ബിനു = നാവികനില്ലാത്ത, ജലജാനൂ ജിമി= തോണി എപ്രകാരമോ അപ്രകാരം, രാമ പേമ ബിനു ഗ്യാനൂ ന സോഹ = രാമ പ്രേമം കൂടാതെ ജ്ഞാനവും ശോഭിക്കുന്നില്ല. മുനി ബഹു ബിധി ബിദേഹ സമുഝാഏ = മുനി പല പ്രകാരത്തിലും ജനകനെ സമാശ്വസിപ്പിച്ചു, സബ ലോഗ രാമഘാട നഹാഏ=എല്ലാവരും രാമഘട്ടത്തിൽ സ്നാനംചെയ്തു.

രാമപ്രേമം കൂടാതെയുള്ള ജ്ഞാനം നാവികനില്ലാത്ത തോണി പോലെയാണ്". വസിഷ്ഠമഹർഷി പലതരത്തിലും ജനകനെ സമാശ്വസിപ്പിച്ചു ജനങ്ങളെല്ലാം രാമഘട്ടത്തിൽ സ്നാനം ചെയ്തു.

സകല സോക സങ്കല നരനാരീ
സോ ബാസരു ബീതേഉ ബിനു ബാരീ
പസു ഖഗ മൃഗൻഹ ന കീൻഹ അഹാരൂ
പ്രിയ പരിജന കര കവന ബിചാരൂ

സകല നരനാരീ സോക സങ്കല = സകല സ്ത്രീകളും പുരുഷന്മാരും ശോകസങ്കലരായിരുന്നു. ബിനു ബാരീ സോ ബാസരു=അതിനാൽ വെള്ളം പോലും കുടിക്കാതെ ആ ദിവസം, ബീതേഉ; പസു ഖഗ മൃഗൻഹ = കഴിച്ചുകൂട്ടി മൃഗങ്ങളും പക്ഷികളും മറ്റുകളും, അഹാരൂ ന കീൻഹ = ആഹാരം കഴിച്ചില്ല, പ്രിയ പരിജന കര = പ്രിയപ്പെട്ട പരിജനങ്ങളുടെ സ്ഥിതി, കവന ബിചാരൂ = എങ്ങനെ ചിന്തിക്കുന്നു!

വ്യഥിതരായിരുന്നു ജനങ്ങളെല്ലാം. അതിനാൽ അന്നു അവർ ജലപാനം പോലും ചെയ്തില്ല പക്ഷി മൃഗാദി ജന്തുക്കളും അന്നു ആഹാരം കൂടാതെ കഴിച്ചുകൂട്ടി പ്രിയപ്പെട്ട പരിജനങ്ങളുടെ കഥ പിന്നെ പറയാനുമില്ലല്ലോ

ദോ:- ദോഉ സമാജ നിമിരാജ
രഘുരാജ നഹാനേ പ്രാത
ബൈഠേ സബ ബട ബിടപതര
മന മലീന കൃസഗാത

നിമി രാജ രഘുരാജ ദോഉ സമാജ = ജനകന്റേയും ശ്രീരാമന്റേയും രണ്ടു സംഘവും, പ്രാത നഹാനേ=പ്രഭാത സ്നാനം ചെയ്തു, സബ ബട ബിടപതര ബൈഠേ = എല്ലാവരും വട

  

വൃക്ഷമൂലത്തിൽ ഇരുന്നു, മന മലീന ഗാത കൃസ = അവരുടെ മനസ്സു മലിനവും ശരീരം കൃശവുമായിരുന്നു.

ജനകമഹാരാജാവിൻേറയും ശ്രീരാമൻേറയും പരിവാരങ്ങാം പ്രഭാതത്തിൽ സ്നാനം ചെയ്തു വടവൃക്ഷ മൂലത്തിൽ ഇരുന്നു. അവരുടെ മനസ്സു വിവശവും ദേഹം കൃശവുമായിരുന്നു. (ദുഃഖത്താൽ മനസ്സിന്നു മാലിന്യവും, ഉപവാസാദികളാലും വ്യസനചിന്തയാലും ദേഹത്തിന്നു കാർശ്യവും ഉണ്ടായി എന്നു സാരം.)

ചൗ:– ജേ മഹിസുര ദസരഥ പുരബാസീ
ജേ മിഥിലാപതി നഗര നിവാസീ
ഹംസ ബംസ ഗുര ജനക പുരോധാ
ജിൻഹ ജഗു മഗു പരമാരഥു സോധാ

ജേ ദശരഥ പുരബാസീ = അയോധ്യാ നഗരവാസികളും, ജേ മിഥിലാപതി നഗര നിവാസീ=മിഥിലാപുര നിവാസികളുമായ, മഹിസുര ഹംസ ബംസ ഗുര=ബ്രാഹ്മണരും, സൂര്യവംശാചാര്യനായ വസിഷ്ഠനും, ജിൻഹ ജഗു മഗു പരമാരഥു സോധാ= ഏതൊരാറ സംസാരത്തിൽ ഇരുന്നു മോക്ഷമാർഗ്ഗം തേടിയോ ആ, ജനക പുരോധാ = ജനകൻെറ പുരോഹിതനായ ശതാനന്ദനും.

ലഗേ കഹന ഉപദേസ അനേകാ
സഹിത ധരമ നയ ബിരതി ബിബേകാ
കൗസിക കഹി കഹി കഥാപുരാനീ
സമുഝാഈ സബ സഭാ സുബാനീ

ധരമ നയ ബിരതി ബിബേകാ സഹിത = ധർമ്മം, നയം, വൈരാഗ്യം, വിവേകം എന്നിവയോടു കൂടിയ, അനേകം ഉപദേസ കഹന ലഗേ = ഉപദേശങ്ങാം നൽകാൻ തുടങ്ങി, കൗസിക പുരാനീ കഥാ കഹി കഹീ = വിശ്വാമിത്രൻ പുരാണ

കഥകാം യഥേഷ്ടം പറഞ്ഞു, സുബാനീ സബ സഭാ=സദ്ചസ്സുകളാൽ സദസ്യരെയെല്ലാം, സമുഝാഈ = സമാശ്വസിപ്പിച്ചു.

അയോദ്ധ്യാനഗരത്തിലേയും മിഥിലാപുരത്തിലേയും നിവാസികളായ ബ്രാഹ്മണരും സൂര്യവംശാചാര്യനായ വസിഷ്ഠമഹർഷിയും സംസാരത്തിലിരുന്നു മോക്ഷമാർഗ്ഗം തേടിയ ജനകൻെറ പുരോഹിതനായ ശതാനന്ദനും ധർമ്മം, നയം, വൈരാഗ്യം, വിവേകം എന്നിവകൊണ്ടു പൂർണ്ണമായ ഉപദേശങ്ങാം നൽകാൻ തുടങ്ങി. വിശ്വാമിത്രൻ പുരാണ കഥകാം തുടരെത്തുടരെ പറഞ്ഞു സദ്ചസ്സുകളാൽ സദസ്യരെയെല്ലാം സമാശ്വസിപ്പിച്ചു.

തബ രഘുനാഥ കൗസികഹിം കഹേഊ
നാഥ കാലി ജല ബിനു സബ രഹേഊ
മുനി കഹ ഉചിത കഹത രഘുരാഈ
ഗയേഉ ബീതി ദിന പഹര അഢാഈ

തബ രഘുനാഥ= ആ അവസരത്തിൽ രാമൻ, കൗസികഹിം കഹേഊ= വിശ്വാമിത്ര മഹർഷിയോടിങ്ങനെ പറഞ്ഞു. നാഥ കാലി സബ= സ്വാമിൻ ഇന്നലെ ഇവരെല്ലാം, ജല ബിനു രഹേഊ= ജലപാനംപോലുമില്ലാതെ കഴിഞ്ഞുകൂടിയവരാണ്. ഇതുകേട്ട്, മുനി കഹ= വിശ്വാമിത്രൻ പറഞ്ഞു:— രഘുരാഈ ഉചിത കഹത= രാമൻ ഉചിതമായി പറഞ്ഞു. അഢാഈ പഹരദിന ബീതി ഗയേഉ= രണ്ടരയാമം പകൽ പൊയ്ക്കഴിഞ്ഞിരിക്കുന്നു.

ആ അവസരത്തിൽ വിശ്വാമിത്രനോടു രാമൻ പറഞ്ഞു. തലേനാം എല്ലാവരും നിർജ്ജലവ്രതം അനുഷ്ഠിച്ചവരാണെന്നു്. ഇതുകേട്ട വിശ്വാമിത്രൻ രാമൻെറ പ്രസ്താവം ഉചിതമെന്നു ചിന്താങ്ങി. അദ്ദേഹം പറഞ്ഞു:— ഇപ്പോഠംതന്നെ പകൽ രണ്ടര യാമം പൊയ്ക്കഴിഞ്ഞിരിക്കുന്നു.

രിഷി രുഖ ലഖി കഹ തിരഹുതി രാജൂ
ഇഹാം ഉചിത നഹിം അസന അനാജൂ
കഹാ ഭൂപ ഭല സബഹിം സുഹാനാ
സാഇ രജായസു ചലേ നഹാനാ

രിഷി രുഖ ലഖി=മഹർഷിയുടെ ഉദ്ദേശം കണ്ടു്, തിരഹുതി രാജൂ കഹാ=ജനകമഹാരാജാവു് പറഞ്ഞു:— ഇഹാം അനാജൂ അസന ഉചിത നഹിം=ഇവിടെ അന്നാശനം ഉചിത മല്ല. ഭൂപകഹാ സബഹിം=ജനകൻെറ അഭിപ്രായം എല്ലാ വർക്കും, സുഹാനാഭല=വളരെ നന്നായി തോന്നി, രജായ സുപാഇ നഹാനാ ചലേ=ആജ്ഞാനുസാരം അവർ കുളിക്കാൻ പോയി.

ഋഷിയുടെ ഉദ്ദേശം കണ്ടു ജനകമഹാരാജാവിങ്ങനെ പറഞ്ഞു:—'ഇവിടെ അന്നാശനം ഉചിതമല്ല' ജനകാഭിപ്രായം എല്ലാവർക്കും വളരെ നന്നായിതോന്നി ആജ്ഞാനുസാരം എല്ലാ വരും കുളിക്കാൻപോയി.

ദോ:- തേഹി അവസര ഫല ഫൂല
ദലമൂല അനേകപ്രകാര
ലൈ ആഏ ബനചര ബിപുല
ഭരി ഭരി കാംവരി ഭാര

തേഹി അവസര=ആ അവസരത്തിൽ, ബനചര അനേക പ്രകാരാ=വനചരന്മാർ അനേകപ്രകാരത്തിലുള്ള, ബിപുല ഫല ഫൂല=നിരവധി ഫലങ്ങളും പുഷ്പങ്ങളും, ദലമൂല കാംവരി ഭാര=ദളങ്ങളും കിഴങ്ങുകളും വലിയ വലിയ കുട്ടക ളിൽ, ഭരി ഭരി=കത്തിനിറച്ചു്, ലൈ ആഏ=എടുത്തു കൊണ്ടുവന്നു.

  

ആ അവസരത്തിൽ വനവാസികാം അനേക പ്രകാരത്തി ലുള്ള നിരവധി പുഷ്പങ്ങളും ഫലങ്ങളും ദളങ്ങളും കിഴങ്ങുകളും വലിയ വലിയ കുടകളിൽ നിറച്ചു എടുത്തുകൊണ്ടുവന്നു

ചൗ:- കാമദ ഭേ ഗിരി രാമപ്രസാദാ
അവലോകത അപഹരത ബിഷാദാ
സര സരിതാ ബന ഭൂമി ബിഭാഗാ
ജനു ഉമഗത ആനന്ദ അനുരാഗാ

രാമപ്രസാദ ഗിരി = ശ്രീരാമ പ്രസാദത്താൽ ചിത്രകൂട പർവ്വതം, കാമദ ഭേ=അഭീഷ്ട പ്രദമായി ഭവിച്ചു, അവലോകത= ദർശനമാത്രത്തിൽത്തന്നെ കാണികളുടെ, ബിഷാദാ അപ ഹരത = ദുഃഖം അപഹൃതമായി, സര സരിതാ ബന=സരസ്സും നദിയും വനവും, ഭൂമി ബിഭാഗാ = ഭൂവിഭാഗവും, ആനന്ദ അനുരാഗാ = ആനന്ദ പ്രേമങ്ങൾ, ഉമഗത ജനു = നിറഞ്ഞു വഴിയുന്നുവോ എന്നു തോന്നും

ശ്രീരാമൻെറ പ്രസാദത്താൽ ചിത്രകൂട ഗിരി, ആരെന്താശി ക്കുന്നുവോ അതെല്ലാം നൽകുന്നതായി ഭവിച്ചു. ആ പർവ്വതമാ കട്ടെ ദർശനമാത്രത്തിൽത്തന്നെ കാണികളുടെ വ്യഥ അപഹ രിച്ചു. സരസ്സും നദിയും വനവും ഭൂഭാഗവുമെല്ലാം ആനന്ദ പ്രേമം നിറഞ്ഞു കവിഞ്ഞൊഴുകുന്നതുപോലെ തോന്നി.

ബേലി ബിടപ സബ സഫല സഫൂലാ
ബോലത ഖഗ മൃഗ അലി അനുകൂലാ
തേഹി അവസര ബന അധിക ഉഛാഹൂ
ത്രിവിധ സമീര സുഖദ സബകാഹൂ

സബ ബേലി ബിടപ = എല്ലാ വല്ലിം ം വൃക്ഷങ്ങളും, സഫല സഫൂലാ = സഫലങ്ങളും സപുഷ്പങ്ങളുമ ', ഖഗ മൃഗ അലി=പക്ഷികളും മൃഗങ്ങളും വണ്ടുകളും, അനുകൂലാ ബോലത=

അനുകൂല ശബ്ദങ്ങാം പുറപ്പെടുവിച്ചു കൊണ്ടിരുന്നു, യോഹ; അവസര ബന = ആ അവസരത്തിൽ വനത്തിൽ, അധിക ഉഛാഹു; സബ കാഹു = വലുതായ ആനന്ദം എല്ലാവക്കും ഉണ്ടായി, സുഖദ ത്രിബിധ സമീര = സുഖപ്രദമായ മൂന്നു ഗുണങ്ങളോടുകൂടിയ കാററു വീശി.

എല്ലാ വള്ളികളും വൃക്ഷങ്ങളും പുഷ്പ ഫല സമൃദ്ധങ്ങളായി ഭവിച്ചു പക്ഷികളും ഹരിണങ്ങളും ഭ്രമരങ്ങളും സന്തുഷ്ടങ്ങളായി ശബ്ദങ്ങാം പുറപ്പെടുവിച്ചു. ആ അവസരത്തിൽ വനം അത്യാനന്ദപൂണ്ണമായി. ശീതളവും സുരഭിലവും മന്ദവുമായ കാററു വീശി.

ജാഇ ന ബരനി മനോഹരതാഈ
ജനുമഹി കരതി ജനക പഹുനാഈ
സബ തബ ലോഗ നഹാഇ നഹാ ഈ
രാമ ജനക മുനി ആയസു പാഇ

മനോഹരതാഈ ബരനി ന ജാഇ = അവിടത്തെ രമ്യത വണ്ണിക്കുക സാദ്ധ്യമല്ല, മഹി ജനക പഹുനാഈ ജനു കരതി= ഭൂമിദേവി, ജനകമഹാരാജാവിനെ സൽകരിച്ചു കൊണ്ടിരിക്കയാണോ എന്നു തോന്നും, തബ സബ ലോഗ നഹാഇ നഹാഈ= ആ സമയം എല്ലാ ജനങ്ങളും സ്നാനം ചെയ്തു, രാമ ജനക മുനി ആയസു പാഈ = രാമന്റേയും ജനകമഹാരാജാവിന്റേയും വസിഷ്ഠന്റേയും നിയോഗം വാങ്ങി.

ദേഖി ദേഖി തരുബര അനുരാഗേ
ജഹം തഹം പുരജന ഉതരന ലാഗേ
ദല ഫല മൂല കംദ ബിധി നാനാ
പാവന സുംദര സുധാ സമാനാ

അനുരാഗേ തരുബര = സസ്നേഹം വടവൃക്ഷത്തെ, ദേഖി ദേഖി = യഥേഷ്ടം കണ്ടു, ജഹം തഹം പുരജന = ആവിടവി

ടെയായി നഗരവാസികറം, ഉതരന ലാഗേ = നിൽക്കാൻ തുടങ്ങി, നാനാ ബിധി പാവന = പലതരത്തിലുള്ളവയും പവിത്രവും, സുന്ദര സുധാ സമാനാ = സുന്ദരങ്ങളും അമൃത തുല്യങ്ങളും ആയ, ദല ഫല മൂല കംദ = ദളങ്ങളും ഫലങ്ങളും വേരുകളും കിഴങ്ങുകളും.

ദോ:- സാദര സബ കഹം രാമഗുര
പഠഏ ഭരി ഭരി ഭാര
പൂജി പിതര സുര അഥിതി ഗുര
ലഗേ കരത ഫലഹാര

രാമഗുര ഭാര ഭരി ഭരി = രാമൻെറ ഗുരുവായ വസിഷ്ഠൻ പാത്രങ്ങളിൽ നിറച്ച് നിറച്ച്. സാദര സബ കഹം പഠഏ= ആദരപൂർവ്വം എല്ലാവക്കും അയച്ചു, പിതര സുര അഥിതി ഗുര= എല്ലാവരും പിതൃക്കളേയും ദേവന്മാരേയും അതിഥികളേയും ഗുരുക്കളേയും, പൂജി ഫലഹാരാ കരന ലഗേ = പൂജിച്ച് ഫലാഹാരങ്ങറം കഴിക്കാനാരംഭിച്ചു.

ചിത്രകൂടത്തിൻെറ രമ്യതകറം വർണ്ണിക്കുക സാദ്ധ്യമല്ല. ഭൂമി ദേവി, സ്വപുത്രിയുടെ പിതാവായ ജനകനെ സൽകരിക്കുക യാണോ എന്നു തോന്നും. ആ സമയത്തു എല്ലാവരും രാമൻേറയും ജനകൻേറയും ആചാര്യൻേറയും അനുജ്ഞവാങ്ങി സ്നാനം ചെയ്തു. അവർ സസ്നേഹം വടവൃക്ഷം നോക്കികൊണ്ടു അങ്ങിങ്ങു നിൽക്കാൻ തുടങ്ങി. പലതരത്തിലുള്ളവയും പവിത്രങ്ങളും മനോഹരങ്ങളും അമൃതതുല്യങ്ങളുമായ ദളങ്ങളും ഫലങ്ങളും കിഴങ്ങുകളും വേരുകളും വസിഷ്ഠമഹർഷി പാത്രങ്ങളിൽ നിറച്ചു ആദരപൂർവ്വം എല്ലാവക്കും കൊടുത്തയച്ചു. ജനങ്ങറം പിതൃക്കളേയും ദേവന്മാരയും അതിഥികളേയും ആചാര്യന്മാരേയും പൂജിച്ചതിനുശേഷം ഫലാഹാരത്തിന്നാരംഭിച്ചു.

ചൗ:- ഏഹി ബിധി ബാസര ബീതേ ചാരീ
രാമു നിരഖി നരനാരി സുഖാരീ
ദുഹും സമാജ അസി രുചി മനമാഹീം
ബിനു സിയരാമ ഫിരബ ഭലനാഹീം

ഏഹിബിധി = ഇപ്രകാരം, ചാരീ ബാസര ബീതേ = നാലു ദിവസം കഴിഞ്ഞു, രാമു നിരഖി നരനാരീ = രാമനെ സന്ദർശിച്ച സ്ത്രീ പുരുഷന്മാർ, സുഖാരീ ബിനു സിയരാമ = സുഖികളായി ഭവിച്ച സീതയേയും രാമനേയും കൂടാതെ, ഫിരബ ഭല നാഹീം = മടങ്ങുന്നതു ശരിയല്ല എന്ന, അസി രുചി = ഈ ആഗ്രഹം, ദുഹും സമാജ മനമാഹീം=ഇരുഭാഗക്കാരുടേയും മനസ്സിലുണ്ടായി.

ഇങ്ങനെ ദിവസം നാലു കഴിഞ്ഞു. രാമനെ സന്ദർശിച്ച സ്ത്രീ പുരുഷന്മാർ സുഖികളായി ഭവിച്ചു. സീതയേയും രാമനേയും കൂടാതെ മടങ്ങിപ്പോകുന്നതു ശരിയല്ല എന്ന ആഗ്രഹം ഇരുഭാഗക്കാരുടേയും മനസ്സിലുണ്ടായി.

സീതാരാമ സംഗ ബന ബാസൂ
കോടി അമരപുര സരിസ സുപാസൂ
പരിഹരി ലഷനരാമ ബൈദേഹീ
ജേഹി ഘരു ഭാവ ബാമ ബിധി തേഹീ

സീതാരാമ സംഗ ബനബാസൂ=സീതയും രാമനുമൊന്നിച്ച വനത്തിൽ വസിക്കുന്നതു്, കോടി അമരപുര സരിസ=ഒരു കോടി ദേവനഗരവാസത്തിനു തുല്യം, സുപാസൂ ജേഹി= സുഖപ്രദമാണ്. ആക്ക്, ലഷന രാമ ബൈദേഹീ പരിഹരി= ലക്ഷ്മണ രാമന്മാരും സീതയും കൂടാതുള്ള, ഘരു ഭാവതേഹി= ഗൃഹം നല്ലതായി തോന്നുന്നുവോ അവക്ക്, ബിധി ബാമ= വിധി പ്രതികൂലമായിരിക്കും.

ഒരു കോടി അമരാവതി വാസത്തിന്നു തുല്യമാണ് സീതയും രാമനുമൊന്നിച്ചുള്ള വനവാസം. ശ്രീരാമലക്ഷ്മണന്മാരും സീതയും കൂടാതുള്ള ഗ്രഹം ആർക്ക് ഹൃദ്യമായി തോന്നുന്നുവോ അവർക്ക് വിധി എതിരായിരിക്കും.

ദാഹിന ദഇഉ ഹോഇ ജബ സബഹീം
രാമസമീപ ബസിഅ ബന തബഹീം
മംദാകിനി മജ്ജന തിഹും കാലാ
രാമദരസു മുദ മംഗല മാലാ

ജബ ദഇഉ ദാഹിനഹോഇ സബഹീം = എന്നുവരെ ദൈവം അനുകൂലമായിരിക്കുമോ, തബഹീം ബന രാമസമീപ ബസിഅ = അന്നുവരെ വനത്തിൽ രാമസമീപം താമസിക്കാൻ സാധിക്കും, തിഹും കാലാ മന്ദാകിനി മജ്ജന = മൂന്നു കാലത്തും ഗംഗാസ്നാനവും, മുദമംഗല മാലാ രാമദരസു=സന്തോഷ മംഗള ബഹുലമായ രാമ ദർശനവും സാധിക്കും.

ദൈവം അനുകൂലമായിരിക്കുന്ന കാലത്തോളം വനത്തിൽ രാമനൊന്നിച്ച വസിക്കാം. മൂന്നു കാലത്തും ഗംഗാസ്നാനവും രാമദർശനവും സാധിക്കുന്നതു സന്തോഷ മംഗളങ്ങളുടെ ബാഹുല്യം തന്നെയല്ലെ! (രാമനൊന്നിച്ച വനവാസം ചെയ്യാൻ ദൈവാനുഗ്രഹമൊന്നുകൊണ്ടേ സാധ്യമാകു എന്നും കൂടി വ്യാഖ്യാനിക്കാം)

അടനു രാമഗിരി ബന താപസ ഥല
അസനു അമിയ സമ കന്ദമൂല ഫല
സബ സമേത സംബത ദുഇ സാതാ
പലസമ ഹോഹിം ന ജനി അഹിം ജാതാ

രാമഗിരി ബന = ചിത്രകൂട വനത്തിലും, താപസ ഥല അടനു = താപസാശ്രമങ്ങളിലും സഞ്ചരിക്കാനും, അമിയ സമ

കന്ദമൂല ഫല അസന = പീയൂഷ തുല്യമായ കന്ദമൂല ഫലങ്ങാം ഭക്ഷിക്കാനും സംഗതിയാകും, സുഖസമേത ദ്ദഇ സാത സംബത= സുഖപൂവ്വം ഈരേഴ വത്സരം, പലസമ ഹോഹിം = നിമിഷ തുല്യം പോകും, ജാതാ ന ജനി അഹിം = പോകാനുദ്ദേശി ച്ചാലും പോകാൻ തോന്നുകയില്ല.

ചിത്രകൂടാദ്രിയിലും താപസന്മാരുടെ ആശ്രമങ്ങളിലും സഞ്ചരിക്കാനും, അമൃതസമാനങ്ങളായ കന്ദമൂലഫലങ്ങാം ഭക്ഷിക്കാനും സംഗതിവരും. ഇങ്ങനെ സുഖമായി പതിന്നാലു വത്സരം, പതിന്നാലു നിമിഷം കണക്കെ കഴിയും. പോകാനു ദ്ദേശിച്ചാലും പോകാൻ തോന്നുകയില്ല.

ദോ:- ഏഹി സുഖ ജോഗ ന ലോക
സബ കഹഹിം കഹാം അസ ഭാഗു
സഹജ സുഭായ സമാജ
ദ്ദഹും രാമചരന അനുരാഗു

സബലോക കഹഹിം = എല്ലാവരും പറയുന്നു, ഏഹി സുഖ ജോഗ ന = ഈ വിധമുള്ള സുഖത്തിനു ഞങ്ങാംക്ക് യോഗ മില്ലെന്നു്, അസ ഭാഗു കഹാം = അപ്രകാരമൊരു ഭാഗ്യം ഞങ്ങാംക്കെവിടെ? ദ്ദഹും സമാജ = രണ്ടു സംഘത്തിനും,, സഹജ സുഭായ = സ്വാഭാവികമായിത്തന്നെ, രാമചരന അനു രാഗു= ശ്രീരാമപാദങ്ങളിൽ പ്രേമമുണ്ടു്.

ഈ വിധം സുഖത്തിനു ഞങ്ങാംക്ക യോഗമില്ല; ഈ വിധ മൊരു ഭാഗ്യം ഞങ്ങാംക്കെവിടെ? ഇതാണെല്ലാവരും പറയുന്നതു്. രണ്ടു സംഘത്തിനും സ്വാഭാവികമായിത്തന്നെ രാമപാദങ്ങളിൽ ഭക്തിയുണ്ടു്.

ചൗ:- ഏഹി ബിധി സകല മനോരഥ കരഹീം
ബചന സപ്രേമ സുനത മന ഹരഹീം

സീയമാതു തേഹിസമയ പഠാഈം
ദാസി ദേഖി സുഅവസരു ആഈം

സകല ഏഹി ബിധി=എല്ലാവരും ഇങ്ങനെ, മനോരഥ കരഹീം = മനോരഥം ചെയ്യുന്നു, സപ്രേമ ബചന സുനത = അവരുടെ പ്രേമമയങ്ങളായ വാക്കുകാം കേട്ട്, മന ഹരഷഹീം തേഹി സമയ = മനസ്സു പ്രസന്നമായി തീരുന്നു. ആ അവസര ത്തിൽ, സീയമാതു പഠാഈം ദാസീ = സീതയുടെ അമ്മ അയച്ച ദാസി, സുഅവസരു ദേഖി ആഈം = നല്ലൊരവസരം നോക്കി സന്നിഹിതയായി.

എല്ലാവരുടേയും മനോരഥം ഇതാണ്. അവരുടെ പ്രേമ മയങ്ങളായ വാക്കുകാം കേട്ടു സവ്വക്കും സന്തോഷമുണ്ടായി. ഈ സന്ദഭ്ത്തിലാണ് സീതയുടെ അമ്മ അയച്ച ദാസി നല്ലൊര വസരം നോക്കി പ്രത്യക്ഷയായതു്.

സാവകാസ സുനി സബ സിയ സാസൂ
ആഏഉ ജനകരാജ രനിവാസൂ
കൗസല്യാ സാദര സനമാനീ
ആസന ദിഏ സമയ സമ ആനീ

സീയ സബ സാസൂ = സീതയുടെ എല്ലാ ശ്വശ്രുമാരു മായും മേളിക്കാൻ, സാവകാസ സുനി = സൗകര്യമുണ്ടെന്നു കേട്ടു്, ജനകരാജ രനിവാസൂ = ജനകമഹാരാജാവിന്റെ റാണിമാരും, ആയേഉ = വന്നെത്തിയിട്ടുണ്ട്, കൗസല്യാ സാദര സനമാനീ = കൗസല്യ ആദരപൂവ്വം അവരെ സൽക്കരി ക്കുകയും, സമയ സമ ആനീ ആസന ദിഏ = സമയോചിത ങ്ങളായ പീഠങ്ങാം സമപ്പിക്കുകയും ചെയ്തു.

സീതയുടെ എല്ലാ ശ്വശ്രുമാരുമായും സമ്മേളിക്കാൻ സൗ കര്യമുണ്ടെന്നറിഞ്ഞു് ജനകമഹാരാജാവിന്റെ റാണിമാരും ചിത്രകൂടത്തിലെത്തിയിട്ടുണ്ട്. കൗസല്യ ആദരപൂവ്വം ജനക

റാണിമാരെ സൽകരിക്കയും സമയോചിതങ്ങളായ പീഠങ്ങാം അവക്കു നല്കുകയും ചെയ്തു.

സീല്യ സനേഹ സകല ദുഹും ഓരാ
ദ്രവഹി ദേഖി സുനി കുലിശ കഠോരാ
പുലക സിഥില തനബാരി ബിലോചന
മഹി നഖ ലിഖന ലഗീം സബ സോചന

ദുഹും ഓരാ സകല = ഇരു സംഘത്തിലും ഉള്ള സകലരുടേയും, സീല്യ സനേഹ ദേഖി = ശീലവും സ്നേഹവും കണ്ടും, സുനി കഠോരാ കുലിശ = കേട്ടും കഠോരമായ വജ്രം പോലും, ദ്രവഹി; പുലക=ദ്രവിച്ചു. രോമാഞ്ചമുണ്ടായി, തന സിഥില= ദേഹം ശിഥിലമായി, ബിലോചന ബാരി = കണ്ണുകളിൽ നീർ നിറഞ്ഞു, സബ മഹി നഖ ലിഖന = എല്ലാവരും ഭൂമിയിൽ നഖം കൊണ്ടു വരയ്ക്കാനും, സോചന ലഗീം = ചിന്തിക്കാനും തുടങ്ങി.

രണ്ടു സംഘത്തിലും ഉള്ള സകലരുടേയും ശീലവും സ്നേഹവും കണ്ടും കേട്ടും കഠോരമായ വജ്രം പോലും ദ്രവിച്ചു ജനങ്ങാം പുളകിത ഗാത്രരും ശിഥില വപുസ്സുകളുമായി. സകലരുടേയും കണ്ണുകളിൽ നീർ നിറഞ്ഞു. അവർ ഭൂമിയിൽ കാൽ നഖങ്ങളെക്കൊണ്ടു വരയ്ക്കാനും പലതും ചിന്തിക്കാനും തുടങ്ങി

സബ സിയ രാമപ്രീതി കിസി മൂരതി
ജനു കരുനാ ബഹു ബേഷ ബിസൂരതി
സീയമാതു കഹ ബിധി ബുധി ബാംകീ
ജോ പയഫേനു ഫോരി പബി ടാംകീ

സബ സിയ രാമപ്രീതി കിസി മൂരതി=എല്ലാവരും സീതാരാമ സ്നേഹത്തിൻെറ മൂത്തികളെന്നപോലെയും, കരുനാ ബഹു ബേഷ്=കരുണതന്നെ വിവിധ വേഷങ്ങളെടുത്തു, ജനു

ബിസ്സരതി = ചിന്തിച്ചുകൊണ്ടിരിക്കുന്നതുപോലെയും കാണ പ്പെട്ടു, സിയമാതു കഹ; ബിധി ബുധി = സീതയുടെ അമ്മ പറഞ്ഞു: —വിധിയുടെ ബുദ്ധിയ്ക്കു, ബാംകീ; ജോ പയഫേനു = വക്രത പററി; അദ്ദേഹം പാൽ നുരയെ, പബി ടാംകീ ഫോരി = വജ്രധാര കൊണ്ടു വേർതിരിക്കുന്നു.

എല്ലാവരും സീതാരാമ സ്നേഹത്തിന്റെ മൂർത്തികാം പോ ലെയും കരുണതന്നെ വിവിധ വേഷങ്ങളിൽ പ്രത്യക്ഷങ്ങളായി ചിന്തിച്ചുകൊണ്ടിരിക്കുന്നതുപോലെയും കാണപ്പെട്ടു. സീതയുടെ അമ്മ പറഞ്ഞു: "വിധിയുടെ ബുദ്ധിയ്ക്കു വക്രത സംഭവിച്ചിരി ക്കുന്നു അദ്ദേഹം പാൽ നുരയെ വജ്രധാരകൊണ്ടു വേർതിരി ക്കുന്നു." (സജ്ജനങ്ങളിൽ ക്രൗര്യം പ്രദർശിപ്പിക്കുന്നു വിധി എന്നു സാരം.)

ദോ:- സുനിഅ സുധാ ദേഖിഅഹി ഗരല
സബ കരതുതി കരാല
ജഹം തഹം കാക ഉലൂക ബക
മാനസ സകൃത മരാല

സുധാ സുനിഅ = അമൃതിനെപ്പററി കോവിയേ ഉള്ളു, ഗരല ദേഖിഅഹി = വിഷമാകട്ടേ കാണാൻ പററുന്ന പദാർത്ഥ മാണു്, സബ കരതുതി കരാല = എല്ലാ പ്രവൃത്തികളും ഭയങ്കര ങ്ങളാണു്, കാക ഉലൂക ബക = കാക്കകളും മൂങ്ങകളും കൊക്കു കളും, ജഹം തഹം = അവിടവിടെയുണ്ടു്, മാനസ മരാല സകൃത = മാനസ സരോവരത്തിൽ മാത്രമേ അരയന്നമുള്ളു.

കൈകേയി അമൃതാണെന്നു കേട്ടിരുന്നു. പക്ഷേ അതു അമൃതല്ല; ഭയങ്കര വിഷമാണു്. കാക്കയേപ്പോലുള്ള ധൂർത്തരും, മൂങ്ങയ്ക്കു തുല്യം ബുദ്ധിഹീനരും കൊക്കുകാക്കു തുല്യംപാഷണ്ഡ ന്മാരും അവിടവിടെയുണ്ടു്. എന്നാൽ അരയന്നമാകട്ടേ മാനസ സരോവരത്തിൽ മാത്രമാണുള്ളതു്. [അരയന്നമായി കവി സങ്ക

  

ല്പിക്കുന്നതു ഭരതനെയാണ്. ഗുണദോഷങ്ങൾ വേർതിരിച്ച് മന സ്സിലാക്കുവാനുള്ള ശക്തി ഭരതനു മാത്രമേയുള്ള എന്നു ഭാവം. വിധിയുടെ ചേഷ്ടകൾ എല്ലാം തന്നെ മഹാ കഠിനങ്ങളാണ്.]

ചൗ:- സുനി സകോച കഹ ദേബി സുമിത്രാ
ബിധി ഗതി ബഡി ബിപരീത ബിചിത്രാ
ജോ സൃജി പാലൈ ഹരൈ ബഹോരീ
ബാല കേലി സമ ബിധി മതി ഭോരീ

സുനി സുമിത്രാ സകോച കഹ = കേട്ട് സുമിത്ര സങ്കോച പൂർവ്വം പറഞ്ഞു:— ദേബി ബിധി ഗതി ബഡി ബിപരീത = ദേവീ, വിധിയുടെ ഗതി ഏററവും വിപരീതവും, ബിചിത്രാ; ബിധി മതി ഭോരീ = വിചിത്രവുമാണ്. വിധിയുടെ ബുദ്ധി ലഘുവാണ്, ജോ ബാല കേലി സമ സൃജി = അദ്ദേഹം കുട്ടി ക്കളിക്കു തുല്യം ആദ്യം സൃഷ്ടിക്കുന്നു, ബഹോരീ പാലൈ ഹരൈ = പിന്നീട് സംരക്ഷിച്ച് സംഹരിക്കുന്നു.

ഇതു കേട്ട ലക്ഷ്മണ മാതാവായ സുമിത്ര സങ്കോചപൂർവ്വം ഇങ്ങനെ പറഞ്ഞു:— ദേവീ, വിധിയുടെ ഗതി ഏററവും വിപ രീതവും വിചിത്രവുമാണ്; അദ്ദേഹത്തിൻെറ ബുദ്ധിയ്ക്കൊരു കലാരസികത്വവും ഇല്ല അദ്ദേഹം കുട്ടിക്കളിപോലെ സൃഷ്ടി നടത്തുന്നു; സംരക്ഷിക്കുന്നു; ഒടുവിൽ സംഹരിക്കുകയും ചെയ്യുന്നു.

കൗസല്യാ കഹ ദോസു ന കാഹൂ
കരമ ബിബസ ദുഖ സുഖ ഛതി ലാഹൂ
കഠിന കരമ ഗതി ജാന ബിധാതാ
ജോ സുഭ അസുഭ സകല ഫലദാതാ

കൗസല്യാ കഹ കാഹൂ ന ദോസു = കൗസല്യ പറഞ്ഞു:— ആർക്കുമില്ല ദോഷം, ദുഖ സുഖ ഛതി ലാഹൂ = ദുഃഖവും സുഖവും, നഷ്ടവും ലാഭവും, കരമ ബിബസ കരമ = കർമ്മത്തിനു വിധേ

യങ്ങളാണ്. കർമ്മത്തിൻെറ, കഠിന ഗതി ബിധാതാ ജാനാ = കഠിനഗതി വിധാതാവിനേ അറിഞ്ഞുകൂടൂ, ജോ സുഭ അസുഭ സകല = അദ്ദേഹമാണ് ശുഭാശുഭങ്ങളായ എല്ലാ, ഫലദാതാ= ഫലങ്ങളുടേയും ദാതാവ്.

കൗസല്യ പറഞ്ഞു:— ആക്കമില്ല ദോഷം സുഖവും ദുഃഖവും ലാഭവും നഷ്ടവും കർമ്മവിധേയങ്ങളാണ്. കർമ്മത്തിൻെറ കഠിനഗതി വിധാതാവിനു മാത്രമേ അറിഞ്ഞുകൂടൂ എന്തുകൊണ്ടെന്നാൽ അദ്ദേഹമാണ് ശുഭങ്ങളും അശുഭങ്ങളുമായ എല്ലാ ഫലങ്ങളും നൽകുന്നതു്.

ഈസ രജാഇ സീസ സബഹീ കേ
ഉതപതി ഥിതി ലയ ബിഷഹു അമീകേ
ദേബി മോഹബസ സോചിഅ ബാദീ
ബിധി പ്രപംച അസ അചല അനാദീ

ഉതപതി ഥിതി ലയ = ഉൽപത്തി, സ്ഥിതി, ലയം, ബിഷഹു അമീകേ സബഹീ കേ = വിഷം, അമൃതു് എന്നിങ്ങനെയുള്ളവയുടേയെല്ലാം സീസ ഈസ രജാഇ=ശിരസ്സിലാണ് ഈശാജ്ഞ നിൽക്കുന്നതു്, ദേബി മോഹബസ = ദേവി, അജ്ഞാനവശഗയായി, സോചിഅ ബാദീ = ദുഃഖിക്കുന്നതു നിഷ്ഫലം തന്നെ എന്തുകൊണ്ടെന്നാൽ, ബിധി പ്രപംച അനാദീ = വിധിയുടെ പ്രപഞ്ചം അനാദികാലം മുതൽക്കേ, അസ അചല = ഇങ്ങനെ അചലമാണ്.

ദൈവ നിയോഗത്താലാണ് ഉൽപത്തി സ്ഥിതി പ്രളയങ്ങളുണ്ടാകുന്നതു്. വിഷം മരിപ്പിക്കുന്നതും, അമൃതു മരിപ്പിക്കാത്തതും, ദൈവാജ്ഞയാലാണ്. അജ്ഞാനത്തിന്നടിമപ്പെട്ടു വ്യസനിക്കുന്നതുകൊണ്ടു ഒരു പ്രയോജനവും ഇല്ല. വിധിയുടെ പ്രപഞ്ചം അനാദികാലം മുതൽക്കേ ഇങ്ങനെ അചലമാണ്.

ഭൂപതി ജിയബ മരബ ഉര ആനീ
സോചിഅ സഖി ലഖി നിജഹിത ഹാനീ
സീയമാതു കഹ സത്യ സുബാനീ
സുകൃതി അവധി അവധ പതിരാനീ

ഭൂപതി ജിയബ = ദശരഥമഹാരാജാവു ജീവിച്ചിരിക്കെ, നിജഹിത = അവരവരുടെ ഹിതം നിറവേറി, മരബ ഹാനീ ലഖി = അദ്ദേഹം ദിവംഗതനായപ്പോഠം അതിന്നൊക്കെ ഹാനിയും ഉണ്ടായി; ഈ സംഗതി കണ്ടു്, ഉര ആനീ സഖി = മനസ്സിലാക്കി, ഹേ സഖി, സോചിഅ = ഭവതി ദുഃഖിക്കുന്നു; സീയമാതു കഹ = സീതയുടെ അമ്മ പറഞ്ഞു:— സുബാനീ സത്യ = നിൻെറ മനോഹര വാക്കുകഠം യഥാൎത്ഥങ്ങളാണു്, സുകൃതി അവധി = സുകൃതികളുടെ പരമാവധിയായ, അവധ പതിരാനീ = അവധയിലെ രാജാവിൻെറ റാണിയാണു് ഭവതി.

രാജാ ദശരഥൻ ജീവിച്ചിരുന്നകാലത്തു എല്ലാവരുടേയും ഹിതം സാധിച്ചിരുന്നു അദ്ദേഹം ദിവംഗതനായപ്പോഠം ആ വക നേട്ടങ്ങഠം എല്ലാവൎക്കും നഷ്ടപ്പെട്ടു ഇതാലോചിച്ചാണു് ഭവതി ദുഃഖിക്കുന്നതു്. ഇതു കേട്ടു സീതയുടെ മാതാവിങ്ങനെ പറഞ്ഞു: — 'ഏററവും പുണ്യാത്മാവായ ദശരഥൻെറ റാണി ഭവതിയുടെ അഭിപ്രായം ശരിയാണു്.'

ദോ:— ലഷന രാമു സിയ ജാഹു ബന
ഭല പരിനാമ ന പോചു
ഗഹബരി ഹിയ കഹ കൗസില്വാ
മോഹി ഭരത കര സോചു

ലഷന രാമുസിയ = ലക്ഷ്മണനും രാമനും സീതയും, ബന ജാഹു പരിനാമ ഭല = വനത്തിലേക്കു പോകുന്നപക്ഷം പരിണാമം ശുഭമായിരിക്കും, ന പോചു = ഒരിക്കലും തിന്മയായി

രിക്കയില്ല. കൗസിലാ ഹിയ ഗഹബരി = കൗസല്യ ഇതു കേട്ട് മനോവ്യാകുലതയോടേ, കാഹ; മോഹി = പറഞ്ഞു:— എനിയ്ക്ക്, ഭരത കര സോച = ഭരതനെപ്പററിയാണ് ചിന്ത.

ലക്ഷ്മണനും സീതയും രാമനും വനത്തിലേക്ക പോകുന്നതു കൊണ്ടു അവസാനം നന്മയേ ആയിരിക്കു ഒരിക്കലും തിന്മയുണ്ടാകയില്ല കൗസല്യയ്ക്കിതുകേട്ടു മനസ്സിൽ ദുഃഖമുണ്ടായി. എന്നിട്ടിങ്ങനെ പറഞ്ഞു:— 'എനിക്ക ഭരതനെക്കുറിച്ചാണ് ഉൽകണ്ഠ'

ചൗ:– ഈസപ്രസാദ അസീസ തുംഹാരീ
സുത സുത ബധൂ ദേവസരി ബാരീ
രാമ സപഥ മൈം കീൻഹി ന കാഊ
സോ കരി കഹഉം സഖീ സതി ഭാഊ

ഈസപ്രസാദ തുംഹാരീ അസീസ = ഈശ്വര പ്രസാദത്താലും നിങ്ങളുടെ ആശിസ്സുകളും കൊണ്ടും, സുത സുത ബധൂ= എന്റെ എല്ലാ പുത്രന്മാരും പുത്ര വധുക്കളും, ദേവസരി ബാരീ= ദേവഗംഗാ ജലം പോലെ പവിത്രരാണ്, സഖി രാമ സപഥ= അല്ലയോ സഖി, രാമന്റെ ശപഥം, മൈം കാഊ ന കീൻഹി= ഒരിക്കലും ഞാൻ പ്രതിഷേധിച്ചിട്ടില്ല, സോ കരി സഖി = ആ ശപഥം പുരസ്കരിച്ച തന്നെയാണ് ഹേ സഖി, സതി ഭാഊ കഹഉം = യഥാർത്ഥത്തിൽ ഞാൻ പറയുന്നതും.

ഈശ്വര പ്രസാദത്താലും നിങ്ങളുടെ അനുഗ്രഹത്താലും എന്റെ എല്ലാ പുത്രന്മാരും സ്നുഷമാരും ദേവഗംഗയിലെ ജലം പോലെ പരിശുദ്ധരാണ്. അല്ലയോ സഖി, രാമന്റെ ശപഥത്തിനു ഞാൻ എതിരല്ല. ആ ശപഥം മുൻ നിറുത്തിക്കൊണ്ടു തന്നെയാണ് യഥാർത്ഥത്തിൽ ഞാൻ പറയുന്നതും.

ഭരത സീല് ഗുന ബിനയ ബഡാഈ
ഭായപ ഭഗതി ഭരോസ ഭലാഈ

  

കഹത സാരദഹു കര മതി ഹീചേ
സാഗര സീപ കി ജാഹിം ഉലീചേ

ഭരത സീല ഗുന ബിനയ ബഡാഈ = ഭരതൻെറ ശീലം, ഗുണം, വിനയം, മഹത്വം, ഭായപ ഭഗതി ഭരോസ ഭലാഈ = സൗഭ്രാത്രം, ഭക്തി, വിശ്വാസം, നന്മ എന്നിവ, കഹത സാരദഹു കര മതി = വൎണ്ണിക്കുന്നതിൽ സരസ്വതിയുടെ ബുദ്ധിശക്തിയും, ഹീചേ; സാഗര സീപ = പിൻവാങ്ങും. സമുദ്രത്തെ ചിപ്പിയിൽ, ഉലീചേ ജാഹിം = കെട്ടിനിറത്താൻ കഴിയുമോ?

ഭരതൻെറ നാനാമുഖങ്ങളായ വിശിഷ്ട ഗുണങ്ങൾ വൎണ്ണിക്കുന്നതിൽ വാഗ്ദേവതയുടെ പ്രജ്ഞയും പിൻവാങ്ങേണ്ടി വരും. സമുദ്രത്തെ ചിപ്പിയിൽ കെട്ടിനിറത്താനാവുമോ? [ആവുമെങ്കിൽ ഭരതഗുണങ്ങൾ വൎണ്ണിക്കാൻ സരസ്വതിക്കും സാധിക്കുമെന്നു ഭാവം.]

ജാനബ്ം സദാ ഭരത കുല ദീപാ
ബാരബാര മോഹി കഹേഉ മഹീപാ
കസേ കനക മനി പാരിഷി പാഏ
പുരുഷ പരിഷിഅഹി സമയ സുഭാഏ

ഭരത കുലദീപാ സദാ ജാനബ്ം = ഭരതനെ കുലദീപമായി സദാ കരുതണം എന്നു്, ബാരബാര മോഹി മഹീപാ കഹേഉ = കൂടെക്കൂടെ എന്നോടു രാജാവു പറഞ്ഞിരുന്നു, കനക കസേ മനി = പൊന്നു് ഉരച്ചും രത്നം, പാരിഷി പാഏ സമയ സുഭാഏ = ശാണോല്ലേഖനം ചെയ്തും മനുഷ്യർ സമയമാകുമ്പോഴും, പരിഷിഅഹി = പരീക്ഷിക്കപ്പെട്ടും യഥാൎത്ഥം അറിയുന്നു.

ഭരതനെ വംശദീപമായി കരുതണം എന്നു് എന്നോടു കൂടെക്കൂടെ രാജാവു പറയാറുണ്ടായിരുന്നു പൊന്നുരച്ചും, രത്നം ശാണോല്ലേഖനം ചെയ്തും, മനുഷ്യർ സമയമാകുമ്പോഴും, പരീക്ഷിക്കപ്പെടുന്നു.

അനുചിത ആജു കഹബ അസ മോരാ
സോക സനേഹ സയാനപ ഥോരാ
സുനി സുര സരി സമ പാവനി ബാനീ
ഭാഇൗം സനേഹ ബികല സബ രാനീ

ആജു മോരാ അസ കഹബ = ഈ സമയത്തു് ഞാൻ ഇങ്ങനെയുള്ള കാര്യങ്ങൾ പറയുന്നതു്, അനുചിത സോക സനേഹ= ഉചിതമായിരിക്കയില്ല. എന്നാൽ ശോകവും സ്നേഹവും നിമിത്തം, സയാനപ ഥോരാ = എന്റെ ബുദ്ധിയ്ക്കല്പം മാന്ദ്യം സംഭവിച്ചിരിക്കുന്നു, സുര സരി സമ പാവനി = ദേവഗംഗയ്ക്കു സമം പവിത്രമായ, ബാനീ സുനി സബ രാനീ = വാക്കുകൾ കേട്ടു് എല്ലാ റാണിമാരും, സനേഹ ബികല ഭഇൗ = സ്നേഹ വ്യാകുലമാരായി ഭവിച്ചു.

ഈ അവസരത്തിൽ ഞാൻ ഇങ്ങനെയുള്ള കാര്യങ്ങൾ പറയുന്നതു ഉചിതമായിരിക്കയില്ല. എന്നാൽ ശോകവും സ്നേഹവും നിമിത്തം എന്റെ ബുദ്ധിക്കു അല്പം മാന്ദ്യം സംഭവിച്ചിരിക്കുന്നു. ദേവഗംഗയ്ക്കു സമം പവിത്രമായ വാക്കുകൾ കേട്ടു എല്ലാ റാണിമാരും സ്നേഹവ്യാകുലമാരായി ഭവിച്ചു.

ദോ:— കൗസല്യാ കഹ ധീര ധരി
സുനഹു ദേബി മിഥിലേസി
കോ ബിബേക നിധി ബല്ലഭഹി
തുംഹഹിം സകൈ ഉപദേസി

ധീരധരി കൗസല്യാ കഹ = ധൈര്യം അവലംബിച്ചു് അനന്തരം കൗസല്യ പറഞ്ഞു: ദേബി മിഥിലേസി സുനഹു= ദേവീ, മിഥിലാറാണി, കേൾക്കു, ബിബേക നിധി ബല്ലഭഹി കോ = വിവേകനിധിയായ ജനകമഹാരാജാവിന്നു അവിടന്നു പ്രിയയാണു്, തുംഹഹിം ഉപദേസി സകൈ = അവിടത്തെ ഉപദേശിക്കാൻ ആൎക്കു കഴിവുണ്ടു്?

സധീരയായി കൗസല്യാദേവി പറഞ്ഞു:— അല്ലയോ മിഥിലേശ്വരി, കേൾക്ക. ഭവതി വിവേകസാഗരമായ ജനക മഹാരാജാവിൻെറ പ്രാണവല്ലഭയാണ്. ആ വിധമുള്ള ഭവതിയെ ഉപദേശിക്കാൻ ആരുണ്ട്?

ചൗ:- രാനി രായ സന അവസരു പാഇ
അപനീ ഭാംതി കഹബ സമുഝാഇ
രഖിഅഹിം ലഷന ഭരത ഗവനഹിം
ജൗം യഹ മത മാനൈ മഹീപമന

രാനീ അവസരു പാഇ = അല്ലയോ റാണീ, അവസരം നോക്കി, രായസന അപനീ ഭാംതി = ജനകമഹാരാജാവിനോട് സ്വന്തം കാര്യമെന്നപോലെ ഇങ്ങനെ, സമുഝാഇ കഹബ = ഉദ്ബോധിപ്പിക്കണം, ലഷന രഖിഅഹിം = വനയാത്രയിൽനിന്നു ലക്ഷ്മണനെ പിന്തിരിപ്പിക്കണം, ബന ഭരത ഗവനഹിം=വനത്തിലേക്ക ഭരതൻ പോകണം, യഹമത മഹീപമന = ഈ അഭിപ്രായം രാജാവിൻെറ മനസ്സിനു, ജൗം മാനൈ = പരിഗണനാർഹമാകുന്ന പക്ഷം.

തൗ ഭല ജതന കരബ സുബിചാരീ
മോരേ സോച ഭരത കര ഭാരീ
ഗൂഢ സനേഹ ഭരത മനമാഹീം
രഹേം നീക മോഹി ലാഗത നാഹീം

തൗ ഭല സുബിചാരീ = അതു നല്ല കാര്യമാണ്. ശരിയായാലോചിച്ച്, ജതന കരബ മോരേ ഭരതകര = പ്രയത്നിക്കണം. എനിക്ക ഭരതനെപ്പററി, ഭാരീ സോച=വലിയ വ്യസനമുണ്ട്, ഭരത മനമാഹീം ഗൂഢ സനേഹ = ഭരതൻെറ മനസ്സിനുള്ളിൽ നിഗൂഢ പ്രേമമുണ്ട്, രഹേം മോഹി ലാഗത നീക

നാഹീം = ഭരതൻ അയോധ്യയിൽ വസിക്കുക എന്നതു എൻെറ അഭിപ്രായത്തിൽ നന്നായി തോന്നുന്നില്ല

ഹേ റാണി, നല്ല അവസരംനോക്കി, സ്വന്തം കാര്യമെന്ന പോലെ ജനകരാജാവിനോടിപ്രകാരം ഉണർത്തിക്കണം. വനയാത്രയിൽനിന്നു് ലക്ഷ്മണനെ ഒഴിവാക്കണം. വനത്തിലേക്ക ഭരതൻ പോകണം എൻെറ ഈ അഭിപ്രായം സ്വീകാര്യമാവുമെങ്കിൽ അതു നല്ലൊരു കാര്യമാണു്. ശരിയായി ആലോചിച്ചു പ്രയത്നിക്കണം. എനിക്ക ഭരതനെക്കുറിച്ചു വലിയ വ്യസനമുണ്ടു്. ഭരതൻെറ ഹൃദയാന്തർഭാഗത്തു നിഗൂഢമായൊരു പ്രേമം കുടികൊള്ളുന്നുണ്ടു്. അവൻ അയോദ്ധ്യയിൽ വസിക്കുക എന്നതു എനിക്കത്ര ഹൃദ്യമായി തോന്നുന്നില്ല.

ലഖി സുഭാഉ സുനി സരല സുബാനീ
സബ ഭഇം മഗന കരുനരസ രാനീ
നഭ പ്രസൂന ഝരി ധന്യ ധന്യ ധുനി
സിഥില സനേഹ സിദ്ധ ജോഗീ മുനി

സുഭാഉ ലഖി = കൗസല്യയുടെ സ്വഭാവംകണ്ടും, സരല സുബാനീ സുനി = സരളമനോഹര വാക്കുകൾ കേട്ടും, സബ രാനീ = എല്ലാ റാണിമാരും, കരുനരസ മഗന = കരുണരസത്തിൽ മഗ്നമാരായി, നഭ പ്രസൂന ഝരി = ആകാശത്തിൽനിന്നു പൂമഴയുണ്ടായി, ധന്യ ധന്യധുനി = ധന്യം ധന്യം എന്നീ ശബ്ദമുണ്ടായി, സിദ്ധമുനി ജോഗീ = സിദ്ധന്മാരും മുനിമാരും യോഗികളും, സനേഹ സിഥില = സ്നേഹം ഹേതുവായി ശിഥിലരായി ഭവിച്ചു

കൗസല്യയുടെ സ്വഭാവം കണ്ടും സരളമനോഹരങ്ങളായ വാക്കുകൾ കേട്ടും എല്ലാ റാണിമാരും കരുണ രസത്തിൽ മഗ്നമാരായി. ആകാശത്തിൽനിന്നു പൂമഴയുണ്ടായി ധന്യ ധന്യ ധ്വനി മുഴങ്ങി. സിദ്ധന്മാരും, മുനിമാരും, യോഗികളും സ്നേഹം ഹേതുവായി ശിഥിലരായി ഭവിച്ചു

സബ്യ രനിവാസ ബിഥകി ലഖി രഹേഉ
തബ ധരി ധീര സുമിത്ര കഹേഊ
ദേബി ദംഡജുഗ ജാമിനി ബീതീ
രാമമാതു സുനി ഉഠീ സപ്രീതീ

സബു രനിവാസു ബിഥകി = എല്ലാ റാണിമാരും ശിഥില മാരായി, ലഖി രഹേഉ തബ ധരിധീര = അന്യോന്യം നോക്കി ക്കൊണ്ടുനിന്നു. ആ അവസരത്തിൽ ധൈര്യം അവലംബിച്ച്, സുമിത്ര കഹേഉ=സുമിത്ര ഇപ്രകാരം പറഞ്ഞു: – ദേബി ദംഡ ജുഗ ജാമിനി ബീതീ = ഹേ റാണി, രണ്ടു യാമം രാത്രി പൊയ്ക്കഴിഞ്ഞു, സുനി രാമമാതു സപ്രീതി ഉഠീ = ഇതുകേട്ട് കൗസല്യ പ്രീതിപൂർവ്വകം എഴുന്നേററു.

റാണിമാരെല്ലാം ശിഥിലമാരായി. അവർ പരസ്പരം നോക്കിക്കൊണ്ടു നിന്നു. ആ അവസരത്തിൽ ധൈര്യം അവലംബിച്ച സുമിത്ര ഇപ്രകാരം പറഞ്ഞു. 'രാത്രി രണ്ടു യാമം കഴിഞ്ഞിരിക്കുന്നു.' ഇതുകേട്ടു കൗസല്യ പ്രീതിപൂർവ്വം എഴുന്നേററു.

ദോ:– ബേഗിപാഉ ധാരിഅ ഥലഹിം
കഹ സനേഹ സതിഭായ
ഹമരേ തൗ അബ ഈസ
ഗതി കൈ മിഥിലേസ സഹായ

സനേഹ സതിഭായ കഹ = സ്നേഹപൂർവ്വം യഥാർത്ഥമാ ത്തിൽ കൗസല്യ പറഞ്ഞു:—, ഥലഹിം ബേഗി പാഉ ധാരിഅ= താവളത്തിലേക്കു വേഗം എഴുന്നള്ളുക, ഹമരേ തൗ അബ ഈസ കൈ ഗതീ = ഞങ്ങൾക്കിപ്പോൾ ഈശ്വരനേ ഗതിയുള്ളു:

സസ്നേഹം ആത്മാർത്ഥമായി കൗസല്യ ഇങ്ങനെ പറഞ്ഞു:– താവളത്തിലേക്കു വേഗം എഴുന്നള്ളുക. ഞങ്ങൾക്കിപ്പോൾ ഈശ്വരനേ ഗതിയുള്ളു. അഥവാ ജനകൻെറ സഹായമേ ഉള്ളു.

ചൗ:- ലഖി സനേഹ സുനി ബചന ബിനീതാ
ജനകപ്രിയാ ഗഹിപായ പുനീതാ
ദേബി ഉചിത അസി ബിനയ തുംഹാരി
ദസരഥ ഘരനി രാമ മഹതാരീ

സനേഹ ലഖി ബിനീതാ ബചന = കൗസല്യാദേവിയുടെ സ്നേഹം കണ്ടും വിനയപൂർണ്ണങ്ങളായ വാക്കുകൾ. സുനി ജനകപ്രിയാ = കേട്ടും ജനകന്റെ റാണി, പുനീതാ പായ ഗഹി = കൗസല്യയുടെ പവിത്രപാദങ്ങൾ പിടിച്ച് ഇങ്ങനെ പറഞ്ഞു: - ദേബി തുംഹാരി അസി ബിനയ = ഹേ റാണി, ഭവതിയുടെ ഏതാദൃശമായ വിനയം, ഉചിത = ഉചിതം തന്നെയാണ് എന്തുകൊണ്ടെന്നാൽ ഭവതി, ദസരഥ ഘരനി രാമമഹതാരീ = ദശരഥന്റെ ഗേഹിനിയും രാമഭദ്രന്റെ മാതാവുമാണ്.

കൗസല്യാദേവിയുടെ സ്നേഹം കണ്ടും വിനയപൂർണ്ണങ്ങളായ വാക്കുകൾ കേട്ടും ജനകമഹാരാജാവിന്റെ പട്ടമഹിഷി, കൗസല്യയുടെ പവിത്രപാദങ്ങൾ ഗ്രഹിച്ച് ഇപ്രകാരം പറഞ്ഞു. 'ദശരഥ മഹാരാജാവിന്റെ റാണിയും ശ്രീരാമചന്ദ്രന്റെ മാതാവുമായ ഭവതി പ്രകടിപ്പിക്കുന്ന വിനയം ഏററവും ഉചിതമായിട്ടുള്ളതു തന്നെയാണ്.

പ്രഭു അപനേ നീചഹു ആദരഹീം
അഗിനി ധൂമഗിരി സിര തിനു ധരഹീം
സേവക രാഉ കരമ മനബാനീ
സദാ സഹായ മഹേസ ഭവാനീ

പ്രഭു അപനേ നീചഹു = വലിയവർ, തങ്ങളേക്കാൾ നീചന്മാരായിട്ടുള്ളവരെപ്പോലും, ആദരഹീം അഗിനി ധൂമ = ആദരിക്കുന്നു. അഗ്നി, പുകയേയും, ഗിരി സിര തിനു = പർവ്വതം ശിരസ്സിൽ തൃണത്തേയും, ധരഹീം; രാഉ = വഹിക്കുന്നുണ്ടല്ലോ.

ജനകരാജാവു്, കരമമനബാനീ സേവക = കർമ്മ മനോ വാക്കുകളാൽ നിങ്ങളുടെ സേവകനാണു്, മഹേസ ഭവാനീ സദാ സഹായ = ശിവനും പാർവതിയും നിങ്ങൾക്ക സദാ സഹായികളമാണു്;

അഗ്നി, അതിനേക്കാഠം നിസ്സാരമായ ധൂമത്തേയും, പവ്വതം അതിനേക്കാഠം എത്രയോ ലഘുവായ തൃണത്തേയും ശിരസാവഹിക്കുന്നതുപോലെ മഹാത്മാക്കാഠം നീചന്മാരേയും ആദരിക്കുന്നു. രാജാവു മനസാ വാചാ കർമ്മണാ നിങ്ങളുടെ സേവകനാണു്. ശിവനും പാർവ്വതിയും നിങ്ങഠംക്ക സദാ സഹായികളുമാണു്.

രാഉരേ അംഗ ജോഗു ജഗ കോ ഹൈ
ദീപ സഹായ കി ദിനകര സോഹൈ
രാമു ജാഇ ബന കരി സുര കാജൂ
അചല അവധപുര കരിഹഹിം രാജൂ

ജഗ രാഉരേ അംഗജോഗു കോഹൈ=ലോകത്തിൽ നിങ്ങളെ സഹായിക്കാനുള്ള യോഗ്യത ആൎക്കുണ്ടു്? ദീപസഹായ ദിനകര കീ സോഹൈ = ദീപത്തിൻെറ സഹായത്താൽ സൂര്യൻ ശോഭിക്കാൻ ആളാകുമോ? രാമു ബന ജാഇ സുരകാജൂ കരി = ശ്രീരാമൻ വനവാസം ചെയ്തു് ദേവകാര്യം സാധിച്ചു്, അവധപുര അചല = അയോദ്ധ്യയിൽ മടങ്ങിവന്നു് അചഞ്ചലനായി രാജൂ കരിഹഹിം = രാജ്യഭാരം ചെയ്യും.

ലോകത്തിലാരാണുള്ളതു നിങ്ങളേ സഹായിപ്പാൻ പോരുന്നവരായിട്ടു്? ദീപത്തിൻെറ സഹായത്താൽ വേണമോ സൂര്യനു ശോഭിക്കാൻ? രാമൻ വനവാസം ചെയ്തു ദേവകാര്യം നിറവേററി അയോദ്ധ്യയിൽ മടങ്ങിവന്നു അചഞ്ചലനായി രാജ്യം ഭരിക്കും.

അമര നാഗ നര രാമ ബാഹു ബല
സുഖ ബസിഹഹിം അപനേ അപനേ ഥല

യഹ സബു ജാഗബലിക കഹി രാഖാ
ദേബി ന ഹോഇ മുധാ മുനി ഭാഖാ

രാമബാഹു ബല അമര നര = രാമൻെറ കൈയ്യൂക്കിനാൽ ദേവന്മാരും മനുഷ്യരും, നാഗ അപനേ അപനേ ഥല = നാഗന്മാരും അവരവരുടെ സ്ഥലങ്ങളിൽ, സുഖ ബസിഹഹിം; യഹ സബ = സുഖമായി വസിക്കും ഇതെല്ലാം, ജാഗബലിക കഹി രാഖാ = യാജ്ഞവൽക്യൻ പറയുകയുണ്ടായിട്ടുണ്ട്, ദേബി മുനി ഭാഖാ = ഹേ റാണി, മുനിമാരുടെ വാക്കുകൾ, മുധാ ന ഹോഇ = വിഫലങ്ങളാവുകയില്ല

രാമൻെറ കൈയ്യൂക്കിലുള്ള വിശ്വാസം നിമിത്തം, ദേവന്മാരും മർത്ത്യരും നാഗന്മാരും അവരവരുടെ വസതികളിൽ സുഖമായി വസിക്കും. ഇതൊക്കെയാണ് യാജ്ഞവൽക്യനും പറഞ്ഞിട്ടുള്ളത്. ഹേ റാണി, മുനിമാരുടെ വാക്കുകൾ നിഷ്ഫലങ്ങളാവുകയില്ല

ദോ:- അസ കഹി പഗ പരി പേമ
അതി സിയഹിത ബിനയ സുനാഇ
സിയ സമേത സിയ മാതു
തബ ചലീ സുആയസു പാഇ

അസ കഹി പഗപരി = ഇങ്ങനെ പറഞ്ഞ് കൗസല്യയുടെ പാദങ്ങൾ പിടിച്ച്, അതിപേമ = ഏററവും പ്രേമത്തോടെ, സിയഹിത ബിനയ സുനാഇ = സീതയൊന്നിച്ച് പോകാനഭ്യർത്ഥിച്ച, സുആയസു പാഇ സിയമാതു = അനുജ്ഞവാങ്ങി സീതയുടെ മാതാവ്, സിയസമേത തബ ചലീ = സീതയൊന്നിച്ച ആ അവസരത്തിൽ പുറപ്പെട്ടു.

ഇങ്ങനെ പറഞ്ഞു കൗസല്യയുടെ പാദങ്ങൾ പിടിച്ച ഏററവും പ്രേമത്തോടെ സീതയൊന്നിച്ച പോകാനഭ്യർത്ഥിച്ച.

അനുജ്ഞവാങ്ങി സീതയുടെ മാതാവു സീതയെയാന്നിച്ച് അപ്പോാം പുറപ്പെട്ടു.

ചൗ:- പ്രിയ പരിജനഹിം മിലീ ബൈദേഹീ
ജോ ജേഹി ജോഗു ഭാംതി തേഹി തേഹി
താപസ ബേഷ ജാനകീ ദേഖീ
ഭാ സബു ബികല ബിഷാദ ബിസേഖീ

പ്രിയ പരിജനഹിം = പ്രിയപ്പെട്ട പരിജനങ്ങളെ, ജോ ജേഹി ഭാംതി ജോഗു = ആരെ എങ്ങനേയോ അവരെ അതേ വിധം, ബൈദേഹീ മിലീ ജാനകീ = സീത ആശ്ലേഷിച്ച സീതയെ, താപസ ബേഷ ദേഖീ=തപസ്വിനിയുടെ വേഷത്തിൽ കണ്ട്, സബു ബിസേഖീ വിഷാദ=എല്ലാവരും വദ്ധിച്ച വിഷാദത്താൽ, ബികല ഭാ = വ്യാകുലരായി ഭവിച്ചു,

ആരെ എപ്രകാരം എതിരേററ ആശ്ലേഷിക്കണമോ അപ്രകാരം പ്രിയപ്പെട്ട പരിജനങ്ങളെ സീത എതിരേററ സമാശ്ലേഷിച്ചു, സീതയെ തപസ്വിനിയുടെ വേഷത്തിൽ കണ്ടു എല്ലാവരും വദ്ധിച്ച വിഷാദത്താൽ വ്യാകുലരായി ഭവിച്ചു

ജനക രാമഗുരു ആയസു പാഈ
ചലേ ഥലഹിം സിയ ദേഖീ ആഈ
ലീൻഹ ലാഇ ഉര ജനക ജാനകീ
പാഹുനി പാവന പേമ പ്രാനകീ

ഗുരു ആയസു പാഈ ജനക=ഗുരുനിയോഗം വാങ്ങി ജനക രാജാവു്, ഥലഹിം ചലേ=വസതിയിലേക്കു നടന്നു. ആഈ സിയദേഖീ=അവിടെ വന്നപ്പോാം അദ്ദേഹം സീതയെ കണ്ടു, ജനക പേമകീ പ്രാന = ജനകരാജാവു് പ്രേമത്തിൻെറ പ്രാണനും, പാവന പാഹുനി ജാനകീ = പവിത്ര വിരുന്നുകാരിയും ആയ സീതയെ, ഉരലാഇ ലീൻഹ = മാറൊടണച്ചാശ്ലേഷിച്ചു.

ഗുരുനിയോഗം വാങ്ങി ജനകമഹാരാജാവു പാളയത്തിലേക്കെഴുന്നള്ളി. അവിടെ ചെന്നപ്പോഠം സീത താവളത്തിൽ നിൽക്കുന്നതായി അദ്ദേഹം കണ്ടു. വാത്സല്യത്തിൻെറ പ്രാണനും പരിശുദ്ധ വിരുന്നുകാരിയുമായ സീതയെ ജനകരാജാവു മാറോടണച്ചാശ്ലേഷിച്ചു [വാത്സല്യത്തിൻെറ പ്രാണനെന്നു വിശേഷിപ്പിച്ചതു ഈ കാരണത്താലാണ് ജ്ഞാനം നിമിത്തം ജനകരാജാവിൽ യാതൊരു വാത്സല്യം നിർജ്ജീവമായി തീർന്നിരുന്നോ അതു സീതാദർശനത്താൽ സജീവമായി ഭവിച്ചു. അതായതു അദ്ദേഹത്തിൻെറ വാത്സല്യത്തിനു ജീവനുണ്ടായി എന്നർത്ഥം ]

ഉര ഉമഗേഉ അംബുധി അനുരാഗൂ
ഭയേഉ ഭൂപമനു മനഹ്ഠം പയാഗൂ
സിയ സനേഹ ബടു ബാഢത ജോഹാ
താപര രാമ പേമസിസു സോഹാ

ഉര അനുരാഗൂ അംബുധി ഉമഗേഉ = മനസ്സിൽ സ്നേഹസമുദ്രം കവിഞ്ഞു വഴിഞ്ഞു, ഭൂപമനു മനഹ്ഠം പയാഗൂ ഭയേഉ = രാജാവിൻെറ മനസ്സു പ്രയാഗയായോ എന്നു തോന്നും, സീയ സനേഹ ബടു ബാഢത ജോഹാ = സീതയുടെ സ്നേഹമാകുന്ന വടവൃക്ഷത്തെ ജനകരാജാവു വളർത്തി, താപര രാമപേമ സിസു സോഹാ = ആ വടവൃക്ഷത്തിൽ ശ്രീരാമ പ്രേമമാകുന്ന ശിശു ശോഭിക്കുന്നുണ്ടു്,

ജനകമഹാരാജാവിൻെറ മനസ്സിൽ സ്നേഹസമുദ്രം കവിഞ്ഞു വഴിഞ്ഞു. ഏതൊന്നിൽ ശ്രീരാമ പ്രേമമാകുന്ന ശിശു ശോഭിച്ചുവോ സീതാ സ്നേഹമാകുന്ന ആ വടവൃക്ഷം വളൻറു നില്ക്കുന്നതെവിടെയോ ആ പ്രയാഗയായി തീൻറുവോ ജനകൻെറ മനസ്സെന്നു തോന്നും.

ചിരജീവീ മുനി ഗ്യാന ബികല ജനു
ബൂഡത ലഹേഉ ബാല അവലംബനു

മോഹ മഗന മതി നഹിം ബിദേഹ കീ
മഹിമാ സീയരഘുബര സനേഹ കീ

ബികല ഗ്യാന=രാജാവിൻെറ വികല ജ്ഞാനമാകുന്ന, ചിരജീവി മുനി=മാർക്കണ്ഡേയ മഹർഷി, ബാല അവലംബനു= ശ്രീരാമ പ്രേമമാകുന്ന ശിശുവിൻെറ സഹായത്താൽ, ബൂഡത ലഹേഉ=മുങ്ങിച്ചാവലിൽനിന്നു രക്ഷ പ്രാപിച്ചു, ബിദേഹകീ മതി മോഹമഗന നഹിം=അദ്ദേഹത്തിൻെറ ഹൃദയം മോഹ മഗ്നമായി തീർന്നില്ല, സീയരഘുബര കീ സനേഹ മഹിമാ= സീതാരാമന്മാരുടെ സ്നേഹത്തിൻെറ മാഹാത്മ്യമാണ് ഇതു്.

ജനകമഹാരാജാവിൻെറ വികലജ്ഞാനമാകുന്ന മാർക്ക ണ്ഡേയ മഹർഷി, ശ്രീരാമ പ്രേമമാകുന്ന ശിശുവിൻെറ സഹായ ത്താൽ മുങ്ങിച്ചാവലിൽനിന്നു രക്ഷ പ്രാപിച്ചു. അദ്ദേഹത്തി ൻെറ ഹൃദയം മോഹമഗ്നമായി ഭവിക്കുകയുമുണ്ടായില്ല. ഇതു സീതാരാമന്മാരുടെ സ്നേഹത്തിൻെറ മാഹാത്മ്യമാണ്. [ഒരി ക്കൽ മാർക്കണ്ഡേയ മഹർഷി ഘോര തപം ചെയ്തു. ഭഗവാൻ പ്രത്യക്ഷനായി വരം വരിക്കാൻ പറഞ്ഞു. ഭഗവാൻെറ മായ കാണാനുള്ള വരം മഹർഷി അർത്ഥിച്ചു. ഭഗവാൻ വരം നല്കി. മഹർഷി, സന്ധ്യാസമയത്തു പുഷ്പഭദ്ര എന്ന നദിയുടെ തീരത്തു നില്ക്കുമ്പോൾ കാററും, മഴയും, ഇടിയും, മിന്നലും ഉണ്ടായി. തുടർന്നു ജലപ്രളയവും. സമുദ്രം വളർന്നു പർവ്വതങ്ങളെക്കൂടി വിഴു ങ്ങി. ആയിരം സംവത്സരം മാർക്കണ്ഡേയൻ വെള്ളത്തിൽ കിട ന്നു കഷ്ടപ്പെട്ടു. ഒരുവിധത്തിലദ്ദേഹം അകലെയായി കണ്ട വട വൃക്ഷത്തിന്നരികിലേക്കു നീന്തിച്ചെന്നു് അതിന്മേൽ പിടിച്ചുകേ റി. ആ വൃക്ഷത്തിലെ ഇലകളിലൊന്നിൽ ഒരു ശിശു, അതിൻെറ കാലിലെ പെരുവിരൽ കുടിച്ചുകൊണ്ടു കിടക്കുന്ന കാഴ്ച മഹർഷി കണ്ടു. ആ ശിശുവിൻെറ ഉദരത്തിൽ മഹർഷി വിശ്വമെല്ലാം കണ്ടു. കുറെ കഴിഞ്ഞപ്പോൾ ബാലനേയോ വടവൃക്ഷത്തേയോ ജലപ്രളയത്തേയോ കാണാതായി. ഇപ്പോളാണ് മാർക്കണ്ഡേ

യന്നു വരപ്രഭാവമാണിതൊക്കെയെന്നു മനസ്സിലാക്കാൻ കഴി ഞ്ഞതു് ] (ജനകമഹാരാജാവു മഹാജ്ഞാനിയാണെങ്കിലും സീ തയെ കണ്ടപ്പോഠം അദ്ദേഹത്തിൻെറ ഹൃദയം വാത്സല്യപൂർണ്ണ മായി. അദ്ദേഹം വാത്സല്യത്തിൽ മുഴുകി. ദശരഥമഹാരാജാ വിനെപ്പോലെയായി ജനകനും വാത്സല്യ വിഷയത്തിൽ. സീതക്കു രാമനിൽ അപാര പ്രേമമുണ്ടെന്നു കണ്ടു ജനകൻെറ മനസ്സിന്നു സ്ഥൈര്യമുണ്ടായി ]

ദോ:- സിയ പിതുമാതു സനേഹബസ
ബികല ന സകീ സംഭാരി
ധരനി സുതാ ധീരജു ധരേഉ
സമഉ സുധരമു ബിചാരി

മാതുപിതു സനേഹബസ = മാതാപിതാക്കളുടെ വാത്സല്യ ത്തിന്നു വശഗയായിട്ടു, സിയ ബികല = സീത വ്യാകുലയായി ഭവിച്ചു, സംഭാരി ന സകീ = ആത്മനിയന്ത്രണത്തിന്നു ശക്ത യായില്ല, സമഉ സുധരമു ബിചാരി = എന്നാൽ സമയവും വിശിഷ്ട ധർമ്മവും ആലോചിച്ചു്, ധരനിസുതാ ധീരജു ധരേഉ = സീത ധൈര്യം അവലംബിച്ചു.

മാതാപിതാക്കളുടെ വാത്സല്യത്തിന്നു വശഗയായി സീത വ്യാകുലയായി ഭവിച്ചു. തന്മൂലം ആത്മനിയന്ത്രണത്തിന്നു ദേവി ശക്തയായില്ല. എന്നാൽ സമയവും ഉത്തമ ധർമ്മവും ആലോ ചിച്ചു ജനകജ ധൈര്യം അവലംബിച്ചു

താപസ ബേഷ ജനക സിയ ദേഖീ
ഭയേഉ പേമു പരിതോഷു ബിസേഖീ
പുത്രി പവിത്ര കിംഏ കുല ദോഊ
സുജസ ധവല ജഗ കഹ സബ കോഊ

  

സിയ താപസ ബേഷ ദേഖീ = സീതയെ താപസീവേഷത്തിൽ കണ്ടിട്ട്, ജനക ബിസേഖീ പേമ പരിതോഷു ഭയേഉ = ജനകമഹാരാജാവിനു വർദ്ധിച്ച സ്നേഹവും സന്തോഷവും ഉണ്ടായി അദ്ദേഹം ഇങ്ങനെ പറഞ്ഞു:— പുത്രി ദോഉ കുല പവിത്ര കിഏ = മകളേ, നീ എൻെറ കുലത്തേയും ദശരഥൻെറ കുലത്തേയും പവിത്രമാക്കി, ജഗ സബ കോഉ = പ്രപഞ്ചത്തിലുള്ള സർവ്വ ജനങ്ങളും, ധവല സുജസ കഹ = നിൻെറ ശുഭ്ര യശസ്സു വർണ്ണിക്കും.

സീതയെ താപസീവേഷത്തിൽ കണ്ടിട്ട ജനകമഹാരാജാവിനു വർദ്ധിച്ച സ്നേഹവും സന്തോഷവും ഉണ്ടായി. അദ്ദേഹം പറഞ്ഞു — വത്സേ, നീ എൻേറയും ദശരഥരാജാവിൻേറയും കുലങ്ങൾ പവിത്രങ്ങളാക്കി. പ്രപഞ്ചത്തിലുള്ളവരെല്ലാം നിൻെറ ശുഭ്രയശസ്സു വർണ്ണിക്കും

ജിതി സുമ സരി കീരതീ സരി തോരീ
ഗവനു കീൻഹ ബിനി അംഡ കരോരീ
ഗംഗ അവനി ഥല തീനി ബഡേരേ
ഏഹി കിഏ സാധു സമാജ ഘനേരേ

തോരീ കീരതി സരി = നിൻെറ കീർത്തിയാകുന്ന നദി, സുരസരി ജിതി = ദേവഗംഗയേയും ജയിച്ച്, കരോരീ ബിധി അംഡ = കോടിക്കണക്കിലുള്ള ബ്രഹ്മാണ്ഡങ്ങളിൽ, ഗവനു കീൻഹ ഗംഗ = എത്തിയിരിക്കുന്നു ഗംഗാനദിക്കു്, അവനി തീനിബഡേരേ = ഭൂമിയിൽ മൂന്നു വലിയ, ഥല; ഏഹി = സ്ഥാനങ്ങളാണുള്ളതു്. ഈ കീർത്തിനദിയാകട്ടേ, സാധു ഘനേരേ സമാജ = മഹാത്മാക്കളുടെ അനേകം സംഘത്തിന്നു്, കിഏ = സ്ഥാനങ്ങളുണ്ടാക്കിയിട്ടുണ്ടു്.

വത്സേ, നിൻെറ കീർത്തിയാകുന്ന നദി ദേവഗംഗയേയും ജയിച്ചു നിരവധി ബ്രഹ്മാണ്ഡങ്ങളെ പ്രാപിച്ചിരിക്കുന്നു. [ഗംഗാ

നദി ഒരു ബ്രഹ്മാണ്ഡത്തിൽ മാത്രമേഉള്ളു. ഗംഗാനദിയ്ക്കു ഭൂമിയിൽ മൂന്നു വലിയ പവിത്ര സ്ഥാനങ്ങളാണുള്ളതു്: (ഗംഗോത്രി, ഹരിദ്വാരം, പ്രയാഗ) നിന്റെ കീർത്തിയാകുന്ന നദിയാകട്ടെ മഹാത്മാക്കളുടെ അനേകം സംഘത്തിനു് സ്ഥാനങ്ങളുണ്ടാക്കിയിട്ടുണ്ടു്.

പിതു കഹ സത്യ സനേഹ സുബാനീ
സീയ സകുച മഹിമനഹും സമാനീ
പുനി പിതുമാതു ലീൻഹി ഉര ലാഈ
സിഖ് ആസിഷ ഹിത ദീൻഹി സുഹാഈ

പിതു സനേഹ സത്യ=പിതാവു് സ്നേഹത്താൽ യഥാർത്ഥവും, സുബാനീ കഹ സീയ = സുന്ദരവുമായ വാക്കുകൾ പറഞ്ഞുവെങ്കിലും സീത, സകുച = ധൈര്യക്ഷയം നിമിത്തം, മനഹും മഹി സമാനി = ഭൂമിയോളം താണതുപോലെ തോന്നി, പുനി മാതുപിതു = അനന്തരം മാതാവും പിതാവും സീതയെ, ഉരലാഈ ലീൻഹി ഹിതസിഖ = മാറോടണച്ചാശ്ലേഷിച്ചു ഹിതകരങ്ങളായ ഉപദേശങ്ങളും, സുഹാഈ ആസിഷ ദീൻഹി = ശോഭനങ്ങളായ ആശിസ്സുകളും അവർ സീതയ്ക്കു നല്കി.

പിതാവു സ്നേഹം നിമിത്തം യഥാർത്ഥവും സുന്ദരവുമായ വാക്കുകൾ പറഞ്ഞുവെങ്കിലും സീത സങ്കോചം നിമിത്തം ഭൂമിയോളം താണുപോയതുപോലെ കാണപ്പെട്ടു അനന്തരം മാതാവും പിതാവും അവളെ മാറോടണച്ചാശ്ലേഷിച്ചു ഹിതകരങ്ങളായ ഉപദേശങ്ങളും ശോഭനങ്ങളായ ആശിസ്സുകളും അവര സീതയ്ക്കു നൽകി.

കഹതി ന സീയ സകുചി മനമാഹീം
ഇഹാം ബസബ രജനീ ഭല നാഹീം
ലഖി രുഖ രാനി ജനായേഉ രാഊ
ഹൃദയ സരാഹത സീലു സുഭാഊ

  

ഇഹാം രജനീ ബസബ=ഇവിടെ രാത്രികഴിച്ചുകൂട്ടുന്നതു്, ഭലനാഹീം=നന്നായിരിക്കയില്ല എന്നു സീതയ്ക്കു തോന്നിയെങ്കിലും, സീയ ന കഹതി=സീതയ്ക്കതു പറയാൻ കെൽപ്പുണ്ടായില്ല, മനമാഹീം = മനസ്സിൽ ധൈര്യക്ഷയവും ഉണ്ടു്, രാനി രുഖ ലഖിരാഉ = റാണി സീതയുടെ ഭാവം ഗ്രഹിച്ചു, രാജാവിനോടു്, ജനായേഉ = വസ്തുത പറഞ്ഞു്; സീതയുടെ, സീല സുഭാഉ ഹൃദയ = ശീലവും സ്വഭാവവും മനസാ, സരാഹത= ശ്ലാഘിക്കുകയും ചെയ്തു.

ഇവിടെ രാത്രി നയിക്കുന്നതു നന്നായിരിക്കയില്ലെന്നു് സീതയ്ക്കു തോന്നിയെങ്കിലും സങ്കോചം നിമിത്തം അതു പറയുവാൻ അവൾ ശക്തയായില്ല റാണി സീതയുടെ ഉദ്ദേശം ഗ്രഹിച്ചു് രാജാവിനോടു വസ്തുത ഉണർത്തിച്ചു; സീതയുടെ സരള സ്വഭാവവും ശീലവും മനസാ ശ്ലാഘിക്കുകയും ചെയ്തു.

ദോ:- ബാരബാര മിലി ഭേംടി സിയ
ബിദാ കീൻഹി സനമാനി
കഹീ സമയ സിര ഭരത ഗതി
രാനി സുബാനി സയാനീ

ബാരബാര സിയ മിലി ഭേംടി = വീണ്ടും വീണ്ടും സീതയുമായി മേളിച്ചും ആശ്ലേഷിച്ചും, സനമാനി ബിദാ കീൻഹി = സമ്മാനിച്ചും വിട നല്കി അനന്തരം, സയാനി രാനി സമയ= ചതുരയായ റാണി തക്ക സമയം നോക്കി, ഭരതഗതി സുബാനീ കഹീ = ഭരതന്റെ സ്ഥിതി കോമള വാക്കുകളാൽ പറഞ്ഞു:—

വീണ്ടും വീണ്ടും സീതയുമായി മേളിച്ചും ആശ്ലേഷിച്ചും സമ്മാനിച്ചും മാതാപിതാക്കന്മാർ സീതയ്ക്കു വിട നല്കി. അനന്തരം ചതുരയായ റാണി സമയം നോക്കി രാജാവിനോടു ഭരതന്റെ സ്ഥിതി, കോമള വാക്കുകളാൽ പറഞ്ഞു:—

ചൗ:– സുനി ഭൂപാല ഭരത ബ്യവഹാരു
സോന സുഗംധ സുധാ സസി സാരു
മൂംദേ സജല നയന പുലകേ തന
സുജസു സരാഹന ലഗേ മുദിത മന

ഭൂപാല ഭരത ബ്യവഹാരു സുനി = ജനകൻ ഭരതനെക്കുറിച്ചുള്ള പ്രസ്താവം കേട്ട് ഭരതനെ, സോന സുഗന്ധ = സ്വർണ്ണത്തിനു സുഗന്ധമായും, സസിസാരു സുധാ = ശശിസാരത്തിനു സുധയായും കരുതി, സജല നയന മൂംദേ = ജല പൂർണ്ണങ്ങളായ കണ്ണുകൾ ചിമ്മുകയും, തന പുലകേ = ശരീരം പുളകിതമാവുകയും ചെയ്തു, മുദിത മന സുജസു = സന്തുഷ്ട ചിത്തനായി ഭരതന്റെ ശോഭനമായ കീർത്തി, സരാഹന ലഗേ = ശ്ലാഘിക്കാനാരംഭിച്ചു

ജനകമഹാരാജാവ്, സ്വർണ്ണത്തിനു സുഗന്ധം പോലെയും ശശിസാരത്തിനു അമൃതുപോലെയുമുള്ള, ഭരതനെക്കുറിച്ചുള്ള, പ്രസ്താവം കേട്ടപ്പോൾ ബാഷ്പപൂർണ്ണങ്ങളായ നേത്രങ്ങൾ ചിമ്മുകയും അദ്ദേഹത്തിന്റെ ശരീരം പുളകിതമാവുകയും ചെയ്തു. സന്തുഷ്ട ചിത്തനായ ജനകൻ ഭരതന്റെ ശോഭനമായ കീർത്തി ശ്ലാഘിക്കാനാരംഭിച്ചു

സാവധാന സുനു സുമുഖി സുലോചനി
ഭരത കഥാ ഭവ ബന്ധ ബിമോചനി
ധരമ രാജനയ ബ്രഹ്മ ബിചാരു
ഇഹാം ജഥാമതി മോര പ്രചാരു

സുമുഖി സുലോചനി = ഹേ സുമുഖി, സുലോചനേ, ഭവ ബന്ധ ബിമോചനി = സംസാരബന്ധത്തിൽനിന്നു മുക്തി നൽകുന്ന, ഭരത കഥാ സാവധാന സുനു = ഭരതന്റെ കഥ അവധാനപൂർവ്വം കേൾക്കുക, ധരമ രാജനയ ബ്രഹ്മ ബിചാരു =

ധമ്മം, രാജനീതി, ബ്രഹ്മജ്ഞാനം, ഇഹാം ജഥാമതി= ഇവയെ സംബന്ധിച്ചിടത്തോളം സ്വബുദ്ധിക്കനുസരിച്ചാണു്, മോര പ്രചാരു=എൻെറ പോക്കു്.

ഹേ സുമുഖി, സുലോചനേ, സംസാരബന്ധ വിമോചകമായ ഭരതൻെറ കഥ നീ ശ്രദ്ധാപൂർവ്വം കേൾക്കുക. ധമ്മം, രാജനീതി, ബ്രഹ്മവിചാരം എന്നിവയെ സംബന്ധിച്ചു സ്വബുദ്ധിക്കനുസൃതമായിട്ടാണു് ഞാൻ ചരിക്കുന്നതു്.

സോമതി മോരി ഭരത മഹിമാഹീം
കഹൈ കാഹ ഛരലി ഛുഅതി ന ഛാഹീം
ബിധി ഗനപതി അഹിപതി സിവ സാരദ
കബി കോബിദ ബുധ ബുദ്ധി ബിസാരദ

സോ മോരി മതി=ആ വിധമിരിക്കുന്ന എൻെറ ബുദ്ധി, ഭരത മഹിമാഹീം=ഭരതൻെറ മാഹാത്മ്യത്തെ, കഹൈ കാഹ= വണ്ണിച്ചാൽത്തന്നെയും ആ മഹത്വത്തിൻെറ, ഛാഹീം ഛുഅതി ഛരലിന = നിഴൽ സ്പശിക്കാൻ പോലും സാദ്ധ്യമാകയില്ല, ബിധി ഗനപതി അഹിപതി സിവ = ബ്രഹ്മാവു്, ഗണപതി, അനന്തൻ, ശിവൻ, സാരദ കബി കോബിദ = സരസ്വതി, കവികൾ, പണ്ഡിതന്മാർ, ബുധ = ജ്ഞാനികൾ, ബുദ്ധി ബിസാരദ = ബുദ്ധി വിശാരദന്മാർ എന്നിവക്കും.

ഭരത ചരിത കീരതി കരതൂതീ
ധരമസീല ഗുന ബിമല ബിഭൂതീ
സമുഝത സുനത സുഖദ സബകാഹൂ
സുചി സുരസരിരുചി നിദര സുധാഹൂ

ഭരത ചരിത കീരതി=ഭരതൻെറ ചരിത്രം, കീർത്തി, കരതൂതീ ധരമ സീല ഗുന=കമ്മം, ധമ്മം, ശീലം, ഗുണം, ബിമല ബിഭൂതി=നിമ്മലൈശ്വര്യം എന്നിവ, സമുഝത

സുനത സബ്ബകാഹു=അറിയുകയും കേൾക്കുകയും ചെയ്യുന്നതു്, സവ്വ, സുഖദ സുരസരി സുചി=സുഖപ്രദമാണ്. മാത്രമല്ല അവ ദേവഗംഗക്കു തുല്യം പവിത്രവും, സുധാഹു നിദര രുചി= അമൃതിനെപ്പോലും അനാദരിക്കുന്ന രുചിയോടുകൂടിയതുമാണ്. ബ്രഹ്മാദികൾക്കും, തദിതരന്മാക്കും

ഭരതൻെറ ചരിത്രവും കീർത്തിയും കമ്മധമ്മങ്ങളും ശീല ഗുണങ്ങളും നിർമ്മലൈശ്വര്യവും അറിയുന്നതും കേൾക്കുന്നതും സർവ്വസുഖപ്രദങ്ങളാണ്. അവ ഗംഗക്കു തുല്യം പരിശുദ്ധവും അമൃതിനെപ്പോലും നിസ്സാരമാക്കുന്ന സ്വാദോടുകൂടിയവയുമാണ്.

ദോ:- നിരവധി ഗുന നിരുപമ പുരുഷു
ഭരതു ഭരത സമ ജാനി
കഹിഅ സുമേരു കി സേര സമ
കബികുലമതി സകുചാനി

നിരവധി ഗുന=അവധിയില്ലാത്ത ഗുണങ്ങളോടുകൂടിയവനും, നിരുപമ പുരുഷു=നിരുപമനുമായ പുരുഷനാണ്, ഭരതു ഭരത സമ=ഭരതൻ, ആ ഭരതനു തുല്യം ഭരതൻ മാത്രമാണ് എന്നു്, ജാനി കബികുല മതി=അറിഞ്ഞു് കവിസമൂഹത്തിൻെറ ബുദ്ധി, സകുചാനി = അധീരമായി ഭവിച്ചിരിക്കുന്നു, കി സുമേരു സേര സമ കഹിഅ=സുമേരു പവ്വതത്തെ സേർ കണക്കിൽ പറ യാൻ സാധിക്കുമോ?

അവധിയില്ലാത്ത അഥവാ അതിരില്ലാത്ത ഗുണങ്ങളോടു കൂടിയ നിസ്തുല പുരുഷനാണ് ഭരതൻ ആ ഭരതനു തുല്യനായി ഭരതൻ മാത്രമേയുള്ളു ഈ വസ്തുത ഗ്രഹിച്ച കവികൾ അധീര രായിതീരുന്നു. സുമേരു പർവ്വതത്തെ സേർ കണക്കിൽ അളന്നു നോക്കാൻ സാധ്യമാണോ! (ഭരതനു സമാനനായി മറെറാരു വ്യക്തിയെ കവികൾക്കു് കണ്ടുകിട്ടിയിട്ടില്ലെന്നതാണ് കവിക കളുടെ അധീരതയ്ക്കു കാരണം.)

ചൗ:- അഗമ സബഹീം ബരനത ബരബരനീ
ജിമിജല ഹീന മീന ഗമു ധരനീ
ഭരത അമിത മഹിമാ സുനു റാനീ
ജാനഹിം രാമു ന സകഹിം ബഖാനീ

രാനീ സുനു = റാണി, കേൾക്ക, ബരബരനീ = അല്ലയോ വരവണ്ണിനി, ജലഹീന മീന = വെള്ളമില്ലാതെ മത്സ്യങ്ങൾ, ധരനീ ഗമു ജിമി = ഭൂമിയിൽ സഞ്ചരിക്കുക എന്നതു എങ്ങനേയോ അങ്ങനെ, അഗമ സബഹിം ബരനത=ദുഷ്കരമാണ് ആക്ഷം ഭരതനെ വണ്ണിക്കുക എന്നതു്, ഭരത അമിത മഹിമാ = ഭരതന്റെ അമിതമഹിമ, രാമു ജാനഹിം=രാമന്നറിയാം പക്ഷേ, ബഖാനീ ന സകഹിം = വണ്ണിക്കാൻ ശക്യമല്ല

റാണി, വരവണ്ണിനി, കേൾക്ക. വെള്ളമില്ലാതെ മത്സ്യങ്ങൾക്ക് ഭൂമിയിൽ സഞ്ചരിക്കാൻ സാധിക്കാത്തതുപോലെ കവികൾക്കും സാധ്യമല്ല ഭരതനെ വണ്ണിക്കാൻ. ഭരതന്റെ അപാര മാഹാത്മ്യം രാമന്നറിയാം. പക്ഷെ അതു വണ്ണിക്കാൻ രാമനും സാധ്യമല്ല,

ബരനി സപ്രേമ ഭരത അനുഭാഊ
തിയജിയ കീ രുചി ലഖി കഹ രാഊ
ബഹുരഹിം ലഷന ഭരതു ബനജാഹീം
സബകര ഭല സബകേ മനമാഹീം

സപ്രേമ ഭരത അനുഭാഊ = പ്രേമപൂർവ്വകം ഭരതന്റെ പ്രേമത്തെ, ബരനി തിയ ജിയ കീ = വണ്ണിച്ച് റാണിയുടെ ഹൃദയം, രുചി ലഖി രാഊ കഹ = ആഹ്ലാദിക്കുന്നതു കണ്ടു് രാജാവിങ്ങനെ പറഞ്ഞു, ലഷന ബഹുരഹിം ഭരതു ബനജാഹീം = ലക്ഷ്മണൻ പിൻവാങ്ങുന്നതും ഭരതൻ വനത്തിലേക്ക പോകുന്നതും, സബ കര ഭല=എല്ലാവക്കും നല്ലതുതന്നെ,

സബകേ മനമാഹീം = എല്ലാവരുടേയും മനസ്സിൽ ഇതുതന്നെ യാണ് വിചാരം.

ഭരതവർണ്ണന കേട്ട് ആഹ്ലാദവശഗയായിത്തീർന്നിരിക്കുന്ന റാണിയെ അറിഞ്ഞു രാജാവിങ്ങനെ പറഞ്ഞു: — ലക്ഷ്മണൻ മടങ്ങിപ്പോകുന്നതും ഭരതൻ വനത്തിലേക്ക പോകുന്നതും എല്ലാം എല്ലാവർക്കും നന്മതന്നെ ഇതുതന്നെയാണ് സർവ്വ ജനങ്ങളുടേയും മനസ്സിലുള്ളത്.

ദേബി പരംതു ഭരത രഘുബര കീ
പ്രീതി പ്രതീതി ജാഇ നഹിം തരകീ
ഭരതു അവധി സനേഹ മമതാ കീ
ജദ്യപി രാമ സീംബ സമതാ കീ

പരംതു ദേബി ഭരത രഘുബര കീ = എന്നാൽ ഹേ റാണീ, ഭരതൻേറയും രാമൻേറയും പരസ്പരം, പ്രീതി പ്രതീതി തരകീ നഹിം ജാഇ = പ്രീതിയും വിശ്വാസവും അതർക്കിതം തന്നെ യാണ്, ജദ്യപി രാമ സമതാ കീ സീംബ = രാമൻ സമദർശി ത്വത്തിൻെറ ആദർശമാണെങ്കിൽ, ഭരതു സനേഹ മമതാ കീ അവധി = രാമനേപ്പോലെതന്നെ ഭരതനും സ്നേഹത്തിൻെറയും മമതയുടേയും ആദർശമാണ്.

ഹേ റാണി, ഭരതരാമന്മാരുടെ പരസ്പര പ്രീതിവിശ്വാസങ്ങൾ അതർക്കിതങ്ങളാണ്. രാമൻ സമദർശിത്വത്തിന്ന് മാതൃകയായിരിക്കുന്നതുപോലെ ഭരതനും സ്നേഹമമതകളുടെ ആദർശമാണ്. (രാമൻ എല്ലാവരേയും ഒരുപോലെ ഗണി ക്കുന്നു, ആരോടും അദ്ദേഹത്തിന്ന് ശത്രുതയോ മൈത്രിയോ ഇല്ല. സ്നേഹിക്കുന്നതിലും സ്നേഹിതന്മാർ സ്വജനങ്ങളെന്നു കരുതുന്ന തിലും ഭരതൻ അദ്വിതീയനാണ്.)

പരമാരഥ സ്വാരഥ സുഖ സാരേ
ഭരത ന സപനേഹും മനഹും നിഹാരേ

സാധന സിദ്ധി രാമപഗ നേഹു
മോഹി ലഖി പരത ഭരത മത ഏഹു

പരമാരഥ സ്വാരഥ സാരേസുഖ = പരമാത്ഥവും സ്വാത്ഥവുമായ സർവ്വ സുഖവും, ഭരത സപനേഹും മനഹും ന നിഹാരേ = ഭരതൻ സ്വപ്നേപി മനസ്സിലുംകൂടി വിചാരിച്ചിട്ടില്ല, മോഹി ലഖി പരത ഭരതമന=എനിക്കു തോന്നുന്നതു് ഭരതൻെറ അഭിപ്രായത്തിൽ, രാമപഗ നേഹു = രാമപാദ പ്രേമം ഉണ്ടായിരിക്കുന്നതു തന്നെയാണു്, സാധന സിദ്ധി = സർവ്വ സാധനകളുടേയും സിദ്ധി

പരമാത്ഥവും സ്വാത്ഥവുമായ എല്ലാത്തരം സുഖവും ഭരതൻ മനസ്സിൽ സ്വപ്നേപി ചിന്തിക്കാത്തവനാണു്. ഭരതൻെറ ലക്ഷ്യം രാമപാദപ്രേമം ഉണ്ടായിരിക്കുക എന്നതാണു്. അതൊന്നു തന്നെയാണു് സർവ്വ സാധനകളുടേയും സിദ്ധി എന്നും ഭരതൻ കരുതുന്നു ഇതാണെനിക്കു തോന്നുന്നതു്.

ദോ:— ഭോരേഹും ഭരത ന പേലിഹഹിം
മനസഹും രാമ രജാഇ
കരിഅ ന സോച സനേഹ ബസ
കഹേഉ ഭൂപ ബിലഖാഇ

ഭൂപ ബിലഖാഇ കഹേഉ = രാജാവു ഗാംഭീര്യത്തോടെ പറഞ്ഞു— സനേഹ ബല സോചന കരിഅ=സ്നേഹവശയായിട്ടു ഹേ റാണി, ചിന്താധീനയാകരുതു്, ഭരത ഭോരേഹും മനസഹും=ഭരതൻ മറവിയിൽപോലും മനസാ, രാമരജാഇ= രാമൻെറ നിയോഗം, ന പേലിഹഹിം = തെററി നടക്കുകയില്ല.

ജനകൻ ഗാംഭീര്യത്തോടേ പറഞ്ഞു:— സ്നേഹവിവശയായി ഹേ റാണി, ഭവതി ചിന്താധീനയാകരുതു്. മറവിയിൽപോലും ഭരതൻ മനസാ രാമാജ്ഞ തെററി നടക്കുകയില്ല

  

ചൗ:_ രാമ ഭരത ഗുന ഗനത സപ്രീതീ
നിസി ദംപതിഹിം പലകസമ ബീതീ
രാജസമാജ പ്രാത ജുഗ ജാഗേ
ൻഹാഇ ൻഹാഇ സുരപൂജന ലാഗേ

സപ്രീതീ രാമ ഭരത ഗുന = പ്രീതി പൂർവ്വകം രാമൻേറയും ഭരതൻേറയും ഗുണങ്ങാം, ഗനത = വർണ്ണിച്ച വർണ്ണിച്ച്, ദംപതിഹിം നിസി = ജനകരാജാവിൻേറയും റാണിയുടേയും നിശാവേള, പലകസമ ബീതീ = നിമിഷതുല്യം കഴിഞ്ഞു, പ്രാത രാജസമാജ ജുഗ = പ്രഭാതമായപ്പോാം രണ്ടു രാജാക്കന്മാരുടെ സംഘവും, ജാഗേ ൻഹാഇ ൻഹാഇ=ഉണൎന്ന് സ്നാനം ചെയ്തു്, സുരപൂജന ലാഗേ = ദേവതമാരെ പൂജിക്കാനാരംഭിച്ചു

ജനകരാജാവും റാണിയും ശ്രീരാമൻേറയും ഭരതൻേറയും ഗുണഗണങ്ങാം വർണ്ണിച്ചു നിമിഷതുല്യം രാത്രി നയിച്ചു. നേരം പ്രഭാതമായി. രണ്ടു രാജാക്കന്മാരുടേയും സംഘത്തിലുള്ളവർ ഉണൎന്നെഴുന്നേററു സ്നാനം ചെയ്തു ദേവതാപൂജ തുടങ്ങി

ഗേ നഹാഇ ഗുരു പഹിം രഘുരാഈ
ബംദി ചരന ബോലേ രുഖ പാഈ
നാഥ ഭരതു പുരജന മഹതാരീം
സോക ബികല ബനബാസ ദുഖാരീം

രഘുരാഈ നഹാഇ ഗുരുപഹിം ഗേ = രാമൻ കുളിച്ചു് ഗുരുസന്നിധിയിൽ ചെന്നു്, ചരന ബംദി = തൃപ്പാദങ്ങാം വന്ദിച്ചു ഗുരുവിൻെറ, രുഖ പാഈ ബോലേ നാഥ = ഭാവം അറിഞ്ഞു് ഇങ്ങനെ പറഞ്ഞു:—പ്രഭോ, ഭരതു പുരജന മഹതാരീം = ഭരതനും, പൗരന്മാരും അമ്മമാരും, സോക ബികല = ശോകത്താൽ വ്യാകുലരായി, ബനബാസ ദുഖാരീം = വനവാസം ചെയ്യുന്നതിൽ വ്യഥിതരായി ഭവിച്ചിരിക്കുന്നു.

രാമൻ പ്രഭാത സ്നാനം ചെയ്ത്, വസിഷ്ഠ സന്നിധിയിൽ ചെന്നു് വസിഷ്ഠപാദങ്ങൾ വണങ്ങി ഗുരുവിൻെറ ഭാവം അറിഞ്ഞു് ഇങ്ങനെ പറഞ്ഞു:— ഹേ പ്രഭോ, ഭരതനും പുരവാസികളും അമ്മമാരും ശോക വ്യാകുലരായി വനവാസം ചെയ്യുന്നതിൽ വ്യഥിതരായി ഭവിച്ചിരിക്കുന്നു.

സഹിത സമാജ രാഉ മിഥിലേസൂ
ബഹുത ദിവസ ഭഏ സഹത കലേസൂ
ഉചിത ഹോഇ സോഇ കീജിഅ നാഥാ
ഹിത സബഹീ കര രഉരേ ഹാഥാ

സമാജ സഹിത രാഉ മിഥിലേസൂ = പരിവാര സമേതനായ ജനകരാജാവും, കലേസൂ സഹത ബഹുത ദിവസ=കഷ്ടപ്പാടുകൾ സഹിച്ചുകൊണ്ടു് അനേകം ദിനം, ഭഏ = നയിച്ച, നാഥാ ഉചിത ഹോഇ സോഇ = സ്വാമിൻ, ഉചിതമായിട്ടുള്ളതെന്തോ അതു, കീജിഅ = പ്രവർത്തിക്കുക, എന്തുകൊണ്ടെന്നാൽ, സബഹീ കര ഹിത രഉരേ ഹാഥ = എല്ലാവരുടേയും ഹിതം അങ്ങയുടെ അധീനത്തിലാണു്.

പരിവാര സമേതനായ മിഥിലാധിപതിയും കഷ്ടപ്പാടുകൾ സഹിച്ചുകൊണ്ടു വളരെ നാളായി കഴിച്ചുകൂട്ടാൻ തുടങ്ങിയിട്ടു് ഉചിതമായതെന്തോ അതു പ്രവർത്തിക്കുക എന്തുകൊണ്ടെന്നാൽ എല്ലാവരുടേയും ഹിതം അങ്ങയുടെ അധീനത്തിലാണു്.

അസ കഹി അതി സകുചേ രഘുരാഊ
മുനി പുലകേ ലഖി സീലു സുഭാഊ
തുംഹ ബിനു രാമ സകല സുഖ സാജാ
നരക സരിസ ദുഹും രാജസമാജാ

അസ കഹി രഘുരാഉ = ഇങ്ങനെ പറഞ്ഞു രാമൻ, അതി സകുചേ=ഏററവും അധീരനായി, മുനി സീലു സുഭാഉ ലഖി = മഹർഷി രാമൻെറ ശീല സ്വഭാവങ്ങളാലോചിച്ച്, പുലകേ = പുളകിത ഗാത്രനായി, എന്നിട്ടിങ്ങനെ പറഞ്ഞു: — രാമ; തുംഹ ബിനു = രാമ, അങ്ങയെ കൂടാതെ, ദുഹും രാജ സമാജാ = രണ്ടു രാജസംഘത്തിനും, സകല സുഖ സാജാ = സകല സുഖ സജ്ജീകരണങ്ങളും, നരക സരിസ = നരക സദൃശങ്ങളാണ്.

ഇപ്രകാരം ഉണർത്തിച്ച രാമൻ അത്യധികം അധീരനായി. രാമൻെറ ശീലസ്വഭാവങ്ങൾ കണ്ട് മുനിയുടെ ദേഹത്തിൽ കോരിത്തരിപ്പുണ്ടായി അദ്ദേഹം പറഞ്ഞു: അല്ലയോ രാമ, അങ്ങയെക്കൂടാതെ ഈ രണ്ടു രാജസംഘത്തിനും എന്തൊക്കെ സുഖസൗകര്യങ്ങൾ ലഭിച്ചാലും അവയെല്ലാം നരക തുല്യങ്ങൾതന്നെ.

ദോ:- പ്രാന പ്രാന കേ ജീവകേ
ജിവ സുഖ കേ സുഖ രാമ
തുംഹ തജി താത സുഹാത ഗൃഹ
ജിൻഹഹിം തിൻഹഹിം ബിധി ബാമ

രാമ പ്രാന കേ പ്രാന = ഹേ രാമ, അങ്ങു പ്രാണങ്ങൾക്കും പ്രാണനും, ജീവകേ ജിവ=ജീവികൾക്കു ജീവനും, സുഖ കേ സുഖ=സുഖങ്ങൾക്ക് സുഖവുമാണ്, താത തുംഹ തജി = ഹേ വത്സ, അങ്ങയെ വെടിഞ്ഞു, ജിൻഹഹിം ഗൃഹ സുഹാത = ആക്കു ഗൃഹം നന്നായിതോന്നിയാലും, തിൻഹഹിം ബിധി ബാമ = അവക്കു ദൈവം പ്രതികൂലമായിരിക്കും.

ഹേ രാമ, അങ്ങു പ്രാണങ്ങൾക്ക് പ്രാണനും ജീവികൾക്ക് ജീവനും സുഖങ്ങൾക്ക് സുഖവുമാണ്. ഹേ വത്സ, അങ്ങയെ വെടിഞ്ഞു ഏതൊരുവക്ക് ഗൃഹം നന്നായി തോന്നിയാലും അവക്ക് വിധി വിപരീതം തന്നെയായിരിക്കും.

ചൗ:- സോ സുഖ ധരമു കരമു ജരി ജാഉ
ജഹം ന രാമപദ പങ്കജ ഭാഉ
ജോഗു കുജോഗു ഗ്യാന അഗ്യാനൂ
ജഹം നഹിം രാമ പേമ പരധാനൂ

ജഹം രാമപദപങ്കജ ഭാഉനാ = യാതൊന്നിൽ രാമതൃപ്പാദ കമല പ്രീതിയില്ലയോ, സോ സുഖ ധരമു കരമു = ആ സുഖവും ആ ധൎമ്മവും ആ കൎമ്മവും, ജരി ജാഉ = ദഹിച്ചു പോകുന്നു, ജഹം രാമപേമ പരധാനൂ നഹിം = യാതൊന്നിൽ രാമപ്രേമം പ്രധാനമായിട്ടില്ലെങ്കിൽ, ജോഗു കുജോഗു ഗ്യാന = ആ യോഗം കുയോഗവും ആ ജ്ഞാനം, അഗ്യാനൂ = അജ്ഞാനവുമായി ത്തീരുന്നു.

രാമ തൃപ്പാദപ്രീതിയ്ക്ക് അർഹമാകുന്നില്ലാത്ത സുഖങ്ങളും ധൎമ്മങ്ങളും കൎമ്മങ്ങളും ദഹിച്ചുപോകുന്നു. അപ്രകാരംതന്നെ രാമപ്രേമം മുഖ്യമായില്ലാത്ത യോഗം കുയോഗവും ജ്ഞാനം അജ്ഞാനവുമായി ഭവിക്കുന്നു

തുംഹ ബിനു ദുഖീ സുഖീ തുംഹ തേഹീ
തുംഹ ജാനഹു ജിഅ ജോ ജേഹി കേഹീ
രാഉര ആയസു സിര സബഹീ കേ
ബിദിത കൃപാലഹിം ഗതിസബ നീകേ

തുംഹ ബിനു ദുഖീ = അങ്ങയെക്കൂടാതുള്ളവർ ദുഃഖിതരും, തുംഹ തേഹീ സുഖീ = അങ്ങയോടുകൂടിയവരെല്ലാം സുഖികള മാണ്, ജേഹി ജിഅ ജോ കേഹീ = ആരുടെ ഹൃദയത്തിൽ എന്തുണ്ടോ തുംഹ ജാനഹു = അതങ്ങു തന്നെയാണ് അറിയുന്നുള്ള, രാഉര ആയസു = അങ്ങയുടെ ആജ്ഞ, സബഹീ കേ സിര = എല്ലാവരുടേയും ശിരസ്സിലുണ്ട്, കൃപാലഹിം ഗതി = കൃപാലു വായ അങ്ങയുടെ ഗതി, സബ നീകേ ബിദിത = എല്ലാവൎക്കും നല്ലപോലെ അറിയാം.

അങ്ങയെ കൂടാതുള്ള എല്ലാവരും ദുഃഖിതരും അങ്ങയോട് കൂടിയവരെല്ലാം സുഖികളുമാണ്. ആരുടെ ഹൃദയത്തിൽ എന്തുണ്ടോ അതറിയുന്നതു അങ്ങുമാത്രമാണ്. അങ്ങയുടെ ആജ്ഞ യാണെല്ലാവരുടേയും ശിരസ്സിൽ കൃപാലുവായ അങ്ങയുടെ ഗതി എല്ലാവർക്കും നന്നായി ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടുണ്ട്.

ആപു ആശ്രമഹിം ധാരിഅ പാഉ
ഭയേഉ സനേഹ സിഥില മുനിരാഉ
കരി പ്രനാമു തബ രാമ സിധാഏ
രിഷി ധരി ധീര ജനക പഹിം ആഏ

ആപു ആശ്രമഹിം പാഉ ധാരിഅ=അങ്ങു ആശ്രമത്തി ലേക്കു എഴുന്നള്ളുക, മുനിരാഉ സനേഹ സിഥില = മഹർഷി ഇത്രയും പറഞ്ഞ് സ്നേഹശിഥിലനായി, ഭയേഉ തബ രാമ = ഭവിച്ചു. ആ അവസരത്തിൽ രാമൻ, പ്രനാമു കരി സിധാഏ= പ്രണാമം ചെയ്ത് എഴുന്നള്ളി, രിഷി ധീര ധരി=വസിഷ്ഠൻ ധൈര്യം അവലംബിച്ച്, ജനക പഹിം ആഏ = ജനക സമീ പം ചെന്നു.

അങ്ങ് ആശ്രമത്തിലേക്ക് പോവുക എന്നിങ്ങനെ പറഞ്ഞു വസിഷ്ഠൻ സ്നേഹശിഥിലനായി. രാമൻ മഹർഷിയെ പ്രണ മിച്ചു വിടവാങ്ങി. മഹർഷി ധൈര്യം അവലംബിച്ചു ജനകനെ സമീപിച്ചു.

രാമ ബചന ഗുരു നൃപഹി സുനാഏ
സീല സനേഹ സുഭായ സുഹാഏ
മഹാരാജ അബ കീജിഅ സോഇ
സബകര ധരമ സഹിത ഹിത ഹോഇ

സീല സനേഹ സുഭായ = ശീലത്താലും സ്നേഹത്താലും സ്വാഭാവികമായിത്തന്നെ ശ്ലാഘ്യങ്ങളായ രാമ ബചന ഗുരു=

രാമൻെറ വാക്കുകഠം വസിഷ്ഠ മഹഷി, നൃപ സുനാഏ=രാജാവിനെ കേഠംപ്പിച്ചു മഹാരാജാ ധരമ സഹിത=അല്ലയോ മഹാരാജാവേ, ധമ്മയുക്തവും, സബ കരഹിത=എല്ലാവക്കും ഹിതകരവുമായതെന്തോ, സോഇ അബ കീജിഅ=അതാണിപ്പോഠം അങ്ങു പ്രവർത്തിക്കേണ്ടതു്.

ശീലസ്നേഹങ്ങളാൽ സ്വാഭാവികമായിത്തന്നെ ശ്ലാഘ്യങ്ങളായ രാമൻെറ വാക്കുകഠം വസിഷ്ഠമഹഷി, ജനകമഹാരാജാവിനെ കേഠംപ്പിച്ചുകൊണ്ടു പിന്നീടിങ്ങനെ പറഞ്ഞു:– 'മഹാരാജാവേ, അങ്ങിപ്പോഠം പ്രവർത്തിക്കേണ്ടതും ധർമ്മാനുരൂപവും സർവ്വ ജനങ്ങഠംക്കും ഹിതകരവുമായ കാര്യമാണ്.

ദോ:– ഗ്യാന നിധാന സുജാനു സുചി
ധരമ ധീര നരപാല
തുംഹ ബിനു അസമംജസ
സമത കോ സമരഥ ഏഹി കാല

നരപാല ഗ്യാനനിധാന=ഹേ രാജൻ, അങ്ങു മഹാജ്ഞാനിയും, സുജാന സുചി=ചതുരനും നിഷ്കപടനും, ധരമ ധീര; ഏഹികാല=ധർമ്മധീരനുമാണ്. ഈ അവസരത്തിൽ, തുംഹബിനു=അങ്ങയ്ക്കല്ലാതെ, അസമംജസ സമന = ഈ വിഷമാവസ്ഥ ശമിപ്പിക്കുവാൻ, കോ സമരഥ=ആക്കാണ് സാമത്ഥ്യമുള്ളതു്?

അല്ലയോ രാജാവേ, അങ്ങു മഹാജ്ഞാനിയും ചതുരനും നിഷ്കളങ്കനും ധമ്മധീരനുമാണ്. ഈ അവസരത്തിൽ അങ്ങുമാത്രമാണ് ഇവിടെയുണ്ടായിട്ടുള്ള വിഷമാവസ്ഥക്കു പരിഹാരമുണ്ടാക്കാൻ സമത്ഥൻ.

ചൗ:– സുനി മുനിബചന ജനക അനുരാഗേ
ലഖി ഗതി ഗ്യാനു ബിരാഗു ബിരാഗേ

സിഥില സനേഹ ഗുനത മനമാഹീം
ആഎ ഇഹാം കീൻഹ ഭല നാഹീം

മുനിബചന സുനി ജനക = വസിഷ്ഠൻെറ വാക്കുകൾ കേട്ട ജനക മഹാരാജാവ്, അനുരാഗേ; ഗതി ലഖി = പ്രേമനിമഗ്ന നായി; മഹർഷിയുടെ സ്ഥിതികണ്ട്, ഗ്യാന ബിരാഗ ബിരാഗേ = ജനകൻെറ ജ്ഞാനവും വൈരാഗ്യവും വിരക്തങ്ങ ളായി, സനേഹ സിഥില മനമാഹീം = സ്നേഹശിഥിലനായ ജനകൻ മനസ്സിൽ, ഗുനത; ഇഹാം ആഏ = ഗണിക്കാൻ തുടങ്ങി:—ഇവിടെ വന്നിട്ട്, ഭല നഹിം കീൻഹ = ഒരു നന്മയും ഉണ്ടായില്ല.

വസിഷ്ഠ വാണികൾ കേട്ട് ജനകരാജാവ് പ്രേമാമഗ്നനായി. മഹർഷിയുടെ സ്ഥിതികണ്ട് ജനകരാജാവിൻെറ ജ്ഞാനവൈരാ ഗ്യങ്ങൾക്കും വൈരാഗ്യമുണ്ടായി. സ്നേഹശിഥിലനായ ജനകൻ മനസ്സിലിങ്ങനെ ഗണിക്കാൻ തുടങ്ങി:—ഇവിടെ വന്നിട്ട് ഒരു നന്മയും ഉണ്ടായില്ല.

രാമഹിം രായ കഹേഉ ബന ജാനാ
കീൻഹ ആപു പ്രിയ പ്രേമ പയാനാ
ഹമ സമ ബനതേം ബനഹിം പഠാഈ
പ്രമുദിത ഫിരബ ബിബേക ബഡാഈ

രായ രാമഹിം ബന ജാനാ കഹേഉ = ദശരഥൻ രാമനോട് വനയാത്രക്കാജ്ഞാപിച്ചു, ആപു പ്രിയപ്രേമ = അദ്ദേഹം പ്രിയ പുത്രനോടുള്ള പ്രേമം നിമിത്തം, പയാനാ കീൻഹ ഹമ അബ= സ്വർഗ്ഗത്തിലേക്കു യാത്രയുമായി. ഞാനിപ്പോൾ രാമനെ, ബന തേം ബനഹിം പഠാഈ = ഒരു കാട്ടിൽനിന്ന് മറെറാരു കാട്ടി ലേക്കയച്ച്, പ്രമുദിത ബിബേക ബഡാഈ = സന്തുഷ്ടനായി വിവേകം വർദ്ധിപ്പിച്ച്, ഫിരബ=മടങ്ങിപ്പോകണം.

  

ദശരഥൻ രാമനോട് വനയാത്രക്കാജ്ഞാപിച്ചു. പ്രിയ പുത്രനോടുള്ള വാത്സല്യം നിമിത്തം അദ്ദേഹം ഉടനെ ദേവലോകത്തേക്കു എഴുന്നള്ളി ഞാനിപ്പോൾ വേണ്ടതു് രാമനെ ഈ വനത്തിൽനിന്നു മറ്റൊരു വനത്തിലേക്കയച്ച് സസന്തോഷം വിവേകം വർദ്ധിപ്പിച്ച് മടങ്ങിപ്പോവുകയാണ്.

താപസ മുനി മഹിസുര സുനി ദേഖീ
ഭഏ പ്രേമബസ ബികല ബിസേഖീ
സമഉ സമുഝി ധരി ധീരജ രാജാ
ചലേ ഭരത പഹിം സഹിത സമാജാ

താപസ മുനി മഹിസുര സുനി = താപസന്മാരും മുനിമാരും ബ്രാഹ്മണരും ഇതുകേട്ടും, ദേഖീ പ്രേമബസ ബിസേഖീ ബികല = കണ്ടും പ്രേമാധീനരായി അത്യധികം വ്യാകുലരായി ഭവിച്ചു. സമഉ സമുഝി രാജാ ധീരജ ധരി=സമയ സ്ഥിതി ഗ്രഹിച്ച് ജനകൻ ധൈര്യമവലംബിച്ച്, സഹിത സമാജ ഭരത പഹിം ചലേ=സംഘവുമൊന്നിച്ച് ഭരത സന്നിധിയിലേക്ക പോയി.

താപസന്മാരും മുനിമാരും ബ്രാഹ്മണമാരും ഇതെല്ലാം കേട്ടും കണ്ടും പ്രേമവശഗരായി അത്യധികം വ്യാകുലരായി ഭവിച്ചു. സമയസ്ഥിതി ഗ്രഹിച്ച ജനകൻ ധൈര്യം അവലംബിച്ച സംഘവുമൊന്നിച്ച ഭരതനെ സമീപിച്ചു;

ഭരത ആഇ ആഗേം ഭഇ ലീൻഹേ
അവസര സരിസ സുആസന ദീൻഹേ
താത ഭരത കഹ തിരഹുതി രാഊ
തുംഹഹിം ബിദിത രഘുബീര സുഭാഊ

ഭരത ആഗേം ആഇ ലീൻഹ ഭഇ = ഭരതൻ ചെന്നു് ജനകനെ എതിരേററു. അവസര സരിസ സുആസന = അവസരോചിതമായി മനോഹരമായ ഇരിപ്പിടം, ദീൻഹേ = ജനകനു

സമപ്പിച്ചു. തിരഹുതി രാഊ കഹ=തിരഹുതി രാജാവായ ജന കൻ പറഞ്ഞു:-, താത ഭരത തുംഹഹിം ബിദിത=വത്സ ഭരത നിനക്കറിയാമല്ലൊ നല്ലവണ്ണം, രഘുബീര സുഭാഊ=ശ്രീരാമ ൻെറ സ്വഭാവം.

ദോ:- രാമ സത്യബ്രത ധരമരത
സബകര സീലു സനേഹു
സങ്കട സഹത സങ്കോച ബസ
കഹിഅ ജോ ആയസു ദേഹു

രാമ സത്യബ്രത ധരമരത = രാമൻ സത്യവ്രതനും ധമ്മതല്പര നുമാണു്. അദ്ദേഹം, സബകര സീലു സനേഹ=എല്ലാവ രോടുമുള്ള ശീലസ്നേഹങ്ങറം നിമിത്തം, സങ്കോച ബസ സങ്കട സഹത = അധീരനായിട്ടു് സങ്കടങ്ങളനുഭവിക്കുന്നു ഈ കാരണ ത്താൽ, ജോ ആയസു കഹിഅ ദേഹു = യാതൊന്നാണോ നിൻെറ ആജ്ഞ അതദ്ദേഹത്തോടു പറയുക.

രാമൻ സത്യസന്ധനും ധമ്മതൽപരനുമാണു്. എല്ലാവ രോടുമുള്ള സ്നേഹത്താലും സ്വശീലഗുണംകൊണ്ടും അധീരനായി രാമൻ കഷ്ടപ്പാടുകളനുഭവിക്കുകയാണു്. ഈ കാരണത്താൽ നീയെന്തു നിയോഗിക്കുന്നുവെന്നു പറയു ഞാനതു രാമനെ ധരിപ്പിക്കാം ഭരതൻ ജനകനെ എതിരേററു കൊണ്ടുവന്നു ഒരു പീഠത്തിലിരുത്തിയതിനു ശേഷമാണു് ജനക മഹാരാജാവു്, രാമൻെറ സ്വഭാവം നല്ലപോലെ അറിയാവുന്ന ഭരതനോടി ങ്ങനെ അരുളിച്ചെയ്തതു്.

ചൗ:- സുനി തന പുലകി നയന ഭരിബാരീ
ബോലേ ഭരതു ധീരധരി ഭാരീ
പ്രഭുപ്രിയപൂജ്യ പിതാസമ ആപൂ
കുലഗുരു സമ ഹിത മായ ന ബാപൂ

സുനി=ജനകമഹാരാജാവിൻെറ വാക്കുകൾ കേട്ട ഭരതൻെറ, തന പുലകി നയന ബാരീഭരി= ദേഹം പുളകിതവും കണ്ണുകൾ ജലപൂർണ്ണങ്ങളുമായി, ഭാരീ ധീരധരി ഭരത ബോലേ =വർദ്ധിച്ച ധൈര്യം അവലംബിച്ച് ഭരതൻ ഇങ്ങനെ പറഞ്ഞു: പ്രഭു ആപു പിതാ സമ പ്രിയപൂജ്യ=സ്വാമിയായ രാമൻ സ്വയമേവ പിതാവിന്നു തുല്യം പ്രിയനും പൂജ്യനുമാണ് അപ്രകാരംതന്നെ, കുലഗുരു സമഹിത = കുലഗുരുവിന്നുതുല്യം ഹിതനും ആണ്, മായ ബാപു ന=മാതാവും പിതാവും രാമനുതുല്യമല്ല.

ജനകരാജാവിൻെറ വാക്കുകൾകേട്ട് ഭരതനു കോരിത്തരിപ്പുണ്ടായി. അദ്ദേഹത്തിൻെറ കണ്ണുകളിൽ നീർ നിറഞ്ഞു. അതിയായ ധൈര്യം അവലംബിച്ച ഭരതൻ ഇപ്രകാരം പറഞ്ഞു:- സ്വാമിയായ രാമൻ സ്വയം പിതാവിന്നു തുല്യം പ്രിയനും പൂജ്യനുമാണ്. അപ്രകാരം കുലഗുരുവിന്നു തുല്യം ഹിതകാരിയുമാണ്. മാതാവും പിതാവും രാമനു തുല്യരല്ല.

കൗസികാദി മുനി സചിവ സമാജ്ഞ
ഗ്യാന അംബുനിധി ആപു ന ആജ്ഞ
സിസു സേവക ആയസു അനുഗാമീ
ജാനി മോഹി സിഖ ദേഇഅ സ്വാമീ

ആജ്ഞ കൗസികാദി മുനി= ഇന്നു വിശ്വാമിത്ര പ്രഭൃതികളായ മുനിമാരും, സചിവ സമാജ്ഞ ഗ്യാന അംബുനിധി= മന്ത്രി സമാജവും ജ്ഞാന സാഗരമായ, ആപു ന സ്വാമീ മോഹീ= അങ്ങും ഒന്നിച്ച ചേന്നിട്ടുണ്ട്. ഹേ സ്വാമിൻ. എന്നെ, ആയസു അനുഗാമീ സിസു= ആജ്ഞയനുസരിക്കുന്ന ബാലകനെന്നും, സേവക ജാനി സീഖ ദേഇഅ =സേവകനെന്നും അറിഞ്ഞു് ഉപദേശിച്ചാലും.

വിശ്വാമിത്രൻ തുടങ്ങിയ മഹർഷിമാരും ജ്ഞാനസാഗരമായ അങ്ങും സമ്മേളിച്ചിട്ടുണ്ട്. ഹേ സ്വാമിൻ, എന്നെ

അങ്ങയുടെ ആജ്ഞാനുവർത്തിയായ ബാലനെന്നും സേവകനെന്നും ഗ്രഹിച്ച് എനിക്ക് ഉപദേശം നല്കുക

ഏഹി സമാജ ഥല ബൂഝബ രാഉര
മൗന മലിന മൈം ബോലബ ബാഉര
ഛോടേ ബദന കഹഉം ബഡി ബാതാ
ഛമബ താത ലഖി ബാമ ബിധാതാ

ഏഹി സമാജ ഥല = ഈ സമാജം, ഈ സ്ഥാനം, രാഉര ബൂഝബ; മൈം=അങ്ങയുടെ ചോദ്യം; ഞാനോ. മൗന മലിന ബാഉര ബോലബ = മൗനി, മലിനൻ, ഉന്മാദി, മറുപടി പറയുകയും വേണം, താത ഛോടേ ബദന ബഡി ബാതാ = ശ്രീമൻ, ചെറിയമുഖം വലിയ കാര്യം, ബിധാതാ ബാമ ലഖി=വിധാതാവിനെ പ്രതികൂലിയെന്ന് ഗ്രഹിച്ച്, ഛമബ= അവിടന്നു ക്ഷമിക്കണം.

ഈ സഭ, ഈ സ്ഥാനം, ചോദിക്കുന്നതവിടന്ന്; ഞാനാണെങ്കിൽ മൗനി, മലിനൻ, ഉന്മാദി, എന്തു മറുപടിയാണ് ഞാൻ പറയുക? ശ്രീമൻ, ചെറിയ മുഖംകൊണ്ട് വലിയ കാര്യമാണ് ഞാൻ പറയുന്നത്. വിധാതാവിനെ എതാരിളിയായി ഗണിച്ച് അവിടന്നെന്നിൽ ക്ഷമ പ്രദർശിപ്പിക്കണം.

ആഗമ നിഗമ പ്രസിദ്ധ പുരാനാ
സേവാധരമു കഠിന ജഗു ജാനാ
സ്വാമി ധരമ സ്വാരഥഹിം ബിരോധൂ
ബൈരു അന്ധ പ്രേമഹിം ന പ്രബോധൂ

ആഗമ നിഗമ പുരാനാ = വേദശാസ്ത്രങ്ങളിലും പുരാണങ്ങളിലും, പ്രസിദ്ധ ജഗു ജാത = പ്രസിദ്ധവും ലോകവിദിതവുമാണ്, സേവാ ധരമു കഠിന = സേവാധർമ്മം കഠിനമെന്ന വസ്തുത, ബൈരു അന്ധ പ്രേമഹിം പ്രബോധൂ = വിരോധം

നിമിത്തം അന്ധന്മാരായവൎക്ക് പ്രേമത്തെക്കുറിച്ചുള്ള ജ്ഞാനം, ന സ്വാമി ധരമ=ഉണ്ടാകുന്നില്ലാത്തതുപോലെ സ്വാമിൻ, ധൎമ്മം, സ്വാരഥഹിം ബിരോധൂ=സ്വാൎത്ഥത്തിന്നെതിരാണ്.

സേവാധൎമ്മം കഠിനമാണെന്ന പരമാൎത്ഥം ലോകവിദിതമാണ്, വേദശാസ്ത്രങ്ങളിലും പുരാണങ്ങളിലും പ്രസിദ്ധവുമാണ്. വിരോധം നിമിത്തം അന്ധരായവൎക്ക് പ്രേമജ്ഞാനം ഉണ്ടാകാത്തതുപോലെ സ്വാമിധൎമ്മം, സ്വാൎത്ഥത്തിന്നെതിരാണ്. (നിസൎഗ്ഗ വൈരമാണിവിടെ സൂചിപ്പിക്കുന്നതു്. സൎപ്പത്തിന്നും മയിലിന്നും നിസൎഗ്ഗ വൈരമാണല്ലോ. അവൎക്കു പ്രേമജ്ഞാനം എങ്ങനെ ഉണ്ടാകാൻ?

ദോ:- രാഖി രാമരുഖ ധരമു ബ്രതു
പരാധീന മോഹി ജാനി
സബകേ സംമത സർബഹിത
കരിഅ പേമ പഹിചാനി

രാമരുഖ=രാമന്റെ ഇംഗിതവും, ധരമു ബ്രതു മോഹി പരാധീന=ധർമ്മവും വ്രതവും എന്റെ പരാധീനതയും, ജാനി സബകേ പേമ പഹിചാനി=ഗ്രഹിച്ചും എല്ലാവരുടേയും പ്രേമം വിവേചിച്ചറിഞ്ഞും, സർബഹിത സമ്മത=സൎവ്വസമ്മതവും സർവ്വഹിതവുമായിട്ടുള്ളതെന്തോ അതു്, കരിഅ = ചെയ്യുക.

രാമന്റെ ഉദ്ദേശം ഗ്രഹിക്കുക; അദ്ദേഹത്തിന്റെ ധർമ്മവും പ്രതിജ്ഞാപാലന വ്രതവും എന്റെ പാരതന്ത്ര്യവും പരിഗണിക്കുക; എല്ലാവരുടേയും പ്രേമം വിവേചിച്ചറിയുക; എന്നിട്ടു സർവ്വൎക്കും സമ്മതവും സർവ്വൎക്കും ഹിതവും ആയതെന്തോ അതു അനുഷ്ഠിക്കുക.

ചൗ:- ഭരത ബചന സുനി ദേഖി സുഭാഊ
സഹിത സമാജ സരാഹത രാഊ

സുഗമ അഗമ മൃദു മംജു കഠോരേ
അരഥ അമിത അതി ആഖര ഥോരേ

രാഉ ഭരത ബചന സുനി=ജനകമഹാരാജാവ് ഭരതൻെറ വാക്കുകറം കേട്ടും, സുഭാഉ ദേഖി = സ്വഭാവം കണ്ടും, സമാജ സഹിത സരാഹത=സംഘസമേതനായി ഭരതനെ ശ്ലാഘിച്ചു:- സുഗമ അഗമ=ഭരതൻെറ വാക്കുകറം സുഗമങ്ങളും അഗമങ്ങളു മാണ്, മൃദു മംജുകഠോര=മൃദുലവും മഞ്ജുളവുമാണ്, അതേ സമയംതന്നെ അവ കഠോരങ്ങളുമാണ്, ആഖര ഥോരേ=അല്പാ ക്ഷരങ്ങളാണവ; എന്നാൽ, അതി അമിത അരഥ=അത്യമിതാ ത്ഥങ്ങളോടു കൂടിയവയുമാണ്.

ജനകമഹാരാജാവു ഭരതൻെറ വാക്കുകറം കേട്ടും സ്വഭാവം കണ്ടും സമാജസഹിതനായി ഭരതനെ ശ്ലാഘിച്ചു. ഭരതൻെറ വാക്കുകറം സുഗമങ്ങളും അഗമങ്ങളും മൃദുലവും മഞ്ജുളവും കഠോരവുമാണ്. അല്പാക്ഷരങ്ങളോടുകൂടിയ ആ വാക്കുകറം അമിതാത്ഥങ്ങളോടുകൂടിയവയായിരുന്നു (രാമൻെറ ഇംഗിതം ഗ്രഹിക്കുക സുഗമം; ശ്രീരാമൻെറ ധർമ്മം പരിപാലിക്കുക അഗമം; സർവ്വ ജനങ്ങറംക്കും നന്മയായി തോന്നുന്നതനുഷ്ഠിക്കുക കോമളം, സർവ്വഹിതം ചെയ്യുക മഞ്ജുളം; ശ്രീരാമൻെറ വ്രത സംരക്ഷണം കഠോരം)

ജ്യോം മുഖു മുകുരു മുകുരു നിജപാനീ
ഗഹി ന ജാഇ അസ അദഭുത ബാനീ
ഭൂപ ഭരതു മുനി സാധു സമാജൂ
ഗേ ജഹം ബിബുധ കുമുദ ദ്വിജരാജൂ

മുഖു മുകുരു = മുഖത്തിൻെറ പ്രതിച്ഛായ ദപ്പണത്തിലും, മുകുരു നിജപാനീ= ദപ്പണം സ്വഹസ്തത്തിലും സ്ഥിതി ചെയ്യുന്നു. എന്നാൽ കണ്ണാടി നേരെ പിടിക്കാൻ കഴിയാതിരിക്കുന്നതു

പോലെ, അസ അദ്ഭുത ബാനി ഗഹി ന ജാഇ=ഭരതന്റെ അത്ഭുതവാണികളിലടങ്ങിയ ആശയവും ഗ്രഹിക്കാൻ കഴിഞ്ഞില്ല, ഭൂപു=അനന്തരം ജനകരാജാവും, ഭരതു മുനി സാധുസമാജു=ഭരതനും മുനിമാരും മഹാത്മാക്കളും, ജഹം ബിബുധകുമുദ ദ്വിജരാജു ഗേ=ജ്ഞാനികളാകുന്ന ആമ്പലുകൾക്ക ചന്ദ്രനായ രാമനിരിക്കുന്നിടത്തേക്ക പുറപ്പെട്ടു.

മുഖത്തിന്റെ പ്രതിച്ഛായ കണ്ണാടിയിലും കണ്ണാടി സ്വഹസ്തത്തിലും ഉണ്ട്. ആ കണ്ണാടിയൊന്നു ശരിക്ക പിടിച്ചാൽ മുഖച്ഛായ ഗ്രഹിക്കാം. അതുപോലെ, ചിന്തിച്ചാൽ ഭരതന്റെ നിഗൂഢ ആശയവും എല്ലാവൎക്കും ഗ്രഹിക്കാൻ സാധിക്കും. പക്ഷേ അവൎക്കതിന്നു സാധിക്കുന്നില്ല. ജനകനും ഭരതനും, മുനിമാരും, മഹാത്മാക്കളും അനന്തരം രാമസന്നിധിയിലേക്ക് പുറപ്പെട്ടു.

സുനി സുധി സോച ബികല സബ ലോഗാ
മനഹും മീനഗന നവ ജല ജോഗാ
ദേവ പ്രഥമ കുല ഗുര ഗതി ദേഖീ
നിരഖി ബിദേഹ സനേഹ ബിസേഖീ

സുധി സുനി=ഈ വൃത്താന്തം കേട്ട്, സബലോഗാ=എല്ലാ ജനങ്ങളും, നവജലജോഗാ മനഹും മീനഗന=പുതിയ വൎഷാകാല ജലത്തിൽ പെട്ട മത്സ്യസമൂഹം എന്നപോലെ, സോച ബികല ദേവ പ്രഥമ=ചിന്താവ്യാകുലരായി ഭവിച്ചു. ദേവന്മാർ ആദ്യമായി, കുലഗുര ഗതി ദേഖീ=കുല ഗുരുവിന്റെ സ്ഥിതി വീക്ഷിച്ചു, ബിദേഹ ബിസേഖീ സനേഹ=ജനക രാജാവിന്റെ വൎദ്ധിച്ച സ്നേഹത്തേയും, നിരഖി=അവർ കണ്ടു.

ഈ വൃത്താന്തം കേട്ട എല്ലാ ജനങ്ങളും പുതിയ വൎഷാകാല ജലത്തിൽപ്പെട്ട മത്സ്യ സമൂഹം എന്നപോലെ ചിന്താവ്യാകുലരായി ഭവിച്ചു. ദേവന്മാർ ആദ്യമായി കുലഗുരുവിന്റെ

സ്ഥിതിയും പിന്നീട്ട് ജനകരാജാവിൻെറ വദ്ധിച്ച സ്നേഹവും വീക്ഷിച്ചു.

രാമ ഭഗതിമയ ഭരതു നിഹാരേ
സുര സ്വാരഥീ ഹഹരി ഹിയ ഹാരേ
സബ കോഉ രാമ പ്രേമമയ പേഖാ
ഭഏ അലേഖ സോചബസ ലേഖാ

ഭരതു രാമ ഭഗതി മയ നിഹാരേ=ഭരതനെ രാമഭക്തിയിൽ മുഴുകിയവനായി കണ്ടിട്ട്, സ്വാരഥീ സുര ഹഹരി=സ്വാത്ഥി കളായ ദേവന്മാർ ഭീതരായി; അവരുടെ, ഹിയ ഹാരേ; സബ കോഉ = മനസ്സ് പരാജയം ശങ്കിച്ചു, എല്ലാ ജനങ്ങളും, രാമ പ്രേമമയ പേഖാ = ശ്രീരാമ പ്രേമത്തിൽ മഗ്നരായിരിക്കുന്നതു കണ്ട്, അലേഖ സോച ബസ ലേഖാ ഭഏ = ദേവന്മാർ ചിന്താധീനരും നിശ്ചലരുമായി ഭവിച്ചു

രാമഭക്തി മഗ്നനാണ് ഭരതനെന്നു കണ്ട സ്വാത്ഥികളായ ദേവന്മാർ ഭീതരായി; അവർ പരാജയ ബോധത്തോടുകൂടിയവരായി ഭവിച്ചു. എല്ലാ ജനങ്ങളും ശ്രീരാമ പ്രേമത്തിൽ മുഴുകിയിരിക്കുന്നതുകണ്ട ദേവന്മാർ ചിന്താവശഗരായി.

ദോ:- രാമു സനേഹ സങ്കോച ബസ
കഹ സസോച സുരരാജു
രചഹു പ്രപംചഹിം പഞ്ചമിലി
നാഹിംത ഭയേഉ അകാജു

സുരരാജു സസോച കഹ = ഇന്ദ്രൻ വിചാരാക്രാന്തനായി ഇങ്ങനെ പറഞ്ഞു:—രാമു സനേഹ സങ്കോച ബസ = രാമൻ സ്നേഹസങ്കോചങ്ങൾക്കു അധീനനാണ്. അതിനാൽ, പഞ്ചമിലി പ്രപഞ്ചഹിം = പഞ്ചായത്തുകൂടി കാര്യാലോചന,

രചഹു; നാഹിംത = ചെയ്യണം; അല്ലാത്തപക്ഷം, അകാജു ഭയേഉ = കാര്യവിഘ്നമുണ്ടാകും

ഇന്ദ്രൻ ചിന്താതാന്തനായി ഇങ്ങനെ പറഞ്ഞു:—രാമൻ സ്നേഹസങ്കോചങ്ങൾക്ക് അധീനനാണ്. അതിനാൽ പഞ്ചായത്തുകൂടി കാര്യങ്ങൾ ആലോചിക്കണം. അല്ലാത്തപക്ഷം കാര്യവിഘ്നം ഉണ്ടാകും

ചൗ:— സുരൻഹ സുമിരി സാരദാ സരാഹീ
ദേബി ദേവ സരനാഗത പാഹീ
ഫേരി ഭരത മതികരി നിജമായാ
പാലു ബിബുധ കുല കരി ഛലഛായാ

സുരൻഹ സാരദാ സുമിരി = ദേവന്മാർ സരസ്വതിയെ സ്മരിച്ചു. സരാഹീ ദേബി സരനാഗത=ഇങ്ങനെ ശ്ലാഘിച്ചു:—'ഹേ ദേവി, ശരണാഗതരായ, ദേവ പാഹീ നിജമായാ = ഈ ദേവന്മാരെ രക്ഷിക്കുക അവിടന്നു സ്വമായയ്ക്കൊണ്ട്. ഭരത കരി മതി ഫേരി = ഭരതൻെറ ബുദ്ധിയെ തകിടം മറിക്കുക, ഛലഛായാ = കപടതന്ത്രംകൊണ്ട്, ബിബുധ കുല പാലു = ദേവകുലത്തെ രക്ഷിക്കുക.'

ദേവന്മാർ സരസ്വതിയെ സ്മരിച്ചു ഇപ്രകാരം വാഴ്ത്തി. 'ഹേ ദേവി, ശരണാഗതരായ ഈ സുരന്മാരെ രക്ഷിക്കുക; അവിടന്നു സ്വമായകൊണ്ടു ഭരതൻെറ ബുദ്ധിയ്ക്കു വികല്പമുണ്ടാക്കുക കപടതന്ത്രം പ്രയോഗിച്ചു അവിടന്നു ദേവന്മാരെ രക്ഷിക്കുക.'

ബിബുധ ബിനയ സുനി ദേബി സയാനീ
ബോലീ സുര സ്വാരഥ ജഡ ജാനീ
മോ സന കഹഹു ഭരതമതി ഫേരൂ
ലോചന സഹസ ന സൂഝ സുമേരൂ

സയാനീ ദേബീ = ചതുരയായ സരസ്വതി, ബിബുധ ബിനയ സുനി=ദേവന്മാരുടെ അഭ്യർത്ഥന കേട്ടും, സുരസ്വാരഥ ജഡ ജാനീ = ദേവന്മാർ തങ്കാര്യപ്രസക്തരെന്നറിഞ്ഞും, ബോലീ മോ സന കഹഹ = ഇങ്ങനെ പറഞ്ഞു:— ഹേ ഇന്ദ്ര അങ്ങെന്നോട് പറയുന്നു, ഭരതമതി ഫേര്യ = ഭരതന്റെ ബുദ്ധിക്ക ശൈഥില്യമുണ്ടാക്കാൻ, സഹസലോചന=അങ്ങേയ്ക്കു ആയിരം കണ്ണുകളുണ്ടായിട്ടും, സുമേരു സൂഝ ന=സുമേരു പർവ്വതംപോലും അങ്ങു കാണുന്നില്ലല്ലോ.

ചതുരയായ സരസ്വതി, ദേവന്മാരുടെ അഭ്യർത്ഥന കേട്ടും അവർ തങ്കാര്യപ്രസക്തരെന്നു ഗ്രഹിച്ചും ഇപ്രകാരം പറഞ്ഞു: .. 'ഹേ ഇന്ദ്ര, അങ്ങെന്നോടു പറയുന്നല്ലോ ഭരതന്റെ ബുദ്ധിക്ക ശൈഥില്യമുണ്ടാക്കാൻ, അങ്ങനെ പറയുന്ന അങ്ങേയ്ക്കു് കണ്ണുകൾ ആയിരം ഉണ്ടായിട്ടും അങ്ങു കൂററൻ ഗിരിയായ സുമേരുവിനെപ്പോലും കാണുന്നില്ലല്ലോ,

ബിധി ഹരി ഹര മായാ ബഡി ഭാരീ
സോഉ ന ഭരത മതി സകൈ നിഹാരീ
സോ മതി മോഹി കഹത കരു ഭോരീ
ചന്ദിനി കര കി ചംഡകര ചോരീ

ബിധി ഹരി ഹര ബഡി ഭാരീ മായാ സോഉ = ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരുടെ അതിപ്രബലമായ മായക്ക പോലും, ഭരതമതി നിഹാരീ ന സകൈ = ഭരതന്റെ ബുദ്ധി കാണാൻ കരുത്തില്ല, സോമതി മോരീ കരു കഹത = ആ ബുദ്ധിയ്ക്കാണോ വികല്പം ഉണ്ടാക്കാൻ നിങ്ങളെന്നോടാവശ്യപ്പെടുന്നതു്! ചന്ദിനീ കി ചംഡകര ചോരീ കര = ചന്ദ്രിക സൂര്യനെ കവരാൻ ശക്തയാവുമോ?

ബ്രഹ്മാവു്, വിഷ്ണു, ശിവൻ എന്നിവരുടെ മഹാമായക്ക പോലും ഭരതന്റെ ബുദ്ധി കണ്ടെത്താൻ കഴിവില്ല. ആ വിധ

മുള്ള ഭരത ബുദ്ധിയ്ക്കു വികല്പമുണ്ടാക്കാനോ നിങ്ങളും എന്തിനോട ത്ഥിക്കുന്നതു്? സൂര്യനെ കവരാൻ തുനിലാവു ശക്തയാകുമോ? [ ചണ്ഡകിരണെ എന്ന പദത്തിനു പകരം ചില ഗ്രന്ഥത്തിൽ ചന്ദ കര എന്നു കാണുന്നു. ചന്ദ്രികക്കു ചന്ദ്രകിരണത്തെ കവ രാൻ കഴിയുമോ എന്നു അത്ഥവും കല്പിക്കുന്നു. ചണ്ഡകരൻ എന്ന പദത്തിനു തന്നെയാണു് പ്രകൃതത്തിൽ കൂടുതൽ ഔചിത്യ മെന്നു ഈ വ്യാഖ്യാതാവിനു തോന്നുന്നു. അതിനാലിവിടെ ചണ്ഡകരനെന്ന പദം തന്നെ സ്വീകരിക്കുകയും ചെയ്യുന്നു ചന്ദ്രികക്കു സൂര്യനെ കവരാൻ കഴിവില്ല; അതുപോലെ മനിക്കു തൻേറതിനേക്കാൾ കൂടുതൽ പ്രബലമായ ഭരതൻെറ ബുദ്ധിക്കു വികല്പമുണ്ടാക്കാൻ സാധ്യമല്ലെന്നു സാരം. ഈ അത്ഥത്തി ന്നാണു് കൂടുതൽ പ്രസക്തിയും ]

ഭരത ഹൃദയ സിയരാമ നിബാസൂ
തഹം കി തിമിരി ജഹം തരനിപ്രകാസൂ
അസകഹി സാരദ ഗഇ ബിധി ലോകാ
ബിബുധ ബികല നിസി മാനഹും കോകാ

ഭരത ഹൃദയ സിയരാമ നിവാസൂ = ഭരതൻെറ ഹൃദയത്തി ലാണു് സീതാരാമന്മാരുടെ പാർപ്പു്, ജഹം തരനി പ്രകാസൂ തഹം കി തിമിര = സൂര്യപ്രകാശമുള്ളിടത്തു അന്ധകാരമുണ്ടാ കുമോ? അസ കഹി സാരദ ബിധി ലോകാ ഗഇ = ഇപ്രകാരം പറഞ്ഞു സരസ്വതി ബ്രഹ്മലോകത്തേക്കു പോയി, മാനഹും നിസി കോകാ = രാത്രിയിൽ ചക്രവാകങ്ങളെന്നവണ്ണം, ബിബുധ ബികല = ദേവന്മാർ വ്യാകുലരായി.

സീതയും രാമനും ഇരുന്നരുളുന്നതു ഭരതൻെറ ഹൃദയത്തി ലാണു്. സൂര്യപ്രകാശമുള്ളിടത്തു അന്ധകാരമെങ്ങനെ വ്യാപി ക്കും! ഇത്രയും പറഞ്ഞു സരസ്വതി ബ്രഹ്മലോകത്തേയ്ക്കെഴു ന്നള്ളി. ദേവന്മാർ രാത്രി ചക്രവാകങ്ങളെങ്ങനേയോ അങ്ങനെ വ്യാകുലരായി ഭവിച്ചു.

ദോ:- സുര സ്വാരഥീ മലീന മന
കീൻഹ കുമംത്ര കുഠാട്ട
രചി പ്രപഞ്ച്യ മായാ പ്രബല
ഭയ ഭ്രമ അരതി ഉചാട്ട

മലീന മന സ്വാരഥീ = മലിന ഹൃദയരും സ്വാർത്ഥികളുമായ, സുര കുമന്ത്ര കുഠാട്ട കീൻഹ = ദേവന്മാർ ദുരാലോചന ചെയ്ത ഉപദ്രവമുണ്ടാക്കി, പ്രബല മായാ പ്രപഞ്ച്യ രചി = പ്രബല മായാ പ്രപഞ്ചം സൃഷ്ടിച്ച് അതിൽ, ഭയ ഭ്രമ അരതി ഉചാട്ട = ഭയവും ഭ്രമവും ദുഃഖവും, ഉച്ചാടനവും ഉണ്ടാക്കി.

മലിന ഹൃദയരാണ്, സ്വാർത്ഥികളാണ് ദേവന്മാർ. അവർ ദുരാലോചന ചെയ്ത ഉപദ്രവമുണ്ടാക്കി. പ്രബലമായ മായകൊണ്ടൊരു പ്രപഞ്ചം തന്നെ അവർ സൃഷ്ടിച്ചു. അതിൽ അവർ ഭയ ഭ്രമങ്ങളും ദുഃഖവും ഉച്ചാടനവും സൃഷ്ടിക്കുകയും ചെയ്തു.

ചൗ:- കരി കുചാലി സോചത സുരരാജ്ജ
ഭരത ഹാഥ സബു കാജ്ജ അകാജ്ജ
ഗഏഉ ജനക രഘുനാഥ സമീപാ
സനമാനേ സബ രബികുല ദീപാ

കുചാലി കരി സുരരാജ്ജ = തിന്മകളുണ്ടാക്കിയ ഇന്ദ്രൻ, സോചത; സബു കാജ്ജ അകാജ്ജ = ചിന്തിക്കാൻ തുടങ്ങി:— നന്മതിന്മകളെല്ലാം, ഭരത ഹാഥ = ഇപ്പോൾ ഭരതൻെറ കൈയിലാണ്. ജനക രഘുനാഥ സമീപാ ഗഏഉ = ജനകമഹാരാജാവു രാമനെ സമീപിച്ചു, സബ രബികുല ദീപാ = എല്ലാവരേയും രവിവംശ ദീപമാകുന്ന രാമൻ, സനമാനേ = ബഹുമാനിച്ചു.

തിന്മകളുണ്ടാക്കി ഇന്ദ്രനിങ്ങനെ ചിന്തിച്ചു:— 'നന്മയും തിന്മയുമെല്ലാം ഭരതൻെറ കൈയിലാണ്.' ജനകമഹാരാജാവു

ശ്രീരാമനെ സമീപിച്ചു രാമനാകട്ടെ ആഗതരെയെല്ലാം സമാദരിക്കുകയും ചെയ്തു.

സമയ സമാജ ധരമ അബിരോധാ
ബോലേ തബ രഘുബംസ പുരോധാ
ജനക ഭരത സംബാദ സുനാഈ
ഭരത കഹാഅതി കഹീ സുഹാഈ

തബ രഘുബംസ പുരോധാ=ആ അവസരത്തിൽ സൂര്യകുല പുരോഹിതനായ വസിഷ്ഠമഹർഷി, സമയ സമാജ ധരമ= സമയത്തിനും ധർമ്മത്തിനും, അബിരോധാ ബോലേ = വിരോധമില്ലാത്തവിധത്തിൽ പറഞ്ഞു:— ഭരത ജനക സംബാദ സുനാഈ= ഭരതൻേറയും ജനകൻേറയും സംവാദം കേൾപ്പിച്ചു്, ഭരത കഹാഅതി സുഹാഈ കഹീ=ഭരതൻെറ മനോഹരാഭിമതവും ഉണർത്തിച്ചു.

സമയത്തിനും സദസ്സിനും ധർമ്മത്തിനും വിരോധമുണ്ടാകാത്തവിധത്തിൽ സൂര്യവംശ പുരോഹിതനായ വസിഷ്ഠൻ കാര്യങ്ങൾ പറഞ്ഞു. ഭരതനും ജനകനുമായുണ്ടായ സംവാദവും ഭരതൻെറ അഭിപ്രായവും രാമനെ കേൾപ്പിച്ചു.

താത രാമ ജസ ആയസു ദേഹൂ
സോസബു കരൈ മോരമത ഏഹൂ
സുനി രഘുനാഥ ജോരി ജുഗ പാനീ
ബോലേ സത്യ സരല മൃദു ബാനീ

താത രാമ ജസ ആയസു ദേഹൂ = വത്സ, ശ്രീരാമ, അങ്ങയുടെ ആജ്ഞ എന്തോ, സോ സബു കരൈ മോരമത ഏഹൂ= അതെല്ലാവരും സ്വീകരിക്കും. ഇതാണെൻെറ അഭിപ്രായം, രഘുനാഥ സുനി ജുഗപാനീ ജോരീ=രാമൻ ഇതു കേട്ടു് കൈ രണ്ടും

കൂപ്പി, സത്യ സരല മൃദു ബാനീ ബോലേ=സത്യവും സരളവും മൃദുലവുമായ വാണികളാൽ ഇങ്ങനെ പറഞ്ഞു:—

രാമ, അങ്ങയുടെ നിയോഗം എല്ലാവരും അനുസരിക്കും. ഇതാണെൻെറ അഭിപ്രായം. രാമൻ ഇതു കേട്ടു കൈ രണ്ടും കൂപ്പി സത്യവും സരളവും മൃദുലവുമായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:-

വിദ്യമാന ആപുന മിഥിലേസൂ
മോര കഹബ സബ ഭാംതി ഭദേസൂ
രാഉര രായ രജായസു ഹോഈ
രാഉരി സപഥ സഹീ സിര സോഈ

ആപുന മിഥിലേസൂ വിദ്യമാന = അവിടുന്നും മിഥിലാ രാജാവും സന്നിഹിതരായിരിക്കേ, മോര കഹബ സബ ഭാംതി= ഞാനൊരഭിപ്രായം പറയുന്നതു് എല്ലാവിധത്തിലും, ഭദേസൂ; രാഉര രായ രജായസു ഹോഈ സോഈ=അനുചിതമായിരിക്കും. അങ്ങും ജനകമഹാരാജാവും നിയോഗിക്കുന്നതെന്തോ അതു, സിര സഹീ; രാഉരി സപഥ = ഞാൻ ശിരസാവഹിക്കാം. അവിടുന്നാണ് സത്യം.

അങ്ങും മിഥിലേശനും ഉള്ളപ്പോൾ ഞാനൊരു അഭിപ്രായം പുറപ്പെടുവിക്കുന്നതു ഉചിതമായിരിക്കയില്ല. അങ്ങയുടേയും ജനകമഹാരാജാവിൻെറയും ആജ്ഞ എന്തോ ഞാനതു ശിരസാവഹിക്കാം. അങ്ങയാണ് സത്യം.

ദോ:- രാമസപഥ സുനി മുനി
ജനക സകുചേ സഭാസമേത
സകല ബിലോകത ഭരത
മുഖു ബനൈ ന ഉതരു ദേത

രാമ സപഥ സുനി = ശ്രീരാമൻെറ ആണയിടൽ കേട്ട്, മുനി ജനക സഭാസമേത = മുനിയും ജനകനും സദസ്യരും,

സകുചേ; സകല = അധീരരായി. എല്ലാവരും, ഭരത മുഖം ബിലോകത = ഭരതന്റെ മുഖത്തേക്ക നോക്കാനാരംഭിച്ചു, ഉതരു ദേത ന ബനൈ = ഉത്തരമാരും പറഞ്ഞില്ല.

ശ്രീരാമന്റെ ശപഥം കേട്ട മുനിയും ജനകരാജാവും സദസ്യരും അധീരരായി എല്ലാവരും ഭരതന്റെ മുഖത്തേക്കതന്നെ നോക്കിക്കൊണ്ടിരുന്നു. ആരും മറുപടി പറഞ്ഞില്ല.

സഭാ സകുച ബസ ഭരത നിഹാരീ
രാമബന്ധു ധരി ധീരജ ഭാരീ
കുസമഉ ദേഖി സനേഹു സംഭാരാ
ബഢത ബിംധി ജിമി ഘടജ നിവാരാ

ഭരത സഭാ സകുച ബസ = ഭരതൻ, സഭ സങ്കോചത്തിനു വശഗമായിരിക്കുന്നതു, നിഹാരീ ഭാരീ ധീരജ ധരീ=കണ്ടിട്ട് വലുതായ ധീരത അവലംബിച്ചു, കുസമഉ ദേഖി രാമബന്ധു= സമയം നന്നല്ലെന്നു കണ്ട ഭരതൻ, സനേഹു സംഭാരാ ഘടജ= സ്നേഹത്തെ, അഗസ്ത്യൻ, ബഢത ബിംധി ജിമി = വദ്ധിച്ചു വരുന്ന വിന്ധ്യാചലത്തെ എങ്ങനെ, നിവാരാ സംഭാരാ = തടഞ്ഞുവോ അങ്ങനെ നിയന്ത്രിച്ചു.

സദസ്യർ അധീരരായിരിക്കുന്നു എന്നു കണ്ട ഭരതൻ അത്യധികം ധൈര്യം അവലംബിക്കുകയും സമയം നന്നല്ലെന്നു കണ്ടു സ്നേഹത്തെ, വിന്ധ്യാചലത്തെ അഗസ്ത്യൻ നിവാരണം ചെയ്തതു പോലെ നിയന്ത്രിക്കുകയും ചെയ്തു [സൂര്യന്റെ ഉജ്വല തേജസ്സു നിമിത്തം ഒരിക്കൽ വിന്ധ്യാപർവ്വതത്തിലെ വൃക്ഷങ്ങളും ലതകളും കരിഞ്ഞു. പർവ്വതം ക്രോധിച്ചു സൂര്യന്റെ ഗതി തടയത്തക്ക വണ്ണം വളന്നു. സൂര്യപ്രകാശമില്ലാതെ ദേവന്മാരും ദാനവന്മാരുമെല്ലാം വ്യഥിതരായി. ഇതൊക്കെ അറിഞ്ഞു അഗസ്ത്യൻ പർവ്വതത്തെ സമീപിച്ചു അതിന്റെ തലയിൽ കൈവെച്ചു അമത്തി. താൻ മടങ്ങിവരുന്നതുവരെ വളന്നുപോകരുതെന്നു മഹർഷി

താക്കീതു കൊടുത്തു. ഇന്നും വീന്ധ്യൻ അതേനിലയിൽത്തന്നെ നില്ക്കുന്നുവത്രെ.]

സോക കനക ലോചന മതി ഛേരാനീ
ഹരീ ബിമല ഗുനഗന ജഗ ജോനീ
ഭരത ബിബേക ബസഇ ബിസാലാ
അനായാസ ഉധരീ തേഹി കാലാ

**സോക കനക ലോചന = ശോകമാകുന്ന ഹിരണ്യാക്ഷൻ, മതി ഛേരാനീ ഹരി ബിമല ഗുനഗന = ബുദ്ധിയാകുന്ന ക്ഷോണിയെ അപഹരിച്ചപ്പോരം ഭരതന്റെ വിമല ഗുണ സമൂഹമാകുന്ന, ജഗ ജോനീ ഭരത ബിബേക = ബ്രഹ്മാവിൽനിന്നു ഭരത വിവേകമാകുന്ന, ബിസാലാ ബരാഹ അനായാസ = വിശാല വരാഹം പ്രത്യക്ഷമായി നിഷ്പ്രയാസം, തേഹി കാലാ ഉധരീ = ആ അവസരത്തിൽ ഭൂമിയെ ഉദ്ധരിച്ചു.**

**ഹിരണ്യാക്ഷൻ ഭൂമിയേയും കൊണ്ടു മറഞ്ഞപ്പോരം ബ്രഹ്മാവിൽനിന്നു ഉൽപന്നമായ വരാഹം ഭൂമിയെ ഉദ്ധരിച്ചതുപോലെ ശോകം ബുദ്ധിയെ അപഹരിച്ചു മറഞ്ഞപ്പോരം ഭരതന്റെ ത്യാഗ വൈരാഗ്യാദി ഗുണങ്ങളിൽനിന്നു ജ്ഞാനമാകുന്ന വൈരാഗ്യ മൂർത്തി പ്രത്യക്ഷമാകുകയും ആ ജ്ഞാന വരാഹം പ്രയാസംകൂടാതെ ശോകത്തെ ശമിപ്പിച്ചു ബുദ്ധിയെ ഉദ്ധരിച്ചു സുസ്ഥിരമാക്കുകയും ചെയ്തു.**

കരി പ്രനാമു സബ കഹം കര ജോരേ
രാമ രാഉ ഗുരു സാധു നിഹോരേ
ഛമബ ആജ്ഞ അതി അനുചിത മോരാ
കഹൗം ബദന മൃദു ബചന കഠോരാ

**സബ കഹം പ്രനാമു കരി കര ജോരേ = ഭരതൻ എല്ലാവരേയും പ്രണമിച്ച് കൈകൂപ്പി, രാമ രായ ഗുരു സാധു = രാമൻ,**

ജനകൻ, ആചാര്യൻ, സജ്ജനങ്ങൾ എന്നിവരോട്, നീഹോരേ ആജ്ഞ മോരാ = വിനയപൂർവ്വം പറയാൻ തുടങ്ങി:— ഇന്നത്തെ എൻെറ, അതി അനുചിത ഛമബ = ഏററവും വലിയ അനൗചിത്യം നിങ്ങൾ ക്ഷമിക്കണം. എന്തുകൊണ്ടെന്നാൽ, മൃദു ബദന കഠോരാ ബചന കഹൗം = മൃദുവദനം കൊണ്ടു കഠോര വാക്കുകളാണ് ഞാനുച്ചരിക്കാൻ ഭാവിക്കുന്നത്.

ഭരതൻ എല്ലാവരേയും പ്രണമിച്ചു കൈകൂപ്പി, രാമൻ, ജനകരാജാവ്, വസിഷ്ഠൻ, സജ്ജനങ്ങളായ മററു ജനങ്ങൾ എന്നിവരെയെല്ലാം നോക്കി വിനയപുരസ്സരം ഇങ്ങനെ പറഞ്ഞു:— ഞാൻ പ്രകടിപ്പിക്കുന്ന അതിർ കവിഞ്ഞ അനൗചിത്യം നിങ്ങൾ ക്ഷമിക്കണം. എന്തുകൊണ്ടെന്നാൽ ചെറിയ നാവു കൊണ്ടു വലിയ കാര്യങ്ങളാണ് ഞാൻ പറയാൻ ഭാവിക്കുന്നത്.

ഹിയ സുമിരി സാരദാ സുഹാഈ
മാനസ തേം മുഖ പങ്കജ ആഈ
ബിമല ബിബേക ധരമ നയ സാലീ
ഭരത ഭാരതീ മഞ്ജു മരാലീ

ഹിയ സുഹാഈ സാരദാ = ഹൃദയത്തിൽ സുന്ദരിയായ സരസ്വതിയെ ഭരതൻ, സുമിരി മാനസ തേം = സ്മരിച്ചു. മാനസത്തിൽനിന്നു ഹംസം, പങ്കജ = താമരയിലേക്കെന്നപോലെ സരസ്വതി ഹൃദയത്തിൽനിന്നു്, മുഖ മരാലീ = മുഖത്തിലേക്കു എഴുന്നള്ളി എങ്ങനെ അരയന്നം വെള്ളത്തേയും പാലിനേയും ചേർതിരിക്കുമോ അപ്രകാരം, ഭരത ബിമല ബിബേക ധരമ= ഭരതൻെറ വിമലജ്ഞാനവും ധർമ്മവും, നയ സാലീ മഞ്ജു ഭാരതീ = നയവും അടങ്ങിയ സുന്ദരവാണികൾ നന്മതിന്മകളെ വിവേചിക്കുന്നവയാണ്.

ഭരതൻ ഹൃദയത്തിൽ സുന്ദരിയായ സരസ്വതിയെ സ്മരിച്ചു. മാനസ സരസ്സിൽനിന്നു മരാളി പങ്കജത്തിലേക്കെന്നപോലെ

ഭരതൻെറ മനസ്സിൽനിന്നു വാണീദേവി നാവിലേക്കു പ്രവേശിച്ചു അരയന്നം ക്ഷീരത്തേയും ജലത്തേയും വേർതിരിക്കുന്നതിനു കഴിവുള്ളതായിരിക്കുന്നതുപോലെ ഭരതൻെറ ജ്ഞാനധർമ്മനീതിയുക്തങ്ങളായ വാണികളും നന്മതിന്മകളെ വേർതിരിക്കുന്നവയായി ഭവിച്ചു.

ദോ:- നിരഖി ബിബേക ബിലോചനൻഹി
സിഥില സനേഹ സമാജു
കരി പ്രനാമു ബോലേ ഭരതു
സുമിരി സീയ രഘു രാജു

ഭരതു സമാജു ബിബേക ബിലോചനൻഹി = ഭരതൻ സദസ്സിനെ വിജ്ഞാന നേത്രങ്ങളാൽ, സനേഹ സിഥില നിരഖി= സ്നേഹശിഥിലമായി കണ്ടു്, സീയ രഘു രാജു സുമിരി=സീതാരാമന്മാരൊന്നിച്ചും, പ്രനാമു കരി ബോലേ = സദസ്യരെ പ്രണമിച്ചും ഇപ്രകാരം പറഞ്ഞു: –

സദസ്യരെല്ലാം സ്നേഹശിഥിലരായിരിക്കുന്നു എന്നു ഭരതൻ വിജ്ഞാന ചക്ഷുസ്സുകളാൽ കണ്ടു് സീതയേയും രാമനേയും സ്മരിക്കുകയും സദസ്യരെ പ്രണമിക്കുകയും ചെയ്തതിനുശേഷം ഇപ്രകാരം പറഞ്ഞു:—

ചൗ:- പ്രഭു പിതു മാതു സുഹൃദ ഗുരസ്വാമീ
പൂജ്യ പരമഹിത അന്തരജാമീ
സരല സുസാഹിബു സീല നിധാനൂ
പ്രനതപാല സർവ്വജ്ഞ സുജാനൂ

പ്രഭു പിതു മാതു സുഹൃദ = പ്രഭോ, എനിക്കവിടന്നുതന്നെയാണു് പിതാവും മാതാവും സുഹൃത്തും, ഗുരസ്വാമീ പൂജ്യ = ഗുരുവും യജമാനനും പൂജ്യനും, പരമഹിത അന്തര ജാമീ=പരമ

ഹിതകാരീയും അന്തര്യാമിയും, സരല സീല നിധാനാ=അവിടന്നു സരളനും ശീലനിധിയും, പ്രനതപാല സവ്ഗ്യ സുജാനൂ=ദീനദയാലുവും സർവ്വജ്ഞനും ചതുരനും ആയ, സുസാഹിബു = ഉത്തമ സ്വാമിയാണ്.

പ്രഭോ അവിടന്നാണ് എനിക്കു അച്ഛനും അമ്മയും സുഹൃത്തും, ഗുരുവും, യജമാനനും, പൂജ്യനും, പരമഹിതപ്രദനും അന്തര്യാമിയും. അങ്ങു സരളനാണ്; സൗശീല്യ നിധിയാണ്; ദീനദയാലുവാണ്; സർവ്വജ്ഞനാണ്; ചതുരനും ഉത്തമനുമാണ്; അവിടന്നാണെന്റെ സ്വാമിയും.

സമരഥ സരനാഗത ഹിതകാരീ
ഗുനഗാഹക അവഗുന അഘഹാരീ
സ്വാമി ഗോസാഇംഹി സരിസ ഗോസാഈം
മോഹി സമാന മൈം സാഇം ദോഹാഈ

സമരഥ സരനാഗത ഹിതകാരീ = അങ്ങു സമർത്ഥനാണ്; ശരണാഗതർക്കു ഹിതപ്രദനാണ്, ഗുനഗാഹക അവഗുന അഘഹാരീ = ഗുണഗ്രാഹകനാണ്; ദുർഗ്ഗുണങ്ങളേയും പാപങ്ങളേയും ഹരിക്കുന്നവനാണ്, സ്വാമി ഗോസാഇംഹി സരിസ ഗോസാഈ = ഹേ നാഥ, അങ്ങു യഥാർത്ഥ സ്വാമിതന്നെയാണ്, സാഇം ദോഹാഈം മോഹി സമാന മൈം=അങ്ങയെ ആണയിട്ടു ഞാൻ പറയുന്നു, എനിക്കു തുല്യം നീചനായി ഞാൻ മാത്രമേ ഉള്ളു.

അങ്ങു സമർത്ഥനും, ശരണാഗതർക്കു ഹിതകാരിയും ഗുണഗ്രാഹകനും, ദുർഗ്ഗുണഹന്താവും പാപഹാരിയുമാണ്. സ്വാമിൻ, ഒരുത്തമ പ്രഭുവിനു സമാനനാണങ്ങ്; ഞാനങ്ങയെ ആണയിട്ടു പറയുന്നു, എനിക്കു തുല്യം നീചനായിട്ടു ഞാനേ ഉള്ളു.

പ്രഭു പിതു ബചന മോഹബസ പേലീ
ആയേഉം ഇഹാം സമാജ സകേലീ

ജഗ ഭല പോച ഊംച അരു നീച്യ
അമിഅ അമരപദ മാഹുര മീച്യ

പ്രഭു മോഹ ബസ പിതു ബചന പേലീ = പ്രഭോ, മോഹ വശനായി അങ്ങയേയും പിതാവിൻെറ പ്രതിജ്ഞയേയും ഗണി ക്കാതെ, സമാജ സകലീ ഇഹാം ആയേഉം = പരിവാരങ്ങ ളേയും കൂട്ടി ഞാൻ ഇവിടേക്കു വന്നിരിക്കുന്നു, അമിഅ അമര പദ മാഹുര മീച്യ = അമൃതു അമരപദത്തേയും വിഷം മൃത്യുവി നേയും ഉണ്ടാക്കുന്നതുപോലെ, ജഗ ഭല പോച ഊംച = ഈ പ്രപഞ്ചത്തിൽ നല്ലതും ചീത്തയും, ഉൽകൃഷ്ടവും, നീച്യ = അപ കൃഷ്ടവും ഉണ്ടു്.

പ്രഭോ, ഞാൻ മോഹവശനായി അങ്ങയേയും പിതാവി ൻെറ പ്രതിജ്ഞയേയും പരിഗണിക്കാതെ പരിവാരങ്ങളേയും കൂട്ടി ഇവിടേക്കു വന്നിരിക്കുന്നു അമൃതു, അമരാവസ്ഥയേയും, വിഷം, മരണത്തേയും ചെയ്യുന്നതുപോലെ നന്മയും, തിന്മയും, വിശിഷ്ടവും നീചവുമായിട്ടുള്ളതൊക്കെ പ്രപഞ്ചത്തിലുണ്ടു്.

രാമ രജാഇ മേട മന മാഹീം
ദേഖാ സുനാ കതഹും കോഉ നാഹീം
സോ മൈം സബ ബിധി കീൻഹി ഢിഠാഈ
പ്രഭു മാനീ സനേഹ സേവകാഈ

മനമാഹീം രാമ രജാഇ മേട = മനസ്സുകൊണ്ടുപോലും രാമാജ്ഞ നിരാകരിച്ചു, കോഉ കതഹും ദേഖാ സുനാ നാഹീം = ഒരുവനെ ഒരിടത്തും ഞാൻ കാണുകയോ, അപ്രകാരമുള്ള ഒരുവ നെപ്പററി കേൾക്കുകയോ ഉണ്ടായിട്ടില്ല, മൈം സോ സബ ബിധി ഢിഠാഈ കീൻഹി = ഞാനാകട്ടെ ആ ആജ്ഞ എല്ലാവി ധത്തിലും അവഹേളിച്ചു, പ്രഭു സനേഹ സേവകാഈ മാനീ = അവിടന്നു എൻെറ ആ അവഹേളനം സ്നേഹ ശുശ്രൂഷയായി ഗണിച്ചു

മനസ്സുകൊണ്ടുപോലും രാമനിയോഗം അലക്ഷ്യമാക്കിയ ആരേയും ഞാൻ കാണുകയോ കേൾക്കുകയോ ഉണ്ടായിട്ടില്ല. പക്ഷേ, ഞാൻ അങ്ങയുടെ ആജ്ഞ എല്ലാവിധത്തിലും അവഹേളിച്ചു. എന്റെ ആ അവഹേളനം അവിടുന്നു സ്നേഹശുശ്രൂഷയായി പരിഗണിക്കുകയാണ് ചെയ്തതു്.

ദോ:- കൃപാ ഭലാഈ ആപനീ നാഥ
കീൻഹ ഭല മോര
ദൂഷന ഭേ ഭൂഷന സരിസ
സുജസു ചാരു ചഹും ഓര

നാഥ ആപനീ കൃപാ = സ്വാമിൻ, അങ്ങു അങ്ങയുടെ കൃപകൊണ്ടും, ഭലാഈ മോര ഭല കീൻഹ = നന്മകൊണ്ടും എന്റെ നേരെ നന്മ പ്രകാശിപ്പിച്ചു, ദൂഷന ഭൂഷന സരിസ = എന്റെ ദൂഷണം ഭൂഷണ തുല്യമാക്കി, സുജസു ചാരു ചഹും ഓര=സൽകീർത്തി നാലു ദിക്കിലും വ്യാപിക്കുകയും ചെയ്തു.

പ്രഭോ അങ്ങു അങ്ങയുടെ ദയകൊണ്ടും നന്മകൊണ്ടും എന്റെ നേരെ നന്മ പ്രകാശിപ്പിച്ചു. എനിക്കുള്ള ദൂഷണം ഭൂഷണ തുല്യമാക്കി. എന്റെ കീർത്തി നാലു ദിക്കിലും വ്യാപിക്കയും ചെയ്തു.

ചൗ:- രാഉരി രീതി സുബാനി ബഡാഈ
ജഗത ബിദിത നിഗമാഗമ ഗാഈ
കൂര കുടില ഖല കുമതി കലങ്കീ
നീച നിസീല നിരീസ നിസംകീ

രാഉരി രീതി സുബാനി=അങ്ങയുടെ രീതിയുടേയും മനോഹര വാക്കുകളുടേയും, ബഡാഈ ജഗത ബിദിത = മഹത്വം ലോകവിദിതമാണ്, നിഗമാഗമ ഗാഈ = വേദങ്ങളും ശാസ്ത്ര

ങ്ങളും അതു ഗാനം ചെയ്തിട്ടും ഉണ്ട്, ക്രൂര കുടില ഖല കുമതി= ക്രൂരനും, കുടിലനും, ഖലനും, ദുർബുദ്ധിയും, കലങ്കീ നീച നീസീല = കളങ്കിയും, നീചനും, ദുശ്ശീലവാനും, നിരീസ നിസംകീ = നിരീശ്വരനും എന്തും ചെയ്യാൻ കൂസലില്ലാത്തവനും.

തേഉ സുനി സരന സാമുഹേ ആഏ
സുകൃത പ്രനാമ കിഹേം അപനാഏ
ദേഖി ദോഷ കബഹും ന ഉര ആനേ
സുനി ഗുന സാധു സമാജ ബഖാനേ

തേഉ സുനി = ഇവരെല്ലാം അങ്ങയുടെ മാഹാത്മ്യം കേട്ട്, സരന സാമുഹേ ആഏ = ശരണം പ്രാപിച്ച്, സകൃത പ്രനാമ കിഹേം = നമസ്കരിച്ചാൽ അവരെ അങ്ങു അങ്ങയുടെ ഭക്തന്മാരായി സ്വീകരിക്കുന്നു, ദോഷ ദേഖി കബഹും ഉരന ആനേ= അവരുടെ ദോഷം കണ്ടിട്ടും അങ്ങു അതൊരിക്കലും മനസ്സിൽ വെയ്ക്കുന്നില്ല, ഗുന സുനി സാധു സമാജ = അവരുടെ ഗുണങ്ങൾ കേട്ട് മഹാത്മാക്കളുടെ സംഘത്തിൽ അവരെക്കുറിച്ച്, ബഖാനേ = ശ്ലാഘിക്കുകയും ചെയ്യുന്നു.

അങ്ങയുടെ സമ്പ്രദായത്തിന്റെയും അങ്ങയുടെ തിരുവായ് മൊഴികളുടേയും മാഹാത്മ്യം ലോകവിദിതമാണ്. വേദങ്ങളും ശാസ്ത്രങ്ങളും അതു ഉദ്ഘോഷിക്കുകയും ചെയ്തിട്ടുണ്ട്. എല്ലാ വിധത്തിലും ദുഷ്ടന്മാരായിരിക്കുന്നവർ കൂടി അങ്ങയെ ശരണം പ്രാപിച്ചു നമസ്കരിച്ചാൽ അവരെ അങ്ങു അങ്ങയുടെ സ്വന്തം ജനങ്ങളായി അംഗീകരിക്കുന്നു. അവരുടെ ദോഷങ്ങൾ കണ്ടിട്ടും അവയെ അങ്ങു മനസ്സിൽ ഗണിക്കുന്നില്ല അവരുടെ ഗുണങ്ങളാകട്ടെ മഹാത്മക്കളുടെ സദസ്സിൽ അങ്ങു ഉദ്ഘോഷിക്കുകയും ചെയ്യുന്നു.

കോ സാഹിബ സേവകഹി നേവാജീ
ആപു സമാന സാജ സബ സാജീ

നിജ കരത്തുതി ന സമൃത്ധിഅ സപനേ
സേവക സകുച സോച്യ ഉര അപനേ

സേവകഹി നേവാജീ = സേവകരിൽ കൃപ പ്രദർശിപ്പിച്ച്, ആപു സമാന സബ്ബ സാജ സാജി = അങ്ങയുടേതെന്നപോലെ എല്ലാ സജ്ജീകരണങ്ങളും ചെയ്ത്, നിജ കരത്തുതി സപനേ ന സമൃത്ധിഅ = തൻെറ കാര്യങ്ങൾ സ്വപ്നേപി പരിഗണിക്കാതെ, സേവക സകുച അപനേ ഉര = സേവകൻെറ സങ്കോചത്തെപ്പററി സ്വഹൃദയത്തിൽ ചിന്തിക്കുകയും ചെയ്യുന്ന, സാഹിബ കോ = യജമാനൻ അങ്ങയെപ്പോലെ മററാരാണുള്ളത്?

സേവകന്മാരിൽ അങ്ങു കൃപ പ്രകാശിപ്പിക്കുന്നു; അങ്ങയ്ക്കെന്നപോലെ അവർക്ക് എല്ലാ സജ്ജീകരണങ്ങളും ചെയ്യുന്നു; സ്വചേഷ്ടകളെ പരിഗണിക്കാതെ സേവകന്മാർക്ക് വേണ്ടി അങ്ങയുടെ ഹൃദയം ചിന്താവിവശമാക്കിത്തീർക്കുന്നു ഇതുപോലൊരു യജമാനൻ മററാരാണുള്ളത്?

സോ ഗോസാഇം നഹിം ദൂസര കോപീ
ഭുജാ ഉഠാഇ കഹൗം പന രോപീ
പസു നാചത സുക പാഠ പ്രവീനാ
ഗുനഗതി നട പാഠക ആധീനാ

സോ ഗോസാഇം = ആ യജമാനൻ, ദൂസര കോപീ = അവിടന്നല്ലാതെ മററാരുമല്ലെന്നു്, ഭുജാ ഉഠാഇ പനരോപീ = കൈകളുയർത്തി പ്രതിജ്ഞ ചെയ്ത്, കഹൗം പസു നാചത = ഞാൻ പറയുന്നു. കുരങ്ങു മുതലായ മൃഗങ്ങൾ നൃത്തം ചെയ്യുന്നതും, സുക പാഠ പ്രവീനാ = തത്തകൾ കൊഞ്ചുന്നതിൽ വിദഗ്ദ്ധത പ്രകടിപ്പിക്കുന്നതും കാണുന്നുണ്ടല്ലോ, ഗുനഗതി = അവയുടെ നൃത്തവും കൊഞ്ചലും, നട പാഠക ആധീനാ = നടന്മാർക്കും ശിക്ഷകന്മാർക്കും അധീനങ്ങളാണു്.

ആ വിധമുള്ള യജമാനൻ അവിടന്നല്ലാതെ മററാരുമല്ലെന്നു കൈകളുയർത്തി പ്രതിജ്ഞചെയ്തു ഞാൻ പറയുന്നു. കയറു കൂട ങ്ങിയ മൃഗങ്ങൾ നൃത്തം ചെയ്യുന്നതും തത്തകൾ സംസാരിക്കുന്നതും നടന്മാക്കും ശിക്ഷകന്മാക്കും അധീനങ്ങളായിട്ടാണല്ലോ.

ദോ:- യോം സുധാരി സനമാനി ജന
കിഹഏ സാധു സിര മോര
കോ കൃപാല ബിനു പാലിഹൈ
ബിരദാവലി ബരജോര

യോം ജന സുധാരി സനമാനി = ഇങ്ങനെ അവിടന്നു സ്വ സേവകന്മാരെ സംസ്കരിച്ചും സമാദരിച്ചും, സാധു സീരമോര കീഹഏ = മഹാത്മാക്കളുടെ ശിരോരത്നമാക്കിച്ചെയ്തിരിക്കുന്നു, കൃപാല ബിനു കോ = കൃപാനിധിയായ അവിടന്നല്ലാതെ മററാരാണ്, ബര ജോര ബിരദാവലി = അത്യന്തം പ്രബലരായ യശസ്വികളെ, പാലിഹൈ = പാലിക്കുക?

ഇങ്ങനെ അവിടന്നു സ്വസേവകന്മാരെ സംസ്കരിച്ചും സമാദരിച്ചും അവരെ മഹാത്മാക്കളുടെ ശിരോഭൂഷണങ്ങളാക്കി മാററിയിരിക്കുന്നു. കൃപാനിധിയായ അവിടന്നല്ലാതെ അത്യന്തം പ്രബലരായ യശസ്വികളെ ആരാണ് പാലിക്കാനുള്ളത്?

ചൗ:- സോക സനേഹ കി ബാല സുഭാഹ്യം
ആയേഉം ലാഇ രജായസു ബാഹ്യം
തബഹും കൃപാലു ഹേരി നിജ ഓരാ
സബഹി ഭാംതി ഭല മാനേഉ മോരാ

സോക സനേഹ കി = ശോക സ്നേഹങ്ങളാലോ അഥവാ, ബാല സുഭാഹ്യം രജായസു ബാഹ്യം ലാഇ ആയേഉം = ബാല സ്വഭാവത്താലോ അവിടത്തെ ആജ്ഞ ലംഘിച്ചു ഞാൻ ഇവി

  

ടേക്ക് വന്നു, തമ്പഹും കൃപാല്യ = എന്നിട്ടും ഹേ ദയാലോ, നിജ ഓരാ ഹേരി = അവിടന്ന് സ്വജനമായി എന്നെ ഗണിച്ചു, സമ്പ ഥി ഭാംതി = എല്ലാ പ്രകാരത്തിലും, മോരാ ഭല മാനേഉ = എന്റെ പ്രവൃത്തി അവിടന്ന് നല്ലതായി കരുതുന്നു.

ശോകസ്നേഹങ്ങളാലോ അഥവാ ബാലസ്വഭാവത്താലോ അവിടത്തെ ആജ്ഞ പരിഗണിക്കാതെ ഞാനിങ്ങോട്ടു വന്നു. എന്നിട്ടും ഹേ ദയാലോ, അവിടന്നു സ്വജനമായി എന്നെ കരുതി എല്ലാ പ്രകാരത്തിലും എന്റെ പ്രവൃത്തി നല്ലതായി കണക്കാക്കുന്നു

ദേഖേഉം പായ സുമംഗല മൂലാ
ജാനേഉം സ്വാമി സഹജ അനുകൂലാ
ബഡേ സമാജ ബിലോകേഉം ഭാഗൂ
ബഡ് ചൂക സാഹിബ അനുരാഗൂ

സുമംഗല മൂലാ പായ = സുന്ദരവും മംഗളാസ്പദവുമായ തൃച്ചേവടികാം, ദേഖേഉം സ്വാമീ സഹജ = കാണുകയാൽ, അവിടന്നു സ്വാഭാവികമായി, അനുകൂലാ ജനേഉം = എനിക്കനുകൂലനാണെന്നു ഞാൻ ഗ്രഹിച്ചിരിക്കുന്നു, ബഡേ സമാജ ബഡീ ചൂക = ഈ വലിയ സമാജത്തിൽ ഘോരാപരാധിയായിരുന്നിട്ടും എന്നിൽ, സാഹിബ അനുരാഗൂ = അവിടന്നു പ്രേമം പ്രകാശിപ്പിക്കുന്നു, ഭാഗൂ ബിലോകേഉം =, ഭാഗ്യത്തേയാണ് ഞാൻ കാണുകയുണ്ടായത്.

സുന്ദരങ്ങളും മംഗള മൂലകങ്ങളുമായ തൃച്ചേവടികാം കാണുകയാൽ, അവിടന്നു സ്വാഭാവികമായിത്തന്നെ എന്നിൽ ആനുകൂല്യമാണ് പ്രകടിപ്പിക്കുന്നതെന്നു ഞാൻ ഗ്രഹിച്ചു കഴിഞ്ഞു. ഘോരാപരാധങ്ങാം ചെയ്തവനായിരുന്നിട്ടും വലിയൊരു സദസ്സിൽവെച്ചു അവിടന്നു എന്നിൽ പ്രേമം പ്രദശിപ്പിക്കുന്ന ഭാഗ്യമാണ് ഞാൻ കാണുന്നതു്.

  

കൃപാ അനുഗ്രഹ അംഗ അഘാഈ
കീൻഹി കൃപാനിധി സബ അധികാഈ
രാഖാ മോര ദുലാര ഗോസാഈം
അപനേ സീല സുഭായ ഭലാഈം

കൃപാ അനുഗ്രഹ അംഗ അഘാഈ = അങ്ങയുടെ കൃപയാലും അനുഗ്രഹത്താലും എൻെറ മനസ്സു നിറഞ്ഞു കഴിഞ്ഞിരിക്കുന്നു, അധികാഈ കീൻഹി = കൂടുതൽ ചെയ്തിരിക്കുന്നു, ഗോസാഈം അപനേ സീല = സ്വാമിൻ, അവിടന്നു സ്വശീലത്താലും, സുഭായ ഭലാഈ = സ്വഭാവത്താലും നന്മകളാലും, മോര ദുലാര രാഖാ = എന്നിൽ വാത്സല്യം കാണിച്ചു.

എൻെറ സർവ്വാവയവവും അങ്ങയുടെ കൃപാനുഗ്രഹങ്ങളാൽ സമ്പൂർണ്ണമായിരിക്കുന്നു. ചെയ്യേണ്ടതിലധികം അവിടന്നു ചെയ്തു. സ്വശീല സ്വഭാവങ്ങളാലും നന്മകളാലും അവിടന്നെന്നിൽ വാത്സല്യം പ്രദർശിപ്പിച്ചിരിക്കുന്നു.

നാഥ നിപട മൈം കീൻഹി ഢിഠാഈ
സ്വാമി സമാജ സകോച ബിഹാഈ
അബിനയ ബിനയ ജഥാരുചി ബാനീ
ഛമിഹി ദേഉ അതി ആരതി ജാനീ

നാഥ സ്വാമി സമാജ = സ്വാമിൻ, സ്വാമിയുടെ സമാജത്തിൽ, സകോച ബിഹാഈ മൈം = നിർല്ലജ്ജം ഞാൻ, നിപട ഢിഠാഈ കീൻഹി = വലിയ ധൂർഷ്ടത കാണിച്ചു ദേഉ അബിനയ ബിനയ = ഹേ ദേവ, വിനയമില്ലായ്മയാലോ വിനയത്താലോ, ജഥാരുചി ബാനീ = മനസ്സിൽ തോന്നിയപോലെ ഞാൻ പറഞ്ഞ വാക്കുകളെ, അതി ആരതി ജാനീ = അത്യന്തം ദുഃഖിതനെന്നു ഗ്രഹിച്ച് അവിടന്നു, ഛമിഹി = ക്ഷമിക്കണമേ.

പ്രഭോ, അങ്ങയുടെ സമാജത്തിൽ സങ്കോചം വെടിഞ്ഞു ഞാൻ അത്യധികം ദുർവ്വാശി കാണിച്ചു. ഹേ ദേവ, വിനത്താലോ വിനയമില്ലായ്മയാലോ ഞാൻ വായിൽത്തോന്നിയതൊക്കെ പറഞ്ഞിരിക്കാം. ആ വാക്കുകൾ, ദുഃഖിതനായ എന്റെ വാക്കുകളെന്നു കരുതി അവിടന്നു ക്ഷമിക്കണമേ.

ദോ:- സുഹൃദ സുജാന സുസാഹിബഹി
ബഹുത കഹബ ബഡി ഖോരി
ആയസു ദേഇഅ ദേവ അബ
സബഇ സുധാരിഅ മോരി

സുഹൃദ സുജാന = ഹിതപ്രദനും ചതുരനും, സുസാഹിബഹി ബഹുത കഹബ = വിശിഷ്ടനുമായ സ്വാമിയോട്ട് വളരെ പറയുന്നത്, ബഡി ഖോരി = വലിയ ദോഷമാണ്, ദേവ അബ ആയസു ദേഇഅ = ഹേ ദേവ ഇപ്പോൾ ഞാനെന്തു വേണമെന്നു കല്പിക്കുക, മോരി സബഇ സുധാരിഅ = എന്റെ കാര്യങ്ങളെല്ലാം അവിടന്നു സൂക്ഷ്മമായി പരിശോധിക്കുകയും ചെയ്യുക

അങ്ങു എനിക്കു ഹിതകാരിയാണ്; ചതുരനാണ്; ശ്രേഷ്ഠനായ പ്രഭുവുമാണ് ആ വിധമുള്ള അങ്ങയോടു വളരെ പറയുന്നതു ഗുണകരമല്ല. ഹേ ദേവ, ഞാനിപ്പോൾ വേണ്ടതെന്തെന്നു എല്ലാ സംഗതികളും പരിശോധിച്ചു എന്നോടാജ്ഞാപിക്കുക

ചൗ:- പ്രഭുപദ പദുമ പരാഗ ദോഹാഈ
സത്യ സുകൃത സുഖസീവം സുഹാഈ
സോകരി കഹൗം ഹിയേ അപനേ കീ
രുചി ജാഗത സോവത സപനേ കീ

പ്രഭു സത്യ സുകൃത = ഹേ പ്രഭോ, സത്യത്തിന്റെയും സുകൃതത്തിന്റെയും, സുഖ സുഹാഈ സീവം = സുഖത്തിന്റെയും

സുന്ദരാദൎശമാണങ്ങ്. അങ്ങയുടെ, പദ പദ്മ പരാഗ ദോഹാഈ = പാദപത്മ പരാഗമാണെ സത്യമാണ് ഞാൻ പറയുന്നതു്, സോകരി അപനേ ഹിയേ കീ = ആ വിധമൊരു ശപഥം ചെയ്ത എൻെറ മനോഗതം, കഹൗം ജാഗത സോവത = ഞാൻ പറയുകയാണ്, ജാഗ്രത്തിലും, നിദ്രയിലും, സപനേ രുചി കീ = സ്വപ്നത്തിലും ഈ ഒരു ഇച്ഛയാണ് എനിക്ക്

സഹജ സനേഹ സ്വാമി സേവകാഈ
സ്വാരഥ ഛല ഫല ചാരി ബിഹാഈ
അഗ്യാസമ ന സുസാഹിബ സേവാ
സോപ്രസാദ ജന പാവൈ ദേവാ

സ്വാരഥ ഛല ചാരി ഫല ബിഹാഈ = സ്വാൎത്ഥം, വ്യാജം, ധൎമ്മം, അൎത്ഥം, കാമം, മോക്ഷം എന്നിവയെല്ലാം വെടിഞ്ഞു്, സഹജ സനേഹ സ്വാമി സേവകാഈ = സ്വഭാവിക സ്നേഹത്തോടെ യജമാനനെ ശുശ്രൂഷിക്കാൻ എനിക്ക സാദ്ധ്യമാകണം, അഗ്യാസമ = അവിടത്തെ നിയോഗം അനുഷ്ഠിക്കുന്നതിനു തുല്യമായി, സുസാഹിബ സേവാ ന = ഉത്തമ പ്രഭു സേവ വേറൊന്നില്ല, സോ ദേവാ പ്രസാദ പാവൈ = അതുകൊണ്ടു അല്ലയോ ദേവ, ആജ്ഞാനിൎവ്വഹണത്താലുണ്ടാകുന്ന പ്രസാദം എനിക്ക ലഭിക്കുമാറാകട്ടെ.

പ്രഭോ സത്യത്തിൻേറയും സുകൃതത്തിൻേറയും സുഖത്തിൻേറയും സുന്ദരാദർശമാണങ്ങ്. ഞാനിതു ആണയിട്ടു പറയുന്നു. ജാഗ്രത്തിലും നിദ്രയിലും സ്വപ്നത്തിലും ഈ ഒരാഗ്രഹമാണ് എനിയ്ക്കുള്ളതു്.

സ്വാൎത്ഥവും, കാപട്യവും, ധൎമ്മാൎത്ഥ കാമമോക്ഷാഭിലാഷങ്ങളും കൈവെടിഞ്ഞു് സ്വാഭാവിക സ്നേഹത്തോടെ സ്വാമീ സേവ ചെയ്യാൻ എനിക്ക കഴിയണം എന്നതാണ് എൻെറ ഇച്ഛ. സ്വാമി ഹിതം അനുഷ്ഠിക്കുന്നതിനു തുല്യം ഉത്തമ സേവനം

മററൊന്നില്ല. അതുകൊണ്ടു അല്ലയോ ദേവ, അവിടത്തെ ആജ്ഞ നിർവ്വഹിക്കുന്നതു കൊണ്ടുണ്ടാകുന്ന പ്രസാദത്തിന്നു ഞാൻ അഹ്നായി തീരട്ടെ.

അസകഹി പ്രേമബിബസ ഭഏ ഭാരീ
പുലക സരീര ബിലോചന ബാരീ
പ്രഭുപദ കമല ഗഹേ അകുലാഈ
സമഉ സനേഹു ന സോ കഹി ജാഈ

അസ കഹി ഭാരീ പ്രേമബിബസ ഭഏ = ഇങ്ങനെ പറഞ്ഞു് ഭരതൻ വദ്ധിച്ച പ്രേമത്തിന്നു വശഗനായി ഭവിച്ചു, സരീര പുലക ബിലോചന ബാരീ = അദ്ദേഹത്തിൻെറ ദേഹം പുളകിതവും നേത്രങ്ങരം സജലങ്ങളുമായി, അകുലാഈ പ്രഭുപദ കമല ഗഹേ = വ്യാകുലനായി അദ്ദേഹം പ്രഭുവിൻെറ തൃപ്പാദ കമലം പിടിച്ചു, സമഉ സനേഹു സോ = ആ സമയത്തുണ്ടായ സ്നേഹം യാതൊന്നോ അതു, കഹി ന ജാഈ = വൎണ്ണിക്കുക സാദ്ധ്യമല്ല.

ഈ വിധം പറഞ്ഞു ഭരതൻ വദ്ധിച്ച പ്രേമം ഹേതുവായി വിവശനായി ഭവിച്ചു അദ്ദേഹത്തിൻെറ ശരീരം പുളകിതവും നേത്രങ്ങരം ബാഷ്പപൂൎണ്ണങ്ങളുമായി വ്യാകുലനായി അദ്ദേഹം പ്രഭുവിൻെറ തൃപ്പാദ കമലങ്ങരം പിടിച്ചു. ആ സമയത്തുണ്ടായ സ്നേഹം വാചാമഗോചരമായിരുന്നു.

കൃപാസിന്ധു സനമാനി സുബാനീ
ബൈഠാഏ സമീപ ഗഹി പാനീ
ഭരത ബിനയ സുനി ദേഖി സുഭാഊ
സിഥില സനേഹ സഭാ രഘുരാഊ

കൃപാസിന്ധു സുബാനീ സനമാനി = കാരുണ്യക്കടലായ രാമൻ, മനോഹര വാക്കുകളാൽ ഭരതനെ സമാദരിച്ചു്, പാനീ

ഗഹി സമീപ ബൈഠാഏ = ഹസ്തം ഗ്രഹിച്ച് സമീപത്തിരുത്തി, ഭരത ബിനയ സുനി സുഭാഉ ദേഖി=ഭരതന്റെ അത്ഥന കേട്ടും സൽഭാവം കണ്ടും. സഭാ രഘുരാഉ സനേഹ സിഥില= സദസ്യരും ശ്രീരാമനും സ്നേഹശിഥിലരായി ഭവിച്ചു.

കൃപാസാഗരമായ ശ്രീരാമചന്ദ്രൻ മനോജ്ഞ വാണികളാൽ ഭരതനെ സമാദരിക്കുകയും ഭരതന്റെ ഹസ്തങ്ങൾ ഗ്രഹിച്ച് സമീപത്തിരുത്തുകയും ചെയ്തു. ഭരതന്റെ അത്ഥന കേട്ടും സൽഭാവം കണ്ടും സദസ്യരും ശ്രീരാമനും സ്നേഹശിഥിലരായി ഭവിച്ചു.

ഛം:- രഘുരാഉ സിഥില സനേഹ
സാധു സമാജ മുനി മിഥിലാ ധനീ
മനമഹം സരാഹത ഭരത ഭായപ
ഭഗതി കീ മഹിമാ ഘനീ
ഭരതഹിം പ്രസംസത ബിബുധ
ബരഷത സുമന മാനസ മലിന സേ
തുലസീ ബികല സബ ലോക സുനി
സകുചേ നിസാഗമ നലിന സേ

രഘുരാഉ സാധു സമാജ = ശ്രീരാമനും മഹാത്മക്കളുടെ സദസ്സും, മുനി മിഥിലാ ധനീ=വസിഷ്ഠനും, ജനകരാജാവും, സനേഹ സിഥില മനമഹം = സ്നേഹശിഥിലരായി അവർ മനസാ, ഭരത ഭായപ ഭഗതി കീ മഹിമാ = ഭരതന്റെ സൗഭ്രാത്രവും ഭക്തിയുടെ മാഹാത്മ്യവും, ഘനീ സരാഹത = ബഹുധാ പ്രശംസിച്ചു, മലിനമാനസ ബിബുധ = മലിനമനസ്സോടു കൂടിയവരായ ദേവന്മാരും, ഭരതഹിം പ്രസംസത സുമന ബരഷത = ഭരതനെ ശ്ലാഘിച്ച് പുഷ്പവൃഷ്ടി ചെയ്തു, തുലസീ സബ ലോഗ = തുളസീദാസൻ പറയുന്നു, എല്ലാ ജനങ്ങളും, സുനി ബികല = ഭരതാഭ്യത്ഥന കേട്ട് വ്യാകുലരും, നിസാഗമ

നലിനഗസേ = രാത്രിപ്രാരംഭത്തിൽ നളിനങ്ങളെന്നവണ്ണം, സകുചേ = നിരുന്മേഷരുമായി.

ശ്രീരാമനും മഹാത്മാരായ സദസ്യരും വസിഷ്ഠമഹർഷിയും ജനകമഹാരാജാവും സ്നേഹശിഥിലരായി. ഭരതന്റെ സൗഭ്രാത്രവും ഭരതഭക്തിയുടെ മാഹാത്മ്യവും അവർ ബഹുധാ പ്രശംസിച്ചു മലിനമനസ്സോടു കൂടിയ ദേവന്മാരും ഭരതനെ ശ്ലാഘിച്ചു പൂമാരി തൂകി തുളസീദാസൻ പറയുന്നു അയോദ്ധ്യാമിഥിലാനിവാസികളായ ജനങ്ങളെല്ലാം ഭരതാഭിമതം കേട്ടു് വ്യാകുലരും സന്ധ്യാവേളയിലെ താമരകാം കണക്കു് നിഷ്പ്രഭരുമായി പരിണമിച്ചു. (രാമവിയോഗമാണു് ഇതിനു് കാരണം.)

സോ:- ദേഖി ദുഖാരീ ദീന ദുഹും
സമാജ നരനാരി സബ
മഘവാ മഹാമലീന മുഏ
മാരി മംഗല ചഹത

ദുഹും സമാജ = അയോധ്യാമിഥിലാവാസികളായ രണ്ടു സംഘങ്ങളിലുമുള്ള, സബ നരനാരി ദീന=എല്ലാനരന്മാരേയും നാരിമാരേയും ദീനരും, ദുഖാരീ ദേഖി മഹാമലീന = ദുഃഖിതരുമായി കണ്ടു് ഏററവും നീചനായ, മഘവാ മുഏമാരി=ഇന്ദ്രൻ മൃതനെ മർദ്ദിച്ചും, മംഗല ചഹത=തനിക്കു് മംഗളം ആശിക്കുന്നു.

അയോധ്യാമിഥിലാവാസികളായ രണ്ടു സംഘത്തിലുമുള്ള സർവ്വ സ്ത്രീപുരുഷന്മാരേയും ദീനരും ദുഃഖിതരുമായി കണ്ടു് ഏററവും നീചനായ ഇന്ദ്രൻ മൃതനെ സമ്മർദ്ദിച്ചും തനിക്കു മംഗളമുണ്ടാകാൻ ആശിച്ചു

ചൗ:- കപട കുചാലി സീവം സുരരാജ്ജ
പരഅകാജ പ്രിയ ആപന കാജ്ജ

കാക സമാന പാകരിപു രീതീ
ഛലീ മലീന കതഹും ന പ്രതീതീ

സുരരാജു കപട കുചാലീ സീവം = ഇന്ദ്രൻ കാപട്യത്തിൻേറയും ദുരാചാരത്തിൻേറയും പരമാതിർത്തിയാണ്, പര അകാജ=ഈ ദുസ്വഭാവങ്ങളാൽ അന്യന്മാരുടെ സംരംഭങ്ങൾക്ക് വിഘാതമുണ്ടാക്കി, ആപന കാജു പ്രിയ=സ്വകാര്യം സാധിക്കാൻ ഇന്ദ്രനു വലിയ സന്തോഷമാണ്, പാകരിപു രീതീ കാക സമാന = ഇന്ദ്രൻെറ സ്വഭാവം കാക്കയുടേതിനു തുല്യമാണ്, ഛലീ മലീന=കാപട്യവാനും മലിനനുമായ ഇന്ദ്രന്, കതഹും ന പ്രതീതീ = ആരിലുമില്ല വിശ്വാസം.

കാപട്യത്തിൻേറയും ദുരാചാരത്തിൻേറയും നിറഞ്ഞ ഭണ്ഡാരമാണ് ഇന്ദ്രൻ. ഈ ദുസ്വഭാവങ്ങളാൽ അദ്ദേഹം മററുള്ളവരുടെ സംരംഭങ്ങൾക്ക് പ്രതിബന്ധങ്ങളുണ്ടാക്കി തൻകാര്യം നേടുന്നതിൽ ഏററവും ഉൽസുകനാണ്. ഇന്ദ്രൻെറ സ്വഭാവം കാക്കയുടേതുപോലെയാണ്. കപടമൂർത്തിയും മലിനനുമായ സുരരാജാവിനു് ആരേയുമില്ല വിശ്വാസം. [വലിയ ധൂർത്തനാണ് കാക്ക. 'നരാണാം നാപിതോധൂർത്തഃ പക്ഷിണാം ചൈവ വായസഃ ചതുഷ്പദാം സൃഗാലസ്തു സ്വേച്ഛാചാരീ തപസ്വിനാം' എന്നുണ്ടല്ലൊ. മനുഷ്യരിൽ ക്ഷുരകൻ, പക്ഷികളിൽ കാക്ക, നാല്ക്കാലികളിൽ കുറുക്കൻ, തപസ്വികളിൽ സ്വേച്ഛാചാരി ഇവരെല്ലാം ധൂർത്തരെന്നു സാരം.]

പ്രഥമ കുമത കരി കപട സംകോലാ
സോ ഉചാട്ട സബകേ സിര മേലാ
സുരമായാ സബലോഗ ബിമോഹേ
രാമപ്രേമ അതിസയ ന ബിഛോഹേ

പ്രഥമ കുമത കരി = ആദ്യമേതന്നെ ദുരുപദേശം ചെയ്തു, കപട സംകേലാ = കാപട്യ സാമഗ്രികളെല്ലാം സ്വരൂപിച്ചു,

സബകേ സിര സോ = എല്ലാവരുടേയും ശിരസ്സിൽ ആ ഇന്ദ്രൻ പിന്നീട്, ഉചാട്ട മേലാ സുരമായാ = ഉച്ചാടനം നടത്തി. ദേവമായയാൽ, സബ ലോഗ ബിമോഹേ = സമസ്ത ജനങ്ങളും മോഹിതരായി പക്ഷേ, രാമപ്രേമ അതിസയ ബിഛോഹേ ന= അവക്ക രാമനോടുള്ള പ്രേമത്തിൽനിന്നു എല്ലാവിധത്തിലുമുള്ള അകൽച്ച ഉണ്ടായില്ല.

ഇന്ദ്രൻ ആദ്യമേതന്നെ ദുരുപദേശം ചെയ്തു കാപട്യ സാമഗ്രികളെല്ലാം സ്വരൂപിച്ചു. അനന്തരം അദ്ദേഹം ജനങ്ങളുടെ ശിരസ്സിൽ ഉച്ചാടനം നടത്തി. ദേവമായകൊണ്ടു ഏററവും മോഹിതരായിത്തീന്നു ജനങ്ങഠം. എന്നാൽ രാമഭക്തിയിൽ നിന്നു തികച്ചും അവർ മുക്തരായിരുന്നില്ല. (അതിനാൽ കൂടുതൽ ആപത്തുകഠം ജനങ്ങഠംക്കു ദേവമായ നിമിത്തം സംഭവിച്ചില്ല എന്നത്ഥം.)

ഭഏ ഉചാട ബസ മനഥിര നാഹീം
ഛന ബന രുചി ഛന സദന സുഹാഹീം
ദുബിധ മനോഗതി പ്രജാ ദുഖാരീ
സരിത സിന്ധു സംഗമ ജനു ബാരീ

ഉചാട ബസ ഭഏ = എല്ലാവരും ഉച്ചാടനത്തിനു വിധേയരായി, മന ഥിര നാഹീം = അവരുടെ മനസ്സിനു സ്ഥിരതയില്ലതായി, ഛന ബന രുചി = നിമിഷനേരം വനവാസാഭിലാഷം ഉണ്ടാകുന്നു, ഛന സദന സുഹാഹീം = നിമിഷനേരം സ്വഗൃഹം നല്ലതെന്നുള്ള പ്രതീതി ഉണ്ടാകുന്നു, സരിത സിന്ധു സംഗമ = നദിയുടേയും സമുദ്രത്തിൻേറയും സംഗമത്തിൽ, ബാരി ജനു ദുഖാരി പ്രജാ = ജലം എപ്രകാരമോ അപ്രകാരമായി ദുഃഖിതരായ പ്രജകളുടെ, ദുബിധ മനോഗതി = ദ്വിവിധ മനോഗതി.

സുരമായയാൽ പ്രയുക്തമായ ഉച്ചാടനത്തിനു ജനങ്ങഠം വിധേയരായതോടുകൂടി അവരുടെ മനസ്സിനു സ്ഥൈര്യം കുറ

ഞ്ഞു. വനത്തിൽ വസിച്ചാലോ എന്നു വിചാരിക്കും ക്ഷണ നേരം; സ്വഗൃഹവാസമല്ലേ നല്ലതെന്നു തോന്നും ചില നിമിഷത്തിൽ നദിയുടേയും സമുദ്രത്തിൻേറയും സംഗമത്തിൽ ജലം എപ്രകാരമോ അപ്രകാരം, ദുഃഖിതരായ ജനങ്ങൾ ദ്വിവിധ മനോഗതിയോടുകൂടിയവരായി ഭവിച്ചു

ദുചിത കതഹും പരിതോഷു ന ലഹഹീം
ഏക ഏക സന മരമു ന കഹഹീം
ലഖി ഹിയം ഹംസി കഹ കൃപാനിധാനൂ
സരിസ സ്വാന മഘവാന ജുബാനൂ

ദുചിത കതഹും പരിതോഷ = ദ്വിവിധ മനോഗതി നിമിത്തം ആക്കും ഒട്ടും സന്തോഷം, ന ലഹഹീം; ഏക ഏക= ഉണ്ടായില്ല. ഒരാൾ മററൊരാളോടു, മരമു ന കഹഹീം=മനോഗതവും പറയുന്നില്ല. ലേഖി കൃപാനിധാനൂ = ഈ സ്ഥിതി കണ്ടു് കൃപാനിധിയായ രാമൻ, ഹിയ ഹംസി കഹ=മനസാ ചിരിച്ചു് ഇങ്ങനെ പറയാനാരംഭിച്ചു: — സ്വാന മഘവാന ജുബാനൂ സരിസ = ശ്വാനനും മഘവാനും യുവാവും ഒരു പോലെയാണു്.

ജനങ്ങൾ ദ്വിവിധ മനോഭാവത്തോടുകൂടിയവരായപ്പോൾ അവക്കു സന്തോഷ ലാഭം ഉണ്ടായില്ല. ഒരു കൂട്ടർ, മററൊരു കൂട്ടരോടു മനോഗതി പറയുവാനും തയാറായില്ല. ജനങ്ങളുടെ സ്ഥിതി കണ്ടു കരുണാനിധിയായ രാമൻ ഉള്ളുകൊണ്ടു ചിരിച്ചു ഇങ്ങനെ പറയാനരംഭിച്ചു:— ശ്വാനനും മഘവാനും യുവാവും തുല്യ പ്രകൃതികളാണു്. [ശ്വാന, മഘവാ, യുവാ എന്നീ ശബ്ദങ്ങളുടെ വിഭക്തികൾ തുല്യങ്ങളാണു് എന്നൊരത്ഥം കൂടി ഇവിടെ സൂചിപ്പിക്കുന്നുണ്ടു്.]

ദോ:- ഭരതു ജനക മുനിജന സചിവ
സാധു സചേത ബിഹാഇ

ലാഗി ദേവമായാ സബഹിം
ജഥാജോഗ്ഗ ജന പാഇ

ഭരത്ത ജനക മുനിജന = ഭരതൻ; ജനകൻ; മുനിമാർ, സചിവ സാധു = മന്ത്രിമാർ, മഹാത്മാക്കാം ഇവരെ, സചേത ബിഹാഇ = സചേതനാരയി വിട്ടുകൊണ്ടു്, ദേവമായാ സബ ഹിം = ദേവന്മാരുടെ മായ എല്ലാവരേയും, ജഥാജോഗ്ഗ ജന പാഇ ലാഗി = യഥായോഗ്യം പ്രാപിച്ചതായി തോന്നി.

ദേവന്മാരുടെ മായ ഭരതനേയും ജനകനേയും മുനിമാരേയും സചിവന്മാരേയും മഹാത്മാക്കളേയും സചേതനരായി ഗ്രഹിച്ചു കൈവെടിഞ്ഞു മററുള്ളവരെയെല്ലാം പിടികൂടിയിരിക്കുന്നതായി തോന്നി.

ചൗ:- കൃപാസിംധു ലഖി ലോഗ ദുഖാരേ
നിജ സനേഹ സുരപതി ഛല മാരേ
സഭാ രാഉ ഗുര മഹിസുര മന്ത്രീ
ഭരത ഗതി സബകൈ മതി ജന്ത്രീ

നിജ സനേഹ സുരപതി = തന്നിൽ സ്നേഹമുള്ളവരും ഇന്ദ്രൻെറ, മാരേ ഛല ദുഖാരേ = പ്രബലമായ മായ നിമിത്തം ദുഃഖിതരുമാണു്, ലോഗ കൃപാസിന്ധു = ജനങ്ങളെന്നു് കൃപാ സാഗരമായ രാമൻ, ലഖി; സഭാ രാഉ = ഗ്രഹിച്ചവശായി സദസ്യർ, ജനകൻ, ഗുര മഹിസുര മന്ത്രീ = ആചാര്യൻ. ബ്രാഹ്മണർ, മന്ത്രിമാർ, സബകൈ മതി ഭരതഗതി = എന്നിവ രുടെയെല്ലാംം ബുദ്ധിയെ ഭരതഭക്തി, ജന്ത്രീ = കീഴടക്കി

തന്നിൽ സ്നേഹമുള്ളവരും ഇന്ദ്രൻെറ പ്രബലമായ മായ നിമിത്തം ദുഃഖിതരുമാണു് ജനങ്ങളെല്ലാമെന്നു് കാരുണ്യസാഗര മായ രാമൻ ഗ്രഹിച്ച വശായി. സദസ്യർ, ജനകൻ, ആചാ ര്യൻ, ബ്രാഹ്മണർ, മന്ത്രിമാർ എന്നിവരുടെയെല്ലാം ബുദ്ധിയെ ഭരതൻെറ ഭക്തി കീഴടക്കി

രാമഹിം ചിതവത ചിത്ര ലിഖേസേ
സകുചത ബോലത ബചന സിഖേസേ
ഭരത പ്രീതി നതി ബിനയ ബഡാഈ
സുനത സുഖദ ബരനത കഠിനാഈ

ചിത്ര ലിഖേസേ = ചിത്രത്തിലെഴുതപ്പെട്ടവർ കണക്ക് അവർ, രാമഹിം ചിതവത സിഖേസേ = രാമനെ ദർശിക്കുന്നു; പിടക്കോഴികളെപ്പോലെ, സകുചത ബചന ബോലത = സങ്കോചത്തോടെ ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നു, ഭരത പ്രീതി നതി ബിനയ ബഡാഈ = ഭരതന്റെ പ്രീതിയും, നമ്രതയും, വിനയവും, മഹത്വവും. സുനത സുഖദ ബരനത = കേൾവിക്കു സുഖപ്രദങ്ങളാണ്; അവ വർണ്ണിക്കുന്നതിൽ, കഠിനാഈ=വിഷമവും ഉണ്ടാക്കുന്നവയാണ്.

ചിത്രാർപ്പിതർ കണക്കു ജനങ്ങൾ രാമനെ ദർശിക്കുന്നു; പിടക്കോഴികളെപ്പോലെ, സങ്കോചം ഹേതുവാൽ ഇടച്ചുരയോടെ സംസാരിക്കുന്നു; ഭരതന്റെ പ്രീതിയും, നമ്രതയും വിനയവും, മഹത്വവും കേൾവിക്കു സുഖപ്രദങ്ങളെങ്കിലും അവവർണ്ണിക്കാൻ വിഷമമുള്ളവയാണ്,

ജാസു ബിലോകി ഭഗതി ലവലേസൂ
പ്രേമമഗന മുനിഗന മിഥിലേസൂ
മഹിമാ താസു കഹൈ കിമി തുലസീ
ഭഗതി സുഭായ സുമതി ഹിയ ഹുലസീ

ജാസു ഭഗതീ ലവലേസു ബിലോകി = ആരുടെ ഭക്തി സ്വല്പമാത്രമെങ്കിലും കണ്ടിട്ട്, മുനിഗന മിഥിലേസൂ = മുനിമാരും മിഥിലേശ്വരനായ ജനകനും, പ്രേമ മഗന താസു മഹിമാ = പ്രേമത്തിൽ മുഴുകിയോ ആ ഭരതന്റെ മാഹാത്മ്യം, തുലസീ കിമി കഹൈ = തുളസീദാസൻ എങ്ങനെയാണ് വർണ്ണിക്കുക!

ഭഗതി സുഭായ = അദ്ദേഹത്തിൻെറ ഭക്തിയുടെ പ്രഭാവത്താൽ, ഹിയ സുമതി ഹുലസീ = ഹൃദയത്തിൽ സുന്ദരബുദ്ധിയുടെ സഞ്ചാരം ഉണ്ടായി.

ആരുടെ ഭക്തി അല്പമാത്രമെങ്കിലും കണ്ടിട്ട് മുനിമാരും ജനകനും പ്രേമ നിമഗ്നരായോ ആ ഭരതൻെറ മാഹാത്മ്യം തുളസീ ദാസൻ എങ്ങനെ വർണ്ണിക്കാൻ ശക്തനാകും? അദ്ദേഹത്തിൻെറ ഭക്തിയുടെ പ്രഭാവത്താൽ എൻെറ ഹൃദയത്തിൽ സുന്ദരബുദ്ധി യുടെ സഞ്ചാരം ഉണ്ടായി.

ആപു ഛോടി മഹിമാ ബഡിജാനീ
കബികുല കാനി മാനി സകുചാനീ
കഹി ന സകതി ഗുന രുചി അധികാഈ
മതിഗതി ബാലബചന കീ നാഈ

ആപു ഛോടി മഹിമാ ബഡി = എന്നെ, ചെറുതായും മഹിമയെ വലുതായും, ജാനീ കബികുല കാനി = ഗ്രഹിച്ചും കവികളുടെ സംഘത്തിനു്, മാനി സകുചാനീ=ലജ്ജയുണ്ടാകും എന്നു് പരിഗണിച്ചും എനിക്കു അധൈര്യമുണ്ടാകുന്നു, രുചി അധികാഈ = ആഗ്രഹമാണെങ്കിൽ വളരെ, എന്നാൽ, ഗുന കഹിന സകതി = ഭരത ഗുണങ്ങാം വർണ്ണിക്കുക എനിക്കു സാദ്ധ്യ മാവുന്നില്ല, മതിഗതി = എൻെറ ബുദ്ധിയുടെ സ്ഥിതി, ബാല ബചന കീനാഈം=സംസാരിക്കാനാഗ്രഹമുണ്ടെങ്കിലും സംസാ രിക്കാൻ കഴിവില്ലാത്ത ബാലകൻേറതുപോലെയായിരിക്കുന്നു.

ഞാൻ എന്നെ ചെറുതായും ഭരതൻെറ മഹിമയെ വലു തായും ഗ്രഹിച്ചും കവി സമാജത്തിനു് ലജ്ജതോന്നുമല്ലോ എന്നു കരുതിയും ധൈര്യക്ഷയത്തോടു കൂടിയവനായി ഭവിക്കുന്നു. എനി ക്കാഗ്രഹമാണെങ്കിൽ വളരെ; എന്നാൽ ഭരതൻെറ ഗുണസാഗര വർണ്ണനത്തിനു് ഞാൻ ശക്തനാകുന്നില്ല. സംസാരിക്കാനാഗ്രഹ മുണ്ടെങ്കിലും അതിനു കഴിവില്ലാത്ത ബാലകൻെറതുപോലെ യായിത്തീന്നിരിക്കുന്നു എൻെറ മനഃസ്ഥിതി.

ദോ:- ഭരതബിമല ജസു ബിമല ബിധു
സുമതി ചകോര കമാരി
ഉദിത ബിമല ജനഹൃദയ നഭ
ഏകടക രഹീ നിഹാരി

ഭരത ബിമല ജസു = ഭരതന്റെ നിർമ്മല യശസ്സ്, ബിമല ബിധു = ഉജ്വല ചന്ദ്രനാണ്, ജനഹൃദയ = ഭക്തജനങ്ങളുടെ ഹൃദയമാകുന്ന വിശുദ്ധ, നഭ ഉദിത = അന്തരീക്ഷത്തിൽ ആ ചന്ദ്രൻ ഉദിച്ചിരിക്കുന്നു, സുമതി ചകോര കമാരി = ആ ചന്ദ്രനെ സജ്ജനഹൃദയമാകുന്ന, ചകോരകുമാരിനിഹാരി രഹീ = ഉററുനോക്കിക്കൊണ്ടിരിക്കുന്നു.

ഭരതന്റെ നിർമ്മലകീർത്തി ഉജ്വലചന്ദ്രനാണ്, ഭക്തജനഹൃദയമാകുന്ന വിമലാകാശത്തിൽ ആ ചന്ദ്രൻ ഉദയം ചെയ്തിരിക്കുന്നു. ആ ചന്ദ്രനെ സജ്ജനഹൃദയമാകുന്ന ചകോരകുമാരി ഉററു നോക്കുകയും ചെയ്യുന്നു.

ചൗ:- ഭരത സുഭാഉ ന സുഗമ നിഗമഹും
ലഘുമതി ചാപലതാ കബി ഛമഹും
കഹത സുനത സതിഭാഉ ഭരത കോ
സീയരാമ പദ ഹോഇ ന രത കോ

ഭരത സുഭാഉ = ഭരതന്റെ സ്വഭാവം, നിഗമഹും ന സുഗമ = വേദങ്ങൾക്കുപോലും സുഗമമല്ല. ഈ കാരണത്താൽ, കബിലഘുമതി ചാപലതാ = കവികൾ എന്റെ ലഘുബുദ്ധിയുടെ ചാപല്യം, ഛമഹും; ഭരത കോ സതിഭാഉ = ക്ഷമിക്കട്ടെ ഭരതന്റെ യഥാർത്ഥപ്രേമം, കഹത സുനത = വർണ്ണിക്കുകയും ശ്രവിക്കുകയും ചെയ്യുന്നതുകൊണ്ട്, കോ സീയരാമപദ രത = ആർക്കാണ് സീതാരാമതൃപ്പാദങ്ങളിൽ പ്രീതി, ന ഹോഇ = ഉണ്ടാകാതിരിക്കുക?

ഭരതന്റെ സ്വഭാവം വേദങ്ങൾക്കുപോലും നല്ലപോലെ ഗ്രഹിപ്പാൻ സാധ്യമല്ല. ഈ കാരണത്താൽ കവികൾ എന്റെ മന്ദബുദ്ധിയുടെ ചാപല്യം ക്ഷമിക്കട്ടെ. ഭരതന്റെ യഥാർത്ഥ പ്രേമം വർണ്ണിക്കുകയും ശ്രമിക്കുകയും ചെയ്യുന്നതുകൊണ്ട് ആർക്കാണ സീതാരാമ തൃപ്പാദങ്ങളിൽ പ്രീതി ഉണ്ടാകാതിരിക്കുക?

സുമിരത ഭരതഹിം പ്രേമു രാമകോ
ജേഹിന സുലഭ തേഹി സരിസ ബാമകോ
ദേഖി ദയാലു ദസാ സബഹീ കീ
രാമ സുജാന ജാനി ജന ജീകീ

ഭരതഹിം സുമിരതജേഹി=ഭരതനെ സ്മരിക്കുന്നതുകൊണ്ട തന്നെ ആർക്ക്, രാമകോ പ്രേമ സുലഭ ന തേഹി സരിസ = രാമഭക്തി സുലഭമല്ലയോ അവനുതുല്യം, ബാമ കോ ദയാലു സുജാന = നിർഭാഗ്യൻ ആരാണുള്ളത്? ദയാലുവും ചതുരനുമായ, രാമ സബഹീ കാ ദസാ ദേഖി = രാമൻ എല്ലാവരുടേയും സ്ഥിതികണ്ട്, ജനജീകീ ജാനി = ജനങ്ങളുടെ അന്തരംഗ സ്ഥിതി ഗ്രഹിച്ച,

ഭരതനെ സ്മരിച്ചതന്നെ ആർക്ക് രാമ ഭക്തി യഥേഷ്ടം നേടാൻ കഴിയുന്നില്ല, അവനു തുല്യം നിർഭാഗ്യനായി ആരാണുള്ളത്? ദയാലുവും ചതുരനുമായ രാമൻ എല്ലാവരുടേയും സ്ഥിതി വീക്ഷിച്ച അവരുടെ മനോഭാവം മനസ്സിലാക്കി.

ധരമ ധുരീന ധീര നയനാഗര
സത്യ സനേഹ സീല സുഖ സാഗര
ദേസകാല ലഖി സമഉ സമാജ്ജു
നീതിപ്രീതി പാലക രഘുരാജ്ജു

ധരമ ധീര നയനാഗര = ധർമ്മ ധുരന്ധരനും ധീരനും നീതിജ്ഞനും, സത്യ സനേഹ സീല സുഖസാഗര = സത്യം,

സ്നേഹം, സൗശീല്യം, സുഖം എന്നിവയുടെ സാഗരവും, നീതി പ്രീതി പാലക രഘു രാജു = നീതി പ്രീതികളെ രക്ഷിക്കുന്നവനും ആയ ശ്രീരാമൻ, ദേസു കാലു സമഉ സമാജു ലഖി = ദേശം, കാലം, സമയം സദസ്സ് ഇവയെല്ലാം നോക്കി.

ബോലേ ബചന ബാനി സരബസു സേ
ഹിത പരിനാമ സുനത സസിരസു സേ
താത ഭരത തുംഹ ധരമ ധുരീനാ
ലോക ബേദ ബിദ പരമ പ്രബീനാ

ബാനി സരബസു സേ = വാണീദേവിയുടെ സർവ്വസ്വമോ എന്നു തോന്നുമാറിരിക്കുന്നവയും, പരിനാമ സുനത സസിരസു സേ = പരിണാമഹിതവും കേൾവിക്ക് അമൃതരസ സമാനവും ആയ, ബചന ബോലേ = വാക്കുകളാൽ ഇപ്രകാരം പറഞ്ഞു:— താത ഭരത തുംഹ ധരമ ധുരീനാ = വത്സ, ഭരത, നീ ധർമ്മധുരന്ധരനാണ്, ലോക ബേദ ബിദ പരമ പ്രബീനാ = ലോക വേദജ്ഞനാണ്. പരമ ചതുരനുമാണ്.

ധർമ്മ ധുരന്ധരനും ധീരനും നീതിജ്ഞനും, സത്യം സ്നേഹം, സൗശീല്യം സുഖം എന്നിവയുടെ സമുദ്രവും നീതി പ്രീതികളുടെ സംരക്ഷകനും ആയ രാമൻ ദേശകാലങ്ങളേയും സമയത്തേയും സദസ്സിനേയും നോക്കി പരിണാമ രമണീയങ്ങളും കേൾവിക്ക പിയൂഷ തുല്യങ്ങളുമായ വാക്കുകളാൽ ഇങ്ങനെ പറഞ്ഞു:— വത്സ, ഭരത, നീ ധർമ്മ ധുരന്ധരനാണ്. ലോക വേദജ്ഞാനിയും പരമ ചതുരനുമാണ്.

ദോ:— കരമ ബചന മാനസ ബിമല
തുമ സമാന തുംഹ താത
ഗുര സമാജ ലഘു ബന്ധു ഗുന
കുസമയ കിമി കഹിം ജാത

  

താത ബിമല കരമ ബചന മാനസ=വത്സ, വിമല കർമ്മങ്ങളാലും വാക്കുകളാലും ഹൃദയത്താലും, തുംഹ സമാന തുമ = നിനക്കു തുല്യൻ നീതന്നെയേ ഉള്ളൂ, ലംഘു ബന്ധു ഗുന ഗുര സമാജ = അനുജൻെറ ഗുണങ്ങൾ ഗുരുജനങ്ങളുടെ സദസ്സിൽ, കുസമയ കിമി കഹി ജാത = അശുഭ വേളയിൽ എങ്ങനെ ജ്യേഷ്ഠനു വർണ്ണിക്കാനാവും?

പവിത്ര ചേഷ്ടകളാലും വാക്കുകളാലു, ഹൃദയത്താലും, ഹേ ഭരത, നിനക്കു സമനായി നീ തന്നെയേ ഉള്ളു. അനുജൻെറ ഗുണങ്ങൾ ഗുരുജനങ്ങളുടെ സദസ്സിൽവെച്ച് ദുഷ്ക്കാലവേളയിൽ എങ്ങനെ ജ്യേഷ്ഠൻ വർണ്ണിക്കുവാൻ ശക്തനാകും?

ചൗ:- ജാനഹു താത തരനികുല രീതി
സത്യസന്ധ പിതു കീരതി പ്രീതി
സമഉ സമാജു ലാജ ഗുര ജനകീ
ഉദാസീന ഹിത അനഹിത മന കീ

താത തരനികുല രീതി = ഹേ വത്സ, സൂര്യവംശ രീതി, ജാനഹു; സത്യസന്ധ = നിനക്കറിയാം. സത്യസന്ധനായ, പിതു കീരതി പ്രീതാ = പിതാവിൻെറ കീർത്തി നീ പ്രിയപ്പെടുന്നുണ്ട്, സമഉ സമാജു ഗുര ജനകീ ലാജ = സമയം, സദസ്സ്, ഗുരുജനലജ്ജ, ഇവയും, ഉദാസീന ഹിത അനഹിത = ഉദാസീനരുടേയും മിത്രങ്ങളുടേയും ശത്രുക്കളുടേയും, മന കീ = മനസ്സിൻെറ ഭാവവും

തുംഹഹിം ബിദിത സബഹീ കര കരമൂ
ആപന മോര പരമഹിത ധരമൂ
മോഹി സബ ഭാംതി ഭരോസ തുംഹാരാ
തദപി കഹൗം അവസര അനുസാരാ

സബഹീ കര കരമ ആപന = എല്ലാവരുടെ ചേഷ്ടകളും നിനക്കും, മോര പരമഹിത ധരമൂ = എനിക്കും ഏററവും ഹിത

കരമായ ധർമ്മവും, തുംഹഹഹിം ബിദിത=നിനക്ക നന്നായ റിയാം, മോഹി സബ ഭാംതി=എനിക്ക എല്ലാവിധത്തിലും, തുംഹാരാ ഭരോസ=നിന്നിൽ വിശ്വാസമുണ്ട്, തദപി അവസര അനുസാരാ=എന്നാലും അവസരോചിതമായി, കഹൗം= ഞാൻ പറയുകയാണ്.

എല്ലാവരുടെ ചേഷ്ടകളും എനിക്കും നിനക്കും ഹിതകരമായ ധർമ്മവും നിനക്ക നല്ലപോലെ അറിയാം എനിയ്ക്കെല്ലാവിധത്തിലും നിന്നിൽ വിശ്വാസമുണ്ട്. എന്നാലും അവസരോചിതമായി ഞാൻ ചിലത് പറയുകയാണ്. (സൂര്യവംശത്തിൻെറ രീതി എന്നിവിടെ വിവക്ഷിക്കുന്നതു പ്രാണൻപോയാലും സൂര്യവംശജർ വാഗ്ദാന ലംഘനം ചെയ്യുകയില്ല എന്ന വസ്തുത പരാമർശിച്ചാണ്.)

താത താത ബിനു ബാത ഹമാരീ
കേവല ഗുരകുല കൃപാ സംഭാരീ
നതരു പ്രജാ പുരജന പരിവാരു
ഹമഹി സഹിത സബുഹോത ഖുആരു

താത ബിനു താത ഹമാരീ ബാത=വത്സ, താതൻെറ അഭാവത്തിൽ നമ്മുടെ കാര്യങ്ങൾ, കേവല കുലഗുരു കൃപാ= കേവലം കുലഗുരുവായ വസിഷ്ഠൻെറ കൃപയാൽ, സംഭാരീ; നതരു പ്രജാ=നിർവ്വഹിക്കപ്പെട്ടുകൊണ്ടിരിക്കുന്നു, അപ്രകാരമായിരുന്നില്ലെങ്കിൽ പ്രജകളും, പുരജന പരിവാരു സബ= നഗരവാസികളും പരിവാരങ്ങളുമെല്ലാം, ഹമഹിം സഹിത ഖുആരു ഹോത=നമ്മളോടൊപ്പം നശിക്കുമായിരുന്നു.

വത്സ ഭരത, പിതാവിൻെറ അഭാവത്തിൽ കുലഗുരുവായ വസിഷ്ഠമഹർഷിയുടെ കൃപ ഒന്നുകൊണ്ടു മാത്രമാണ് നമ്മുടെ കാര്യങ്ങൾ നിർവ്വഹിക്കപ്പെട്ടുകൊണ്ടിരിക്കുന്നത്. അപ്രകാരമായിരുന്നില്ലെങ്കിൽ നമ്മുടെ പ്രജകളും അയോദ്ധ്യാ നഗരവാ

സികളും പരിവാരങ്ങളുമെല്ലാം നമ്മളോടൊപ്പം നശിക്കുമാ യിരുന്നു

ജൗം ബിനു അവസര അഥവ ദിനേസ്സ
ജഗ കേഹികഹഹു നഹോഇ കലേസ്സ
തസ ഉതപാതു താത ബിധി കീൻഹാ
മുനി മിഥിലേസ രാഖി സബു ലീൻഹാ

ബിനു അവസര ദിനേസ്സ = അകാലത്തിൽ സൂര്യൻ, ജൗം അഥവ കഹഹു ജഗ = അസ്തമിക്കുന്നപക്ഷം, പറയൂ; ലോകത്തിൽ കേഹി കലേസു നഹോഇ = എന്തുമാത്രം ക്ലേശങ്ങളാണ് ഉണ്ടാ കാതിരിക്കുക, താത തസ ഉതപാതു = ഹേ വത്സ, ആ വിധമുള്ള ഉല്പാതം, ബിധി കീൻഹാ മുനി = വിധി സൃഷ്ടിക്കുകയുണ്ടായി. എന്നാൽ വസിഷ്ഠമുനിയും, മിഥിലേസ = ജനക രാജർഷിയും, സബുരാഖി ലീൻഹാ = എല്ലാവരേയും കാത്തു രക്ഷിച്ചു.

അകാലവേളയിൽ സൂര്യൻ അസ്തമിച്ചാൽ ലോകത്തിനു അഭി മുഖീകരിക്കേണ്ടി വരുന്ന ക്ലേശങ്ങൾ വളരെയധികമാണല്ലൊ. ഹേ വത്സ, അപ്രകാരമുള്ളൊരുൽപാതം ദുർവ്വിധിയും സൃഷ്ടിക്കുക യുണ്ടായി എന്നാൽ വസിഷ്ഠമഹർഷിയും ജനകരാജർഷിയും എല്ലാ വിപത്തുകളിൽനിന്നും നമ്മളെയെല്ലാം കാത്തുരക്ഷിച്ചു.

ദോ:- രാജകാജ സബ ലാജ
പതിധരമ ധരനി ധന ധാമ
ഗുര പ്രഭാഉ പാലിഹി സബഹീം
ഭല ഹോഇഹി പരിനാമ

രാജകാജ സബ ലാജ = രാജ്യകാര്യങ്ങൾ സർവ്വജന സൗഖ്യം, പതി ധരമ ധരനി = പ്രതിഷ്ഠ, ധർമ്മം, ധരണി, ധന ധാമ സബഹിം = ധനം, ധാമം ഇവയെല്ലാം, ഗുര പ്രഭാഉ പാലിഹി = ഗുരു പ്രഭാവത്താൽ സുരക്ഷിതങ്ങളാകും, പരിനാമ ഭല ഹോഇഹി = അവസാനത്തിൽ നന്മയും ഉണ്ടാകും.

രാജ്യകാര്യങ്ങളും, സർവ്വജന സുഖങ്ങളും, പ്രതിഷ്ഠ, ധർമ്മം, ധരണി, ധനം, ഗൃഹം ഇവയെല്ലാം ഗുരുവിൻെറ പ്രഭാവത്താൽ സുരക്ഷിതങ്ങളായിരിക്കും അവസാനത്തിൽ നന്മയും ഉണ്ടാകും. (ഇവയെക്കുറിച്ച് എനിക്കും നിനക്കും ഉൽകണ്ഠ വേണ്ട എന്നു ഭാവം)

ചൗ:- സഹിത സമാജ തുംഹാര ഹമാരാ
ഘര ബന ഗുരപ്രസാദ രഖവാരാ
മാതുപിതാ ഗുരുസ്വാമി നിദേസൂ
സകല ധരമ ധരനീധരു സേസൂ

ഗുരപ്രസാദ സമാജ സഹിത = ഗുരുപ്രസാദംതന്നെ, പരിവാര സമേതന്മാരായ തുംഹാര ഹമാരാ ഘരബന = നിന്നേയും എന്നെയും കൊട്ടാരത്തിലും വനത്തിലും, രഖവാരാ = രക്ഷ ചെയ്യും, മാതുപിതാ ഗുരുസ്വാമി നിദേസൂ = മാതാ പിതാക്കളുടേയും ഗുരുവിൻേറയും സ്വാമിയുടേയും നിയോഗം പാലിക്കുന്നതു തന്നെയാണ്, സകല ധരമ ധരനീധരു സേസൂ=സമസ്ത ധർമ്മമാകുന്ന ധരണിയെ വഹിക്കുന്ന ആദിശേഷൻ.

കൊട്ടാരത്തിലിരിക്കുന്ന നിന്നേയും, കാട്ടിലിരിക്കുന്ന എന്നേയും നമ്മുടെ സംഘത്തേയും രക്ഷിക്കുന്നതു ഗുരു കൃപ തന്നെയാണ്. മാതാവ്, പിതാവ്, ആചാര്യൻ, സ്വാമി എന്നിവരുടെ കല്പന പാലിക്കുന്നതു സകല ധർമ്മങ്ങളേയും സംരക്ഷിക്കുക തന്നെയാണ്.

സോ തുംഹ കരഹു കരാവഹു മോഹൂ
താത തരനികുല പാലക ഹോഹൂ
സാധക ഏക സകല സിധി ദേനീ
കീരതി സുഗതി ഭൂതിമയ ബേനീ

സോ തുംഹ കരഹു = അതുകൊണ്ടു നീയും പിതാവിൻെറ ആജ്ഞ മാനിക്കുക, മോഹൂ കരാവഹു താത = എന്നേയും അതു

മാനിക്കാനനുവദിക്കുക. ഹേ വത്സ, തരനി കുല പാലക ഹോഹു=സൂര്യവംശത്തിനു നീ രക്ഷകനാവുക, ഏക സാധക= ഈ ഒരൊററ ഉപായമാണ്, സകല സിധി ദേനീ=സകല സിദ്ധികളും നൽകുന്നതു്, കീരതി സുഗതി ഭൂതിമയ ബേനീ= കീർത്തിയുടേയും സദ്ഗതിയുടേയും, ഐശ്വര്യത്തിൻേറയും ത്രി വേണിയാണിതു്.

അതുകൊണ്ടു ഹേ ഭരത, നീയും പിതൃവാക്യം പാലിക്കുക. എന്നെയും അതു പാലിക്കാൻ അനുവദിക്കുക. ഹേ വത്സ, സൂര്യവംശത്തിനു നീ സംരക്ഷകനാവുക ഈ ഒരൊററ ഉപായ മാണ് സകല സിദ്ധികളും നൽകുക. കീർത്തിയുടേയും സൽ ഗതിയുടേയും ഐശ്വര്യത്തിൻേറയും ത്രിവേണിയുമാണിതു്.

സോ ബിചാരി സഹി സങ്കട ഭാരീ
കരഹു പ്രജാ പരിവാര സുഖാരീ
ബാംടീ ബിപതി സബഹി മോഹി ഭാഈ
തുമഹിം അവധി ഭരി ബഡി കഠിനാഈ

സോബിചാരി=ഇതു വിചാരിച്ചും, ഭാരീ സങ്കട സഹി= അപാര സങ്കടം സഹിച്ചും, പ്രജാ പരിവാര=പ്രജകളേയും കുടുംബത്തേയും, സുഖാരീ കരഹു=സുഖികളാക്കുക, സബഹി ബാംടീ=എല്ലാവരുടേയും ഓഹരിയാണ്, ബിപതി; മോഹി ഭാഈ=ആപത്തുകൾ; എനിക്കുമുണ്ടു വിപത്തിൽ വിഹിതം, അവധി ഭരി=പ്രതിജ്ഞാവേള കഴിയുന്നതുവരെ (പതിന്നാലു വത്സരം) തുമഹീം ബഡി കഠിനാഈ=നിനക്കു വലിയ കഷ്ട പ്പാടുകൾ അനുഭവിക്കേണ്ടതുണ്ടു്.

ഇതെല്ലാം വിചാരിച്ചും, അപാര സങ്കടം സഹിച്ചും നീ പ്രജകളേയും കുടുംബത്തേയും സുഖിപ്പിക്കുക ആപത്തുകൾ നമുക്കെല്ലാം ബാധിച്ചിട്ടുണ്ടു്. ഞാനും ആപന്നനാണ്. ശപഥ

നിർവ്വഹണം കഴിയുന്നതുവരെ നിനക്കും കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടതുണ്ട്.

ജാനി തുംഹഹിം മൃദു കഹഹും കഠോരാ
കുസമയ താത ന അനുചിത മോരാ
ഹോഹിം കുഠാംയ സുബന്ധു സഹായേ
ഓഡിയഹി ഹാഥ അസനിഹു കേ ഘായേ

തുംഹഹിം മൃദു ജാനി = നിനക്കു മൃദുവായി തോന്നുന്നുണ്ടെങ്കിലും, കഠോരാ കഹഹും = ക്രൂര വാക്കുകളാണ് നിന്നോടു ഞാൻ പറയുന്നതു്, താത മോര കുസമയ = ഹേ വത്സ, ആ വാക്കുകൾ എന്റെ ദുഷ്കാലത്തിനു്, അനുചിത ന = അനുചിതമല്ല, കുഠാംയ സുബന്ധു = ആപൽകാലത്തു് നല്ലൊരു സഹോദരൻ തന്നെയാണ്, സഹായേ = സഹായിയായിരിക്കുന്നതു്. എങ്ങനെയെന്നാൽ, അസനിഹു കേ ഘായേ = വജ്രപാതം കൊണ്ടുള്ള വ്രണിതമായ, ഹാഥ ഓഡിയഹി = കൈതന്നെ വജ്രത്തെ തടുക്കുന്നുണ്ടല്ലോ.

കേൾവിയിൽ നിനക്കു തോന്നുന്നുണ്ടാവാം എന്റെ വാക്കുകൾ മൃദുലങ്ങളെന്നു്. പക്ഷേ ഞാൻ പറയുന്നതു ക്രൂര വാക്കുകളാണ്. ഹേ വത്സ, ആ വാക്കുകൾ എന്റെ കഷ്ടകാലത്തിനു അനുചിതങ്ങളല്ല വജ്രമേററു മുറിപ്പെട്ട കൈതന്നെ വജ്രപാതം തടയുന്നതുപോലെ ആപൽക്കാലത്തു നല്ലൊരു സഹോദരനെയാണ് സഹായിയായി എനിക്കു ലഭിച്ചിരിക്കുന്നതു്.

ദോ:_ സേവക കര പദ നയന സേ
മുഖ സോ സാഹിബു ഹോഇ
തുലസീ പ്രീതി കീ രീതി സുനി
സുകബി സരാഹഹിം സോഇ

സേവക കരപദ നയനസേ = സേവകന്മാർ കൈകാലുകൾക്കും കണ്ണുകൾക്കും തുല്യമാണ്, സാഹിബു മുഖ സോ:

ഹോഇ = യജമാനനാകട്ടെ മുഖത്തിനും തുല്യമാണ്, തുലസീ പ്രീതി കീ രീതി = തുളസീദാസൻ പറയുന്നു. രാമൻെറ പ്രീതിയുടെ രീതി, സുനി സുകബി = കേട്ട് സൽകവികൾ, സോഇ സരാഹഹിം = അദ്ദേഹത്തെ ശ്ലാഘിക്കുന്നു.

കൈകാലുകളും കണ്ണുകളുംപോലെയാണ് സേവകന്മാർ, മുഖത്തിനു തുല്യമാണ് യജമാനൻ തുളസീദാസൻ പറയുന്നു, രാമൻെറ ആ അവസരത്തിലുള്ള ഭരത പ്രീതിയുടെ രീതികേട്ടു സൽകവികൾ രാമനെ ശ്ലാഘിച്ചുകൊണ്ടിരിക്കുന്നു

ചൗ:- സഭാസകല സുനി രഘുബര ബാനീ
പ്രേമപയോധി അമിഅ ജനു സാനീ
സിഥില സമാജ സനേഹ സമാധീ
ദേഖി ദസാ ചുപ സാരദ സാധീ

പ്രേമ പയോധി അമിഅ സാനീജനു = പ്രേമസമുദ്രത്തിൽ നിന്നുണ്ടായ അമൃതിൽ മുങ്ങിയവയോ എന്നപോലുള്ള, രഘുബര ബാനീ സുനി = ശ്രീരാമൻെറ വാക്കുകൾ കേട്ട്, സകല സഭാ= സദസ്യരെല്ലാം സനേഹ സമാധീ സമാജ = സ്നേഹസമാധിയിൽപെട്ട സമാജം കണക്കു്, സിഥില = ശിഥിലരായി, ദസാ ദേഖി സാരദ = ഈ സ്ഥിതി കണ്ടു് സരസ്വതി, ചുപസാധീ= മൗനം ശാസിച്ചു

പ്രേമപ്പാൽക്കടലിൽ നിന്നുയന്ന സുധയിൽ മുക്കിയെടുത്തവയോ എന്നുതോന്നുമാറുള്ള രാമവാണികൾ കേട്ട് സ്നേഹസമാധിയിലാണ്ട സദസ്സ് എന്നപോലെ സദസ്യരെല്ലാം ശിഥിലരായി. ഈ സ്ഥിതി വിശേഷം കണ്ടു സരസ്വതീദേവി മൗനം ദീക്ഷിച്ചു.

ഭരതഹിം ഭയേഉ പരമ സന്തോഷൂ
സനമുഖ സ്വാമി ബിമുഖ ദുഖ ദോഷൂ
മുഖ പ്രസന്ന മന മിടാ ബിഷാദൂ
ഭാ ജനു ഗൂംഗേഹി ഗിരാ പ്രസാദൂ

സ്വാമി സന്മുഖ = പ്രഭുവായ രാമന്റെ ആനുകൂല്യവും, ദുഖ ദോഷു ബിമുഖ = ദുഃഖദോഷങ്ങളുടെ തിരോധാനവും, ഭരതഹിം പരമ സന്തോഷു ഭയെഉ = ഭരതനു വർദ്ധിച്ച സന്തോഷമുണ്ടാക്കി. മുഖു പ്രസന്ന; മന = അദ്ദേഹത്തിന്റെ മുഖം പ്രസന്നമായി മനസ്സിൽനിന്നു്, ബിഷാദു മിടാ; ഗൂംഗേഹി = വിഷാദം അകന്നു. മൂകനിൽ, ജനു ഗിരാ പ്രസാദു ഭാ = സരസ്വതീപ്രസാദം ഉണ്ടായതുപോലെയായി.

പ്രഭുവായ രാമന്റെ ആനുകൂല്യമുണ്ടായി; ദുഃഖവും ദോഷവും അകന്നു; ഈ സ്ഥിതിയിൽ ഭരതൻ ഏററവും സന്തുഷ്ടനായി. അദ്ദേഹത്തിന്റെ മുഖത്തു പ്രസന്നത കളിയാടി. വിഷാദം മനസ്സു വിട്ടകന്നു. മൂകനിൽ സരസ്വതി പ്രസാദിച്ചപോലെയായി.

കീൻഹ സപ്രേമ പ്രനാമ ബഹോരീ
ബോലേ പാനി പംകരുഹ ജോരീ
നാഥ ഭയെഉ സുഖു സാഥ ഗയേ കോ
ലഹേഉം ലാഹു ജഗ ജനമു ഭയേ കോ

ബഹോരീ സപ്രേമ പ്രനാമ കീൻഹ = അനന്തരം ഭരതൻ പ്രേമപൂർവ്വകം പ്രണാമം ചെയ്തു്, പങ്കരുഹപാനി ജോരീ = കമലസമാനങ്ങളായ കൈകൾ കൂപ്പി, ബോലേ = ഇങ്ങനെ പറഞ്ഞു:— നാഥ സാഥ ഗയേ കോ സുഖു = സ്വാമിൻ ഇപ്പോളെനിക്കു് കൂടെ പോന്നതു കൊണ്ടുള്ള സുഖം, ഭയെഉ ജഗ ജനമു ഭയേ കോ = സിദ്ധിച്ചിരിക്കുന്നു. ലോകത്തിൽ ജന്മം സിദ്ധിച്ചതു കൊണ്ടുള്ള, ലാഹു ലഹേഉം = നേട്ടവും കൈവന്നിരിക്കുന്നു.

അനന്തരം ഭരതൻ പ്രേമപൂർവ്വകം പ്രണമിച്ചു കരകമലങ്ങൾ കൂപ്പി ഇങ്ങനെ പറഞ്ഞു: — സ്വാമിൻ, അവിടന്നൊരുമിച്ചു യാത്ര ചെയ്താൽ എന്തൊരു സുഖം ലഭിക്കുമോ അതു ലഭിച്ചു കഴിഞ്ഞിരിക്കുന്നു; ജന്മമെടുത്തതുകൊണ്ടുള്ള നേട്ടവും എനിക്കു സിദ്ധിച്ചിരിക്കുന്നു.

അബ കൃപാല ജസ ആയസു ഹോഈ
കരൗം സീസ ധരി സാദര സോഈ
സോ അബലംബ ദേഉ മോഹിം ദേഈ
അബധി പാരു പാവൗം ജേഹി സോഈ

കൃപാല അബ ജസ = ഹേ ദയാലോ, ഇപ്പോളവിടന്നു എന്തു, ആയസു ഹോഈ സോഈ = ആജ്ഞാപിക്കുന്നുവോ അതു് ഞാൻ, സീസ ധരി സാദര കരൗം = ശിരസാവഹിച്ച് ആദരപൂർവ്വം അനുഷ്ഠിക്കാം, ജേഹി (അവലംബ) സേഈ = ഏതൊന്നിൻെറ സഹായത്താൽ, അബധി പാരു പാവൗം = ചതുർദ്ദശ വത്സര കാലത്തിൻെറ മറുകര പ്രാപിക്കുമോ, സോ അബലംബ ദേഉ മോഹിം = ആ അവലംബം, ഹേ ദേവ, എനിക്കു, ദേഈ = നൽകുക.

ഹേ ദയാലോ, ഇപ്പോഠം അങ്ങു എന്താജ്ഞാപിക്കുന്നുവോ അതു ഞാൻ ശിരസാവഹിച്ചു ആദരപൂർവ്വം നിർവ്വഹിക്കാം. ഏതൊന്നിൻെറ സഹായത്താൽ പതിന്നാലു വത്സരത്തിൻെറ അവധിയുടെ മറുകര പ്രാപിക്കുമോ ആ അവലംബം ഹേ, ദേവ എനിക്കു നല്കുക.

ദോ:- ദേവ ദേവഅഭിഷേക ഹിത
ഗുര അനുസാസന പാഇ
ആനേഉം സബ തീരഥ സലിലു
തേഹി കഹം കാഹ രജാഇ

ദേവ, ദേവ അഭിഷേക ഹിത = ഹേ ദേവ, ദേവൻെറ അഭിഷേകാർത്ഥം, ഗുര അനുസാസന പാഇ = ഗുരുവിൻെറ അനുജ്ഞ വാങ്ങി, സബ തീരഥ സലിലു = സമസ്ത തീർത്ഥങ്ങളിലെയും ജലം, ആനേഉം തേഹി കഹം = ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. അക്കാര്യത്തിൽ, കാഹ രജാഇ = എന്താണാവോ അങ്ങയുടെ ആജ്ഞ.

ദേവ, അങ്ങയുടെ അഭിഷേകത്തിനുവേണ്ടി ഗുരുവിന്റെ അനുജ്ഞ വാങ്ങി സമസ്ത തീർത്ഥങ്ങളിലേയും ജലം ഞാൻ കൊണ്ടു വന്നിട്ടുണ്ട്. അക്കാര്യത്തിൽ എന്താണാവോ അങ്ങയുടെ കല്പന?

ചൗ:—ഏക്കു മനോരഥ ബഡ മനമാഹീം
സഭയ സകോച ജാത കഹി നാഹീം
കഹഹു താത പ്രഭു ആയസു പാഈ
ബോലേ ബാനി സനേഹ സുഹാഈ

മനമാഹീം ഏക്ക ബഡ = എന്റെ മനസ്സിൽ ഒരു വലിയ, മനോരഥ സഭയ സകോച = അഭിലാഷമുണ്ട്. എന്നാൽ ഭയത്താലും അധൈര്യത്താലും, കഹി നാഹീം ജാത = പറയാൻ എനിക്കു കഴിയുന്നില്ല, താത കഹഹു = രാമൻ പറഞ്ഞു:— 'വത്സ, പറയൂ', പ്രഭു ആയസു പാഈ = രാമന്റെ നിയോഗം ലഭിച്ചപ്പോൾ. സനേഹ സുഹാഈ ബാനി = പ്രേമപൂർണ്ണങ്ങളും കോമളങ്ങളുമായ വാക്കുകളാൽ ഭരതൻ, ബോലേ=പറഞ്ഞു:—

സ്വാമിൻ, എന്റെ മനസ്സിൽ വലിയൊരാഗ്രഹം കുടികൊള്ളുന്നുണ്ട്. ഭയത്താലും അധീരതയാലും അതു പറയാൻ ഞാൻ ശക്തനാകുന്നില്ല. ഇതു കേട്ട രാമൻ പറഞ്ഞു:— വത്സ, പറഞ്ഞുകൊള്ളൂ' രാമന്റെ നിയോഗം ലഭിച്ചപ്പോൾ ഭരതൻ സസ്നേഹം കോമളവാണികളാൽ ഇങ്ങനെ ഉണർത്തിച്ചു:—

ചിത്രകൂട മുനി ഥല തീരഥ ബന
ഖഗ മൃഗ സരി സര നിർഝര ഗിരിഗന
പ്രഭുപദ അങ്കിത അവനി ബിസേഷീ
ആയസു ഹോഇ ത ആവൗം ദേഖീ

മുനി ഥല തീരഥ ബന = മുനിമാരുടെ ആശ്രമങ്ങളും തീർത്ഥങ്ങളും വനവും, ഖഗ മൃഗ സരി സര നിർഝര = പക്ഷികളും

മൃഗങ്ങളും, നദികളും, സരസ്സുകളും, അരുവികളും, ഗിരിഗന ബിസേഖീ = ഗിരി സമൂഹങ്ങളും അടങ്ങിയതും വിശിഷ്യ, പ്രഭുപദ അങ്കിത അവനി = അങ്ങയുടെ തൃപ്പാദങ്ങളെക്കൊണ്ടു അടയാളപ്പെടുത്തപ്പെട്ട ഭൂഭാഗം ഉദാപ്പെട്ടതുമായ, ചിത്രകൂട ആയസു ഹോഇത = ചിത്രകൂട പർവ്വതം അനുവാദമുള്ള പക്ഷം, ദേഖി ആവൗം = ഞാൻ സന്ദർശിച്ചു വരാം.

മുനിമാരുടെ ആശ്രമങ്ങളും തീർത്ഥങ്ങളും വനങ്ങളും മൃഗങ്ങളും, നദികളും, പൊയ്കകളും അരുവികളും ഗിരി സമൂഹങ്ങളും വിശേഷിച്ചു സ്വാമി തൃപ്പാദങ്ങളാൽ അങ്കിതങ്ങളായ ഭൂവിഭാഗങ്ങളും അടങ്ങിയ ചിത്രകൂടം, അങ്ങു അനുവദിക്കുന്ന പക്ഷം ഞാൻ ചെന്നു സന്ദർശിച്ചു മടങ്ങിവരാം.

അവസി അത്രി ആയസു സിര ധരഹൂ
താത ബിഗത ഭയ കാനന ചരഹൂ
മുനി പ്രസാദ ബന മംഗല ദാതാ
പാവന പരമ സുഹാവന ഭ്രാതാ

താത അത്രി ആയസു = (രാമൻ പറഞ്ഞു:—) ഹേ വത്സ, അത്രി മഹർഷിയുടെ ആജ്ഞ, അവസി സിര ധരഹൂ = അവശ്യം ശിരസാവഹിച്ചു്, ബിഗത ഭയ കാനന ചരഹൂ = നിർഭയം വനത്തിൽ സഞ്ചരിച്ചു കൊള്ളുക, ഭ്രാതാ മുനിപ്രസാദ ബന = ഹേ സോദര, മുനി പ്രസാദത്താൽ ഈ ചിത്രകൂടം, മംഗല ദാതാ പരമ പാവന = മംഗളദായകവും പരമപാവനവും, സുഹാവന = ഭാസുരവുമായിരിക്കുന്നു.

ശ്രീരാമൻ പറഞ്ഞു: - ഹേ വത്സ, അത്രി മഹർഷിയുടെ അനുമതി തീർച്ചയായും നേടി നിർഭയം ഈ വനമെല്ലാം സന്ദർശിച്ചു കൊള്ളുക ഹേ സോദര, മുനിപ്രസാദത്താൽ ഈ ചിത്രകൂടം മംഗളപ്രദവും പരമ പാവനവും ഭാസുരവുമായി തീർന്നിരിക്കുന്നു.

  

രിഷി നായക ജഹം ആയസു ദേഹീ
രാഖേഹു തീരഥ ജല്യ ഥല തേഹീ
സുനി പ്രഭു ബചന ഭരത സുഖ പാവാ
മുനി പദ കമല മുദിത സിരു നാവാ

രിഷി നായക ജഹം ആയസു ദേഹീ ഥല = അത്രി മഹർഷി കല്പിക്കുന്നിടത്തു്, തീരഥ ജല്യ രാഖേഹു = തീർത്ഥജലം വെയ്ക്കക, പ്രഭു ബചന സുനി = ശ്രീരാമന്റെ വാക്കുകൾ കേട്ടു്, ഭരത സുഖ പാവാ = ഭരതൻ സന്തുഷ്ടനായി, മുനിപദ കമല മുദിത = മുനിയുടെ തൃപ്പാദ കമലങ്ങളിൽ സസന്തോഷം, സിരു നാവാ = ശിരസ്സു കുനിച്ചു.

ഭരത, അത്രി മഹർഷി കല്പിക്കുന്ന സ്ഥലത്തു തീർത്ഥ ജലം സൂക്ഷിക്കുക. ശ്രീരാമന്റെ വാക്കുകൾ കേട്ട ഭരതൻ പ്രസന്നനാവുകയും സസന്തോഷം മുനിപാദങ്ങളിൽ പ്രണമിക്കുകയും ചെയ്തു.

ദോ:- ഭരത രാമ സംവാദ സുനി
സകല സുമംഗല മൂല
സുര സ്വാരഥീ സരാഹി കുല
ബരഷത സുരതരു ഫൂല

സകല സുമംഗല മൂല = സകല സന്മംഗളങ്ങൾക്കും നിദാനമായ, ഭരത രാമ സംവാദ സുനി = രാമ ഭരതന്മാരുടെ സംവാദം കേട്ടു്, സ്വാരഥീ സുരകുല = സ്വാർത്ഥികളായ ദേവന്മാർ സൂര്യകുലത്തെ, സരാഹി സുരതരു ഫൂല = ശ്ലാഘിച്ചു് ദേവവൃക്ഷപ്പൂക്കൾ, ബരഷത = വർഷിക്കാൻ തുടങ്ങി.

സർവ്വ സന്മംഗള നിദാനമായ ഭരതരാമ സംവാദം കേട്ട സ്വാർത്ഥികളായ ദേവന്മാർ സൂര്യവംശത്തെ ശ്ലാഘിക്കുകയും കല്പവൃക്ഷപ്പൂക്കൾ വർഷിക്കുകയും ചെയ്തു.

  

ചൗ:-ധന്യഭരത. ജയ രാമ ഗോസാഈം
കഹത ദേവ ഹരഷത ബരിആഈം
മുനി മിഥിലേസ സഭാ സബ കാഹൂ
ഭരത ബചന സുനി ഭയേഉ ഉഛാഹൂ

ദേവ ബരിആഈം ഹരഷത കഹത=ദേവന്മാർ ബല പൂർവ്വകം പ്രസന്നരായി ഇങ്ങനെ പറഞ്ഞു:— ഭരത ധന്യ=ഹേ ഭരത. അങ്ങേയ്ക്കു് ധന്യവാദം, ഗോസാഈം രാമ ജയ=പ്രഭോ. രാമ, അങ്ങു ജയിക്കട്ടെ, ഭരത ബചന സുനിമുനി=ഭരതന്റെ വാക്കുകൾ കേട്ടു് വസിഷ്ഠനും, മിഥിലേസ സഭാ സബകാഹൂ= ജനകനും സദസ്യർക്കും, ഉഛാഹൂ ഭയേഉ=ആനന്ദമുണ്ടായി.

ദേവന്മാർ ബല പൂർവ്വകം പ്രസന്നരായി ഇങ്ങനെ ഉദ്ഘോഷിച്ചു; ഭരതനു് ധന്യവാദം; രാമനു് ജയം. ഭരതന്റെ വാക്കുകൾ കേട്ട ആചാര്യനായ വസിഷ്ഠനും ജനകമഹാരാജാവും സദസ്യരും സന്തോഷിച്ചു

ഭരത രാമ ഗുന ഗ്രാമ സനേഹൂ
പുലകി പ്രസംസത രാഉ ബിദേഹൂ
സേവക സ്വാമി സുഭാഉ സുഹാവന
നേമു പ്രേമു അതി പാവന പാവന

ബിദേഹൂ രാഉ പുലകി=വിദേഹ രാജാവായ ജനകൻ പുളകിതനായി. ഭരത രാമഗുന ഗ്രാമ സനേഹ=ഭരതരാമന്മാരുടെ ഗുണസമൂഹത്തേയും സ്നേഹത്തേയും, പ്രസംസത= പ്രശംസിക്കാൻ തുടങ്ങി, സേവക സ്വാമി സുഭാഉ സുഹാവന നേമു പ്രേമു=സേവകനായ ഭരതന്റേയും പ്രഭുവായ രാമന്റേയും സ്വഭാവം വിശിഷ്ടം തന്നെ. ഇവരുടെ നിയമവും പ്രേമവും, അതിപാവന പാവന = അങ്ങേ അററം പവിത്രമാണു്.

വിദേഹ രാജാവായ ജനകൻ പുളകിത ശരീരനായി. ഭരതന്റേയും രാമന്റേയും ഗുണസമൂഹത്തേയും സ്നേഹത്തേയും പ്രശം

സിക്കാൻ തുടങ്ങി. സേവകനായ ഭരതൻേറയും പ്രഭുവായ രാമൻേറയും സ്വഭാവം ശ്രേഷ്ഠംതന്നെ ഇവരുടെ നിയമവും പ്രേമവും അത്തേ അററം പവിത്രമാണ്.

മതി അനുസാര സരാഹന ലാഗേ
സചിവ സഭാസദ സബ അനുരാഗേ
സുനി സുനി രാമഭരത സംവാദ
ദുഹും സമാജ ഹിയ ഹരഷു ബിഷാദ

സചിവ സഭാ സദ സബ=മന്ത്രിമാരും സദസ്യരുമെല്ലാം, അനുരാഗേ മതി അനുസാര = പ്രേമമഗ്നരായി അവരുടെ ബുദ്ധി ക്കനുസരിച്ച്, സരാഹന ലാഗേ = രാമനേയും ഭരതനേയും പുകഴ്ത്താൻ തുടങ്ങി, രാമഭരത സംവാദ്ദ സുനീ സുനീ = രാമ ഭരത സംവാദം യഥേഷ്ടം കേട്ട്, ദുഹു സമാജ ഹിയ = ഇരു ചേരിയിലുള്ളവരുടേയും മനസ്സിൽ, ഹരഷു ബിഷാദ്ദ=സന്തോ ഷവും സന്താപവുമുണ്ടായി.

മന്ത്രിമാരും സദസ്യരും പ്രേമനിമഗ്നരായി അവക്ക് തോന്നിയ വിധം ഭരത രാമന്മാരെ ശ്ലാഘിക്കാൻ തുടങ്ങി. രാമഭരത സംവാദം കേട്ട് ഇരുചേരിയില്യമുള്ള ജനങ്ങാംക്ക് സന്തോഷവും സന്താപവും ഉണ്ടായി. (ഇതെങ്ങനെ സംഭവിക്കമെന്നു ചിലർ സംശയിച്ചേക്കാം. സ്വഗൃഹങ്ങളിലേക്ക് ഉടനെ മടങ്ങാമല്ലോ എന്നോത്ത് അവക്ക് ആനന്ദവും, രാമനെ വേർപിരിയേണ്ടി വരുന്നുവല്ലോ എന്നോത്ത് വ്യസനവും ഉണ്ടായി എന്നത്ഥം.)

രാമ മാതു ദുഖു സുഖു സമ ജാനീ
കഹി ഗുന രാമ പ്രബോധീ രാനീ
ഏക കഹഹിം രഘുബീര ബഡാഈ
ഏക സരാഹത ഭരത ഭലാഈ

രാമ മാതു ദുഖ, സുഖ,=ശ്രീരാമൻെറ മാതാവായ കൗസല്യാ ദേവി ദുഃഖ സുഖങ്ങൾ, സമജാനീ രാമഗുന കഹി = തുല്യമെന്നറിഞ്ഞും രാമൻെറ ഗുണങ്ങൾ പറഞ്ഞും, രാനീ പ്രബോധീ= റാണിമാരെ സമാശ്വസിപ്പിച്ചു ഏക രഘുബീര ബഡാഈ കഹഹീം = ചിലർ ശ്രീരാമൻെറ പെരുമ ഉദ്ഘോഷിക്കുന്നു; ഏക ഭരത ഭലാഈ സരാഹത = ചിലർ ഭരതൻെറ ശ്രേഷ്ഠതകൾ വർണ്ണിക്കുന്നു.

രാമമാതാവായ കൗസല്യ, സുഖദുഃഖങ്ങൾ തുല്യങ്ങളെന്നു ഗ്രഹിച്ച് രാമൻെറ ഗുണങ്ങൾ വർണ്ണിച്ച് റാണിമാരെ സമാശ്വസിപ്പിച്ചു. ചിലർ രാമൻെറ പെരുമ വർണ്ണിച്ചുകൊണ്ടും മററു ചിലർ ഭരതൻെറ നന്മ ശ്ലാഘിച്ചുകൊണ്ടുമിരുന്നു.

ദോ:- അത്രി കഹേഉ തബ ഭരതസന
സൈല സമീപ സുകൂപ
രാഖിഅ തീരഥ തോയ
തഹം പാവന അമിഅ അനൂപ

തബ അത്രി ഭരതസന കഹേഉ = ആ അവസരത്തിൽ അത്രി മഹർഷി ഭരതനോടിങ്ങനെ പറഞ്ഞു:— സൈല സമീപ സുകൂപ തഹം = പർവ്വതത്തിനു സമീപമുള്ള മനോഹര കൂപത്തിൽ, അനൂപ പാവന അമിഅ = നിരുപമവും പവിത്രവും അമൃതസമാനവുമായ, തീരഥ തോയ രാഖിഅ = തീർത്ഥജലം നിക്ഷേപിക്കുക.

ആ അവസരത്തിൽ അത്രി മഹർഷി ഭരതനോടിങ്ങനെ അരുളിച്ചെയ്തു:— ഹേ ഭരത, അങ്ങു കൊണ്ടുവന്നിട്ടുള്ള നിരുപമവും പരിശുദ്ധവും അമൃതതുല്യവുമായ തീർത്ഥജലത്തെ ഈ പർവ്വതത്തിന്നരികിലുള്ള മനോഹരമായ കിണററിൽ നിക്ഷേപിക്കുക.

ചൗ:- ഭരത അത്രി അനുസാസന പാഈ
ജല ഭാജന സബ ദിഏ ചലാഈ

സാനുജ ആപ്പ അത്രി മുനി സാധു
സഹിത ഗഏ ജഹം കൂപ അഗാധൂ

ഭരത അത്രി അനുസാസന പാഈ = ഭരതൻ അത്രി മഹർഷി യുടെ ആജ്ഞ പ്രകാരം, സബ ജല ഭാജന = എല്ലാ തീർത്ഥജല പാത്രവും, ഛലാഈ ദീഏ = നിർദ്ദിഷ്ട സ്ഥലത്തേക്കയച്ചു. അനന്തരം, സാനുജ ആപ്പ അത്രി മുനി സാധു സഹിത = ശത്രുഘ്നനും ഭരതനും അത്രി മഹർഷിയും സന്യാസിമാരും ഒന്നിച്ചു, അഗാധൂ കൂപ ജഹം ഗഏ = അഗാധമായ കൂപം സ്ഥിതിചെയ്യുന്നിടത്തേക്കു പുറപ്പെട്ടു.

അത്രി മഹർഷിയുടെ അനുജ്ഞ വാങ്ങി ഭരതൻ എല്ലാ തീർത്ഥജല കുംഭങ്ങളും നിർദ്ദിഷ്ട സ്ഥലത്തേക്കയച്ചതിനുശേഷം അനുജനായ ശത്രുഘ്നനോടും അത്രി മഹർഷിയോടും സന്യാസിമാരോടുമൊരുമിച്ചു അഗാധ കൂപമുള്ളിടത്തേക്കു പുറപ്പെട്ടു.

പാവന പാഥ പുന്യ ഥല രാഖാ
പ്രമുദിത പ്രേമ അത്രി അസ ഭാഖാ
താത അനാദി സിദ്ധ ഥല ഏഹൂ
ലോപേഉ കാല ബിദിത നഹിം കേഹൂ

പാവന പാഥ പുന്യ ഥല = ആ പവിത്ര ജലം ആ പുണ്യ സ്ഥലത്തു, രാഖാ അത്രി പ്രമുദിത = നിക്ഷേപിച്ചപ്പോാം അത്രി മഹർഷി പ്രമുദിതനായി, പ്രേമ അസ ഭാഖാ = പ്രേമപൂർവ്വം ഇങ്ങനെ അരുളിച്ചെയ്തു: — താത ഏഹൂ സിദ്ധ ഥല അനാദി = വത്സ ഭരത, സിദ്ധന്മാരുടെ ഈ സ്ഥലം അനാദിയാണ്, കാല ലോപേഉ = ഈ സ്ഥലത്തിനു ഈ പദവി സിദ്ധിച്ചിട്ടു എത്ര കാലം കഴിഞ്ഞു എന്ന കഥ, കേഹൂ നഹിം ബിദിത = ആക്കും അറിഞ്ഞുകൂടാ.

ആ പവിത്ര ജലം ആ പുണ്യസ്ഥലത്തു നിക്ഷേപിച്ചപ്പോാം അത്രിമഹർഷി പ്രസന്നനാവുകയും സപ്രേമം ഇങ്ങനെ അരുളി

ച്ചെയ്യുകയും ചെയ്തു: വത്സ, ഭരത, സിദ്ധന്മാരുടേതായ ഈ സ്ഥലം അനാദിയാണ്. ഇതിന്നെത്രകാലം പഴക്കമുണ്ടെന്ന വസ്തുത ഒരാൾക്കും അറിഞ്ഞുകൂടാ.

തബ സേവകൻഹ സരസ ഥലു ദേഖാ
കീൻഹ സുജല ഹിത കൂപ ബിസേഖാ
ബിധി ബസ ഭയേഉ ബിസ്വ ഉപകാരൂ
സുഗമ അഗമ അതി ധരമ ബിചാരൂ

തബ സേവകൻഹ സരസ ഥലു ദേഖാ = അന്നു സേവകന്മാർ ജലമയമായ സ്ഥലം കണ്ടുപിടിച്ച്, സുജല ഹിത ബിസേഖാ കൂപ = ശുദ്ധജലം ലഭിക്കാൻ വിശേഷപ്പെട്ട ഒരു കിണർ, കീൻഹ ബിധി ബസ = ഉണ്ടാക്കി. വിധിവശാൽ ഈ കിണർ, ബിസ്വ ഉപകാരൂ ഭയേഉ = ലോകോപകാരകമായിതീർന്നു, ധരമ ബിചാരൂ അതി അഗമ = ധർമ്മവിചാരം കൊണ്ടു യാതൊരു കാര്യം ഏററവും കഠിനമായിരുന്നുവോ അതു, സുഗമ = എളുപ്പമായി.

അന്നു സേവകന്മാർ ജലമയമായ സ്ഥലം തേടിപ്പിടിച്ച ശുദ്ധജല ലാഭാർത്ഥം വിശേഷപ്പെട്ട ഒരു കിണർ കുഴിച്ചു ദൈവാധീനത്താൽ ഇതു ലോകോപകാരകമായി തീർന്നു. ധർമ്മ ചിന്ത കൊണ്ടു അഗമമായ ഒരു കാര്യം സുഗമമായി [തീർത്ഥജലം വളരെ എളുപ്പത്തിൽ വന്നെത്തിയതാണിവിടെ മഹർഷി സൂചിപ്പിക്കുന്നതു്.]

ഭരത കൂപ അബ കഹിഹഹിം ലോഗാ
അതിപാവന തീരഥ ജല ജോഗാ
പ്രേമ സനേമ നിമജ്ജത പ്രാനീ
ഹോഇഹഹിം ബിമല കരമ മന ബാനീ

അബ ലോഗാ ഭരത കൂപ = ഇനി ജനങ്ങൾ ഇതിനെ ഭരത കൂപമെന്നു, കഹിഹഹിം = വിളിക്കും എന്തുകൊണ്ടെന്നാൽ, തീരഥ ജല ജോഗാ = ഭരതനാൽ കൊണ്ടുവരപ്പെട്ട തീർത്ഥോദക യോഗം കൊണ്ടു് ഈ കിണർ, അതി പാവന=ഏററവും പവിത്രമായി ഭവിച്ചിരിക്കുന്നു, പ്രേമ സനേമ പ്രാനീ = ഇവിടെ ഭക്തിയോടും നിയമത്തോടും കൂടി ഏതൊരു ജീവികൾ, നിമജ്ജത = സ്നാനം ചെയ്യുന്നുവോ അവർ, കരമ മന ബാനീ= കർമ്മ മനോവാണികളാൽ, ബിമല ഹോഇഹഹിം = പവിത്രരായി ഭവിക്കും.

ഇനി ജനങ്ങൾ ഈ കിണറിനെ ഭരത കൂപമെന്നു വിളിക്കും. എന്തുകൊണ്ടെന്നാൽ ഭരതനാൽ കൊണ്ടുവരപ്പെട്ട തീർത്ഥജലവുമായുള്ള സമ്പർക്കം ഈ കൂപത്തിനു ലഭിക്കകയാൽ ഇതു ഏററവും പവിത്രമായി ഭവിച്ചിരിക്കുന്നു. ഇതിൽ ഭക്തിയോടും നിയമത്തോടും കൂടി ആർ സ്നാനം ചെയ്യുന്നുവോ അവർ കർമ്മ മനോവാക്കുകളാൽ പരിശുദ്ധരായി ഭവിക്കും.

ദോ:_ കഹത കൂപ മഹിമാ സകല
ഗഏ ജഹാം രഘുരാഉ
അത്രി സുനായേഉ രഘുബരഹിം
തീരഥ പുന്യ പ്രഭാഉ

കൂപ മഹിമാ കഹത = കൂപത്തിന്റെ മാഹാത്മ്യം വർണ്ണിച്ചുകൊണ്ടു്, സകല ജഹാം രഘുരാഉ = എല്ലാവരും ശ്രീരാമനിരിക്കുന്നിടത്തേക്കു, ഗഏ; അത്രി = ചെന്നു അത്രി മഹർഷി, തീരഥ പുന്യ പ്രഭാഉ = തീർത്ഥത്തിന്റെ പുണ്യ പ്രഭാവം, രഘുബരഹിം സുനായേഉ = ശ്രീരാമനെ കേൾപ്പിച്ചു

ഭരത കൂപത്തിന്റെ മാഹാത്മ്യം വർണ്ണിച്ചുകൊണ്ടു എല്ലാവരും ശ്രീരാമ സന്നിധിയിലേക്കു ചെന്നു അത്രി മഹർഷി തീർത്ഥത്തിന്റെ പുണ്യ പ്രഭാവം ശ്രീരാമനെ കേൾപ്പിച്ചു.

രാ. അ.—122.

ചൗ:- കഹത ധരമ ഇതിഹാസ സപ്രീതീ
ഭയേഉ ഭോര നിസി സോ സുഖ ബീതീ
നിത്യ നിബാഹി ഭരത്തു ദോഉ ഭാഈ
രാമ അത്രി ഗുര ആയസു പാഈ

സപ്രീതി ധരമ ഇതിഹാസ = പ്രീതിപൂർവ്വം ധർമ്മേതിഹാസങ്ങാം, കഹത സോ നിസി സുഖ = വിസ്തരിച്ച് പറഞ്ഞു് അന്നത്തെ രാത്രി സുഖമായി, ബീതി; ഭോര ഭയേഉ = നയിച്ചു. പ്രഭാതമായി, ഭരത്തു ദോഉ ഭാഈ = ഭരത ശത്രുഘ്നന്മാരായ ഇരു സഹോദരന്മാരും, നിത്യ നിബാഹി=നിത്യകർമ്മങ്ങളനുഷ്ഠിച്ച്, രാമ അത്രി ഗുര ആയസു പാഈ = രാമൻ, അത്രി, ആചാര്യൻ എന്നിവരുടെ അനുജ്ഞ വാങ്ങി.

സഹിത സമാജ സാജ സബ സാദേ
ചലേ രാമ ബന അടന പയാദേ
കോമല ചരന ചലത ബിനു പനഹീം
ഭഇ മൃദു ഭൂമി സകുചി മന മനഹീം

സബ സമാജ സഹിത = എല്ലാ പരിവാരങ്ങളോടും കൂടി, സാദേ സാജ പയാദേ = അനാഭാടമായ വേഷത്തിൽ കാൽനടയായി, രാമ ബന അടന ചലേ = രാമഗിരി സഞ്ചാരത്തിന്നു പുറപ്പെട്ടു, ബിനു പനഹിം = പാദരക്ഷ കൂടാതെ, കോമല ചരന ചലത = കോമള പാദങ്ങളാൽ ഭരത ശത്രുഘ്നന്മാർ നടക്കുന്നതറിഞ്ഞു്, ഭൂമി മന മനഹീം സകുചി=ഭൂമിഉള്ളക്കുള്ളേ ലജ്ജിച്ച്, മൃദു ഭഇ = മൃദുലയായി ഭവിച്ചു.

സൽ കഥാ ശ്രവണം കൊണ്ടു രാത്രി നയിച്ചു. പ്രഭാതത്തിൽ അത്രി മഹർഷിയുടെ നിയോഗാനുസാരം പരിവാര സമേതം അനാഭാട വേഷത്തിൽ കാൽനടയായി, ഭരതൻ രാമഗിരി നടന്നു കാണാൻ പുറപ്പെട്ടു കോമള പാദങ്ങളിൽ പാദരക്ഷകാം ധരി

ക്കാതെ അവർ സഞ്ചരിക്കുന്നതു കണ്ടു ഭൂമിദേവി ലജ്ജിതയായി, മൃദുലയായി ഭവിച്ചു. (ഭൂമിക്കു ആ അവസരത്തിൽ പരുപരുപ്പുണ്ടായില്ലെന്നർത്ഥം.)

കുസ കണ്ടക കാംകരീ കുരാഈ
കടുക കഠോര കുബസ്തു ദുരാഈ
മഹി മഞ്ജുല മൃദു മാരഗ കീൻഹേ
ബഹത സമീര ത്രിബിധ സുഖ ലീൻഹേ

കുസ കണ്ടക കാംകരീ കുരാഈ = കുശകൾ, മുള്ളുകൾ, കല്ലുകൾ, കുഴികൾ, കടുക കഠോര കുബസ്തു=വഴുക്കൽ കഠോരങ്ങളും, ചീത്തയുമായ പദാർത്ഥങ്ങൾ എന്നിവയെല്ലാം, ദുരാഈ മഹി മാരഗ = മറച്ചുവെച്ചു ഭൂമി, ഭരതന്റെ മാർഗ്ഗം, മൃദു മഞ്ജുല കീൻഹേ = മൃദുവും, മനോഹരവുമാക്കി, ത്രിബിധ സമീര ബഹത=മൂന്നു ഗുണങ്ങളോടു കൂടിയ കാററ വീശി, സുഖ ലീൻഹേ = സുഖം നൽകി

കുശപ്പുല്ലുകളും, കണ്ടകങ്ങളും കല്ലുകളും, കുഴികളും, വഴുക്കലും പരുപരുത്തവയും, ദുഷിച്ചവയുമായ വസ്തുക്കളും മറച്ചുവെച്ചു ഭൂമി, ഭരതന്റെ മാർഗ്ഗത്തെ മൃദുലവും മനോഹരവുമാക്കി. സുരഭിലവും ശീതളവുമായ മന്ദമാരുതൻ വീശി; അതവർക്കു സുഖപ്രദവുമായി.

സുമന ബരഷി സുര ഘന കരി ഛാംഹീം
ബിടപ ഫൂലി ഫല തൃന മൃദുതാംഹീം
മൃഗ ബിലോകി ഖഗ ബോലി സുബാനീ
സേവഹിം സകല രാമ പ്രിയ ജാനീ

സുര സുമന ബരഷി = ദേവന്മാർ പൂമഴ ചൊരിഞ്ഞു, ഘന ഛാംഹീം കരി ബിടപ = മേഘങ്ങൾ നിഴൽ വിരിച്ചും

വൃക്ഷങ്ങൾ, ഫൂലി ഫല തൃന മൃദുതാഹീം = പുഷ്പിച്ചും ഫലിച്ചും തൃണങ്ങൾ മൃദുലത വഹിച്ചും കാണപ്പെട്ടു. രാമപ്രിയ ജാനീ = അവർ ശ്രീരാമനു പ്രിയപ്പെട്ടവരെന്നറിഞ്ഞു്, മൃഗ ബിലോകി= മാനുകൾ ദർശനം കൊണ്ടും, ഖഗ സുബാനീ ബോലി=പക്ഷികൾ കള കൂജനങ്ങളാലും, സകല സേവഹിം = എല്ലാ ജീവികളും അവരെ സേവിച്ചുകൊണ്ടിരുന്നു

ദേവന്മാർ പൂമാരി ചൊരിഞ്ഞു; മേഘങ്ങൾ നിഴൽ വിരിച്ചു; വൃക്ഷങ്ങൾ ഫലങ്ങളും പുഷ്പങ്ങളും ചൊരിഞ്ഞു; തൃണങ്ങൾ മാർദ്ദവ പ്രകൃതി വഹിച്ചു; ശ്രീരാമന്റെ പ്രിയ ഭക്തരാണ് സഞ്ചരിക്കുന്നതെന്നു കണ്ടു മാനുകൾ അവരെ ദർശിച്ചു; പക്ഷികൾ കളകൂജനം ചെയ്തു ഇങ്ങനെ എല്ലാ ജീവജാലങ്ങളും ആ പഥികരെ ശുശ്രൂഷിച്ചു കൊണ്ടിരുന്നു.

•

ദോ:- സുലഭ സിദ്ധി സബ പ്രാകൃതഹു
രാമ കഹത ജമുഹാത
രാമ പ്രാനപ്രിയ ഭരത കഹും
യഹ് ന ഹോഇ ബഡി ബാത

ജമുഹാത രാമ കഹത = കോട്ടവായിടുമ്പോൾ രാമ എന്നു പറയുന്നതു കൊണ്ടുതന്നെ, പ്രാകൃതഹും സബ സിദ്ധി=പ്രാകൃത ജനങ്ങൾക്കും സർവ്വ സിദ്ധികളും, സുലഭ രാമ പ്രാനപ്രിയ= സുലഭമായി ലഭിക്കുന്നു ആ സ്ഥിതിക്ക് ശ്രീരാമന്റെ പ്രാണപ്രിയനായ, ഭരത കഹും യഹ ബാത = ഭരതനെ സംബന്ധിച്ചിടത്തോളം ഇക്കാര്യം, ബഡി ന ഹോഇ = വല്യതൊന്നുമല്ല.

കോട്ടവായിടുമ്പോൾ രാമ എന്നുച്ചരിക്കുന്നതുകൊണ്ടുതന്നെ പ്രാകൃത ജനങ്ങൾക്കു കൂടി സമസ്ത സിദ്ധികളും സുലഭങ്ങളാണ്. ആ സ്ഥിതിയ്ക്കു ശ്രീരാമനു പ്രാണപ്രിയനായ ഭരതനെ സംബന്ധിച്ചിടത്തോളം ഇതത്ര വലിയ കാര്യമൊന്നുമല്ല.

ചൗ:- ഏഹി ബിധി ഭരതു ഫിരത ബനമാഹീം
നേമു പ്രേമു ലഖി മുനി സകുചാഹീം
പുന്യ ജലാശ്രയ ഭൂമി ബിഭാഗാ
ഖഗ മൃഗ തരു തൃന ഗിരി ബന ബാഗാ

ഏഹി ബിധി ഭരതു = ഇപ്രകാരം ഭരതൻ, ബനമാഹീം ഫിരത = ചിത്രകൂടത്തിൽ സഞ്ചരിച്ചു കൊണ്ടിരുന്നു, നേമു പ്രേമു ലഖി = ഭരതൻെറ നിയമവും പ്രേമവും കണ്ടു്, മുനി സകുചാഹീം = മുനിമാർ പോലും ലജ്ജിതരായി, പുന്യ ജലാശ്രയ ഭൂമി ബിഭാഗാ ഖഗ മൃഗ തരു = പുണ്യ ജലാശയങ്ങളും ഭൂവിഭാഗങ്ങളും, പക്ഷികളും മൃഗങ്ങളും വൃക്ഷങ്ങളും, തൃന ഗിരി ബന ബാഗാ = തൃണങ്ങളും, ഗിരികളും, വനങ്ങളും ജനസ്ഥാന ങ്ങളും.

ചാരു ബിചിത്ര പവിത്ര ബിസേഖീ
ബൂഝത ഭരതു ദിബ്യ സബ ദേഖീ
സുനി മന മുദിത കഹത രിഷി രാഊ
ഹേതു നാമ ഗുന പുന്യ പ്രഭാഊ

ചാരു ബിചിത്ര ബിസേഖീ പവിത്ര = അപ്രകാരം തന്നെ മനോഹരങ്ങളും വിചിത്രങ്ങളും വിശിഷ്യ പാവനങ്ങളും, ദിബ്യ സബ ദേഖീ = ദിവ്യങ്ങളുമായ സ്ഥാനങ്ങളെല്ലാം കണ്ടിട്ടു്, ഭരതു ബൂഝത = ഭരതൻ അവയെപ്പററിയുള്ള വിവരങ്ങൾ ചോദിക്കുകയും, സുനി മന മുദിത = മഹർഷിയുടെ പ്രത്യുത്തരം കേട്ടു് പ്രസന്നനാവുകയും ചെയ്തു, രിഷി രാഊ ഹേതു = മഹർഷി, അവയ്ക്കു പ്രസിദ്ധിയുണ്ടാകാനുള്ള കാരണം, നാമ സുന പുന്യ പ്രഭാഊ = അവയുടെ പേരുകൾ, ഗുണങ്ങൾ, പുണ്യപ്രഭാവങ്ങൾ എന്നിവ, കഹത = വിസ്തരിക്കുകയും ചെയ്തു.

ഇങ്ങനെ ഭരതൻ ചിത്രകൂടത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. ഭരതൻെറ നിയമവും ഭക്തിയും കണ്ടു മുനിമാർ പോലും ലജ്ജ

തോന്നി പുണ്യ ജലാശയങ്ങളും ഭൂവിഭാഗങ്ങളും പക്ഷികളും മൃഗങ്ങളും വൃക്ഷങ്ങളും തൃണങ്ങളും ഗിരികളും വനങ്ങളും ജനസ്ഥാനങ്ങളും ആ വിധം തന്നെ ചേതോഹരങ്ങളും വിചിത്രങ്ങളും, അത്യധികം പാവനങ്ങളും ദിവ്യങ്ങളുമായ സർവ്വ സ്ഥാനങ്ങളും സന്ദർശിച്ചു. ഭരതൻ അവയെപ്പററിയുള്ള വിവരങ്ങൾ ചോദിക്കുകയും മഹർഷിയുടെ പ്രത്യുത്തരങ്ങൾ കേട്ടു സന്തുഷ്ടനാവുകയും ചെയ്തു. മഹർഷിയാകട്ടെ അവയുടെ പ്രസിദ്ധിയുള്ള കാരണം, അവയുടെ പേരുകൾ, ഗുണങ്ങൾ, പുണ്യ പ്രഭാവങ്ങൾ എന്നിവ വിവരിക്കുകയും ചെയ്തു.

കതഹും നിമജ്ജന കതഹും പ്രനാമാ
കതഹും ബിലോകത മന അഭിരാമാ
കതഹും ബൈഠി മുനി ആയേസു പാഈ
സുമിരത സീയ സഹിത ദോഉ ഭാഈ

കതഹും നിമജ്ജന കതഹും പ്രനാമാ = ഒരിടത്തു സ്നാനം ചെയ്യുന്നു, ഒരിടത്തു നമസ്കരിക്കുന്നു, കതഹും മന അഭിരാമ ബിലോകത = ഒരിടത്തു മനോഹര ദൃശ്യങ്ങൾ കാണുന്നു, മുനി ആയേസു പാഈ കതഹും ബൈഠി = മുനിയുടെ നിയോഗപ്രകാരം ഒരിടത്തു ഇരിക്കുന്നു, സീയ സഹിത ദോഉ ഭാഈ സുമിരത = സീതാസമേതരായ രാമലക്ഷ്മണന്മാരെ സ്മരിക്കുന്നു.

ദേഖി സുഭാഉ സനേഹു സുസേവാ
ദേഹിം അസീസ മുദിത ബനദേവാ
ഫിരഹിം ഗഏ ദിനു പഹര അഢാഈ
പ്രഭു പദ കമല ബിലോകഹിം ആഈ

സുഭാഉ സനേഹു സുസേവാ ദേഖി = ഭരതൻെറ സ്വഭാവവും സ്നേഹവും സുസേവനവും കണ്ടു്, ബന ദേവാ മുദിത അസീസ=

വനദേവതമാർ പ്രസന്നരായി ഭരതന്നു ആശിസ്സുകൾ നൽകുന്നു. അധാജു പഹര ബിതുഗഏ ഫിംഹിം ആജു = രണ്ടര യാമം പകൽ കഴിഞ്ഞപ്പോൾ ഭരതൻ മടങ്ങിവന്നു്, പ്രഭുപദ കമല ബിലോകഹിം = രാമൻെറ തൃപ്പാദകമലം സന്ദർശിച്ചു

ഭരതൻ ഒരിടത്തു സ്നാനം ചെയ്യുന്നു, ഒരിടത്തു നമസ്കരിക്കുന്നു; ഒരിടത്തുള്ള മനോഹര ദൃശ്യങ്ങൾ സന്ദർശിക്കുന്നു, മുനിയുടെ നിയോഗപ്രകാരം ഒരിടത്തിരിക്കുന്നു; സീതാസമേതരായ രാമലക്ഷ്മണന്മാരെ സ്മരിക്കുന്നു, ഭരതൻെറ ഏതാദൃശങ്ങളായ സ്വഭാവവും സ്നേഹവും സുസേവനവും കണ്ടു വനദേവതമാർ പ്രസന്നരായി ഭരതനെ ആശീർവ്വദിച്ചു. അങ്ങനെ പകൽ രണ്ടര യാമവും കഴിഞ്ഞു ഉടനെ ഭരതൻ മടങ്ങി രാമസന്നിധിയിലെത്തി രാമപാദകമലങ്ങൾ സന്ദർശിച്ചു.

ദോ:_ ദേഖേ ഥല തീരഥ സകല
ഭരത പാംച ദിന മാംഝ
കഹത സുനത ഹരിഹര
സുജസു ഗയേഉ ദിവസു ഭഇ സാംഝാ

ഭരത പാംച ദിന മാംഝ=ഭരതൻ അഞ്ചു ദിവസംകൊണ്ടു, സകല തീരഥ ഥല ദേഖ = സർവ്വ തീർത്ഥങ്ങളും ആശ്രമങ്ങളും കണ്ടു്, ഹരിഹര = അനന്തരം മഹാവിഷ്ണുവിൻേറയും ശിവൻേറയും, സുജസു കഹത സുനത=ശോഭനമായ കീർത്തി വാഴ്ത്തിയും ശ്രവിച്ചും, ദിവസു ഗയേഉ സാംഝ ഭഇ = ദിവസങ്ങൾ കഴിഞ്ഞു. നേരം സന്ധ്യയായി

അഞ്ചു ദിവസംകൊണ്ടു് ഭരതൻ ചിത്രകൂടത്തിലെ സകല തീർത്ഥങ്ങളും ആശ്രമങ്ങളും സന്ദർശിച്ചു. അനന്തരം മഹാവിഷ്ണുവിൻേറയും മഹാദേവൻേറയും ശുഭ്രയശസ്സു ഗാനം ചെയ്തും കേട്ടും ദിവസങ്ങൾ നയിച്ചു; നേരം സന്ധ്യയായി,

ചൗ:- ഭോര ൻഹാഇ സബ ജുരാ സമാജ്ജു
ഭരത ഭൂമീസുര തിരഹുതി രാജ്ജു
ഭല ദിന ആജ്ജു ജാനി മനമാഹീം
രാമു കൃപാല കഹത സകുചാഹീം

ഭോര ൻഹാഇ ഭരത = പ്രഭാതത്തിൽ സ്നാനം ചെയ്തു് ഭരതനും, ഭൂമിസുര തിരഹുതിരാജ്ജു സബ = ബ്രാഹ്മണരും ജനകമഹാരാജാവുമെല്ലാം, സമാജ്ജു ജുരാഃ ആജ്ജു ഭലദിന = സമ്മേളിച്ചു ഇന്നു യാത്രക്കു നല്ലദിവസമെന്നു്, മനമാഹീം ജാനി കൃപാല രാമു = മനസ്സിൽ ഗ്രഹിച്ചു എങ്കിലും കൃപാലുവായ രാമൻ, കഹത സകുചാഹീം = അതു പറയുന്നതിൽ അധീരനായി.

പ്രഭാതസ്നാനം കഴിഞ്ഞു മുനിമാരും ഭരതനും ജനകനും സമ്മേളിച്ചു. ഇന്നു ശുഭദിനമെന്നു് രാമനറിയാമെങ്കിലും അദ്ദേഹത്തിനു് ആ വസ്തുത പുറത്തുപറയാൻ കെൽപ്പുണ്ടായില്ല.

ഗുരു നൃപ ഭരത സഭാ അവലോകീ
സകുചി രാമ ഫിരി അവധി ബിലോകീ
സീല സരാഹി സഭാ സബ സോചീ
കഹും ന രാമ സമ സ്വാമി സംകോചീ

രാമ ഗുരു നൃപ = രാമൻ, ആചാര്യനേയും, ജനകരാജാവിനേയും, ഭരത സഭാ അവലോകീ = ഭരതനേയും സദസ്യരേയും നോക്കി, ഫിരി സകുചി അവനി ബിലോകീ = അനന്തരം സംകുചിതനായി ഭൂമിയിലേക്കു നോക്കി, സബ സഭാ സീല സരാഹി = ആ അവസരത്തിൽ സദസ്യരെല്ലാം രാമൻെറ ശീലം പ്രശംസിച്ചു്, സോചീ രാമസമ = ഇങ്ങനെ ചിന്തിച്ചു:—രാമനു് തുല്യം സങ്കോചീ സ്വാമി കഹും ന = ലജ്ജാനമ്രനായ പ്രഭു എങ്ങും ഇല്ല.

ശ്രീരാമൻ, വസിഷ്ഠനെയും ജനകനെയും ഭരതനെയും സദസ്യരെയും നോക്കി അനന്തരം ലജ്ജാവിനമ്രനായി ഭൂമിയിലേക്കും ദൃഷ്ടികൾ വിട്ടു. ഇതുകണ്ട സദസ്യരെല്ലാം രാമന്റെ ശീലത്തെ കൊണ്ടാടിക്കൊണ്ട് ഇപ്രകാരം വിചാരിച്ചു. — രാമനെപ്പോലെ ലജ്ജാശീലനായ ഒരു പ്രഭു എങ്ങും ഇല്ല

ഭരത സുജാന രാമരുഖ ദേഖീ
ഉഠി സപ്രേമ ധരി ധീര ബിസേഖീ
കരി ദണ്ഡവത കഹത കര ജോരീ
രാഖീ നാഥ സകല രുചി മോരീ

സുജാന ഭരത രാമരുഖ = ബുദ്ധിമാനായ ഭരതൻ രാമന്റെ ഇംഗിതം, ദേഖി ബിസേഖി ധീര ധരി = ഗ്രഹിച്ചും ഏററവും ധൈര്യം അവലംബിച്ചും, സപ്രേമ ഉഠി ദണ്ഡവത കരി = പ്രേമപൂർവ്വം എഴുന്നേററു ദണ്ഡനമസ്കാരം ചെയ്ത്, കര ജോരി കഹത = കൈ കൂപ്പി പറയാൻ തുടങ്ങി: — നാഥ മോരീ സകല രുചി = ഹേ നാഥ, അവിടന്നു എന്റെ സർവ്വാഭിലാഷങ്ങളും, രാഖീ = നിറവേററി

ബുദ്ധിമാനായ ഭരതൻ, രാമന്റെ മനോഭാവം ഗ്രഹിച്ചും, അത്യധികമായ ധൈര്യം അവലംബിച്ചും, ദണ്ഡനമസ്കാരം ചെയ്തു കൈകൂപ്പി ഇങ്ങനെ അറിയിച്ചു: സ്വാമിൻ, എന്റെ ആഗ്രഹങ്ങളെല്ലാം അവിടന്നു നിറവേററി.

മോഹി ലഗി സബഹി സഹേഉ സന്താപൂ
ബഹുത ഭാംതി ദുഖു പാവാ ആപൂ
അബ ഗോസാഈം മോഹി ദേഉ രജാഈ
സേവൗം അവധ അവധി ഭരി ജാഈ

ആപൂ മോഹി ലഗി സബഹി സന്താപൂ = അവിടന്നു എനിക്കുവേണ്ടി എല്ലാവിധ സന്താപങ്ങളും, സഹേഉ; ബഹുത

ഭാംതി ദുഖ പാവാ=സഹിച്ച പലവിധത്തിലുള്ള ദുഃഖവും അനുഭവിച്ച, ഗോസാഈം അബ മോഹി=സ്വാമിൻ, ഇനി വേണ്ടതു എനിക്കു്, ജാഈ അവധി ഭരി = ചെന്നു പ്രതിജ്ഞാകാലമായ 14 കൊല്ലം മുഴുവൻ, അവധ സേവാഈം രജാഈ ദേഉ=അയോധ്യയെ ശുശ്രൂഷിക്കാൻ പര്യാപ്തമായ നിയോഗം നൽകുകയാണു്.

സ്വാമിൻ, എനിക്കുവേണ്ടി അവിടന്നു വളരെ വ്യസനം അനുഭവിച്ച, പലവിധത്തിലുള്ള കഷ്ടപ്പാടുകളും അവിടേക്കു ഞാൻ നിമിത്തം അഭിമുഖീകരിക്കേണ്ടി വന്നു. ഇനി അവിടന്നു വേണ്ടതു പതിന്നാലു കൊല്ലം അയോധ്യയെ സേവിക്കാനുള്ള നിയോഗം എനിക്കു നല്കുകയാണു്.

ദോ:-- ജേഹി ഉപായ പുനി പായം
ജനു ദേഖൈ ദീനദയാല
സോ സിഖ ദേഇഅ അവധി ലഗി
കോസല പാല കൃപാല

ദീനദയാല കൃപാല = ഹേ ദീനദയാലോ കൃപാലോ, കോസല പാല=കോസലേശ്വര, ജേഹി ഉപായ അവധി ലഗി=എന്തുപായം കൊണ്ടാണു് അവധിവരെ, ജനു പുനി പായം ദേഖൈ=ഈ ദാസൻ കഴിച്ചുകൂട്ടി പിന്നീടു തൃപ്പാദങ്ങൾ ദർശിക്കുക, സോ സിഖ ദേഇഅ=ആ ഉപായം എനിക്കു ഉപദേശിച്ചു തരിക.

ഹേ ദീനദയാലോ, കൃപാലോ, കോസലേശ്വര, എന്തുപായത്താലാണു് പതിന്നാലു കൊല്ലം കഴിഞ്ഞു എനിക്കങ്ങയുടെ തൃപ്പാദങ്ങൾ ദർശിക്കാനിടയാവുക; ആ ഉപായം എനിക്കുപദേശിച്ചു തരിക.

ചൗ:- പുരജന പരിജന പ്രജാ ഗോസാഈം
സബ സുചി സരസ സനേഹ സഗാഈം

രാഉര ബദി ഭല ഭവദുഖദാഹൂ
പ്രഭു ബിനു ബാദി പരമപദ ലാഹൂ

ഗോസാഇം സരസ സനേഹ സഗാഇം = സ്വാമിൻ, അങ്ങയുടെ നേക്കുള്ള സ്നേഹത്താൽ ബദ്ധരായ, പുരജന പരി ജന പ്രജാ സബ സുചി = പൗരരും പരിജനങ്ങളും പ്രജകളും, എല്ലാം എന്നിൽ യഥാൎത്ഥ പ്രേമം പ്രകടിപ്പിക്കുന്നുണ്ടു്, രാഉര ബദി = അങ്ങയോടു അപകാരം പ്രവൎത്തിച്ചതിൽ എനിക്കു, ഭവ ദുഖ ദാഹു ഭല = സാംസാരിക ദുഃഖ ദാഹവും നന്മയായി തീൎന്നിരിക്കുന്നു എന്നാൽ പ്രഭു ബിനു പരമപദ ലാഹൂ = ഹേ പ്രഭോ, അങ്ങയെ കൂടാതുള്ള മോക്ഷ ലാഭവും, ബാദി = നിഷ്ഫ ലമാണു്.

സ്വാമിൻ, അങ്ങയോടുള്ള സരസ സ്നേഹത്താൽ ആബദ്ധ രായ പൗരന്മാരും പരിജനങ്ങളും പ്രജകളുമെല്ലാം എന്നിൽ യഥാൎത്ഥ പ്രേമം പ്രകടിപ്പിക്കുന്നുണ്ടു്. അങ്ങയോടു ചെയ്ത അപകാരത്തിൽ എനിക്കു സാംസാരിക ദുഃഖ ദാഹവും നന്മയു ണ്ടാക്കിയിരിക്കുന്നു. [എല്ലാ പ്രാപഞ്ചിക സുഖവും ശിഥില മായി പോകുന്നതു നന്മയാണു്] എന്നാൽ അങ്ങയെക്കൂടാതുള്ള മോക്ഷസിദ്ധിയും വ്യൎത്ഥം തന്നെയാണു്

സ്വാമി സുജാനു ജാനി സബഹീ കീ
രുചി ലാലസാ രഹനി ജന ജീകീ
പ്രനതപാല്യ പാലഹിം സബ കാഹൂ
ദേവ ദുഹൂം ദിസി ഓര നിബാഹൂ

സ്വാമി സുജാനു = സ്വാമിൻ, അവിടന്നു പ്രജ്ഞാശാലി യാണു്, സബഹീ ജന ജീകീ = എല്ലാപ്പോഴും ഭക്തജനങ്ങ ളുടെ ഹൃദയത്തിലുള്ള, രുചി ലാലസാ രഹനി = ആശയും ആസക്തിയും, ഇംഗിതവും, ജാനി പ്രനതപാല്യ = അങ്ങറിയു

ന്നുണ്ട്. ഹേ ശരണാഗത രക്ഷക, സബ കാഹൂ പാലഹിം ദേവ = അവിടന്നെല്ലാററിനേയും രക്ഷിക്കുന്നവനാണ്; ഹേ ദേവ, ദുഹും ഓര ദിസി = ഇഹത്തിലും പരത്തിലും രണ്ടിലു മുള്ള എല്ലാററിൻേറയും, നിബാഹൂ = നിർവ്വാഹകനുമാണങ്ങ്.

സ്വാമിൻ, അവിടന്നു പ്രജ്ഞാശാലിയാണ്; ഭക്തജന ഹൃദയത്തിലുള്ള ആശകളും ആസക്തിയും ഇംഗിതവും സദാ അങ്ങറിയുന്നു; ഹേ ശരണാഗത രക്ഷക, അവിടന്നാണെല്ലാററിൻേറയും രക്ഷകൻ; ഇഹത്തിലും പരത്തിലുമുള്ള എല്ലാററിൻേറയും നിർവ്വാഹകനുമാണങ്ങ്.

അസ മോഹി സബ ബിധി ഭൂരി ഭരോസാ
കിഏ ബിചാരു ന സോച ഖരോസോ
ആരതി മോര നാഥ കര ഛോഹൂ
ദുഹും മിലി കീൻഹ ഢീ ഹഠി മോഹൂ

മോഹി സബ ബിധി ബിചാരു കിഏ = എന്നിൽ എല്ലാവിധത്തിലും, ആലോചിച്ചു നോക്കുമ്പോഠം, ഖരോസോ സോച ന അസ = അല്പമെങ്കിലും ഉൽകണ്ഠയ്ക്കിടമില്ലാത്ത ആ വിധമുള്ള, ഭൂരി ഭരോസാ മോര ആരതി = വദ്ധിച്ച വിശ്വാസമാണങ്ങയ്ക്കുള്ളത്. എൻെറ ദുഃഖവും, നാഥ കര ഛോഹൂ ദുഹും മിലി = അങ്ങയുടെ ദയയും രണ്ടും കൂടിച്ചേർന്നു, മോഹൂ ഹഠി ഢീഠ കീൻഹ = എന്നെ ദുർവ്വാശിക്കാരനും ഉദ്ധതനുമാക്കി.

സ്വാമിൻ ആലോചിച്ചു നോക്കുമ്പോഠം ഒരു ചിന്തയ്ക്കും അവകാശമില്ലാത്തവിധം അങ്ങയ്ക്കു എന്നിൽ അപാര വിശ്വാസമാണുള്ളത്. എൻെറ ദുഃഖവും അങ്ങയുടെ ദയയും രണ്ടും കൂടി ചേർന്നു എന്നെ ദുർവ്വാശിക്കാരനും ഉദ്ധതനുമാക്കി തീർത്തിരിക്കുന്നു.

യഹ ബഡ ദോഷ ദൂരി കരി സ്വാമീ
തജി സകോച സിഖഇഅ അനുഗാമീ

ഭരത ബിനയ സുനി സബഹി പ്രസംസീ
ഖീര നീര ബിബരന ഗതി ഹംസീ

സ്വാമി യഹ ബഡ ദോഷ = ഹേ സ്വാമിൻ, ഈ വലിയ ദോഷം, ദൂരി കരി സകോച തജി = ദൂരത്താക്കി അധൈര്യം വെടിഞ്ഞു്, അനുഗാമീ സിഖഇഅ = ഈ സേവകനു് ഉപദേശം നല്കുക, ഭരത ബിനയ സുനി = ഭരതന്റെ അപേക്ഷ കേട്ടു്, സബഹി ഹംസീ = എല്ലാവരും, അരയന്നപ്പിടയ്ക്കു തുല്യം, ഖീര നീര ബിബരന ഗതി = ക്ഷീര നീരങ്ങരം വ്വേകിച്ചറിയുന്ന സമ്പ്രദായമാണു് ഈ അപേക്ഷയെന്നു്, പ്രസംസീ = ശ്ലാഘിച്ചു.

സ്വാമിൻ, ഈ വലിയ ദോഷം അകററി, അധൈര്യമെല്ലാം കളഞ്ഞു് ഈ സേവകനു ഉപദേശം നല്കുക ഭരതന്റെ വിനീതാഭ്യർത്ഥന കേട്ടു്, ക്ഷീരവും ജലവും വേർതിരിക്കുന്ന അരയന്നപ്പിടയുടെ ഗതിയോടു തുല്യമായതാണു്, ഈ അഭ്യർത്ഥനയെന്നു ഭരതനെ ശ്ലാഘിച്ചുകൊണ്ടിരുന്നു, ജനങ്ങരം

ദോ:- ദീനബന്ധു സുനി ബന്ധു കേ
ബചന ദീന ഛല ഹീന
ദേസ കാല അവസരു സരിസ
ബോലേ രാമു പ്രബീന

ദീനബന്ധു പ്രബീന രാമു = ദീനവത്സലനും പ്രഗത്ഭനുമായ ശ്രീരാമൻ, ഛല ഹീന ദീനബന്ധു കേ ബചന സുനി = നിഷ്കളങ്കനും ദീനനുമായ സോദരന്റെ വാക്കുകരം കേട്ടു്, ദേസ കാല അവസരു സരിസ = ദേശകാലാവസ്ഥകരംക്കനുരൂപമാം വണ്ണം ഇപ്രകാരം ബോലേ = അരുളിച്ചെയ്തു:-

ദീനബന്ധുവും പ്രഗത്ഭനുമായ രാമൻ, നിഷ്കളങ്കനും ദീനനുമായ ഭരതന്റെ അഭിപ്രായംകേട്ടു് ദേശത്തിനും കാലത്തിനും സ്ഥിതിക്കും നിരക്കുമാറ ഇങ്ങനെ അരുളിച്ചെയ്തു:-

ചൗ:- താത തുംഹാരി മോരി പരിജന കീ
ചിന്താ ഗുരഹിം നൃപഹിം ഘര ബന കീ
മാഥേ പര ഗുര മുനി മിഥിലേസൂ
ഹമഹിം തുംഹഹീം സപനേഹും ന കലേസൂ

താത തുംഹാരി മോരി=അല്ലയോ വത്സ, നിന്നേയും എന്നേയും, പരിജന കീ ഘരബന കീ = കുടുംബക്കാരേയും ഗൃഹത്തേയും വനത്തേയും കുറിച്ചുള്ള, ചിന്താ ഗുരഹിം നൃപഹിം=ചിന്ത, ആചാര്യന്നും ജനകന്നുമാണ്, ഗുരമുനി മിഥിലേസൂ=ആചാര്യനായ വസിഷ്ഠമഹർഷിയും മിഥിലാധിപനായ ജനകനും, മാഥേ പര=നമ്മുടെ ശിരസ്സിലിരിക്കുന്നുണ്ട് അതിനാൽ ഹമഹിം തുംഹഹിം = എനിക്കും നിനക്കും, സപനേഹും കലേസൂ ന= സ്വപ്നേപി ക്ലേശമില്ല

ഹേ ഭരത, നിൻേറയും എൻേറയും കുടുംബജനങ്ങളെ സംബന്ധിച്ചും ഗൃഹത്തേക്കുറിച്ചും വനത്തേക്കുറിച്ചും ഉള്ള ചിന്ത വസിഷ്ഠമഹർഷിക്കും ജനകനുമാണ്. അവരവയെക്കുറിച്ചാലോചിച്ചു കൊള്ളും. അവർ നമ്മുടെ ശിരസ്സിലാണിരിക്കുന്നതു്. അതിനാൽ എനിക്കും നിനക്കും ഒരു ക്ലേശത്തിനും അവകാശമില്ല.

മോര തുംഹാര പരമ പുരുഷാരഥു
സ്വാരഥു സുജസു ധരമു പരമാരഥു
പിതു ആയസു പാലിഅ ദുഹും ഭാഈ
ലോകബേദ ഭല ഭൂപ ഭലാഈ

മോര തുംഹാര പരമ പുരുഷാരഥു = എൻേറയും നിൻേറയും പരമപുരുഷാർത്ഥവും, സ്വാരഥു സുജസു ധരമു=സ്വാർത്ഥവും, സൽകീർത്തിയും, ധർമ്മവും. പരമാരഥു ദുഹും ഭാഈ=പരമമായ അർത്ഥവും നാമിരുസഹോദരന്മാരും, പിതു ആയസു പാലിഅ= പിതാവിൻെറ നിയോഗം പരിപാലിക്കുക എന്നതാണ്, ലോക

ബേദ ഭല = ലൗകികമായും വൈദികമായും നമുക്കിതുമൂലം നന്മയും, ഭൂപ ഭലാഈ=അച്ഛനു് യശസ്സും ഉണ്ടാകും

ഭരത. നാമിരുവരും വേണ്ടതു പിതാവിൻെറ ആജ്ഞ പരിപാലിക്കുകയാണു്. അതാണു് നിൻേറയും എൻേറയും പരമപുരുഷാത്ഥവും സ്വാത്ഥവും, സൽകീർത്തിയും, ധമ്മവും പരമാത്ഥവുമെല്ലാം ലൗകികമായും വൈദികമായും നമുക്കതുകൊണ്ടു് നന്മയുണ്ടാകും. പിതാവിനു യശസ്സും സിദ്ധിക്കും.

ഗുര പിതുമാതു സ്വാമി സിഖ പാലേ
ചലേഹു കുമഗ പഗ പരഹിം ന ഖാലേ
അസ ബിചാരി സബ സോച ബിഹാഈ
പാലഹു അവധ അവധി ഭരി ജാഈ

ഗുര പിതു മാതു സ്വാമി=ഗുരുവിൻേറയും പിതാവിൻേറയും മാതാവിൻേറയും, സിഖപാലേ = ആജ്ഞ പാലിക്കുവാൻ. കുമഗ ചലേഹു = കുത്സിതമാഗ്ഗം അവലംബിച്ചാൽ കൂടിയും, പഗ ഖാലേ ന പരഹിം = പാദങ്ങൾ കുഴികളിൽ വീഴുകയില്ല; അസ ബിചാരി സബ സോച ബിഹാഈ = ഇതു വിചാരിച്ച് എല്ലാ ദുഃഖവും വെടിഞ്ഞു്, ജാഇ അവധി ഭരി = നീ ചെന്നു നിർദ്ദിഷ്ടകാലാവധി കഴിയുന്നതുവരെ, അവധ പാലഹു = അയോദ്ധ്യയെ പരിപാലിക്കുക.

ഗുരുവിൻേറയും പിതാവിൻേറയും മാതാവിൻേറയും നിയോഗം നിവ്വഹിക്കുന്നവൻ ഒരുവനു കുത്സിതമാഗ്ഗം അവലംബിക്കേണ്ടിവന്നാലും അവൻെറ പാദങ്ങൾ കുഴിയിൽ പതിക്കുകയില്ല ഈ സംഗതി ആലോചിച്ച് എല്ലാ ദുഃഖവും ത്യജിച്ചു് നീ ചെന്നു നിദ്ദിഷ്ടകാലം കഴിയുന്നതുവരെ അയോദ്ധ്യയെ പരിപാലിക്കുക.

ദേസു കോസു പുരജന പരിവാരൂ
ഗുരപദ രജഹിം ലാഗു ഛരു ഭാരൂ

തുംഹ മുനി മാതു സചിവ സിഖ മാനീ
പാലേഹു പുഹുമി പ്രജാ രജധാനീ

ദേസു കോസു പുരജന പരിവാരു = ദേശം, ഖജാന, പൗരന്മാർ കുടുംബികൾ ഇവരുടെയെല്ലാം, ഗുരു ഭാരു ഗുരപദ രജഹിം = പൂർണ്ണ ഭാരം ഗുരു തൃപ്പാദ രജസ്സിന്നു, ലാഗ; തുംഹ മുനി മാതു സചിവ = അധീനമായിരിക്കണം നീ വസിഷ്ഠന്റേയും അമ്മമാരുടേയും, മന്ത്രിയുടേയും, സിഖ മാനീ പുഹുമി പ്രജാ = ഉപദേശങ്ങളെ മാനിച്ച് ഭൂമിയേയും പ്രജകളേയും, രജധാനീ പാലേഹു = രാജധാനിയേയും പരിപാലിക്കുക.

ദേശം, ഖജാന, പൗരന്മാർ, കുടുംബാംഗങ്ങൾ എന്നിവരെ സംബന്ധിച്ചുള്ള പൂർണ്ണ ഭാരം വസിഷ്ഠ മഹർഷിയുടെ തൃപ്പാദ രജസ്സിന്നു അധീനമായിരിക്കണം. വസിഷ്ഠന്റേയും, അമ്മമാരുടേയും മന്ത്രിയുടേയും ഉപദേശങ്ങൾ മാനിച്ച് ഭൂമിയേയും പ്രജകളേയും രാജധാനിയേയും നീ പരിപാലിക്കുക

ദോ:- മുഖിആ മുഖു സോ ചാഹിഐ
ഖാന പാന കഹും ഏക
പാലൈ പോഷൈ സകല അംഗ
തുലസീ സഹിത ബിബേക

സോ തുലസീ മുഖിആ മുഖു = തുളസീദാസൻ പറയുന്നു, നേതാവായിരിക്കുന്നവൻ വായപോലെയായിരിക്കണം, ഖാന പാന കഹും ഏക = തിന്നുന്നതും കുടിയ്ക്കുന്നതും വായ ഒററയ്ക്കാണ്. എന്നാൽ, സഹിത ബിബേക സകല അംഗ = അതു വിവേകപൂർവ്വം സർവ്വാവയവങ്ങളേയും, പാലൈ പോഷൈ = പാലിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നു.

രാജാവ്, അഥവാ ജനങ്ങളുടെ നേതാവു വായപോലെയായിരിക്കണം. ആഹാര പാനീയങ്ങൾ സ്വീകരിക്കുന്നതു വായ

ഒററക്കാണ്. മററൊരവയവത്തിന്നു് അക്കാര്യത്തിൽ പങ്കില്ല പക്ഷേ വായ, അതിന്നു ലഭിക്കുന്ന ആഹാര പാനീയങ്ങളെ രസ വികാരം വരുത്തി സമസ്താവയവങ്ങളുടേയും പാലനത്തിന്നും പോഷണത്തിന്നും ആയി അതതു സ്ഥാനങ്ങളിലേയ്ക്കെത്തിക്കുന്നു

രാജധരമ സരബസു ഏതനോഇൗ
ജിമി മന മാംഹ മനോരഥ ഗോഇൗ
ബന്ധു പ്രബോധു കീൻഹ ബഹു ഭാംതീ
ബിനു അധാര മന തോഷു ന സാംതീ

രാജധരമ സരബസു = രാജധർമ്മത്തിൻെറ സർവ്വസ്വം, ഏതനോഇൗ = ഇതുതന്നെയാണു്, മന മാംഹ ജിമി = മനസ്സിൽ എപ്രകാരം, മനോരഥ ഗോഇൗ = മനോരഥം ഒളിച്ചുവെച്ചിരിക്കുന്നുവോ അതുപോലെ, ബന്ധു ബഹു ഭാംതീ = സഹോദരനായ ഭരതൻ പല പ്രകാരത്തിലും രാമൻ, പ്രബോധു കീൻഹ= ഉദ്ബോധനം നല്കി, ബിനു അധാര മന = പ്രത്യക്ഷാടിസ്ഥാനമൊന്നുമില്ലാതെതന്നെ പറഞ്ഞ ആ വാക്കുകാം ഭരതൻെറ മനസ്സിന്നു, തോഷു സാംതീ ന = സന്തോഷമോ ശാന്തിയോ ഉണ്ടാക്കിയില്ല

രാജധർമ്മത്തിൻെറ സർവ്വസ്വം മുൻപു പറഞ്ഞതുപോലെ വയും, അവയവങ്ങളും പോലെ തന്നെയാണു്. മനസ്സിൽ മനോരഥം ഒളിച്ചുവെച്ചിരിക്കുന്നതു എപ്രകാരമോ അപ്രകാരം ഇതും ഗോപ്യമാണു്. ഭരതനെ രാമൻ നാനാപ്രകാരേണ ഉദ്ബുദ്ധനാക്കി. എന്നാൽ അടിസ്ഥാനം കൂടാതെ നൽകിയ ആ ഉപദേശങ്ങാം കൊണ്ടൊന്നും ഭരതൻെറ മനസ്സിന്നു സന്തോഷമോ ശാന്തിയോ ഉണ്ടായില്ല. (കാരണം, ഭരതൻ രാജാവല്ല, ആകാൻ ആഗ്രഹിക്കുന്നുമില്ല ആ സ്ഥിതിക്കു രാജധർമ്മ പ്രസ്താവം ഭരതനെ സംബന്ധിച്ചിടത്തോളം ശ്രദ്ധാർഹമല്ല എന്നു സാരം )

ഭരത സീല ഗുര സചിവ സമാജ്ജ
സകുച സനേഹ ബിബസ രഘുരാജ്ജ
പ്രഭു കരി കൃപാ പാംവരി ദീൻഹീം
സാദര ഭരത സീസ ധരി ലീൻഹീം

ഭരത സീല ഗുര സചിവ സമാജ്ജ = ഭരതൻെറ ശീലവും ഗുരുവിൻേറയും മന്ത്രിമാരുടേയും സഭാവാസികളുടേയും, സകുച രഘുരാജ്ജ സനേഹ ബിബസ=സങ്കോചവും നിമിത്തം ശ്രീരാമൻ സ്നേഹവിവശനായി, പ്രഭു കൃപാകരി പാംവരി ദീൻഹീം = രാമൻ കൃപാപൂർവ്വം ഭരതനു പാദുകകൾ നൽകി ഭരത സാദര സീസധരി ലീൻഹീം = ഭരതൻ അവയെ ആദരപുരസ്സരം സ്വീകരിച്ചു ശിരസാവഹിച്ചു

ഭരതൻെറ ശീലവും സദസ്യരുടെ സങ്കോചവും നിമിത്തം രാമൻ സ്നേഹവിവശനായി ഭവിച്ചു അദ്ദേഹം തൻെറ പാദുകകൾ സദയം ഭരതനു നൽകി ഭരതൻ അവയെ വാങ്ങി ശിരസാവഹിച്ചു

ചരന പീഠ കരുനാനിധാന കേ
ജനു ജുഗ ജാമിക പ്രജാ പ്രാന കേ
സമ്പുട ഭരത സനേഹ രതന കേ
ആഖര ജുഗ ജനു ജീവ ജതന കേ

കരുനാനിധാന കേ ചരന പീഠ = കരുണാനിധിയായ രാമൻെറ പാദുകകൾ കണ്ടാൽ, പ്രജാ പ്രാന കേ ജന ജുഗ ജാമിക = പ്രജകളുടെ പ്രാണങ്ങളുടെ രണ്ടു രക്ഷാപുരുഷന്മാരെപ്പോലെയും, ഭരത സനേഹ രതന=ഭരത സ്നേഹമാകുന്ന രത്നം പതിച്ചുവെയ്ക്കുന്ന, സമ്പുട ജീവജതന കേ = ചിമിഴുകളെപ്പോലെയും ജീവികളുടെ ഉദ്ധാരണത്തിന്നുള്ള, ജനു ജുഗ ആഖര = രാ — മ: എന്നീ രണ്ടക്ഷരങ്ങളെപ്പോലെയും;

കുല കപാട കര കുസല കരമ കേ
ബിമല നയന സേവാസുധരമ കേ
ഭരത മുദിത അവലംബ ലഹേതേം
അസ സുഖ ജസ സിയ രാമ രഹേതേം

കുല കപാട=സൂര്യവംശത്തിൻെറ കവാടങ്ങൾപോലെയും, കുസല കരമകേ കര = സൽകർമ്മങ്ങളുടെ കരങ്ങൾപോലെയും, സേവാ സുധരമകേ=സേവാധർമ്മത്തിൻെറ, ബിമല നയന= വിമലനേത്രങ്ങൾപോലെയും തോന്നും, അവലംബലഹേ തേം= ഈ അവലംബത്തിൻെറ ലാഭം ഹേതുവായി, ജസ സിയ രാമ രഹേതേം=സീതയും രാമനുമൊന്നിച്ചിരുന്നാൽ എന്തൊരു, സുഖ അസ= സുഖമാണോ ഉണ്ടാകുക അപ്രകാരമുള്ള സുഖം, ലഹേ= ഭരതനുണ്ടായി.

കരുണാസാഗരമായ ശ്രീരാമചന്ദ്രൻെറ പാദുകകൾ കണ്ടാൽ പ്രജാപ്രാണങ്ങളെ രക്ഷിക്കുന്ന രണ്ടു രക്ഷാപുരുഷന്മാർപോലെയും ഭരതസ്നേഹം പതിച്ചുവെയ്ക്കുന്ന ചിമിഴുകൾപോലെയും ജീവികൾക്ക് സൽഗതിയ്ക്കുള്ള രാമ എന്ന രണ്ടക്ഷരംപോലെയും സൂര്യവംശത്തിന്നു് കവാടങ്ങൾപോലെയും സൽകർമ്മങ്ങളുടെ ഹസ്തങ്ങൾപോലെയും സേവാധർമ്മത്തിൻെറ വിമലനേത്രങ്ങൾ പോലെയും തോന്നും. ഈ അവലംബത്തിൻെറ നേട്ടം നിമിത്തം സീതാരാമന്മാരൊന്നിച്ച് വസിച്ചാലുണ്ടാകുന്ന സൗഖ്യം ഭരതനു സിദ്ധിച്ചു

ദോ:- മാംഗേഉ ബിദാ പ്രനാമുകരി
രാമ ലിഏഉ ഉരലാഇ
ലോഗ ഉചാടേ അമരപതി
കുടില കുഅവസര പാഇ

പ്രനാമു കരി ബിദാ മാംഗേഉ=ഭരതൻ നമസ്കരിച്ച് വിട യാചിച്ചു, രാമ ഉരലാഇ ലിഏഉ=ആ അവസരത്തിൽ രാമൻ

ഭരതനെ മാറോടണച്ചു കുടില അമരപതി = വഞ്ചകനായ ഇന്ദ്രൻ, കു അവസര പാഇ = ആ ചീത്ത സന്ദർഭം ഗ്രഹിച്ച്, ലോഗ ഉചാടേ = ജനങ്ങളുടെ മനസ്സിൽ വിരക്തി ഉണ്ടാക്കി,

ഭരതൻ ശ്രീരാമനെ നമസ്കരിച്ചു വിട യാചിച്ചപ്പോൾ രാമൻ ഭരതനെ ഗാഢാശ്ലേഷം ചെയ്തു വഞ്ചകനായ ഇന്ദ്രൻ ഈ വിഷമവേളകണ്ടു ജനങ്ങളുടെ മനസ്സിൽ വിരക്തി ഉണ്ടാക്കി. [അവർക്ക് സ്വഗൃഹങ്ങളിലേക്ക് മടങ്ങാൻ ആഗ്രഹം ജനിപ്പിച്ചു എന്നു സാരം.]

ചൗ:- സോ കുചാലി സബ കഹം ഭഇ നീകീ
അവധി ആസ സമ ജീവന ജീകീ
നതരു ലഷന സിയ രാമ ബിയോഗാ
ഹഹരി മരത സബു ലോഗ കുരോഗാ

സോ കുചാലി സബ കഹം = ഇന്ദ്രന്റെ ആ ഉച്ചാടനം കൊണ്ടു എല്ലാവർക്കും, നീകീ ഭഇ = നന്മയുണ്ടായി, അവധി സമ = പ്രതിജ്ഞാ വേളയായ പതിന്നാലു കൊല്ലം വരെ, ജീ ജീവന കീ ആസാ = എല്ലാവരുടേയും ഹൃദയത്തിൽ ജീവിച്ചിരിക്കണമെന്ന ആഗ്രഹമുണ്ടായി, നതരു സബു ലോഗ = അല്ലാത്ത പക്ഷം ആ ജനങ്ങളെല്ലാം, ലഷന സിയ രാമ ബിയോഗാ = ലക്ഷ്മണന്റേയും സീതയുടേയും ശ്രീരാമന്റേയും വിയോഗമാകുന്ന, കുരോഗാ ഹഹരി മരത = ക്ഷുദ്രരോഗം പിടിപെട്ട് പരിഭ്രാന്തരായി മരിക്കമായിരുന്നു

വഞ്ചകനായ ഇന്ദ്രന്റെ മായ ഒരു വിധത്തിൽ ഗുണമാണുണ്ടാക്കിയതു്. പതിന്നാലു കൊല്ലംവരെ ജീവിച്ചിരുന്നു രാമൻ അയോധ്യക്ക മടങ്ങിവന്നു കാണാൻ അവർക്കെല്ലാം ആഗ്രഹമുണ്ടായതു ആ മായാ പ്രയോഗത്താലാണ്. അല്ലെങ്കിൽ സീതാരാമലക്ഷ്മണന്മാരുടെ വേർപാടാകുന്ന ക്ഷുദ്രരോഗം പിടിപെട്ടു ജനങ്ങളെല്ലാം പരിഭ്രാന്തരായി മരിക്കമായിരുന്നു.

രാമകൃപാ അവരേബ സുധാരീ
ബിബുധ ധാരി ഭഇ ഗുനദഗോഹാരീ
ഭേംടത ഭുജഭരി ഭാഇ ഭരത സോ
രാമപ്രേമരസു കഹി ന പരത സോ

രാമകൃപാ അവരേബ സുധാരീ = ശ്രീരാമകൃപയാൽ, കുഴപ്പം പിടിച്ച കാര്യം നേരെയായി, ബിബുധ ധാരി ഗോഹാരീ = ദേവസമൂഹത്തിൻെറ പ്രാർത്ഥനയും, ഗുനദ ഭഇ = ഗുണപ്രദമായി ഭവിച്ചു, രാമ ഭാഇ ഭരത ഭജ ഭരി = രാമൻ സഹോദരനായ ഭരതനെ കൈകളാൽ വാരിയെടുത്തു.; സോ പ്രേമ രസു ഭേംടത = ഏതൊരു പ്രേമരസത്താൽ ആലിംഗനം ചെയ്തുവോ, സോ കഹി ന പരത = ആ പ്രേമരസം വർണ്ണിക്കുക സാദ്ധ്യമല്ല.

കുഴപ്പം പിടിച്ച കാര്യം, ശ്രീരാമൻെറ കൃപകൊണ്ടു നേർ വഴിക്കായി. ദേവന്മാർക്ക് പ്രാർത്ഥനാഫലം ഗുണപ്രദവുമായി രാമൻ സഹോദരനായ ഭരതനെ വാരിയെടുത്ത് പ്രേമാധിക്യത്താൽ ആലിംഗനം ചെയ്തു. ആ പ്രേമത്തെപ്പററി വർണ്ണിക്കുക സാദ്ധ്യമല്ല.

തനമന ബചന ഉമഗ അനുരാഗാ
ധീരധുരംധര ധീരജ ത്യാഗാ
ബാരിജ ലോചന മോചത ബാരീ
ദേഖി ദസാ സുരസഭാ ദുഖാരീ

തനമന ബചന അനുരാഗാ = കായേന മനസാവാചാ പ്രേമം. ഉമഗ, ധീരധുരന്ധര = കരകവിഞ്ഞു. ധീരധുരംധരനായ രാമൻ, ധീരജ ത്യാഗാ = ധൈര്യം കൈവെടിഞ്ഞു, ബാരിജ ലോചന = അദ്ദേഹത്തിൻെറ കമല സദൃശങ്ങളായ നേത്രങ്ങളിൽനിന്നു്, ബാരി മോചത ദസാ ദേഖി = നീരൊ

ഴകിയ സ്ഥിതികണ്ടു്, സുരസഭാ ദുഖാരീ = ദേവസദസ്സിലെ അംഗങ്ങളും വ്യഥിതരായി.

കായേന, മനസാ വാചാ പ്രേമം കര കവിഞ്ഞു. അതി ധീരനായ രാമൻെറ ധീരത പോലും നശിച്ചു അദ്ദേഹത്തിൻെറ താമരക്കണ്ണുകളിൽനിന്നു ബാഷ്പം പ്രവഹിച്ചു ആ സ്ഥിതി വിശേഷം കണ്ടു ദേവസദസ്സും വ്യഥിതമായി ഭവിച്ചു.

മുനി ഗന ഗുര ധരി ജനക സേ
ഗ്യാന അനല മനകസേ കനക സേ
ജേ ബിരംചി നിരലേപ ഉപായേ
പദുമപത്ര ജിമി ജഗ ജല ജായേ

മുനി ഗന ഗുര ജനക സേ ധുര ധീര = മുനിമാർ, ഗുരു, ജനക തുല്യരായ ധീരന്മാർ, കനക സേ മന = എന്നിവർ അവരുടെ കനക സമാനമായ മനസ്സിനെ, ഗ്യാന അനല കസേ; ജേ = ജ്ഞാനാഗ്നിയിൽ തപിപ്പിച്ചു യാതൊരുത്തർ, ജഗ ബിരംചി = പ്രപഞ്ചത്തിൽ ബ്രഹ്മ പ്രപഞ്ചവുമായി, പദുമ പത്ര ജിമിജല ജായേ = താമരയില എപ്രകാരം ജലത്തിൽ ജാതമായിട്ടും, നിരലേപ ഉപായേ = നിർല്ലേപമായിരിക്കുന്നു അതുപോലെ നിർല്ലേപരായി വർത്തിക്കുന്നു.

താമരസ പത്രങ്ങൾ ഉണ്ടാകുന്നതും, വളരുന്നതും ജലത്തിൽ ത്തന്നെയാണെങ്കിലും അവ ജലവുമായി നിർല്ലേപാവസ്ഥയിൽ നിൽക്കുന്നു അതുപോലെ ബ്രഹ്മസൃഷ്ടമായ ഈ പ്രപഞ്ചത്തിൽ ജനിച്ചു വളർന്നിട്ടും പ്രപഞ്ചവുമായി ബന്ധപ്പെടാതെ നില്ക്കുന്നവരാണു് മുനിമാരും ആചാര്യ വസിഷ്ഠനും ജനകനെപ്പോലുള്ള ധീരാത്മാക്കളും അവരുടെ സ്വർണ്ണസദൃശമായ ഹൃദയത്തെ അവർ ജ്ഞാനാഗ്നിയിൽ ഉരുക്കി മാററ വർദ്ധിപ്പിക്കുന്നു.

ദോ:— ദേഖ ബിലോകി രഘുബര
ഭാത പ്രീതി അനൂപ അപാര

ഭഗ്ത മഗന മന തന ബചന
സഹിത ബിരാഗ ബിചാര

തേഉ രഘുബര ഭരത = ഇപ്പറഞ്ഞവരും ശ്രീരാമൻേറയും ഭരതൻേറയും, അനൂപ അപാര പ്രീതി ബിലോകി = നിരുപമവും അപാരവുമായ പ്രേമം കണ്ടു്, ബിചാര ബിരാഗ സഹിത= ചിന്താ വൈരാഗ്യങ്ങളോടെ, തന മന ബചന = ത്രിവിധ കരണങ്ങളാലും, മഗന ഭഗ്ത = പ്രേമമഗ്നരായി ഭവിക്കകയും ചെയ്തു

അപ്രകാരമിരിക്കുന്ന ആ മഹാത്മാക്കളും ശ്രീരാമ ഭരതന്മാരുടെ നിരുപമവും അപാരവുമായ പ്രേമം കണ്ടു ചിന്താ വൈരാഗ്യപൂർവ്വം കായേന വാചാ മനസാ പ്രേമനിമഗ്നരായി ഭവിച്ചു.

ചൗ:- ജഹാം ജനക ഗുര ഗതി മതി ഭോരീ
പ്രാകൃത പ്രീതി കഹത ബഡി ഖോരീ
ബരനത രഘുബര ഭരത ബിയോഗൂ
സുനി കഠോര കബി ജാനിഹി ലോഗൂ

ജഹാം ജനക ഗുര മതി ഗതി ഭോരീ = ശ്രീരാമ ഭരതന്മാരുടെ യാതൊരു പ്രേമം വർണ്ണിക്കുന്ന വിഷയത്തിൽ ജനകൻേറയും വസിഷ്ഠൻേറയും മനോഗതിക്കു വ്യഗ്രത സംഭവിക്കുന്നുവോ അതിനെ, പ്രാകൃത പ്രീതി കഹത = പ്രാപഞ്ചിക പ്രേമം എന്നു വ്യാഖ്യാനിക്കുന്നതു, ബഡി ഖോരീ = വലിയ ന്യൂനതയായിരിക്കും, രഘുബര ഭരത ബിയോഗൂ ബരനത = ശ്രീരാമ ഭരതന്മാരുടെ വിയോഗം ഒരു കവി വർണ്ണിച്ചു എന്നു, സുനി ലോഗൂ കബി = കേട്ടു് ജനങ്ങൾ ആ കവിയെ, കഠോര ജാനിഹി = കഠോരനെന്നു മനസ്സിലാക്കും.

ശ്രീരാമ ഭരതന്മാരുടെ യാതൊരു പ്രേമം വർണ്ണിക്കുന്നതിൽ ജനക വസിഷ്ഠന്മാരുടെ മനോഗതിയ്ക്കു വ്യഗ്രത ഉണ്ടാകുന്നുവോ,

ആ പ്രേമം കേവലം പ്രാപഞ്ചികമായിട്ടുള്ള ഒന്നാണെന്നു പറയു ന്നതു വലിയ ന്യൂനതയായിരിക്കും. ശ്രീരാമ ഭരതന്മാരുടെ വേർപാടു എത്രതെങ്കിലുമൊരു കവി വർണ്ണിച്ചതായി കേട്ടാൽ ജന ങ്ങൾ തീർച്ചയായും ആ കവിയെ കഠോരനെന്നാകും മനസ്സിലാ ക്കുക കാരണം ഹൃദയ കാഠിന്യമില്ലാത്ത കവിയ്ക്കു ആ വിയോഗ വേള വർണ്ണിക്കാൻ സാധ്യമല്ല.

സോ സകോച രസ അകഥ സുബാനീ
സമഉ സനേഹ സുമിരി സകചാനീ
ഭേംടി ഭരതു രഘുബര സമുഝാഏ
പുനി രിപുദവന ഹരഷി ഹിയ ലാഏ

സോ സകോച രസ = രാമ ഭരതന്മാരുടെ ആ ലജ്ജാവിനമ്ര മായ പ്രേമരസം, അകഥ സുബാനീ=അവർണ്ണ്യം തന്നെയാണു്. സരസ്വതിയും, സമഉ സനേഹ സുമിരി = ആ സമയത്തുണ്ടായ പ്രേമ പ്രകടനം സ്മരിച്ച്, സകചാനീ=അധീരയായി, രഘു ബര ഭരതു ഭേംടി = രാമൻ ഭരതനെ പുണർന്നു്, സമുഝാഏ പുനി = ഉൽബുദ്ധനാക്കി. അനന്തരം, ഹരഷി രിപുദവന = പ്രസന്നനായി ശത്രുഘ്നനെ, ഹിയ ലാഏ = മാറോടണച്ചു.

രാമൻേറയും ഭരതൻേറയും ആ ലജ്ജാവിനമ്രമായ പ്രേമ രസത്തെപ്പററി വർണ്ണിക്കുക എളുപ്പമല്ല ആ സമയത്തു പ്രകടമായ പ്രേമം സ്മരിച്ച സരസ്വതിയും അധീരയായി. രാമൻ ഭരതനെ പുണർന്നു് ഉദ്ബുദ്ധനാക്കി. അനന്തരം അദ്ദേഹം ശത്രുഘ്നനേയും ആലിംഗനം ചെയ്തു.

സേവക സചിവ ഭരത രുഖ പാഇ
നിജ നിജ കാജ ലഗേ സബ ജാഇ
സുനി ദാരുന ദുഖ, ദുഹും സമാജാ
ലഗേ ചലന കേ സാജന സാജാ

സചിവ ഭരത രുഖ പാഇ=മന്ത്രിയുടേയും ഭരതൻറയും ഇംഗിതം അറിഞ്ഞു്, സബ സേവക ജാഇ = എല്ലാ സേവകന്മാരും ചെന്നു്, നിജ നിജ കാജ ലഗേ=അവരവരുടെ ജോലികളിൽ ഏപ്പെട്ടു, ദുഹും സമാജാ സുനി = ഇരു ചേരിയിലും ഉള്ളവർ യാത്രാ വൃത്താന്തം കേട്ടു്, ദാരുന ദുഖു = ദുസ്സഹ ദുഃഖത്തോടു കൂടിയവരായി തീൻ. അവർ, ചലന കേ സാജന = യാത്രക്കുള്ള ഒരുക്കങ്ങൾ, സാജാ ലഗേ = കൂട്ടാൻ തുടങ്ങി

മന്ത്രിയുടേയും ഭരതൻറയും ഇംഗിതം ഗ്രഹിച്ച എല്ലാ സേവകന്മാരും പോയി താന്താങ്ങളുടെ വേലകളിൽ ഏർപ്പെട്ടു ഇരു ചേരിയിലുമുള്ള ജനങ്ങൾ യാത്രാ വൃത്താന്തം കേട്ടു അത്യധികം വ്യഥിതരായി. അവർ യാത്രക്കു ഒരുക്കങ്ങൾ കൂട്ടാൻ തുടങ്ങി.

പ്രഭുപദ പദുമ ബംദി ദോഉ ഭാഈ
ചലേ സീസ ധരി രാമരജാഈ
മുനി താപസ ബന ദേവ നിഹോരീ
സബ സനമാനി ബഹോരി ബഹോരീ

ദോഉ ഭാഈ പ്രഭുപദ പദുമ ബന്ദി=രണ്ടു സഹോദരന്മാരും ശ്രീരാമ തൃപ്പാദങ്ങൾ വന്ദിച്ച്, രാമരജാഈ സീസ ധരി ചലേ=രാമാനുജ്ഞ ശിരസാവഹിച്ച് പുറപ്പെട്ടു, മുനി താപസ ബന ദേവ സബ=മുനിമാരെയും താപസന്മാരെയും വനദേവതമാരെയുമെല്ലാം, ബഹോരി ബഹോരീ സനമാനി = വീണ്ടും വീണ്ടും സമാദരിച്ചും, നിഹോരീ = പ്രാത്ഥിച്ചും.

ദോ:- ലഷനഹിം ഭേംടി പ്രനാമു കരി
സിര ധരി സിയ പദ ധൂരി
ചലേ സപ്രേമ അസീസ സുനി
സകല സുമംഗല മൂരി

ലഷനഹിം ഭേടി=അനന്തരം ലക്ഷ്മണനെ ആശ്ലേഷിച്ചും, പ്രനാമു കരി സിയപദ ധൂരി = നമസ്കരിച്ച് സീതയുടെ തൃപ്പാദ ധൂളി, സിര ധരി സകല സുമംഗല മൂരി = ശിരസ്സിൽ ചാർത്തിയും സർവ്വ സന്മംഗളങ്ങൾക്കും ഏക മൂലികയായ, അസീസ സപ്രേമ സുനി ചലേ = ആശിസ്സ് പ്രേമ പൂർവ്വകം കേട്ടും ഭരതൻ യാത്രയായി.

ഭരതനും ശത്രുഘ്നനും ശ്രീരാമ തൃപ്പാദങ്ങളിൽ പ്രണമിച്ച രാമാജ്ഞ ശിരസാവഹിച്ച പുറപ്പെട്ട മുനിമാരേയും താപസന്മാരേയും വനദേവതമാരേയുമെല്ലാം വീണ്ടും വീണ്ടും സമാദരിച്ചും പ്രാർത്ഥിച്ചും അനന്തരം ലക്ഷ്മണനെ ആശ്ലേഷിച്ചും സീതയെ പ്രണമിച്ച സീതയുടെ പാദധൂളി ശിരസ്സിൽ ചാർത്തിയും സർവ്വ സന്മംഗള നിദാനമായ ആശിസ്സ പ്രേമ പൂർവ്വകം കേട്ടും ഭരതൻ യാത്രയായി.

സാനുജ രാമ നൃപഹിം സിര നാഈ
കീൻഹി ബഹുത ബിധി ബിനയ ബഡാഈ
ദേവ ദയാബസ ബഡ ദുഖ പായേഉ
സഹിത സമാജ കാനനഹിം ആയേഉ

സാനുജ രാമ നൃപഹിം സിരനാഈ = ലക്ഷ്മണ സമേതനായ ശ്രീരാമൻ ജനകനെ നമസ്കരിച്ച്, ബഹുത ബിധി ബിനയ ബഡാഈ കീൻഹി = നാനാ പ്രകാരേണ ഇങ്ങനെ പ്രാർത്ഥിക്കുകയും ശ്ലാഘിക്കുകയും ചെയ്തു, ദേവ സഹിത സമാജ= ഹേ ദേവ, പരിവാര സമേതം അങ്ങ്, കാനനഹിം ആയേഉ ദയാബസ = കാട്ടിലെഴുന്നള്ളി, ദയാവശഗനായി, ബഡ ദുഖ പായേഉ = വലിയ ദുഃഖങ്ങൾ അനുഭവിച്ചു.

ലക്ഷ്മണ സമേതനായ രാമൻ ജനകനെ പ്രണമിച്ച നാനാ പ്രകാരേണ ഇങ്ങനെ പ്രാർത്ഥിക്കുകയും ശ്ലാഘിക്കുകയും ചെയ്തു:—

ഹേ ദേവ, പരിവാര സമേതം അങ്ങു കാട്ടിലേക്കെഴുന്നള്ളുകയും ദയാവശനായി പല കഷ്ടപ്പാടുകളനുഭവിക്കുകയും ചെയ്തു.

പുര പഗു ധാരിഅ ദേഇ അസീസാ
കീൻഹ ധീര ധരി ഗവന മഹീസാ
മുനി മഹിദേവ സാധു സനമാനേ
ബിദാ കിഏ ഹരിഹര സമജാനേ

അസീസാ ദേഇ പുര = ആശിസ്സുകൾ നല്കി അവിടന്നു നഗരത്തിലേക്കു, പഗു ധരിഅ = എഴുന്നള്ളുക, ധീര ധരി മഹീസാ = ഇതു കേട്ടു ധൈര്യം അവലംബിച്ച് ജനകരാജാവു്, ഗവന കീൻഹ = യാത്രയായി, ഹരിഹര സമ ജാനേ = ഹരി ഷ്ണും ഹരനും തുല്യന്മാരെന്നറിഞ്ഞു രാമൻ, മുനി മഹിദേവ സാധു = മുനിമാരേയും, ബ്രാഹ്മണരേയും സന്യാസിമാരേയും, സനമാനേ ബിദാ കിഏ = സൽകരിച്ച് വിട നൽകി.

'സ്വാമിൻ, അവിടന്നു ഞങ്ങൾക്കു ആശിർവ്വാദം നല്കി നഗരത്തിലേക്കു എഴുന്നള്ളുക' ഇതു കേട്ടു് ധൈര്യം അവലംബിച്ചു ജനകരാജാവു യാത്രയായി. മഹാവിഷ്ണുവിന്നും മഹാദേവന്നും തുല്യന്മാരാണെന്നറിഞ്ഞു രാമൻ മുനിമാരേയും ബ്രാഹ്മണരേയും സന്യാസിമാരേയും സൽകരിച്ചു അവക്കു വിട നല്കി.

സാസു സമീപ ഗഏ ദോഉ ഭാഈ
ഫിരേ ബന്ദി പഗ ആസിഷ പാഈ
കൗസിക ബാമദേവ ജാബാലീ
പരിജന പുരജന സചിവ സുചാലീ

ദോഉ ഭാഈ സാസു സമീപ ഗഏ = അനന്തരം രണ്ടു സഹോദരന്മാരും ശ്വശ്രൂവിനെ സമീപിച്ചു, പഗ ബന്ദി ആസിഷ പാഈ = അവരുടെ പാദങ്ങളിൽ വന്ദിച്ച് ആശിസ്സുകൾ വാങ്ങി,

  

ഫിരേ = അവിടെനിന്നു പിൻവാങ്ങി, കൗസീക ബാമദേവ ജാബാലീ = വിശ്വാമിത്രൻ, വാമദേവൻ ജാബാലി, പരിജന= പുരജന = കുടുംബാംഗങ്ങൾ, പൗരന്മാർ, സുചാലീ സചിവ = ശ്രേഷ്ഠനായ മന്ത്രി എന്നിവരെ.

ജഥാ ജോഗ്ര കരി ബിനയ പ്രനാമാ
ബിദാ കിഏ സബ സാനുജ രാമാ
നാരി പുരുഷ ലഘു മദ്ധ്യ ബഡേരേ
സബ സനമാനി കൃപാനിധി ഫേരേ

സാനുജ രാമാ ജഥാ ജോഗ്ര = അനുജ സമേതനായ രാമൻ യഥായോഗ്യം, ബിനയ പ്രനാമാ കരി = പ്രാർത്ഥനാ പ്രണാമങ്ങൾ ചെയ്ത്, സബ ബിദാ കിഏ = എല്ലാവക്കും വിട നല്കി, കൃപാനിധി=കൃപാനിധിയായ രാമൻ, ലഘു മധ്യ ബഡേരേ= ചെറുപ്പക്കാരും ഇടത്തരക്കാരും വലിയവരുമായ, സബ നാര, പുരുഷ സനമാനി = എല്ലാ സ്ത്രീ പുരുഷന്മാരേയും സൽകരിച്ച് ഫേരേ = തിരിച്ചയച്ചു.

അനന്തരം രണ്ടു സഹോദരന്മാരും ശത്രുക്കളെ സമീപിച്ച് അവരുടെ പാദങ്ങളിൽ പ്രണമിച്ചു ആശിസ്സുകൾ വാങ്ങി മടങ്ങി. അനന്തരം വിശ്വാമിത്രൻ, വാമദേവൻ, ജാബാലി, അന്തഃപുര ജനങ്ങൾ, പൗരന്മാർ, ശ്രേഷ്ഠനായ മന്ത്രി എന്നിവരെയെല്ലാം രാമലക്ഷ്മണന്മാർ യഥായോഗ്യം പ്രാർത്ഥിക്കുകയും പ്രണമിക്കുകയും ചെയ്തു വിട വാങ്ങി. കൃപാനിധിയായ രാമൻ ആബാലവൃദ്ധാവധി സ്ത്രീ പുരുഷന്മാരെ സൽകരിച്ചു തിരിച്ചയച്ചു.

ദോ:_ ഭരത മാതു പദ ബന്ദി പ്രഭു
സുചി സനേഹ മിലി ഭേംടി

ബിദാ കീൻഹി. സജി പാലകീ
സകുച സോച സബ മേംടി

പ്രഭു ഭരത മാതു പദ ബന്ദി = ശ്രീരാമൻ ഭരത മാതാവി ൻെറ പാദങ്ങളിൽ വന്ദിച്ച്, സുചി സനേഹ മിലി ഭേംടി= യഥാർത്ഥ സ്നേഹത്തോടെ മേളിച്ച ആശ്ലേഷിച്ച്, സകുച സോച സബ മേംടി = സങ്കോചവും ഉൽകണ്ഠയും ശമിപ്പിച്ച്, പാലകീ സജി ബിദാ കീൻഹി=പല്ലക്ക തയാറാക്കി വിട നല്കി.

ശ്രീരാമൻ കൈകേയിയുടെ പാദങ്ങളിൽ പ്രണമിക്കുകയും യഥാർത്ഥ സ്നേഹത്തോടെ എതിരേററ ആശ്ലേഷിക്കുകയും, കൈകേയിയുടെ സച്ച് സങ്കോചവും ഉൽകണ്ഠയും അകററി, പല്ലക്ക തയാറാക്കിച്ച വിട നല്കുകയും ചെയ്തു

പരിജന മാതു പിതഹിം മിലി സീതാ
ഫിരി പ്രാനപ്രിയ പ്രേമ പുനീതാ
കരി പ്രനാമു ഭേംടി സബ സാസൂ
പ്രീതി കഹത കബി ഹിയ ന ഹുലാസൂ

പ്രാന പ്രിയ പ്രേമ പുനീതാ സീതാ = പ്രാണപ്രിയനോടുള്ള പ്രേമത്താൽ പവിത്രയായ സീതാദേവി, പരിജന മാതു പിതഹിം മിലി = പരിജനങ്ങളേയും മാതാപിതാക്കളേയും സമീപിച്ച്, പ്രനാമു കരി = അനന്തരം, പ്രണാമം ചെയ്ത്, സബ സാസൂ ഭേംടി = എല്ലാ ശ്വശ്രുരമാരേയും ആശ്ലേഷിച്ച, ഫിരി= മടങ്ങി. പ്രീതി കഹത = അവരുടെ ആ സമയത്തെ പ്രേമം വർണ്ണിക്കുക എന്നതു, കബി ഹിയ ഹുലാസൂ ന = കവി ഹൃദയത്തിൽ ഉത്സാഹമുണ്ടാക്കുന്ന ഒന്നല്ല

പ്രാണേശ്വരനായ രാമദേവനോടുള്ള പ്രേമത്താൽ പവിത്രയായ സീത, പരിജനങ്ങളേയും മാതാക്കളേയും വന്ദിച്ച വിട വാങ്ങി. അനന്തരം പ്രണാമ പൂർവ്വം ശ്വശ്രുരമാരെയെല്ലാം

  

ആശ്ലേഷിച്ച ശ്വശ്രുമാർക്കും സ്നേഹഷങ്ങും ആ സമയത്തുണ്ടായ പ്രേമം വർണ്ണിക്കുക എന്നത് കവി ഹൃദയത്തിനും ആഹ്ലാദജനകമായിരിക്കയില്ല

സുനി സിഖ അഭിമത ആസിഷ പാഈ
രഹീ സീയ ദുഹും പ്രീതി സമാഈ
രഘുപതി പടു പാലകീ മംഗാഈ
കരി പ്രബോധു സബമാതു ചഢാഈ

സീയ സിഖ സുനി = സീത അവരുടെ ഉപദേശങ്ങൾ ശ്രവിക്കുകയും, ആസിഷ പാഈ പ്രീതി = ആശിസ്സുകൾ വാങ്ങുകയും ചെയ്തു. സീതയുടെ പ്രീതി, ദുഹും സമാഈ രഹീ = ശ്വശ്രുരമാരോടും മാതാക്കളോടും തുല്യമായിരുന്നു, രഘുപതി പടു പാലകീ മംഗാഈ = രാമൻ സുന്ദരങ്ങളായ പല്ലക്കുകൾ വരുത്തി, സബമാതു പ്രബോധു കരി = എല്ലാ അമ്മമാരേയും സമാശ്വസിപ്പിച്ച്, ചഢാഈ = പല്ലക്കുകളിൽ കേററി.

സീത ശ്വശ്രുരമാർ നൽകിയ ഉപദേശങ്ങൾ സശ്രദ്ധം കേൾക്കുകയും ആശിർവാദങ്ങൾ വാങ്ങുകയും ചെയ്തു സീത അമ്മമാരോടും ശ്വശ്രുരമാരോടും ഒരേവിധത്തിൽത്തന്നെ പെരുമാറി. ഇരു കൂട്ടരുടേയും നേരെ പ്രകാശിപ്പിച്ച സ്നേഹാദരങ്ങളും തുല്യങ്ങളായിരുന്നു ശ്രീരാമൻ മനോഹരങ്ങളായ പല്ലക്കുകൾ വരുത്തി അമ്മമാരെയെല്ലാം സമാശ്വസിപ്പിച്ച വാഹനങ്ങളിൽ കേററി.

ബാര ബാര ഹിലി മിലി ദുഹും ഭാഈ
സമ സനേഹ ജാനീ പഹുംചാഈ
സജി ബാജി ഗജ ബാഹന നാനാ
ഭൂപ ഭരതലേ കീൻഹ പയാനാ

ദുഹ്ഹും ഭാഈ ബാര ബാര = രണ്ടു സഹോദരന്മാരും വീണ്ടും വീണ്ടും, ഹിലി മിലി സമ സനേഹ = ആശ്ലേഷിച്ച് തുല്യ സ്നേഹത്തോടെ, ജനനീ പഹ്ഹും പാഈ = അമ്മമാരെ സമീപിച്ച നാനാ ബാജി ഗജ ബാഹന = അനേകം കുതിരകളേയും, ഗജങ്ങളേയും വാഹനങ്ങളേയും സജ്ജീകരിച്ച ജനകരാജാവും ഭരതനും സേനാസമേതരായി പ്രയാണം ചെയ്തു.

ഹൃദയ രാമ സിയ ലഖന സമേതാ
ചലേ ജാഹിം സബ ലോക അചേതാ
ബസഹ ബാജി ഗജ പസു ഹിയ ഹാരേ
ചലേ ജാഹി പരബസ മനമാരേ

സബ ലോഗ ഹൃദയ = എല്ലാ ജനങ്ങളുടേയും ഹൃദയം, രാമസിയ ലഖന സമേതാ = സീതാ രാമ ലക്ഷ്മണ സമേതമാണെങ്കിലും അവർ, അചേതാ ചലേ ജാഹിം = ചേതസ്സില്ലാത്തവരെന്നവണ്ണം പൊയ്ക്കൊണ്ടിരുന്നു, ബാജി ഗജ പസുഹിയ ഹാരേ= കുതിരകളുടേയും ഗജങ്ങളുടേയും മററു മൃഗങ്ങളുടേയും ഹൃദയം അപഹൃതങ്ങളായി; അവ, മനമാരേ പരബസ ചലേ ജാഹി= മനസ്സുരുകി അധീരങ്ങളായി പൊയ്ക്കൊണ്ടിരുന്നു.

രാമൻേറയും സീതയുടേയും ലക്ഷ്മണൻേറയും സ്മരണയുണ്ടെങ്കിലും അവരെക്കൂടാതെ മടങ്ങേണ്ടിവന്നതിനാൽ ജനങ്ങൾ നിശ്ചേതനരായി. മനുഷ്യരുടെ സ്ഥിതിയോ ഇങ്ങനെയായി. ആനകളും കുതിരകളും ഇതര മൃഗങ്ങളും അധീരങ്ങളായി മനസ്സുരുകിക്കൊണ്ടാണ് അയോധ്യയിലേക്കു മടങ്ങിപ്പോയതു്.

ദോ:- ഗുര ഗുരതിയ പദ ബന്ദി പ്രഭു
സീതാ ലഷന സമേത
ഫിരേ ഹരഷ ബിസമയ സഹിത
ആഏ പരന നികേതാ

സീതാ ലഷന സമേത പ്രഭു = സീതാലക്ഷ്മണ സമേതനായ രാമൻ, ഗുരു ഗുരുതിയ പദ ബന്ദി = ആചാര്യന്റേയും ആചാര്യ പത്നിയുടേയും പാദങ്ങളിൽ വന്ദിച്ച്, ഹരഷ ബിസമയ സഹിത = സന്തോഷത്തോടും വിസ്മയത്തോടും കൂടി, ചരന നികേതാ ഫിരേ ആഏ = പർണ്ണശാലയിലേക്ക മടങ്ങിവന്നു.

സീതയും ലക്ഷ്മണനും രാമനും വസിഷ്ഠന്റേയും വസിഷ്ഠ പത്നിയുടേയും പാദങ്ങളിൽ പ്രണമിച്ച സസന്തോഷം സവി സ്മയം പർണ്ണശാലയിലേക്ക മടങ്ങിവന്നു.

ചൗ:- ബിദാ കീൻഹ സനമാനി നിഷാദൂ
ചലേഉ ഹൃദയ ബഡ ബിരഹ ബിഷാദൂ
കോല കിരാത ഭില്ല ബനചാരീ
ഫേരേ ഫിരേ ജോഹാരി ജോഹാരീ

നിഷാദൂ സനമാനി = ഗുഹനേയും രാമൻ സൽകരിച്ച്, ബിദാ കീൻഹ; ഹൃദയ = വിട നല്കി ഹൃദയത്തിൽ, ബിരഹ ബഡ ബിഷാദൂ = വേർപാടിനാലുള്ള വലിയ വിഷാദത്തോടു കൂടി ഗുഹൻ, ചലേഉ: ഫിരേ = പോയി അനന്തരം, കോല കിരാത ഭില്ല = കോലന്മാക്കും കിരാതന്മാക്കും ഭീലന്മാക്കും, ബന ചാരീ = മററു വനചാരികൾക്കും രാമൻ വിട നല്കി. അവർ, ജോഹാരി ജോഹാരീ ഫിരേ = വീണ്ടും വീണ്ടും വന്നു അഭിവാദ്യം ചെയ്തു മടങ്ങിപ്പോയി

ഗുഹനേയും രാമൻ സൽകരിച്ച യാത്രയയച്ച രാമനെ പിരിയുന്നതിലുള്ള വദ്ധിച്ച സങ്കടത്തോടെ ഗുഹൻ നടന്നു അനന്തരം അദ്ദേഹം കോലന്മാക്കും കിരാതന്മാക്കും ഭീലന്മാക്കും മററു വനചാരികൾക്കും വിട നല്കി. അവർ തുടരെത്തുടരെ അഭിവാദ്യം ചെയ്തു മടങ്ങിപ്പോയി

പ്രഭു സിയ ലഷന ബൈഠി ബട ഛാഹീം
പ്രിയ പരിജന ബിയോഗ ബിലഖാഹീം

ഭരത സനേഹ സുഭാഉ സുബാനീ
പ്രിയാ അനുജ സന കഹത ബഖാനീ

പ്രഭു സീയ ലഷന = രാമനും സീതയും ലക്ഷ്മണനും, ബട ഛാഹീം ബൈഠി = വടവൃക്ഷച്ഛായയിലിരുന്നു്, പ്രിയ പരിജന ബിയോഗ=പ്രിയപ്പെട്ട കുടുംബാംഗങ്ങളുടെ വേർപാടു നിമിത്തം ബിലഖാഹീം = ദുഃഖിക്കാൻ തുടങ്ങി, പ്രിയാ അനുജ സന = രാമൻ സീതയോടും അനുജനോടും, ഭരത സനേഹ സുഭാഉ = ഭരതൻെറ സ്നേഹത്തേയും സ്വഭാവത്തേയും, സുബാനീ = മധുര വചസ്സുകളേയും കുറിച്ചു്, ബഖാനീ കഹത = വിസ്തരിച്ചു പറയാൻ തുടങ്ങി.

രാമനും സീതയും ലക്ഷ്മണനും വടവൃക്ഷച്ഛായയിലിരുന്നു പ്രിയപ്പെട്ട കുടുംബാംഗങ്ങളുടെ വേർപാടോത്തു ദുഃഖിക്കാനാരംഭിച്ചു. രാമൻ സീതയോടും അനുജനോടും ഭരതൻെറ സ്നേഹത്തേയും സ്വഭാവത്തേയും മധുര വചസ്സുകളേയും ശ്ലാഘിച്ചു വിസ്തരിച്ചു പറയാൻ തുടങ്ങി.

പ്രീതി പ്രതീതി ബചന മന കരനീ
ശ്രീമുഖ രാമ പ്രേമബസ ബരനീ
തേഹി അവസര ഖഗ മൃഗ ജല മീനാ
ചിത്രകൂട ചര അചര മലീനാ

പ്രീതി പ്രതീതി ബചന മന കരനീ = ഭരതൻെറ പ്രീതി, വിശ്വാസം, വാക്കുകൾ, ഹൃദയം, ചേഷ്ടകൾ ഇവയെല്ലാം, രാമ പ്രേമബസ ശ്രീമുഖ = രാമൻ പ്രേമവിവശനായി തിരുമുഖം കൊണ്ടുതന്നെ ബരനീ; തേഹി അവസര = വർണ്ണിച്ചു. ആ അവസരത്തിൽ, ചിത്രകൂട ഖഗ മൃഗ = ചിത്രകൂടത്തിലെ പക്ഷികളും മാനുകളും, ജല മീനാ = ജലവും മത്സ്യങ്ങളും അതുപോലെ തന്നെ, ചര അചര മലീനാ = ചരങ്ങളും അചരങ്ങളുമെല്ലാം ദുഃഖിതരായി ഭവിച്ചു.

ഭരതന്റെ പ്രേമവും, വിശ്വാസവും, വാക്കുകളും, ഹൃദയവും, ചേഷ്ടകളും പ്രേമവിവശനായി രാമൻ സ്വജിഹ്വകൊണ്ടുതന്നെ ഉദ്ഘോഷിച്ചു ആ അവസരത്തിൽ ചിത്രകൂടത്തിലെ, പക്ഷികളും, മാനുകളും, ജലവും, മത്സ്യങ്ങളും അതുപോലെതന്നെ മററു ചരാചരങ്ങളും ദുഃഖിതങ്ങളായി ഭവിച്ചു. (തത്താദൃശനായ ഭരതനെ വേർപിരിയേണ്ടി വരുന്നതോർത്താകണം ഇവയ്ക്കു ശോകം.)

ബിബുധ ബിലോകി ദസാ രഘുബരകീ
ബരഷി സുമന കഹി ഗതി ഘരഘരകീ
പ്രഭു പ്രനാമു കരി ദീൻഹ ഭരോസാ
ചലേ മുദിത മന ഡരന ഖരോസേ

ബിബുധ രഘുബരകീ ദസാ വിലോകി = ദേവന്മാർ ശ്രീരാമന്റെ സ്ഥിതികണ്ടു്, സുമന ബരഷി ഘരഘര കീ ഗതി = പൂമഴ ചൊരിഞ്ഞു് സ്വഗൃഹങ്ങളിലെ സ്ഥിതി, കഹി; പ്രഭു പ്രനാമു കരി = വിസ്തരിച്ചു. ആ അവസരത്തിൽ രാമൻ അവരെ പ്രണമിച്ചു, ഭരോസാ ദീൻഹ = അവരിൽ വിശ്വാസം ജനിപ്പിച്ചു, മനഘരാസോ ഡരന = അതിനാൽ അവർ മനസ്സിൽ ഭയലേശം കൂടാതെ, മുദിത ചലേ = സന്തുഷ്ടരായി വിടവാങ്ങി

ദേവന്മാർ ശ്രീരാമന്റെ സ്ഥിതികണ്ടു് പൂമഴ ചൊരിയുകയും അവരവരുടെ ഗൃഹങ്ങളിലെ സ്ഥിതി വിവരിക്കുകയും ചെയ്തു. ആ അവസരത്തിൽ രാമൻ അവരെ പ്രണമിച്ചു അവരിൽ വിശ്വാസം ഉളവാക്കി. അതിനാലവർ ലേശമെങ്കിലും ഭയംകൂടാതെ സന്തുഷ്ടരായി വിടവാങ്ങി.

ദോ:- സാനുജ സീയ സമേതപ്രഭു
രാജത പരന കുടീര

ഭഗതി ഗ്യാന ബൈരാഗ്യ ജനു
സോഹത ധരേ സരീര

ഭഗതി ഗ്യാന ബൈരാഗ്യ=ഭക്തിയും ജ്ഞാനവും വൈരാഗ്യവും, ജനുസരീര ധരേ സോഹത=ശരീരം വഹിച്ച ശോഭിക്കയോ എന്നപോലെ, സാനുജസീയ സമേത പ്രഭു=അനുജനോടും സീതയോടും കൂടിയ രാമൻ, പരന കടീര രാജത= പർണ്ണശാലയിൽ പരിശോഭിച്ചു.

ഭക്തി ജ്ഞാനവൈരാഗ്യങ്ങൾ മൂന്നും ശരീരം എടുത്ത് ശോഭിക്കുകയോ എന്നവണ്ണം അനുജനായ ലക്ഷ്മണനോടും പത്നിയായ സീതയോടും കൂടിയ രാമൻ പർണ്ണശാലയിൽ പരിശോഭിച്ചു.

ചൗ:- മുനി മഹീസുര ഗുര ഭരത ഭുആലൂ
രാമബിരഹ സബു സാജു ബിഹാലൂ
പ്രഭു ഗുന ഗ്രാമ ഗുനത മനമാഹീം
സബ ചുപചാപ ചലേ മഗ ജാഹീം

മുനി മഹീസുര ഗുര=മുനിമാരും ബ്രാഹ്മണരും വസിഷ്ഠനും, ഭരത ഭുആലൂ സബു = ഭരതനും ജനകരാജാവുമെല്ലാം, രാമബിരഹ ബിഹാലൂ സാജു=രാമൻെറ വേർപാടിൽ വിഹ്വലരായി ഭവിച്ചു, സബ മനുമാഹീം എല്ലാവരും മനസ്സിൽ, പ്രഭു ഗുനഗ്രാമ ഗുനത=രാമൻെറ ഗുണഗണങ്ങൾ ഗണിച്ച്, ചുപചാപ=ഒന്നും സംസാരിക്കാതെ, മഗ ചലേ ജാഹീം=പ്രയാണം ചെയ്തു.

മുനിമാരും ഭൂദേവന്മാരും വസിഷ്ഠനും ഭരതനും ജനകനുമെല്ലാം രാമൻെറ വേർപാടിൽ വിഹ്വലരായി ഭവിച്ചു അവരെല്ലാം മനസ്സിൽ രാമൻെറ ഗുണഗണങ്ങൾ ഗണിച്ചു മൗനം ശാസിച്ചു വഴിനടന്നു.

ജമുനാ ഉതരി പാര സബു ഭയേഉ
സോ ബാസരു ബിനു ഭോജന ഗയേഉ
ഉതരി ദേവസരി ദൂസര ബാസൂ
രാമസഖാ സബ കീൻഹ സുപാസൂ

സബു ജമുനാ ഉതരി പാര ഭയേഉ=എല്ലാവരും യമുനാ നദി കടന്നു മറുകര പ്രാപിച്ചു, സോബാസരു ബിനു ഭോജന ഗയേഉ=ആ ദിവസം ആഹാരമൊന്നുംകൂടാതെ കഴിഞ്ഞു, ദേവസരി ഉതരി ദൂസരബാസൂ, ഗംഗാനദി കടന്നു് അവർ രണ്ടാമത്തെ താവളത്തിലെത്തി, രാമസഖാ = ശ്രീരാമൻെറ തോഴനായ ഗുഹൻ, സബ സുപാസൂ കീൻഹ=അവൎക്കുവേണ്ട സൗകര്യമെല്ലാം ചെയ്തു.

എല്ലാവരും യമുനാനദി കടന്നു മറുകരയെത്തി, അന്നു് ആഹാരമൊന്നും കൂടാതെ കഴിഞ്ഞു. അനന്തരം ഗംഗാനദി കടന്നു രണ്ടാമത്തെ താവളത്തിലെത്തി ശ്രീരാമൻെറ സുഹൃത്തായ ഗുഹൻ അവൎക്കുവേണ്ട സഹായങ്ങളെല്ലാം ചെയ്തു

സഈ ഉതരി ഗോമതീ നഹാഏ
ചൗഥേ ദിവസ അവധപുര ആഏ
ജനക രഹേ പുര ബാസര ചാരീ
രാജകാജ സബ സാജ സംഭാരീ

സഈ ഉതരി ഗോമതീ നഹാഏ=സയീ നദി നടന്നു് ഗോമതിയിൽ കുളിച്ചു്, ചൗഥേ ദിവസ അവധപുര ആഏ= നാലാംദിവസം അവർ അയോദ്ധ്യാ നഗരത്തിലെത്തി, ജനക ചാരീ ബാസര പുരരഹേ=ജനകരാജാവു നാലുദിവസം നഗരത്തിൽ വസിച്ചു്, രാജകാജ സബ സാജ സംഭാരീ=രാജ്യകാര്യങ്ങളെ സംബന്ധിച്ച എല്ലാ ഏർപ്പാടുകളും ശരിപ്പെടുത്തി.

സയീനദി കടന്നു് എല്ലാവരും ഗോമതി നദിയിൽ സ്നാനം ചെയ്തു നാലാം ദിവസം അയോദ്ധ്യാ നഗരത്തിലെത്തി. ജനക രാജാവു നാലു ദിവസം അയോദ്ധ്യയിൽ വസിച്ചു രാജ്യകാര്യ ങ്ങളെല്ലാം ചിട്ടയിലാക്കി.

സൗംപി സചിവ ഗുര ഭരതഹി രാജ്യ
തിരഹുതി ചലേ സാജി സബ സാജ്യ
നഗര നാരി നര ഗുര സിഖ മാനീ
ബസേ സുഖേന രാമരജധാനീ

സചിവ ഗുര ഭരതഹി = സചിവൻ, ആചാര്യൻ, ഭരതൻ എന്നിവരിൽ, രാജ്യ സൗംപി സബ സാജ്യ സാജി=രാജ്യം സമർപ്പിച്ചു് തൻെറ യാത്രക്കുള്ള എല്ലാ ഒരുക്കങ്ങളും ചെയ്തു; ജനകൻ, തിരഹുതി ചലേ=വിദേഹത്തിലേക്കു പുറപ്പെട്ടു, നഗര നാരിനര ഗുര സിഖമാനീ=നഗരത്തിലെ സ്ത്രീപുരുഷ ന്മാർ ആചാര്യോപദേശം മാനിച്ചു്. രാമരജധാനീ സുഖേന ബസേ=രാമൻെറ രാജധാനിയിൽ സസുഖം വസിച്ചു.

മന്ത്രിയിലും, ആചാര്യനിലും ഭരതനിലും രാജ്യം അപ്പിച്ചു ജനകൻ യാത്രക്കുള്ള ഏർപ്പാടുകളെല്ലാം ചെയ്തു് വിദേഹത്തിലേ ക്കെഴുന്നള്ളി. നഗരവാസികളായ സ്ത്രീപുരുഷന്മാർ വസിഷ്ഠോ പദേശം മാനിച്ചു രാമൻെറ രാജധാനിയിൽ സസുഖം വസിച്ചു.

ദോ:- രാമദരസ ലഗി ലോഗ സബ
കരത നേമ ഉപവാസ
തജി തജി ഭൂഷന ഭോഗ സുഖ
ജിഅത അവധി കീ ആസ

സബ രാമദരസ ലഗി=എല്ലാവരും രാമനെ വീണ്ടും ദർശി ക്കാൻ വേണ്ടി, നേമ ഉപവാസ കരത = വ്രതോപവാസങ്ങളനു ഷ്ഠിക്കുന്നു, ഭൂഷന ഭോഗ സുഖ = ഭൂഷണങ്ങളും ഭോഗസുഖങ്ങളും,

തജി തജി അവധി കീ ആസ = നിശ്ശേഷം ഉപേക്ഷിച്ച് പതിന്നാലു സംവത്സരം കഴിയാനുള്ള ആശയാൽ, ജീഅത = ജീവിക്കുകയും ചെയ്യുന്നു

രാമനെ വീണ്ടും ദർശിക്കാനിടയാകുന്നതിന്നുവേണ്ടി എല്ലാ ജനങ്ങളും വ്രതോപവാസങ്ങളനുഷ്ഠിക്കുന്നു; ആഭരണങ്ങളും ഭോഗസുഖങ്ങളും നിശ്ശേഷം പരിത്യജിക്കുന്നു. പതിന്നാലു കൊല്ലത്തെ അവധി വേഗം കഴിയാനുള്ള ആശയാൽ പ്രേരിതരായി ജീവിക്കുകയും ചെയ്യുന്നു.

ചൗ:- സചിവ സുസേവക ഭരത പ്രബോധേ
നിജ നിജ കാജ പാഇ സിഖ ഓധേ
പുനി സിഖ ദീൻഹി ബോലി ലഘു ഭാഈ
സൗംപി സകല മാതുസേവകാഈ

ഭരത സചിവ സുസേവക പ്രബോധ = ഭരതൻ മന്ത്രിമാരേയും യോഗ്യന്മാരായ ഉദ്യോഗസ്ഥന്മാരേയും കാര്യം ഗ്രഹിപ്പിക്കുകയും അവർ, സിഖ പാഇ നിജ നിജ കാജ = ഭരതൻെറ ഉപദേശപ്രകാരം അവരവരുടെ കത്തവ്യങ്ങൾ, ഓധേ = അനുഷ്ഠിക്കാൻ സന്നദ്ധരാവുകയും ചെയ്തു, പുനി ലഘു ഭാഈ ബോലി = അനന്തരം ഭരതൻ അനുജനെ വിളിച്ചു, സിഖ ദീൻഹി = ഉപദേശങ്ങൾ നല്കുകയും, സകല മാതു സേവകാഈ സൗംപി = എല്ലാ അമ്മമാരേയും ശുശ്രൂഷിക്കാനുള്ള ചുമതല ശത്രുഘ്നനിൽ സമപ്പിക്കുകയും ചെയ്തു.

ഭരതൻ മന്ത്രിമാരേയും യോഗ്യന്മാരായ ഉദ്യോഗസ്ഥന്മാരേയും വിളിച്ചു കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി. അവർ ഭരതൻെറ ഉപദേശങ്ങളനുസരിച്ചു അവരവരുടെ ചുമതല നിവ്വഹിക്കാൻ തയാറായി. അനന്തരം ഭരതൻ ശത്രുഘ്നനെ വിളിച്ചു ഉപദേശങ്ങൾ നൽകി; മാതൃരക്ഷാഭാരം അനുജനിൽ അപ്പിക്കുകയും ചെയ്തു.

ഭൂസുര ബോലി ഭരത കര ജോരേ
കരി പ്രനാമ ബരബിനയ നിഹോരേ
ഊംച നീച കാരജു ഭല പോചൂ
ആയസു ദേബ ന കരബ സങ്കോചൂ

ഭരത ഭൂസുര ബോലി = ഭരതൻ ബ്രാഹ്മണരെ വിളിച്ച്, പ്രനാമ കരി കര ജോരേ = പ്രണമിച്ച കൈകൂപ്പി, ബരബിനയ നിഹോരേ = ഏററവും വിനയത്തോടെ ഇങ്ങനെ അറിയിച്ചു, ഊംച നീച ഭല പോചു കാരജു = ഉൽകൃഷ്ടവും നികൃഷ്ടവു, നന്മയും തിന്മയുമായ കാര്യങ്ങാംകള, ആയസു ദേബ = അനുവാദം നൽകുന്നതിൽ, സംകോച ന കരബ = അധൈര്യപ്പെടരുത്.

ഭരതൻ ബ്രാഹ്മണരെ വിളിച്ച അവരുടെ പാദങ്ങളിൽ പ്രണമിച്ച് കൈകൂപ്പി ഏററവും വിനയത്തോടെ ഇപ്രകാരം അത്ഥിച്ചു: കാര്യം, ഉൽകൃഷ്ടമാകട്ടെ അഥവാ നികൃഷ്ടമാകട്ടെ, നന്മയുള്ളതോ തിന്മയുള്ളതോ ആകട്ടെ, ആജ്ഞ നൽകുന്ന കാര്യത്തിൽ അധൈര്യം പ്രകടിപ്പിച്ചുകൂടാ.

പരിജന പുരജന പ്രജാ ബുലാഏ
സമാധാനു കരി സുബസ ബസാഏ
സാനുജ ഗേ ഗുര ഗേഹ ബഹോരീ
കരി ദണ്ഡവത കഹത കര ജോരീ

പരിജന പുരജന പ്രജാ = കുടുംബികളേയും പൗരന്മാരേയും പ്രജകളേയും, ബുലാഏ = വരുത്തി, സമാധാനു കരി = സമാധാനിപ്പിച്ച്, സുബസ ബസാഏ = സസുഖം വസിക്കാൻ നിർദ്ദേശിച്ചു, ബഹോരീ സാനുജ = അനന്തരം ശത്രുഘ്നനമൊന്നിച്ച്, ഗുര ഗേഹ ഗേ = ആചാര്യ ഗൃഹത്തിൽ ചെന്നു, ദണ്ഡവത കരി = ആചാര്യനെ ദണ്ഡനമസ്കാരം ചെയ്ത്, കര ജോരീ = കൈകൂപ്പി, കഹത = ഇങ്ങനെ പറയാനാരംഭിച്ചു: —

അനന്തരം ഭരതൻ കുടുംബികളേയും പൗരന്മാരേയും പ്രജകളേയും വരുത്തി സമാധാനിപ്പിക്കുകയും അവരോടു സസുഖം വസിക്കാൻ കല്പിക്കുകയും ചെയ്തു. അനന്തരം അദ്ദേഹം ശത്രുഘ്നനുമൊന്നിച്ച വസിഷ്ഠ വസതിയിലെഴുന്നള്ളി വസിഷ്ഠ പാദങ്ങളിൽ പ്രണമിച്ച് കൈക്കൂപ്പി ഇങ്ങനെ പറയാൻ തുടങ്ങി.—

ആയസു ഹോഇ ത രഹഉം സനേമാ
ബോലേ മുനിതന പുലകി സപേമാ
സമുഝബ കഹബ തുംഹ ജോഇ
ധരമ സാരു ജഗ ഹോഇഹി സോഈ

ആയസു ഹോഇ ത സനേമാരഹഉം=അവിടത്തെ നിയോഗമുണ്ടെങ്കിൽ ഞാൻ നിയമമനുഷ്ഠിച്ച ജീവിക്കാം, ഇതുകേട്ട്, പുലകി തന മുനി സപേമാ ബോലേ = പുളകിതഗാത്രനായി മുനി പ്രേമപൂർവ്വം അരുളിച്ചെയ്തു, തുംഹ ജോഇ സമുഝബ= അങ്ങു യാതൊന്നു ഗ്രഹിക്കുന്നു, കഹബ കരബ സോഈ ജഗ= യാതൊന്നുര ചെയ്യുന്നു, പ്രവർത്തിക്കുന്നു, അതു ലോകത്തിൽ, ധരമസാരു ഹോഇഹി = ധർമ്മങ്ങളുടെയെല്ലാം തത്വമായിരിക്കും.

മഹർഷേ, അവിടന്നാജ്ഞാപിക്കുന്നപക്ഷം നിയമം അനുഷ്ഠിച്ചുകൊണ്ടു രാമൻ തിരിച്ചെഴുന്നള്ളുന്നതുവരെ ഞാൻ ജീവിക്കാം: ഭരതൻെറ ഈ അഭിപ്രായം കേട്ടപ്പോൾ വസിഷ്ഠൻെറ ശരീരത്തിൽ കോരിത്തരിപ്പുണ്ടായി. അദ്ദേഹം പ്രീതിപൂർവ്വം ഭരതനോടു പറഞ്ഞു: — ഹേ ഭരത, അങ്ങു മനസ്സിലാക്കുന്നതും പറയുന്നതും പ്രവർത്തിക്കുന്നതുമെല്ലാം ധർമ്മസാരമാണ്.

ദോ:— മുനി സിഖ പാഇ അസീസ ബഡി
ഗനക ബോലീ ദിനുസാധീ
സിംഘാസന പ്രഭു പാദുകാ
ബൈഠാരേ നിരുപാധി

സിഖ സുനി = മുനിയുടെ ഉപദേശം കേട്ടും, ബഡി അസീസ പാഇ = മഹത്തായ ആശിസ്സുകൾ വാങ്ങിയും ഭരതൻ ഗനക ബോലി ദിന സാധീ=ദൈവജ്ഞനെ വരുത്തി ശുഭദിനം കുറിച്ച്, പ്രഭു പാദുകാ നിരുപാധി = ശ്രീരാമൻെറ പാദുകകൾ വിഘ്നംകൂടാതെ, സിംഘാസന ബൈഠാരേ=സിംഹാസനത്തിൽ പ്രതിഷ്ഠിച്ചു.

വസിഷ്ഠോപദേശം കേട്ടും അദ്ദേഹത്തിൻെറ മഹത്തായ ആശിസ്സുകളാർജ്ജിച്ചും ഭരതൻ ദൈവജ്ഞനെ വരുത്തി ശുഭമുഹൂർത്തത്തിൽ നിർവ്വിഘ്നം ശ്രീരാമപാദുകകൾ സിംഹാസനത്തിൽ പ്രതിഷ്ഠിച്ചു.

ചൗ:- രാമമാതു ഗുരപദ സിരുനാഈ
പ്രഭുപദ പീഠ രജായസു പാഈ
നന്ദിഗാംവ കരി പരന കുടീരാ
കീൻഹ നിവാസ ധരമ ധുര ധീരാ

രാമമാതു ഗുരപദ സിരുനാഈ = രാമാംബയുടേയും വസിഷ്ഠരുടേയും പാദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തു, പ്രഭുപദ പീഠ രജായസു പാഈ=രാമപാദുകകളുടെ അനുജ്ഞ വാങ്ങി, ധരമധുര ധീരാ = ധർമ്മധുരന്ധരനായ ഭരതൻ, നന്ദിഗാംവ = നന്ദിഗ്രാമത്തിൽ, പരന കുടീരാ കരി = പർണ്ണശാലയുണ്ടാക്കി അതിൽ, നിവാസ കീൻഹ = നിവസിച്ചു.

രാമാംബയായ കൗസല്യാദേവിയുടേയും ആചാര്യനായ വസിഷ്ഠമഹർഷിയുടേയും പാദങ്ങളിൽ സാഷ്ടാംഗപ്രണാമം ചെയ്തു രാമതൃപ്പാദുകകളുടെ അനുജ്ഞവാങ്ങി ധർമ്മധുരന്ധരനായ ഭരതൻ നന്ദിഗ്രാമത്തിലൊരു പർണ്ണശാലയുണ്ടാക്കി അതിൽ വാസം തുടങ്ങി, [അയോധ്യാ നഗരത്തിൽ നിന്നു രണ്ടുമൂന്നു നാഴിക അകലെയാണ് നന്ദിഗ്രാമം.]

ജടാജൂട സിര മുനിപട ധാരീ
മഹിഖനി കുസ സാഥരി സവാംരീ
അസന ബസന ബാസന ബ്രതനേമാ
കരത കഠിന രിഷിധരമ സപേമാ

സിരജടാ ജൂട=ശിരസ്സിൽ ജട ബന്ധിച്ച്, മുനിപട ധാരീ മഹിഖനി=മരവുരിയുടുത്ത് ഭൂഗർഭത്തിൽ, കുസ സാഥരി സവാംരീ=പുൽപ്പായ വിരിച്ച്, അസന ബസന ബാസന=ആഹാരം, വസ്ത്രം, പാത്രം എന്നിവയുടെ കാര്യത്തിലും, ബ്രത നേമ സപേമാ = വ്രതനിയമങ്ങളിലും സപ്രേമം ഭരതൻ, കഠിന രിഷിധരമ കരത=കഠിനമായ ഋഷിധർമ്മം അനുഷ്ഠിക്കാൻ തുടങ്ങി.

ഭരതൻ ശിരസ്സിൽ ജട ബന്ധിച്ചു; അരയിൽ മരവുരി ചാർത്തി; ഭൂമിയിലൊരു ഗുഹയുണ്ടാക്കി, അതിൽ തൃണാസ്തരണം വിരിച്ചു ആഹാരം, വസ്ത്രധാരണം, പാത്രം എന്നിവയിലും വ്രതനിയമങ്ങളിലും അദ്ദേഹം മുനിമാരെപ്പോലെ കഠിന ധർമ്മം സസന്തോഷം അനുഷ്ഠിച്ചു.

ഭൂഷന ബസന ഭോഗ് സുഖ ഭൂരീ
മനതന ബചന തജേ തിന തൂരീ
അവധരാജു സുരരാജു സിഹാഈ
ദസരഥ ധന സുനി ധനദ ലജാഈ

ഭൂരീ ഭൂഷന ബസന ഭോഗ സുഖ=അനേകം ആഭരണങ്ങളും, ആടകളും, ഭോഗസുഖങ്ങളും എന്നിവ ഭരതൻ, മനതന ബചന തിന തൂരീ തജി=ത്രിവിധ കാരണങ്ങളാലും തൃണവൽ പരിത്യജിച്ചു. സുരരാജു അവധരാജു=അമരാവതി അയോദ്ധ്യാ രാജധാനിയുടെ നേരെ, സിഹാഈ ദസരഥ ധന സുനി=ഈർഷ്യ പ്രദർശിപ്പിച്ചു; ദശരഥൻെറ ഐശ്വര്യത്തെക്കുറിച്ചു കേട്ട്, ധനദ ലജാഈ=കുബേരനും ലജ്ജ തോന്നി.

ആഭരണങ്ങളും വസ്ത്രങ്ങളും ലൗകിക സുഖങ്ങളും ഭരതൻ ത്രിവിധ കരണങ്ങളാലും തൃണം കണക്കെ ഉപേക്ഷിച്ചു. ഇന്ദ്രരാജധാനിയായ അമരാവതി, അയോദ്ധ്യാനഗരത്തിന്റെ നേരെ ഈർഷ്യ പ്രകടിപ്പിച്ചു; ദശരഥന്റെ ഐശ്വര്യത്തെക്കുറിച്ചു കേട്ടു കുബേരനും ലജ്ജിച്ചു.

തേഹി പുര ബസത ഭരത ബിനു രാഗാ
ചംചരീക ജിമി ചംപക ബാഗാ
രമാ ബിലാസു രാമ അനുരാഗീ
തജത ബമന ജിമി ജന ബഡ ഭാഗീ

തേഹി പുര = അമരാവതിയേക്കാൾ ശ്രേഷ്ഠവും ഐശ്വര്യസമൃദ്ധവുമായ ആ അയോധ്യാനഗരത്തിൽ, ഭരതൻ ചംപക ബാഗാ ജിമി = ചെമ്പകാരാമത്തിൽ എങ്ങനെ, ചഞ്ചരീക = ഭ്രമരങ്ങൾ കഴിഞ്ഞുകൂടുന്നുവോ അങ്ങനെ, ബിനുരാഗാ ബസത= വിരക്തനായി വസിക്കാനാരംഭിച്ചു. രാമ അനുരാഗീ=ശ്രീരാമഭക്തനായ ഭരതൻ, രമാബിലാസു ജിമി ബമന = ഐശ്വര്യവിലാസങ്ങൾ ഛർദ്ദിച്ചവസ്തു കണക്കെ, തജത ജന ബഡ ഭാഗീ= ത്യജിച്ചു അദ്ദേഹം മഹാഭാഗ്യവാൻ തന്നെ.

എല്ലാം കൊണ്ടും അദ്വിതീയമായ അയോധ്യാനഗരത്തിൽ, ചെമ്പകവനത്തിൽ വണ്ടുകളെന്നവണ്ണം വിരക്തനായി ഭരതൻ വസിക്കാൻ തുടങ്ങി. രാമഭക്തനായ ഭരതൻ ഐശ്വര്യവിലാസങ്ങൾ വമനം കണക്കെ പരിത്യജിച്ചു. അദ്ദേഹം മഹാഭാഗ്യവാൻ തന്നെ.

ദോ:— രാമപ്രേമ ഭാജന ഭരത
ബഡേ ന യേഹി കരതൂതി
ചാതക ഹംസ സരാഹിഅത
ടേക ബിബേക ബിഭൂതി

ഭരത രാമ (ബഡേ) പേമ ഭാജന = ഭരതനാകട്ടെ രാമൻെറ വല്യയായ പ്രേമത്തിനു ഭാജനമാണ്, യേഹി കരത്തുതി ബഡേന = അദ്ദേഹത്തിൻെറ ഈ പ്രവൃത്തി അത്ര വലിയതൊന്നുമല്ല, ടേക ബിബേക ബിഭൂതി = വിശ്വാസത്തിൻേറയും വിവേകത്തിൻേറയും പ്രഭാവം കാരണമാണ്, ചാതക ഹംസ = ചാതകങ്ങളും ഹംസങ്ങളും, സരാഹിഅത = ശ്ലാഘിക്കപ്പെടുന്നതു്.

ഭരതനാകട്ടേ രാമൻെറ മഹത്തായ പ്രേമത്തിനു പാത്രമാണ്; അദ്ദേഹത്തിൻെറ ഈ പ്രവൃത്തി അത്ര വലിയതൊന്നുമല്ല. എന്തുകൊണ്ടെന്നാൽ സ്വവിശ്വാസവിവേകങ്ങളുടെ പ്രഭാവംകൊണ്ടാണ് ചാതകങ്ങളും ഹംസങ്ങളും ശ്ലാഘിക്കപ്പെടുന്നതു്. (കവി ചാതകത്തേയും ഹംസത്തേയും ഉദാഹരിച്ചതു് കരുതിക്കൂട്ടിത്തന്നെയാണ്. എന്തുകൊണ്ടെന്നാൽ ചോതി ഞാററുവേലയിലെ മഴവെള്ളംമാത്രമേ ചാതകം കുടിക്കുകയുള്ളു. രാമൻെറ വനവാസകാലം കഴിഞ്ഞു് മടങ്ങി വന്നതിനുശേഷമേ ഭരതനും ലൗകിക സുഖങ്ങളിൽ പങ്കാളിയാവൂ. ക്ഷീരനീരങ്ങൾ കലന്ന ദ്രവ്യത്തിൽനിന്നു് ഹംസം ക്ഷീരംമാത്രം വേറെയാക്കി പാനം ചെയ്യുന്നു അതുപോലെ വിവേകിയായ ഭരതൻ, രാമൻ വന്യജീവിതം നയിക്കുമ്പോൾ, സുഖജീവിതങ്ങളിൽ കൈവെയ്ക്കുന്നതു വിവേകഹീനതയായിരിക്കും. ഇതാണ് കവിയുടെ വിവക്ഷയെന്നു തോന്നുന്നു.)

ചൗ:- ദേഹ ദിനഹും ദിന ദൂബരി ഹോഈ
ഘടൈ തേജു ബല മുഖഛബി സോഈ
നിതനവ രാമ പേമ പനു പീനാ
ബഢത ധരമ ദല്യ മന ന മലീനാ

ദേഹ ദിനഹും ദിന ദൂബരി ഹോഈ = ഭരതൻെറ ശരീരം നാൾക്കുനാൾ ബലഹീനമായി, തേജുബല ഘടൈ (ന) = പക്ഷേ തേജസ്സിനും ബലത്തിനും കുറവുണ്ടായില്ല, മുഖഛബി

സോഈ=മുഖകാന്തിയുടേയും സ്ഥിതി അതുതന്നെ, രാമ പേമ പന=രാമനിലുള്ള പ്രേമവും അദ്ദേഹത്തോടുള്ള ഭക്തിയും നിയമവും, നിതനവ പീനാ=നിത്യം നൂതനങ്ങളായി വദ്ധിച്ചുവന്നു, ധരമദല ബഢത=ധമ്മമാകുന്ന സേനയും അഭിവൃദ്ധി പ്രാപിച്ചു, മന മലീനാ ന=മനസ്സ് എല്ലാത്തരം ദുവ്വികാരങ്ങളിൽനിന്നും വിമുക്തവുമായി,

ഭരതൻെറ ദേഹത്തിനു നാശമുണ്ടാക്കുന്ന ദൗർബ്ബല്യമുണ്ടായെങ്കിലും അദ്ദേഹത്തിൻെറ തേജസ്സിനും ബലത്തിനും മുഖത്തിൻെറ കാന്തിക്കും കുറവു തീരെ ഉണ്ടായില്ല രാമനിലുള്ള പ്രേമവും വ്രതാനുഷ്ഠാനങ്ങളും നിത്യനൂതനങ്ങളും ബലിഷ്ഠങ്ങളുമായി. ധമ്മമാകുന്ന സൈന്യത്തിന്നും അഭിവൃദ്ധിയുണ്ടായി മനസ്സ് എല്ലാത്തരം ദുവ്വികാരങ്ങളിൽനിന്നും സ്വാതന്ത്ര്യവുമായി.

ജിമി ജല നിഘടത സരദ പ്രകാസേ
ബിലസത ബേതസ ബനജ ബികാസേ
സമദമ സംജമ നിയമ ഉപാസാ
നഖത ഭരത ഹിയ ബിമല അകാസാ

സരദ പ്രകാസേ ജിമിജല നിഘടത=ശരൽകാലം വരുമ്പോൾ വെള്ളത്തിനു കുറവു വരുന്നതുപോലെയും, ബേതസ ബിലസത = ആകാശം ശോഭിക്കുന്നതുപോലെയും, ബനജ ബികാസേ=താമരകൾ വികസിക്കുന്നതുപോലെയും (ഭരതൻെറ ശരീരം മെലിയുന്നു; മുഖത്തിനു കാന്തി വദ്ധിക്കുന്നു, മനം വികസിക്കുന്നു) ഭരതഹിയ ബിമല അകാസാ=ഭരതൻെറ ഹൃദയമാകുന്ന ശുഭ്രാന്തരീക്ഷത്തിൽ, സമ ദമ സംജമ നിയമ ഉപാസാ= ശമം ദമം, സംയമം, നിയമം, ഉപവാസം എന്നിവയാകുന്ന നഖത=നക്ഷത്രങ്ങൾ പ്രകാശിച്ചുകൊണ്ടിരുന്നു.

ശരൽകാലം വരുമ്പോൾ വെള്ളത്തിനു ശോഷണം സംഭവിക്കുന്നതുപോലെയും, ആകാശം ശുഭ്രമാകുന്നതുപോലെയും, കമല

ങ്ങാം വികസിക്കുന്നതുപോലെയും ഭരതന്റെ ശരീരത്തിനു ശോഷണമുണ്ടായെങ്കിലും മുഖത്തിനു കാന്തി വൎദ്ധിക്കുകയും, മനസ്സിനു വികാസം ഉണ്ടാവുകയും ചെയ്തു. ഭരതന്റെ ഹൃദയമാകുന്ന നിൎമ്മലവാനത്തിൽ ശമം, ദമം, സംയമം, നിയമം, ഉപവാസം എന്നിവയാകുന്ന നക്ഷത്രങ്ങാം പ്രകാശിച്ചുകൊണ്ടിരുന്നു.

ധ്രുവ ബിസ്വാസു അവധി രാകാസീ
സ്വാമി സുരതി സുരബീഥി ബികാസീ
രാമപ്രേമ ബിധു അചല അദോഖാ
സഹിത സമാജ സോഹ ജിത ചോഖാ

ബിസ്വാസുധ്രുവ = ഭരതന്റെ വിശ്വാസം ധ്രുവനക്ഷത്രമാണ്, അവധി രാകാസീ = ചതുൎദ്ദശവത്സരാവധി രാത്രിയാണ്, സ്വാമി സുരതി = ശ്രീരാമസ്മരണം, ബികാസീ സുരബീഥി = ദീപ്തമായ ആകാശമാണ്, രാമപ്രേമ അചല അദോഖാ = രാമപ്രേമമാണ് അചലവും നിൎദ്ദോഷവുമായ, ബിധു നിത = ചന്ദ്രൻ; ആ ചന്ദ്രനാകട്ടെ, നിത്യവും, സഹിത സമാജ = പരിവാരങ്ങളാകുന്ന നക്ഷത്രങ്ങളോടുകൂടി, ചോഖാ സോഹ = നല്ലപോലെ ശോഭിക്കുന്നു.

ഭരതന്റെ വിശ്വാസം ധ്രുവനക്ഷത്രവും പതിന്നാലുകൊല്ലത്തെ കാലാവധി രാത്രിയും ശ്രീരാമസ്മരണം ഉജ്വലാകാശവും, രാമപ്രേമം അചഞ്ചലവും നിൎദ്ദോഷവുമായ ചന്ദ്രനമാണ്. ആ ചന്ദ്രനാകട്ടെ, സ്വപരിവാരങ്ങളാകുന്ന നക്ഷത്രങ്ങളോടുകൂടി നല്ലപോലെ ശോഭിക്കുന്നു.

ഭരത രഹനി സമുഝനി കരതൂതീ
ഭഗതി ബിരതി ഗുന ബിമല ബിഭൂതീ

ബരനത സകല സുകബി സകുചാഹീം
സേസ ഗനേസ ഗിരാഗമു നാഹീം

ഭരത രഹനി സമുഝസി കരതൂതീ = ഭരതന്റെ വാസം, ബോധം, ചേഷ്ട, ഭഗതി ബിരതി ഗുന = ഭക്തി, വൈരാഗ്യം, ഗുണം, ബിമല ബിഭൂതീ ബരനത = നിമ്മലൈശ്വര്യം ഇവയെ വണ്ണിക്കുന്നതിൽ, സകല സുകബി = സവ്വ സൽ കവികളും, സകുചാഹീം = അധീരരായി തീരുന്നു. കാരണം, സേസ ഗനേസ ഗിരാ ഗമു നാഹീം = ആദിശേഷനും ഗണപതിയും സരസ്വതിയും കൂടി ഭരതഗുണങ്ങഠം വണ്ണിക്കുവാൻ ശക്തരാകുന്നില്ല.

ഭരതന്റെ വാസം, ജ്ഞാനം, പ്രവൃത്തി, ഭക്തി, വൈരാഗ്യം, ഗുണം, നിമ്മലമായ ഐശ്വര്യം എന്നിവ വണ്ണിക്കുന്നതിൽ സമസ്ത സൽ കവികളും അധീരരായി തീരുന്നു. ആദിശേഷനും ഗണപതിക്കും സരസ്വതിക്കും കഴിയാത്ത ഒരു കാര്യമാണതു് [ആ സ്ഥിതിക്കു മററുള്ള സൽകവികഠം അധീരരാകാതെന്തു ചെയ്യുമെന്നു ഭാവം]

ദോ:- നിത പൂജത പ്രഭു പാവംരീ
പ്രീതി ന ഹൃദയ സമാതി
മാംഗി മാംഗി ആയസു കരത
രാജകാജ ബഹു ഭാംതി

പ്രഭു പാവംരി നിത പൂജത = ഭരതൻ രാമന്റെ ശ്രീ പാദുകകഠം നിത്യവും പൂജിക്കുന്നു; ഹൃദയ പ്രീതി ന സമാതി = ശ്രീരാമഭക്തി ഹൃദയത്തിൽ ഒതുങ്ങി നില്ക്കുന്നില്ല ആയസു മാംഗി മാംഗി = പാദുകകളോടനുജ്ഞ വാങ്ങി, ബഹു ഭാംതി രാജകാജ = പലതരത്തിലുള്ള രാജ്യകാര്യങ്ങഠം ഭരതൻ, കരത = നിവ്വഹിക്കുന്നു.

ശ്രീരാമ പാദുകകരം ഭരതൻ പതിവായി പൂജിക്കുന്നു. രാമനോടുള്ള ഭക്തി ഭരതഹൃദയത്തിൽ ഒതുങ്ങിനില്ക്കുന്നതേയില്ല. അദ്ദേഹം കൂടെക്കൂടെ പാദുകകളിൽനിന്നു അനുജ്ഞ വാങ്ങി പലവിധത്തിലുമുള്ള രാജ്യകാര്യങ്ങരം നിർവ്വഹിച്ചുവരുന്നു.

പുലക ഗാത ഹിയ സിയ രഘുബീരു
ജീഹ നാമ ജപ ലോചന നീരു
ലഷന രാമ സിയ കാനന ബസഹീം
ഭരതു ഭവന ബസി തപ തനു കസഹീം

ഗാത പുലക = ഭരതശരീരം പുളകിതമായി, ഹിയ സിയ രഘുബീരു = മനസ്സിലാകട്ടെ സീതാരാമന്മാർ, ജീഹ നാമ ജപ = ജിഹ്വകൊണ്ടു രാമനാമം ജപിക്കുമ്പോരം, ലോചന നീരു = നേത്രങ്ങളിൽ നീർ നിറയുന്നു, ലഷന രാമസിയ കാനന ബസഹീം ഭരതു ഭവന ബസി = ലക്ഷ്മണനും രാമനും സീതയും വനത്തിൽ വസിക്കുന്നു; എന്നാൽ ഭരതനാകട്ടേ, ഗൃഹത്തിൽ വസിച്ചുകൊണ്ടുതന്നെ, തപ തനു കസഹീ = തപസ്സിനാൽ ശരീരത്തെ പീഡിപ്പിക്കുകയും ചെയ്യുന്നു.

ഭരതന്റെ ശരീരത്തിൽ പുളകവും ഹൃദയത്തിൽ സീതാരാമന്മാരും നാവിൽ രാമനാമവും നേത്രങ്ങളിൽ ബാഷ്പവും പരിശോഭിച്ചു. രാമലക്ഷ്മണന്മാരും സീതയും വനത്തിൽ; ഭരതനാകട്ടെ ഗൃഹത്തിലിരുന്നുതന്നെ തപസ്സിനാൽ ദേഹത്തെ പീഡിപ്പിക്കുകയും ചെയ്യുന്നു

ദോഉ ദിസി സമുഝി കഹത സബ ലോഗൂ
സബ ബിധി ഭരത സരാഹന ജോഗൂ
സുനി ബ്രത നേമ സാധു സകുചാഹീം
ദേഖി ദസാ മുനിരാജ ലജാഹീം

ദോഉ ദിസി സമുഝി = രാമൻേറയും ഭരതൻേറയും സ്ഥിതിയെക്കുറിച്ചാലോചിച്ച്, സബലോഗു കഹത = എല്ലാ ജനങ്ങളും പറഞ്ഞു. സബ ബിധി ഭരത സരാഹന ജോഗു = എല്ലാവിധത്തിലും പ്രശംസാർഹനാണ് ഭരതൻ, ബ്രത നേമ സുനി = അദ്ദേഹത്തിൻെറ വ്രതവും നിയമവും കേട്ട്, സാധു സകചാഹീം = സന്യാസിമാർ അധീരരായിത്തീർന്നു ദസാ ദേഖി മുനിരാജ = ഭരതൻെറ സ്ഥിതികണ്ട് മഹർഷിമാരും ലജ്ജിതരായി.

രാമൻേറയും ഭരതൻേറയും സ്ഥിതിയാലോചിച്ച് ജനങ്ങളെല്ലാം പറഞ്ഞതിതാണ്:— എല്ലാവിധത്തിലും പ്രശംസയെ അർഹിക്കുന്നതു് ഭരതൻ തന്നെയാണ്. ഭരതൻെറ വ്രതനിയമങ്ങാം കേട്ട് സന്യാസിമാക്ക് ധൈര്യക്ഷയവും ഭരതൻെറ സ്ഥിതികണ്ട് മഹർഷിമാക്ക് ലജ്ജയും ഉണ്ടായി.

പരമ പുനീത ഭരത ആചരനൂ
മധുര മംജു മുദമംഗല കരനൂ
ഹരന കഠിന കലി കലുഷ കലേസൂ
മഹാ മോഹ ദിസി ദലന ദിനേസൂ

ഭരത ആചരനൂ പരമ പുനീത = ഭരതൻെറ അനുഷ്ഠാനങ്ങാം അത്യന്തം പവിത്രങ്ങളും, മധുര മഞ്ജു = മധുരങ്ങളും മനോഹരങ്ങളും, മുദ മംഗല കരനൂ = സന്തോഷ മംഗളദായകങ്ങളാണ്; അവ, കഠിന കലികലുഷ കലേസൂ ഹരന = ദാരുണങ്ങളായ കലികാലുഷ്യങ്ങളേയും ക്ലേശങ്ങളേയും ഹരിക്കുന്നവയും, മഹാമോഹ നിസി ദലന = മഹാമോഹമാകുന്ന രാത്രിയെ പിളക്കുന്ന, ദിനേസ = സൂര്യനുമാണ്.

ഭരതൻെറ അനുഷ്ഠാനങ്ങാം ഏററവും പാവനങ്ങളാണ്; മധുരോദാരങ്ങളും മനോഹരങ്ങളും സന്തോഷ മംഗള പ്രദങ്ങളും കഠിനങ്ങളായ കലിമാലിന്യങ്ങളേയും ക്ലേശങ്ങളേയും അകററുന്നവയും ആണ്. മഹാമോഹമാകുന്ന രാത്രിയെ തകക്കുന്ന സൂര്യനമാകുന്നു ഭരതൻെറ തപസ്യ.

പാപ പുഞ്ജ കുഞ്ജര മൃഗ രാജ്ജു
സമന സകല സന്താപ സമാജ്ജു
ജന രഞ്ജന ഭഞ്ജന ഭവഭാര്രു
രാമസനേഹ സുധാകര സാര്രു

പാപ പുഞ്ജ കുഞ്ജര മൃഗ രാജ്ജു = പാപസമൂഹമാകുന്ന ഗജത്തിന്നു അതു സിംഹമാണ്, സകല സന്താപ സമാജ്ജു സമന= എല്ലാത്തരം ദുഃഖങ്ങളേയും ശമിപ്പിക്കുന്നതാണ്, ജന രഞ്ജക = ഭക്തന്മാക്കു ആനന്ദ സന്ദായകമാണ്, ഭവഭാര്രു ഭഞ്ജന = സംസാര ഭാരത്തെ ഭഞ്ജിക്കുന്നതാണ്, രാമസനേഹ സുധാകര സാര്രു = രാമസ്നേഹമാകുന്ന സുധാകരൻെറ സാരവുമാണ്.

ഭരതൻെറ അനുഷ്ഠാനങ്ങൾ പാപസമൂഹം നശിപ്പിക്കുന്നു; എല്ലാത്തരം ദുഃഖങ്ങളേയും ശമിപ്പിക്കുന്നു; ഭക്തന്മാക്കു ആനന്ദ സന്ദായകങ്ങളാണ്; സംസാര ഭാരത്തെ ഭഞ്ജിക്കുന്നവയാണ്; രാമസ്നേഹമാകുന്ന ചന്ദ്രൻെറ സാരവുമാണ്.

ഛം:-സിയ രാമ പ്രേമ പിയൂഷ പൂരന
ഹോത ജനമ ന ഭരത കോ
മുനി മന അഗമ ജമ നിയമ
സമദമ ബിഷയ ബ്രത ആചരത കോ
ദുഖ ദാഹ ദാരിദ ദംഭ ദൂഷന
സുജസ മിസ അപഹരത കോ
കലികാല തുലസീസേ സഠൻഹി
ഹഠി രാമസനമുഖ കരത കോ

സീയരാമ പ്രേമപിയൂഷ പൂരന = സീതാരാമ പ്രേമമാകുന്ന സുധയാൽ പരിപൂണ്ണമായ, ഭരത കോ ജനമ ന ഹോത = ഭരതൻെറ ജന്മം ഉണ്ടായില്ലെങ്കിൽ, മുനി മന അഗമ = മുനിമാ

രുടെ മനസ്സിനുപോലും അപ്രാപ്യമായ, ജമ നിയമ സമ ദമ ബിഷയ ബ്രത = യമം, നിയമം, ശമം, ദമം, കഠിന വ്രതം എന്നിവ, കോ ആചരത = ആരാണാചരിക്കുക? ദുഖദാഹ ദാരിദ ദംഭ ദൂഷന=ദുഃഖ ദാഹങ്ങൾ, ദാരിദ്ര്യം, ഡംഭം, ദൂഷണം, മിസ സുജസ = വ്യാജകീർത്തി എന്നിവ, കോ അപഹരത കലികാല = ആരാണു് ശമിപ്പിക്കുക? കലിയുഗത്തിൽ, തുല സീദസ സഠൻഹി ഹഠി = തുളസീദാസനു തുല്യം ശഠന്മാരെ ബലപൂർവ്വകം, രാമ സന്മുഖ കരത കോ = രാമനു അഭിമുഖ മാക്കി ചെയ്യുന്നതു ആർ?

സീതാരാമ പ്രേമമാകുന്ന അമൃതുകൊണ്ടു സമ്പൂർണ്ണമായ ഭരതൻെറ ജന്മം ഉണ്ടായില്ലെങ്കിൽ മുനിമാരുടെ മനസ്സിനുപോലും അപ്രാപ്യമായ യമം, നിയമം, ശമം, ദമം, കഠിന വ്രതം എന്നിവ ആരാണാചരിക്കുക? ദുഃഖ ദാഹങ്ങൾ, ദാരിദ്ര്യം, ഡംഭം, ദൂഷണം, വ്യാജമായ കീർത്തി എന്നിവ ആരാണു് ശമിപ്പിക്കുക? തുളസീദാസനേപ്പോലെ ശഠന്മാരെ ബലപൂർവ്വകം ശ്രീരാമാഭിമുഖ മാക്കി ചെയ്യുന്നതു ആരാണു്?

സോ:- ഭരത ചരിത കരി നേമു
തുലസീ ജോ സാദര സുനഹിം
സീയരാമപദ പേമ അവസി
ഹോഇ ഭവരസ ബിരതി

ജോ സാദര നേമു കരി = ഏതൊരുത്തർ ആദരപൂർവ്വം നിയമത്തോടെ, ഭരത ചരിത സുനഹിം = ഭരതചരിത്രം കോക്കു ന്നുവോ അവർക്കു, സീയരാമപദ പേമ = സീതാരാമ തൃപ്പാദ ങ്ങളിൽ പ്രേമം, അവസി ഹോഇ = തീർച്ചയായും ഉണ്ടാവുകയും അവർ, ഭവരസ ബിരതി = പ്രാപഞ്ചിക വിഷയങ്ങളിൽനിന്നു വിരക്തരായി ഭവിക്കുകയും ചെയ്യും.

ഏതൊരുത്തർ ആദരപൂർവ്വം നിയമപുരസ്സരം ഭരതൻെറ ചരിത്രം കേൾക്കുന്നുവോ അവക്ക് സീതാരാമ തൃപ്പാദങ്ങളിൽ പ്രേമം തീച്ച്യയായും അങ്കുരിക്കും. മാത്രമല്ല, അവർ പ്രാപഞ്ചിക വിഷയങ്ങളിൽനിന്നു വിരക്തരായി ഭവിക്കുകയും ചെയ്യും.

ഇതി = ഇങ്ങനെ, സകല കലി കലുഷ ബിധ്വംസനേ = കലിമാലിന്യം കളയുന്ന, ശ്രീരാമചരിതമാനസേ = ശ്രീരാമ ചരിതമാനസത്തിൽ, ദ്വിതീയ സോപാനഃ സമാപ്തഃ = രണ്ടാം സോപാനം സമാപ്തമായി.

രാമചരിത മാനസ അയോദ്ധ്യാകാണ്ഡം സമാപ്തം.

---

ശ്രീ ഗണേശായ നമഃ

ശ്രീ ജാനകീവല്ലഭോ വിജയതെ.

# രാമചരിത മാനസ.

## തൃതീയ സോപാന.

## ആരണ്യകാണ്ഡ.

ശ്ലോകൌ.

മൂലം ധമ്മതരോവ്വിവേകജലധേഃ
പൂണ്ണേന്ദുമാനന്ദദം
വൈരാഗ്യാംബുജ ഭാസ്കരം ഹ്യഘഘന
ധ്വാന്താപഹം താപഹം
മോഹാംഭോധര പൂഗപാടനവിധൗ-
ശ്വാസം ഭവം ശങ്കരം
വന്ദേ ബ്രഹ്മകുലം കലങ്കശമനം
ശ്രീരാമഭൂപപ്രിയം.

ധമ്മതരോഃമൂലം = ധമ്മതരുവിന്നു മൂലവും, വിവേക ജലധേഃ ആനന്ദദംപൂണ്ണേന്ദും = വിവേകജലധിക്ക ആനന്ദദനായ പൂണ്ണചന്ദ്രനും, വൈരാഗ്യാംബുജ ഭാസ്കരം = വൈരാഗ്യാംബുജത്തിന്നു ഭാസ്കരനും, അഘഘനധ്വാന്താപഹം താപഹം = അഘമാകുന്ന ഘനധ്വാന്തത്തെ നശിപ്പിക്കുന്നവനും താപത്തെ

ശമിപ്പിക്കുന്നവനും, മോഹാംഭോധര പൂഗപാടന വിധൗ = മോഹമാകുന്ന അംഭോധരപടലങ്ങളെ ശിഥിലമാക്കുന്ന വിഷയത്തിൽ, ശ്വാസം ഭവം=ശ്വസനനും മംഗളസ്വരൂപനും, ബ്രഹ്മകലം കലങ്കശമനം = ബ്രഹ്മമാകുന്ന കുലത്തോടുകൂടിയവനും കളങ്കത്തെ ശമിപ്പിക്കുന്നവനും, ശ്രീരാമഭൂപപ്രിയം ശങ്കരംവന്ദേ= ശ്രീരാമഭൂപനു് പ്രിയനും ആയ ശങ്കരനെ ഞാൻ വന്ദിക്കുന്നു.

ധർമ്മമാകുന്ന വൃക്ഷത്തിനു് ആസ്പദവും വിവേകമാകുന്ന സമുദ്രത്തിനു ആനന്ദം നൽകുന്ന പൂർണ്ണചന്ദ്രനും വൈരാഗ്യമാകുന്ന താമരയ്ക്കു് സൂര്യനും മഹാപാപ ജാലങ്ങളാകുന്ന ഘോരാന്ധകാരത്തെയും താപത്തെയും നശിപ്പിക്കുന്നവനും മോഹമാകുന്ന മേഘപടലങ്ങളെ തുരത്തുന്ന പ്രചണ്ഡശ്വസനനും മംഗളാകാരനും ബ്രഹ്മകുലജാതനും കളങ്കത്തെ ശമിപ്പിക്കുന്നവനും ശ്രീരാമഭൂപനു പ്രിയനുമായ ശ്രീ ശങ്കരനെ ഞാൻ വന്ദിക്കുന്നു. (കവി ശൈവനായതുകൊണ്ടാണു് ഇത്തരം മംഗളാചരണത്തിനു കാരണമെന്നു് ചിലർ ശഠിക്കുന്നുണ്ടു്. ഇതെത്രയോ സാഹസമാണു്. തുളസീദാസനു ശൈവ വൈഷ്ണവഭേദമേ ഇല്ല. രാമൻ വൈഷ്ണവനല്ലേ? ആ രാമനെയാണല്ലോ അദ്ദേഹം സർവ്വസ്വമായി പരിഗണിക്കുന്നതു്. ആ സ്ഥിതിക്കു് ശൈവത്തിൻെറ പേരിൽ തുളസീദാസനെ ചിത്രീകരിക്കുന്നതു് തികച്ചും അനീതിയാണു്. അദ്ദേഹം ഒരേ സമയത്തുതന്നെ വൈഷ്ണവനും ശൈവനുമാണു്.)

സാന്ദ്രാനന്ദ പയോദ സൗഭഗതനും
പീതാംബരം സുന്ദരം
പാണൗബാണ ശരാസനം കടിലസ-
ത്തൂണീരഭാരം വരം
രാജീവായതലോചനം ധൃതജടാ
ജൂടേന സംശോഭിതം
സീതാലക്ഷ്മണസംയുതം പഥിഗതം
രാമാഭിരാമം ഭജേ.

 



സാന്ദ്രാനന്ദപയോദ സൗഭഗതനും=സാന്ദ്രമായ ആനന്ദ മേഘംപോലെ സുഭഗമായ ശരീരത്തോടുകൂടിയവനും, പീതാം ബരം സുന്ദരം=പീതാംബരനും സുന്ദരനും, പാണൌ ബാണ ശരാസനം=പാണിയിൽ ബാണശരാസനങ്ങളോടു കൂടിയ വനും, കടിലസത്തൂണീരഭാരം = കടിതടത്തിൽ ശോഭിക്കുന്ന തൂണീര ഭാരത്തോടു കൂടിയവനും, വരം രാജീവായതലോചനം= ശ്രേഷ്ഠനും, രാജീവംപോലെ ആയതമായ നേത്രങ്ങളോടു കൂടിയ വനും, ധൃതജടാ ജൂടേനസംശോഭിതം=ധരിക്കപ്പെട്ട ജടാ ജൂടത്താൽ ഏററവും ശോഭിക്കപ്പെട്ടവനും, സീതാലക്ഷ്മണ സംയുതം പഥിഗതം രാമാഭിരാമം ഭജേ=സീതാലക്ഷ്മണ സമേ തനും മാർഗ്ഗഗതനും രാമമാക്ക് അഭിരാമനുമായ (ദേവനെ) ഞാൻ ഭജിക്കുന്നു.

തഴച്ചാർത്ത ആനന്ദമേഘം കണക്കു സുഭഗമായ ശരീര ത്തോടു കൂടിയവനും, പീതാംബരനും ബാണശരാസന പാണിയും കടിതടത്തിൽ ശോഭിക്കുന്ന തൂണീരഭാരത്തോടു കൂടിയവനും ശ്രേഷ്ഠനും രാജീവായതലോചനനും ധൃതജടാജൂടത്താൽ സംശോ ഭിതനും സീതാലക്ഷ്മണ സമേതനും പഥിഗതനുമായ ശ്രീരാമ ദേവനെ ഞാൻ ഭജിക്കുന്നു (നല്ലൊരു തൂലികാചിത്രമാണി വിടെ വരച്ചു കാണിച്ചിരിക്കുന്നതു )

സോ:- ഉമാ രാമഗുന ഗൂഢപണ്ഡിത
മുനിപാവഹിം ബിരതി
പാവഹിം മോഹ ബിമൂഢ ജേ
ഹരി ബിമുഖ ധരമരതി.

ഉമാ രാമഗുന ഗൂഢ=ഉമേ രാമൻെറ ഗുണങ്ങൾ ഗൂഢങ്ങൾ, പണ്ഡിത മുനി ബിരതി പാവഹിം=പണ്ഡിതന്മാരും മുനിമാരും വിരക്തരാകുന്നു, ഹരി ബിമുഖ ബിമൂഢ ധരമരതി ന ജേ മോഹപാവഹിം=വിഷ്ണുവിമുഖന്മാരും ധർമ്മതല്പരരല്ലാത്തവരു മായി യാതൊരുവരുണ്ടോ അവർ മോഹപ്രാപ്തരായി ഭവിക്കുന്നു.

ഗിരിജേ, ശ്രീരാമൻെറ ഗുണങ്ങഠം നിഗൂഢങ്ങളാണ്. ജ്ഞാനികളും മുനിമാരും ആ നിഗൂഢ ഗുണങ്ങഠം അറിയുന്നതു കൊണ്ട് അവക്ക് പ്രപഞ്ചവിരക്തിയുണ്ടാകുന്നു. എന്നാൽ മഹാ മൂഢന്മാരും ഈശ്വര വിമുഖരും ധമ്മാസക്തിയില്ലാത്തവരു മായ ജനങ്ങഠംക്ക രാമഗുണങ്ങഠം കേഠംക്കുമ്പോഠം ഭ്രമം ഉണ്ടാ കുന്നു. അതു അവരെത്തന്നെ നശിപ്പിക്കുകയും ചെയ്യുന്നു ശാന്തരും ജ്ഞാനികളും ഭഗവദ്ഭക്തരും ധമ്മാസക്തരുമായിട്ടുള്ള വക്ക് ഒരിക്കലും ഭ്രമം ഉണ്ടാകുന്നില്ല.

ചൗ:- പുരനര ഭരത പ്രീതി മൈം ഗാഈ
മതി അനുരൂപ അനൂപ സുഹാഈ
അബ പ്രഭുചരിത സുനഹു അതിപാവന
കരത ജേ ബന സുരനര മുനിഭാവന

പുരനര ഭരത=നാഗരികന്മാരുടേയും ഭരതൻേറയും, അനൂപ സുഹാഈ പ്രീതി=അനുപമവും സുന്ദരവുമായ ഭക്തിയും, മൈം മതി അനുരൂപ ഗാഈ=ഞാൻ എൻെറ ബുദ്ധിക്കനുരൂപ മായി ഗാനം ചെയ്തു. അതിപാവന പ്രഭുചരിത അബസുനഹു= പരമപവിത്രമായ രാമചരിതം ഇപ്പോഠം കേഠംക്കു, ജേ ബന കരത സുരനര മുനിഭാവന=വനത്തിൽവെച്ച് നടന്ന ആ ചരിതങ്ങഠം സുരന്മാക്കും മുനിമാക്കും ഹൃദ്യങ്ങളുമാണ്.

അയോദ്ധ്യാ നഗരവാസികളുടേയും ഭരതൻേറയും നിരുപ മവും സുന്ദരവുമായ ഭക്തി ഞാൻ എൻെറ ബുദ്ധിയ്ക്കനുസരിച്ച വണ്ണിച്ചു. ഇനി രാമലീലകഠം വണ്ണിക്കാം. അവ വനത്തിൽ വെച്ചുണ്ടായവയും ദേവന്മാക്കും മനുഷ്യക്കും മുനിമാക്കും ഹൃദ്യങ്ങ ളുമാണ്.

ഏക ബാര ചുനി കുസുമ സുഹാഏ
നിജകരഭൂഷന രാമ ബനാഏ

സീതഹി പഹിരായേ പ്രഭു സാദര
ബൈഠേ ഫടികസിലാ പര സുംദര

ഏക ബാര സുഹാഏ കുസുമ ചുനി = ഒരിക്കൽ മനോഹര കുസുമങ്ങടം ഇറുത്തു്, രാമ നിജകര ഭൂഷന ബനാഏ = ശ്രീരാമൻ സ്വഹസ്തങ്ങളെക്കൊണ്ടു മാല കോർത്തു്, പ്രഭു സാദര സീതഹി പഹിരായേ = പ്രഭു സീതയെ അണിയിച്ചു, സുംദര ഫടിക സിലാപര ബൈഠേ = സുന്ദരമായ സ്ഫടിക ശിലയിൽ ഇരുന്നു.

ഒരിക്കൽ ശ്രീരാമൻ സ്വഹസ്തങ്ങളാൽ പൂക്കറെ പറിച്ചെടുത്തു ഒരു മാല ഉണ്ടാക്കി ആ മാല്യത്തെ സീതാദേവിക്കു ചാർത്തി. അനന്തരം അദ്ദേഹം സമീപത്തുള്ള സ്ഫടിക ശിലയിൽ ഉപവേശിച്ചു

സുരപതി സുത ധരി ബായസ ബേഖാ
സഠ ചാഹത രഘുപതി ബല ദേഖാ
ജിമി പിപീലികാ സാഗര ഥാഹാ
മഹാമന്ദമതി പാവന ചാഹാ

സുരപതി സുത സഠ ബായസ ബേഖാ ധരി = സുരപതി സുതനായ ശഠൻ വായസ വേഷം ധരിച്ചു്, പിപീലികാ സാഗര ഥാഹാ ജിമി = എറുമ്പു സാഗരത്തിൻെറ ആഴം കാണാനെന്നപോലെ, രഘുപതി ബല ദേഖ ചാഹത = ശ്രീരാമൻെറ ശക്തി കാണാൻ ആഗ്രഹിക്കുകയുണ്ടായി മഹാമന്ദമതി പാവന ചാഹാ = ബുദ്ധിശൂന്യൻ പാവന (ബലസാഗരത്തിൻെറ ആഴം കാണാൻ) ചാഹാ = കൊതിച്ചു

ആ അവസരത്തിൽ ദേവേന്ദ്രൻെറ പുത്രൻ ജയന്തൻ കാകവേഷം ധരിച്ചു് ക്ഷുദ്രജീവിയായ എറുമ്പു കടലിൻെറ ആഴം കാണാൻ ആഗ്രഹിക്കുന്നതുപോലെ ശ്രീരാമൻെറ പവിത്ര ബല

മാകുന്ന സാഗരത്തിൻെറ ആഴം കാണാൻ കൊതിക്കുകയുണ്ടായി (മഹാമന്ദമതി എന്നു ജയന്തനെ വിശേഷിപ്പിച്ചതിൽനിന്നുതന്നെ അവൻെറ കഥയില്ലായ്മയാണ് ഈ നിഷ്ഫല സംരംഭത്തിൻെറ അടിയിലെന്നു വ്യക്തമാകുന്നുണ്ട്. സീതയെ സ്പർശിക്കുക എന്ന നിഷിദ്ധ ഉദ്ദേശ്യമായിട്ടാണ് ആ മൂഢൻ കാകവേഷം ധരിച്ചത്. പക്ഷികളിൽ ചണ്ഡാലനാണല്ലോ കാകൻ. ആ ചപലൻ വന്ന സമയത്തു സീതയുടെ മടിയിൽ തലവെച്ചു ശയിക്കുകയായിരുന്നു രാമൻ).

സീതാ ചരന ചോംചഹതി ഭാഗാ
മൂഢ മന്ദമതി കാരന കാഗാ
ചലാ രുധിരു രഘു നായക ജാനാ
സീക ധനുഷ സായക സംധാനാ

മൂഢ കാഗാ മന്ദമതി കാരന = മൂഢനായ കാക്ക മന്ദമതിയായ കാരണം, സീതാചരന ചോംചഹതി ഭാഗാ = സീതയുടെ പാദത്തിൽ കൊത്തി മുറിവേല്പിച്ചു, രുധിര ചലാ=ചോരയൊഴുകി, രഘു നായക ജാനാ ധനുഷ സീക സായക സംധാനാ = ശ്രീരാമൻ ഇതറിഞ്ഞു ധനുസ്സിൽ കുശയാകുന്ന ശരം തൊടുത്തു.

മൂഢനായ ആ കാകൻ മന്ദബുദ്ധിയായതിനാൽ സീതയുടെ തൃപ്പാദത്തിൽ കൊത്തി മുറിവേല്പിച്ചു. മുറിവായിലൂടെ രക്തം പ്രവഹിച്ചു. കാകൻെറ ഈ സാഹസം ഗ്രഹിച്ചു ഉടനെ രാമൻ, അദ്ദേഹത്തിൻെറ വില്ലിൽ കുശയാകുന്ന ശരം തൊടുത്തു.

ദോ:– അതി കൃപാല രഘു നായക
സദാ ദീനപര നേഹ
താസന ആഇ കീൻഹ ഛലു
മൂരഖ അവഗുന ഗേഹ

  

അതി കൃപാല രഘു നായക സദാ ദീനപര നേഹ = അതി കൃപാലുവായ രാമൻ സദാ ദീനരിൽ സ്നേഹമുള്ളവനാണ്, അവ ഗുന ഗേഹ മൂരഖ താസന്ത ആഇ ഛല്യ കീൻഹ = ദുർഗ്ഗുണ നിലയമായ മൂർഖൻ അദ്ദേഹത്തിൻെറ സമക്ഷമാണ് മായം കാണിച്ചത്.

ഏററവും കാരുണ്യശാലിയായ രാമൻ എല്ലാ കാലത്തും ദീനരിൽ സ്നേഹം പ്രദർശിപ്പിക്കുന്ന മഹാത്മാവാണ് അങ്ങനെയുള്ള അദ്ദേഹത്തിൻെറ മുമ്പിലാണ് ദുർഗ്ഗുണ നിലയമായ ആ മൂർഖൻ വ്യാജപ്പയററിനൊരുങ്ങിയത്. ദുർജ്ജനങ്ങളാം സന്തോഷിക്കുന്നതു സജ്ജന നിന്ദയിലാണല്ലൊ.

ചൗ:- പ്രേരിത മന്ത്ര ബ്രഹ്മ സര ധാവാ
ചലാ ഭാജി ബായസ ഭയ പാവാ
ധരി നിജ രൂപ ഗയേഉ പിതു പാഹീം
രാമ ബിമുഖ രാഖാ തേഹി നാഹീം

മന്ത്ര പ്രേരിത ബ്രഹ്മ സര ധാവാ = മന്ത്ര പ്രേരിതമായ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു, ബായസ ഭയ പാവാ ഭാജി ചലാ = വായസം ഭയന്നു പറന്നുപോയി, നിജ രൂപ ധരി പിതു പാഹീം ഗയേഉ = സ്വന്തം രൂപം ധരിച്ചു പിതാവിനെ സമീപിച്ചു, രാമ ബിമുഖ തേഹി രാഖാ നാഹീം = രാമ വിമുഖതയാൽ അവനെ രക്ഷിച്ചില്ല

ശ്രീരാമൻ മന്ത്ര പ്രേരിതമായ ബ്രഹ്മാസ്ത്രം വായസത്തെ ലക്ഷ്യമാക്കി പ്രയോഗിച്ചു. ഭീതനായ വായസം പറന്നുപോയി. സ്വന്ത രൂപം കൈക്കൊണ്ടു ജയന്തൻ പിതാവിനെ ശരണം പ്രാപിച്ചു. രാമ വൈമുഖ്യമോർത്തു ഇന്ദ്രനും സ്വപുത്രനു അഭയം നൽകുകയുണ്ടായില്ല (ദേവന്മാർ അവരുടെ എല്ലാ ആശകളും പ്രതീക്ഷകളും കേന്ദ്രീകരിച്ചിട്ടുള്ളതു രാമനിലാണ്. അദ്ദേഹത്തിൻെറ വൈമുഖ്യം അവൎക്കു ആപൽകരമായിരിക്കും. ഈ

  

വസ്തുത ഗ്രഹിച്ചാണ് ഇന്ദ്രൻ, സ്വപുത്രനായ ജയന്തനു അഭയം നല്കാതിരുന്നത്.)

ഭാ നിരാസ ഉപജീ മനത്രാസാ
ജഥാ ചക്രഭയ രിഷി ദുർബാസാ
ബ്രഹ്മധാമ സിവപുര സബ ലോകാ
ഫിരാ സ്രമിത ബ്യാകുല ഭയ സോകാ

നിരാസ ഭാ മനത്രാസാ ഉപജീ=നിരാശതയുണ്ടായി, മനോഭീതി വളൻ്, ദുർബാസാ രിഷി ചക്രഭയ ജഥാ=ദുർവ്വാസാവ് സുദർശനചക്രത്തെ ഭയന്നു എപ്രകാരമോ (അപ്രകാരം), ബ്രഹ്മധാമ സിവപുര സബ ലോകാ = ബ്രഹ്മലോകത്തിലും കൈലാസത്തിലും സർവ്വലോകങ്ങളിലും, ഭയ സോകാ ബ്യാകുല സ്രമിത ഫിരാ=ഭയത്താലും ശോകത്താലും ക്ഷീണിച്ച അലഞ്ഞു തിരിഞ്ഞു.

ജയന്തനു നിരാശതയും മനോഭീതിയും ഉണ്ടായി പണ്ടു സുദർശന ചക്രത്തെ ഭയന്നു ദുർവ്വാസാവുമഹർഷി എപ്രകാരമോ അപ്രകാരം ജയന്തനും ബ്രഹ്മലോകത്തിലും കൈലാസത്തിലും മററുള്ള സർവ്വ ലോകങ്ങളിലും ഭയം, ശോകം എന്നിവയാൽ വ്യാകുലനും പ്രക്ഷീണനുമായി അലഞ്ഞു തിരിഞ്ഞു. (അംബരീഷ ചക്രവർത്തിയ്ക്കെതിരായി പ്രവർത്തിച്ച ദുർവ്വാസാവിൻെറ ദുസ്ഥിതിതന്നെയാണ് രാമന്നെതിരായി പ്രവർത്തിച്ച ജയന്തനും വന്നു ചേർന്നത്.)

കാഹൂ ബൈഠന കഹാ ന ഓഹീ
രാഖീ കോ സകഇ രാമ കര ദ്രോഹീ
മാതു മൃത്യു പിതു സമന സമാനാ
സുധാ ഹോഇ ബിഷ സുനു ഹരിജാനാ

കാഹൂ ഓഹീ ബൈഠന ന കഹാ = ഒരാളും അവനോട്' ഇരിക്ക എന്നു പറഞ്ഞില്ല; രാമ കര ദ്രോഹീ രാഖീ കോസ കഇ = ശ്രീരാമൻെറ ദ്രോഹിക്ക രക്ഷ നൽകാൻ ആൎക്ക കഴിയും, ഹരീ ജാനാ സുന മാതു മൃത്യു പിതു സമന സമാനാ സുധാ ബിഷഹോഈ=ഹരിവാഹനമേ, കേൾക്ക, ജയന്തന്നു മാതാവു മൃത്യുവും, പിതാവു ശമനനും, സുധ വിഷതുല്യവുമായി.

ശരണാഗതിക്കായി ഓടിപ്പായുന്ന ആ ജയന്തനോട്' ഇരിക്ക എന്നുപോലും പറയാൻ ഒരാളും ഉണ്ടായില്ല. ഈശ്വര ദ്രോഹികളെയുണ്ടോ ആൎക്കെങ്കിലും രക്ഷിക്കാൻ കഴിയുന്നു? (ഭുസുണ്ഡി പറയുകയാണ്) ഹേ, ഗരുഡ, അവന്നു അമ്മ മരണത്തിന്നു തുല്യവും അച്ഛൻ യമന്നു തുല്യവും അമൃതു വിഷത്തിന്നു സമാനവുമായി. (വിഷമപ്യമൃതായ കല്പതേ അമൃതം വാ വിഷമീശ്വരേച്ഛയ എന്നില്ലേ? ഈശ്വരേച്ഛയുണ്ടെങ്കിൽ വിഷം അമൃതമായും അമൃതം വിഷമായും തീരുന്നു. വിഷത്തിൻെറ മാരകത്വവും അമൃതിൻെറ അമരത്വവും ഈശ്വരാധീനമാണെന്നൎത്ഥം)

മിത്ര കരഇ സതരിപു കൈ കരനീ
താകഹം ബിബുധ നദീ ബൈതരനീ
സബ ജഗ തേഹി അനലഹുതേം താതാ
ജോ രഘുബീര ബിമുഖ സുനു ഭ്രാതാ

മിത്ര സതരിപു കൈ കരനീ കരഇ = മിത്രം നൂറ ശത്രുവിൻെറ പ്രവൃത്തി ചെയ്യുന്നു; താകഹം ബിബുധ നദീ ബൈതരനീ= അവന്നു ഗംഗ വൈതരണിയാണ്. താതാ സുനു = വത്സ, കേൾക്ക, ജോ രഘുബീര ബിമുഖ തേഹി ഭ്രാതാ സബ ജഗ അനലഹുതേം = ഏതൊരുവൻ രാമ വിമുഖനോ അവന്നു, അല്ലയോ ഭ്രാതാവേ സർവ്വ ലോകവും അഗ്നിയെക്കാറം ഊഷ്മളമാണ്,

ശ്രീരാമ വിമുഖൻെറ സുഹൃത്തു് അവനോടു നൂറു കണക്കിൽ ശത്രുക്കളെപ്പോലെയായിരിക്കും. അവനു് ആ ഭഗവദ് ദ്രോഹിക്കു് — ഗംഗാനദിപോലും വൈതരണിയാണു്. ഏതൊരുവൻ രാമ വിമുഖനോ അവനു സർവ്വ ലോകവും തീച്ചൂളകളായിരിക്കും

ജിമി ജിമി ഭാജത സക്ര സുത
ബ്യാകുല അതി ദുഖദീന
തിമി തിമി ധാവത രാമസര
പാഛേ പരമ പ്രബീന

അതി ദുഖദീന ബ്യാകുല സക്രസുത = അത്യധികം വ്യഥിതനും വ്യാകുലനുമായ ശക്രാത്മജൻ, ജിമി ജിമി ഭാജത തിമി തിമി രാമ പരമ പ്രബീന സരപാഛേ ധാവത = എവിടെയെവിടെ ഓടിയെത്തുന്നു അവിടെയവിടെ രാമൻെറ അതി പ്രഗത്ഭ ശരവും പിന്തുടൎന്നു പാഞ്ഞുകൊണ്ടിരുന്നു.

അത്യധികം ദുഃഖിതനും വ്യാകുലനുമായ ജയന്തൻ എവിടെയെല്ലാം അഭയാർത്ഥിയായി അലഞ്ഞു നടന്നുവോ അവിടെയെല്ലാം ശ്രീരാമൻെറ പ്രഗത്ഭ ശരവും ജയന്തനെ പിന്തുടൎന്നുകൊണ്ടിരുന്നു. ആ ശരം തടുക്കാൻ ലോകത്തിലെ ഒരു ശക്തിക്കും സാദ്ധ്യമല്ല. ഈ സ്ഥിതിയിൽ ജയന്തനു ഓടുകമാത്രമല്ലേ കരണീയമായിട്ടുള്ളു ?

ചൗ:- നാരദ ദേഖാ ബികല ജയംതാ
ലാഗിദയാ കോമള ചിത സംതാ
പഠവാ തുരത രാമപഹിം താഹീ
കഹേസി പുകാരി പ്രനത ഹിതപാഹീ

നാരദ ജയംതാ ബികല ദേഖാ ദയാലാഗി = നാരദൻ ജയന്തനെ വ്യാകുലനായി കണ്ടു ദയ പ്രകടിപ്പിച്ചു, സംതാ

ചിത കോമള = സത്തുക്കളുടെ ചിത്തം കോമളമാണ്, താഹീ തുരത രാമപഹിം പഠവാ = അവനെ വേഗം രാമസമീപത്തേക്കയച്ചു, പുകാരി പ്രനതഹിത പാഹീ കഹേസി=വിളിച്ച പ്രണതഹിത, രക്ഷിച്ചാലും എന്നു അപേക്ഷിച്ചു.

നിരാശ്രയനായി ഓടിത്തളൎന്ന ജയന്തൻ അത്യധികം വ്യാകുലനായിരിക്കുന്നു എന്നു കണ്ട നാരദൻ അവനിൽ ദയ പ്രകാശിപ്പിച്ചു. സജ്ജനങ്ങളുടെ ഹൃദയം കോമളമല്ലെ? അദ്ദേഹം ജയന്തനെ ശ്രീരാമ സന്നിധിയിലേക്കു വേഗം പറഞ്ഞയച്ചു. ജയന്തൻ രാമനെ സമീപിച്ച് 'ഹേ പ്രണതഹിത, എന്നെ രക്ഷിക്കണമേ, എന്നെ രക്ഷിക്കണമെ' എന്നിങ്ങനെ അപേക്ഷിച്ചു.

ആതുര സഭയ ഗഹേസി പദ ജാഇ
ത്രാഹി ത്രാഹി ദയാലു രഘുരാഇ
അതുലിത ബല അതുലിത പ്രഭുതാഈ
മൈം മതി മംദ ജാനി നഹിം പാഈ

ആതുര സഭയ ജാഈ പദഗഹേസി = ആതുരനും ഭീതനുമായ (അവൻ) ചെന്നു് തൃപ്പാദങ്ങൾ പിടിച്ചു; ദയാലു രഘുരാഈ ത്രാഹി ത്രാഹി = ദയാലോ രഘുനാഥ എന്നെ രക്ഷിച്ചാലും എന്നെ രക്ഷിച്ചാലും, ബല അതുലിത പ്രഭുതാഈ അതുലിത =; ശക്തിയും അതുലിതം പ്രഭുത്വവും അതുലിതം, മതി മംദ മൈം ജാനി നഹിം പാഈ = ബുദ്ധിശൂന്യനായ ഞാനതു ഗ്രഹിച്ചില്ല.

ദുഃഖിതനും ഭീതനുമായ ജയന്തൻ ശ്രീരാമപാദങ്ങൾ പിടിച്ചു 'ഹേ ദയാലോ രാമ, എന്നെ രക്ഷിക്കുക അങ്ങയുടെ ശക്തിയും അങ്ങയുടെ പ്രഭുത്വവും അതുല്യങ്ങളാണ് എന്ന പരമാത്ഥം ബുദ്ധിഹീനനായ എനിക്കു ഗ്രഹിക്കാൻ കഴിവില്ലാതെപോയി. (ഇപ്പോൾമാത്രമാണ, ജയന്തനു തത്വബോധം ഉണ്ടായതു്.

രാമനും ഇതേ ഉദ്ദേശിച്ചിട്ടുള്ള അവനെ വധിക്കണമെന്നു് അദ്ദേഹം ഉദ്ദേശിച്ചിട്ടില്ല.

നിജ കൃത കരമ ജനിത ഫല പായേഉം
അബ പ്രഭു പാഹി സരന തകി ആയേഉം
സുനി കൃപാലു അതി ആരത ബാനീ
ഏക നയന കരി തജാ ഭവാനീ

നിജ ...പായേഉം = സ്വയം ചെയ്ത കർമ്മത്തിന്റെ ഫലം ലഭിച്ചു, അബ....ആയേഉം=ഇപ്പോൾ രാമനെ ശരണം പ്രാപി ച്ചിരിക്കുന്നു, ഭവാനീ, അതി ആരത ബാനീ സുനി = ഹേ ഗിരിജേ, അത്യാർത്തന്റെ വാക്കുകൾ കേട്ട്, കൃപാല ഏക നയന കരി തജാ = കൃപാലു (അവനെ) ഒററക്കണ്ണനാക്കി വിട്ട യച്ചു.

ജയന്തൻ ചെയ്ത സ്വയം കൃതാനർത്ഥത്തിന്റെ ഫലം അവൻ അനുഭവിച്ചു കഴിഞ്ഞു. അവൻ ഭഗവാനെ ശരണം പ്രാപിക്കു കയും ചെയ്തു. ശിവൻ പറയുകയാണ്, ഹേ ഭവാനി, ദീനദയാ ലുവായ ഭഗവാൻ ആ ദുഃഖിതന്റെ സങ്കടം നിറഞ്ഞ വാക്കുകൾ കേട്ടു പ്രസന്നനാവുകയും അവനു ചെറിയൊരു ശിക്ഷ നല്കി— അവനെ ഒററക്കണ്ണനാക്കി - വിട്ടയക്കുകയും ചെയ്തു. (കാകനു കണ്ണു ഇപ്പോഴും ഒന്നല്ലെ ഉള്ളു )

സോ:—കീൻഹ മോഹ ബസ ദ്രോഹ ജദ്യപി
തേഹി കരബധ ഉചിത
പ്രഭു ഛാംഡേഉ കരി ഛോഹ
കോ കൃപാല രഘുബീര സമ

മോഹ ബസ ദ്രോഹ കീൻഹ തേഹി കരബധ ജദ്യപി ഉചിത = മോഹവശനായി ദ്രോഹം ചെയ്ത അവനെ വധിക്കു

ന്നതു ഉചിതമാണെങ്കിൽ കൂടിയും, പ്രഭു ഘോരാഹ കരി ഛാം ഡേഉ = രാമൻ ദയാപൂർവ്വം വിട്ടയക്കയാണ് ചെയ്തതു്. രഘു ബീര സമ കൃപാല കോ=രഘുവീരന്നു തുല്യം കൃപാലു ആരുണ്ട്?

പാർവ്വതി, മോഹവശനായി അവൻ ചെയ്തതു ചെറിയൊരു തെററല്ല. സീതാദേവിയെ ആക്രമിക്കുകയാണവൻ ചെയ്തതു്. അതിനു അവനെ കൊല്ലുകതന്നെ വേണം അതു യുക്തവുമാണ്. എന്നാലും ഭഗവാനു ആ കഥയില്ലാത്തവൻെറ നേരെ ദയ തോന്നുകയാണുണ്ടായതു്. അദ്ദേഹം അവനെ സ്വതന്ത്രനാക്കി ഇതു പോലെ ദയാലുവായി ആരാണുള്ളതു്? അദ്ദേഹം ദീന ദയാലുവാണ്; ശരണാഗത വത്സലനാണ്.

ചൗ:- രഘുപതി ചിത്രകൂട ബസി നാനാ
ചരിത കിയേ സ്രുതിസുധാ സമാനാ
ബഹുരി രാമ അസ മന അനുമാനാ
ഹോഇഹി ഭീര സബഹിം മോഹി ജാനാ

രഘു ..കിയേ = രാമൻ ചിത്രകൂടത്തിൽ വസിച്ചു പല ചരിത്രങ്ങളും സൃഷ്ടിച്ചു; സ്രു...സമാനാ = കർണ്ണങ്ങൾക്കു പീയൂഷ തുല്യങ്ങളാണ്, ബഹുരി....മാനാ=അനന്തരം രാമൻ ഇങ്ങനെ മനസ്സിൽ അനുമാനിച്ചു; സബ . ജാനാ = എല്ലാവരും എന്നെ അറിഞ്ഞിരിക്കുന്നു; ഭീര ഹോഇഹി = മററൊരു സ്ഥലത്തേക്കു പോകണം

ചിത്രകൂടത്തിൽ ശ്രീരാമൻ കഴിച്ചുകൂട്ടിയ കാലങ്ങളിൽ ശ്രോതാക്കൾക്കു പീയൂഷ തുല്യങ്ങളായ അനേകം ലീലകൾ ചെയ്തിട്ടുണ്ട്. തന്നെ എല്ലാവരും മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നു; ഇനി ഇവിടെ പാർക്കുന്നതു ശരിയല്ല; മററൊരു വനത്തിലേക്കു പോകുകയാണ് ഉത്തമം എന്നു ശ്രീരാമൻ തീർച്ചയാക്കി.

സകല മുനിൻഹ സന ബിദാ കരാഈ
സീതാസഹിത ചലേ ദോഉ ഭാഈ

അത്രികേ ആസ്രമ ജബ പ്രഭു ഗയഊ
സുനത മഹാമുനി ഹരഷി ഭയേഊ

സകല മുനിൻഹ സന ബിദാകരാഈ = എല്ലാ മുനിമാരോടും യാത്ര പറഞ്ഞു്; സീതാ . ഭാഈ = സീതാസമേതം പുറപ്പെട്ട സഹോദരന്മാരിരുവരും, അത്രി.... ഗയഊ=അത്രിയുടെ ആശ്രമത്തിലേക്ക എപ്പോഠ പ്രഭു ചെന്നുവോ, സുനത ...... ഭയേഊ = കേട്ടു് മഹാഷി ഹൃഷ്ടനായി

ചിത്രകൂടത്തിലുള്ള മുനിമാരോടെല്ലാം വിടവാങ്ങി രാമലക്ഷ്മണന്മാരും സീതയും അത്രിമഹഷിയുടെ ആശ്രമത്തിലേക്ക ചെന്നു ആ വൃത്താന്തം അറിഞ്ഞു അത്രി മഹഷി ആഹ്ളാദപരവശനായി

പുലകിത ഗാത അത്രി ഉഠി ധാഏ
ദേഖി രാമു ആതുര ചലി ആഏ
കരത ദംഡവത മുനി ഉരലാഏ
പ്രേമ ബാരി ദോഉ ജന അൻഹവാഏ

പുല .. ധാഏ ദേഖി = പുളകിത ഗാത്രനായ അത്രി എഴുന്നേററ ഓടിച്ചെന്നതു കണ്ടു, രാമു ആഏ = ദുഃഖിതനായ രാമൻ മുന്നൊട്ടു അടുത്തു്, ദംഡവത കരത മുനി ഉരലാഏ = ദണ്ഡനമസ്കാരം ചെയ്യേ മുനി മറോടണച്ചു, പ്രേമ.... അൻഹവായേ = പ്രേമാശ്രുക്കളിൽ ഇരുവരേയും സ്നാനം ചെയ്യിച്ചു.

രോമാഞ്ചകഞ്ചുകിതനായ അത്രിമഹഷി എഴുന്നേററ ഓടിച്ചെന്നു അതിഥികളെ എതിരേല്ക്കാൻ മഹഷിയുടെ ആ വരവു കണ്ടു — അദ്ദേഹത്തെ ആയാസപ്പെടുത്തുന്നതിൽ ദുഃഖിതനായ രാമൻ, മുന്നോട്ടണഞ്ഞ മഹഷിയെ ദണ്ഡനമസ്കാരം ചെയ്തു. മഹഷി രാമനെ ഗാഢാശ്ലേഷം ചെയ്തു. പ്രേമാശ്രുക്കളിൽ അദ്ദേഹം രാമലക്ഷ്മണന്മാരെ കുളിപ്പിച്ചു.

ദേഖി രാമ ഛബി നയന ജുഡാനേ
സാദര നിജ ആസ്രമ തബ ആനേ
കരി പൂജാ കഹി ബചന സുഹാഏ
ദിയേ മൂല ഫല പ്രഭു മന ഭാഏ

നയന രാമ ഛബി ദേഖി ജുഡാനേ = കണ്ണുകഠം രാമൻെറ കാന്തി വീക്ഷിച്ച് കുളൃമ്മ നേടി, തബ സാദര നിജ ആസ്രമ ആനേ = ആ അവസരത്തിൽ ആദരപൂർവ്വം ആശ്രമത്തിലേക്ക കൂട്ടിക്കൊണ്ടു വന്നു, പൂജാ കരി സുഹാഏ ബചന കഹി പ്രഭു മന ഭാഏ മൂല ഫല ദിയേ = പൂജിച്ച് ശോഭന വാക്കുകഠം പറഞ്ഞു രാമന്നു ഹൃദ്യങ്ങളായ മൂല ഫലങ്ങഠം നല്കി.

അത്രിമഹർഷിയുടെ നേത്രങ്ങഠം ശ്രീരാമൻെറ കാന്തിവിശേഷം കണ്ടു കുളൃത്ത് മഹർഷി ആദരപൂർവ്വം അതിഥികളെ ആശ്രമത്തിലേക്ക കൂട്ടിക്കൊണ്ടു വരികയും പൂജിക്കുകയും ചെയ്തതിനു ശേഷം അതിഥികഠംക്ക ഫലമൂലങ്ങഠം നല്കി സംതൃപ്തരാക്കുകയും ചെയ്തു. (രാമനെ സന്തുഷ്ടനാക്കുക എന്നതു ഔപചാരികമാണ്. അദ്ദേഹം എന്നും ഏതിലും സന്തുഷ്ടനല്ലൊ!)

സോ:- പ്രഭു ആസന ആസീന ഭരി
ലോചന സോഭാ നിരഖി
മുനിബര പരമ പ്രബീന
ജോരി പാനി അസ്തുതി കരത

ആസന ആസീന പ്രഭുസോഭാ ലോചന ഭരി നിരഖി = പീഠത്തിൽ ആസീനനായ രാമചന്ദ്രൻെറ കാന്തി കൺനിറയെ കണ്ടു. പരമ പ്രബീന മുനിബര പാനി ജോരി അസ്തുതി കരത = പരമ പ്രവീണനായ മഹർഷി കൈകൂപ്പി സ്തുതിച്ചു.

വിശിഷ്ടാതിഥികളെ എതിരേററു പൂജിച്ചു ഫലമൂലങ്ങഠം നൽകി സന്തുഷ്ടരാക്കിയതിനുശേഷം അവൎക്കു ഇരിക്കാനുള്ള

പീഠങ്ങാം മഹർഷി നൽകി ആസനാസീനനായ രാമൻെറ അലൗകിക കാന്തി കണ്ടിറയെ കണ്ട പരമചതുരനായ അത്രി മഹർഷി രാമനെ സ്തുതിച്ചു

ഛംദ:_നമാമി ഭക്തവത്സലം കൃപാലുശീല കോമലം
ഭജാമി തേ പദാംബുജം അകാമിനാം സ്വധാമദം
നികാമ ശ്യാമസുന്ദരം ഭവാംബുനാഥമന്ദരം
പ്രഫുല്ല കഞ്ജലോചനം മദാദിദോഷ മോചനം

കൃപാലുശീല കോമലം ഭക്തവത്സലം നമാമി = കൃപാലുശീലകോമളനായ ഭക്തവത്സലനെ ഞാൻ നമിക്കുന്നു. അകാമിനാം സ്വധാമദം തേ പദാംബുജം ഭജാമി = നിസ്പൃഹർക്ക് വൈകുണ്ഠപദം നൽകുന്ന അങ്ങയുടെ പാദകമലം ഞാൻ ഭജിക്കുന്നു; നികാമ ശ്യാമസുന്ദരം ഭവാംബു നാഥ മന്ദരം പ്രഫുല്ല കഞ്ജലോചനം മദാദിദോഷ മോചനം=വിശിഷ്ടമനാം ശ്യാമസുന്ദരനും ഭവസാഗരത്തിനു മന്ദരവും പ്രഫുല്ലങ്ങളായ കഞ്ജങ്ങൾക്ക് സമാനങ്ങളായ ലോചനങ്ങളോടുകൂടിയവനും മദം തുടങ്ങിയ ദോഷങ്ങളിൽനിന്നു ഭക്തജനങ്ങൾക്ക് മോചനം നല്കുന്നവനും,

പ്രലംബ ബാഹുവിക്രമം പ്രഭോ/പ്രമേയവൈഭവം
നിഷംഗചാപസായകം ധരം ത്രിലോകനായകം
ദിനേശവംശമണ്ഡനം മഹേശചാപഖണ്ഡനം
മുനീന്ദ്രസന്തരഞ്ജനം സുരാരിവൃന്ദഭഞ്ജനം

പ്രലംബ ബാഹുവിക്രമം=പ്രലംബ ഭുജപരാക്രമത്തോടു കൂടിയവനും, പ്രഭോ=ഹേ പ്രഭോ, അപ്രമേയ വൈഭവം = അപ്രമേയമായ വൈഭവത്തോടു കൂടിയവനും, നിഷംഗ ചാപ സായകം ധരം = നിഷംഗ ചാപ സായകങ്ങളെ വഹിക്കുന്നവനും, ത്രിലോക നായകം = ത്രിഭുവനനാഥനും, ദിനേശ വംശ മണ്ഡനം = സൂര്യവംശ ഭൂഷണവും, മഹേശചാപ

 


ഖണ്ഡനം = ശൈവചാപ ഭഞ്ജകനും, മുനീന്ദ്ര സന്തരഞ്ജനം= മുനീന്ദ്രന്മാരേയും സജ്ജനങ്ങളേയും രഞ്ജിപ്പിക്കുന്നവനും, സുരാരി വൃന്ദഭഞ്ജനം=അസുരവൃന്ദ ധ്വംസകനും.

മനോജ വൈരിവന്ദിതം അജാദിദേവസേവിതം
വിശുദ്ധബോധവിഗ്രഹം സമസ്തദൂഷണാപഹം
നമാമി ഇന്ദിരാപതിം സുഖാകരം സതാംഗതിം
ഭജേ സശക്തിസാനുജം ശചീപതിപ്രിയാനുജം

മനോജവൈരി വന്ദിതം=മന്മഥവൈരിയാൽ വന്ദിതനും, അജാദി ദേവസേവിതം = ബ്രഹ്മാവു് തുടങ്ങിയ ദേവന്മാരാൽ സേവിതനും, വിശുദ്ധബോധ വിഗ്രഹം=വിശുദ്ധ ബോധ മാകുന്ന വിഗ്രഹത്തോടു കൂടിയവനും, സമസ്തദൂഷണാപഹം നമാമി= സർവ്വ ദൂഷണങ്ങളേയും നശിപ്പിക്കുന്നവനും ആയ അങ്ങയെ ഞാൻ നമിക്കുന്നു; സുഖാകരം സതാംഗതിംസശക്തി സാനുജം ശചീപതിപ്രിയാനുജം ഇന്ദിരാപതിം ഭജേ = സുഖാ കരനും സതാംഗതിയും ശക്തിയോടും അനുജനോടും കൂടിയ വനും ഇന്ദ്രന്റെ പ്രിയപ്പെട്ട അനുജനും ആയ ഇന്ദിരാകാന്തനെ ഞാൻ ഭജിക്കുന്നു.

ദയാലുത എന്ന വിശിഷ്ടസ്വഭാവംകൊണ്ടു കോമളനാണു്, ഭക്തവത്സലനാണു് അങ്ങു്. നിരീഹന്മാർക്കു് അവിടുന്നു വൈകുണ്ഠപദം നൽകുന്നു, നിഷ്കാമനും ശ്യാമവർണ്ണത്താൽ സുന്ദ രനുമാണങ്ങു്. അങ്ങയുടെ നേത്രങ്ങാം വിടർന്ന താമരപ്പൂക്കാംക്ക സമാനങ്ങളാണു്, കാമ ക്രോധ ലോഭ മോഹ മദ മാത്സര്യങ്ങ ളാകുന്ന എല്ലാ ദോഷങ്ങളിൽനിന്നും അങ്ങു ഭക്തന്മാരെ മോചി പ്പിക്കുന്നു പ്രപഞ്ചസാഗരത്തിനു മന്ദരപർവ്വതമാണങ്ങു്; പരാ ക്രമശാലിയും അപ്രമേയ വൈഭവത്തോടു കൂടിയവനുമാണവി ടന്നു്. ചാപസായകധരനും ത്രിഭുവനനായകനും സൂര്യവംശാ ലങ്കാരഭൂതനും ശിവചാപം ഭഞ്ജിച്ചവനും അസുരസമൂഹ വിധ്വം

സകനും മുനിമാരേയും സജ്ജനങ്ങളേയും രക്ഷിക്കുന്നവനുമാണങ്ങ്. ഹേ പ്രഭോ അങ്ങയെ ശിവൻ സദാ ധ്യാനിക്കുന്നു ബ്രഹ്മാദി ദേവന്മാർ അങ്ങയെ സേവിക്കുന്നു. പവിത്ര ബോധ (ജ്ഞാന, മയമായ ഗാത്രമാണങ്ങയുടെ എല്ലാ ദൂഷണങ്ങളേയും അങ്ങ് നശിപ്പിക്കുന്നു; സർവ്വ സുഖങ്ങൾക്കും ആകാരമാണങ്ങ്; സത്തുക്കൾക്ക് ഗതിയും അവിടന്നുതന്നെ അങ്ങയുടെ ശക്തിയാണ് ദേവി സീത; അങ്ങ് സാക്ഷാൽ ലക്ഷ്മീവല്ലഭനാണ്; ഇന്ദ്രാനുജനാണ്; സാനുജനുമാണ്. താദൃശനായ അങ്ങയെ ഞാൻ നമിക്കുന്നു; ഭജിക്കുന്നു

തവാംഘ്രിമൂല യേ നരാ ഭജംതി ഹീനമത്സരാഃ
പതന്തി നോ ഭവാർണ്ണവേ വിതർക്ക വീചി സങ്കുലേ
വിവിക്ത വാസിനസ്സദാ ഭജന്തി മുക്തയേ മുദാ
നിരസ്യ ഇന്ദ്രിയാദികം പ്രയാന്തി തേ ഗതിംസ്വകാം

യേ നരാ ഹീന മത്സരാ, തവാംഘ്രി മൂല ഭജന്തി = ഏതൊരുത്തർ ഹീനമത്സരരായി അങ്ങയുടെ പാദമൂലം ഭജിക്കുന്നു (അവർ), വിതർക്ക വീചി സങ്കുലേ ഭവാർണ്ണവേ ന പതന്തി= വിതർക്കവീചി സങ്കുലമാകുന്ന ഭവാർണ്ണവത്തിൽ പതിക്കുന്നില്ല, വിവിക്ത വാസിനഃ മുക്തയേ മുദാ സദാഭജന്തി = വിവിക്ത വാസികൾ മുക്തിക്കായി സസന്തോഷം എല്ലാ കാലത്തും ഭജിക്കുന്നുവോ, തേ ഇന്ദ്രിയാദികം നിരസ്യ സ്വകാംഗതിം പ്രയാന്തി= അവർ ഇന്ദ്രിയാദ്യങ്ങളെ ത്യജിച്ച് അങ്ങയുടെ ധാമത്തിലേക്കുള്ള ഗതിയെ ലക്ഷ്യമാക്കി പ്രയാണം ചെയ്യുന്നു.

ബുദ്ധിയുണ്ടായാൽ മാത്രം പോരാ; അതു നിർമ്മത്സരമായിരിക്കണം. അങ്ങനെ നിർമ്മത്സര ബുദ്ധികളായ ഭക്തന്മാർ അങ്ങയുടെ തൃപ്പാദങ്ങൾ ഭജിച്ച വിതർക്കങ്ങളാകുന്ന തിരമാലകളാൽ സങ്കുലമായ ഭവസാഗരത്തിൽ പതിക്കാതെ രക്ഷ പ്രാപിക്കുന്നു. ഏകാന്ത വാസികളായ ഭക്തന്മാർ മുക്തിക്കുവേണ്ടി സദാ സസ

 



ന്തോഷം അങ്ങയെ ഭജിക്കുന്നു. അവർ ഇന്ദ്രിയ നിഗ്രഹം ചെയ്തു അങ്ങയുടെ ധാമമായ വൈകുണ്ഠത്തിലേക്കുള്ള വഴിയിലൂടെ സഞ്ചരിക്കുന്നു. (സംസാരസാഗരം കടക്കണമെന്നു ആത്മാർത്ഥം അഭിലഷിക്കുന്നവർക്കു ഭഗവദ് ഭജനമല്ലാതെ മറ്റൊരു പോംവഴിയുമില്ലെന്നു സൂചന.)

തമേകമത്ഭുതം പ്രഭും നിരീഹമീശ്വരം വിഭും
ജഗദ്ഗുരും ച ശാശ്വതം തുരീയമേവ കേവലം
ഭജാമി ഭാവവല്ലഭം കുയോഗിനാം സുദുർല്ലഭം
സ്വഭക്ത കല്പ പാദപം സമം സുസേവ്യമന്വഹം

അത്ഭുതം പ്രഭും നിരീഹം ഈശ്വരം വിഭും ജഗദ്ഗുരും ശാശ്വതം കേവലം തുരീയം ച ഏവ ഭാവ വല്ലഭം കുയോഗിനാം സുദുർല്ലഭം സ്വഭക്ത കല്പ പാദപം അന്വഹം സമം സുസേവ്യം ത്വം ഏകം ഭജാമി.

വിചിത്രനും തത്വാവധാരണ സമർത്ഥനും നിസ്പൃഹനും സർവ്വശക്തനും ഐശ്വര്യ സമൃദ്ധനും ലോകാചാര്യനും നിത്യനും തുരീയം തന്നെയായവനും ഇംഗിതജ്ഞന്മാരിൽ പ്രമുഖനും കുയോഗികൾക്കു സുദുർല്ലഭനും സ്വഭക്തന്മാർക്കു കല്പവൃക്ഷവും എന്നും ഒരുപോലെ സേവ്യനുമായ ഏകനായ അങ്ങയെ ഞാൻ ഭജിക്കുന്നു.

അനൂപ രൂപ ഭൂപതിം നതോഽഹമുർവ്വിജാപതിം
പ്രസീദമേ നമാമി തേ പദാബ്ജ ഭക്തി ദേഹി മേ
പഠന്തി യേ സ്തവം ഇദം നരാദരേണ തേ പദം
വ്രജന്തി നാത്ര സംശയഃ ത്വദീയ ഭക്തി സംയുതാ

രൂപ അനൂപ ഭൂപതിം ഉർവ്വി ജാപതിം അഹം നത = രൂപം കൊണ്ടു നിരുപമനായ രാജാവും ഭൂപുത്രിയുടെ പ്രാണവല്ലഭനുമായ അങ്ങയെ ഞാൻ നമസ്കരിക്കുന്നു, മേ പ്രസീദ = എന്നിൽ

പ്രസാദിച്ചാലും, തേ നമാമി = അങ്ങയെ നമിക്കുന്നു, മേ പദാംബുജ ഭക്തി ദേഹി = എനിക്കു തൃപ്പാദ ഭക്തി നല്കിയാലും, യേ നരാഃ ആദരേണ ഇദം സ്തവം പഠന്തി = ഏതൊരുവർ സാദരം ഈ സ്തോത്രം പാരായണം ചെയ്യുന്നു, തേ തദീയ ഭക്തി സംയുതാ = അവർ തൽ ഭക്തി സംയുതരായി, പദം വ്രജന്തി = സദ്ഗതിയടയുന്നു, അത്ര ന സംശയ = ഇക്കാര്യത്തിൽ സംശയമില്ല.

അവിടന്നു് സൗന്ദര്യം കൊണ്ടു് ലോകോത്തരനാണു്; ഭൂപുത്രിയായ സീതയുടെ വല്ലഭനാണവിടന്നു്; അവിടന്നു എന്നിൽ പ്രസാദിച്ചു എനിക്കു തൃപ്പാദ ഭക്തി നല്കുക. ഈ സ്തോത്രം ആദരപൂർവ്വം ആർ പാരായണം ചെയ്യുന്നു അവർ ഭഗവദ് ഭക്തിയാർന്നു വിഷ്ണുപദം വരിക്കുന്നു ഇക്കാര്യത്തിൽ ഒരു സംശയവും ഇല്ല.

ദോ:- ബിനതീ കരി മുനി നാഇ സിരു
കഹ കര ജോരി ബഹോരി
ചരന സരോരുഹ നാഥ ജനി
കബഹും തജഇ മതി മോരി

സിരുനാഇ ബിനതീ കരി ബഹോരി കര ജോരി കഹ = തലതാഴ്ത്തി വണങ്ങി വീണ്ടും കൈകൂപ്പി പറഞ്ഞു, നാഥ ചരന സരോരുഹ മോരി മതി കബഹും ജനി തജഇ = സ്വാമിൻ ചരണ സരോരുഹത്തെ എന്റെ ബുദ്ധി ഒരിക്കലും ത്യജിക്കാതിരിക്കണം.

അത്രി മഹർഷി വിനയപ്രകടനം ചെയ്തു കൈകൾകൂപ്പി ഇങ്ങനെ അറിയിച്ചു:- ഹേ പ്രഭോ എന്റെ മനസ്സ് അങ്ങയുടെ പാദപത്മങ്ങളെ ഒരിക്കലും കൈവിടാതിരിക്കണം.

ചൗ:- അനസൂയാ കേ പദഗഹി സീതാ
മിലി ബഹോരി സുസീല ബിനീതാ

 



രിഷിപതിനി മന സുഖ അധികാഇ
ആസിഷ ദേഇ നികട ബൈഠാഇ

ബദഹാരി സുസീല ബിനീതാ സീതാ=അനന്തരം സുസീലയും വിനീതയുമായ സീത, അനസൂയാ കേ പദഗഹി മിലി = അനസൂയയുടെ പാദങ്ങൾ ഗ്രഹിച്ചു ആശ്ലേഷിച്ചു രിഷിപതിനി മന അധികാഇ സുഖ = ഋഷിയുടെ പത്നി മനസ്സിൽ ഏററവും സുഖത്തോടെ, നികട ബൈഠാഇ ആസിഷ ദേഇ = സമീപത്തിരുത്തി ആശിസ്സു നൽകി.

അത്രി മഹർഷിയുടെ അഭ്യർത്ഥനയെത്തുടർന്ന് സുശീലയും വിനയ സമ്പന്നയുമായ സീത മഹർഷിപത്നിയായ അനസൂയയുടെ പാദങ്ങൾ ഗ്രഹിച്ചു. മഹർഷിപത്നിയാകട്ടെ പരമ സന്തുഷ്ടയായി സീതയെ സമീപം ഇരുത്തി ആശിർവ്വദിച്ചു

ദിവ്യ ബസന ഭൂഷന പഹിരാഏ
ജേ നിത നൂതന അമല സുഹാഏ
കഹ രിഷി ബധൂ സരസ മൃദുബാനീ
നാരി ധരമ കഛു ബ്യാജ ബഖാനീ

നിത നൂതന അമല സുഹാഏ ദിവ്യ ബസന ഭൂഷന രിഷി ബധൂ പഹിരാഏ = നിത്യ നൂതനങ്ങളും നിർമ്മലങ്ങളും സുന്ദരങ്ങളുമായ ദിവ്യ വസ്ത്രാലങ്കാരങ്ങൾ അനസൂയ ഉടുപ്പിച്ച്, സരസ മൃദു ബാനീ നാരി ധരമ ബ്യാജ ബഖാനീ കഹ = സരസ മൃദുവാണികളാൽ സ്ത്രീധർമ്മത്തെ പരാമർശിച്ചു പറഞ്ഞു വിസ്തരിച്ച്.

സീതാദേവിയെ ആശിർവ്വദിച്ചതിനുശേഷം, മുനിപത്നിയായ അനസൂയ നിത്യ നൂതനങ്ങളും നിർമ്മലങ്ങളും മനോഹരങ്ങളുമായ ദിവ്യ വസ്ത്രാലങ്കാരങ്ങൾ സീതയെ ചാർത്തിക്കുകയും സരസങ്ങളും മൃദുലങ്ങളുമായ വാക്കുകളാൽ സ്ത്രീധർമ്മം പരാമർശിച്ച് വിസ്തരിച്ചു ഇങ്ങനെ പറയുകയും ചെയ്തു: —

ചൗ:- മാതു പിതാ ഭ്രാതാ ഹിതകാരീ
മിതപ്രദ സബ്ബ സുനു രാജകുമാരീ
അമിതദാനി ഭർത്താ ബൈദേഹീ
അധമ സോ നാരി ജോ സേവന തേഹീ

രാജകുമാരീ സുനു=രാജകുമാരി, കോംക്ക, മാതു പിതാ ഭ്രാതാ ഹിതകാരീ സബ്ബ ബൈദേഹീ മിതപ്രദ=മാതാവും പിതാവും ഭ്രാതാവും ഹിതകാരികളായ സവ്വ ജനങ്ങളം മിതപ്രദരാണു്, സീതേ, ഭർത്താ അമിതദാനി = ഭർത്താവാകട്ടെ അമിത ദാതാവാണു്, തേഹീ = അദ്ദേഹത്തെ, ജോനാരി ന സേവാ സോ അധമ = ഏതൊരു ഭാര്യ സേവിക്കുന്നില്ല അവാം അധമയാണു്.

ഹേ മൈഥിലി, മാതാപിതാക്കന്മാർ, ഭ്രാതാക്കാം മററു ഹിതകാരികാം ഇവരെല്ലാം ഒരു പരിധിവരേയ്ക്കേ ദാതാക്കളാകുന്നുള്ളു. അവരുടെ ദാതൃത്വത്തിനു അതിരും അളവും ഉണ്ടു്. എന്നാൽ ഭർത്താവിൻെറ ദാതൃത്വം ആവിധമുള്ള ഒന്നല്ല. അദ്ദേഹം അമിത പ്രദനാണു്. താദൃശനായ ഭർത്താവിനെ യഥാവിധി ശുശ്രൂഷിക്കാത്ത പത്നി തീച്ചയായും നികൃഷ്ടതന്നെ.

ധീരജു ധരമ മിത്ര അരുനാരീ
ആപദ കാല പരഖിയഹി ചാരീ
ബൃദ്ധ രോഗ ബസ ജഡ ധനഹീനാ
അംധ ബധിര ക്രോധീ അതി ദീനാ

ധീരജു ധരമ മിത്ര അരുനാരീ ചാരീ = ധൈര്യം ധമ്മം സുഹൃത്തു് പത്നി ഈ നാലും, ആപദ കാല പരഖിയഹി= ആപൽകാലത്താണു് പരീക്ഷിക്കപ്പെടുന്നതു്, ബൃദ്ധ രോഗ ബസ ജഡ ധനഹീനാ അംധ ബധിര ക്രോധീ അതിദീനാ= വൃദ്ധൻ, രോഗവിവശൻ, മൂർഖൻ, നിസ്വൻ, അന്ധൻ, ബധിരൻ, ക്രുദ്ധൻ, അതിദീനൻ

 



ഐസേഹു പതികര കിഏ അപമാനാ
നാരി പാവ ജമപുര ദുഖ നാനാ
ഏകഇ ധരമ ഏക ബ്രത നേമാ
കായബചനമന പതിപദ പ്രേമാ
ജഗ പതിബ്രതാ ചാരി ബിധി അഹഹീം
ബേദപുരാന സംത സബ കഹഹീം

ഐസേഹു പതികര അപമാനാ കിഏ നാരീ ജമപുര നാനാ ദുഖ പാവ=ആ വിധമുള്ളവനായ പതിയേയും അവമാനി ക്കുന്ന പത്നി യമപുരത്തിൽ പല ദുഃഖങ്ങളും പ്രാപിക്കുന്നു, ഏകഇ ധരമ ഏക ബ്രത നേമാ=ഒരേ ധർമ്മം, ഒരേ വ്രതം, ഒരേ നിയമം, കായ ബചനമന പതിപദ പ്രേമാ=ത്രിവിധ കരണങ്ങളാലും ഭർത്തൃപാദഭക്തി. ബേദപുരാണ സംത സബ കഹഹീം=വേദങ്ങളും പുരാണങ്ങളും സജ്ജനങ്ങളുമെല്ലാം പറ യുന്നു, ജഗ പതിബ്രതാ ചാരി ബിധി=ലോകത്തിൽ നാലു തരം പതിവ്രതമാർ

ധൈര്യവും ധർമ്മവും സ്നേഹിതനും ഭാര്യയും ആപൽകാല ത്താണ് പരീക്ഷിക്കപ്പെടുന്നതു്. ഇതൊക്കെ എത്ര മാററു ണ്ടെന്നു് ഉരച്ചു നോക്കാനുള്ള ഉരകല്ലാണ് ആപൽഘട്ടം. ഭർത്താവു് രോഗിയായേക്കാം, വൃദ്ധനായേക്കാം, മൂർഖനും നിസ്സഹനുമായേക്കാം അന്ധനും, ബധിരനും, ക്രൂദ്ധനും, അതി ദീനനുമെന്നുതന്നെ വന്നേക്കാം. എന്നാലും അദ്ദേഹത്തെ അദ്ദേ ഹത്തിൻെറ പത്നി ഒരു വിധത്തിലും അവമാനിക്കുക വയ്യ. അവാം അദ്ദേഹത്തെ അവഗണിക്കുന്നുവെങ്കിൽ അവാംക്കു പല തരത്തിലുള്ള ദുഃഖങ്ങളും സുലഭമായ നരകമാണ് ലഭിക്കുക ഭാര്യക്കു ഒരേ ഒരു ധർമ്മവും, ഒരേ ഒരു വ്രതവും, ഒരേ ഒരു നിയമവും മാത്രമേയുള്ളു — മനസാവാചാ കർമ്മണാ ഭർത്തൃപാദ ഭക്തിയുണ്ടായിരിക്കുക വേദപുരാണങ്ങളും സജ്ജനങ്ങളും ഉദ്ഘോഷിക്കുന്നു ലോകത്തിൽ പതിവ്രതമാർ നാലു തരക്കാരെന്നു്.

ദോ:— ഉത്തമ മദ്ധ്യമ നീച ലഘു
സകല കഹഉം സമുഝാഇ
ആഗേ സുനഹിം തേ ഭവതരഹിം
സുനഹു സീയ ചിത ലാഇ

ഉത്ത ......ലഘു = ഉത്തമ മദ്ധ്യമ നീച അധമ. സകല സമുഝാഇ കഹഉം = എല്ലാംവരെക്കുറിച്ചും വിസ്തരിച്ചു പറയാം, സീയ ചിത ലാഇ സുനഹും = സീതേ സശ്രദ്ധം കേൾക്ക, ഭവ തരഹിം തേ ആഗേ സുനഹിം = പ്രപഞ്ചമുക്തിക്കർഹരായ അവരെപ്പററി ആദ്യം കേൾപ്പിക്കാം.

സീതേ പതിമാരിൽ ഉത്തമ മദ്ധ്യമ നീച അധമ ഇങ്ങനെ നാലു തരക്കാരുണ്ട്. അവരെക്കുറിച്ചെല്ലാം സവിസ്തരം പറയാം. ശ്രദ്ധിച്ചു കേൾക്ക പ്രാപഞ്ചിക സാഗരം തരണം ചെയ്യാൻ അർഹരായ പതിമാരെപ്പററി ആദ്യം പറഞ്ഞു ധരിപ്പിക്കാം.

ചൗ:— ഉത്തമ കേ അസബസ മനമാഹീം
സപനേഹു ആനപുരുഷ ജഗ നാഹീം
മദ്ധ്യമ പരപതി ദേഖഇ കൈസേ
ഭ്രാതാ പിതാ പുത്ര നിജ ജൈസേ

ഉത്തമ കേ മനമാഹീം = ഉത്തമപതിയുടെ മനസ്സിൽ, അസബസ = ഇങ്ങനെ ഒന്നു വശത്തായിരിക്കും, സപനേഹു ജഗ ആനപുരുഷ നാഹീം = സ്വപ്നേപി ലോകത്തിൽ അന്യ പുരുഷ (ചിന്ത) ബാധിക്കയില്ല മദ്ധ്യമ പരപതി നിജ ഭ്രാതാ പിതാ പുത്ര ജൈസേ കൈസാ ദേഖഇ = മദ്ധ്യമ ശ്രേണിയിൽ പെട്ട പതി, അന്യസ്ത്രീയുടെ ഭർത്താവിനെ സ്വഭ്രാതാവിനേയും പിതാവിനേയും പുത്രനേയും എങ്ങനെയോ അങ്ങനെ വീക്ഷി ക്കുന്നു.

ഉത്തമപതിക്ക് സ്വപ്നത്തിൽപോലും പരപുരുഷ ചിന്ത ഉണ്ടാവുകയില്ല. മദ്ധ്യമസ്ത്രീകട്ടെ പരപുരുഷനെ ഭ്രാതാവിനേ

പ്പോലെയും പിതാവിനെപ്പോലെയും പുത്രനെപ്പോലെയും അല്ലാതെ മററൊരു വിധത്തിൽ വീക്ഷിക്കാൻ മനസ്സു വരുന്നതല്ല.

ധരമ ബിചാരി സമുഝി കുല രഹഹീം
സോ നികൃഷ്ട തിയ ശ്രുതി അസ കഹഹീം
ബിനു അവസര ഭയതേം രഹ ജോഈ
ജാനേഹു അധമ നാരി ജഗ സോഈ

ജോഈ ധരമ ബിചാരി കുല സമുഝി രഹഹീം സോ നികൃഷ്ട തിയ ശ്രുതി അസ കഹഹീം = ഏതൊരുത്തി ധൎമ്മം ഗ്രഹിച്ചും വംശസ്ഥിതി അറിഞ്ഞും (പരപുരുഷ സംസൎഗ്ഗത്തിൽ) ജീവിക്കുന്നു അവരം നികൃഷ്ടയെന്നിങ്ങനെ വേദങ്ങരം ഉദ്ഘോഷിക്കുന്നു, ജോഈ അവസര ബിനു ഭയതേം രഹ സോഈ ജഗ അധമ നാരി ജാനേഹു = ഏതൊരുവരം അവസരം ലഭിക്കാതെ ഭയന്നു ജീവിക്കുന്നു ലോകത്തിൽ അവളെ അധമസ്ത്രീയായി അറിയണം.

ധൎമ്മവും കുലീനതയും ഗ്രഹിച്ചിരുന്നിട്ടും ഏതൊരുവരം പരപുരുഷ സമ്പൎക്കത്തിൽ ജീവിക്കുന്നു അവളെ നികൃഷ്ടയായിട്ടാണ് വേദങ്ങരം പരിഗണിക്കുന്നതു്. അധമ, പരപുരുഷ സംസൎഗ്ഗത്തിനു അവസരം ലഭിക്കാതെ വ്യസനിച്ചു കഴിഞ്ഞുകൂടുന്നു, അവസരം ലഭിക്കേണ്ട താമസം, അവരം പരപുരുഷനെ പ്രാപിക്കാതിരിക്കയില്ല.

പതി ബംചക പരപതി രതി കരഈ
രൗരവ നരക കലപസത പരഈ
ഛന സുഖ ലാഗി ജനമസത കോടീ ദുഖന
സമുഝ തേഹി സമ കോ ഖോടീ

പതി ബംചക പരപതി രതികരഈ = പതിയെ വഞ്ചിച്ചു പരപുരുഷനിൽ ആസക്തി പുലൎത്തുന്നവരം, സതകലപ രൗരവ

നരക പരഹീ = അനേകം കല്പങ്ങളാം രൗരവ നരകത്തിൽ പതിക്കുന്നു, ഛനസുഖ ലാഗി സത കോടി ജനമ ദുഖ ന സമുഝ തേഹി സമഖോടി കോ = ക്ഷണിക സുഖത്തിനായ് നൂറുകോടി ജന്മം ദുഃഖിക്കേണ്ടി വരുന്നു എന്ന കഥ മനസ്സിലാക്കുന്നില്ലയോ അവരുടെ തുല്യം പാപിനി ആരുണ്ട്?

ഭർത്താവിനെ വഞ്ചിച്ച് അന്യസ്ത്രീകളുടെ ഭർത്താക്കന്മാരെ കാമിക്കുന്നവരാം നൂറു കല്പകാലം രൗരവ നരകത്തിൽ കിടക്കേണ്ടി വരുന്നു. നിമിഷ സുഖത്തിനുള്ള അവളുടെ ഈ പിഴച്ച പോക്കിന്റെ ഫലം നൂറുകോടി ജന്മം ദുഃഖിക്കേണ്ടിവരിക എന്നതാണെന്ന വസ്തുത ഗ്രഹിക്കാത്ത ആ പാപിനികൾ തുല്യമായി ലോകത്തിൽ മററാരാണുള്ളത്? (ക്ഷണിക സുഖമോ നിരവധി ജന്മങ്ങളിൽ കഠിന യാതനയോ ഏതാണ് സ്വീകാര്യമെന്ന് സ്ത്രീകൾ ആലോചിക്കുന്നതുനന്ന്)

(5) ജിനു സ്രമനാരി പരമഗതി ലഹഹീ
പതിബ്രത ധരമ ഛാഡി ഛല ഗഹഹീ
പതി പ്രതികൂല ജനമ ജഹം ജാഈ
ബിധവാ ഹോഇ പാഇ തരുനാഈ.

നാരി ഛല ഛാഡി പതിബ്രത ധരമ ഗഹഹീ ബിനുസ്രമ പരമഗതി ലഹഹീ = ഏതൊരുവൾ വ്യാജം വെടിഞ്ഞു പതിവ്രതാ ധർമ്മം പാലിക്കുന്നു (അവർ) നിഷ്പ്രയാസം സ്വർഗ്ഗം പ്രാപിക്കുന്നു, പതി പ്രതികൂല ജഹം ജനമ തരുനാഈ പാഈ ബിധവാ ജാഈ ഹോഇ=ഭർത്തൃ പ്രതികൂല യൗവനത്തിൽത്തന്നെ വിധവയാകും.

ഏതൊരുവൾ വ്യാജം വെടിഞ്ഞു പതിവ്രതാ ധർമ്മം പാലിക്കുന്നുവോ ആ സുചരിത നിഷ്പ്രയാസം സ്വർഗ്ഗം പ്രാപിക്കുന്നു. ഭർത്താവിനു പ്രതികൂലയായി ജന്മമെടുക്കുന്നവർ താരുണ്യ വേളയിൽത്തന്നെ വിധവയായി ഭവിക്കുന്നു.

സോ:–സഹജ അപാവനി നാരി പതി
സേവത സുഭഗതി ലഹഇ
ജസു ഗാവത സ്രുതി ചാരി
അജഹും തുലസിക ഹരിഹി പ്രിയ

നാരി സഹജ അപാവനി = സ്ത്രീ പ്രകൃത്യാതന്നെ അപവി ത്രയാണ്, പതിസേവത സുഭഗതി ലഹഇ = ഭർത്തൃ സേവയാലാണ് അവരം സദ്ഗതി പ്രാപിക്കുന്നത്, ചാരി സ്രുതി ജസു ഗാവത അജഹും തുലസികാ ഹരിഹി പ്രിയ = നാലു വേദങ്ങളും (അവളുടെ) യശസ്സു ഗാനം ചെയ്യുന്നു. ഇന്നും തുളസീയില ഭഗവാനു പ്രിയമാണ്.

പ്രകൃത്യാതന്നെ സ്ത്രീകരം അപവിത്രമാരാണ്. ഭർത്തൃ ശുശ്രൂഷണമൊന്നുകൊണ്ടാണ് അവൾക്കു സദ്ഗതിയുണ്ടാകുന്നതു്. അവളുടെ കീർത്തി വേദങ്ങളെല്ലാം പ്രകീർത്തിക്കുന്നു ഇന്നും തുളസീയില ഭഗവാനു പ്രിയപ്പെട്ടതാണല്ലൊ. (ജലന്ധരന്റെ പത്നിയാണ് പരമ പവിത്രയും സാധ്വീരത്നവുമായ വൃന്ദ. ശിവനെ സമരത്തിൽ വിജയിപ്പിക്കാൻ മഹാവിഷ്ണു വൃന്ദയുടെ പാതിവ്രത്യം ശിഥിലമാക്കി. വൃന്ദ ഭഗവാനെ ശപിച്ചു, അങ്ങു സാളഗ്രാമമാകട്ടെ എന്നു്. നീ തുളസിയാകട്ടെ എന്നു അവളെ അങ്ങോട്ടും ഭഗവാൻ ശപിച്ചു. ഞാൻ സദാ നിന്റെ സമീപത്തിരിക്കാം എന്നു്, അദ്ദേഹം ശാപവാക്കോടുകൂട്ടിച്ചേർത്തു. ഈ പതിവ്രതയുടെ പ്രഭാവം കൊണ്ടാണ് ഇന്നും ഭഗവാൻ തുളസീയെ പ്രിയപ്പെടുന്നതു്.)

സുനു സീതാ തവ നാമ്യ സുമിരി
നാരി പതിബ്രത കരഹിം
തോഹി പ്രാനപ്രിയ രാമ്യ കഹേഉം
കഥാ സംസാരഹിത

  

സുനു സീതാ തവ നാമു സുമിരി നാരി പതിബ്രത കരഹിം= കേറംക്ക സീതേ, നിൻെറ നാമം സ്മരിച്ചു സ്ത്രീകഠം പതിവ്രതാ ധമ്മം അനുഷ്ഠിക്കുന്നു, തോഹി രാമു പ്രാനപ്രിയ = നിനക്കു രാമൻ പ്രാണപ്രിയനുമാണ്, സംസാരഹിത കഥാ കഹേഉം = ലോകഹിതാത്ഥമാണ് ഈ കഥ ഞാൻ പറയുന്നതു്.

സീതേ കേറംക്ക. നിൻെറ നാമം സ്മരിച്ചു സ്ത്രീകഠം ഭർത്തൃ വ്രതം അനുഷ്ഠിക്കുന്നു. എന്നാൽ നിനക്കാകട്ടെ രാമൻ പ്രാണ പ്രിയനുമാണ്. ലോകഹിതാത്ഥമാണ് ഞാനിതെല്ലാം പറയു ന്നതു്. (പതി പ്രാണയാണ് സീത ആ സീത ആ ഒരു കാര ണം കൊണ്ടുതന്നെയാണ് പതിവ്രതാരത്നമായതും. പതിപരാ യണയായ സീതയെ സ്മരിക്കുന്നതുകൊണ്ടുതന്നെ ഏതു സ്ത്രീക്കും പതിവ്രതയായി ശോഭിക്കാം. സ്ത്രീധർമ്മം സീതക്കു വേണ്ടിയല്ല ലോകഹിതാത്ഥമാണ് അനസൂയാദേവി പ്രതിപാദിക്കുന്നതു്.)

ചൗ:- സുനി ജാനകീ പരമ സുഖു പാവാ
സാദര താസു ചരന സിരു നാവാ
തബ മുനിസന കഹ കൃപാനിധാനാ
ആയസു ഹോഇ ജാഉം ബന ആനാ

ജാനകീ സുനി പരമസുഖു പാവാ = സീത കേട്ടു അത്യ ധികം സുഖം അനുഭവിച്ചു, താസു ചരന സാദര സിരുനാവാ= (അനസൂയാ) ദേവിയുടെ കാൽക്കൽ കുമ്പിട്ടു. തബ കൃപാ നിധാനാ മുനിസന ആയസു ഹോഇ ആനാബന ജാഉം = അപ്പോഠം കൃപാനിധി മുനിയോടു അനുജ്ഞ നൽകുന്നപക്ഷം മറെറാരു വനത്തിലേക്കു പോകാം എന്നു്, കഹ = അറിയിച്ചു.

അത്രി പത്നിയായ അനസൂയാദേവിയുടെ ഉപദേശങ്ങഠം കേട്ടു സീത അത്യധികം സന്തുഷ്ടയായി. സീതാദേവി അന സൂയയുടെ കാല്ക്കൽ പ്രണമിച്ചു. ഈ അവസരത്തിൽ, ഹേ മഹ ഷേ്, അവിടന്നു അനുമതി തരുന്നപക്ഷം ഞങ്ങഠം മറെറാരു വന

ത്തിലേക്ക പോകാം എന്നു കൃപാനിധാനമായ രാമൻ മഹഷിയെ അറിയിച്ചു.

സംതത മോപര കൃപാകരേഹു
സേവക ജാനി തജേഹു ജനി നേഹു
ധരമ ധുരംധര പ്രഭുകൈ ബാനീ
സുനി സപ്രേമ ബോലേ മുനി ഗ്യാനീ

മോപര സംതത കൃപാ കരേഹു സേവക ജനി നേഹു തജേഹു=എന്നിൽ സദാ കൃപ പ്രദശിപ്പിക്കുക. ഞാൻ സേവകനാണെന്നു ഗ്രഹിച്ചു എന്നെ സ്നേഹിക്കണം ധരമ ധുരംധര പ്രഭുകൈ ബാനീ സുനി ഗ്യാനീ മുനി സപ്രേമ ബോലേ = ധമ്മ ധുരന്ധരനായ പ്രഭുവിൻെറ വാക്കുകൾ കേട്ടു ജ്ഞാനിയായ മുനി പ്രേമ പുരസ്സരം അരുളിച്ചെയ്തു.

മഹഷേ ഏതു കാലത്തും എന്നിൽ കൃപ പ്രദശിപ്പിക്കണം ഞാൻ അങ്ങയുടെ സേവകനാണെന്ന വസ്തുത ഉണ്ണൻ എന്നിൽ സ്നേഹം പ്രകാശിപ്പിക്കുക. ധർമ്മ ധുരന്ധരനായ ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ടു മഹാ ജ്ഞാനിയായ അത്രി മഹഷി പ്രേമപൂവ്വം ഇങ്ങനെ അരുളിച്ചെയ്തു.

ജാസു കൃപാ അജ സിവ സനകാദീ
ചഹത സകല പരമാരഥ ബാദീ
തേ തുംഹ രാമ അകാമ പിയാരേ
ദീനബംധു മൃദു ബചന ഉചാരേ

അജ സീവ സനകാദി പരമാരഥ ബാദീ സകല ജാസു കൃപാ ചഹത = അജൻ, ശിവൻ, സനകാദികളായ പരമാത്ഥ വാദികൾ ഇവരെല്ലാം ആരുടെ കൃപയാണോ അഭിലഷിക്കുന്നതു്, രാമ തേ തുംഹ അകാമ പിയാരേ ദീനബംധു മൃദുബചന

  

ഉദാരരേ = അല്ലയോ രാമ ആ അങ്ങ നിഷ്കാമ പ്രിയനും ദീന ബന്ധുവും മൃദുഭാഷിയുമാണ്.

ബ്രഹ്മാവു, ശിവൻ പരമാർത്ഥ വാദികളായ സനകാദികൾ എന്നിവരെല്ലാം ആരുടെ ദയ അഭിലഷിക്കുന്നുവോ, ഹേ രാമചന്ദ്ര നിഷ്കാമ പ്രിയനും ദീനബന്ധുവും മൃദുഭാഷിയും ആയ ആ വ്യക്തി അവിടന്നുതന്നെയാണ്.

അബ ജാനീ മൈം ശ്രീചതുരാഈ
ഭജിഅ തുംഹഹി സബ ദേവ ബിഹാഈ
ജേഹി സമാന അതിസയ നഹി കോഈ
താകര സീല കസ ന അസ ഹോഈ

ശ്രീചതുരാഈ അബ മൈം ജാനീ = അങ്ങയുടെ പ്രഗത്ഭത ഞാനിപ്പോൾ ഗ്രഹിച്ചു കഴിഞ്ഞു, സബ ദേവ ബിഹാഈ തുംഹഹി ഭജിഅ = എല്ലാ ദേവന്മാരേയും കൈവെടിഞ്ഞു അങ്ങയെത്തന്നെ വേണം ഭജിക്കാൻ, ജേഹി.... കോഈ താകര.... ഹോഈ = ആർക്കു തുല്യനായിട്ടോ കവിഞ്ഞവനായിട്ടോ ആരുമില്ല, അദ്ദേഹത്തിന്റെ ശീലം ഇങ്ങനെയല്ലാതെ എങ്ങനെയുണ്ടാകും?

പ്രഭോ അങ്ങയുടെ മഹത്വം എനിക്കിപ്പോൾ ഗ്രഹിക്കാൻ കഴിഞ്ഞിരിക്കുന്നു മറ്റെല്ലാ ദേവന്മാരേയും വെടിഞ്ഞു ഭജിക്കേണ്ടതു അങ്ങയെത്തന്നെയാണ്. അങ്ങേയ്ക്കു തുല്യനായിട്ടോ അങ്ങയെക്കാൾ കവിഞ്ഞവനായിട്ടോ ആരും തന്നെയില്ല. ആ അങ്ങയുടെ ശീലം ഇത്തരത്തിലല്ലാതേ മറ്റേതൊരുതരത്തിലാണ് പ്രകടമാകുക?

കേഹി ബിധി കഹഉം ജാഹു അബ സ്വാമീ
കഹഹു നാഥ തുംഹ അന്തരജാമീ
അസ കഹി പ്രഭു ബിലോകി മുനി ധീരാ
ലോചന ജല്ല ബഹ പുലക സരീരാ

സ്വാമീ തുംഹ അന്തരജാമീ നാഥ കേഹി ബിധി അബ ജാഊ കഹഹു = പ്രഭോ അങ്ങു അന്തര്യാമിയാണ്. സ്വാമിൻ, ഏതു വിധത്തിലാണ് ഞാൻ അങ്ങയോടു പോകാൻ പറയുക? കഹഹു = പറയൂ; അസ കഹി ധീരാ മുനി പ്രഭു ബിലോകി = ഇങ്ങനെ പറഞ്ഞു ധീരനായ മുനി രാമനെ നോക്കി, ലോചന ജല്യ ബഹ സരീരാ പുലക = നേത്രങ്ങളിൽനിന്നു ജലം പ്രവഹിച്ചു, ശരീരം പുലകിതവുമായി

സ്വാമിൻ, അവിടന്നു സകല ചരാചരാന്തര്യാമിയാണ്. ആവിധമുള്ള അങ്ങയോടു പോക എന്നു ഞാനെങ്ങനെ പറയട്ടെ അവിടന്നുതന്നെ പറയൂ ഇങ്ങനെ പറഞ്ഞു ആ ധീരനായ മഹർഷി ശ്രീരാമനെ നോക്കി. അദ്ദേഹത്തിൻെറ നേത്രങ്ങളിൽ നിന്നു ബാഷ്പം ഒഴുകുകയും ശരീരം പുളകിതമാവുകയും ചെയ്തു

ഛംദ:- തന പുലക നിർഭര പ്രേമ പൂരന
നയന മുഖ പങ്കജ ദിഏ
മന ഗ്യാന ഗുന ഗോതീത പ്രഭു
മൈം ദീഖ ജപതപ കാ കിഏ
ജപ ജോഗ ധരമ സമൂഹ തേ
ഭഇ ഭഗതി അനുപമ പാവഹീം
രഘുബീര ചരിത പുനീത നിസി
ദിന ദാസ തുലസീ ഗാവഹീം

തന പുലക നിർഭര പ്രേമ പൂരന നയന മുഖ പങ്കജ ദിഏ = ദേഹം പുളകിതമായി. നിർഭര പ്രേമപൂർണ്ണനായി നയനങ്ങളും മുഖപത്മവും തമ്മിൽ ഉടഞ്ഞു, മന ഗ്യാന ഗുന ഗോതീത പ്രഭു മൈം ദീഖ കാ ജപ തപ കിഏ = മനസ്സിനും ജ്ഞാനത്തിനും ഗുണത്തിനും വാക്കുകൾക്കും അതീതനായ പ്രഭുവിനെ ഞാൻ ദർശിച്ചതു എന്തൊരു ജപവും തപവും ചെയ്തിട്ടാണ്? തുലസീ തേ നര

  

നിസി ദിന പുനീത രഘുബീര ചരിത ഗാവഹിം ജപ ജോഗ ധരമ സമൂഹ തേ ഭള അനപമ ഭഗതി പാവഹിം = തുളസീ ദാസൻ പറയുന്നു അപ്രകാരമുള്ളവർ രാവും പകലും പവിത്രമായ രാമചരിതം ഗാനം ചെയ്യുന്നതുകൊണ്ടു ജപയോഗധർമ്മസംഹിത കളുടെ ഫലമായ നിരുപമ ഭക്തി പ്രാപിക്കുന്നു

മഹർഷിയുടെ ശരീരം കോരിത്തരിച്ചു. നിർഭര പ്രേമപൂർണ്ണ നായി അദ്ദേഹം മഹർഷി, രാമന്റെ മുഖപത്മം വീക്ഷിച്ചു. എന്നിട്ടിങ്ങനെ ആത്മഗതം ചെയ്തു മനസ്സിനും ജ്ഞാനത്തിനും ഗ്ഗുണത്തിനും വാക്കിനും അതീതനാണ് രാമൻ എനിക്കാവിധ മുള്ള അദ്ദേഹത്തിന്റെ ദർശനം സിദ്ധിച്ചതു ഞാനെന്തൊരു തപ സ്സും ജപവും അനുഷ്ഠിച്ചിട്ടാണ്? തുളസീദാസൻ പറയുന്നു:— ഏതൊരുത്തർ സദാ പവിത്രമായ ശ്രീരാമചരിതം ഗാനം ചെ യ്യുന്നു അവർ ജപയോഗ ധർമ്മങ്ങളുടെ ഫലമായ അനുപമ ഭക്തിയെ പ്രാപിക്കുന്നു (രാമചരിത പാരായണം ഒന്നുകൊണ്ടു തന്നെ ഭക്തി സിദ്ധിക്കുന്നു എന്നു ചുരുക്കം )

ദോ:_ കലിമല സമന ദമന ദുഖ
രാമ സുജസു സുഖമൂല
സാദര സുനഹിം ജേ തിൻഹഹിം
പര രാമു രഹഹിം അനുകൂല

കലിമല സമന ദുഖ ദമന സുഖമൂല രാമ സുജസു ജേ സാദര സുനഹിം = കലിമാലിന്യത്തെ ശമിപ്പിക്കുന്നതും ദുഃഖ ത്തെ നിയന്ത്രിക്കുന്നതും സുഖമൂലകവുമായ രാമന്റെ ശോഭന കീർത്തി ആദരപൂർവ്വം ആർ കേൾക്കുന്നു, തിൻഹഹിം പര രാമു അനുകൂല രഹഹിം = അവരിൽ രാമൻ അനുകൂലനായി വർത്തിക്കും.

കലിമാലിന്യത്തേയും ദുഃഖത്തേയും നശിപ്പിക്കുന്നതാണ് സുഖനിദാനമാണ്, ശ്രീരാമന്റെ ശുഭകീർത്തി. ആ സൽകീർത്തി ആദരപുരസ്സരം കേൾക്കുന്നവരാരോ അവരിൽ രാമൻ അനുകൂല

നായി വർത്തിക്കും. (കീർത്തി കേൾക്കുക എന്നതിനു വിശി ഷ്ടാപദാനങ്ങൾ ഭക്തി ശ്രദ്ധകളോടെ ശ്രവിക്കുക എന്നർത്ഥം)

കഠിന കാല മലകോസു ധരമ്മ
ന ഗ്യാന ന ജോഗ്ഗ ജപ്പ
പരിഹരി സകല ഭരോസ രാമഹിം
ഭജഹിം തേ ചതുര നര

കഠിനകാല മലകോസു ധരമ്മ ന ഗ്യാന ന ജോഗ്ഗ ജപ്പ= കഠിനമായ കലിയുഗം പാപഭണ്ഡാരമാണ്; ധർമ്മവും ജ്ഞാനവും യോഗവും ജപവും ഇല്ല, സകല ഭരോസ പരിഹരി രാമഹിം ഭജഹിം തേ ചതുര നര = മററല്ലാ വിശ്വാസവും ഉപേക്ഷിച്ച രാമനെ ഭജിക്കുന്നതാരോ അവർ തന്നെയാണ് വിശിഷ്ടർ

എല്ലാവിധ പാപങ്ങളുടേയും ഇരിപ്പിടമാണ് ഘോരമായ കലികാലം ഇക്കാലത്തു ധർമ്മമോ ജ്ഞാനമോ യോഗമോ ജപ മോ ഇല്ലതന്നെ. മററല്ലാ വിശ്വാസവും ഉപേക്ഷിച്ച രാമനെ ഭജിക്കുന്നവർ തന്നെയാണ് വിശിഷ്ടർ.

ദോ:- മുനി പദ കമല നാഇ കരി സീസാ
ചലേ ബനഹിം സുര നര മുനി ഈസാ
ആഗേ രാമു അനുജ പുനി പാഛേ
മുനി ബര ബേഷ ബനേ അതി ആഛേ

സുര നര മുനി ഈസാ മുനി പദ കമല സീസാ നാഇ കരി = സുരന്മാരുടേയും നരന്മാരുടേയും മുനിമാരുടേയും നാഥൻ മുനി പദ കമലത്തിൽ ശിരസ്സു കുനിച്ച്, ബനഹിം ചലേ = വനത്തിലേക്കു പോയി, ആഗേ രാമു പുനി പാഛേ അനുജ അതി ആഛേ മുനി ബര ബേഷ ബനെ = മുന്നിൽ രാമനും പി ന്നിൽ അനുജനും ഏററവും നന്നായി മുനിശ്രേഷ്ഠന്മാരുടെ വേഷം ധരിച്ച

ദേവന്മാരുടേയും മനുഷ്യരുടേയും മുനിമാരുടേയും സ്വാമിയായ ശ്രീരാമൻ അത്രി മഹർഷിയുടെ ചരണ കമലങ്ങളിൽ ശിരസ്സു കുനിച്ചു വനത്തിലേക്ക നടന്നു. മുമ്പിൽ രാമനും പിന്നിലായി ലക്ഷ്മണനും നടന്നു രാമനും ലക്ഷ്മണനും മഹർഷിമാക്കു തുല്യം അത്യന്തം മനോഹര വേഷം ധരിച്ചു

ചൗ:- ഉഭയ ബീച സിയ സോഹഇ കൈസീ
ബ്രഹ്മജീവ ബിച മായാ ജൈസീ
സരിതാ ബന ഗിരി അവ ഘട ഘാടാ
പതി പഹിചാനി ദേഹി ബര ബാടാ

ഉഭയ ബീച = രണ്ടു പേരുടേയും ഇടയിൽ, ബ്രഹ്മ ജീവ ബിച = പരമാത്മാവിൻേറയും ജീവാത്മാവിൻേറയും നടുക്കു്, മായാ ജൈസീ കൈസീ = മായ എപ്രകാരമോ അപ്രകാരം, സിയ സോഹഇ=സീത ശോഭിച്ചു, സരിതാ ബന ഗിരി അവ ഘട ഘാടാ = നദി, വനം, പവ്വതം, കുണ്ടു്, മേട്ട്, പതി പഹിചാനി = സ്വാമിയെ തിരിച്ചറിഞ്ഞു്, ബര ബാടാ ദേഹി = നല്ല വഴി നല്കി.

പരമാത്മാവിൻേറയും ജീവാത്മാവിൻേറയും നടുക്ക മായ എപ്രകാരമോ അപ്രകാരം രാമലക്ഷ്മണന്മാരുടെ ഇടയിൽ സീതാദേവി ശോഭിച്ചു. നദിയും വനവും പവ്വതവും കുണ്ടും മേടും ശ്രീരാമനെ തിരിച്ചറിഞ്ഞു ഉത്തമ പഥം നല്കി. (മഹാത്മാക്കാംക്ക പ്രകൃതി സദാ ദാസിയാണു്. അവരുടെ സുഖ സൗകര്യങ്ങാംക്ക വേണ്ടി പ്രകൃതി എന്തും ചെയ്യും എന്നതാണു് പരമാത്ഥം)

ജഹം ജഹം ജാഹിം ദേവ രഘുരായാ
കരഹിം മേഘ തഹം തഹം നഭഛായാ
മിലാ അസുര ബിരാധ മഗജാതാ
ആവതഹീ രഘുബീര നിപാതാ.

ജഹം ജഹം ദേവ രഘുരായാ ജാഹിം തഹം തഹം നഭ മേഘ ഛായാ കരഹിം=എവിടെയെവിടെ ശ്രീരാമ ദേവൻ സഞ്ചരിച്ചിരുന്നുവോ അവിടെയെല്ലാം ആകാശം മേഘഛായ പ്രകടിപ്പിച്ചു കൊണ്ടിരുന്നു, മഗ ജാതാ അസുര ബിരാധ മിലാ=സഞ്ചരിക്കെ വിരാധനുമായി കണ്ടെത്തി, ആവതഹി= വരുന്നവഴിക്കുവെച്ചുതന്നെ. രഘുബീരനിപാതാ = രാമൻ വീഴിച്ചു.

എങ്ങെങ്ങെല്ലാം രാമൻ സഞ്ചരിച്ചിരുന്നോ അങ്ങങ്ങെല്ലാം ആകാശം മേഘങ്ങളെക്കൊണ്ടു നിഴൽ വിരിച്ചിരുന്നു. വഴിക്കു വെച്ചു ഭഗവാൻ വിരാധനെന്ന രാക്ഷസനെ കണ്ടെത്തുകയും അവനെ യുദ്ധത്തിൽ വധിക്കുകയും ചെയ്തു

തുരതഹിം രുചിര രൂപ തേഹി പാവാ
ദേഖി ദുഖീ നിജ ധാമ പഠാവാ
പുനി ആയേ ജഹം മുനി സരഭംഗാ
സുംദര അനുജ ജാനകീ സംഗാ

തുരതഹിം തേഹി രുചി രൂപ പാവാ=വേഗം അവൻ മനോഹര രൂപം പ്രാപിച്ചു, ദുഖീ ദേഖി നിജധാമ പഠാവാ ദുഃഖിതനായി കണ്ടു സ്വധാമത്തിലേക്കയച്ചു, പുനി സുംദര അനുജ ജാനകീ സംഗാ മുനി സരഭംഗാ ജഹം (തഹം) ആയേ= അനന്തരം സുന്ദരനായ അനുജനോടും ജാനകിയോടും കൂടി എവിടെ ശരഭംഗൻ വസിക്കുന്നു അവിടേക്കു വന്നു.

മരണാനന്തരം വിരാധൻ മനോഹരരൂപം പ്രാപിച്ചു. അവൻ ദുഃഖിതനെന്നറിഞ്ഞു രാമൻ അവനു വൈകുണ്ഠവാസം നൽകി. പിന്നീടദ്ദേഹം സുന്ദരനായ ലക്ഷ്മണനോടും സീതയോടുംകൂടി ശരഭംഗമഹർഷി ഇരുന്നരുളുന്നിടത്തേക്കു ചെന്നു. (സുന്ദരാകാരം വഹിച്ച വിരാധൻ രാമനെ ഭക്തിപരവശനായി സ്തുതിച്ചതിനുശേഷം ഇങ്ങനെ ഉണർത്തിച്ചു:--'സ്വാമിൻ, ദുർവ്വാ

  

സാവായ മഹർഷി ശപിച്ചതു മൂലമാണ് വിദ്യാധരനായ ഞാൻ വിരാധനെന്നു പേരോടുകൂടിയ രാക്ഷസനായിത്തീർന്നതു്. അങ്ങയുടെ മാഹാത്മ്യത്താൽ എന്നെ ബാധിച്ചിരുന്ന ശാപം ഒഴിഞ്ഞു. ഞാൻ വീണ്ടും ആ പഴയ വിദ്യാധരൻതന്നെയായി ഭഗവൽ കൃപകൊണ്ടു എനിക്കിന്നു വിഷ്ണുലോകപ്രാപ്തിയും കൈവന്നു)

ദോ:- ദേഖി രാമമുഖ പങ്കജ മുനിവരലോചന ഭൃംഗ
സാദര പാനകരത അതിധന്യ ജനമ സരഭംഗ

സരഭംഗ ജനമ അതിധന്യ = ശരഭംഗ മഹർഷിയുടെ ജന്മം ഏററവും ധന്യമാണ്, മുനിബര ലോചന ഭൃംഗ രാമമുഖ പങ്കജ ദേഖി സാദര പാനകരത = മഹർഷിയുടെ കണ്ണുകളാകുന്ന ഭൃംഗങ്ങൾ രാമൻെറ മുഖമാകുന്ന പങ്കജം കണ്ടു ആദരപൂർവ്വം (അതിലെ രസം) പാനം ചെയ്തുകൊണ്ടിരുന്നു.

ഏററവും ധന്യമാണ് ശരഭംഗമഹർഷിയുടെ ജന്മം എന്തുകൊണ്ടെന്നല്ലെ? അദ്ദേഹത്തിനു ശ്രീരാമചന്ദ്രൻെറ മുഖകാന്തി സ്വനേത്രങ്ങളെക്കൊണ്ടു് ദർശിക്കാൻ സംഗതിവന്നു മഹർഷി ശ്രീരാമമുഖപങ്കജത്തിലെ രസം സ്വനേത്രങ്ങളാൽ നുകൻ്ന

കഹ മുനി സുനു രഘുവീരകൃപാലാ
സങ്കരമാനസ രാജമരാലാ
ജാതരഹേഉം ബിരംചികേ ധാമാ
സുനേഉം സ്രവന ബന ആഇഹഹിംരാമാ.

മുനികഹം = മഹർഷി പറഞ്ഞു, രഘുബീര കൃപാലാ സങ്കരമാനസ രാജ മരാലസുനു = ഹേ രഘുവീര, കൃപാലോ ശങ്കരൻെറ മാനസ സരസ്സിന്നു രാജഹംസമേ, കേൾക്കു. ബിരംചി കേ ധാമാ ജാത രഹേഉം = ബ്രഹ്മലോകത്തിൽ വസിച്ചിരുന്ന ഞാൻ, രാമാബന അഇഹഹിം സ്രവന സുനേഉം =

ശ്രീരാമചന്ദ്രൻ വനത്തിൽ വന്നിരിക്കുന്നതായി കാതുകൊണ്ടു കേട്ടു.

ശരഭംഗ മഹർഷി പറഞ്ഞു:— 'ദയാലോ, രാമ, ശിവൻ സദാ ധ്യാനിക്കുന്നവനേ, കേൾക്കുക ബ്രഹ്മലോകത്തിൽ വസിക്കുകയായിരുന്ന ഈ ഞാൻ എന്റെ കാതുകൾകൊണ്ടു കേട്ടു, അവിടുന്നു വനത്തിൽ വന്നിരിക്കുന്നു എന്ന വൃത്താന്തം

ചിതവത പംഥ രഹേഉം ദിനരാതീ
അബ പ്രഭു ദേഖി ജുഡാനീ ഛാതീ
നാഥ സകല സാധന മൈം ഹീനാ
കീൻഹി കൃപാ ജാനി ജന ദീനാ

ചിതവത = ദർശിക്കാൻ, ദിനരാതീ പംഥ രഹേഉം = സദാ വഴിയിൽ കാത്തിരിക്കുന്നു, അബപ്രഭു ദേഖി ഛാതീ ജുഡാനീ=ഇപ്പോൾ പ്രഭുവിനെ ദർശിച്ച് ഹൃദയം കുളുത്തു, നാഥ മൈം സകല സാധന ഹീനാ ദീനാ ജന ജാനി കൃപാ കീൻഹി=പ്രഭോ ഞാൻ സർവ്വ സാധനഹീനനും ദീനനുമെന്നറിഞ്ഞു കൃപ പ്രകാശിപ്പിച്ചു.

രാമ, അങ്ങയെ ഒരു നോക്കു കാണാൻ ഞാൻ രാപ്പകൽ ഈ മാർഗ്ഗത്തിൽ കാത്തിരിക്കുകയായിരുന്നു അങ്ങയെ ദർശിച്ചതോടെ എന്റെ ഹൃദയം ശീതളമായി. ഞാൻ ഒന്നുമില്ലാത്തവനാണ്, ദീനനാണ് എന്നു അവിടുന്നു ഗ്രഹിച്ച് എന്നിൽ കൃപ പ്രദർശിപ്പിച്ചിരിക്കുന്നു. (സർവ്വ സംഗങ്ങളും പരിത്യജിച്ച ഭഗവാനെത്തന്നെ ശരണം പ്രാപിച്ചിരിക്കയാണ് ശരഭംഗൻ അദ്ദേഹത്തിന്റെ നേരെ കൃപ പ്രദർശിപ്പിക്കാൻ ഭഗവാനുതന്നെയല്ലെ തികച്ചും ബാദ്ധ്യത?)

സോകഛു ദേബ ന ലോഹി നിഹോരാ
നിജപന രാഖേഉ ജനമന ചോരാ

തബ ലഗി രഹഹു ദീന ഹിത ലാഗീ
ജബ ലഗി മിലഉം തുംഹഹി തനു ത്യാഗീ

ദേബ സോ കഛു മോഹി നിഹോരാ ന = ദേവ, ആ കൃപയുടെ ശ്രേയസ്സ ഒട്ടും എനിയ്ക്കല്ല, ജനമന ചോരാ നിജ പന രാഖേഉ = ഭക്തജന മനസ്സിനെ അപഹരിക്കുന്നവനേ അങ്ങു സ്വശപഥം രക്ഷിച്ചു, ജബലഗി ദീന ഹിതലാഗീ തനു ത്യാഗീ തുംഹഹീ മിലഉം തബ ലഗീ രഹഹു = ദീനഹിതാൎത്ഥം എപ്പോഠം ഞാൻ ശരീരം ഉപേക്ഷിച്ചു അങ്ങയുമായി സായുജ്യം പ്രാപിക്കുന്നു അപ്പോഠംവരെ ഇവിടെ വസിക്കുക.

രാമചന്ദ്ര, ആ കൃപയുടെ ശ്രേയസ്സ് ഒട്ടും എനയ്ക്കില്ല. ഹേ ഭക്തഹൃദയഹാരിൻ, അങ്ങു അങ്ങയുടെ ശപഥം പരിപാലിച്ചു ഈ ദീനൻെറ നന്മക്കുവേണ്ടി, എപ്പോഠം ഞാൻ ഈ ശരീരം ത്യജിച്ചു അങ്ങയുമായി സായുജ്യം പ്രാപിക്കുമോ അതുവരെഅങ്ങു ഇവിടെ വസിക്കുക (എന്താണ് ഇവിടെ പ്രസ്താവിക്കപ്പെടുന്ന ആ ശപഥം? ഭക്തന്മാരിൽ ഭഗവാൻ ദയ പ്രകാശിപ്പിക്കുന്നതു അവരുടെ ഹൃദയം കവരുവാനാണ് അല്ലാതെ ഭക്തന്മാൎക്കു് വേണ്ടിയല്ല. ആ കവർച്ച അവിടന്നു് നടത്തിയിരിക്കുന്നു. അഥവാ എൻെറ ഹൃദയവും ആത്മാവും സർവ്വവും അങ്ങു കരസ്ഥമാക്കി എന്നാണ് ശരഭംഗ മഹഷി ഭംഗ്യന്തരേണ പ്രസ്താവിക്കുന്നതു്.)

ജോഗു ജഗ്യ ജപ തപ ബ്രത കീൻഹാ
പ്രഭുകഹം ദേഇ ഭഗതി ബര ലീൻഹാ
ഏഹി ബിധി സര രചി സരഭംഗാ
ബൈഠേ ഹൃദയ ഛാംഡി സബ സംഗാ

ജോഗു ജഗ്യ ജപ തപ ബ്രത കീൻഹാ പ്രഭുകഹം ദേഇ ഭഗതി ബര ലീൻഹാ=യോഗവും യജ്ഞവും ജപവും തപവും

വ്രതവും അനുഷ്ഠിച്ചതു് പ്രഭുവിന്നു നല്കി ഭക്തിയാകുന്ന വരം സ്വീകരിച്ചു. ഏഹി ബിധി സര രചി സരഭംഗാമുനി ഹൃദയ സബ സംഗാ ഛാംഡി ബൈഠേ = ഇപ്രകാരം ചിതയുണ്ടാക്കി ശരഭംഗ മഹർഷി എല്ലാ വിഷയാഭിലാഷങ്ങളും ത്യജിച്ചു് (ചിതയിൽ) ഉപവിഷ്ടനായി,

ശരഭംഗൻ അനുഷ്ഠിച്ച യോഗവും യജ്ഞവും ജപവും തപസ്സും വ്രതവും ശ്രീരാമനു സമർപ്പിക്കുകയും രാമനിൽനിന്നു് ഭക്തിയാകുന്ന വരം സ്വീകരിക്കുകയും ചെയ്തു പിന്നീടദ്ദേഹം ഹൃദയത്തിലുള്ള എല്ലാ വിഷയാഭിലാഷങ്ങളും വെടിഞ്ഞു ഒരു ചിതയുണ്ടാക്കി ആ ചിതയിൽ പ്രവേശിച്ചു.

ദോ:- സീതാ അനുജ സമേത പ്രഭു
നീല ജലദ തനു സ്യാമ
മമഹിയ ബസഹു നിരംതര
സഗുനരൂപ ശ്രീരാമ

നീലജലദ സ്യാമ സഗുന രൂപ തനു പ്രഭു ശ്രീരാമ=നീല ജലദംപോലെ ശ്യാമമായ സഗുണരൂപതനുസ്സോടുകൂടിയ പ്രഭോ, രാമചന്ദ്ര, സീതാ അനുജ സമേത = സീതയോടും അനുജനോടും കൂടിയ, മമഹിയ നിരംതര ബസഹു = എന്റെ ഹൃദയത്തിൽ സദാ വസിച്ചാലും,

ചിതയിലിരുന്നുകൊണ്ടു് ശരഭംഗ മഹർഷി അഭ്യർത്ഥിച്ചു--- നീലമേഘംപോലെ ശ്യാമളമായ സഗുണ ശരീരത്തോടു കൂടിയ ഹേ പ്രഭോ, രാമഭദ്ര, അങ്ങു സീതാനുജസമേതനായി ഈ ഭക്തന്റെ ഹൃദയത്തിൽ ആവാസം ചെയ്യണമേ.' ശരഭംഗനു ഈ ഒരപേക്ഷയേയുള്ളു )

അസ കഹി ജോഗ അഗിനി തനുജാരാ
രാമ കൃപാ ബൈകുംഠ സിധാരാ

താതേം മുനി ഹരി ലീന ന ഭയഊ
പ്രഥമഹിം ഭേദ ഭഗതി ബര ലയഊ

**അസ കഹി ജോഗ അഗിനി തനു ജാരാ** = ഇങ്ങനെ പറഞ്ഞു യോഗാഗ്നിയിൽ ശരീരം ദഹിപ്പിച്ച്, **രാമ കൃപാ ബൈകുംഠ സിധാരാ** = രാമ കൃപയാൽ വൈകുണ്ഠത്തിലേക്കെഴുന്നള്ളി, **പ്രഥമഹി ഭേദ ഭഗതി ബര ലയഊ** = പണ്ടേ തന്നെ ഭേദ ഭക്തി വരം സമാർജ്ജിച്ചിട്ടുണ്ട്, **താതേം ഹരി ലീന ന ഭയഊ** = അതുകൊണ്ടാണ് ഹരിയിൽ ലീനനാകാതിരുന്നത്.

ഇങ്ങനെ ഉണർത്തിച്ചു ശരഭംഗ മഹർഷി യോഗാഗ്നിയിൽ ദേഹം ദഹിപ്പിക്കുകയും ശ്രീരാമ കൃപയാൽ വൈകുണ്ഠത്തിലേക്കു പോവുകയും ചെയ്തു. ഭേദ മൂലകമായ ഭക്തി എന്ന വരം പണ്ടേ തന്നെ മഹർഷിക്കു സിദ്ധിച്ചിരുന്നു അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിനു ശ്രീരാമനുമായി സായൂജ്യം പ്രാപിക്കാൻ കഴിയാതെ വന്നതും. (സായൂജ്യത്തിനു പ്രതിബന്ധമാണ് ഭേദ മൂലകമായ ഭക്തി. ഈ ഭക്തി വിശേഷമാണ് ദശരഥമഹാരാജാവിനും ഉണ്ടായിരുന്നത്. അതുകൊണ്ടുതന്നെയാണ് അദ്ദേഹത്തിനും വിഷ്ണു സായൂജ്യത്തിനു അർഹതയില്ലാതായത്.

രിഷി നികായ മുനിബരഗതി ദേഖീ
സുഖീ ഭയേ നിജഹൃദയ ബിസേഷീ
അസതുതി കരഹിംസകലമുനി ബൃംദാ
ജയതി പ്രനതഹിത കരുനാകംദാ.

**മുനി ബരഗതി ദേഖി രിഷി നികായ നിജ ഹൃദയ ബിസേഖീ സുഖീ ഭയേ** = ശരഭംഗ മഹർഷിയുടെ ഗതി കണ്ടു ഋഷി വൃന്ദം സ്വഹൃദയങ്ങളിൽ വിശേഷിച്ചും സുഖമുള്ളവരായി ഭവിച്ചു, **സകല മുനിബൃംദാ അസ തുതി കരഹിം** = എല്ലാ മുനി സംഘവും സ്തവം ചെയ്തു കൊണ്ടിരുന്നു, **പ്രനത ഹിത കരു**

നാകംഠാ ജയതി = ഭക്തവത്സല, കരുണാകന്ദമേ അവിടന്നു ജയിക്കുന്നു.

ശരഭംഗ മഹർഷിയുടെ വൈകുണ്ഠ പ്രാപ്തി ഗ്രഹിച്ച മഹർഷിമാർക്കെല്ലാം മനസ്സിൽ വലുതായ സുഖം തോന്നി. 'ഹേ ഭക്തവത്സല, കരുണാകര അവിടന്നു സർവ്വോൽകർഷേണ വർത്തിക്കുന്നു' എന്നിങ്ങനെ അവർ രാമനെ സ്തുതിച്ചുകൊണ്ടിരുന്നു

പുനി രഘുനാഥ ചലേ ബന ആഗേ
മുനിബരബൃംദ ബിപുല സംഗ ലാഗേ
അസ്ഥി സമൂഹ ദേഖി രഘുരായാ
പൂഛീ മുനിൻഹ ലാഗി അതി ദായാ

രഘുനാഥ പുനി ബന ആഗേ ചലേ = ശ്രീരാമൻ അനന്തരം വനത്തിലേക്ക പ്രവേശിച്ചു, ബിപുല മുനി ബര ബൃംദ സംഗ ലാഗേ = ഒട്ടനേകം മുനിമാരും ഒരുമിച്ചുണ്ട്, അസ്ഥി സമൂഹ ദേഖി അതി ദായാ രഘുരായാ മുനിൻഹ ലാഗാ പൂഛീ = അസ്ഥികളുട്ടം കണ്ട പരമ ദയാലുവായ രാഘവൻ മുനിമാരോട ചോദിച്ചു

നിരവധി മഹർഷിമാരൊന്നിച്ച രാമൻ വനത്തിലേക്ക പ്രവേശിച്ചു വഴിക്ക വലുതായൊരസ്ഥിക്കുന്നു കണ്ട ദയാനിധിയായ രാമൻ ആ അസ്ഥി സമൂഹത്തെക്കുറിച്ചു മഹർഷിമാരോട ചോദിച്ചു

ജാനതഹും പൂഛിഅ കസ സ്വാമീ
സബ ദരസീ തുംഹ അംതരജാമീ
നിസിചരനികര സകല മുനി ഖാഏ
സുനി രഘുബീര നയന ജല ഛാഏ

സ്വാമീ തുംഹ സബ ദരസീ അംതരജാമീ = സ്വാമിൻ അവിടന്നു സർവ്വദർശിയും അന്തര്യാമിയുമാണ്, ജാനതഹും

  

കസ പൂഛഹു = അറിഞ്ഞിട്ടും എന്താണ് ചോദിക്കുന്നത്? നിസിചര നികര സകല മുനി ഖായേ = രാക്ഷസ വൃന്ദം സകല മുനിമാരേയും ഭക്ഷിച്ചിരിക്കുന്നു, സുനി രഘുബീര നയന ജല ഛായേ = കേട്ട രഘുവീരൻെറ കണ്ണുകളിൽ നീർ നിറഞ്ഞു.

എല്ലാം കാണുന്നവനും ചരാചരങ്ങളുടെ അന്തര്യാമിയും ആയ അങ്ങു എല്ലാം ഗ്രഹിച്ചിരുന്നിട്ടും പാമരൻ കണക്കെ എന്തിനിങ്ങനെ ഞങ്ങളോടു ചോദിക്കുന്നത്? വനത്തിലുള്ള രാക്ഷസന്മാരുടെ ആക്രമണത്തിന്നിരയായി മരിച്ച മഹർഷിമാരുടെ അസ്ഥികളാണിവിടെ കുന്നിൻെറ രൂപത്തിൽ കാണപ്പെടുന്നത്. ഈ മർമ്മഭേദകമായ വൃത്താന്തം കേട്ട ശ്രീരാമൻെറ നയനങ്ങൾ ബാഷ്പ കലുഷങ്ങളായി. (മഹർഷിമാരുടെ കൂട്ടത്തോടെയുള്ള നാശത്തെക്കുറിച്ചു കേൾക്കാനിടവന്ന രാമൻ എങ്ങനെ ബാഷ്പ പൂർണ്ണാക്ഷനാകാതിരിയ്ക്കും?)

ദോ:- നിസിചര ഹീന കരഉ മഹി
ഭുജ ഉഠാഇ പന കീൻഹ
സകല മുനിൻഹ കേ ആശ്രമൻഹി
ജാഇ ജാഇ സുഖ ദീൻഹ, ൯

ഭുജ ഉഠാഇ = കൈകൾ ഉയർത്തിപ്പിടിച്ചു, പന കീൻഹ = പ്രതിജ്ഞചെയ്തു:— 'മഹി നിസിചര ഹീന കരഉ = ഭൂമിയെ രാക്ഷസഹീനമാക്കും' സകല മുനിൻഹ കേ ആസ്രമൻഹി ജാഇ ജാഇ സുഖ ദീൻഹ = സമസ്തമുനിമാരുടേയും ആശ്രമങ്ങളിൽ ചെന്നു സുഖം നൽകി.

ശ്രീരാമൻ കൈകളുയർത്തിപ്പിടിച്ചു ഇങ്ങനെ ഒരു പ്രതിജ്ഞ ചെയ്തു: ഭൂമിയെ ഞാൻ രാക്ഷസ വിഹീനമാക്കിത്തീർക്കും. പ്രതിജ്ഞക്കുശേഷം അദ്ദേഹം എല്ലാ മുനിമാരുടേയും ആശ്രമങ്ങളിൽചെന്നു് മുനിമാരെ ആശ്വസിപ്പിക്കുകയും അവർക്കു അഭയദാനം നൽകുകയും ചെയ്തു. (മേദിനിയെ അരാക്ഷസ

മാക്കാൻ രാമൻ ഘോരപ്രതിജ്ഞ ചെയ്തതു് മുനിമാരുടെ അസ്ഥിപഞ്ജരങ്ങാം ദർശിക്കാനിടയായതുകൊണ്ടാണു് മുനിമാരുടെ നേരെ രാമനുള്ള ഭക്ത്യാദരങ്ങാം എത്ര മഹത്തരങ്ങളെന്നു് നോക്കു.)

മുനി അഗസ്ത്യകര സിഷ്യ സുജാനാ
നാമ സുതീഛന രതി ഭഗവാനാ
മനക്രമ ബചന രാമപദ സേവക
സപനേഹു ആന ഭരോസനദേവക

അഗസ്ത്യ മുനികര സിഷ്യ സുജാനാ ഭഗവാനാരതി = അഗസ്ത്യമുനിയുടെ ശിഷ്യനും ജ്ഞാനിയും ഭഗവദ്ഭക്തനും, മനക്രമ ബചന രാമപദ സേവക = മനസാ കർമ്മണാ വചസാ രാമപാദ സേവകനും, സപനേഹു ആന ദേവക ഭരോസന= സ്വപ്നേപി അന്യ ദേവതമാരിൽ വിശ്വാസമില്ലാത്തവനുമാണു് സുതീഛനാ നാമ=സുതീക്ഷ്ണനെന്നു പേരായ അദ്ദേഹം.

സുതീക്ഷ്ണൻ എന്ന അഗസ്ത്യശിഷ്യൻ ജ്ഞാനിയാണു്; ഭഗവൽ ഭക്തനാണു്; മനസാവാചാ കർമ്മണാ ശ്രീരാമപാദ ഭക്തനാണു്; സ്വപ്നത്തിൽപോലും മററു ദേവന്മാരിൽ വിശ്വാസമില്ലാത്ത വ്യക്തിയുമാണു്,

പ്രഭു ആഗവന സ്രവന സുനിപാവാ
കരത മനോരഥ ആതുര ധാവാ
ഹേ ബിധി ദീനബംധു രഘുരായാ
മോസേ സഠപര കരിഹഹി ദായാ

പ്രഭു ആഗവന സ്രവന സുനിപാവാ = പ്രഭുവിൻെറ വരവു കാതുകാംകൊണ്ടു് കേട്ടു്, മനോരഥ കരത ആതുര ധാവാ = മനോരഥങ്ങാംക്കു് വശഗതനായി ഉൽകണ്ഠാപൂർവ്വം ഓടിയണഞ്ഞു, ഹേ ബിധി ദീനബംധു രഘുരായാ മോസേ സഠപര

  

ദായാ കരിഹഹി = അല്ലയോ വിധേ, ദീനബന്ധുവായ രഘുനാഥൻ എന്നെപ്പോലുള്ള ശഠൻെറ നേരെ ദയ പ്രകാശിപ്പിക്കുമോ?

ശ്രീരാമൻ വന്നിരിക്കുന്നതായി എപ്പോറം ഗ്രഹിച്ചുവോ അപ്പോറം ഉല്ലാസാകുലനായ സുതീക്ഷ്ണൻ മനോരഥവശനായി ദർശനത്തിനു പാഞ്ഞുതണഞ്ഞു പോകുന്നപോക്കിൽ അദ്ദേഹം ഇങ്ങനെ ചിന്തിക്കയും ഉണ്ടായി'– 'വിധേ, ശ്രീരാമൻ ദീനബന്ധുവാണ്. എന്നാൽ എന്നെപ്പോലുള്ള ശഠന്മാരിൽ അദ്ദേഹം ദയപ്രകാശിപ്പിക്കുമോ;

സഹിത അനുജ മോഹി രാമു ഗോസാഈം
മിലിഹഹിം നിജ സേവക കീ നാഈം
മോരേ ജിയ ഭരോസ ദൃഢനാഹീം
ഭഗതി ബിരതി ന ഗ്യാനു മന മാഹീം

അനുജ സഹിത ഗോസാഈം രാമു മോഹി മിലിഹഹിം= അനുജസമേതനായ ശ്രീരാമചന്ദ്രൻ എന്നെ കൈക്കൊള്ളുമോ, നിജ സേവക കീ നാഈം = സ്വസേവകനെ എന്നപോലെ? മോരേ ജിയ ദൃഢ ഭരോസ നാഹീം = എനിക്കു പൂർണ്ണവിശ്വാസമില്ല, മനമാഹീം ഭഗതി ബിരതി ഗ്യാനുന=മനസ്സിൽ ഭക്തി വൈരാഗ്യ ജ്ഞാനങ്ങളും ഇല്ല.

ലക്ഷ്മണസമേതനായ പ്രഭു എന്നെ സ്വീകരിക്കുമോ സ്വസേവകനെ എന്നപോലെ? എനിക്കീക്കാര്യത്തിൽ ഉറപ്പു വരുന്നില്ല ഞാൻ ഭക്തനല്ല; എനിക്കു വൈരാഗ്യമോ ജ്ഞാനമോ ഇല്ല. (ശ്രീരാമനു പ്രിയപ്പെടുന്ന ഒന്നും തന്നിലില്ലാത്തതുകൊണ്ടാണ് തന്നെ രാമൻ സ്വീകരിക്കുമോ എന്ന കാര്യത്തിൽ സുതീക്ഷ്ണനു പൂർണ്ണവിശ്വാസമില്ലാത്തതു്.)

നഹിം സത സംഗ ജോഗ തപ ജാഗാ
നഹിം ദൃഢ ചരന കമല അനുരാഗാ

ഏക ബാനി കരുനാനിധാന കീ
സോ പ്രിയ ജാകേ ഗതി ന ആന കീ

സതസംഗ ജോഗ തപ ജാഗാ നഹിം = സൽസംഗമോ യോഗമോ തപമോ യാഗമോ ഇല്ല. ചരന കമല ദൃഢ അനുരാഗ നഹിം = ചരണകമലങ്ങളിൽ ദൃഢ പ്രേമവും ഇല്ല, ഏക ബാനി കരുനാനിധാന കീ = ഒരേ ഒരു പ്രകൃതിയേ ആ കരുണാനിലയത്തിന്നുള്ള, ജാകേ ആന കീ ഗതി ന സോ പ്രിയ=ആർക്ക് അന്യഗതിയില്ല അവൻ പ്രിയനാണ്", (അനന്യശ് ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം എന്ന ഗീതാവചനം ഈ അവസരത്തിൽ അനുസ്മർത്തവ്യമാണ്.)

ഹോഇഹഹിം സുഫല ആജു മമ ലോചന
ദേഖീ ബദന പങ്കജ ഭവ മോചന
നിർഭര പ്രേമ മഗന മുനിഗ്യാനീ
കഹി ന ജാഇ സോ ദസാ ഭവാനീ

ഭവമോചന ബദന പങ്കജ ദേഖീ മമ ലോചന ആജു സുഫല ഹോഇഹഹിം = ഭവമോചനൻെറ വദന പങ്കജം കണ്ടു എൻെറ കണ്ണുകൾ ഇന്നു സഫലങ്ങളായി ഭവിക്കും, ഭവാനീ ഗ്യാനീ മുനി നിർഭര പ്രേമ മഗന = ഭവാനീ, ജ്ഞാനിയായ മുനി നിർഭര പ്രേമമഗ്നനായി, സോദസാ=ആ അവസ്ഥ, കഹി ന ജാഇ = വർണ്ണിക്കാനാവുകയില്ല.

ഭക്തലോകത്തെ സംസാരസാഗരത്തിൽനിന്നു് കരകേററുന്ന സാക്ഷാൽ ശ്രീരാമചന്ദ്രൻെറ മുഖപങ്കജം വീക്ഷിച്ച എൻെറ കണ്ണുകൾ ഇന്നു് സഫലങ്ങളാകും. (ശിവൻ പറഞ്ഞു:—) ഹേ ഭവാനീ, ജ്ഞാനിയായ സുതീക്ഷ്ണ മഹർഷി നിർഭര പ്രേമത്തിൽ മുഴുകി. അദ്ദേഹത്തിൻെറ അപ്പോഴത്തെ സ്ഥിതി വർണ്ണിക്കുക സാദ്ധ്യമല്ല.

ദിസി അരു ബിദിസി പംഥാ നഹിം സൂഝാ
കോ മൈം ചലേഉം കഹാം നഹി ബൂഝാം
കബഹുംക ഫിര പാഛേര പുനി ജാഇ
കബഹുംക നൃത്യ കരഇ ഗുന ഗാഇ

ദിസി.......സൂഝാ = ദിക്കുകളും വിദിക്കുകളും പന്ഥാവും അറിയാതെയായി, മൈം കോ കഹാം ചലേഉം നഹി ബൂഝാ = ഞാൻ ആരാണ് എവിടേക്ക് പോകുന്നു എന്നും അറിഞ്ഞില്ല; കബഹുംക ഫിരപാഛേ = ഇടയ്ക്കു് പിൻവാങ്ങും, പുനി ജാഇ= പിന്നെ പോകും, ഗുന ഗാഇ കബഹുംക നൃത്യ കരഇ = ഗുണ ഗാനം ചെയ്തു ഇടക്കു നൃത്തം ചെയ്യും.

സുതീക്ഷ്ണന്റെ ഭക്ത്യുന്മാദമാണിവിടെ വർണ്ണിക്കുന്നതു്. അദ്ദേഹത്തിന്നു് ദിക്കുകളേതെന്നോ വിദിക്കുകളേതെന്നോ വഴി ഏതെന്നോ അറിഞ്ഞുകൂടാതായി. താൻ ആരാണു്; തന്റെ യാത്ര എവിടേയ്ക്കാണു്. ഇതും അദ്ദേഹത്തിന്നു നിശ്ചയമില്ലാതായി. ഇടയ്ക്കു് അദ്ദേഹം പിൻവാങ്ങും, പിന്നീടു മുമ്പോട്ടുതന്നെ പോകും; ഇടയ്ക്കു് ഭഗവദ്ഗുണങ്ങൾ പാടിക്കൊണ്ടു് നൃത്തം ചെയ്യും.

അവിരല പ്രേമ ഭഗതി മുനിപാഈ
പ്രഭു ദേഖഹിം തരു ഓട ലുകാഈ
അതിസയ പ്രീതി ദേഖി രഘുബീരാ
പ്രഗടേ ഹൃദയ ഹരന ഭവപീരാ

മുനി അവിരല പ്രേമ ഭഗതി പാഇ = മുനി അവിരള പ്രേമഭക്തി പ്രാപിച്ചു, തരു ഓട ലുകാഈ പ്രഭു ദേഖഹിം = വൃക്ഷം മറഞ്ഞുനില്ക്കുന്ന നിലയിൽ പ്രഭുവിനെ കണ്ടു, ഭവപീരാ ഹരന രഘുബീരാ = പ്രാപഞ്ചിക ക്ലേശം ഹരിക്കുന്ന രാമൻ, അതിസയ പ്രീതി ദേഖി = അതിശയ പ്രീതി കണ്ടു്, ഹൃദയ പ്രഗടേ = മനസ്സിൽ പ്രത്യക്ഷനായി.

സുതീക്ഷ്ണൻെറ പ്രേമവും ഭക്തിയും അവിരളങ്ങളായിരുന്നു. അദ്ദേഹം ശ്രീരാമനെ വൃക്ഷം മറഞ്ഞു നില്ക്കുന്നനിലയിൽ വീക്ഷിച്ചു. പ്രാപഞ്ചിക ക്ലേശത്തെ നശിപ്പിക്കുന്ന ശ്രീരാമചന്ദ്രൻ സുതീക്ഷ്ണൻെറ അപാരപ്രീതി കണ്ടു അദ്ദേഹത്തിൻെറ ഹൃദയത്തിൽ പ്രത്യക്ഷനായി.

മുനി മഗ്ഗ മാംഝ അചലഹോഇ ബൈസാ
പുലക സരീര പനസ ഫല ജൈസാ
തബ രഘുനാഥ നികട ചലി ആഏ
ദേഖി ദസാ നിജ ജന മന ഭാഏ

മഗ്ഗ മാംഝ മുനി അചല ഹോഇ=വഴിക്കുവെച്ച് മുനി നിശ്ചലനായി, പനസ ഫല ജൈസാ ബൈസാ പുലക സരീര = പനസ ഫലം എപ്രകാരമോ അവ്വാറു പുളകിത ശരീരനായി, തബ രഘുനാഥ നികട ചലി ആഏ = ആ സമയത്ത് രാമൻ സമീപത്തെത്തി, നിജ ജന ദസാ ദേഖി = സ്വഭക്തൻെറ സ്ഥിതികണ്ട്, മന ഭാഏ = സന്തുഷ്ടനായി.

വഴിയ്ക്കുവെച്ച് സുതീക്ഷ്ണൻ നിശ്ചലനായി. ചക്കയുടെ മുള്ളുകറ കണക്ക് സുതീക്ഷ്ണൻെറ ശരീരത്തിൽ പുളകങ്ങളങ്കുരിച്ചു. ആ അവസരത്തിൽ ഭഗവാൻ സുതീക്ഷ്ണനെ സമീപിക്കുകയും സ്വഭക്തനായ സുതീക്ഷ്ണൻെറ സ്ഥിതികണ്ട് സന്തുഷ്ടനാവുകയും ചെയ്തു.

മുനിഹിം രാമു ബഹു ഭാംതി ജഗാവാ
ജാഗ ന ധ്യാന ജനിത സുഖപാവാ
ഭൂപ രൂപ തബ രാമു ദുരാവാ
ഹൃദയ ചതുർഭുജ രൂപ ദേഖാവാ

രാമു മുനിഹിം ബഹു ഭാംതി ജഗാവാ ന ജാഗ = രാമൻ മുനിയെ പലതരത്തിലും ഉണർത്താൻ ശ്രമിച്ചു; ഉണർന്നില്ല, ധ്യാന

ജനിത സുഖപാവാ = ധ്യാനജനിതമായ സുഖം പ്രാപിച്ചു. തബ രാമു ഭൂപ രൂപ ദുരാവാ = അപ്പോാം രാമൻ ഭൂപരൂപം മറച്ചു, ഹൃദയ ചതുർഭുജ രൂപ ദേഖാവാ = മനസ്സിൽ ചതുർഭുജ രൂപം കാണിച്ചു.

ശ്രീരാമൻ സുതീക്ഷ്ണനെ പലതരത്തിലും ഉണർത്താൻ യത്നിച്ചു. ഒരു ഫലവും ഉണ്ടായില്ല. അദ്ദേഹം ധ്യാനജനിതമായ സുഖം ആസ്വദിക്കുകയാണ്. ഏതായാലും തന്റെ ഭൂപരൂപം ശ്രീരാമൻ മറയ്ക്കുകയും സുതീക്ഷ്ണന്റെ ഹൃദയത്തിൽ ചതുർഭുജ രൂപത്തിൽ പ്രകടമാകുകയും ചെയ്തു.

മുനി അകുലാഇ ഉഠാ തബ കൈസീ
ബികല ഹീനമനി ഫനിബര ജൈസേ
ആഗേ ദേഖി രാമുതന സ്യാമാ
സീതാ അനുജ സഹിത സുഖധാമാ

ഹീന മനി ഫനി ബര ജൈസേ ബികല കൈസീ അകുലാഇ മുനി ഉഠാ = രത്നം നഷ്ടപ്പെട്ട സർപ്പം എങ്ങനെ വ്യാകുലനാകുമോ അങ്ങനെ വ്യാകുലനായി മുനി എഴുന്നേററു. തബ സ്യാമാ തനു സുഖധാമാ അനുജ സീതാസഹിത രാമു ആഗേ ദേഖി = ആ അവസരത്തിൽ ശ്യാമശരീരനും അനുജ സീതാസമേതനും സുഖധാമനുമായ ശ്രീരാമനെ പുരോഭാഗത്തു കണ്ടു.

രത്നം നഷ്ടപ്പെട്ട സർപ്പം എങ്ങനെ വ്യാകുലനാകുമോ അങ്ങനെ വ്യാകുലനായി സുതീക്ഷ്ണൻ എഴുന്നേററു. ആ അവസരത്തിൽ ശ്യാമശരീരനും സുഖധാമനും സീതാലക്ഷ്മണ സമേതനുമായ രാമനെ മഹർഷി പുരോഭാഗത്തു കണ്ടു.

പരേഉ ലകുട ഇവ ചരനൻഹി ലാഗീ
പ്രേമ മഗന മുനിബര ബഡ ഭാഗീ

ഭുജ ബിസാല ഗഹി ലിഏ ഉഠാഈ
പരമ പ്രീതി രാഖേ ഉരലാഈ

ബഡ ഭാഗീ മുനിബര പ്രേമമഗന ചരനൻഹി ലാഗീ ലകട ഇവ പരേഉ = മഹാ ഭാഗ്യവാനായ മഹർഷി പ്രേമമഗ്നനായി തൃപ്പാദങ്ങൾ ഗ്രഹിച്ച ദണ്ഡവൽ നിലം പതിച്ചു. ബിസാല ഭുജ ഗഹിലിഏ ഉഠാഈ = വിശാല ഹസ്തത്താൽ എടുത്തെഴുന്നേല്പിച്ച്, പരമപ്രീതി ഉരലാഈ രാഖേ = വർദ്ധിച്ച പ്രീതിയോടെ മാറോടണച്ചു ആശ്ലേഷിച്ചു.

മഹാ ഭാഗ്യശാലിയായ സുതീക്ഷ്ണൻ പ്രേമമഗ്നനായി രാമ തൃപ്പാദങ്ങൾ ഗ്രഹിച്ച ദണ്ഡവൽ നിലം പതിച്ചു. രാമൻ വിശാല ഹസ്തം കൊണ്ടു സുതീക്ഷ്ണനെ പിടിച്ചെഴുന്നേല്പിക്കുകയും വർദ്ധിച്ച പ്രീതിയോടെ വക്ഷസ്സോടണച്ചു ആശ്ലേഷിക്കുകയും ചെയ്തു.

മുനിഹി മിലത അസ സോഹ കൃപാലാ
കനക തരുഹി ജനു ഭേംട തമാലാ
രാമബദനു ബിലോക മുനി ഠാഢാ
മാനഹും ചിത്ര മാംഝ ലിഖി കാഢാ.

കനക തരുഹി തമാലാ ഭേംട ജനു = കനകമരം തമാലമരവുമായി ചേർന്നുവോ എന്നു തോന്നുമാറ്, മുനിഹി മിലത കൃപാലാ അസ സോഹ = മുനിയുമായി ചേർന്നപ്പോൾ, കൃപാലു അവ്വാറു ശോഭിച്ചു, രാമ ബദനു ബിലോക മുനി = രാമവദനം കണ്ടു മുനി, മാനഹും ചിത്ര മാംഝ ലിഖി കാഢാ ഠാഢാ = ചിത്രത്തിലെഴുതപ്പെട്ടവനോ എന്നു തോന്നുമാറു നിശ്ചലനായി.

കനകമരം തമാലമരവുമായിചേർന്നാലെന്നപോലെ മുനിയോടുചേർന്ന ശ്രീരാമൻ ആവിധം ശോഭിച്ചു. ശ്രീരാമൻെറ മുഖകമലം കണ്ടു സുതീക്ഷ്ണ മഹർഷി ചിത്രാപ്പിതനെന്നോണം

സ്തബ്ധനായി നിന്നു. (സുതീക്ഷ്ണനൊന്നല്ല ഏതൊരു ദർശകനാണു രാമൻെറ മുഖകമലം കണ്ടാൽ മുഗ്ദ്ധനാകാതിരിക്കുക?)

ദോ:- തബ മുനി ഹൃദയ ധീര ധരി
ഗഹി പദ ബാരഹിം ബാര
നിജ ആസ്രമ പ്രഭു ആനി കരി
പൂജാ ബിബിധ പ്രകാര

തബ മുനി ഹൃദയ ധീര ധരി ബാരഹിം ബാര പദഗഹി= ആ അവസരത്തിൽ മുനി ഹൃദയത്തിൽ ധൈര്യം അവലംബിച്ചു വീണ്ടും വീണ്ടും തൃപ്പാദങ്ങൾ ഗ്രഹിച്ച്, പ്രഭു നിജ ആശ്രമആനി= പ്രഭുവിനെ തൻെറ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു, ബിബിധപ്രകാര പൂജാ കരി = പലതരത്തിലും പൂജിച്ചു.

സുതീക്ഷ്ണൻ ധൈര്യമവലംബിച്ചു ഭഗവൽപാദങ്ങൾ വീണ്ടും വീണ്ടും ഗ്രഹിക്കുകയും അദ്ദേഹത്തെ ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു നാനാപ്രകാരേണ പൂജിക്കുകയും ചെയ്തു. (സീതയും ലക്ഷ്മണനും മഹർഷിയാൽ സൽകൃതരായി എന്നതു അനുക്തസിദ്ധമാണ്.)

കഹ മുനി പ്രഭു സുനി ബിനതീ മോരീ
അസ്തുതി കരഉം കവനി ബിധി തോരീ
മഹിമാ അമിത മോരി മതി ഥോരീ
രബിസന മുഖ ഖദ്യോത അംജോരീ.

മുനി കഹ = സുതീക്ഷ്ണൻ പറഞ്ഞു:— പ്രഭു മോരീ ബിനതീ സുനു = പ്രഭോ എൻെറ അഭ്യർത്ഥന കേൾക്കു, തോരീ കവനി ബിധി അസ്തുതി കരഉം = അങ്ങയെ ഏതു വിധത്തിലാണു സ്തുതിക്കുക ? മഹിമാ അമിത = മഹിമ അമിതവും, രബിസന മുഖ ഖദ്യോത അംജോരീ ഛോരി മതി ഥോരീ = സൂര്യാഭിമുഖ്യത്തിൽ മിന്നാമിനുങ്ങിൻെറ പ്രകാശംപോലെ എൻെറ ബുദ്ധി അല്പവുമാണ്.

രാമലക്ഷ്മണന്മാരേയും സീതാദേവിയേയും യഥാവിധി സൽകരിച്ചതിനുശേഷം സുതീക്ഷ്ണൻ രാമനോടിങ്ങനെ പറഞ്ഞു:— പ്രഭോ എൻെറ അഭ്യർത്ഥന കേൾക്കുക. ഞാൻ ഏതുവിധമാണങ്ങയെ സ്തുതിക്കുക! അങ്ങയുടെ മാഹാത്മ്യം അപാരമാണ്; എന്നാൽ എൻെറ ബുദ്ധിയാവട്ടെ സൂര്യനെകണ്ട മിന്നാമിനുങ്ങിൻെറ പ്രകാശംപോലെ നിസ്സാരവുമാണ്.

സ്യാമ താമരസ ദാമ സരീരം
ജടാ മുകുട പരിധന മുനി ചീരം
പാണി ചാപസര കടി തൂണീരം
നൗമി നിരംതര ശ്രീ രഘുബീരം.

സ്യാമ താമരസ ദാമശരീരം=ശ്യാമതാമരസ ദാമശരീരനും, ജടാ മുകുട=ജടാമുകുടത്തോടുകൂടിയവനും, മുനി ചീരം പരിധന= വല്ക്കലം ചാർത്തിയവനും, ചാപ സര പാണി = ചാപശരപാണിയും, കടി തൂണീരം = അരക്കെട്ടിൽ ബന്ധിച്ച തൂണീരത്തോടുകൂടിയവനുമായ ശ്രീ രഘുബീരം നിരംതര നൗമി = ശ്രീ രഘുവീരനെ ഇടവിടാതെ നമിക്കുന്നു.

നീലത്താമരക്കു സമാനമായ ശരീരം, ജടാ മുകുടം, വല്ക്കലച്ചാർത്ത്, ചാപശരഹസ്തം, തൂണീരം ബന്ധിച്ച കടിതടം എന്നിവയാൽ പരിശോഭിക്കുന്ന രഘുനായകനെ ഇടവിടാതെ ഞാൻ നമസ്കരിക്കുന്നു.

മോഹ ബിപിന ഘന ദഹന കൃസാനു :
സംത സരോരുഹ കാനന ഭാനു :
നിസിചര കരി ബരൂഥ മൃഗരാജ :
ത്രാതു സദാ നോ ഭവ ഖഗ ബാജ:

മോഹ....കൃസാനു = മോഹമാകുന്ന ഘന വിപിനത്തെ ദഹിപ്പിക്കുന്ന കൃശാനുവും, സംത....ഭാനുഃ = സത്തുക്കളാകുന്ന സരോരു

ഹകാനനത്തിനു ഭാനുവും, നിസി....രാജ: = രാക്ഷസന്മാരാകുന്ന കരിവൃന്ദത്തിനു മൃഗരാജനും, ഭവ....ബാജഃ=സംസാര ഖഗങ്ങൾക്കു വലയുമായവൻ, നഃ സദാത്രാതു = ഞങ്ങളെ സദാ ത്രാണനം ചെയ്യട്ടെ.

മോഹമാകുന്ന നിബിഡ വനത്തെ ചാമ്പലാക്കുന്ന പ്രചണ്ഡാഗ്നിയാണ് ഭഗവാൻ: സജ്ജനങ്ങളാകുന്ന താമരക്കാടിനു സൂര്യനുമാണവിടന്നു്; രാക്ഷസന്മാരാകുന്ന ദന്തികളെ തകർക്കുന്ന സിംഹമാണദ്ദേഹം; സംസാരമാകുന്ന പക്ഷികളെ പിടിക്കുന്ന വലയുമാണ് രാമൻ. അപ്രകാരമിരിക്കുന്ന ആ ദേവൻ ഞങ്ങളെ സദാ രക്ഷിക്കട്ടെ.

അരുണ നയന രാജീവ സുവേസം
സീതാ നയന ചകോര നിസേസം
ഹര ഹൃദി മാനസ ബാല മരാലം
നൗമി രാമ ഉരബാഹു വിലാസം

അരുണ രാജീവ നയന=ചെന്താമരാക്ഷനും, സുവേസം=ശോഭനമായ വേഷത്തോടുകൂടിയവനും, സീതാ....നിസേസം=സീതാനയനചകോരങ്ങൾക്കു നിശേശനും, ഹര ഹൃദി മാനസ....ലം= ശിവൻെറ ഹൃദയമാകുന്ന മാനസസരസ്സിലെ ബാലമരാളവും, ബിലാസം ഉര = വിശാലവക്ഷസ്സും ബാഹു = കൈകളുമുള്ളവനും ആയ, രാമ നൗമി = ഹേ രാമഭദ്ര നമസ്കരിക്കുന്നു.

ചെന്താമരപോലുള്ള കണ്ണുകളോടു കൂടിയവനും ശോഭനാകാരത്തോടുകൂടിയവനും, സീതാദേവിയുടെ കണ്ണുകളാകുന്ന ചകോരങ്ങൾക്കു ചന്ദ്രനും ശ്രീ മഹാദേവൻെറ ഹൃദയമാകുന്ന മാനസസരസ്സിൽ വിഹരിക്കുന്ന ബാലഹംസവും, വിശാലമായ മാറിടത്തോടും കൈകളോടും കൂടിയവനുമായ ഹേ ശ്രീരാമചന്ദ്ര, അങ്ങയെ ഞാൻ നമസ്കരിക്കുന്നു. (മാനസസരസ്സിൽ വിഹരിക്കുന്ന ബാലമരാളം എന്നു വിശേഷിപ്പിച്ചതിൽ കൂടുതൽ ഔചിത്യം പ്രക

ടമായിട്ടുണ്ട്. ശിവൻ ധ്യാനിക്കുന്നതു ബാലരാമനെയാണ്. അതിനാലാണ് വെറും ഹംസമെന്നു പറയാതെ ബാലമരാളം എന്നു എടുത്തുപറഞ്ഞതു്.

സംസയ സർപ്പ ഗ്രസന ഉരഗാദഃ
സമന സുകർക്കശ തർക്ക വിഷാദഃ
ഭവ ഭഞ്ജന രംജന സുരയൂഥഃ
ത്രാസു സദാ നോ കൃപാബരൂഥഃ

സംസ....ഗാദഃ = സംശയങ്ങളാകുന്ന സർപ്പങ്ങളെ വിഴുങ്ങുന്ന ഉരഗാരിയും, സുക....വിഷാദ സമന = അത്യധികം കർക്കശങ്ങളായ തർക്ക വിഷാദങ്ങൾക്ക ശമനനും, ഭവ ഭഞ്ജന = ഭവ ഭഞ്ജകനും, സുരയൂഥ രംജന = സുരവൃന്ദ രഞ്ജകനും ആയ, കൃപാബരൂഥഃ = കൃപാവരൂഥൻ, നോ സദാ ത്രാസു = ഞങ്ങളെ സദാ രക്ഷിക്കട്ടെ.

സന്ദേഹാത്മകങ്ങളായ സർപ്പങ്ങളെ വിഴുങ്ങുന്ന ഗരുഡനും, അത്യന്ത കർക്കശങ്ങളായ തർക്ക വിഷാദങ്ങൾക്ക അന്തകനും, സംസാര ഭഞ്ജകനും, ദേവവൃന്ദ രഞ്ജകനും കൃപാനിധിയുമായ ഭഗവാൻ ഞങ്ങളെ സദാ രക്ഷിക്കട്ടെ.

നിർഗ്ഗുണ സഗ്ഗുണ വിഷമ സമ രൂപം
ജ്ഞാന ഗിരാഗോऽതീതമരൂപം
അമല മഖില മനവദ്യമപാരം
നൗമി രാമ ഭംജന മഹിഭാരം

സഗ്ഗുണ നിർഗ്ഗുണ വിഷമ സമ രൂപ = സഗ്ഗുണ നിർഗ്ഗുണ വിഷമ സമ രൂപങ്ങളുടെ, ജ്ഞാനം = ജ്ഞാനം, ഗിരാഗോ അതീതം അരൂപം = വാക്കുകൾക്കും ഇന്ദ്രിയങ്ങൾക്കും അതീതവും അരൂപവുമാണ്, അമലമഖിലമനവദ്യമപരം = അതു അമലമാണ്, സമ്പൂർണ്ണമാണ്, ദോഷരഹിതമാണ്, അപാരമാണ്,

മഹി ഭാരം ഭംജന രാമ നൗമി = മഹിയുടെ ഭാരത്തെ ഭഞ്ജിക്കുന്ന ആ രാമനെ ഞാൻ നമിക്കുന്നു.

പൃഥിവിയുടെ ഭാരത്തെ നശിപ്പിക്കുന്ന ശ്രീരാമചന്ദ്രനെ ഞാൻ നമസ്കരിക്കുന്നു; യാതൊരു ദേവൻെറ സഗുണവും നിർഗ്ഗുണവും അതുപോലെതന്നെ വിഷമവും സമവുമായിരിക്കുന്ന സ്വരൂപം വാക്കുകൾക്കും ഇന്ദ്രിയങ്ങൾക്കും അതീതവും രൂപരഹിതവും, നിർമ്മലവും സമ്പൂർണ്ണവും ദോഷരഹിതവും അപാരവുമാകുന്നു.

ഭക്ത കല്പ പാദപ ആരാമഃ
തർജന ക്രോധ ലോഭ മദ കാമഃ
അതി നാഗര ഭവ സാഗര സേതുഃ
ത്രാതു സദാ ദിനകര കുല കേതുഃ

ഭക്ത....ആരാമ = ഭക്തന്മാരാകുന്ന കല്പപാദപങ്ങൾക്കു ആരാമവും, ക്രോധ....കാമഃ തർജന = ക്രോധ ലോഭ മദ കാമങ്ങളെ തർജനം ചെയ്യുന്നവനും, അതി....സേതു = അത്യന്തം പ്രഗത്ഭനും, ഭവസാഗരത്തിനു സേതുവും, (ആയ) ദിന കര കുല കേതു സദാ ത്രാതു = സൂര്യവംശ കേതു എന്നെ സദാ രക്ഷിക്കട്ടെ.

ഭക്തജനങ്ങളാകുന്ന കല്പകവൃക്ഷങ്ങൾക്കു ഉദ്യാനവും പ്രാപഞ്ചികന്മാരുടെ കാമ ക്രോധ ലോഭ മദങ്ങളെ നശിപ്പിക്കുന്നവനും അത്യന്തം പ്രഗത്ഭനും സംസാരാർണ്ണവം തരണം ചെയ്യുന്നതിനു സേതുവും സൂര്യവംശത്തിനു പതാകാ സ്വരൂപനുമായ ശ്രീരാമചന്ദ്രൻ സദാ എന്നെ പരിപാലിക്കട്ടെ.

അതുലിത ഭുജ പ്രതാപ ബലധാമാ
കലിമല ബിപുല ബിഭംജന നാമാ
ധർമ്മ വർമ്മ നർമദ ഗുന ഗ്രാമഃ
സംതത സംതനോതു മമ രാമഃ

അതു....പ്രതാപ = അതുലിതമായ ഭുജ പ്രതാപത്തോടു കൂടി യവനും, ബലധാമാ=ബലനിലയവും, നാമാ കലിമല ബിപുല ബിഭംജനാ = കലിയുഗ പാപങ്ങളുടെ ഭഞ്ജനം ആരുടെ നാമം കൊണ്ടു സാധിക്കുന്നുവോ അവനും, ധർമ വർമ = ധർമ്മത്തിനു കവചവും, ഗുണ ഗ്രാമ നർമദ = ആരുടെ ഗുണസമൂഹങ്ങൾ സുഖദായകങ്ങളോ ആ ദിവ്യനും ആയ, രാമ മമ സംതത സംത നോതു = രാമൻ എനിക്കു സദാ മംഗളം നൽകട്ടെ.

ആരുടെ ഭുജ പ്രതാപം നിരുപമമോ, ആർ ശക്തിയ്ക്കിരിപ്പി ടമോ ആരുടെ നാമം ഒന്നുകൊണ്ടു തന്നെ കലിയുഗ പാപങ്ങൾ നശിക്കുന്നുവോ ആർ ധർമ്മത്തിനു രക്ഷാകവചമാകുന്നുവോ ആരുടെ ഗുണസമൂഹം സുഖപ്രദമോ ആ ശ്രീരാമചന്ദ്രൻ എനിക്കു സർവ്വദാ മംഗളമരുളട്ടെ.

ജദപി ബിരജ ബ്യാപക അബിനാസീ
സബകേ ഹൃദയ നിരംതര ബാസീ
തദപി അനുജ ശ്രീസഹിത ഖരാരീ
ബസതു മനസി മമ കാനന ചാരീ

ബിരജ....അബിനാസീ = വിരജനും വ്യാപകനും അവിനാ ശിയും, സബ....ബാസീ = സർവ്വരുടേയും ഹൃദയത്തിൽ നിര ന്തരം വസിക്കുന്നവനും, ജദപി തദപി=ആണെന്നു വരികിലും അനു....ഖരാരീ = അനുജനോടും ശ്രീദേവിയോടും സമേതനായ ഹേ ഖരാന്തക, കാനനചാരീ മമ മനസി ബസതു = കാനന ചാരിൻ, എൻെറ മനസ്സിൽ അധിവസിക്കുക.

വിശുദ്ധനും സർവ്വവ്യാപകനും നാശമില്ലാത്തവനും സർവ്വ ചരാചരങ്ങളുടേയും ഉള്ളിൽ സദാ വസിക്കുന്നവനുമാണെങ്കിലും അനുജനായ ലക്ഷ്മണനോടും ധർമ്മദാരങ്ങളായ സീതാദേവിയോടും കൂടിയവനും കാനന ചാരിയുമായ ഖരാന്തകൻ എൻെറ ഹൃദയ ത്തിൽ അധിവസിക്കട്ടെ.

ജേ ജാനഹിം തേ ജാനഹ്ഹും സ്വാമീ
സഗുന അഗുന ഉര അംതര ജാമീ
ജോ കോസലപതി രാജീവനയനാ
കരഉ സോ രാമു ഹൃദയ മമ അയനാ

സ്വാമീ സഗുന അഗുനാ ഉര അംതരജാമീ ജേ ജാനഹിം തേ ജാനഹ്ഹും = ഹേ സ്വാമി അങ്ങയുടെ സഗുണവും നിർഗ്ഗുണവും അന്തര്യാമിയുമായ രൂപം ആരറിയുന്നു അവരറിയട്ടെ, മമ ഹൃദയ സോ രാമു അയനാ കരഉ = എന്റെ ഹൃദയത്തിൽ ആ രാമൻ തന്നെ അധിവസിക്കട്ടെ, ജോ കോസലപതി രാജീവനയനാ = യാതൊരുവൻ കോസലനാഥനായ താമരക്കണ്ണനോ, സോ രാമു മമ ഹൃദയ അയനാ കരഉ = ആ രാമൻ എന്റെ ഹൃദയത്തിൽ വസിക്കട്ടെ.

സ്വാമിൻ, സഗുണനും നിർഗ്ഗുണനും ചരാചരാന്തര്യാമിയുമായ അങ്ങയെ അറിയുന്നവർ അറിയട്ടെ. സാരസാക്ഷനും കോസലാധിപനുമായ ആ രാമചന്ദ്രൻ എന്റെ ഹൃദയത്തിൽ അധിവസിക്കട്ടെ.

അസ അഭിമാന ജായ ജനി ഭോരേ
മൈം സേവക രഘുപതി പതി മോരേ
സുനി മുനി ബചന രാമ മന ഭാഏ
ബഹ്ഹുരി ഹരഷി മുനിബര ഉരലാഏ

മൈം സേവക രഘുപതി മോരേ പതി = ഞാൻ സേവകനും രാമൻ എന്റെ പ്രഭുവും, അസ അഭിമാന ജനി ജായ ഭോരേ = ഈയൊരഭിമാനം വിട്ടു പോകരുതു്, മുനി ബചന സുനി രാമ മന ഭാഏ = മുനിവാക്കുകൾ കേട്ടു രാമന്റെ മനസ്സു സന്തുഷ്ടമായി, ഹരഷി ബഹ്ഹുരി മുനിബര ഉരലാഏ=സന്തുഷ്ടനായി വീണ്ടും മഹർഷിയെ മാറോടണച്ചു.

ഞാൻ ശ്രീരാമൻെറ ദാസനും ശ്രീരാമൻ എൻെറ സ്വാമിയു മാണ് എന്ന ഈ ഒരഭിമാനം എൻെറ ഹൃദയത്തിൽനിന്നു വേർ പെട്ടുകൂടാ. സുതീക്ഷ്ണൻെറ വാക്കുകൾ കേട്ടു ശ്രീരാമൻ പ്രസ ന്നനാവുകയും സുതീക്ഷ്ണനെ ഒരിക്കൽക്കൂടി മാറോടണച്ചു ആശ്ലേഷിക്കുകയും ചെയ്തു.

പരമ പ്രസന്ന ജാനു മുനി മോഹീ
ജോബരു മാംഗഹു ദേഉം സോ തോഹീ
മുനി കഹ മൈം ബരു കബഹൂം ന ജാംചാ
സമുഝി ന പരഇ ഝൂഠ കാ സാംചാ

മുനി, മോഹി പരമപ്രസന്ന ജാനു = മുനേ ഞാൻ അത്യന്തം പ്രസന്നനാണെന്നു ഗ്രഹിക്കു, ജോബരു മാംഗഹു സോ തോഹീ ദേഉം = യാതൊരു വരം ചോദിക്കുന്നോ അതു അങ്ങക്കു നല്കാം, മുനി കഹ = മുനി പറഞ്ഞു:— മൈം ബരു കബഉം ന ജാംചാ= ഞാൻ വരം ഒരിക്കലും അഭ്യർത്ഥിക്കുന്നില്ല, ഝൂഠ സാംചാ കാ ന സമുഝി പരഇ = സത്യാസത്യങ്ങൾ എനിക്കു മനസ്സിലായി ട്ടില്ല.

'മഹർഷേ', രാമൻ പറഞ്ഞു. 'എനിക്കു അങ്ങയിൽ അതി യായ പ്രസന്നതയുണ്ടായിരിക്കുന്നു. അങ്ങു എന്തൊരു വരം ചോ ദിക്കുന്നുവോ ഞാനതു അങ്ങക്കു നല്കാം! സുതീക്ഷ്ണ മഹർഷി പ്രതിവചിച്ചു:— സ്വാമിൻ, ഞാനൊരു വരവും വരിക്കുന്നില്ല. എന്താണെന്നല്ലേ? സത്യമായിട്ടുള്ളതെന്താണെന്നും അസത്യമായി ട്ടുള്ളതെന്താണെന്നും എനിക്കു ഗ്രഹിക്കാൻ കഴിഞ്ഞിട്ടില്ല.

തുംഹഹിം നീക ലാഗഇ രഘുരാഈ
സോ മോഹി ദേഹു ദാസ സുഖദാഈ
അവിരല ഭഗതി ബിരതി ബിഗ്യാനാ

  

ഹോഹു സകല ഗ്ഗുന ഗ്യാന നിധാനാ
പ്രഭു ജോദീൻഹ സോ ബര മൈം പാവാ
അബ സോ ദേഹു മോഹി ജോ ഭാവാ

ദാസ സുഖ ദാഇൗ രഘുരാഇൗ = ദാസസുഖ ദായിയായ ഹേ രഘുനാഥ, തുംഹഹിം നീക ലാഗഇ സോ മോഹി ദേഹു = അങ്ങേയ്ക്കു നല്ലതായി തോന്നുന്നതെന്തോ അതെനിക്കു നല്കുക. അവിരല ഭഗതി ബിരതി ബിഗ്യാനാ സകല ഗ്ഗുന ഗ്യാന നിധാനാ ഹോഹു = അവിരള ഭക്തിക്കും വൈരാഗ്യത്തിനും വിജ്ഞാനത്തിനും സദ്ഗുണത്തിനും ജ്ഞാനത്തിനും നിധാനമായി ഭവിക്കുക, പ്രഭു ജോ ദീൻഹ സോ ബര മൈം പാവാ = പ്രഭു യാതൊന്നു നല്കി ആ വരം ഞാൻ പ്രാപിച്ചു, മോഹി ജോ ഭാവാ സോ അബ ദേഹു = എനിക്കു യാതൊന്നു ഹൃദ്യമോ അതു ഇപ്പോഠം നല്കുക.

തൃപ്പാദ ദാസന്മാക്കു സുഖം നല്കുന്ന ഹേ ശ്രീരാമചന്ദ്ര, അവിടേക്കു ഏതൊരു വരം നല്ലതായി തോന്നുന്നുവോ അതെനിക്കു നല്കുക. സുതീക്ഷ്ണൻെറ ഈ അഭ്യൎത്ഥന കേട്ടു, ശ്രീരാമൻ അരുളിച്ചെയ്തു:— 'മഹഷേ അചഞ്ചലമായ ഭക്തിക്കും വിജ്ഞാനത്തിനും സദ്ഗുണങ്ങഠംക്കും, ജ്ഞാനത്തിനും വൈരാഗ്യത്തിനും അങ്ങു നിധാനമായി ഭവിക്കട്ടെ.' ഇതു കേട്ടു സുതീക്ഷ്ണൻ ഉണത്തിച്ചു:— 'പ്രഭോ, അവിടന്നെനിക്കു നല്കിയ വരം ഞാൻ പ്രാപിച്ചു കഴിഞ്ഞു. എനിക്കു ഹൃദ്യമായി തോന്നുന്നതേന്തോ അതെനിക്കിപ്പോഠം നല്കുക.'

ദോ:- അനുജ ജാനകീ സഹിത
പ്രഭു ചാപ ബാനധര രാമ
മമ ഹിയ ഗഗന ഇംദു ഇവ
ബസഹു സദാ യഹ കാമ

യഹ കാമ = ഇതാണഭിലാഷം, ചാപ ബാന ധര പ്രഭു രാമ അനുജ ജാനകീ സഹിത = ചാപ ബാണധാരിയായ പ്രഭു ശ്രീരാമചന്ദ്രൻ അനുജനോടും സീതയോടും കൂടി, മമ ഹിയ ഗഗന=എന്റെ ഹൃദയാകാശത്തിൽ, ഇംദു ഇവ സദാ ബസഹു= ചന്ദ്രൻ കണക്കെ സദാ നിവസിക്കട്ടെ.

പ്രഭോ ശ്രീരാമചന്ദ്ര, ഞാൻ എനിക്കു ഹൃദ്യമായി തോന്നുന്ന വരം എന്തോ അതു അവിടന്നു എനിക്കു നൽകണമെന്നാണല്ലോ അഭ്യർത്ഥിച്ചതു്. എനിക്കു ഹൃദ്യമായിട്ടുള്ള വരം ഇതാണു്:— വില്ലും അമ്പും ധരിച്ചു അവിടന്നു സീതാലക്ഷ്മണ സമേതനായി എന്റെ ഹൃദയമാകുന്ന അന്തരീക്ഷത്തിൽ പൂർണ്ണചന്ദ്രൻ കണക്കു എതു കാലത്തും നിവസിക്കുമാറാകണം. മറെറാന്നും ഞാൻ അഭി ലഷിക്കുന്നില്ല.

ഏവമസ്തു കരി രമാനിവാസാ
ഹരഷി ചലേ കുംഭജ രിഷി പാസാ
ബഹുത ദിവസ ഗുരു ദരസനു പാഏ
ഭഏ മോഹി ഏഹി ആസ്രമ ആഏ

ഏവമസ്തു കരി ഹരഷി രമാനിവാസാ കുംഭജരിഷി പാസാ ചലേ = അങ്ങനെതന്നെ ഭവിക്കട്ടെ എന്നരുളി ലക്ഷ്മീനിവാസൻ കുംഭജ മഹർഷിയുടെ സമീപത്തേക്കു നടന്നു. ഗുരു ദരസനു പായേ = ഗുരു ദർശനം സിദ്ധിച്ചു്, ഏഹി ആസ്രമ ആഏ = ഈ ആശ്രമത്തിൽ വന്നിട്ടു, ബഹുത ദിവസ ഭഏ = അനേകം നാളായിരിക്കുന്നു.

ശ്രീനിവാസനായ രാമൻ സുതീക്ഷ്ണനോടു 'ഹേ മഹർഷേ, അങ്ങയുടെ അഭിലാഷം പോലെ ഭവിക്കട്ടെ 'എന്നിങ്ങനെ അരുളി ച്ചെയ്തു. പ്രസന്നനായ രാമൻ അനന്തരം അഗസ്ത്യ മഹർഷിയെ സമീപിച്ചു. ആ അവസരത്തിൽ സുതീക്ഷ്ണൻ ഇങ്ങനെ ഉണ്ട

ത്തിച്ചു:—ഗുരു ദർശനം ലഭിച്ച് ഞാൻ ഈ ആശ്രമത്തിൽ വന്നിട്ട ദിവസങ്ങാം വളരെയായി!

അബ പ്രഭു സംഗ ജാഉം ഗുരു പാഹീം
തുംഹ കഹം നാഥ നിഹോരാ നാഹീം
ദേഖി കൃപാനിധി മുനി ചതുരാഈ
ലിഏ സംഗ ബിഹംസേ ദോഉ ഭാഈ

അബ പ്രഭു സംഗ ഗുരു പാഹിം ജാഉം = ഇപ്പോാം പ്രഭുവൊന്നിച്ച ഗുരുസമക്ഷത്തേക്ക ഞാനും വരുന്നുണ്ട്; നാഥ തുംഹ കഹം നിഹോരാ നാഹിം = പ്രഭോ, അവിടേക്ക ഞാൻ ഒരു ഉപകാരവും ചെയ്തില്ല, മുനി ചതുരാഈ ദേഖീ = മുനിയുടെ ചാതുര്യം കണ്ട്, കൃപാനിധി സംഗ ലിഏ = കൃപാനിധി അദ്ദേഹവുമൊന്നിച്ച പുറപ്പെട്ടു. ദോഉ ഭാഈ ബിഹംസേ = രണ്ടു സഹോദരന്മാരും ചിരിച്ചു.

രാമചന്ദ്ര, അങ്ങയുമൊന്നിച്ച ഞാനും ഗുരു സന്നിധിലേക്ക വരാം. ഞാൻ അങ്ങേക്കവേണ്ടി ഒന്നുംതന്നെ ചെയ്തിട്ടുമില്ല. (ഇങ്ങനെയെങ്കിലും ഒരു സഹായം ചെയ്യട്ടെ എന്നു ഭാവം) സുതീക്ഷ്ണൻെറ ചാതുര്യംകണ്ട ശ്രീരാമനും ലക്ഷ്മണനും ചിരിക്കുകയും സുതീക്ഷ്ണനെ കൂട്ടുകാരനാക്കുകയും ചെയ്തു. (അഗസ്ത്യമഹർഷിയിൽനിന്നു വിദ്യകളെല്ലാം ഗ്രഹിച്ചതിനുശേഷം എന്താണ ഗുരുദക്ഷിണയായി നല്ലേണ്ടതെന്നു സുതീക്ഷ്ണൻ ഗുരുവായ അഗസ്ത്യനോട്ട ചോദിച്ചു. അഗസ്ത്യൻ പറഞ്ഞു:— 'സുതീക്ഷ്ണ, നീ ഈശ്വരനെ കൂട്ടിക്കൊണ്ടുവരണം. അതാണ എനിക്ക് ഇഷ്ടമായ ദക്ഷിണ.' ഈ അവസരത്തിലെങ്കിലും ഗുരുദക്ഷിണ ചെയ്യാൻ സാധിച്ചതിൽ സുതീക്ഷ്ണനു സന്തുഷ്ടിയുണ്ട്. ശ്രീരാമനു ഉപകാരം ചെയ്യുന്നു എന്ന വ്യാജേന ഗുരുദക്ഷിണനൽകി കൃതാർത്ഥനാകാൻ തനിക്ക സംഗതിയായല്ലോ എന്നാണ സുതീക്ഷ്ണൻെറ വിചാരം. ആ ചാതുര്യമാണ ഭഗവാൻ ഗ്രഹിച്ചതും, അനുജസ

മേതം ചിരിച്ചതും. ഞാനാങ്ങേക്കവേണ്ടി ഒന്നും ചെയ്തിട്ടില്ലെന്നു സുതീക്ഷ്ണൻ പറയുന്നതു പരമാത്ഥമാണ്. രാമനൊന്നിച്ചു പോകുന്നതു രാമന്നു ഉപകാരത്തിന്നല്ല, സുതീക്ഷ്ണന്നു കാര്യസാദ്ധ്യത്തിനും, ഗുരുവിനോടുള്ള കടത്തിൽനിന്നു മുക്തനാകുന്നതിനും വേണ്ടിയാണെന്നു സ്പഷ്ടം.)

പംഥ കഹത നിജ ഭഗതി അനൂപാ
മുനി ആസ്രമ പഹുംചേ സുരഭൂപാ
തുരത സുതീച്ഛന ഗുരുപഹിം ഗയേഉ
കരി ദംഡവത കഹത അസ ഭയേഊ.

അനൂപാ നിജ ഭഗതി പംഥ കഹത = അനുപമമായ മുനി ഭക്തി വർണ്ണിച്ചുകൊണ്ട്, സുര ഭൂപാ മുനി ആസ്രമ പഹുംചേ = സുരഭൂപൻ മുനിയുടെ ആശ്രമത്തിലെത്തി, സുതീച്ഛനാ തുരത ഗുരു പഹിം ഗയേഊ = സുതീക്ഷ്ണൻ വേഗം ഗുരുസന്നിധിലേക്കചെന്നു്, ദംഡവത കരി അസ കഹത ഭയേഊ = ദണ്ഡവൽകരിച്ചു ഇങ്ങനെ പറയാൻ തുടങ്ങി.

അഗസ്ത്യമഹഷിയുടെ നിസ്തുല ഭക്തിയെപ്പററി പ്രസ്താവിച്ചുകൊണ്ട ദേവന്മാരുടെ രക്ഷകനായ രാമൻ അഗസ്ത്യാശ്രമം സമീപിച്ചു. സുതീക്ഷ്ണനാകട്ടെ വേഗം ഗുരുസന്നിധിയിലേക്കചെന്നു ഗുരുതൃപ്പാദങ്ങളിൽ സാഷ്ടാംഗ പ്രണാമം ചെയ്തു ഇങ്ങനെ ഉണർത്തിച്ചു. (നിജഭക്തി എന്നതിന്നു ഭഗവദ്ഭക്തി എന്നത്ഥം കല്പിച്ചു ആ ഭഗവൽ ഭക്തിയാണു രാമൻ വർണ്ണിച്ചതെന്നു ചില വ്യാഖ്യാതാക്കാം പറയുന്നുണ്ട്.)

നാഥ കോസലാധീസ കുമാരാ
ആയേ മിലന ജഗത ആധാരാ
രാമ അനുജ സമേത ബൈദേഹീ
നിസിദിന ദേവ ജപത ഹഹു ജേഹീ.

ജേഹീ ദേവ! നിസിദിന ജപതഹൂ = ആരെ, ഹേ ദേവ, രാവും പകലും അങ്ങു ജപിച്ചുകൊണ്ടിരിക്കുന്നു, ജഗത ആധാരാ= ജഗദാധാരഭൂതനും, കോസലാധീശകുമാരാ=കോസല രാജാവിന്റെ പുത്രനും ആയ, രാമ അനുജ വൈദേഹീ സമേത = രാമൻ അനുജനോടും വൈദേഹിയോടുമൊന്നിച്ച്, നാഥ=പ്രഭോ, മിലന ആയേ = കാണാൻ വന്നിരിക്കുന്നു.

ഹേ ദേവ, ഏതൊരു പ്രഭുവിനെത്തന്നെ അങ്ങു സദാ ധ്യാനിച്ചുകൊണ്ടിരിക്കുന്നുവോ, ജഗത്തിന്നെല്ലാം ആധാരഭൂതനും കോസല രാജാവായ ദശരഥന്റെ പുത്രനും ആയ ആ ശ്രീരാമൻ, സഹോദരനായ ലക്ഷ്മണനോടും ധർമ്മദാരങ്ങളായ ജാനകിയോടു മൊന്നിച്ചു അങ്ങയുമായി സമ്മേളിക്കാൻ വന്നിരിക്കുന്നു. (തേടിയ വള്ളി കാലിൽ ചുററിയ ഒരനുഭവമാണു സംജാതമായിരിക്കുന്ന തെന്നു സാരം.)

സുനത അഗസ്തി തുരത ഉഠി ധാഏ
ഹരി ബിലോകി ലോചന ജല ഛാഏ
മുനിപദ കമല പരേ ദോഉ ഭാഈ
രിഷി അതി പ്രീതി ലിഏ ഉരലാഈ

സുനത.... ധാഏ= കേട്ടുകെ അഗസ്ത്യൻ വേഗം എഴുന്നേററു മുന്നോട്ടു കുതിച്ചു, ഹരി....ഛാഏ = ഹരിയെ വീക്ഷിച്ചു. കണ്ണു കളിൽ നീർ പരന്നു, ദോഉ ഭാഈ മുനി പദകമല പരേ = ഇരു സോദരന്മാരും മുനിപാദകമലങ്ങളിൽ പതിച്ചു. രിഷി....ലാഈ= ഋഷി അതിപ്രീതിയോടെ മാറോടണച്ചു.

സുതീക്ഷ്ണനിൽനിന്നു വൃത്താന്തം ഗ്രഹിച്ച നിമിഷത്തിൽ ത്തന്നെ അഗസ്ത്യമഹർഷി എഴുന്നേററു ഓടിച്ചെന്നു. ഭഗവാനെ ദർശിച്ചമാത്രയിൽ മഹർഷിയുടെ നേത്രങ്ങറം ബാഷ്പാവിലങ്ങളായി. രാമലക്ഷ്മണന്മാർ അഗസ്ത്യമഹർഷിയുടെ പാദങ്ങളിൽ പ്രണമിച്ചു; മഹർഷിയാകട്ടേ അവരെ എടുത്തെഴുന്നേല്പിച്ചു ഗാഢാശ്ലേഷം ചെയ്തു.

സാദര കുശല പൂഛി മുനി ഗ്യാനീ
ആസന പര ബൈഠാരേ ആനീ
പുനി കരി ബഹു പ്രകാര പ്രഭു പൂജാ
മോഹി സമ ഭാഗവംത നഹിം ദൂജാ
ജഹം ലഗം രഹേ അപര മുനി ബൃംദാ
ഹരഷേ സബ ബിലോകി സുഖകംദാ.

ഗ്യാനീ മുനി സാദര കുസല പൂഛി ആനി ആസന പര ബൈഠാരേ = ജ്ഞാനിയായ മുനി കുശലപ്രശ്നം ചെയ്തു കൂട്ടിക്കൊണ്ടു വന്നു പീഠങ്ങളിലിരുത്തി. പുനി ബഹുപ്രകാര പ്രഭു പൂജാ കരി=അനന്തരം പല വിധത്തിലും പ്രഭുവിനെ പൂജിച്ചു്, മോഹി സമ ദൂജാ ഭാഗവംത നഹിം = എനിക്കു സമം മററാരു ഭാഗ്യവാനില്ല; ജഹം മുനി ബൃംദാ = യാതൊരാശ്രമത്തിൽ വസിക്കുന്ന മററു മുനിമാരും, സബു സുഖകംദാ=സർവ്വസുഖകന്ദമായ (രാമനെ) ബിലോകി ഹരഷേ = കണ്ടു സന്തുഷ്ടരായി.

മഹാ ജ്ഞാനിയായ അഗസ്ത്യമഹർഷി കുശലപ്രശ്നം ചെയ്തു രാമനേയും ലക്ഷ്മണനേയും സീതാദേവിയേയും ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുവന്നു പീഠങ്ങളിൽ ഉപവേശിപ്പിച്ചു വിവിധ പൂജകൾ ചെയ്തു ഇങ്ങനെ ഉണർത്തിച്ചു:– "ഹേ രാമഭദ്ര, എന്നെപ്പോലെ മഹാ ഭാഗ്യവാനായി ലോകത്തിൽ മററു ആരുമില്ല." അഗസ്ത്യാശ്രമത്തിൽ അനേകം മഹർഷിമാർ വസിക്കുന്നുണ്ടു്. അവരും സർവ്വ സുഖാധാരമായ രാമനെ വീക്ഷിച്ചു പരമാനന്ദഭരിതരായി. (അഗസ്ത്യൻ, തന്നേക്കാൾ മഹാ ഭാഗ്യവാന്മാരായി ലോകത്തിൽ ആരുമില്ലെന്നു പറയുന്നതു സാക്ഷാൽ ഭഗവാൻ തന്നെ തിരഞ്ഞു വന്നിരിക്കുന്നു എന്ന സംഗതി ഗ്രഹിച്ചുകൊണ്ടാണു്.)

ദോ:– മുനി സമൂഹ മഹം ബൈഠേ
സനമുഖ സബകീ ഓര

സരദ ഇംദു തന ചിതവത
മാനഹും നികര ചകോര

മുനി സമൂഹമഹം = മുനി സമൂഹത്തിലുള്ള, സബകീ ഓര = എല്ലാവരുടേയും നേക്കു, സനാമുഖ = അഭിമുഖമായി (രാമൻ) ബൈഠേ = ഇരുന്നു, ചകോര നികര = ചകോരക്കൂട്ടം, സരദ ഇംദു തന = ശരൽകാല ചന്ദ്രനെ, ചിതവത മാനഹും = വീക്ഷിക്കുകയാണോ എന്നവണ്ണം.

അവിടെ സമാഗതരായ മുനിമാൎക്കു അഭിമുഖമായി ശ്രീരാമൻ ഇരുന്നു. മുനിമാരാകട്ടെ ചകോര സമൂഹം ശരൽകാല ചന്ദ്രനെ നോക്കുന്ന ഒരു പ്രതീതിയുണ്ടാക്കി. (ശ്രീരാമനെ ശരൽകാല ചന്ദ്രനായും മുനിമാരെ ചകോരങ്ങളായും കവി പരിഗണിക്കുന്നതിലുള്ള സാരസ്യം സവിശേഷം ചിന്ത്യമാണ്.)

പാഇ സുഥല ജല ഹരഷിത മീനാ
പാരസു പാഇ സുഖീ ജിമി ദീനാ
പ്രഭുഹിം നിരഖി സുഖഭാ ഏഹി ഭാംതീ
ചാതക ജിമി പായേ ജല സ്വാംതീ

സുഥല ജല പാഇ മീനാ ഹരഷിത = നല്ല സ്ഥലത്തു ജലം ലഭിക്കയാൽ മത്സ്യങ്ങൾ സന്തുഷ്ടങ്ങളാകുന്നതു പോലെയും, ദീനാ പാരസു പാഇ = ദരിദ്രൻ ചിന്താമണി പ്രാപിച്ച്, ജിമി സുഖീ = സുഖിക്കുന്നതു പോലെയും, ചാതക സ്വാംതീ ജല പായേ ജിമി ഏഹി ഭാംതീ = ചാതകങ്ങൾക്കു ചോതി ഞാററു വേലയിൽ ജലം ലഭിച്ചാൽ എങ്ങനേയോ അതുപോലെയും, പ്രഭുഹിം നിരഖി സുഖഭാ = പ്രഭുവിനെ വീക്ഷിച്ചു സുഖികളായി.

ശത്രുബാധയില്ലാത്ത നല്ലൊരു ജലാശയം ലഭിച്ചാൽ അതിൽ ജീവിക്കുന്ന മത്സ്യങ്ങൾക്കുണ്ടാകുന്ന സന്തോഷം പോലെയും നിത്യ ദരിദ്രനു ചിന്താമണി ലഭിച്ചാൽ അവനുണ്ടാകുന്ന സ്വാസ്ഥ്യം

പോലെയും, ചോതി ഞാററുവേലയിൽ ജലം ലഭിച്ചാൽ ചാതകങ്ങൾക്കുണ്ടാകുന്ന സന്തോഷം പോലെയും ശ്രീരാമനെ സന്ദർശിച്ച മഹർഷിമാരെല്ലാം സന്തുഷ്ടരായി.

തബ രഘുബീര കഹാ മുനിപാഹീം
തുംഹസന പ്രഭു ദുരാഉ കഛുനാഹീം
തുംഹ ജാനഹു ജേഹി കാരന ആയേഉം
താതേം താത ന കഹി സമുഝാ ഏഉം

തബ രഘുബീര മുനി പാഹീം കഹാ = ആ അവസരത്തിൽ രഘുവീരൻ മുനിയോടു പറഞ്ഞു, പ്രഭു തുംഹസന ദുരാഉ കഛു നാഹീം = പ്രഭോ അങ്ങയിൽനിന്നു മറച്ചുവെക്കേണ്ടതായി ഒന്നുമില്ല, ജേഹി കാരന ആയേഉം=എന്തൊരു ഹേതുവാലാണു് ഞാൻ വന്നതെന്നു്, തുംഹ ജാനഹു = അവിടേക്കറിവുണ്ടു്, താതേം താത കഹി സമുഝാഉം ന = അതിനാൽ, സ്വാമിൻ, പറഞ്ഞു ധരിപ്പിക്കേണ്ടതില്ല.

ആ അവസരത്തിൽ രാമൻ അഗസ്ത്യമഹർഷിയോടിങ്ങനെ പറഞ്ഞു:— 'മഹർഷേ, അങ്ങയിൽനിന്നു ഒളിച്ചുവെക്കേണ്ടതായിട്ടു ഒന്നും തന്നെയില്ല. ഞങ്ങൾ എന്തിനു വനയാത്ര ചെയ്യുന്നു എന്ന വസ്തുതയും ത്രികാലജ്ഞാനിയായ അവിടേക്കറിയാം. അതിനാൽ കൂടുതലായൊന്നും അങ്ങയെ ഗ്രഹിപ്പിക്കേണ്ടതില്ല.

അബ സോ മംത്രു ദേഹു പ്രഭു മോഹീ
ജേഹി പ്രകാര മാരഉം മുനിദ്രോഹീ
നിസിചര അബ ന ബചഹിം മുനിരാഈ
ജിമി പംകജ ബന ഹിമരിതു ആഈ

പ്രഭു അബ മോഹി ജേഹി പ്രകാര മുനി ദ്രോഹീ മാരഉം സോ മംത്രു ദേഹു = പ്രഭോ, ഈ അവസരത്തിൽ എനിക്കു ഏതു വിധത്തിൽ മുനിദ്രോഹികളെ വധിക്കാൻ സാധിക്കുമോ അതിനു

പററിയ ആ മന്ത്രം ഉപദേശിച്ചു തരു. ഹിമരിതു ആഈ പംകജ ബന, മുനിരാഈ, ജിമി, നിസിചര അബ ന ബചഹിം = ഹേമന്തകാലമാകുമ്പോൾ, ഹേ മഹഷേ, പങ്കജവനം എങ്ങ നേയോ അങ്ങനെ നിശിചരന്മാർ ഇനി രക്ഷപ്പെടുകയില്ല.

മുനിമാക്കും മററുള്ളവക്കും ഉപദ്രവകാരികളായ ഘോര രാക്ഷസന്മാരെ നിഗ്രഹിക്കുന്നതിന്നാവശ്യമായ ഉപദേശം അവി ടന്നു എനിക്കു നല്കണം. ഹേമന്തകാലം താമരവനത്തെ നാമാവ ശേഷമാക്കുന്നതുപോലെ എൻെറ ആഗമനവും നക്തഞ്ചര വംശ ത്തിന്നു നാശഹേതുകമാണ്. അവരിനി രക്ഷപ്പെടുക എന്ന പ്രശ്നമേ ഇല്ല.

മുനി മുസുകാനേ സുനി പ്രഭു ബാനീ
പൂഛേഹു നാഥ മോഹി കാ ജാനീ
തുംഹരേഇ ഭജന പ്രഭാവ അഘാരീ
ജാനഉം മഹിമാ കഛുക തുംഹാരീ

പ്രഭുബാനീ സുനി മുനി മുസുകാനേ = പ്രഭുവിൻെറ വാണി കൾ കേട്ടു മഹഷി പുഞ്ചിരി തൂകി, നാഥ, ജാനീ മോഹി കാ പൂഛേഹു = പ്രഭു എല്ലാമറിഞ്ഞിരുന്നിട്ടും എന്നോടെന്താണി ങ്ങനെ ചോദിക്കുന്നത്? അഘാരീ തുംഹരേഇ ഭജന പ്രഭാവ തുംഹാരീ മഹിമാ കഛുക ജാനഉം = ഹേ പാപഹാരിൻ, അങ്ങ യെ ഭജിക്കുക മൂലമുണ്ടായ പ്രഭാവത്താൽ അങ്ങയുടെ മഹിമ കുറ ച്ചൊക്കെ എനിക്കു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്.

ശ്രീരാമൻെറ വാക്കുകൾ കേട്ടു പുഞ്ചിരി തൂകി അഗസ്ത്യൻ ഇപ്രകാരം പറഞ്ഞു:— സവ്വജ്ഞനാണല്ലോ അങ്ങു. എന്നിട്ടും രാക്ഷസ നിഗ്രഹത്തിന്നു എൻെറ ഉപദേശം അങ്ങു തേടുന്നതു വിചിത്രമായി തോന്നുന്നു. ഞാൻ അങ്ങയെ ഭജിക്കുന്നവനാണ്. ആ ഭജനത്തിൻെറ പ്രഭാവത്താൽ അങ്ങയുടെ പ്രഭാവം കുറച്ചൊ ക്കെ ഗ്രഹിക്കാനും എനിക്കു കഴിഞ്ഞിട്ടുണ്ട്.

അതികരാല സബ പരജഗ്ഗ ജാനാ
ഔരോ കഹേഉം സുനിയ ഭഗവാനാ
ഊമരി തരു ബിസാല തവമായാ
ഫലു ബ്രഹ്മാംഡ അനേക നികായാ

ഭഗവാനാ ഔരോ കഹേഉം സുനിയ=ഭഗവൻ, ഇനിയൊന്നു പറയാം. കേറാംക തവ അതികരാലമായാ സബ പര = അങ്ങയുടെ അതിഭയങ്കരമായ മായ എല്ലാവരിലും വ്യാപിച്ചിരിക്കുന്നു. അനേക ബ്രഹ്മാംഡ ഫലു നികായാ ബിസാല ഊമരി തരു ജഗ്ഗ ജാനാ = (ആ്മായ) അനേകം ബ്രഹ്മാണ്ഡങ്ങളാകുന്ന ഫലങ്ങളോട്ടകൂടിയ വിശാലമായ അത്തി മരമാണ്.

രാമചന്ദ്ര, അങ്ങയുടെ അതിഭയങ്കരമായ മായ സർവ്വരിലും വ്യാപിച്ചിരിക്കുന്നു. നിരവധി ബ്രഹ്മാണ്ഡങ്ങളാകുന്ന ഫലങ്ങളോട്ടകൂടിയ വിശാലമായ ഒരത്തിമരമാണ ആ ഭയങ്കരമായ മായ. (അത്തിമരം ഉപമാനമായി സ്വീകരിച്ചിട്ടുള്ളതിന്റെ ഔചിത്യം പ്രശംസാർഹമാണ്.)

ജീവചരാചര ജംതുസമാനാ
ഭീതര ബസഹിം ന ജാനഹിം ആനാ
തേ ഫല ഭച്ഛക കഠിന കരാല
തവ ഭയ ഡരത സദാ സോഉ കാലാ

ജംതു സമാനാ ചരാചര ജീവ ഭീതര ബസഹിം = കീടതുല്യങ്ങളായി ചരാചര ജീവികൾ ആ ഫലത്തിനുള്ളിൽ വസിക്കുന്നു, ആനാ ന ജാനഹിം = മററാരും അറിയുന്നില്ല, തവ ഭയ സദാ ഡരത=അങ്ങയെ ഭയന്നു സദാ ഭീതനായ, സോഉ കാലാ= ആ കാലനാണ്, തേ ഫല ഭച്ഛക കഠിന കരാലാ = ആ ഫലങ്ങൾ തിന്നൊടുക്കുന്ന കഠിനനും ഭയങ്കരനും.

അത്തിക്കായകൾക്കുള്ളിൽ നിരവധി കീടങ്ങളിരിക്കുന്നതുപോലെ ലക്ഷോപലക്ഷം ചരാചര ജന്തുക്കൾ ബ്രഹ്മാണ്ഡങ്ങളാ

കുന്ന അത്തിക്കായകളിൽ അധിവസിക്കുന്നു. ഈ വസ്തുത മററുള്ള വർ അറിയുന്നില്ല. അങ്ങയെ ഭയന്നു സദാ ഭീതനായി കഴിഞ്ഞു കൂടുന്ന ആ കാലനാണ് ആ ഫലങ്ങൾ തിന്നൊടുക്കുന്ന ക്രൂരനും ഭയങ്കരനും.

തേ തുംഹ സകല ലോകപതി സാഈ
പൂഛേഹു മോഹി മനുജ കീ നാഈ
യഹ ബര മാംഗഉം കൃപാനികേതാ
ബസഹു ഹൃദയ ശ്രീ അനുജ സമേതാ

തുംഹ സാഈ തേ സകല ലോകപതി മനു ജകീ നാഈ മോഹി പൂഛേഹു = അവിടുന്നു ഹേ പ്രഭോ, ആ സകല ബ്രഹ്മാണ്ഡങ്ങളുടേയും നാഥനായിരുന്നും മനുഷ്യനെപ്പോലെ എന്നോടു ഉപദേശം അത്ഥിക്കുന്നല്ലൊ, കൃപാനികേതാ ശ്രീ അനുജ സമേതാ ഹൃദയ വസഹു = കൃപാനിലയമേ, സീതയോടും അനുജനോടും കൂടി അങ്ങു എൻെറ ഹൃദയത്തിൽ വസിക്കുക, യഹ ബര മാംഗഉം = ഈ വരമാണ് ഞാൻ അത്ഥിക്കുന്നതു്.

പ്രഭോ സവ്വ ബ്രഹ്മാണ്ഡങ്ങൾക്കും നാഥൻ അവിടന്നൊരുവനാണ്. എന്നിട്ടും ഒരു സാധാരണ മനുഷ്യനേപ്പോലെ, രാക്ഷസ നിഗ്രഹം നിവ്വഹിക്കാനുള്ള ഉപദേശം നല്കണം എന്നു അങ്ങു എന്നോടു കല്പിക്കുന്നല്ലൊ. ഹേ, കരുണാകര, അങ്ങു സീതാ ലക്ഷ്മണ സമേതനായി എൻെറ ഹൃദയത്തിൽ പരിശോഭിക്കുക. ഈയൊരു വരമാണ് ഞാൻ അങ്ങയോടു അഭ്യത്ഥിക്കുന്നതു്. (മറെറാരു വരവും അഗസ്ത്യമഹഷിക്കു വേണ്ട എന്നു ഭാവം.)

അവിരല ഭഗതി ബിരതി സതസംഗാ
ചരന സരോരുഹ പ്രീതി അഭംഗാ
ജദ്യപി ബ്രഹ്മ അഖംഡ അനംത
അനുഭവ ഗമ്യ ഭജഹിം ജേഹി സംതാ

അവി....സംഗാ = അവിരള ഭക്തിയും വിരക്തിയും സത്സംഗവും, ചരന സരോരുഹ അഭംഗാ പ്രീതി = ചരണ സരോരുഹത്തിൽ അഭംഗമായ പ്രീതിയും, ബ്രഹ്മ ജേഹി സംതാ ഭജഹിം ജദ്യപി അഖംഡ അനംതാ അനുഭവ ഗമ്യ = പരബ്രഹ്മമേ, ആരെ സത്തുക്കാം ഭജിക്കുന്നു അഖണ്ഡനെങ്കിലും അനന്തനും അനുഭവ ഗമ്യനുമാണ്.

അഖണ്ഡനും അനന്തനും അനുഭവഗമ്യനും ആയ യാതൊരങ്ങയെ സത്തുക്കാം ഭജിക്കുന്നുവോ ആ അവിടന്നു എനിക്കു അവിരള ഭക്തിയും വിരക്തിയും സജ്ജന സംഗവും തൃപ്പാദ പത്മങ്ങളിൽ അഭംഗ ഭക്തിയും നല്കുക.

അസ തവരൂപ ബഖാനഉം ജാനഉം
ഫിരി ഫിരി സഗുന ബ്രഹ്മരതി മാനഉം
സംതത ദാസൻഹ ദേഹു ബഡാഈ
താതേം മോഹി പൂഛേഹു രഘുരാഈ

അസ തവരൂപ ജാനഉം ബഖാനഉം = ആ വിധ രൂപം ഞാൻ അറിയുന്നു വർണ്ണിക്കുന്നു, ഫിരി ഫിരീ സഗുന ബ്രഹ്മരതി മാനഉം = വീണ്ടും വീണ്ടും സഗുണ ബ്രഹ്മപ്രേമം പരിഗണിക്കുന്നു, രഘുരാഈ=ഹേ രാമചന്ദ്ര, ദാസൻഹ സംതത ബഡാഈ ദേഹു= ദാസന്മാക്കു സദാ പെരുമ നല്കുന്നു, താതേം മോഹി പൂഛേഹു= അതാണെന്നോടിങ്ങനെ ചോദിക്കുന്നതു്.

ആ വിധമുള്ള അങ്ങയുടെ രൂപം ഞാനറിയുന്നു; ആ രൂപം ഞാൻ വർണ്ണിക്കുന്നു; സഗുണ ബ്രഹ്മത്തിലുള്ള പ്രേമം ഞാൻ സദാ പരിഗണിക്കുകയും ചെയ്യുന്നു, പ്രഭോ ശ്രീരാമചന്ദ്ര, അവിടന്നു ഏതുകാലത്തും അവിടത്തെ ദാസന്മാക്കു മഹത്വം നല്കുന്നവനാണ്. അതുകൊണ്ടുതന്നെയാണ്, രാക്ഷസ നിഗ്രഹത്തിന്നു ഉപദേശം എന്നോടാവശ്യപ്പെടുന്നതും.

ഹൈ പ്രഭു പരമ മനോഹര ഠാഉം
പാവന പംചബടീ തേഹി നാഉം
ദംഡക ബന പുനീത പ്രഭു കരഹൂ
ഉഗ്ര സാപു മുനിവര കര ഹരഹൂ

പ്രഭു പരമ മനോഹര പാവന ഠാഉം ഹൈ = പ്രഭോ പരമ മനോഹരവും പാവനവുമായ ഒരു സ്ഥാനമുണ്ട്, തേഹി നാഉം പംചബടീ = അതിന്റെ പേർ പഞ്ചവടി എന്നാണ്. പ്രഭു = ഹേ പ്രഭോ, ദംഡക ബന പുനീത കരഹൂ = ദണ്ഡകാരണ്യത്തെ അങ്ങു പവിത്രമാക്കുക, മുനിബര കര ഉഗ്ര സാപു ഹരഹൂ=മുനീന്ദ്രന്റെ ഉഗ്രശാപം ഹരിക്കുക.

പ്രഭോ അത്യന്തം മനോഹരവും പവിത്രവുമായ ഒരു സ്ഥാനമുണ്ട്. അതിന്റെ പേർ പഞ്ചവടി എന്നാണ്. പ്രഭുദംഡക ബന പുനീത കരഹൂ = സ്വാമിൻ ദണ്ഡകവനത്തേയും അങ്ങു പരിശുദ്ധമാക്കുക. ഇന്നു അതു പവിത്രമല്ല. മഹർഷിശാപം കൊണ്ടു ദൂഷിതമാണ്. ആ നികൃഷ്ടാവസ്ഥയിൽനിന്നു അങ്ങു ദണ്ഡകാരണ്യത്തെ സമുദ്ധരിച്ചു പവിത്രമാക്കുക. (ഒരിക്കൽ പഞ്ചവടിയിൽ അകാലം ആവിർഭവിച്ചു. സ്വതപോബലത്താൽ മഹർഷി ഗൗതമൻ മുനിമാരെയെല്ലാം രക്ഷിച്ചു. മുനിമാർ മായ പ്രയോഗിച്ചു പശുവിനെ സൃഷ്ടിച്ചു. ഗൗതമൻ തൊട്ടാൽ പശു ചാകുമെന്നറിയാതെ അദ്ദേഹം മുനിസൃഷ്ടിയായ പശുവിനെ വാങ്ങി. മുനിയുടെ കരസ്പർശമേററ ഉടനെ പശു ചത്തു. മുനിമാർ ഗൗതമനിൽ ഗോഹത്യ എന്ന മഹാപാപം ആരോപിച്ച് പഞ്ചവടി വിട്ടു ദണ്ഡകാരണ്യത്തിലേക്കു പോയി. പരമാർത്ഥം ഗ്രഹിച്ച ഗൗതമമഹർഷി 'ആ മുനിമാർ എവിടെ വസിക്കുന്നുവോ അവിടം നശിച്ചുപോകട്ടെ, അവിടം രാക്ഷസാവാസമാകട്ടെ എന്നിങ്ങനെ ശപിച്ചു.)

ബാസ കരഹു തഹം രഘുകുലരായാ
കീജിയ സകല മുനിൻഹ പര ദായാ

ചലേ രാമ മുനി ആയസു പാഈ
തുരതഹിം പംചബടീ നിയരാഈ

രഘുകുലരായാ തഹം ബാസ കരഹു = ഹേ രഘുകുല രാജൻ, അവിടെ അങ്ങു വാസം ചെയ്യ, സകല മുനിൻഹ പര ദായാ കീജിയ = എല്ലാ മുനിമാരിലും ദയ പ്രദശിപ്പിക്ക, മുനി ആയസു പാഈ = മുനിയുടെ അനുജ്ഞ വാങ്ങി, ചലേ രാമ തുരതഹിം പംചബടീ നിയരാഈ = നടന്നു് രാമൻ വേഗം പഞ്ചവടിയിലെത്തി.

ഹേ രാഘവ, അവിടെ അങ്ങു വസിച്ചു സവ്വ മുനിമാരിലും ദയ പ്രദശിപ്പിക്കുക. അനന്തരം അഗസ്ത്യമഹഷിയോടു അനുജ്ഞ വാങ്ങി പുറപ്പെട്ടു രാമൻ ഒട്ടും കാലവിളംബം കൂടാതെ പഞ്ചവടി സമീപിച്ചു.

ദിവ്യ ലതാദ്രുമ പ്രഭ മന ഭാഏ
നിരഖി രാമ തേഉ ഭഏ സുഹാഏ
ലഷന രാമസിയ ചരന നിഹാരീ
കാനന അഘ ഗാ ഭാ സുഖകാരീ

പ്രഭു മന ദിവ്യ ദ്രുമലതാ ഭാഏ = പ്രഭുവിൻെറ മനസ്സിനു ദിവ്യ ദ്രുമ ലതകൾ ഹൃദ്യങ്ങളായി, തേഉ രാമ നിരഖി സുഹാഏ ഭയേ = അവ, രാമനെ വീക്ഷിച്ചു സുന്ദരങ്ങളായി ഭവിച്ചു, ലഷന രാമസിയ ചരന നിഹാരീ = ലക്ഷ്മണൻ രാമൻ സീത എന്നിവരുടെ പാദങ്ങൾ ദശിച്ചു്, കാനന അഘ ഗാ; സുഖകാരീ ഭാ = കാനനത്തിൻെറ പാപങ്ങൾ അകന്നു; അതു സുഖകാരിയായി ഭവിച്ചു.

പഞ്ചവടിയിൽ നില്ക്കുന്ന ദിവ്യ പാദപങ്ങളും ലതകളും വീക്ഷിച്ചു രാമൻ സന്തുഷ്ടനായി. അവയ്ക്കും രാമനെ ദശിച്ചു സുന്ദരങ്ങളാകാൻ കഴിഞ്ഞു. രാമൻേറയും സീതയുടേയും ലക്ഷ്മണ

ൻേറയും പാദാരവിന്ദങ്ങൾ വീക്ഷിക്കാനിടവന്നതുകൊണ്ടു ആ കാനനത്തിൻെറ ദുഷ്കൃതങ്ങളൊടുങ്ങുകയും അവ സുഖപ്രദങ്ങളായി ഭവിക്കുകയും ചെയ്തു. (മനുഷ്യരുടെ മാത്രമല്ല വൃക്ഷ ലതാദികളുടേയും പാപശമനത്തിന്നു രാമദർശനം ഉപകരിക്കുന്നു.)

ദോ:- ഗീധരാജ സോ ഭേംട ഭഇ
ബഹു ബിധി പ്രീതി ബഢാഇ
ഗോദാവരീ നികട പ്രഭു
രഹേ പരന ഗൃഹ ഛാഇ

ഗീധരാജ സോ ഭേംട ഭഇ ബഹു ബിധി ബഢാഇ = ഗൃധ്രരാജാവുമായി സമ്പക്കമുണ്ടായി. പലവിധത്തിലും പ്രീതി വളത്തി, ഗോദാവരീ നികട പരന ഗൃഹ ഛാഇ പ്രഭു രഹേ=ഗോദാവരിയുടെ നികടത്തിൽ പണ്ണശാലയുണ്ടാക്കി പ്രഭു വസിച്ചു.

പഞ്ചവടിയിൽ വെച്ചാണ് രാമനു് ഗൃധ്രരാജാവായ ജടായുവുമായി സമ്പക്കമുണ്ടായതു്. ആ പക്ഷീന്ദ്രനിൽ രാമൻ പലവിധത്തിലും പ്രീതി പ്രകടിപ്പിച്ചു. ഗോദാവരി നദിയ്ക്കരികിലായി ഒരു പണ്ണശാല നിമ്മിതമായി. ആ പണ്ണശാലയിലാണ് രാമൻ വസിച്ചതു്. (അക്കാലത്തൊരിക്കൽ ജടായു രാമനോടിങ്ങനെ ഉണത്തിക്കുകയുണ്ടായി:— 'സ്വാമിൻ, അങ്ങും ലക്ഷ്മണനും ആശ്രമത്തിലില്ലാത്ത അവസരത്തിൽ, സീതാദേവിയുടെ അംഗരക്ഷകഭാരം ഞാൻ നിവ്വഹിച്ചുകൊള്ളാം. ജടായു ആ വാഗ്ദാനം എങ്ങനെ നിറവേററി എന്നു അചിരേണ ഗ്രഹിക്കാൻ സംഗതിയാകും.')

ജബ തേം രാമ കീൻഹ തഹം ബാസാ
സുഖീ ഭയേ മുനി ബീതീ ത്രാസാ
ഗിരിബന നദീ താല ഛബി ഛാഏ
ദിന ദിന പ്രതി അതി ഹോഹിം സുഹാഏ

ജബ തേം തഹം രാമ ബാസാ കീൻഹ = എപ്പോഠം മുതൽ അവിടെ രാമൻ വസിക്കാൻ തുടങ്ങി, മുനി ത്രാസാ ബീതീ സുഖീ ഭയേ = മുനിമാർ ഭീതിയില്ലാത്തവരായും സുഖികളായും ഭവിച്ചു, ഗിരി ബന നദീ താല ഛബി ഛാഏ = ഗിരികളിലും വനങ്ങളിലും നദികളിലും പൊയ്കകളിലും ശോഭ വ്യാപിച്ചു, ദിന ദിന പ്രതി അതി സുഹാഏ ഹോഹീം = ദൈനംദിനം അത്യധികം സുന്ദരങ്ങളായി.

രാമൻ സീതാലക്ഷ്മണസമേതം പഞ്ചവടിയിൽ വസിക്കാൻ തുടങ്ങിയതു എപ്പോഠം മുതല്ലോ ആ നിമിഷം മുതൽ മുനിമാർ ഭീതി വെടിഞ്ഞു സ്വസ്ഥരാകാനാരംഭിച്ചു. അവിടത്തെ ഗിരിയും വനഭാഗവും നദിയും പൊയ്കയും പരിശോഭിതങ്ങളായി. ഓരോ ദിവസം ചെല്ലുന്തോറും അവയുടെ ശോഭ വദ്ധിക്കാനും തുടങ്ങി.

ഖഗ മൃഗ ബൃംദ അനംദിത രഹഹീം
മധുപ മധുര ഗുംജര ഛബി ലഹഹീം
സോ ബന ബരനി ന സക അഹിരാജാ
ജഹാം പ്രഗട രഘുബീര ബിരാജാ

ഖഗ മൃഗ ബൃംദ അനംദിത രഹഹിം = ഖഗങ്ങളും മൃഗങ്ങളും ആനന്ദിച്ചു വസിക്കാൻ തുടങ്ങി. മധുപ മധുര ഗുംജത ഛബി ലഹഹീം = മധുപങ്ങഠം മധുരമാംവണ്ണം മൂരണ്ടു ശോഭിച്ചു, ജഹാം പ്രഗട രഘു ബീര ബിരാജാ സോബന ബരനി അഹിരാജാ ന സകാ=എവിടെ പ്രത്യക്ഷനായി രഘുവീരൻ വിരാജിച്ചു ആ വനം വണ്ണിക്കാൻ അഹിരാജനും ശക്യമല്ല.

പഞ്ചവടിയിൽ അക്കാലംവരെ ഭയന്നു ജീവിച്ച പക്ഷികളും മൃഗങ്ങളും ഭയംവെടിഞ്ഞു ആനന്ദിച്ചു ദിവസങ്ങഠം പോക്കാൻ തുടങ്ങി. വണ്ടുകഠം മധുരമാംവണ്ണം മൂരണ്ടുകൊണ്ടു അങ്ങിങ്ങും നിർഭയം പറന്നു പരിശോഭിച്ചു. ഏതൊരു പഞ്ചവടിയിൽ ശ്രീരാമചന്ദ്രൻ അധിവാസം ചെയ്തുവോ ആ വനത്തെ വണ്ണിക്കാൻ ആയിരം നാവുള്ള അനന്തനും സാദ്ധ്യമല്ല.

 

ഏക ബാര പ്രഭു സുഖ ആസീനാ
ലഛിമന ബചന കഹേ ഛല ഹീനാ
സുര നര മുനി സചരാചര സാഈ
മൈം പൂഛേഉം നിജ പ്രഭുകീ നാഈ.

ഏക ബാര പ്രഭു സുഖ ആസീനാ=ഒരിക്കൽ ശ്രീരാമദേവൻ സസുഖം ഇരിയ്ക്കേ, ലഛി മന ഛല ഹീനാ ബചന കഹേ = ലക്ഷ്മണൻ നിർമ്മായങ്ങളായ വാക്കുകളാൽ പറഞ്ഞു. സുര നര മുനി സചരാചര സാഈ = സുരന്മാർ, നരന്മാർ, മുനിമാർ എന്നിങ്ങനെയുള്ള സർവ്വ ചരാചരങ്ങളുടേയും പ്രഭോ, നിജ പ്രഭു നാഈ മൈം പൂഛേഉം = സ്വപ്രഭുവിനോടെന്നവണ്ണം ഞാൻ ചോദിച്ചു കൊള്ളട്ടെ.

ശ്രീരാമൻ സസുഖം വർത്തിക്കുന്ന ഒരവസരത്തിൽ ലക്ഷ്മണൻ നിർവ്യാജവാണികളാൽ രാമദേവനോടിങ്ങനെ പറഞ്ഞു:—ദേവന്മാരും, മർത്ത്യരും, മുനിമാരും ഉൾക്കൊള്ളുന്ന സർവ്വ ചരാചരങ്ങളുടേയും നാഥനാണവിടന്നു്; താദൃശനായ അങ്ങയോടു സ്വന്തം യജമാനനോടെന്നവണ്ണം ഞാനൊന്നു ചോദിക്കട്ടെ.

മോഹി സമുഝാഇ കഹഹു സോഇ ദേവാ
സബ തജി കരഉ ചരന രജ സേവാ
കഹഹു ഇഞാന ബിരാഗ അരു മായാ
കഹഉ സോ ഭഗതി കരഹു ജേഹി ദായാ.

ദേവാ സബ തജി ചരന രജ സേവാ കരഉ സോഇ മോഹി സമുഝാഇ കഹഹു = ദേവ, സർവ്വം ത്യജിച്ചു ചരണരജസ്സു ഭജിക്കാനുള്ള ആ മാർഗ്ഗം എനിക്കു മനസ്സിലാകുമാറു അരുളിച്ചെയ്യുക. ഇഞാന ബിരാഗ അരുമായാ കഹഹു = ജ്ഞാനം, വൈരാഗ്യം, മായ ഇവയെക്കുറിച്ചും അരുളിച്ചെയ്യുക. ജേഹി ദായാ കരഹു

സോ ഭഗതി കഹഹു = ഏതൊന്നിനാൽ ഭഗവൽകൃപയുണ്ടാകുമോ ആ ഭക്തിമാൎഗ്ഗത്തേയും അരുളിച്ചെയ്യുക.

ദേവ, സൎവ്വസംഗപരിത്യാഗിയായി അങ്ങയുടെ പാദപത്മപരാഗം ഭജിക്കാൻ എനിക്കു കഴിവുണ്ടാകുമോ ആ മാൎഗ്ഗം എനിക്കു് ഉപദേശിക്കുക. ജ്ഞാനത്തെക്കുറിച്ചും, വൈരാഗ്യത്തെക്കുറിച്ചും, മായയെക്കുറിച്ചും അവിടന്നു വിസ്തരിച്ചരുളിച്ചെയ്യുക. ഏതൊന്നുകൊണ്ടു പാദസേവകരിൽ അവിടന്നു ദയ പ്രകാശിപ്പിക്കുമോ ആ ഭക്തിമാൎഗ്ഗത്തെക്കുറിച്ചും അവിടന്നു അരുളിച്ചെയ്യുക.

ദോ:- ഈശ്വര ജീവ ഭേദ പ്രഭു
സകല കഹഹു സമുഝാഇ
ജാതേം ഹോഇ ചരന രതി
സോക മോഹ ഭ്രമ ജാഇ.

ഈശ്വര ജീവ ഭേദ സകല പ്രഭു സമുഝാഇ കഹഹു = ഈശ്വര ജീവഭേദങ്ങളെക്കുറിച്ചെല്ലാം ഹേ പ്രഭോ, എനിക്കു ഗ്രാഹ്യമാകുമാറരുളിച്ചെയ്യുക. ജാതേം ചരന രതി ഹോഇ സോക മോഹ ഭ്രമ ജാഇ = യാതൊന്നിനാൽ തൃപ്പാദഭക്തിയുണ്ടാകുകയും ശോകമോഹങ്ങൾ അകലുകയും ചെയ്യും.

പരമാത്മാവിനും ജീവാത്മാവിനും തമ്മിലുള്ള സൂക്ഷ്മഭേദത്തെപ്പററി എനിക്കു ഗ്രാഹ്യമാകുമാറു വിസ്തരിച്ചരുളിച്ചെയ്യുക. ശോകവും മോഹവും ഭ്രമവും നിശ്ശേഷം അകന്നു തൃപ്പാദപത്മങ്ങളിൽ അചഞ്ചലഭക്തിയുണ്ടാകുന്ന അങ്ങയുടെ ആ ഉപദേശം അത്യധികം എനിക്കു സഹായകമായിരിക്കും.

ഥോരേഹി മഹു സബ കഹഉം ബുഝാഈ
സുനഹു താത മതി മന ചിത്തു ലാഈ
മൈം അരു മോര തോര തേം മായാ
ജേഹി ബസ കീൻഹേ ജീവ നികായാ.

താത മന ചിതുമതി ലാഇൗ സുനാഹു = വത്സ, മനസ്സും ചിത്തവും ബുദ്ധിയും ശ്രദ്ധയായിവെച്ചു കേൾക്കു, ഥോരേഹി മഹു സബ ബുഝാഇ കഹഉം = ചുരുക്കി എല്ലാം ഗ്രാഹ്യമാകുമാറു പറയാം, മൈം മോര തോര തേം മായാ = ഞാനെന്നും എൻേറതെന്നും നീയെന്നും നിൻേറതെന്നും ഉള്ള ഭാവനതന്നെയാണ് മായ. ജേഹി ജീവ നികായാ ബസ കീൻഹേ = ആ മായ ജീവജാലങ്ങളെ വശത്താക്കിയിരിക്കുന്നു.

വത്സ ലക്ഷ്മണ, മനസ്സും ചിത്തവും ബുദ്ധിയും ഏകാഗ്രമാക്കിവെച്ചു ഞാൻ പറയുന്നതു കേൾക്കു. ഞാനെന്നും എൻേറതെന്നും നീയെന്നും നിൻേറതെന്നും ഉള്ള പ്രതീതിയാണു മായ. ആ മായയാകട്ടെ ജീവികളെയെല്ലാം വശത്താക്കിവെച്ചിരിക്കയാണ്. (മായകൊണ്ടാണു ഇത്തരം ഭേദഭാവങ്ങൾ ഉണ്ടാവുന്നതു്. സമസ്ത ജീവജാലങ്ങളേയും ഇത്തരത്തിലുള്ള ഭാവനകൾ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്ന ക്ഷുദ്ര ശക്തിയാണു മായ.) മനസ്സും ചിത്തവും ബുദ്ധിയും ഹൃദയത്തിൻെറ പര്യായങ്ങളാണെങ്കിലും ഓരോന്നും വിശകലനം ചെയ്തുനോക്കുമ്പോൾ അവയ്ക്കു വ്യത്യസ്തതയുണ്ടെന്നു മനസ്സിലാകും. ഒരുദാഹരണംകൊണ്ടു ഈ പ്രകൃതം വ്യക്തമാക്കാം. താമരയ്ക്കു അബ്ജം, സരസീരുഹം എന്നിങ്ങനെ പല പര്യായങ്ങളുമുണ്ട്. എന്നാൽ അപ്പിൽനിന്നുണ്ടായതെന്ന അർത്ഥത്തെയാണ് അബ്ജപദം പ്രകടമാക്കുന്നതു്. സരസീരുഹമാകട്ടെ സരസ്സിൽ മുളച്ചതെന്ന അർത്ഥവിശേഷം കാണിക്കുന്നു. അപ്പോൾ വെള്ളത്തിൽനിന്നുണ്ടായതെന്നു അർത്ഥം വരുന്ന അബ്ജത്തിനും സരസ്സിൽ മുളയ്ക്കുന്നതെന്നു അർത്ഥം വരുന്ന സരസീരുഹത്തിനും ഒരേ ഒരർത്ഥം കല്പിക്കുക വയ്യ. അതുകൊണ്ടുതന്നെയാണ് പര്യായ ശബ്ദങ്ങൾക്കു ഏകാർത്ഥതയില്ലെന്നു പണ്ഡിതന്മാർ പറയുന്നതു്. ചിത്തത്തിൻേറയും മനസ്സിൻേറയും ബുദ്ധിയുടേയും കാര്യവും ഇതുപോലെതന്നെയാണ്.

ഗോ ഗോചര ജഹം ലഗി മന ജാഇൗ
സോ സബ മായാ ജാനേഹു ഭാഇൗ

തേഹി കര ഭേദ സുനഹു തുംഹ സോഊ
വിദ്യാ അപര അവിദ്യാ ദോഊ

ഗോ ഗോചര = ഗോഗോചരവും ജഹം ലഗി മനജാഈ = മനസാപ്രാപ്യവും, ഭാഈ = ഹേ സോദര, സോ സബ മായാ ജാനേഹു=ആയി എന്തൊക്കെയുണ്ടോ അതെല്ലാം മായ എന്നു ഗ്രഹിക്കുക. തേഹി കര ഭേദ തുംഹ സുനഹു = അതിൻെറ ഭേദങ്ങളും കേൾക്കുക. വിദ്യാ അപര ദോഊ അവിദ്യാ = ഒന്നു വിദ്യ, രണ്ടാമത്തേതു് അവിദ്യ.

വാക്കുകൾക്ക വിഷയമായും മനസ്സിനു എത്താവുന്നതായും എന്തൊക്കെയുണ്ടോ അതൊക്കെ മായയാണെന്നു മനസ്സിലാക്കുക. മായക്കുള്ള ഭേദവും ഞാൻ പറയുന്നുണ്ടു്. കേൾക്കു. വിദ്യയാണൊന്നു്; മറെറാന്നു അവിദ്യയുമാണു്. (മായക്കു രണ്ടു രൂപമാണുള്ളതു്. ഒന്നു വിക്ഷേപം; മറെറാന്നു ആവരണം. വിക്ഷേപമെന്നതു ലോകകല്പനായാണു്. സംഗാദിദോഷങ്ങളെ സംഭവിപ്പിക്കുന്നതു അവിദ്യ. ആനന്ദപ്രാപ്തിയ്ക്കു ഹേതുഭൂതയാണു് ജ്ഞാനരൂപിണിയായ വിദ്യ. മായകൊണ്ടാണു് വിശപ്രതീതിയുണ്ടാകുന്നതു്. ആത്മാവല്ലാതെയുള്ള ദേഹം തുടങ്ങിയ വസ്തുക്കളിൽ ആത്മബോധം അങ്കുരിപ്പിക്കുന്ന മായാവിനിയാണു് മായ)

ഏക ദുഷ്ട അതിസയ ദുഖരൂപാ
ജാബസ ജീവപരാ ഭവ കൂപാ
ഏക രചഇ ജഗ ഗുനബസ ജാകേ
പ്രഭു പ്രേരിത നഹിം നിജബല താകേ

ഏക ദുഷ്ട അതിസയ ദുഖരൂപാ = ഒന്നു ദുഷ്ടയും അതിശയ ദുഖരൂപവുമാണു്. ജീവ ജാബസ ഭവ കൂപാപരാ = ജീവാത്മാവു യാതൊന്നിനു വശഗമായി സംസാരകൂപത്തിൽ പതിക്കുന്നു, ഏക ജാകേ ബസഗുന ജഗ പ്രഭു പ്രേരിത = മറെറാന്നു് അതിൻെറ

അധീനത്തിലുള്ള ഗുണങ്ങളാൽ പ്രഭു പ്രേരിതമായി ജഗത്തു് (സൃഷ്ടിക്കുന്നു) താകേ നിജബലു നാഹിം = അതിന്റെ സ്വന്തം ശക്തിയാലല്ല.

അവിദ്യ എന്നും വിദ്യ എന്നും മായക്കു രണ്ടു വിഭാഗമുണ്ടെന്നു മുമ്പു പറഞ്ഞുവല്ലൊ. അവിദ്യ ദുഷ്ടയും അത്യധികമായ ദുഃഖാകാരത്തോടു കൂടിയവളും ആകുന്നു. ആ അവിദ്യക്കു വശഗമായി ജീവാത്മാവു സംസാരമാകുന്ന കിണററിൽ വീഴുന്നു. അടുത്തതു് വിദ്യയാണ്. അവരം അവരംക്കുള്ള ഗുണങ്ങരം പുരസ്കരിച്ചു ഭഗവൽ പ്രേരിതയായി ലോകസൃഷ്ടി നടത്തുന്നു. സ്വന്തമായ ശക്തി ആ വിഷയത്തിൽ വിദ്യക്കുമില്ല.

ധ്യാന മാന ജഹം ഏകഉ നാഹീം
ദേഖ ബ്രഹ്മ സമാന സബമാഹീം
കഹിഅ താത സോ പരമ ബിരാഗീ
തിന സമ സിദ്ധി തീനി ഗുന ത്യാഗീ

ജഹം ഏകഉ മാന നാഹീം സബമാഹീം സമാന ബ്രഹ്മ ദേഖ ഗ്യാന = ഏതൊന്നിൽ ലേശമെങ്കിലും മാനത്തിനു സ്ഥാനമില്ല, എന്തിലും സമാന ഭാവത്തിൽ ബ്രഹ്മത്തെ കാണുന്നു (അതാണ് ജ്ഞാനം.) താത സിദ്ധി തീനി ഗുന തിന സമത്യാഗീ സോ പരമ ബിരാഗീ കഹിഅ = വത്സ, ഏതൊരുവൻ സർവ്വസിദ്ധികളേയും ത്രിഗുണങ്ങളേയും തൃണത്തിനു സമം ത്യജിക്കുന്നു അവനെയാണ് പരമ വിരക്തനെന്നു പറയേണ്ടതു്.

ജ്ഞാനത്തിൽ ഗർവ്വിനു സ്ഥാനമില്ല. ജ്ഞാനി എല്ലാററിലും തുല്യ ഭാവത്തോടെയാണ് ബ്രഹ്മത്തെ കാണുന്നതു്. ഹേ വത്സ, ഏതൊരുവൻ അണിമാദികളായ സർവ്വസിദ്ധികളേയും സത്വഗുണം തുടങ്ങിയ മൂന്നു ഗുണങ്ങളേയും തൃണസമാനം ത്യജിക്കുന്നു അവനെയാണ് പരമ വിരക്തനെന്നു പറയേണ്ടതു്. (ജ്ഞാന വൈരാഗ്യങ്ങളുടെ പ്രകൃതമാണിവിടെ രാമൻ പ്രസ്താവിക്കുന്നതു്.

വൈരാഗ്യത്തിനു അടിസ്ഥാനം ജ്ഞാനമാണ്. യഥാൎത്ഥ ജ്ഞാനം കൂടാതെ യഥാൎത്ഥ വൈരാഗ്യം ഉണ്ടാകുന്നില്ല. ഈശ്വര സാക്ഷാൽകാരത്തിനു ജ്ഞാന വൈരാഗ്യങ്ങളാണ് ഉപാധികൾ.)

ദോ:- മായാ ഈസ ന ആപു കഹ
ജാന കഹിഅ സോ ജീവ
ബംധ മോച്ഛ പ്രദ സർബ
പര മായ പ്രേരക സീവ

മായാ ഈസ ആപു കഹ ന ജാന സോ ജീവ കഹിഅ = (ഏതൊന്ന്) മായയേയും ഈശ്വരനേയും തന്നെത്തന്നെയും അറിയുന്നില്ല അതിനെയാണ് ജീവൻ എന്നു വ്യവഹരിക്കുന്നത്, ബംധ മോച്ഛ പ്രദ സർബ പര മായാ പ്രേരക സീവ=(ഈശ്വരൻ) ബന്ധമോക്ഷ പ്രദനാണ്. എല്ലാററിലും മായയെ പ്രേരിപ്പിക്കുന്നവനാണ്; എല്ലാററിൻേറയും സീമയുമാണ്.

ലക്ഷ്മണ, ഏതൊന്നു മായയേയും ഈശ്വരനേയും തന്നെത്തന്നെയും അറിയുന്നില്ലയോ അതിനെയാണ് ജീവനെന്നു വ്യവഹരിക്കുന്നത്. ഈശ്വരനാകട്ടേ, എല്ലാററിനേയും പ്രപഞ്ചവുമായി ബന്ധിപ്പിക്കുന്നു. എല്ലാററിനേയും പ്രപഞ്ചവുമായുള്ള ബന്ധനത്തിൽനിന്ന് മോചിപ്പിക്കുകയും ചെയ്യുന്നു. എല്ലാററിലും പ്രവൎത്തിച്ചുകൊള്ളാൻ ഈശ്വരൻ മായയെ പ്രേരിപ്പിക്കുന്നു. എല്ലാററിൻേറയും സീമയാണ് ഈശ്വരൻ.

ധർമ തേം ബിരതി ജോഗ തേം ഗ്യാനാ
ഗ്യാന മോച്ഛപ്രദ ബേദ ബഖാനാ
ജാതേം ബേഗി ദ്രവഉം മൈം ഭാഈ
സോ മമ ഭഗതി ഭഗത സുഖദാഈ

ധർമതേം ബിരതി ജോഗതേം ധ്യാനാ = ധൎമ്മത്തിൽനിന്നു വൈരാഗ്യവും യോഗത്തിൽനിന്ന് ജ്ഞാനവും ഉണ്ടാകുന്നു,

ഗ്യാന മോച്ഛപ്രദ = ജ്ഞാനം മോക്ഷപ്രദമാണ്, ബേദബഖാനാ = വേദങ്ങൾ ഇപ്രകാരമാണ് ഉദ്ഘോഷിക്കുന്നത്, ജാ തേം മൈം ബേഗി ദ്രവഉം = യാതൊന്നിനാൽ ഞാൻ വേഗം ദ്രവീഭൂതനാകുന്നു, സോ മമ ഭഗതി = അതാണ് ഭഗവൽ ഭക്തി, ഭഗത സുഖ ദാഈ = (അതു) ഭക്തലോകത്തിനു സുഖപ്രദമാണ്.

ലക്ഷ്മണ, ധർമ്മത്തിൽനിന്നു വൈരാഗ്യമുണ്ടാകുന്നു. യോഗത്തിൽനിന്നു ജ്ഞാനം ഉദിക്കുന്നു. ജ്ഞാനം മോക്ഷപ്രദമാണ്. വേദങ്ങളിതാണ് ഉദ്ഘോഷിക്കുന്നത്. ധർമ്മജന്യമായ വൈരാഗ്യവും യോഗജന്യമായ ജ്ഞാനവും കൊണ്ടു വേഗത്തിൽ ഞാൻ ആർദ്രീഭൂതനായി ഭവിക്കുന്നു. ആ അവസ്ഥക്കാണ് ഭഗവൽ ഭക്തി എന്നു പറയുന്നത്. ആ ഭക്തിയാകട്ടെ ഭക്തലോകത്തിനു നിർവ്വാണദവുമാകുന്നു.

സോ സുതംത്ര അവലംബ ന ആനാ
തേഹി ആധീന ഗ്യാന ബിഗ്യാനാ
ഭഗതി താത അനുപമ സുഖമൂലാ
മിലഇ ജോ സംത ഹോഹിം അനുകൂലാ

സോ സുതംത്ര=അതു (ആ ഭക്തി) സ്വതന്ത്രമാണ്. ആനാ അവലംബ ന = അതിനു മറെറാരവലംബവും ഇല്ല, തേഹി ആധീന ഗ്യാന ബിഗ്യാനാ = ആ ഭക്തിക്കു അധീനങ്ങളാണ് ജ്ഞാനവും വിജ്ഞാനവും, താത ഭഗതി അനുപമ സുഖമൂലാ = ഭഗവൽ ഭക്തി നിരുപമ സുഖങ്ങൾക്കു മൂലമാണ്, സംത അനുകൂലാ ഹോഹിം=സത്തുക്കൾ അനുകൂലമാണെങ്കിൽ, ജോ മിലഇ= യാതൊരു ഭക്തി സിദ്ധിക്കും.

ജ്ഞാന വൈരാഗ്യങ്ങളുടെ ഫല സ്വരൂപമാണ് ലക്ഷ്മണ, ഭഗവദ് ഭക്തി. അതിനു അവലംബമായി മറെറാന്നും തന്നെയില്ല. അതു സർവ്വതന്ത്ര സ്വതന്ത്രമാണ്. ജ്ഞാനവിജ്ഞാനങ്ങൾ ആ ഭക്തിക്കു അധീനങ്ങളാകുന്നു. വത്സ, ഭഗവദ് ഭക്തി അനു

പമ സുഖങ്ങാംക്കു അടിസ്ഥാനമാണ്. സജ്ജനാനുകൂല്യമുണ്ടെ ങ്കിൽ ആക്കും ഭഗവദ് ഭക്തി സിദ്ധിക്കും. ജ്ഞാനം വൈരാഗ്യം സൽസംപക്കം ഇവകൊണ്ടു ഭക്തി സമാജ്ജിക്കാം.

ഭഗതി കേ സാധന കഹഉം ബഖാനീ
സുഗമ പംഥാ മോഹി പാവഹിം പ്രാനീ
പ്രഥമഹിം ബിപ്ര ചരന അതിപ്രീതീ
നിജ നിജ കരമ നിരതശ്രുതി രീതീ

ഭഗതി കേ സാധന ബഖാനീ കഹഉം=ഭക്തിസാധനങ്ങാം സവിസ്തരം പറയാം, മോഹി പാവഹിം പ്രാനീ സുഗമ പംഥാ= എന്നെ പ്രാപിക്കാൻ ജീവികാംക്കു സുഗമമാഗ്ഗം ഇതാണ്. പ്രഥ മഹിം ബിപ്ര ചരന അതിപ്രീതി = ഒന്നാമതായി വിപ്ര പാദങ്ങ ളിൽ അതിഭക്തി, ശ്രുതി രീതി നിജ നിജ കരമ നിരത = വേദ സമ്പ്രദായ പ്രകാരം അവരവരുടെ കമ്മങ്ങളിൽ താൽപര്യം.

സൗമിത്രേ, ഭക്തി സിദ്ധിക്കുന്നതിനു അത്യന്താപേക്ഷിത ങ്ങളായ സാധനങ്ങാം എന്തൊക്കെയെന്നു ഞാൻ വിസ്തരിച്ചു നിന്നോടു പറയാം. ആദ്യമായി വേണ്ടതു ബ്രാഹ്മണ ഭക്തിയാ ണ്. അതു കഴിഞ്ഞാൽ പിന്നെ ആവശ്യമായിരിക്കുന്നതു വൈ ദികനിശ്ചയ പ്രകാരം താന്താങ്ങാംക്കു വിധിച്ചിട്ടുള്ള കമ്മങ്ങാം എന്തൊക്കെയോ അവയിൽ തൽപരതയുണ്ടാവുക.

യഹി കര ഫല്യ മന ബിഷയ ബിരാഗാ
തബ മമ ചരന ഉപജ അനുരാഗാ
ശ്രവനാദിക നവ ഭഗതി ദൃഢാഹീം
മമ ലീലാ രതി അതി മനമാഹീം

യഹികര ഫല്യ മന ബിഷയ ബിരാഗാ = ഇതിൻെറ ഫലം മനസ്സിനു വിഷയ വൈരാഗ്യമാണ്, തബ മമ ചരന അനു രാഗാ ഉപജ = അപ്പോാം എൻെറ പാദങ്ങളിൽ അനുരാഗം ഉദി

ക്കം, സ്രവനാദിക നവ ഭഗതി ദൃഢാഹീം = ശ്രവണം തുടങ്ങിയ ഒൻപതവസ്ഥകളാൽ ഭക്തിക്ക ദാർഢ്യം ഉണ്ടാകുന്നു. മനമാഹീം മമ ലീലാ അതിരതി = മനസ്സിൽ എന്റെ ലീലകളോടു അതിയായ പ്രേമം ജനിക്കുന്നു.

വത്സ, ബ്രാഹ്മണ ഭക്തിയുടേയും താന്താങ്ങാംക്ക വിധിച്ചിട്ടുള്ള കർമ്മങ്ങളിലുള്ള നിഷ്ഠയുടേയും ഫലമായി മനസ്സിനു വിഷയ വിരക്തിയുണ്ടാകും. വിഷയ വിരക്തി വന്നതോടെ ഭഗവൽപാദ ഭക്തി സിദ്ധിക്കും. ശ്രവണം കീർത്തനം ഭഗവൽ സ്മരണം ഭഗവൽ പാദസേവ, അർച്ചനം, പ്രണാമം, ദാസ്യം, സഖ്യം ആത്മനിവേദനം എന്നിങ്ങനെയുള്ള ഉപാധികളാൽ ഭഗവൽ ഭക്തിക്ക ഉറപ്പും കൈവരും.

സംത ചരന പംകജ അതിപ്രേമ
മനക്രമ ബചന ഭജന ദൃഢ നേമാ
ഗുരു പിതു മാതു ബംധു പതിദേവാ
സബ മോഹി കഹം ജാനഇ ദൃഢ സേവാ

സന്ത ചരന പംകജ അതിപ്രേമ = സത്തുക്കളുടെ ചരണ പങ്കജങ്ങളിൽ അതിപ്രേമവും, മനക്രമ ബചന ദൃഢ നേമാ ഭജന = മനസാവാചാ കർമ്മണാ ദൃഢ നിയമത്തോടു കൂടിയ ഭഗവൽ ഭജനവും, ഗുരു പിതു മാതു ബംധു പതി ദേവാ സബ മോഹി കഹം ജാനഇ ദൃഢ സേവാ = ഗുരു, പിതാവു മാതാവു, സഹോദരൻ, ഭർത്താവു, ദേവന്മാർ എല്ലാം ഞാൻതന്നെ എന്നറിഞ്ഞു ദൃഢ സേവ ചെയ്യലും ഭഗവൽ ഭക്തിക്ക അപരിഹാര്യങ്ങളാണ്.

സജ്ജന പ്രേമവും ത്രിവിധകരണങ്ങളാലും ഭഗവൽ ഭജനവും ഗുരു പിതാവു് മാതാവു സഹോദരൻ, ഭർത്താവു ദേവന്മാർ ഇതെല്ലാം ഞാൻതന്നെ എന്നറിഞ്ഞു എന്നെ അചഞ്ചലമായി സേവിക്കലും.

മമ ഗുനഗാവത പുലക സരീരാ
ഗദഗദ ഗിരാ നയന ബഹ നീരാ
കാമ ആദി മദ ദംഭ ന ജാകേ
താത നിരംതര ബസ മൈം താകേ

മമ ഗുനഗാവത സരീരാ പുലക = ഭഗവാൻെറ അപദാന ങ്ങാം ഗാനം ചെയ്യുമ്പോാം ആരുടെ ശരീരത്തിൽ കോരിത്തരിപ്പു ണ്ടാകുന്നു, ഗിരാ ഗദഗദ = വാക്കുകാംക്കു ഇടച്ചിയുണ്ടാകുന്നു, നയന നീരാബഹ = കണ്ണുകളിൽനിന്നു ബാഷ്പം പ്രവഹിക്കുന്നു, ജാകേ കാമ ആദി മദ ദംഭ ന = ആക്കു കാമം, മദം, ഡംഭം ആദി യായ ദോഷങ്ങാം ഉണ്ടാകുന്നില്ല, താത, മൈം താകേ നിരംതര ബസ = വത്സ, ഞാൻ അവക്കു എന്നും വിധേയനായിരിക്കും.

വത്സ, എൻെറ ഗുണങ്ങാം ഗാനം ചെയ്യുമ്പോാം ആരുടെ ശരീരം പുളകാവൃതമായിരിക്കുമോ ആരുടെ വാക്കുകാംക്കു ഇടച്ചിയു ണ്ടാകുന്നുവോ, ആരുടെ നേത്രങ്ങളിൽനിന്നു ബാഷ്പപ്രവാഹമുണ്ടാ കുന്നുവോ, കാമ ക്രോധ ലോഭ മോഹ മദമാത്സര്യങ്ങാം ആരിൽ ഇല്ലയോ ആ ഭക്തന്മാക്കു ഞാൻ എന്നും വിധേയനായിരിക്കും.

ദോ:– ബചന്മ കരമ മന മോരി ഗതി
ഭജന കരഹിം നിഹകാമ
തിൻഹകേ ഹൃദയകമല മഹും
കരഹും സദാ ബിസ്രാമ

മന ബചന കരമ = മനസാവാചാ കമ്മണാ, മോരി ഗതി നിഹകാമ ഭജന കരഹിം = എന്നെത്തന്നെ ആശ്രയിച്ചു നിഷ്കാ മം ഭജിക്കുന്നവർ ആരോ, തിൻഹ കേ ഹൃദയകമല മഹും = അവരുടെ ഹൃദയകമലത്തിൽ, സദാ ബിസ്രാമ കരഹും = ഞാൻ സദാ വിശ്രമിക്കും.

മനസ്സുകൊണ്ടും വാക്കുകൊണ്ടും കമ്മം കൊണ്ടും എന്നെത്ത ന്നെ ആശ്രയിച്ചു ഏതൊരുവവർ പ്രതിഫലേച്ഛ കൂടാതെ എന്നെ

ഭജിക്കുന്നുവോ ആ പരമ ഭക്തന്മാരുടെ ഹൃദയകമലത്തിൽ ഞാൻ സദാ വിശ്രമിക്കും. (നിർവ്വികാരനായി അനാസക്തിയോടെ അന്യ ചിന്തയില്ലാതെ ഭഗവാനെ ഭജിക്കുകയും ആ സച്ചിദാനന്ദസ്വരൂപനെ ഹൃദയകമലത്തിൽ പ്രതിഷ്ഠിക്കുകയും ചെയ്യുന്നവർക്ക് ജന്മ ജരാമരണ ദുഃഖങ്ങളിൽനിന്നു ശാശ്വത മുക്തി സിദ്ധിക്കുന്നു.)

ഭഗതി ജോഗ സുനി അതിസുഖ പാവാ
ലഛിമന പ്രഭു ചരനൻഹി സിരുനാവാ
നാഥ സുനേ ഗത മമ സന്ദേഹാ
ഭയേഉ ഗ്യാന ഉപജേഉ നവനേഹാ

ലഛിമന ഭഗതീ ജോഗ സുനി അതി സുഖപാവാ = ലക്ഷ്മണൻ ഭക്തിയോഗം ശ്രവിച്ച് അതിസുഖിയായി, പ്രഭു ചരനൻഹി സിരുനാവാ = ഭഗവൽ പാദങ്ങളിൽ കുമ്പിട്ടു, നാഥ സുനേ മമ സംദേഹാ ഗത = പ്രഭോ കേട്ടു എന്റെ സന്ദേഹം നശിച്ചു, ഗ്യാന ഭയേഉ = ജ്ഞാനം ഉണ്ടായി, നവനേഹാ ഉപജേഉ = നവസ്നേഹം ഉദിച്ചു.

ശ്രീരാമചന്ദ്രനാൽ വിസ്തരിച്ചരുളം ചെയ്യപ്പെട്ട ഭക്തിയോഗം കേട്ടപ്പോൾ ലക്ഷ്മണന്നു അത്യധികമായ സൗഖ്യം സിദ്ധിച്ചു. അദ്ദേഹം ശ്രീരാമ തൃപ്പാദങ്ങളിൽ പ്രണമിച്ചു ഇങ്ങനെ ഉണർത്തിക്കുകയും ചെയ്തു:— 'പ്രഭോ അവിടുന്നു തിരുവായ് മൊഴിഞ്ഞ ഭക്തിയോഗം കേട്ടു ഞാനിപ്പോൾ സന്ദേഹ വിമുക്തനായി ഭവിച്ചിരിക്കുന്നു. എനിക്കു പരമാത്ഥ ജ്ഞാനവും നൂതനാ ഭക്തിയും സിദ്ധിക്കുകയും ചെയ്തിരിക്കുന്നു.'

അനുജ ബചന സുനി പ്രഭു മന ഭാഏ
ഹരഷി രാമ നിജ ഹൃദയ ലഗാഏ
ഏഹി ബിധി ഗഏ കഛുക ദിന ബീതീ
കഹത ബിരാഗ ഗ്യാന ഗുന നീതീ

അനുജ....ദാഹ്യ = അനുജന്റെ വാക്കുകൾ കേട്ട പ്രഭുവിന്റെ മനസ്സ് പ്രസന്നമായി, ഹരഷി രാമ....ലഗാഹ്യ = സന്തുഷ്ടനായി രാമൻ (ലക്ഷ്മണനെ) ആശ്ലേഷിച്ചു, ഏഹി വിധി = ഇപ്രകാരം, ഗ്യാന ബിരാഗ ഗുന നീതീ കഹത കഛചുക ദിന ബിതീ ഗഹ്യ= ജ്ഞാനം, വൈരാഗ്യം, ഗുണങ്ങൾ, നീതി എന്നിവ ചർച്ചചെയ്തു കുറെ ദിവസം നയിച്ചു.

അനുജനായ ലക്ഷ്മണന്റെ വാക്കുകൾ കേട്ട രാമന്റെ ഹൃദയം പ്രസന്നമാവുകയും അദ്ദേഹം അനുജനെ മാറോടണച്ചു ആശ്ലേഷിക്കുകയും ചെയ്തു. ജ്ഞാന വൈരാഗ്യങ്ങളെക്കുറിച്ചും സത്വരജസ്തമോ ഗുണങ്ങളെക്കുറിച്ചും ആദ്ധ്യാത്മിക നീതിയെക്കുറിച്ചും പതിവായി ചർച്ചചെയ്തുകൊണ്ടു കുറെ ദിവസം അവർ പഞ്ചവടിയിൽ വസിച്ചു.

സൂപനഖാ രാവന കൈ ബഹിനീ
ദുഷ്ട ഹൃദയ ദാരുനി ജസ അഹിനീ
പംചബടീ സോ ഗഇ ഏകബാരാ
ദേഖി ബികല ഭഇ ജുഗല കുമാരാ

രാവന കൈ ബഹിനീ ദുഷ്ടഹൃദയ അഹിനീ ജസ ദാരുനി സൂപനഖാ = രാവണന്റെ സോദരിയും ദുഷ്ടഹൃദയയും സർപ്പിണി പോലെ ദാരുണയുമായ ശൂർപ്പണഖ, ഏകബാര സോ പംചബടീ ഗഇ = ഒരിക്കൽ ആ പഞ്ചവടിയിൽ ചെന്നു, ജുഗല കുമാരാ ദേഖി ബികല ഭഇ = രണ്ടു കുമാരന്മാരേയും കണ്ടു വ്യാകുലയായി.

ലങ്കാ ചക്രവർത്തിയായ രാവണന്റെ സോദരിയും ദുഷ്ടയും സർപ്പിണി കണക്കെ ഭയങ്കരിയുമായ ശൂർപ്പണഖ ഒരിക്കൽ രാമലക്ഷ്മണന്മാരും സീതയും അധിവസിക്കുന്ന പഞ്ചവടിയിയിൽ പ്രവേശിക്കുകയും സുന്ദരാകാരന്മാരായ കുമാരന്മാരെ കണ്ടു മദനാർത്തിയാൽ വ്യാകുലയായി ഭവിക്കുകയും ചെയ്തു.

ഭ്രാതാ പിതാ പുത്ര ഉരഗാരീ
പുരുഷ മനോഹര നിരഖത നാരീ
ഹോഇ ബികല സക മനഹിം ന രോകീ
ജിമി രബിമനി ദ്രവ രബിഹിം ബിലോകീ

ഉരഗാരി, ഭ്രാതാ പിതാ പുത്ര മനോഹര പുരുഷ നിരഖത നാരീ ബികല ഹോഇ = ഹേ ഉരഗാരേ, ഭ്രാതാവായാലും പിതാവായാലും, പുത്രനായാലും അവർ മനോഹരന്മാരെങ്കിൽ അവരെ വീക്ഷിച്ച സ്ത്രീകൾ വ്യാകുലമാരായിത്തീന്നു്, മനഹിം രോകീ ന സക = മനസ്സിനെ നിരോധിക്കാൻ ശക്തരാകാതെ വരുന്നു, ജിമി = എന്തുപോലെയെന്നാൽ, രബിഹിം ബിലോകീ രബി മനി ദ്രവ = രവിയെ കണ്ടിട്ടു സൂര്യകാന്തം ദ്രവിക്കുന്നതുപോലെ.

കാകഭുസുണ്ഡി ഗരുഡനോടു പറയുന്നു:— ഹേ ഉരഗാന്തക, അതിസുന്ദരന്മാരായ പുരുഷന്മാരെ, അവർ പിതാവോ ഭ്രാതാവോ, പുത്രനോ ആരുമായിക്കൊള്ളട്ടെ—വീക്ഷിച്ച സ്ത്രീകൾ കാമോന്മാദിനിമാരായി മനസ്സിനെ നിയന്ത്രിക്കാൻ ശക്തിയില്ലാത്തവരായി ഭവിക്കുന്നു. സൂര്യകാന്തം സൂര്യനെ ദശിക്കുന്ന മാത്രയിൽ അലിഞ്ഞുപോകുന്നതു എപ്രകാരമോ അപ്രകാരം സുന്ദരാകാരന്മാരെ കാണുമ്പോൾ സ്ത്രീകൾ മാരപരവശരായി ഭവിക്കുന്നു.

ദോ:- അധമ നിചാചരി കുടില
അതി ചലീ കരന ഉപഹാസ
സുനു ഖഗേസ ഭാവീ പ്രബല
ഭാ ചഹ നിസിചര നാസ

അധമ അതി കുടില നിസാചരി ഉപഹാസ കരന ചലീ = നീചയും അത്യധികം കുടിലയുമായ ആ നിശാചരി ഉപഹസിച്ചു നടന്നു, ഖഗേസ സുനു = ഹേ ദ്വിജരാജ, കേൾക്കു, ഭാവീ പ്രബല = ഭവിതവ്യം പ്രബലമാണു്, നിസിചര നാസ ചഹ= നിശിചര നാശത്തിനു കൊതിക്കുന്നു.

ശൂർപ്പണഖ അതി നീചയും അത്യന്തം കുടിലയുമായൊരു രാക്ഷസിയാണ്. അവൾ കുമാരന്മാരെ കണ്ട മുഗ്ദ്ധയായി മന്ദഹാസം തൂകി കുമാരന്മാരുടെ സവിധത്തിലേക്കു നടന്നു. ഗരുഡ, കേൾക്കു. എന്തു വരാനിരിക്കുന്നു, അതു സുശക്തമാണ്. അതിനെ തടയുവാൻ ആർക്കും സാധ്യമല്ല. ശൂർപ്പണഖ രാമലക്ഷ്മണന്മാരെ കൊതിക്കുന്നു എന്നതിന്റെ അർത്ഥം അവൾ അവളുടേതായ രാക്ഷസവംശത്തെ നാശിപ്പിക്കാൻ കൊതിക്കുന്നു എന്നതാണ്. അതാണ് ഭവിതവ്യത്തിനു ശക്തി കൂടുമെന്നു പറഞ്ഞതും.

രുചിര രൂപധരി പ്രഭുപഹി ജാഈ
ബോലീ ബചന ബഹുത മുസുകാഈ
തുമ സമ പുരുഷ ന മോസമ നാരീ
യഹ സംജോഗ ബിധി രചാ ബിചാരീ

രുചിര....ജാഇ = മനോഹര രൂപം ധരിച്ചു പ്രഭു സന്നിധിയിൽ ചെന്നു്, ബഹുത മുസുകാഈ = വളരെയേറെ പുഞ്ചിരി തൂകി, ബചന ബോലീ = വാക്കുകൾ പറഞ്ഞു, തുമ....നാരീ= അങ്ങയ്ക്കു സമനായ പുരുഷനും എനിക്കു തുല്യമായ സ്ത്രീയും ഇല്ല. യഹ....ബിധി ബിചാരീ രചാ = ഈ സംയോഗം വിധി ആലോചിച്ചുണ്ടാക്കി.

ശൂർപ്പണഖ മനോമോഹിനിയായി രാമസന്നിധിയിൽ ചെന്നു പുഞ്ചിരി തൂകി ഇങ്ങനെ പറഞ്ഞു:— പ്രഭോ അവിടേക്കു തുല്യനായി ഒരു പുരുഷനും എനിക്കു തുല്യയായി ഒരു സ്ത്രീയും പ്രപഞ്ചത്തിലില്ല. ഇങ്ങനെ അത്യന്തം അനുരൂപരായ ഈ നമ്മളെ ബ്രഹ്മദേവൻ കരുതിക്കൂട്ടിയാണ് സൃഷ്ടിച്ചിരിക്കുന്നതു്.

മമ അനുരൂപ പുരുഷ ജഗമാഹീം
ദേഖിഉം [illegible]

[illegible]

മമ....മാഹീം ബ്യോജി ദേഖിഉം = എനിക്ക അനുരൂപനായ പുരുഷനെ ലോകമെങ്ങും അന്വേഷിച്ചു നോക്കി, ലോക....ഹീം= മൂന്നു ലോകത്തും ഇല്ല, താതേം....മാരീ = അതിനാൽ ഇതേവരെ കഴിഞ്ഞുകൂടി കുമാരിയായി, ഉഹഹിം നിഹാരീ കഛു മന മാനാ = അങ്ങയെ വീക്ഷിച്ചു മനസ്സിനു ആശ്വാസമുണ്ടായി.

പ്രഭോ, എനിക്ക സർവ്വഥാ അനുരൂപനായ ഒരു പുരുഷനെ കണ്ടെത്താൻ മൂന്നു ലോകത്തും ഞാൻ തേടിയലഞ്ഞു. എങ്ങും ആ വിധമൊരുവനെ കണ്ടെത്തുകയുണ്ടായില്ല. ഇക്കാരണത്താൽ ഞാനിതേവരെ കുമാരിയായിത്തന്നെ കഴിഞ്ഞുകൂടി. അങ്ങയെ കണ്ടപ്പോഴാം ആശ്വാസമായി. (താൻ കുമാരിയായി കഴിഞ്ഞുകൂടു കയാണെന്നു ശൂർപ്പണഖ പ്രസ്താവിച്ചതു തികച്ചും വ്യാജമായിരുന്നു. പാതാളത്തിൽവെച്ചു വിദ്യുജ്ജിഹ്വനുമായി അവളുടെ വിവാഹം നടന്നിട്ടു കാലം കുറെയായി. എന്നാൽപ്പിന്നെ അവളെന്തിനി ങ്ങനെയൊന്നു തട്ടിമൂളിച്ചു? താനൊരക്ഷതയാണെന്നു രാമനെ വിശ്വസിപ്പിച്ചാലല്ലേ തന്നെ സ്വീകരിക്കുന്നതിൽ രാമനു വൈമു ഖ്യമില്ലാതിരിക്കൂ എന്നുദ്ദേശിച്ചു മാത്രമാണ്.)

സീതഹി ചിതഇ കഹി പ്രഭു ബാതാ
അഹഇ കുമാര മോര ലഘു ഭ്രാതാ
ഗഇ ലഛിമന രിപു ഭഗിനീ ജാനീ
പ്രഭു ബിലോകി ബോലേ മൃദുബാനീ

സീതഹി ചിതഇ പ്രഭു ബാതാ കഹി = സീതയെ നോക്കി പ്രഭു പറഞ്ഞു, മോര ലഘു ഭ്രാതാ ലഛിമന കുമാര അഹഇ = എൻെറ അനുജൻ ലക്ഷ്മണൻ കുമാരനാണ്, ഗഇ = ശൂർപ്പണഖ ലക്ഷ്മണനെ സമീപിച്ചു, രിപു ഭഗിനി ജാനി പ്രഭു ബിലോകി മൃദുബാനീ ബോലെ = ശത്രുവിൻെറ സഹോദരിയെന്നറിഞ്ഞു രാമനെ നോക്കി മൃദുവാണികളാൽ പറഞ്ഞു.

സ്വപത്നിയെ നോക്കി (തനിക്ക പത്നിയുണ്ടെന്നു ശൂർപ്പണഖ ഗ്രഹിച്ചു കൊള്ളട്ടെ എന്നായിരിക്കാം സീതയെ രാമൻ വീക്ഷി

ച്ചതിൻെറ ഉദ്ദേശം) ഇങ്ങനെ പറഞ്ഞു:— 'ഹെ സുകുമാരി, എൻെറ അനുജനായ ലക്ഷ്മണൻ കുമാരനാണു്.' ഇതു കേട്ടു ശൂൎപ്പ ണഖ ലക്ഷ്മണനെ സമീപിച്ചു. ആഗത ശത്രുവിൻെറ സഹോദരി യാണെന്നു മനസ്സിലാക്കി രാമനെ നോക്കി ലക്ഷ്മണൻ അവളോ ടിങ്ങനെ പറഞ്ഞു: (രാമൻ വിവാഹിതനാണെന്നു വന്ന സ്ഥിതി ക്കു ലക്ഷ്മണനെ കിട്ടിയാലും മതി എന്നു ശൂൎപ്പണഖ തീരുമാനിച്ചി രിക്കണം. അല്ലെങ്കിൽ രാമൻെറ നിർദ്ദേശം കേട്ടു ഉടനെ അവദം ലക്ഷ്മണസവിധത്തിലേക്കു പോകുകയില്ലായിരുന്നു. ശൂൎപ്പണഖ യേപ്പോലുള്ള ഉഷ്പഥ സഞ്ചാരിണിമാക്കു ജ്യേഷ്ഠാനുജ ചിന്ത അനാവശ്യമല്ലെ?

സുംദരി സുനു മൈം ഉൻഹകര ദാസാ
പരാധീന നഹിം തോര സുപാസാ
പ്രഭു സമരഥ കോസലപുരരാജാ
ജോകഛു കരഹിം ഉൻഹഹിം സബു ഛരാജാ

സുംദരി....ദാസാ = സുന്ദരി, കേൾക്കു ഞാൻ അദ്ദേഹത്തി ൻെറ ദാസനാണു്, തോര പരാധീന സുപാസാനഹിം = പരാ ധീനനെക്കൊണ്ടു നിനക്കു സുഖം ഉണ്ടാകയില്ല, പ്രഭു....രാജാ= പ്രഭു സമൎത്ഥനാണു്; കോസലപുര രാജാവാണു്, ജോ....ഛരാജാ= അദ്ദേഹം എന്തു ചെയ്താലും അദ്ദേഹത്തിനു എല്ലാം അഴകാണു്.

സുന്ദരി, ഞാൻ പറയുന്നതു കേൾക്കു. എനിക്കു സ്വാതന്ത്ര്യ മില്ല. ഞാൻ അദ്ദേഹത്തിൻെറ ദാസനാണു്. സേവാധൎമ്മത്തെ പ്പോലെ വിഷമകരമായി ലോകത്തിൽ എന്താണുള്ളതു്? ഒരസ്വത ന്ത്രനോടുകൂടി ജീവിക്കാൻ നീ ഉദ്ദേശിച്ചാൽ നിനക്കു ഈ ജന്മ മുണ്ടാകില്ല സുഖം എന്നതു്. അദ്ദേഹം സമൎത്ഥനാണു്. പോരെ ങ്കിൽ കോസല രാജാവും. നിൻെറ കാൎയ്യത്തിൽ അദ്ദേഹം എന്തു പ്രവൎത്തിച്ചാലും അതദ്ദേഹത്തിനു അഴകേ ആയിരിക്കു.

ദോ:– കേഹരി സമ നഹിം കരിബര
ലവാകി ബാജ സമാന
പ്രഭു സേവക ഇമി ജാനഹു
മാനഹു ബചന പ്രമാന

കേഹരി സമ കരിബരനഹിം = സിംഹത്തിനു തുല്യമല്ല ഗജവീരൻ. ബാജ കി സമാന ലവ = ഗൃധ്രന്നു തുല്യമോ കാട പ്പക്ഷി, പ്രഭു സേവക ഇമി ജാനഹു = പ്രഭുവിൻേറയും സേവക ൻേറയും സ്ഥിതി ഇതുപോലെയെന്നു മനസ്സിലാക്കുക, ബചന പ്രമാന മാനഹു = വാക്കു പ്രമാണമായി കരുതുക.

ഹേ സുന്ദരി, സിംഹത്തിനു തുല്യനാകുമോ ഗജരാജൻ. ഗൃധ്രനും കാടപ്പക്ഷിയും തുല്യങ്ങളാണോ? എൻെറ പ്രഭുവിനും എനിക്കും തമ്മിൽ ഇതുപോലുള്ള അന്തരമാണുള്ളതു്. ആ വസ്തുത നീ മനസ്സിലാക്കുകയും എൻെറ വാക്കുകൾ പ്രമാണമായി നീ അംഗീകരിക്കുകയും വേണം. (സിംഹവും ഗജരാജനും ഗൃധ്രവും കാടപ്പക്ഷിയും സ്വാമിയും സേവകനും തമ്മിലുള്ള അന്തരം ശ്രുപ്പ ണഖ മനസ്സിലാക്കണമെന്നാണു് ലക്ഷ്മണൻെറ അഭിപ്രായം.

ചൌ:– സേവക സുഖചഹ മാന ഭിഖാരീ
ബ്യസനീ ധന സുഭഗതി ബിഭിചാരീ
ലോഭീജസ ചഹ ചാര ഗുമാനീ
നഭ ദുഹി ദൂധ ചഹത യേ പ്രാനീ

സേവക സുഖ ചഹ = സേവകൻ സുഖം കൊതിക്കുന്നു, ഭിഖാരീ മാന ബ്യസനീ ധന ബിഭിചാരീ സുഭഗതി ലോഭീ ജസ ചഹ = ഭിക്ഷു സമ്മാനത്തേയും വ്യസനി ധനത്തേയും വേശ്യ സദ്ഗതിയേയും ലുബ്ധൻ യശസ്സിനേയും കൊതിക്കുന്നു, ചാര ഗുമാനീ = ചാരൻ അഭിമാനത്തേയും, യേ പ്രാനീ നഭദുഹി

ദൃധ ചഹത = ഇവരെല്ലാം നഭസ്സ ദോഹനം ചെയ്ത ദുഗ്ദ്ധമാണ ഭിലഷിക്കുന്നതു്.

സേവകൻ സുഖം കൊതിക്കുന്നതും വ്യസനി ധനം കൊതിന്നക്കുതും വേശ്യ സദ്ഗതിയഭിലഷിക്കുന്നതും ലുബ്ധൻ യശസ്സ കൊതിക്കുന്നതും ദൂതൻ അഭിമാനം കൊതിക്കുന്നതും ആകാശം കറന്നു പാൽ കിട്ടാൻ കൊതിക്കുന്നതുപോലെ നിഷ്ഫലമാണ്. സുഖം ഒരിക്കലും ലഭിക്കാത്ത ഈ സേവകനെക്കൊണ്ടു നിനക്കെന്തു സുഖമാണുണ്ടാകുക? അതുകൊണ്ടു എല്ലാം തികഞ്ഞ പ്രഭുവിനെത്തന്നെ ആശ്രയിക്കുക.

പുനി ഫിരി രാമു നികട സോം ആഈ
പ്രഭു ലഛിമന പഹിം ബഹുരിപഠാഈ
ലഛിമന കഹാ തോഹി സോ ബരഈ
ജോ തിന തോരി ലാജ പരിഹരഈ

ഫിരി പുനി രാമു നികട സോ ആഈ = മടങ്ങി വീണ്ടും രാമസന്നിധിയിൽ വന്നു, പ്രഭു ബഹുരി ലഛിമന പഹിം പഠാഈ = പ്രഭു വീണ്ടും ലക്ഷ്മണ സമീപത്തേക്കയച്ചു, ലഛിമന കഹാ = ലക്ഷ്മണൻ പറഞ്ഞു, തോഹി സോ ബരഈ = നിന്നെ അദ്ദേഹം വരിക്കും, ജോ തിന തോരി ലാജ പരിഹരഈ= അദ്ദേഹം അവരെ വെടിഞ്ഞു ലജ്ജ ഉപേക്ഷിക്കും.

ശൂപ്പ്ണഖ വീണ്ടും രാമനെ സമീപിച്ചു. രാമൻ അവളെ പിന്നെയും ലക്ഷ്മണസന്നിധിയിലേക്കയച്ചു. ലക്ഷ്മണൻ പറഞ്ഞു: ഹേ സുന്ദരി, അദ്ദേഹം നിന്നെ വേളി കഴിക്കും. അവരെ ലജ്ജ കണക്കു ഉപേക്ഷിക്കുകയും ചെയ്യും. (സീതയെ ത്യജിച്ചു ശൂപ്പ്ണഖയെ വേൾക്കുന്ന രാമനിൽ ലജ്ജക്കു പിന്നെ സ്ഥാനമുണ്ടാകാനിടയില്ലല്ലൊ.)

തബ ഖിസി ആനി രാമ പഹിം ഗഈ
രൂപ ഭയംകര പ്രഗടത ഭഈ

  

ബിഥരേ കേസ രദന ബികരാലാ
ഭൃകുടി കുടില കരന ലഗി ഗാലാ
സീതഹി സഭയ ദേഖി രഘുരാഈ
കഹാ അനുജ സന സൈന ബുഝാഈ

തബ ഖിസി ആനി രാമപഹിം ഗഈ = ആ അവസരത്തിൽ ലജ്ജാസംഭ്രാന്തിയോടെ രാമനെ സമീപിച്ച്, ഭയംകര രൂപ പ്രഗടത ഭഈ = ഭയങ്കര രൂപം പ്രകടമാക്കി, കേസ ബിഥരേ = മുടി അഴിച്ചിട്ടിരുന്നു, രദന ബികരാലാ=പല്ലുകൾ ഭയങ്കരങ്ങൾ, കുടില ഭൃകുടി കരന ലഗി ഗാലാ = വളഞ്ഞ പുരികക്കൊടികൾ ചെവികൾ വരെ എത്തി, സീതഹി സഭയ ദേഖി = സീതയെ ഭീതയായി കണ്ട്, രഘുരാഈ സൈന ബുഝാഈ അനുജ സന കഹാ = രാമൻ സൂചനയാൽ അനുജനെ ധരിപ്പിച്ചു.

ആ അവസരത്തിൽ ശൂർപ്പണഖ ലജ്ജാസംഭ്രാന്തിയോടെ രാമനെ സമീപിക്കുകയും അവളുടേ ഭീകരാകാരം പ്രകടമാക്കുകയും ചെയ്തു. അവൾ ശിഥിലവേണിയായി. കരാള ദംഷ്ട്രങ്ങൾ പുറത്തു കാട്ടി. അവളുടെ വളഞ്ഞ പുരികക്കൊടികൾ കണ്ണാന്തത്തോളമെത്തി. സീത ഭീതയാകുന്നു എന്നു കണ്ടു ലക്ഷ്മണനു രാമൻ സൂചന നൽകി. (ശൂർപ്പണഖയുടെ നാസികയും കർണ്ണങ്ങളും ഛേദിക്കാൻ രാമൻ അംഗുലി നിർദ്ദേശം ചെയ്തതായി ബരവൈ രാമായണത്തിൽ പറയുന്നു. 'വേദ നാമ കഹി അംഗുരിന ഖംസി അകാസ പഠയോ സൂപനഖാഹി ലഖന കേ പാസ.' ഇതിലെ വേദശബ്ദത്തിനു ശ്രുതി എന്നർത്ഥമുള്ളതിനാൽ ചെവിയും അകാശത്തിനു നാസിക എന്നർത്ഥമുള്ളതിനാൽ മൂക്കും അരിയുവാനായിരുന്നു സൂചന.)

അനുജ രാമ മനകീ ഗതി ജാനീ
ഉഠേ രിസായ തബ സുനഹു ഭവാനീ

ഭവാനീ സുനഹു = ഭവാനീ കേൾക്ക, തബ അനുജ രാമനാകീ ഗതി ജാനീ = അപ്പോൾ അനുജൻ രാമന്റെ മനോഗതി അറിഞ്ഞു, രിസായ ഉഠേ = ക്രോധത്തോടെ എഴുന്നേററു.

ശിവൻ പറഞ്ഞു:— ഹേ ഭവാനീ കേൾക്ക. അംഗുലി നിർദ്ദേശത്തിൽനിന്നു രാമന്റെ മനോഭാവം ഗ്രഹിച്ച ലക്ഷ്മണൻ ക്രോധപൂർവ്വം എഴുന്നേററു.

ദോ:— ലഛിമന അതിലാഘവ സോ
നാക കാന ബിനു കീൻഹി
താകേ കര രാവന കഹും
മനഹും ചുനൗതീ ദീൻഹി

ലഛിമന അതിലാഘവ....കീൻഹി = ലക്ഷ്മണൻ നിഷ്പ്രയാസം അവളെ മൂക്കും കണ്ണുകളും ഇല്ലാത്തവളാക്കി, താകേ കര രാവന കഹും = അവളുടെ കൈകൾ രാവണനു, ചുനൗതീ ദീൻഹി മനഹും = അവളുടെ കൈകൾ രാവണനു അറിയിപ്പിനു വേണ്ടി ഉപേക്ഷിച്ചുവിട്ടതാണോ എന്നു തോന്നും.

ലക്ഷ്മണനു ഒരു വിഷമവും ഉണ്ടായില്ല ശൂർപ്പണഖയുടെ മൂക്കും ചെവികളും അരിയാൻ. എന്നാൽ അദ്ദേഹം അവളുടെ കൈകൾ അരിഞ്ഞില്ല. ഒരു പക്ഷെ ആംഗ്യങ്ങൾ കാണിച്ചെങ്കിലും രാവണനെ കാര്യം ഗ്രഹിപ്പിക്കാൻ ആ കൈകൾ ഇരിക്കട്ടെ എന്നുദ്ദേശിച്ച ലക്ഷ്മണൻ അവയെ ഛേദിക്കാതെ വിട്ടതായിരിക്കാം. നാസികാച്ഛേദം കൊണ്ടു അക്ഷരങ്ങൾ വ്യക്തമാക്കാൻ വിഷമം. പിന്നെ, കൈകളല്ലേ ആംഗ്യത്തിന്നുള്ള. അവ വിഛേദിക്കപ്പെട്ടാൽ സഹോദരിക്കു ആപത്തു സംഭവിച്ചതെങ്ങനെയെന്നു രാവണനു മനസ്സിലാക്കാൻ വിഷമമുണ്ടാവുമല്ലൊ:

നാക കാന ബിനു ഭഇ ബികരാരാ
ജനു സ്രവ സൈല ഗേരു കൈ ധാരാ

സ്യാമ ഘടാ മേനുത ഘന കേരി
തഹം ബാസവ ധനു മനുഹും ഉയേരീ
ഖര ദൂഷന പഹിം ഗഇ ബിില ഖാതാ
ധിഗ ധിഗ തവ ബല പൗരുഷ ഭ്രാതാ

നാക കാന ബിനു ബികരാരാ ഭഇ = മൂക്കും ചെവികളുമി ല്ലാതെ ഭയങ്കരിയായി, സൈല ഗേരു കൈ ധാരാ സ്രവജനു = പർവ്വതത്തിൽനിന്നു ഗൈരികങ്ങളുടെ ധാര പ്രവഹിക്കുകയോ എന്നു തോന്നും, ഘന കേരി സ്യാമ ഘടാ തഹം = മേഘങ്ങളുടെ കാളിമയിൽ, ബാസവ ധനു ഉയേരീ മനുഹും = മാരി വില്ല് പ്രത്യക്ഷമാകയാണോ എന്നു തോന്നും, ദേഖത=കണ്ടാൽ, ബിില ഖാതാ ഖര ദൂഷന പഹിം ഗഇ = മുറവിളി കൂട്ടി ഖരദൂഷണന്മാരെ സമീപിച്ചു, ഭ്രാതാ തവ ബല പൗരുഷ ധിഗ ധിഗ = ഭ്രാതാക്കളെ നിങ്ങളുടെ ബലവും പൗരുഷവും നിസ്സാരം നിസ്സാരം.

നാസികയും കണ്ണുകളും വിഛേദിക്കപ്പെട്ടുകയാൽ ഭയങ്കരിയായിത്തീന്ന അവളുടെ ശരീരത്തിൽനിന്നു, പർവ്വതത്തിൽനിന്നു ധാതു ദ്രവ്യങ്ങൾ പ്രവഹിക്കുന്നതുപോലെ രക്തം പ്രവഹിച്ചു മേഘങ്ങളുടെ കാളിമയിൽ മഴവില്ല് പ്രത്യക്ഷമാകയാണോ എന്നു തോന്നും ശൂർപ്പണഖയെ കണ്ടാൽ. ആർത്തനാദം മുഴക്കിക്കൊണ്ടു അവൾ സഹോദരന്മാരായ ഖരദൂഷണന്മാരെ സമീപിച്ചു ഇങ്ങനെ പറഞ്ഞു:— ഭ്രാതാക്കളെ, നിങ്ങളുടെ ശക്തിയും പൗരുഷവും നിസ്സാരങ്ങൾ തന്നെ.

തേഹി പൂംഛരാ സബു കഹേസി ബുഝാഈ
ജാതു ധാന സുനി സേന ബനാഈ
ചൗദഹ സഹസ സുഭട സംഗ ലീൻഹേ
ജിൻഹ സപ നേഹും രന പീഠിന ദീൻഹേ
ധായേ നിസിചര നികര ബരൂഥാ
ജനു സപച്ഛ കജ്ജല ഗിരി ജൂഥാ

തേഹറി സബു പൂംഛരാ = അവളോട് സവ്വവും ചോദിച്ച്, ബുഝാഇൗ കഹേസി = വിസ്തരിച്ച് പറഞ്ഞു, സുനി ജാതു നാഗ സേന ബനാഇൗ = കേട്ട രാക്ഷസന്മാർ സേനാ സജ്ജമാക്കി, സൗദഹ സഹസ സുഭട സംഗ ലീൻഹേ = പതിന്നാലായിരം ശ്രേഷ്ഠ യോദ്ധാക്കളേയും കൂട്ടിക്കൊണ്ട് പോയി, ജിൻഹ സാ നേഹ്ഹം രന പീഠീന ദീൻഹേ = യാതൊരുത്തർ സ്വപ്നേപി രണ രംഗത്തുനിന്നു പിന്തിരിയാത്തവരാണ്, സപച്ഛ കജ്ജല ഗിരി ജൂഥാ ജനു നിസിചര നികര ബരൂഥാ ധാവേ = ചിറകുള്ള അഞ്ജന പവ്വതങ്ങളുടെ സംഘമോ എന്നു തോന്നുമാറു നിശിചര നികരങ്ങളുടെ സേന മുന്നോട്ടു പാഞ്ഞു.

ശൂപ്പണഖയോട് ഖരദൂഷണ ത്രിശിരാക്കൾ എല്ലാം ചോദിച്ചു. അവൾ സവ്വവും വിസ്തരിച്ചറിയിക്കുകയും ചെയ്തു. പതിന്നാലായിരം ശ്രേഷ്ഠ യോദ്ധാക്കളടങ്ങിയ സൈന്യവുമായി ശൂപ്പണഖയുടെ ഭ്രാതാക്കൾ സമരത്തിനു തയാറായി മുന്നോട്ടു നീങ്ങി. അവരെ കണ്ടാൽ ചിറകുള്ള അഞ്ജന പവ്വതങ്ങളുടെ സംഘമാണോ എന്നു തോന്നും. ഖരദൂഷണ പ്രഭൃതികളാകട്ടെ യുദ്ധ പ്രവീണന്മാരും രണരംഗത്തിൽനിന്നു സ്വപ്നേപി പിന്തിരിയാത്തവരുമാണ്,

നാനാ ബാഹന നാനാകാരാ
നാനായുധധര ഘോര അപാരാ
സൂപനഖാ ആഗേ കരി ലീൻഹീ
അസുഭ രൂപ സ്രുതി നാസാഹീനീ

നാനാ ബാഹന നാനാകാരാ ഘോര അപാരാ നാനായുധധര = നാനാ വാഹനങ്ങളോടും നാനാകാരങ്ങളോടും ഘോരങ്ങളും അപാരങ്ങളുമായ നാനായുധങ്ങളോടും കൂടിയ (അവർ) സ്രുതി നാസാഹീനീ=ചെവിയും നാസികയും അററ, സൂപനഖാ ആഗേ കരി ലീൻഹീ = ശൂപ്പണഖയെ മുമ്പേ നടത്തി.

  

പലവിധത്തിലുള്ള വാഹനങ്ങളോടു കൂടിയവർ, പലതരത്തിലുള്ള ആകൃതികളോടു കൂടിയവർ, ഭയങ്കരങ്ങളും അപാരങ്ങളുമായ ആയുധങ്ങൾ ധരിച്ചവർ ആ വിധത്തിലായിരുന്നു രാക്ഷസഭടന്മാർ. മൂക്കും കാതുകളും നഷ്ടപ്പെട്ട ശൂർപ്പണഖയെ അവളുടെ സഹോദരന്മാർ മുൻനടത്തിക്കൊണ്ടു പുറപ്പെട്ടു. (ഈ മുൻ നടത്തലിനെക്കുറിച്ചു രാമായണത്തിൽ പറയുന്നു, 'മുഖാവയവലൂനാം താം നൈരൃതായൽ പുരോദധുഃ രാമാഭിയായിനാം തേഷാം തദേവാഭൂദമംഗളം' മുഖാവയവലൂനയായ അവളെ ഏതൊരുത്തർ പുരോഭാഗത്തു നിർത്തിയോ, രാമാഭിയായികളായ ആ രാക്ഷസന്മാർക്കു അതുതന്നെ ഒരമംഗളമായി ഭവിച്ചു.)

നിജ നിജ ബല സബ മില കഹഹിം
ഏകന്ഹിം ഏക സുനാഇ
ബാജന ലാഗ ജൂഝാഊ
ഹരഷു ന ഹൃദയ സമാഇ

സബമിലി നിജ നിജ ബല ഏക ഏകന്ഹിം കഹഹിം സുനാഇ = എല്ലാവരും ചേർന്നു അവരവരുടെ ശക്തി ഒരു കൂട്ടർ മറ്റൊരു കൂട്ടരെ പറഞ്ഞു കേൾപ്പിച്ചു, ബാജ.......രണ=വാദ്യങ്ങളും മുഴങ്ങി. സന്തോഷം, ഹൃദയ ന സമാഇ = ഹൃദയത്തിൽ ഉണ്ടായില്ല.

എല്ലാവരും ചേർന്നു ആത്മശ്ലാഘയും വീരവാദവും ആരംഭിച്ചു. സമരവാദ്യങ്ങളും മുഴങ്ങി. എന്നാൽ ഭടന്മാർക്കു ലേശമെങ്കിലും സന്തോഷം ഉണ്ടായില്ല. (നിരാശാജനകമാണു് ഭാവി എന്നു യോദ്ധാക്കൾക്കറിഞ്ഞുകൂടെങ്കിലും അവരുടെ മനസ്സു അതു മുൻകൂട്ടി കണ്ടിരിക്കുമെന്നതു തീർച്ചയാണു്. അല്ലെങ്കിൽ മനസ്സിനു എങ്ങനെ സന്തോഷക്കുറവിനു സംഗതിവന്നു?)

അസഗുന അമിത ഹോഹിം ഭയകാരീ
ഗനഹിം ന മൃത്യു ബിബസ സബ ഝാരീ

ഗജ്ജഹിം തജ്ജഹിം ഗഗന ഉഡാഹീം
ദേഖി ബികട ഭട അതിഹരഷാഹീം

ഭയകാരീ അമിത അസഗുന ഹോഹിം = ഭയങ്കരങ്ങളായ നിരവധി അശുഭ ശകുനങ്ങളുണ്ടായി. മൃത്യു ബിബസ സബു ധാരീ ന ഗണഹിം = മൃത്യുവിവശരായതുകൊണ്ട എല്ലാവരും ദുശ്ശകുനങ്ങളെക്കുറിച്ച ഗണിക്കുകയുണ്ടായില്ല. ഗജ്ജഹിം, തജ്ജഹിം ഗഗന ഉഡാഹീം ബികട ഭട ദേഖി അതി ഹരഷാഹീം = ഗജ്ജിക്കുന്നുണ്ട്; തജ്ജനം ചെയ്യുന്നുണ്ട്; അന്തരീക്ഷത്തിലേക്കു ചാടുന്നുണ്ട്; വികട ഭടന്മാരെ കണ്ട അത്യധികം ഹർഷം പ്രകടിപ്പിക്കുന്നുണ്ട്.

ഭയാവഹങ്ങളും അസംഖ്യങ്ങളുമായ ദുന്നിമിത്തങ്ങളുണ്ടായി. മൃത്യുവശഗരായതിനാൽ രാക്ഷസന്മാർ അവയെ അത്ര കാര്യമായി പരിഗണിച്ചില്ല. അവർ ഗജ്ജിക്കുന്നു; തജ്ജനം ചെയ്യുന്നു, ചാടുന്നു, വികട യോദ്ധാക്കളെക്കണ്ട സന്തോഷാധിക്യം പ്രദശിപ്പിക്കുന്നു,

കോഉ കഹ ജിഅത ധരഹു ദോഉ ഭാഈ
ധരി മാരഹു തിയ ലേഹു ഛഡാഈ
കോഉ കഹ സുനഹു സത്യ ഹമ കഹഹീം
കാനന ഫിരഹിം ബീര കോഉ അഹഹീം

കോഉ കഹ = ചിലർ പറഞ്ഞു, ദോഉ ഭാഈ ജിയത ധരഹു = രണ്ട സഹോദരന്മാരേയും ജീവനോടെ പിടിക്കണം, ധരി മാരഹു = പിടികൂടി കൊല്ലണം, തിയ ഛഡാഈ ലേഹു= സ്ത്രീയെ ഒററപ്പെടുത്തി പിടികൂടണം, കോഉ കഹ = ചിലർ പറഞ്ഞു, ഹമ സത്യ കഹഹീം = ഞങ്ങാം സത്യമാണ് പറയുന്നതു്, കോഉ ബീര അഹഹീം കാനന ഫിരഹിം = ഏതോ വീരനായിരിക്കണം കാനനത്തിൽ ചുററി നടക്കുന്ന വ്യക്തി.

  

രാക്ഷസയോദ്ധാക്കളിൽ ചിലർ മററു ചിലരോട്ട് പറ ഞ്ഞതു് ഇതാണ്. രാമലക്ഷ്മണന്മാരെ ജീവനോടെ പിടികൂടി യിട്ടുവേണം കൊല്ലുന്നതിന്. അവരുടെ കൂടെയുള്ള സ്ത്രീയെ ഒററക്കാക്കി അപഹരിക്കണം. ചിലർ പറഞ്ഞു:—'ഈ കാട്ടിൽ ഇപ്രകാരം അലഞ്ഞുനടക്കുന്നവൻ സാമാന്യനല്ല. ഏതോ ഒരു വീരനായിരിക്കണം. ഞങ്ങളിപ്പറയുന്നതു സത്യമാണ്.'

ഏക്കൈ കഹാ മഷ്ട ഭൈ രഹഹൂ
ഖരകേ ആഗേ അസ ജനി കഹഹൂ
ബഹുബിധി കഹത ബചന രണധീരാ
ആയേ സകല ജഹാം രഘുബീരാ

ഏക്കൈ കഹാ മഷ്ട ഭൈ രഹഹൂ = ഒരുവൻ പറഞ്ഞു. മൗനം ശാസിക്കുക, ഖരകേ ആഗേ അസ കഹഹൂ ജനി = ഖരൻെറ മുമ്പിൽ ഇതു മിണ്ടിപ്പോകരുതു്, സകല രണധീരാ ബഹു ബിധി ബചനാ കഹത = എല്ലാ യുദ്ധവീരന്മാരും പല വിധത്തിലും ഓരോന്നു പറഞ്ഞുകൊണ്ട്, ജഹാം രഘുബീരാ ആയേ = രഘുവീരനെവിടെയോ അവിടേക്കു ഓടിയെത്തി.

ഭടന്മാരിൽ ഒരുവൻ പറഞ്ഞു:—മിണ്ടാതിരിക്കുക. ഈ വങ്കത്തമൊന്നും ഖരൻെറ മുമ്പിൽ എഴുന്നള്ളിച്ചു പോകരുതു്. യുദ്ധവീരന്മാരായ ആ രാക്ഷസന്മാരെല്ലാം ഈ വിധത്തിൽ പലതും സംസാരിച്ചുകൊണ്ട്, ശ്രീരാമനിരിക്കുന്ന സ്ഥലം നോക്കി പാഞ്ഞു.

ധൂരി പൂരി നഭ മണ്ഡല രഹാ
രാമ ബോലാഇ അനുജ സന കഹാ
ലേഇ ജാനകിഹി ജാഹു ഗിരി കംദര
ആവാ നിസിചര കടകു ഭയംകര

നഭ മണ്ഡല ധൂരി പൂരി രഹാ = ആകാശം ധൂളികൊണ്ട് പൂർണ്ണമായി. രാമ ബോലാഇ അനുജ സനാ കഹാ = രാമൻ വിളി

ച്ച അനുജനോട് പറഞ്ഞു:— ജാനകിഹി ഗിരി കംദര ലേളു ജാഹു = ജാനകിയെ ഗിരി ഗുഹയിലേക്ക് കൂട്ടിക്കൊണ്ടുപോകുക, ഭയംകര നിസിചര കടക ആവാ = ഭയങ്കരന്മാരായ രാക്ഷസന്മാരുടെ സേന വന്നെത്തിക്കഴിഞ്ഞു.

അന്തരീക്ഷം ധൂളികൊണ്ട് നിറഞ്ഞതായി കണ്ട് ശ്രീരാമൻ അനുജനെ വിളിച്ച് ഇപ്രകാരം അരുളിച്ചെയ്തു:— ലക്ഷ്മണ, ഭയങ്കരന്മാരായ രാക്ഷസന്മാരുടെ വമ്പിച്ച സേന വരുന്നതിന്റെ ലക്ഷണമാണ് അന്തരീക്ഷത്തിൽ കാണുന്നത്. സീതയെ വേഗം ഏതെങ്കിലും ഒരു പർവ്വതഗുഹയിൽ കൊണ്ടുചെന്നു സൂക്ഷിക്കുക.

രഹേഹു സജഗ സുനി പ്രഭുകൈ ബാനീ
ചലേ സഹിത ശ്രീ സര ധനുപാനീ
ദേഖി രാമ രിപു ദല ചലി ആവാ
ബിഹംസി കഠിന കോദംഡ ചഢാവാ

സജഗ രഹേഹു പ്രഭുകൈബാനീ സുനി = ജാഗ്രതയായിരിക്കുക എന്ന രാമവാണികൾ കേട്ട്. സര ധനുപാനീ ശ്രീ സഹിത ചലേ = ശരധനുഷ്പാണിയായി സീതാസമേതം പോയി, ചലി ആവാ രിപുദല ദേഖി രാമ ബിഹംസി കഠിന കോദംഡ ചഢാവാ = വന്നെത്തിയ ശത്രുസേനയെ കണ്ട് രാമൻ ചിരിച്ച് കഠിനമായ വില്ല് കുലച്ചു.

ലക്ഷ്മണ, സീതയെ ഗുഹയിൽ സുരക്ഷിതയാക്കി നീ ശ്രദ്ധാപൂർവ്വം വർത്തിക്കുക. ശ്രീരാമൻ അരുളിച്ചെയ്ത ആ വാക്കുകൾ കേട്ട് വില്ലും ശരവും കൈകളിലേന്തി സീതയെയും കൂട്ടിക്കൊണ്ടു നടന്നു അകന്നപ്പോൾ, തനിക്കു അഭിമുഖമായി വരുന്ന സൈന്യസമൂഹം കണ്ടു രാമൻ ചിരിക്കുകയും കഠോര കോദണ്ഡം കുലക്കുകയും ചെയ്തു.

ഛംദ:— കോംദംഡ കഠിന ചഢായ്
സിരജടജൂട ബാംധത സോഹ ക്യൗം

  

മരകത സൈലപര ലരത ദാമിനി
കോടി സോംജുഗ ഭുജഗ ജ്യൂം
കടികസി നിഷംഗ ബിസാല
ഭുജകഹി ചാപ ബിസിഖ സുധാരി കൈ
ചിതവത മനഹും മൃഗരാജു പ്രഭു
ഗജരാജ ഘടാ നിഹാരി കൈ

സിര ജട ജൂട ബാംധത കഠിന കോദംഡ ചഢാഇ ക്യൂം സോഹ = ശിരസ്സിൽ ജടാജൂടം ബന്ധിച്ച കഠോരമായ വില്ല കുലയേററി എങ്ങിനെ ശോഭിച്ചു രാമൻ എന്നോ ? മരകത സൈല പര ജൂഗ ഭുജഗ കോടി ദാമിനി സോംലരത ജ്യൂം = മരതക ശൈലത്തിൽ രണ്ടു ഭുജംഗങ്ങൾ നിരവധി വിദ്യുത്തുകളുമായി പോരാടിക്കൊണ്ടിരിക്കുന്നതുപോലെ, കടി കസി നിഷംഗ ബിസാല ഭുജ ചാപ ഗഹി ബിസിഖ സുധാരി കൈ പ്രഭു = അരക്കെട്ടിൽ തൂണീരം ബന്ധിച്ചു വിശാലഹസ്തത്തിൽ വില്ലു വഹിച്ചു വിശിഖം തൊടുത്തു പ്രഭു, ഗജരാജ ഘടം നിഹാരി കൈമൃഗരാജു ചിതവത മനഹും = ഗജരാജ സമൂഹത്തെ നിരീക്ഷിച്ച സിംഹം കണക്കെ രാക്ഷസസൈന്യത്തെ നോക്കി.

ശിരസ്സിൽ ജടാഭാരം ബന്ധിച്ചു കഠിനചാപം കുലച്ചു മരതക ശൈലത്തിൽ രണ്ടു സർപ്പങ്ങൾ കോടിക്കണക്കിലുള്ള മിന്നൽപ്പിണരുകളുമായി അടരാടുന്നതു കണക്കെ ശ്രീരാമഭദ്രൻ ശോഭിച്ചു. അരക്കെട്ടിൽ തൂണീരം ബന്ധിച്ചു വിശാല ഹസ്തത്തിൽ ചാപമേന്തി ശരം തൊടുത്തു. ഗജേന്ദ്രന്മാരുടെ സംഘത്തെ കണ്ടിട്ടു സിംഹം എങ്ങനെയോ അങ്ങനെ ശ്രീരാമൻ രാക്ഷസ സൈന്യത്തെ വീക്ഷിച്ചു.

ആഇ ഗഏ ബഗമേല
ധരഹു ധരഹു ധാവത സുഭട

ജഥാ ബിലോകി അകേല ബാല
രബിഹിം ഘേരത ദനുജ

ബാല രബിഹിം അകേല ബിലോകി ദനുജ ജഥാ ഘേരത= ബാലസൂര്യനെ ഏകാകിയായി കണ്ടു രാഹു എപ്രകാരമോ വളയുന്നതു് അതുപോലെ, ധരഹു ധരഹു ധാവത സുഭട ബാഗമേല ആജ ഗഹു = പിടിക്കിൻ പിടിക്കിൻ എന്നിങ്ങനെ പറഞ്ഞു ഓടിയടുക്കുന്ന വീരഭടന്മാർ നാലുഭാഗത്തുകൂടെ രാമനെ വളഞ്ഞു.

ബാലസൂര്യനെ ഏകാകിയായിക്കണ്ടു അസുരവരനായ രാഹു അതിനെ വളയുന്നതുപോലെ ശ്രീരാമനെ ഏകാകിയായിക്കണ്ടു രാക്ഷസന്മാർ, പിടിയ്ക്കിൻ പിടിയ്ക്കിൻ എന്നു ആക്രോശിച്ചു കൊണ്ടു നാനാ ഭാഗത്തുകൂടിയും വന്നു ശ്രീരാമനെ വളഞ്ഞു.

പ്രഭു ബിലോകി സര സകഹിം ന ഡാരീ
ഥകിത ഭഈ രജനീ ചരധാരീ
സചിവ ബോലി ബോലേ ഖരദൂഷന
യഹം കോഉ നൃപ ബാലക നര ഭൂഷന

സചിവ ബിലോകി രജനീചരധാരാ ഥകിത ഭഈ = പ്രഭുവിനെ വിലോകനം ചെയ്തു രജനിചരസംഘം പ്രക്ഷീണമായി, സരഡാരി ന സകഹിം = ശരം പ്രയോഗിക്കാൻ കഴിവുള്ളവരായില്ല, ഖരദൂഷന സചിവ ബോലി = ഖരദൂഷണന്മാർ മന്ത്രിമാരെ വിളിച്ചു, നരഭൂഷന യഹം കോഉ നൃപ ബാലക ബോലേ= നരഭൂഷണമായ ഇവൻ ഏതോ ഒരു രാജകുമാരനാണ് എന്നു പറഞ്ഞു.

ശ്രീരാമനെ സന്ദർശിച്ചു രാക്ഷസസേന തളർന്നവശരായി. ബാണം പ്രയോഗിക്കാനുള്ള ശക്തികൂടി അവർക്കില്ലാതായി. ഖരദൂഷണന്മാർ മന്ത്രിമാരെ വിളിച്ചു ഇങ്ങനെ പറഞ്ഞു:— മനുഷ്യാലങ്കാരമായ ഇവൻ ഏതോ ഒരു രാജകുമാരനാണ്. ശ്രീരാമനെ നിർദ്ദേശിച്ചായിരുന്നു അവരുടെ പ്രസ്താവം.

  

നാഗ അസുര സുര നര മുനി ജേതേ
ദേഖേ ജിതേ ഹതേ ഹമ കേതേ
ഹമ ഭരി ജനമ സുനഹു സബ ഭാഈ
ദേഖി നഹിം അസി സുംദരതാഈ

ജേതേ നാഗ അസുര സുര നരമുനി = നാഗന്മാർ അസുരന്മാർ, സുരന്മാർ; നരന്മാർ, മുനിമാർ എന്നിങ്ങനേയുള്ള എത്രയെത്ര പേരെ, ഹമ ദേഖേ ജിതേ = നാമ്മാം കണ്ടിട്ടുണ്ട്, ജയിച്ചിട്ടുണ്ട്, കേതേ ഹതേ = എത്രയോ എണ്ണത്തിനെ കൊന്നിട്ടുമുണ്ട്, സബ ഭാഈ സുനഹു ജനക ഭരി ഹമ അസി സുംദരതാഈ = സഹോദരന്മാരെല്ലാം കേൾക്ക ഞങ്ങൾ ഞങ്ങളുടെ ആയുഷ്കാലത്തു ഇതുപോലൊരു സൗന്ദര്യം, നഹിം ദേഖി=കണ്ടിട്ടില്ല.

സഹോദരന്മാരേ നിങ്ങളെല്ലാവരും കേൾക്കണം. നമ്മൾ എത്രയോ നാഗന്മാരേയും, അസുരന്മാരേയും, മത്ത്യരേയും, മുനിമാരേയും കണ്ടിട്ടുള്ളവരാണ്; ജയിച്ചിട്ടുള്ളവരാണ്, കൊന്നിട്ടുള്ളവരാണ്. എന്നാൽ നമ്മുടെ ഈ ആയുഷ്കാലത്തിന്നിടയ്ക്ക് നമ്മൾ ഈ രാജകുമാരനോപ്പോലെ സൗന്ദര്യമുള്ള ഒരു മനുഷ്യജീവിയെ കാണുകയുണ്ടായിട്ടില്ല.

ജദ്യപി ഭഗിനീ കീൻഹി കുരൂപാ
ബധ ലായക നഹിം പുരുഷ അനൂപാ
ദേഹിം തുരത നിജനാരി ദുരാഈ
ജി അയത ഭവന ജാഹിം ദോഉ ഭാഈ

ജദ്യപി ഭഗിനീ കുരൂപാ കീൻഹി = ഭഗിനിയെ കുരൂപയാക്കി എങ്കിലും, അനൂപാ പുരുഷ ബധലായക നഹിം=നിസ്തുലപുരുഷൻെറ വധം യോഗ്യമല്ല, ദുരാഈ നിജനാരി തുരത ദേഹിം = മറച്ചു വെച്ചിട്ടുള്ള ഭാര്യയെ വേഗം നമുക്ക തന്നു, ദോഉ ഭാഈ ജിയത ഭവന ജാഹിം = രണ്ടു സഹോദരന്മാരും ജീവനോടെ ഗൃഹത്തിലേക്ക പൊയ്ക്കൊള്ളട്ടെ.

  

നമ്മുടെ സോദരിയായ ശൂപ്പണഖയെ ഈ നിരുപമ പുരുഷൻ കുരൂപിനിയാക്കിയെന്നു് വരികിലും ഇവനെ വധിക്കുന്നതു ശരിയല്ല. മറച്ചുവെച്ചിട്ടുള്ള ഭാര്യയെ ഇവൻ വേഗം നമുക്കുതന്നു ഇവനും ഇവൻെറ സോദരനും ജീവനോടെ അവരുടെ ഭവനത്തിലേക്കു് പൊയ്ക്കൊള്ളട്ടെ.

മോര കഹാ തുംഹ താഹി സുനാവഹു
താസു ബചന സുനി ആതുര ആവഹു

മോരകഹം തുംഹ താഹി സുനാവഹു = എൻെറ പ്രസ്താവം നിങ്ങൾ അവരെ ധരിപ്പിക്കു, താസു ബചന സുനി ആതുര ആവഹു = അവരുടെ അഭിപ്രായം കേട്ടു വേഗം മടങ്ങിവരിക.

എൻെറ പ്രസ്താവം രാമലക്ഷ്മണന്മാരെ ധരിപ്പിച്ചു അവർ എന്തു പറയുന്നു എന്നു കേട്ടു് വേഗം മടങ്ങി വരണം.

ദോ:_ ഭയേ കാലബസ മൂഢ സബ
ജാനഹിം നഹിം രഘുബീര
മസക ഫൂകകീ മേരു ഉഡ
സുനഹു ഗരുഡ മതിധീര

സബ മൂഢ കാലബസ ഭയേ = എല്ലാ മൂഢന്മാരും കാലവശരായി, രഘുബീര നഹിം ജാനഹിം = രഘുവീരനെ അവർ അറിയുന്നില്ല, മതിധീര ഗരുഡ സുനഹു = ധീരനായ ഹേ ഗരുഡ കേൾക്കു, മസക ഫൂകകീ മേരു ഉഡ = കൊതുകിൻെറ കാറേററു മേരു പറന്നു പോകുമോ?

ഖരൻ പറഞ്ഞയച്ചതെല്ലാം പേറിക്കൊണ്ടുവന്ന രാക്ഷസമൂഢന്മാർ കാലവശഗരാണു്. അതിനാൽ രാമൻ ആരെന്നു അവർ അറിയുന്നില്ല. ധീരനായ ഗരുഡ, കേൾക്കു 'ഭുസുണ്ഡി പറയുന്നു:—' കൊതുകിൻെറ കാറേററു മഹാമേരു പറന്നു പോകുമോ? (കൊതുകിൻെറ കാററിനും മഹാമേരുവിനും ഉള്ള അന്തരം

കുറച്ചൊന്നുമല്ലല്ലൊ. രാക്ഷസ ബലവീര്യത്തെ കൊളുകിന്റെ കാററായിട്ടും ശ്രീരാമചന്ദ്രന്റെ ഭുജബല പ്രഭാവത്തെ മഹാമേരുവായിട്ടും ഭുസുണ്ഡി പരിഗണിക്കുന്നതിലുള്ള സാരസ്യം ശ്രദ്ധേയമാണ്).

ചൗ:- ദൂതൻഹ കഹാ രാമസന ജാഈ
സുനത രാമ ബോലേ മുസുകാഈ
ആജ്ഞ ഭയേഉ ബഡ ഭാഗ ഹമാരാ
തുംഹരേ പ്രഭു അസ കീൻഹ ബിചാരാ

ദൂതൻഹ ജാഈ രാമസന കഹാ = ദൂതന്മാർ ചെന്നു രാമനോടു പറഞ്ഞു, സുനത മുസുകാഈ = കേട്ടു പുഞ്ചിരി തൂകി, രാമ ബോലെ = ശ്രീരാമൻ പറഞ്ഞു, തുംഹരേ പ്രഭു അസ ബിചാരാ കീൻഹ ആജ്ഞ ഹമാരാ ബഡ ഭാഗ ഭയേഉ = നിങ്ങളുടെ പ്രഭുവിനു ഇങ്ങനെ ഒരു വിചാരം ഉണ്ടായതു അങ്ങളുടെ മഹാഭാഗ്യമായി ഭവിച്ചിരിക്കുന്നു.

ഖരൻ പറഞ്ഞയച്ചതു ഒരക്ഷരം വിടാതെ ദൂതന്മാർ ശ്രീരാമനെ ധരിപ്പിച്ചു. ദൗത്യം കേട്ടു പുഞ്ചിരി തൂകി രാമൻ പറഞ്ഞു:— ദൂതന്മാരെ, നിങ്ങളുടെ പ്രഭു ആരാണെന്നു എനിക്കറിഞ്ഞുകൂടാ. എങ്കിലും അദ്ദേഹത്തിനു ഈ വിധമൊരു വിചാരമുണ്ടായതു ഞങ്ങളെ സംബന്ധിച്ചിടത്തോളം ഒരു മഹാ ഭാഗ്യമായിട്ടാണ് ഞങ്ങൾ കരുതുന്നതു്.

ഹമ ഛത്രീ മൃഗയാ ബന കരഹീം
തുംഹസേ ഖലമൃഗ ഖോജത ഫിരഹീം
രിപു ബലവംത ദേഖി നഹിം ഡരഹീം
ഏകബാര കാലഹു സന ലരഹീം

ഹമ ഛത്രീ ബനാ മൃഗയാ കരഹീം = ഞങ്ങൾ ക്ഷത്രിയരാണ്. വനത്തിൽ വേട്ടയാടുന്നു, തുംഹസേ ഖല മൃഗ ഖോജത

ഹിരഹിം = നിങ്ങളെപ്പോലുള്ള ദുഷ്ട മൃഗങ്ങളെ അന്വേഷിച്ചു ചുററി നടകുകയാണു്, ബലവംത രിപു ദേഖി നഹിം ഡരഹീം= ബലവാന്മാരായ ശത്രുക്കളെ കണ്ടു ഭയപ്പെടുന്നില്ല, കാലഹു സന ഏുകബാര ലരഹീം = കാലനുമായും വേണ്ടിവന്നാൽ ഒരിക്കൽ സമരം ചെയ്യും.

ഞങ്ങൾ ക്ഷത്രിയരാണു്. മൃഗയ ക്ഷത്രിയർക്കുള്ള വിനോദങ്ങളിൽ ഒന്നാണല്ലൊ. ഞങ്ങൾ അതിനു കാട്ടിലേക്കു വന്നിരിക്കയാണു്. നിങ്ങളെപ്പോലുള്ള നികൃഷ്ട മൃഗങ്ങളെ തേടിയാണു് ഞങ്ങൾ വനത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നതും. ശത്രു ബലവാനെന്നു കരുതി പേടിക്കുന്നവരല്ല ഞങ്ങൾ. കാലനുമായും വേണ്ടിവന്നാൽ സമരത്തിനു ഞങ്ങൾ തയ്യാറാകും. (ക്ഷത്രിയ ശബ്ദത്തിനുതന്നെ ആപന്നന്മാരെ രക്ഷിക്കുക എന്നാണർത്ഥം. അതിനുവേണ്ടി ദ്രോഹികളെ നശിപ്പിക്കുക. കാട്ടിലാണു് ദ്രോഹികളിരിക്കുന്നതെങ്കിൽ അവരെ തേടിപ്പിടിച്ചു വേട്ടയാടാതെ നിവ്വാഹവുമില്ല. ശക്തിയേറിയവരാകാം എതിരാളികൾ. എന്നാലും രാമലക്ഷ്മണന്മാക്കവരെ ഭയമില്ല. അവരെ എന്നു എന്തിനൊട്ടുത്തു പറയുന്നു, കാലനോടുകൂടി രാമലക്ഷ്മണന്മാക്കു ഭയമില്ല. അന്തകനുമായി സമരത്തിനും അവർ തയ്യാറാണു്.)

ജദ്യപി മനുജ ദനുജ കുല ഘാലക
മുനി പാലക ഖല സാലക ബാലക
ജൗം ന ഹോഇ ബലു ഘര ഫിരി ജാഹൂ
സമര ബിമുഖ മൈം ഹതഉം ന കാഹൂ

ജദ്യപി മനുജ ബാലക = മനുജ ബാലകരെങ്കിലും, ദനുജ കുല ഘാലക=ദനുജകുല ഘാതകരും, മുനിപാലക ഖല സാലക= മുനി പാലകന്മാരും ഖല സംഹാരികളുമാണു്, ജൗം ബലു നഹോഇ = ശക്തിയില്ലെങ്കിൽ, ഘര ഫിരി ജാഹൂ = ഗൃഹത്തി

ലേക്ക മടങ്ങിപ്പൊയ്ക്കൊള്ളുക, സമര ബിമുഖ കാഹ്ഹു മൈം ന ഹതഉം=യുദ്ധത്തിന്നിഷ്ടമില്ലാത്ത ആരെയും ഞാൻ കൊല്ലുകയില്ല.

ഞങ്ങറം മനുഷ്യ ബാലകരാണെങ്കിലും ദൈത്യവംശം ഒടുക്കു ന്നവരും മുനിമാരെ പാലിക്കുന്നവരും ദുഷ്ടന്മാരെ സംഹരിക്കുന്നവ രുമാണ്. നിങ്ങറംക്കു ഞങ്ങളോടു സമരം ചെയ്യാനുള്ള കരുത്തി ല്ലെങ്കിൽ ഗൃഹത്തിലേക്കു മടങ്ങിപ്പൊയ്ക്കൊള്ളുക. യുദ്ധം ചെയ്യാ നിഷ്ടമില്ലാത്ത ആരെയും ഞാൻ കൊല്ലുകയില്ല.

രന ചഢി കരിഅ കപട ചതുരാഈ
രിപു പര കൃപാ പരമ കദരാഈ
ദൂതൻഹ ജാഇ തുരത സബ കഹേഊ
സുനി ഖര ദൂഷന ഉര അതി ദഹേഊ

രന ചഢി കപട ചതുരാഈ കരിഅ രിപു പര കൃപാ പരമ കദരാഈ = യുദ്ധത്തിൽ ഏപ്പെട്ടിട്ടു കപട ചാതുര്യം പ്രകടിപ്പി ക്കുന്ന രിപുക്കളോടു കൃപ കാണിക്കുന്നതു വലിയ ഭീരുത്വമാണ്, ദൂതൻഹ ജാഇ = ദൂതന്മാർ ചെന്നു, തുരത സബ കഹേഊ = വേഗം എല്ലാം പറഞ്ഞു, സുനി = കേട്ട്, ഖരദൂഷന ഉര = ഖരദൂഷണന്മാരുടെ മനസ്സു, അതി ദഹേഊ = ഏററവും ദഹിച്ചു.

യുദ്ധത്തിനായൊരുങ്ങിവന്നിട്ടു കാപട്യം കാണിക്കുന്ന ശത്രു ക്കളോടു ദയ കാണിക്കുന്നതു വലിയ ഭീരുത്വമാണ്. ശ്രീരാമൻ പറഞ്ഞതെല്ലാം ദൂതന്മാർ ഖരദൂഷണന്മാരെ ധരിപ്പിച്ചു. അവക്കു ശ്രീരാമൻെറ വാക്കുകറം കേട്ടപ്പോറം ദുസ്സഹമായ ക്രോധം ഉണ്ടായി.

ഛംദ:- ഉര ദഹേഉ കഹേഉ കി ധരഹു
ധായേ ബികട ഭട രജനീചരാ
സരചാപ തോമര സക്തിസൂല
കൃപാന പരിഘ പരശുധരാ

പ്രഭു കീൻഹി ധനുഷടംകാര
പ്രഥമ കഠോര ഘോര ഭയാവഹാ
ഭയേ ബധിര ബ്യാകുല ജാതു
ധാന ന ഗ്യാന തേഹി അവസര രഹാ

ഉര ദഹേഉ ധരഹു കി കഹേഉ = മനസ്സു ദഹിച്ച്, പിടിക്ക എന്നിങ്ങനെ പറഞ്ഞു, ബികട ഭട രജനീചരാ ധായേ = വികട ഭടന്മാരായ രാക്ഷസന്മാർ മുന്നോട്ട കുതിച്ചു, സര ചാപ....ധരാ = ശരങ്ങളും വില്ലുകളും, തോമരങ്ങളും, ശക്തികളും, ശൂലങ്ങളും, കൃപാണങ്ങളും, പരിഘങ്ങളും, മഴുക്കളും എന്നിവ ധരിച്ച്, പ്രഭു പ്രഥമ കഠോരഘോര ഭയാവഹാ ധനുഷടംകാര കീൻഹി = ശ്രീരാമൻ ആദ്യമായി കഠോരവും ഘോരവും ഭയാവഹവുമായ ചാപധ്വനി പുറപ്പെടുവിച്ചു. ജാതു ധാന ബധിര ബ്യാകുല ഭയേ = രാക്ഷസന്മാർ ബധിരരും വ്യകുലരുമായി. തേഹി അവസര ഗ്യാന ന രഹാ = ആ അവസരത്തിൽ ജ്ഞാനം അവശേഷിച്ചില്ല.

ക്രോധോജ്ജ്വലമായി ഖരദൂഷണന്മാരുടെ മനസ്സ്. അവർ രാമനെ പിടിക്കാൻ രാക്ഷസന്മാരോടാജ്ഞാപിച്ചു. അവർ മുന്നോട്ട കുതിച്ചു. അവരുടെ കൈകളിൽ വില്ലുകളും അമ്പുകളും തോമരങ്ങളും, ശക്തികളും, ശൂലങ്ങളും, കൃപാണങ്ങളും, പരിഘങ്ങളും, മഴുക്കളും എന്നിവ ഉണ്ടായിരുന്നു. അതികഠോരവും ഭയപ്രദവുമായ ചാപധ്വനി രാമൻ പുറപ്പെടുവിച്ചു. അതു കേട്ടതോടെ ഭടന്മാരുടെ ശ്രോത്രങ്ങൾ ബധിരങ്ങളായി. അവർക്ക് പേടിപിടിച്ചു. ജ്ഞാനമെന്നതു് ആ അവസരത്തിൽ അവരിൽ അവശേഷിച്ചിരുന്നില്ല.

ദോ:- സാവധാന ഹോഇ ധായേ
ജാനി സബല ആരാതീ

ലാഗേ ബരഷന രാമ പര
അസ്ത്രസസ്ത്ര ബഹുഭാംതി

ആരാതീ സബല ജാനി സാവധാന ഭേറാജ ഇധായേ = ശത്രു ശക്തനെന്നറിഞ്ഞു ശ്രദ്ധാപൂർവ്വം മുന്നോ = കുതിച്ചു, രാമ പരബഹു ഭാംതി അസ്ത്രശസ്ത്ര ബരഷന ലാഗേ = രാമൻെറ നേരെ അനേകവിധത്തിലുള്ള അസ്ത്രശസ്ത്രങ്ങാം വഷിക്കാൻ തുടങ്ങി.

ഖരദൂഷണന്മാക്ക് മനസ്സിലായി അവരുടെ ശത്രു ബലവാനാണെന്ന്. അതിനാൽ അവർ കരുതലോടെ നേരിട്ട് രാമനിൽ അനേകവിധത്തിലുള്ള അസ്ത്രശസ്ത്രങ്ങാം വഷിക്കാൻ ആരംഭിച്ചു.

തിൻഹ കേ ആയുധ തില
സമകരി കാടേ രഘുബീര
താനി സരാസന സ്രവന ലഗി
പുനി ഛാംഡേ നിജ തീര

രഘുബീര തിൻഹ കേ ആയുധ തില സമകരി കാടേ = ശ്രീരാമൻ രാക്ഷസന്മാരുടെ ആയുധങ്ങാം തില സമമാക്കി വെണ്ടിച്ചു, പുനി സരാസന സ്രവണ ലഗി താനി നിജ തീര ഛാംഡേ = അനന്തരം വില്ലിൻെറ ഞാൺ ചെവിമറിയേ വലിച്ച സ്വശരങ്ങാം ശത്രുക്കളുടെ നേരെവിട്ടു.

ഖരദൂഷണ പ്രഭൃതികാം എന്തൊക്കെ ആയുധങ്ങാം രാമന്നെതിരായി പ്രയോഗിച്ചുവോ അതെല്ലാം രാമൻ എള്ളു കണക്കിൽ മുറിച്ചു. അനന്തരം വില്ലിൻെറ ഞാൺ ചെവിമറിയെ വലിച്ചു ശത്രുക്കാംക്കെതിരായി ശരങ്ങാം പ്രയോഗിച്ചു തുടങ്ങി.

തോമര ഛംദഃ- തബ ചലേ ബാന കരാല
ഫുങ്കരത ജനു ബഹുബ്യാല

കോപേഉ സമര ശ്രീരാമ
ചലേ ബിസിഖ നിസിത നികാമ

തബ ശ്രീരാമ ബഹുബ്യാല ഹുംകരത ജനു കരാലബാന ചലേ = ആ അവസരത്തിൽ ശ്രീരാമൻ അനേകം വ്യാളങ്ങാം ഹൂൽകാരം ചെയ്യയാണോ എന്നു തോന്നുമാറു ഘോരശരങ്ങളെയ്തു. സമര കോപേഉ = സമരകോപം അദ്ദേഹത്തിനുണ്ടായി. നിസിത നികാമ ബിസിഖ ചലേ = നിശിതങ്ങളായ അസംഖ്യം ശരങ്ങാം പ്രയോഗിച്ചു.

അനേകം സർപ്പങ്ങാം ഹൂൽകാരം ചെയ്യയാണോ എന്നു തോന്നുമാറു ശ്രീരാമൻ ശത്രുക്കളെ ലക്ഷ്യമാക്കി ഭയങ്കര ശരങ്ങാം പ്രയോഗിച്ചു, അദ്ദേഹത്തിനു സമരാവേശം ഉണ്ടായി. അതി തീക്ഷ്ണങ്ങളായ അസംഖ്യം ശരങ്ങാം അദ്ദേഹം പ്രയോഗിച്ചു.

അവലോകി ഖരതര തീര
മുരി ചലേ നിസിചര ബീര
ഭഏ ക്രുദ്ധ തീനിഉ ഭാഇ
ജോ ഭാഗി രനതേം ജാഇ

ഖരതര തീര അവലോകി നിസിചര ബീര മുരി ചലേ = തീക്ഷ്ണ തരങ്ങളായ ശരങ്ങാം കണ്ട നിശാചര വീരന്മാർ പിന്തിരിഞ്ഞു നടന്നു, തീനിഉ ഭാഇ ക്രുദ്ധ ഭഏ = മൂന്നു സഹോദരന്മാരും ക്രുദ്ധരായി, രനതേം ജോ ഭാഗി ജാഇ = രണത്തിൽ നിന്നു യാതൊരുവൻ ഓടിപ്പോകും.

തീക്ഷ്ണ തരങ്ങളായ ശരങ്ങളുടെ വരവുകണ്ടു് വീരന്മാരായ രാക്ഷസന്മാർ പിന്തിരിഞ്ഞു പാലായനം ചെയ്തു. ഖര ദൂഷണ ത്രിശിരസ്സുകാം ക്രുദ്ധന്മാരായി. രണഭൂമിയിൽനിന്നു രാമനു പിന്തിരിയേണ്ടി വരുമെന്നു് രാക്ഷസ സഹോദരന്മാർ പറയാൻ തുടങ്ങി.

തേഹി ബധബ ഹമ നിജപാനി
ഫിരേ മരന മനമഹും ഠാനി
ആയുധ അനേക പ്രകാര
സനമുഖതേം കരഹിം പ്രഹാര

ഹമ നിജ പാനി തേഹി ബധബ = നാം നമ്മുടെ കൈ കൊണ്ടു അവനെ കൊല്ലും, മരന ഠാനി മന മഹും = മരണം നിശ്ചയമെന്നു മനസ്സിലാക്കി, ഫിരേ സന മുഖതേം = മടങ്ങി യവർ നേരിട്ടുനിന്നു, അനേക പ്രകാര പ്രഹാര കരഹിം=അനേക വിധത്തിൽ പ്രഹരിച്ചുകൊണ്ടിരുന്നു.

ശത്രുവിനെ നാം നമ്മുടെ കൈകൊണ്ടു നിഗ്രഹിക്കുമെന്നു ആ രാക്ഷസ സഹോദരന്മാർ ജല്പിച്ചു. തങ്ങാംക്കു മരണം നിശ്ച യമെന്നറിഞ്ഞുകൊണ്ടുതന്നെ യുദ്ധരംഗം വിട്ടു പലായനം ചെയ്ത രാക്ഷസ ഭടന്മാർ തിരിച്ചുവന്നു രാമനോടേററു പലതരത്തിലുള്ള ആയുധങ്ങാം പ്രയോഗിക്കാൻ തുടങ്ങി.

രിപു പരമ കോപേ ജാനി
പ്രഭു ധനുഷ സര സന്ധാനി
ഛാംഡേ ബിപുല നാരാച
ലഗേ കടന ബികട പിസാച

രിപു പരമ കോപേ ജാനീ പ്രഭു = ശത്രുക്കാം വല്ലാതെ കോപിച്ചിരിക്കുന്നു എന്നു ഗ്രഹിച്ചു രാമൻ, ധനുഷ സര സന്ധാനി=വില്ലിൽ ശരസന്ധാനം ചെയ്തു, ബിപുല നാരാച ഛാംഡേ = നിരവധി ബാണങ്ങാം പ്രയോഗിച്ചു, ബികട പിസാച കടന ലഗേ = വികട പിശാചുക്കാം ഖണ്ഡം ഖണ്ഡ മാകാൻ തുടങ്ങി.

ഖരനും ദൂഷണനും ത്രിശിരസ്സും വല്ലാതെ കോപിച്ചിരിക്കുന്നു എന്നു മനസ്സിലാക്കി ശ്രീരാമൻ വില്ലിൽ ശരം തൊടുത്തു ശത്രു

ക്കളുടെ നേരെ ശരവഷം ആരംഭിച്ചു. ഭയങ്കരന്മാരായ രാക്ഷസ പിശാചുക്കൾ രാമനാൽ പ്രയുക്തങ്ങളായ ശരങ്ങളേററ ഖണ്ഡം ഖണ്ഡമായി.

ഉര സീസ ഭുജ കര ചരന
ജഹം തഹം ലഗേ മഹി പരന
ചികരത ലാഗത ബാന
ധര പരത കുധര സമാന

ഉര....ചരന = വക്ഷസ്സ് ശിരസ്സ് കൈകൾ കരചരണങ്ങൾ, മഹി ജഹം തഹം പരന ലഗേ = ഭൂമിയിൽ അങ്ങിങ്ങു പതി ക്കാൻ തുടങ്ങി. ബാന ലാഗത = ശരങ്ങളേററ, ചികരത കുധര സമാന ധരപരത = സീൽകാരം ചെയ്ത പവ്വതങ്ങൾ കണക്കേ നിലത്തുവിണു.

വക്ഷസ്സ്, ശിരസ്സ്, കൈകൾ, ചരണങ്ങൾ എന്നിവ ഭൂമി യിൽ അങ്ങിങ്ങു മുറിഞ്ഞു വീഴാൻ തുടങ്ങി. ശരങ്ങളേററ രാക്ഷ സന്മാർ സീൽകാരം ചെയ്ത പവ്വതങ്ങൾ കണക്കേ നിലംപതിച്ചു.

ഭട കടത തന സതഖംഡ
പുനി ഉഠത കരി പാഖംഡ
നഭ ഉഡത ബഹു ഭുജ മുംഡ
ബിനു മൗലി ധാവത രുംഡ
ഖഗ കംക കാക സൃഗാല
കട കടഹിം കഠിന കരാല

ഭട തന സതഖംഡ കടത = യോദ്ധാക്കളുടെ ശരീരങ്ങൾ നൂറ നൂറായി ഖണ്ഡിക്കപ്പെട്ടു, പുനി പാഖംഡ കരി=പിന്നെ യും മായ പ്രയോഗിച്ചു, ഉഠത = എഴുന്നേററ, ബഹു ഭുജ മുംഡ നഭ ഉഡത = അനേകം കൈകളും ശിരസ്സുകളും ആകാശത്തിൽ

  

പറന്നു, ബിനു മൗലി രുംഡ ധാവത = ശിരസ്സില്ലാതെ രുണ്ഡങ്ങൾ ധാവനം ചെയ്തു, ഖഗ കംക കാക സൃഗാല കഠിന കരാല കട കടഹിം = പക്ഷികൾ, വെള്ളനിറത്തിലുള്ള പരുന്തുകൾ, വായസങ്ങൾ, കുറുക്കന്മാർ കഠിന കരാള ശബ്ദങ്ങൾ പുറപ്പെട്ടുവിച്ചുകൊണ്ടിരുന്നു.

രാക്ഷസ ഭടന്മാരുടെ ശരീരങ്ങൾ നൂറു കണക്കിൽ ഖണ്ഡിച്ചു ശ്രീരാമൻ. എന്നാലും ആ മായാവികൾ മായ പ്രയോഗിച്ചു പിന്നെയും എഴുന്നേററു സമരം ചെയ്തു. രാമൻ വീണ്ടും അവരുടെ ശരീരങ്ങൾ ശകലിതങ്ങളാക്കി. അവരുടെ കൈകളും ശിരസ്സുകളും ആകാശത്തിൽ പറന്നു. കബന്ധങ്ങൾ അന്തരീക്ഷത്തിൽ പറന്നു. പക്ഷികൾ, വെള്ളപ്പരുന്തുകൾ, കാക്കകൾ, കുറുക്കന്മാർ എന്നിവ കരാള ശബ്ദങ്ങൾ പുറപ്പെടുവിച്ചിരുന്നു.

ഛംദ:- കട കടഹിം ജംബുക ഭൂത പ്രേത
പിസാച ഖപ്പര സംചഹീം
ബേതാള ബീര കപാല താല
ബജാഇ ജോഗിനി നംചഹീം
രഘുബീര ബാന പ്രചംഡ ഖംഡഹിം
ഭടൻഹ കേഉര ഭുജ സിരാ
ജഹം തഹം പരഹിം ഉഠി ലരഹിം
ധര ധരു ധരു കരഹിം ഭയകര ഗിരാ

ജംബുക കട കടഹിം=കുറുക്കന്മാർ ഓരിയിട്ടുകൊണ്ടിരുന്നു, ഭൂത പ്രേത പിശാച ഖപ്പര സംചഹീം = ഭൂത പ്രേത പിശാചങ്ങൾ ഭാജനങ്ങൾ തയാറാക്കി, ബേതാള ബീര കപാല താല ബജാഇ = വേതാള വീരന്മാർ കപാലങ്ങളെക്കൊണ്ടു താളം പിടിച്ചു, ജോഗിനി നംചഹിം = യോഗിനിമാർ നൃത്തം ചെയ്തുകൊണ്ടിരുന്നു, രഘുബീര പ്രചംഡ ബാന ഭടൻഹകേ ഉര ഭുജ സിരാ = രഘുവീരന്റെ പ്രചണ്ഡ ബാണങ്ങൾ രാക്ഷസ യോദ്ധാ

ക്കളുടെ ഉരസ്സും ഭുജങ്ങളും ശിരസ്സുകളും, ഖംഡഹിം = അരിഞ്ഞു കൊണ്ടിരുന്നു, ജഹം തഹം പരഹിം = അവിടവിടെ അവ വീണു കിടക്കുന്നുണ്ടു, ഭയകര ഗിരാ ധര ധരു ധരു കരഹിം = ഭയങ്കര വാണികളാൽ പിടിയ്ക്കിൻ, പിടിയ്ക്കിൻ എന്നിങ്ങനെ പറഞ്ഞുകൊണ്ടിരുന്നു, ഉഠി ലരഹിം = എഴുന്നേററു യുദ്ധം ചെയ്തിരുന്നു.

കുറുക്കന്മാർ ഓരിയിടുന്നു; ഭൂതങ്ങളും പ്രേതങ്ങളും പിശാചുക്കളും ഭാജനങ്ങൾ സംഗ്രഹിക്കുന്നു; വേതാള വീരന്മാർ കപാലങ്ങൾ കൊണ്ടു താളം പിടിക്കുന്നു; യോഗികൾ നൃത്തം ചെയ്യുന്നു; ശ്രീരാമന്റെ തീക്ഷ്ണ ശരങ്ങളേററു രാക്ഷസ യോദ്ധാക്കളുടെ വക്ഷസ്സും കൈകളും ശിരസ്സുകളും ശകലിതങ്ങളായി നിലം പതിക്കുന്നു. ഭയങ്കര വാക്കുകളാൽ കിടന്ന കിടപ്പിൽ കിടന്നുകൊണ്ടു പിടിക്കിൻ പിടിക്കിൻ എന്നിങ്ങനെ ഭടന്മാർ ഗജ്ജിക്കുന്നു; പിന്നെയും എഴുന്നേററു യുദ്ധം ചെയ്യുന്നു.

അംതാവരീ ഗഹി ഉഡത ഗീധ
പിസാച കര ഗഹീ ധാവഹീം
സംഗ്രാമപുര ബാസീ മനഹും
ബഹു ബാല ഗ്രുഡീ ഉഡാവഹീം
മാരേ പഛാരേ ഉരബിദാരേ
ബിപുല ഭട കഹരംരത പരേ
അവലോകി നിജ ദല ബികല ഭട
തിസിരാദി ഖരദൂഷന ഫിരേ

അംതാവരീ ഗഹി ഗീധ ഉഡത = രാക്ഷസഭടന്മാരുടെ കുടൽമാലകൾ കൊത്തി ഗൃധ്രങ്ങൾ പറക്കുന്നു, പിസാച കര ഗഹി ധാവഹീം=പിശാചുക്കൾ കരങ്ങൾ എടുത്തു ഓടിപ്പോകുന്നു, സംഗ്രാമപുര ബാഡീ ബഹുബാല ഗ്രുസീ മാനഹും ഉഡാവഹീം = സംഗ്രാമ നഗരവാസികളായ നിരവധി ചെറുപതംഗങ്ങൾ പറ

ക്കുകയാണോ എന്നു തോന്നും, മാരേ പചാരാരേ ഉര ബിദാരേ ഭട പരേ കഹറംരത = പലരും ഹതരായി നിലംപതിച്ചു, പലരു ടേയും വക്ഷസ്സു വിദാരിതമായി, അനേകം ഭടന്മാർ വീണുകിടന്നു ആക്രന്ദനം ചെയ്യുന്നു, നിജദല അവലോകി ഖരദൂഷന തിസി രാദി ഭട = സ്വസൈന്യത്തെ കണ്ടു ഖരദൂഷണത്രിശിരസ്സു തുട ങ്ങിയ ഭടന്മാർ, ഫിരേ = നേരിട്ടു.

രാക്ഷസഭടന്മാരുടെ കുടൽമാലകളിൽ ചിലതു റാഞ്ചി എടുത്തു ഗൃദ്ധ്രങ്ങൾ പറക്കുന്നു; ചിലതു പിശാചുക്കൾ കരങ്ങളി ലേന്തി ധാവനം ചെയ്യുന്നു. അതു കണ്ടാൽ തോന്നും സമരപുരി യിലുള്ള പതംഗങ്ങൾ പറക്കുകയാണോ എന്നു്. യുദ്ധത്തിൽ പലരും നിലം പതിപ്പിക്കപ്പെട്ടു. പലരുടേയും വക്ഷസ്സുകൾ പിളക്കപ്പെട്ടു. അനേകം ഭടന്മാർ പാഴ്മണ്ണിൽ വീണ്ടും ഹാഹാ കാരം പുറപ്പെടുവിക്കുന്നു; സ്വസൈന്യത്തിന്റെ സ്ഥിതികണ്ടു വ്യാകുലരായ ഖരദൂഷണ ത്രിശിരസ്സു തുടങ്ങിയവർ ശ്രീരാമനു മായി നേരിട്ടു.

സരസക്തി തോമര പരസു സൂല
കൃപാന ഏകഹിം ബാരഹീം
കരി കോപ ശ്രീ രഘുബീര പര
അഗനിത നിസാചര ഡാരഹീം
പ്രഭു നിമിഷ മഹം രിപുസര
നിവാരി പ്രചാരി ഡാരേ സായകാ
ദസ ദസ ബിസിഖ ഉരമാംഝ
മാരേ സകല നിസിചര നായകാ

അഗനിത നിസാചര കോപകരി=അസംഖ്യങ്ങളായ നിശാ ചരന്മാർ ക്രുദ്ധരായി, സരസക്തി....കൃപാന = ശരം, ശക്തി, തോമരം, പരശു, ശൂലം, കൃപാണം എന്നിവ, ഏകഹിം ബാര

ഹീം = ഒട്ടാകെത്തന്നെ, ശ്രീ രഘുബീര പര ധാരഹീം = രാമഭദ്രൻെറ നേരെ പ്രയോഗിച്ച, പ്രഭു നിമിഷ മഹും രിപുസര നിവാരി സായകാ പ്രഹാരി ധാരേ = ശ്രീരാമനാകട്ടെ നിമിഷ നേരം കൊണ്ടു ശത്രുക്കളുടെ ശസ്ത്രങ്ങാം തടഞ്ഞു സ്വസായകങ്ങാം അവക്കെതിരെ പ്രയോഗിച്ച, സകല നിസിചര നായകാ ഉരമാംരഥ ദസ ദസ ബിസിഖ മാരേ=എല്ലാ രാക്ഷസന്മാരുടേയും വക്ഷസ്സിൽ പതിപ്പത്തു ശരങ്ങാം പ്രയോഗിച്ച.

യുദ്ധത്തിൽ ഒരാശകടം വഴിയില്ലെന്നു കണ്ടപ്പോാം രാക്ഷസന്മാർ ഏററവും ക്രുദ്ധരായി. അവർ അവരുടെ പക്കലുള്ള എല്ലാത്തരം ശസ്ത്രങ്ങളും ഒന്നോടെ രാമനെ ലക്ഷ്യമാക്കി പ്രയോഗിച്ച. രാമൻ ആ ആയുധങ്ങളെല്ലാം തടയുകയും അവരെ ലക്ഷ്യമാക്കി ശരങ്ങാം പ്രയോഗിക്കുകയും ചെയ്തു, ശരാശരി പതിപ്പത്തു ശരങ്ങാം ഓരോ രാക്ഷസൻേറയും വിരിമാറിൽ പ്രയോഗിക്കപ്പെട്ടിരുന്നു.

മഹി പരത ഉഠി ഭട ഭിരത
മരത ന കരത മായാ അതിഘനീ
സുര ഡരത ചൗദഹ സഹസ
പ്രേത ബിലോകി ഏക അവധധനീ
സുരമുനി സഭയ പ്രഭു ദേഖി
മായാനാഥ അതികൗതുക കരേഉ
ദേഖഹിം പരസപര രാമ കരി
സംഗ്രാമ രിപുദല ലരിമരേഉ

മഹി പരത ഭട ഭിരത ഉഠി അതിഘനീ മായാ കരത ന മരത = മണ്ണിൽ പതിച്ച ഭടന്മാർ വീണ്ടും എഴുന്നേററു ഏററവും ശക്തിയായ മായാപ്രയോഗത്താൽ മരിക്കാതായി. ചൗദഹ സഹസ പ്രേത അവധധനീ ഏക = പതിന്നാലായിരം പ്രേതങ്ങാം ഒരു ഭാഗത്തു്; മറുഭാഗത്തു ശ്രീരാമൻ ഏകൻ, ബിലോകി

സുര ഡരത = കണ്ടു് ദേവന്മാർ ഭയന്നു, സുരമുനി സഭയ ദേഖി മായാനാഥ പ്രഭു അതി കൗതുക കരേഉ = ദേവന്മാരെയും മുനിമാരേയും ഭയന്നവരായി കണ്ടു മായാവല്ലഭനായ രാമൻ ഒരു വിനോദം പ്രകടിപ്പിച്ചു, പരസ്പര രാമകരി ദേഖഹിം = അന്യോന്യം രാമനായി കണ്ടു, സംഗ്രാമ രിപുദല ലരി മരേഉ = രണത്തിൽ ശത്രുസൈന്യം യുദ്ധം ചെയ്തു മരിച്ചു.

രാക്ഷസ യോദ്ധാക്കാം യുദ്ധം ചെയ്തു നിലം പതിക്കുന്നു. പിന്നെയും എഴുന്നേററു സമരം ചെയ്യുന്നു; അവർ ശക്തിമത്തായ മായ പ്രയോഗിക്കുന്നു; മരണമില്ലാത്തവരായി കാണപ്പെടുന്നു; ഒരു ഭാഗത്തു പതിന്നാലായിരം രാക്ഷസന്മാർ; മറുഭാഗത്തു ശ്രീരാമൻ ഒരുവൻ. ദേവന്മാരും മുനിമാരും ഈ കാഴ്ചകണ്ടു ഭയന്നു. അവർ ഭീതരാണെന്നറിഞ്ഞു ശ്രീരാമചന്ദ്രൻ, മായാവല്ലഭൻ, പുതിയൊരു മായ കാണിച്ചു. എല്ലാവരും മററുള്ളോരെ ശ്രീരാമൻെറ രൂപത്തിൽ കാണാൻ തുടങ്ങി. യുദ്ധത്തിൽ സർവ്വ ശത്രു സൈന്യവും പരസ്പരം പൊരുതി മരിച്ചു.

ദോ:- രാമ രാമ കഹി തനു തജഹിം
പാവഹിം പദ നിരബാന
കരി ഉപാഇ രിപു മാരേ
ഛനമഹും കൃപനിധാന

രാമ രാമ കഹി തനു തജഹിം = രാമ രാമ എന്നു ഉച്ചരിച്ചു ശരീരം ഉപേക്ഷിക്കുന്നു, നിരബാന പദ പാവഹിം = നിർവ്വാണ പദം പ്രാപിക്കുന്നു, കൃപാനിധാന = ശ്രീരാമൻ ഉപായം പ്രയോഗിച്ചു്, ഛനമഹും=ക്ഷണനേരം കൊണ്ടു, രിപുമാരേ = ശത്രുക്കളെ നിഗ്രഹിച്ചു.

രാമ, രാമ എന്നിങ്ങിനെ പറഞ്ഞുകൊണ്ടു രാക്ഷസന്മാർ ദേഹത്യാഗം ചെയ്തു നിർവ്വാണപദം പ്രാപിച്ചു. കൃപാനിലയമായ രാമൻ ഉപായം പ്രയോഗിച്ചു. ക്ഷണനേരംകൊണ്ടു് ശത്രുക്കളെയെല്ലാം സംഹരിച്ചു.

ഹരഷിത ബരഷഹിംസുമന സുര
ബാജഹിം ഗഗന നിസാന
അസതുതി കരി കരി സബ ചലേ
സോഭിത ബിബിധ ബിമാന

സുര ഹരഷിത സുമന ബരഷഹിം = ദേവന്മാർ ഹൃഷ്ടരായി സുമവഷം ചെയ്യുന്നു, ഗഗന നിസാന ബാജഹിം = ഗഗനത്തിൽ നകാര മുഴക്കുന്നു, സബ അസതുതി കരി കരി = എല്ലാവരും വീണ്ടും വീണ്ടും സ്തുതിച്ചു, ബിബിധ ബിമാന ശോഭിത ചലേ = വിവിധ വിമാനങ്ങളിൽ ശോഭിതരായി പുറപ്പെട്ടു.

ദേവന്മാർ സന്തുഷ്ടരായി രാമന്റെമേൽ പൂമഴ ചൊരിഞ്ഞു. ദേവന്മാർ ദിവ്യവാദ്യം മുഴക്കി. രാമനെ അവർ വീണ്ടും വീണ്ടും സ്തുതിച്ച് വിവിധ വിമാനങ്ങളിൽ കേറി വിളങ്ങി ദേവലോകത്തേക്കു പുറപ്പെട്ടു.

ജബ രഘുനാഥ സമര രിപു ജീതേ
സുരനര മുനി സബകേ ഭയ ബീതേ
തബ ലഛിമന സീതഹിം ലേഇ ആയേ
പ്രഭു പദ പരത ഹരഷി ഉരലായേ

ജബ രഘുനാഥ സമര രിപുജീതേ = രഘുനാഥൻ സമരത്തിൽ രിപുക്കളെ ജയിച്ചു, സുര....ബീതേ = സുരന്മാക്കും നരന്മാക്കും മുനിമാക്കുമെല്ലാം ഭയം നാശിപ്പിച്ചു, തബ ലഛിമന സീതഹിം ലേഇ ആയേ = അപ്പോഠം ലക്ഷ്മണൻ സീതയെ കൂട്ടിക്കൊണ്ടുവന്നു, പ്രഭുപദ പരത = പ്രഭുപാദങ്ങളിൽ പതിച്ചു, ഹരഷി ഉരലായേ = പ്രസന്നനായി ആശ്ലേഷിച്ചു.

ഖരദൂഷണ ത്രിശിരസ്സുകളേയും ആ ഘോര രാക്ഷസന്മാരുടെ പതിനാലായിരം യോദ്ധാക്കളേയും ശ്രീരാമൻ നിഗ്രഹിച്ചു.

ദേവമനുഷ്യ താപസന്മാരെ ബാധിച്ചിരുന്ന ഭീതി അകററി. ഈ അവസരത്തിൽ ലക്ഷ്മണൻ സീതാദേവിയെ പ്രഭുസമക്ഷം ആനയിച്ച് ശ്രീരാമ പാദങ്ങളിൽ പ്രണിപതിച്ചു. ഹർഷഭരിതനായ രാമൻ ലക്ഷ്മണനെ എടുത്തെഴുന്നേല്പിച്ച് മാറോടണച്ചാശ്ലേഷിച്ചു.

സീതാ ചിതവ സ്യാമ മൃദുഗാതാ
പരമ പ്രേമ ലോചന ന അഘാതാ
പംചബടീ ബസി ശ്രീരഘുനായക
കരത ചരിത സുരമുനി സുഖദായക

പരമപ്രേമ സീതാ സ്യാമ മൃദുഗാതാ ചിതവ = പരമപ്രേമത്തോടെ സീത (രാമന്റെ) ശ്യാമളവും മൃദുലവുമായ ഗാത്രം വീക്ഷിച്ചു, ലോചന അഘാതാ ന = കണ്ണുകാക്ക് അലംഭാവമുണ്ടായില്ല, പംചബടീ ബസി ശ്രീരഘുനായക = പഞ്ചവടിയിൽ വസിച്ചുകൊണ്ടു് ശ്രീരാമൻ, സുരമുനീ സുഖ ദായക ചരിത കരത = സുരന്മാക്കും മുനിമാക്കും സുഖദായകങ്ങളായ ചരിതങ്ങാം സൃഷ്ടിക്കാൻ തുടങ്ങി.

ശ്രീരാമനിൽ വദ്ധിച്ച പ്രേമത്തോടുകൂടിയ സീതാദേവി അദ്ദേഹത്തിന്റെ ശ്യാമളവും മൃദുലവുമായ ശരീരം വീക്ഷിച്ചു. ദേവിയുടെ നേത്രങ്ങാക്ക് വേണ്ടുവോളം തൃപ്തിയുണ്ടായില്ല. പഞ്ചവടിയിൽ വസിച്ചുകൊണ്ടു് രാമൻ സുരന്മാക്കും മുനിമാക്കും സുഖപ്രദങ്ങളായ ലീലകാം ചെയ്യാൻ തുടങ്ങി.

ധുഞ്ആം ദേഖി ഖരദൂഷന കേരാ ജാഇ
സുപനഖാ രാവന പ്രേരാ
ബോലീ ബചന ക്രോധകരി ഭാരീ
ദേസ കോസ കൈ സുരതി ബിസാരീ

ഖരദൂഷന കേരാ ധുഞ്ആം ദേഖി സുപനഖാ ജാഇ രാവന

പ്രേരാ =ഖരദൂഷണന്മാരുടെ നാശം കണ്ടു് ശൂപ്പ്ണഖ ചെന്നു രാവണനെ പ്രേരിപ്പിച്ചു, ഭാരീ ക്രോധകരി =വദ്ധിച്ച കോപത്തോടുകൂടിയവനാക്കി, ബചന ബോലി = പറഞ്ഞു:— ദേസ കോസ സുരതി ബിസാരീ = ദേശകോശ താൽപര്യം വിസ്മരിച്ചിരിക്കയാണോ?

ഖരദൂഷണ ത്രിശിരസ്സുകളും പതിന്നാലായിരം വീരഭടന്മാരും നിശ്ശേഷം നാശിച്ച കാഴ്ചകണ്ടു് ശൂപ്പ്ണഖ ലങ്കയിലേക്കു പുറപ്പെട്ടു് രാവണനെ സന്ദശിക്കുകയും, രാവണനെ പ്രേരിപ്പിച്ചു് ക്രോധപരവശനാക്കുകയും ചെയ്തിട്ടു് ഇങ്ങനെ ചോദിച്ചു:— അങ്ങു ദേശത്തേയും ഭണ്ഡാരത്തേയും കുറിച്ചുള്ള താൽപര്യംകൂടി മറന്നു പോയിരിക്കുകയാണോ?

കരസി പാന സോബസി ദിന രാതീ
സുധി നഹിം തവ സിരപര ആരാതീ
രാജ്ജ നീതി ബിനു ധന ബിനു ധർമാ
ഹരിഹി സമപ്പേ ബിനു സതകർമാ

പാന കരസി ദിന രാതീ സോബസി = അങ്ങു് മദ്യപിച്ചു രാപ്പകൽ ഉറങ്ങുന്നു, സിര പര ആരാതി = ശിരസ്സിലാണു് ശത്രു, തവ സുധി നഹിം = അങ്ങയ്ക്കറിയില്ല, നീതിബിനു രാജ്ജ = നീതികൂടാത്ത രാജാവു്, ധർമാബിനു ധന = ധമ്മംകൂടാത്തധനം, ഹരിഹി സമപ്പേ ബിനു സതകമ്മാ=ഹരിക്കു സമപ്പിക്കാതെ സൽകമ്മം.

അങ്ങു മൂക്കററം മദ്യംചെലുത്തി രാപകൽ ഭേദമില്ലാതെ ഉറങ്ങുന്നു. തലയിൽ ശത്രു കേറിയിരിക്കുന്നതു് അങ്ങുഅറിയുന്നില്ല. നീതികൂടാത്ത രാജാവും ധമ്മംകൂടാത്ത ധനവും ഭഗവദപ്പണം കൂടാതുള്ള സൽകമ്മവും പ്രയോജനമില്ല.

ബിദ്യാബിനു ബിബേക ഉപജാഏ
സ്രമഫലപഢേ കിഏ അരുപാഏ

  

സംഗതേം ജതീ കുമന്ത്രതേം രാജാ
മാനതേം ഗ്യാന പാനതേം ലാജാ
പ്രീതി പ്രനയ ബിനുമദതേം ഗുനീ
നാസഹിം ബേഗ നീതി അസി സുനീ

ബിനു ബിബേക ബിദ്യാ = വിവേകം കൂടാതുള്ള വിദ്യ, കിയേ അരുപായേ ഫലസ്രമ ഉപ ജാഹ്ഋ = ചെയ്യുന്നതും സമാജ്ജിക്കുന്നതും ഫലത്തെ സംബന്ധിച്ചിടത്തോളം ശ്രമകരമാണ്, സംഗതേം ജതീ കുമന്ത്രതേം രാജാ മാനതേം ഗ്യാന = സംഗം കൊണ്ടു യതിയും കുതന്ത്രത്താൽ രാജാവും മാനത്താൽ ജ്ഞാനവും, പാനതേം ലാജാ = മദ്യപാനത്താൽ ലജ്ജയും, പ്രനയ ബിനു പ്രീതി = നമ്രത കൂടാത്ത പ്രേമവും, മദതേം ഗുനീ = മദത്താൽ ഗുണികളും, ബേഗ നാസഹിം = വേഗം നശിക്കുന്നു, അസ നീതി സുനീ = അങ്ങനെയാണ് നീതിശാസ്ത്രത്തിൽ പറഞ്ഞു കേട്ടിട്ടുള്ളത്.

വിദ്യകൊണ്ടുണ്ടാകേണ്ടതു വിനയമാണ്. അതില്ലാത്തവർ വിദ്യ പഠിക്കുന്നതും ജ്ഞാനം സമാജ്ജിക്കുന്നതും നിഷ്ഫലമാണ്. അതൊരു വൃഥാ പരിശ്രമം മാത്രം. യതി നിസ്സംഗനായിരിക്കണം. നേരേമറിച്ചായാൽ അയാളുടെ നാശം ആസന്നമാണ്. ദുർമ്മന്ത്രിമാരെക്കൊണ്ടു രാജാവും, ഗർവ്വിനാൽ ജ്ഞാനവും മദ്യപാനത്താൽ ലജ്ജയും നമ്രതയില്ലായ്മയാൽ പ്രേമവും മദം നിമിത്തം ഗുണസമ്പന്നരും വേഗം നശിക്കുന്നു. നീതി പറയുന്നതു അപ്രകാരമാണ്. (ദൗമ്മന്ത്ര്യാത് നൃപതിർവ്വിനശ്യതി, യതിഃ സംഗാത് സുതോലാളനാത്, വിപ്രോഽനദ്ധ്യയനാൽ കുലം കുതനയാൽ ശീലം ഖലോപാസനാൽ, പ്രാമാദാദനവേക്ഷാണാദപി കൃഷിഃ സ്നേഹഃ പ്രവാസാശ്രയാൽ മൈത്രീചാപ്രണയാൽ സമൃദ്ധിരനയാൽ ത്യാഗാൽ പ്രമാദാദ്ധനം എന്നു നീതിശാസ്ത്രം)

രിപുരുജ പാവക പാപ
പ്രഭു അഹി ഗനിയ നഛോട കരി

അസ കഹി ബിബിധ ബിലാപ
കരി ലാഗീ രോദന കരന

രിപു രുജ പാവക പാപ പ്രഭു അഹി = ശത്രു, രോഗം, അഗ്നി, പാപം, പ്രഭു, സപ്പം ഛോട കരി ന ഗനിയ=ഇതൊന്നും നിസ്സാരമെന്നു ഗണിക്കരുതു്, അസ കഹി ബിബിധ ബിലാപ കരി രോദന കരന ലാഗീ = ഇങ്ങനെ പറഞ്ഞു പലവാറു വില പിച്ചു കരയാൻ തുടങ്ങി.

നിസ്സാരമെന്നു കരുതി തള്ളിക്കളയാൻ പാടില്ലാത്ത ചില തുണ്ടു ലോകത്തിൽ. അവ എന്തൊക്കെയെന്നു പറയാം. ശത്രു ക്കൾ, രോഗം, അഗ്നി, പാപം, യജമാനൻ, സപ്പം. ഇങ്ങനെ പറഞ്ഞതിനുശേഷം ശൂപ്പണഖ പലവാറു വിലപിച്ചു; ആത്ത നാദം പുറപ്പെട്ടുവിക്കാനും ആരംഭിച്ചു.

ദോ:- സഭാ മാംഝ പരി ബ്യാകുല
ബഹു പ്രകാര കഹ രോഇ
തോഹി ജിഅത ദസകംധര
മോരി കി അസിഗതി ഹോഇ

ബ്യാകുല സഭാ മാംഝ പരി ബഹു പ്രകാര രോഇ കഹ = വ്യാകുലയായി സഭയിൽ വീണു പലവാറു കരഞ്ഞുകൊണ്ടു പറ ഞ്ഞു. ദസകംധര തോഹി ജിഅത കി മോരി അസിഗതി ഹോഇ= അല്ലയോ ദശമുഖ, അങ്ങു ജീവിച്ചിരിക്കെ എന്തുകൊണ്ടു എനിക്കു ഈ ഗതി സംഭവിച്ചു!

ശൂപ്പണഖ വ്യാകുലയായി സഭയിൽ വീണു വിലപിച്ചതിനു ശേഷം ഇപ്രകാരം രാവണനോടു പറഞ്ഞു:—

അല്ലയോ രാവണ, അങ്ങു എൻെറ സഹോദരനാണു്; ലങ്കാ ചക്രവത്തിയാണു്; ഭുജബല പരാക്രമിയാണു്. താദൃശനായ അങ്ങു ജീവിച്ചിരിക്കുമ്പോൾ അങ്ങയുടെ സഹോദരിയായ

എന്നിക്ക കാതും മൂക്കും ഇല്ലാതായ ദുഃസ്ഥിതി എന്തുകൊണ്ടു ണ്ടായി?

സുനത സഭാസദ ഉഠേ അകുലാഈ
സമുഝാഇ ഗഹി ബാംഹ ഉഠാഈ
കഹ ലംകേസ കഹസി നിജ ബാതാ
കേഇ തവ നാസാ കാന നിപാതാ

സുനത സഭാസദ അകുലാഈ ഉഠേ = കേട്ട സദസ്യർ വ്യാകുലരായി എഴുന്നേററു, സമുഝാഇ = ആശ്വസിപ്പിച്ചു, ബാംഹ ഗഹി ഉഠാഈ = കൈകാം പിടിച്ചു എഴുന്നേല്പിച്ചു, ലംകേസ കഹ = ലങ്കാനാഥൻ പറഞ്ഞു, നിജ ബാതാ കഹസി=നിൻെറ കാര്യം നീ പറയുക, കേഇ തവ നാസാ കാന നിപാതാ = ആരാണ് നിൻെറ നാസികയും കണ്ണുങ്ങളും ഛേദിച്ചതു്?

ശൂർപ്പണഖയുടെ വിലാപം കേട്ടും കരച്ചിൽ കണ്ടും രാവണ ൻെറ സദസ്യർ വ്യാകുലരായി എഴുന്നേററു ശൂർപ്പണഖയെ ആശ്വസിപ്പിക്കുകയും അവളുടെ ഹസ്തങ്ങാം ഗ്രഹിച്ചു എഴുന്നേല്പിക്കു കയും ചെയ്തു. രാവണൻ ചോദിച്ചു:— ശൂർപ്പണഖേ എന്തുണ്ടായി എന്നു പറയൂ. ആരാണ് നിൻെറ കണ്ണുങ്ങളും നാസികയും ഛേദിച്ചതു്?

അവധ നൃപതി ദസരഥകേ ജായേ
പുരുഷ സിംഹ ബന ഖേലന ആയേ
സമുഝി പരീ മോഹി ഉൻഹകൈ
കരനീ രഹിത നിസാചര കരിഹഹിം ധരനീം

അവധ നൃപതി ദസരഥകേ ജായേ പുരുഷ സിംഹ ഖേലന ബന ആയേ = അയോദ്ധ്യാ നൃപതിയായ ദശരഥൻെറ പുത്രന്മാ രായ പുരുഷ സിംഹന്മാർ ക്രീഡാർത്ഥം വനത്തിൽ വന്നിട്ടുണ്ട്, ഉൻഹ കൈ കരനീ സമുഝി പരീ = അവരുടെ പ്രവൃത്തികാം

എന്നിക്ക മനസ്സിലായി, ധരനി നിസാചര രഹിത കരിഹഹിം=ഭൂമി നിശാചരന്മാരോട് കൂടാത്തതാക്കിത്തീക്കം.

രാവണ, കേട്ടുകൾ. അയോധ്യാ രാജാവായ ദശരഥന്റെ പുത്രന്മാർ പുരുഷസിംഹന്മാരാണ്. അവർ ക്രീഡാത്ഥം വനത്തിൽ വന്നിട്ടുണ്ട്. ഞാൻ അവരുടെ പ്രവൃത്തികളെല്ലാം ഗ്രഹിച്ചു കഴിഞ്ഞു. ഭൂമിയിൽ നിശാചരന്മാരില്ല എന്ന നില അവർ വരുത്തിത്തീക്കം.

ജിൻഹ കര ഭുജബല പാഇ ദസാനന
അഭയ ഭഏ ബിചരത മുനി കാനന
ദേഖത ബാലക കാലസമാനാ
പരമധീര ധനുീ ഗുന നാനാ

ദസാനന, ജിൻഹ കര ഭുജബല പാകര = ഹേ രാവണ, ആരുടെ ഭുജബലം പ്രാപിച്ചു, മുനി കാനന അഭയ ബിചരത = മുനിമാർ കാനനത്തിൽ നിർഭയം സഞ്ചരിക്കുന്നുവോ അവർ, ദേഖത ബാലക കാലസമാനാ = കാഴ്ചയിൽ ബാലകന്മാരാണെങ്കിലും കാലന്നുതുല്യം, പരമധീര ധനുീ നാനാഗുന = അതി ധീരന്മാരും വില്ലാളികളും നാനാ ഗുണങ്ങളോട്ടുകൂടിയവരുമാണ്,

അല്ലയോ രാവണ, ആരുടെ കൈയ്യൂക്കുകൊണ്ട് കരസ്ഥമാക്കി മഹർഷിമാർ ഇപ്പോഴും ലേശമെങ്കിലും ഭയംകൂടാതെ വനങ്ങളിൽ സഞ്ചരിക്കുന്നുവോ ആ രാജകുമാരന്മാർ കാഴ്ചയിൽ ബാലന്മാരാണെങ്കിലും കാലന്നു തുല്യം അതിധീരന്മാരും ധനുർദ്ധരരും പലതരത്തിലുള്ള ഗുണങ്ങളോട്ടുകൂടിയവരുമാണ്.

അതുലിത ബല പ്രതാപ ദോഉ ഭ്രാതാ
ഖല്വ ബധരത സുരമുനി സുഖദാതാ
സോഭാ ധാമ രാമ അസ നാമാ
തിൻഹകേ സംഗ നാരി ഏക സ്യാമാ

ദോഉ ഭ്രാതാ ബല പ്രതാപ അതുലിത ഖലു = രണ്ടു സഹോദരന്മാരുടേയും ബലവും പ്രതാപവും അതുല്യങ്ങൾ തന്നെയാണ്, ബധരത=വധ തൽപരരും, സുരമുനി സുഖദാതാ = സുരന്മാക്കും മുനിമാക്കും സുഖദാതാക്കളുമാണ്, സോഭാധാമ രാമ അസ നാമാ=ശോഭാധാമനു രാമനെന്നാണ് പേർ, തിൻഹ കേ സംഗ= അവരുടെ കൂടെ, ഏകസ്യാമാ നാരി = ഒരു ശ്യാമയും ഉണ്ട്.

ആ സഹോദരന്മാരുടെ ബലപരാക്രമങ്ങൾ അതുല്യങ്ങളാണ്. ദുഷ്ടന്മാരെ നിഗ്രഹിക്കുന്നതിലും സുരന്മാരേയും മുനിമാരേയും സുഖിപ്പിക്കുന്നതിലും അവക്ക് അതിയായ താൽപര്യമാണുള്ളതു്. അവരിൽ ഒരുവൻ ഏററവും ശോഭയോടുകൂടിയവനാണ്. അവന്റെ പേരാണ് രാമൻ എന്നു്. അവരുടെകൂടെ പതിനാറു വയസ്സുകാരിയായി പ്രസവിക്കാത്ത ഒരു സ്ത്രീയും ഉണ്ട്,

രൂപ രാസി ബിധി നാരി സംവാരീ
രതി സതകോടി താസു ബലി ഹാരീ
താസു അനുജ കാടേ സ്രുതി നാസാ
സുനിതവ ഭഗിനി കരാ പരിഹാസാ

ബിധി രൂപരാസി നാരി സംവാരി=ബ്രഹ്മദേവൻ സൗന്ദര്യ രാശിയാക്കി അവളെ സൃഷ്ടിച്ചിരിക്കുന്നു, സതകോടി രതി താസു ബലിഹാരീ = നൂറുകോടി രതീദേവന്മാർ അവൾക്ക് കരം കൊടുക്കണം, താസു അനുജ = അവരിൽ അനുജൻ, തവ ഭഗിനി സുനി = ഞാൻ അങ്ങയുടെ ഭഗിനിയെന്നു ഗ്രഹിച്ച്, പരിഹാസാ കരാ = പരിഹസിച്ച്, സ്രുതി നാസാ കാടേ= കണ്ണുങ്ങളും നാസികയും ഛേദിച്ചു,

രാവണ, ആ പെണ്ണിനെ ബ്രഹ്മദേവൻ സൃഷ്ടിച്ചതു് സൗന്ദര്യ രാശിയാക്കിയിട്ടുതന്നെയാണ്. നൂറുകോടി രതീദേവിമാക്കുള്ള സൗന്ദര്യം ഒന്നായി ചേന്നാലും അവൾക്കുള്ളത്ര സൗന്ദര്യം ഉണ്ടാകുകയില്ല. രാമന്റെ അനുജൻ, ഞാൻ അങ്ങയുടെ സഹോദരി

യാണെന്നു് ഗ്രഹിച്ചപ്പോൾ എന്നെ പരിഹസിക്കുകയും എന്റെ ചെവികളും മൂക്കും അരിയുകയും ചെയ്തു.

ഖരദൂഷന സുനി ലഗേ പുകാരാ
ഛനമഹം സകല കടക ഉൻഹ മാരാ
ഖരദൂഷന തിസിരാ കര ഘാതാ
സുനി ദസസീസ ജരേ സബ ഗാതാ

പുകാരാ സുനി = പുക്കാറ കേട്ടു, ഖരദൂഷണ ലഗേ = ഖരദൂഷണന്മാർ ചെന്നു നേരിട്ടു, ഛനമഹം സകല കടക ഉൻഹ മാരാ = നിമിഷനേരംകൊണ്ടു് എല്ലാ സൈന്യത്തേയും അവൻ കൊന്നു, ഖരദൂഷന തിസിരാ കര ഘാതാ സുനി = ഖരദൂഷണ ത്രിശരസ്സുകളുടെ വധം കേട്ടു്, ദസസീസ സബ ഗാതാ ജരേ = ദശഗ്രീവന്റെ സർവ്വാംഗവും ജ്വലിച്ചു.

രാവണ, എനിക്കു നേരിട്ട ആപത്തു കേട്ടു് ഖരദൂഷണനും ത്രിശിരസ്സും പതിന്നാലായിരം ഭടന്മാരോടുകൂടിച്ചെന്നു രാമനോടേററു. നിമിഷനേരംകൊണ്ടു് രാമൻ സകല ഭടന്മാരേയും നേതാക്കളേയും കൊന്നു. ഖരദൂഷണനും ത്രിശിരസ്സും ഹതരായെന്നറിഞ്ഞപ്പോൾ രാവണനു അദ്ദേഹത്തിനു് ശരീരമെമ്പാടും കത്തിക്കാളുന്നപോലെ തോന്നി.

ദോ:- സൂപനഖഹി സമുഝാഇ കരി ബല
ബോലേസി ബഹു ഭാംതി
ഗയേഉ ഭവന അതിസോച ബസ
നീംദ പരഇ നഹിം രാതി

സൂപനഖഹി സമുഝാഇ കരി = ശൂർപ്പണഖയെ ആശ്വസിപ്പിച്ചു്, ബഹു ഭാംതി ബല ബോലേസീ = പലവിധത്തിലും സ്വശക്തി വർണ്ണിച്ചു, ഭവന ഗയേഉ = ഗൃഹത്തിലേക്കു പോയി,

രാ. ആ.—144

അതിസോച ബസ = അതിയായ ശോകത്തിന്ന വശഗതനായി, രാതി നീംദ പരഇ നഹിം = രാത്രിയിൽ നിദ്ര ഉണ്ടായില്ല.

സ്വശക്തി നാനാപ്രകാരേണ വർണ്ണിച്ച് ശൂർപ്പണഖയെ രാവണൻ സമാശ്വസിപ്പിച്ച് അന്തഃപുരത്തിലേക്ക പോയി. ഖരദൂഷണ ത്രിശിരസ്സുകളുടേയും പതിന്നാലായിരം ഭടന്മാരുടേയും വധം കേട്ടും ശൂർപ്പണഖക്ക സംഭവിച്ച അവമാനം ഗ്രഹിച്ചും ദുഃഖിതനായ രാവണന്ന രാത്രി നിദ്രയേ ഉണ്ടായില്ല.

ചൗ:- സുരനര അസുര നാഗ ഖഗ മാഹീം
മോരേ അനുചര കഹം കോഉ നാഹീം
ഖരദൂഷന മോഹി സമ ബലവന്താ
തിൻഹഹി കോ മാരേ ബിനു ഭഗവന്താ

സുര നര അസുര ഖഗ മാഹീം = ദേവന്മാർ മനുഷ്യർ അസുരന്മാർ നാഗന്മാർ ഖഗങ്ങൾ എന്നിവരിൽ, കോഉ മോരേ അനുചര കഹം നാഹീം = ആരും എന്റെ അനുചരന്മാരിൽ ആർക്കും തുല്യമല്ല, ഖരദൂഷന മോഹി സമ ബലവന്താ=ഖരദൂഷണന്മാർ എനിക്ക തുല്യം ബലവാന്മാരാണ്, തിൻഹഹി മാരേ=അവരെ കൊല്ലാൻ, ഭഗവന്താ ബിനു കോ = ഭഗവാനല്ലാതെ വേറെ ആരുണ്ട്?

ദേവന്മാർ, മനുഷ്യർ, അസുരന്മാർ, നാഗന്മാർ, ഖഗങ്ങൾ എന്നിങ്ങനെ പലരും ഉണ്ട്. അവർ ആരും എന്റെ അനുചരന്മാരിൽ ആരോടും കിടപിടിക്കാൻ പോന്നവരല്ല. ഖരദൂഷണന്മാരുടെ സ്ഥിതി അതല്ല. അവർ എന്നേപ്പോലെതന്നേ ബലിഷ്ഠരാണ്. അവരെ കൊല്ലാൻ ഭഗവാനല്ലാതെ മററാർക്കും സാദ്ധ്യമല്ല. (ഖരദൂഷണന്മാരെ വധിച്ചതു സാക്ഷാൽ ഈശ്വരൻ തന്നെയെന്നു ഭാവം.)

സുരരംജന ഭംജന മഹി ഭാരാ
ജൗം ഭഗവന്ത ലീൻഹ അവതാരാ

തൗ മൈം ജാഇ ബയരു ഹഠി കരഊം
പ്രഭു സര പ്രാന തജേ ഭവതരഊം.

സുരരംജന മഹിഭാരാ ഭംജനാ=സുരന്മാരെ രഞ്ജിപ്പിക്കാനും മഹിഭാരത്തെ നശിപ്പിക്കാനും, ഭഗവന്തഇഊം അവതാരാ ലീൻഹ തൗ = ഭഗവാൻ അവതാരമെടുത്തുവെങ്കിൽ, മൈം ഹഠി ജാഇ ബയരു കരഊം = ഞാൻ വേഗം ചെന്നു വിരോധം പ്രവൎത്തിക്കാം, പ്രഭു സര പ്രാന തജേ = പ്രഭുശരത്താൽ പ്രാണൻ ത്യജിച്ചു, ഭവ തരഊം = സംസാരം തരണം ചെയ്യും.

ദേവന്മാരെ രഞ്ജിപ്പിക്കാനും ഭൂമിയുടെ ഭാരം അകററുവാനും വേണ്ടി ഭഗവാൻ അവതരിച്ചിരിക്കയാണ് എങ്കിൽ ഇനി ഒട്ടും താമസിക്കാതെ ഞാൻ ചെന്നു ഭഗവാനു എതിരായി പ്രവൎത്തിച്ചു ഭഗവൽ ബാണങ്ങളേററു ശരീരം ത്യജിച്ചു ഈ സംസാര സാഗരത്തിൻെറ മറുകര പ്രാപിക്കണം.

ഹോഇഹി ഭജനു ന താമസ ദേഹാ
മന ക്രമ ബചന മംത്ര ദൃഢ എഹാ
ജൗം നരരൂപ ഭൂപ സുത കോഊ
ഹരിഹഉം നാരി ജീതി രന ദോഊ

താമസ ദേഹാ ഭജനു ന ഹോഇഹി = താമസശരീരം ഭജനത്തിനു പററിയതല്ല, മന ക്രമ ബചന എഹാ മംത്ര ദൃഢ = മനസാവചാ കൎമ്മണാ ഈ ആലോചന ദൃഢമാണ്, കോഊ നര രൂപ ഭൂപ സുത ജൗം ദോഊ നര ജീതി നാരി ഹരിഹഉം = ഏതെങ്കിലും മനുഷ്യ രൂപങ്ങളിൽ ഭൂപസുതന്മാരായി പിറന്നിട്ടുണ്ടെങ്കിൽ ആ രണ്ടു പേരേയും യുദ്ധത്തിൽ ജയിച്ചു സ്ത്രീയെ അപഹരിക്കണം.

എൻെറ ഈ ദേഹം തമോഗുണ പ്രധാനമായ ഒന്നാണ്. ഭഗവദ് ഭജനത്തിനു പററിയതല്ല ഇതു്. അതിനാൽ എതിപ്പു

തന്നെയാണ് വേണ്ടതു് എന്നു ഞാൻ ഉറപ്പിക്കുന്നു. ഭഗവാൻ മനുഷ്യശരീരമെടുത്തു രാജകുമാരന്മാരായി അവതരിച്ചിട്ടുണ്ടെങ്കിൽ ആ രണ്ടു പേരേയും യുദ്ധത്തിൽ ജയിച്ചു അവരൊന്നിച്ചു വസിക്കുന്ന ആ സ്ത്രീയെ ഞാൻ അപഹരിക്കുകതന്നെ വേണം.

ചലാ അകേല ജാന ചഢി തഹവാം
ബസ മാരീച സിന്ധുതട ജഹവാം
ഇഹാം രാമ ജസി ജുഗുതി ബനാഈ
സുനഹു ഉമാ, സോ കഥാ സുഹാഈ

അകേല=ഒററയ്ക്കു, ജാന ചഢി=വിമാനമേറി, മാരീച ജഹവാം ബസ = മാരീചൻ എവിടെ വസിക്കുന്നു, തഹവാം സിന്ധുതട = ആ സിന്ധുതീരത്തിലേക്കു, ചലാ = പുറപ്പെട്ടു, ഉമാ ഇഹാം രാമ ജസി ജുഗുതി ബനാഈ = ഉമേ, ഇവിടെ രാമൻ എന്തു യുക്തി പ്രകടിപ്പിച്ചുവോ, സോ സുഹാഈ കഥാ സുനഹു= ആ സുന്ദര കഥ കേൾക്കു.

രാമനെ എതിക്കാൻതന്നെ തീർമാനിച്ചു രാവണൻ ഏകാകിയായി വിമാനത്തിലേറി മാരീചൻ വസിക്കുന്ന സിന്ധുതടത്തിലെത്തി. ശ്രീരാമനും പുതിയൊരു ലീലയ്ക്കാരംഭിച്ചു. ശിവൻ പറയുന്നു, ഹേ, പാർവ്വതി, ശ്രീരാമൻ എന്തു പ്രവർത്തിച്ചുവോ ആ സുന്ദര പ്രവർത്തനം ഞാൻ നിന്നെ ധരിപ്പിക്കാം. കേൾക്കുക.

ദോ:- ലഛിമന ഗയേ ബനഹിം
ജബ ലേന മൂല ഫല കംദ
ജനക സുതാ സന ബോലേ
ബിഹംസി കൃപാസുഖ ബൃംദ

ജബ ലഛിമന ബനഹിം = എപ്പോൾ ലക്ഷ്മണൻ വനത്തിലേക്കു്. മൂലഫല കംദ ലേന ഗയേ = മൂലഫല കന്ദങ്ങൾ സംഗ്രഹിക്കാൻ പോയോ, കൃപാ സുഖ വൃംദ = കൃപാ സുഖ

വൃന്ദൻ; ജനക സുതാസന = ജാനകിയോട്, ബിഹംസി ബോലേ = ചിരിച്ചുകൊണ്ടു പറഞ്ഞു.

ആഹാരത്തിന്നുള്ള വന്യവിഭവങ്ങൾ സംഗ്രഹിക്കുവാൻ ലക്ഷ്മണൻ വനത്തിലേക്കു പോയ അവസരം നോക്കി ദയാസുഖ സങ്കേതമായ രാമചന്ദ്രൻ പ്രാണ വല്ലഭയായ സീതാദേവിയോട് പുഞ്ചിരി തൂകിക്കൊണ്ട് ഇങ്ങനെ അരുളിച്ചെയ്തു. (ലക്ഷ്മണൻ അറിയാൻ വയ്യാത്ത യുക്തിയാണിവിടെ രാമൻ പ്രയോഗിക്കാനു ദ്ദേശിക്കുന്നതു്. അതാണു ലക്ഷ്മണൻ വനത്തിലേക്കു പോയ അവ സരം രാമൻ പ്രതീക്ഷിച്ചതും.)

സുനഹു പ്രിയാ ബ്രത രുചിര സുസീലാ
മൈം കഛു കരബി ലലിത നരലീലാ
തുംഹ പാവക മഹും കരഹു നിവാസാ
ജൗം ലഗി കരഉം നിസാചര നാസാ

സുസീലാ പ്രിയാ രുചിര ബ്രത സുനഹു = സുശീലേ, പ്രിയേ, രുചിരമായ വ്രതം കേൾക്കു, കഛു ലലിത നര ലീലാ മൈം കരബി = ലളിതമായൊരു മനുഷ്യലീല ഞാൻ ചെയ്യേണ്ടി യിരിക്കുന്നു, നിസാചര നാസാ ജൗം ലഗി കരഉം = നിശാചര നാശം വരുത്തുന്നതുവരേക്കും, തുംഹ പാവക മഹും = നീ, അഗ്നി യിൽ, നിവാസാ കരഹു = അഗ്നിയിൽ വസിക്കണം.

പ്രിയേ സുശീലേ, എൻെറ ഹൃദ്യമായൊരു വ്രതത്തെക്കുറിച്ചു കേൾക്കു, ഞാനൊരു മനുഷ്യലീലയ്ക്കാരംഭിക്കുകയാണ്. നിശാ ചര വംശത്തെ നശിപ്പിക്കാൻ എനിക്കു എപ്പോഴും സാധിക്കുന്നു, അതേവരെ നീ പാവകനിൽ മറഞ്ഞു നിവസിക്കണം. (സീത അഗ്നിയിൽ വസിക്കുകയോ, രാമൻ അതിനു നിർദ്ദേശിക്കുകയോ എന്താണിതു്? എന്നു് സാധാരണക്കാർ പരിഭ്രമിക്കും. ഒരു പരിഭ്രമവും ആവശ്യമില്ല. അഖിലാണ്ഡ ബ്രഹ്മാണ്ഡങ്ങളെ ഉള്ളിൽ വഹിക്കുന്ന പരബ്രഹ്മമാണ് രാമൻ. ആ രാമൻെറ

ശക്തിയുമാണ് സീതാദേവി. അവക്ക് അഗ്നിയിൽനിന്ന് അസുഖ കരമായി ഒന്നും പ്രതീക്ഷിക്കാനില്ല. അവരുടെ ഹിതം എന്തോ അതായിരിക്കും ചരാചരങ്ങളുടെയെല്ലാം ഹിതം.)

ജബ ഹി രാമ സബു കഹാ ബഖാനീ
പ്രഭുപദ ധരി ഹിയ അനല സമാനീ
നിജ പ്രതിബിംബ രാഖി തഹ സീതാ
തൈസഇ സീല രൂപ സുബിനീതാ

രാമ സബു ജബഹി ബഖാനീ കഹാ = രാമൻ എല്ലാം വിസ്തരിച്ചു പറഞ്ഞ ഉടൻ, പ്രഭുപദ സീതാ ഹിയധരി = പ്രഭു പാദങ്ങാം സീത മനസാ ധ്യാനിച്ചു, അനല സമാനീ = അഗ്നി പ്രവേശം ചെയ്തു, നിജ പ്രതിബിംബ തഹ രാഖി = സ്വപ്രതി ബിംബം അവിടെ വിട്ടു, തൈസഇ രൂപ സീല സുബിനീതാ= ആ പ്രതിബിംബത്തിൻെറ രൂപവും ശീലവും ഏററവും വിനീ തവുമായിരുന്നു.

രാമനിൽനിന്നു എല്ലാം സവിസ്തരം ഗ്രഹിച്ച സീത ഒട്ടും വൈകാതെതന്നെ ശ്രീരാമ പാദങ്ങാം ധ്യാനിച്ച് അഗ്നിയിൽ പ്രവേശിച്ചു. പിന്നീടവിടെ ബാഹ്യമായി കാണപ്പെട്ടതു് ദേവി യുടെ പ്രതിബിംബം മാത്രമായിരുന്നു. ആ പ്രതിബിംബമാകട്ടെ രൂപശീലങ്ങളെ സംബന്ധിച്ചിടത്തോളം ഏററവും വിനീതവു മായിരുന്നു. (പ്രതിബിംബത്തിനു ബിംബത്തിൻേറതായ ലാവണ്യ വും സൗശീല്യവും തികച്ചും ഉണ്ടായിരുന്നു. അതിനാൽ ആ പ്രതിബിംബം യഥാൎത്ഥ സീതയെന്നുതന്നെ എല്ലാവരും വിശ്വ സിച്ചു എന്നു സാരം.)

ലഛി മനഹൂം യഹ മരമു ന ജാനാ
ജോ കഛു ചരിത രചാ ഭഗവാനാ

ദസമുഖ ധയഉ ജഹാം മാരീചാ
നാഇ മാഥ സ്വാരഥ രത നീചാ

ഭഗവാനാ ജോ കഛു ചരിത രചാ = ഭഗവാൻ യാതൊരല്പ ലീല പ്രകടിപ്പിച്ചുവോ, യഹമരമു ലഛി മനാഹും ന ജാനാ = അതിൻെറ മമ്മം ലക്ഷ്മണനു അറിയാൻ കഴിഞ്ഞില്ല, മാരീചാ ജഹാം ദസമുഖ സ്വാരഥ രത ഗയഉ = മാരിച സന്നിധിയിൽ സ്വാത്ഥരതനായ ദശമുഖൻ ചെന്നു്, മാഥ നാഇ = കുമ്പിട്ടു.

ശ്രീരാമചന്ദ്രൻ സീതയോടു് അഗ്നിയിൽ മറഞ്ഞിരിക്കാൻ കല്പിച്ചതും ഭർത്തൃ നിദ്ദേശം സീത അനുഷ്ഠിച്ചു അഗ്നിയിൽ മറഞ്ഞതും പ്രതിബിംബം ബാഹ്യലോകത്തിൻെറ ദൃഷ്ടികളിൽപെട്ടു മാറപ്രകടമാക്കിയതും ലക്ഷ്മണൻ ഗ്രഹിക്കുകയുണ്ടായില്ല. യഥാത്ഥ സീതതന്നെയാണവിടെ കാണപ്പെട്ടുന്നതെന്നേ ലക്ഷ്മണനു് തോന്നുകയുണ്ടായുള്ളു. മാരീച സന്നിധിയിൽ സ്വാത്ഥപ്രിയനായ രാവണൻ പ്രവേശിക്കുകയും മാരീചനെ പ്രണമിക്കുകയും ചെയ്തു.

നവനി നീച കൈ അതി ദുഖദാഈ
ജിമി അംകുസ ധനു ഉരഗ ബിലാഈ
ഭയദായക ഖലകൈ പ്രിയ ബാനീ
ജിമി അകാലകേ കുസുമ ഭവാനീ

ഭവാനീ നീചകൈ നവനി = ഭവാനി, നീചൻെറ നമ്രത, ജിമി അംകുശ ധനു ഉരഗ ബിലാഇ അതിദുഖ ദാഇ = അങ്കുശം, ധനുസ്സു, ഉരഗം, ബിഡാലം എന്നിവപോലെ അതി ദു:ഖപ്രദമാണു്, ഖല കൈപ്രിയ ബാനീ = ഖലൻെറ പ്രിയവാക്കുകം, ജിമി അകാല കേ കുസുമ ഭയദായക = അകാല കുസുമംപോലെ ഭീതിപ്രദവുമാണു്.

ശിവൻ പറഞ്ഞു:— പ്രിയേ, ഭവാനീ, നീചന്മാർ പ്രകടിപ്പിക്കുന്ന നമ്രത അങ്കുശം, ധനുസ്സു്, സപ്പം, മാജ്ജാരൻ എന്നിവ

  

പോലെ വലുതായ ദുഃഖമുണ്ടാക്കുന്ന ഒന്നാണ്. ദുഷ്ടൻെറ പ്രിയ വാക്കുകൾ അകാലത്തുണ്ടാകുന്ന പുഷ്പംപോലെ ഭയപ്രദവുമാണ്. (അങ്കുശം ധനുസ്സ്, സർപ്പം, മാർജ്ജാരൻ ഇതൊക്കെ മററുള്ളവർക്കു അതി ദുഃഖമുണ്ടാക്കുന്നു. ദുഷ്ടൻെറ വിനയ പ്രകടനത്തിൻെറ ഫലവും അതുതന്നെയാണ്. അവൻ പറയുന്ന ചക്കരവാക്കുകൾ അകാലത്തുണ്ടാകുന്ന പുഷ്പങ്ങൾ പോലെ ഭയപ്രദങ്ങളുമാകുന്നു. നീതിശാസ്ത്രം ഉദ്ഘോഷിക്കുന്നു:— സ്വഭാവ കാഠിന്യസ്യ കൃത്രിമാം ബിഭ്രതോ നതിം ഗുണോപി പരഹിംസായൈ ചാപസ്യ ച ഖലസ്യ ച എന്നും ദുർജ്ജനൈരുച്യമാനാനി വചാംസി മധുരാണ്യാപി അകാല കുസുമാനീവ ഭയം സഞ്ജന യന്തിഹി എന്നും)

ദോ:- കരിപൂജാ മാരീച തബ
സാദര പൂഛരീ ബാത
കവന ഹേതു മന ബ്യഗ്ര
അതി അകസര ആയേഹു താത

തബ മാരീച സാദര പൂജാകരി = അന്നേരം മാരീചൻ സാദരം പൂജിച്ചു, ബാത പൂഛരീ = വൃത്താന്തം ചോദിച്ചു, താത മന ബ്യഗ്ര = വത്സ, മനസ്സു വ്യഗ്രമായി, അകസര ആയേഹു = ഏകാകിയായി വരാൻ, ഹേതു കവന = കാരണമെന്താണ്?

അതിഥിയായ രാവണനെ മാരീചൻ ആദരപൂർവ്വം പൂജിച്ചു ഇങ്ങനെ ചോദിച്ചു:— വത്സ, നിൻെറ മനസ്സു വ്യഗ്രമായിരിക്കുന്നതെന്തുകൊണ്ടാണ്? എന്താണ് ഒററയ്ക്കിങ്ങനെ ഇങ്ങോട്ടു പുറപ്പെടാനുള്ള കാരണം? (മാരീചനു മനസ്സിലായിട്ടില്ല രാവണൻെറ ദുഃഖഹേതുവും ഏകാകിയായി തന്നെ സമീപിച്ചിട്ടുള്ളതിൻെറ രഹസ്യവും. അതാണ് മാരീചൻെറ ഉൽകണ്ഠക്കു അടിസ്ഥാനം)

ദസമുഖ സകല കഥാ തേഹി ആഗേം
കഹീ സഹിത അഭിമാന അഭാഗേം

ഹോഹ കപട മൃഗ തുംഹ ഛല കാരീ
ജേഹി ബിധി ഹരി ആനഉം നൃപനാരീ

അഭാഗേം ദസമുഖ അഭിമാന [സംഹിത = അഭാഗനായ ദശമുഖൻ സഗർവ്വം, സകല കഥാ തേഹി ആഗേം കഹീ = എല്ലാക്കഥയും അദ്ദേഹത്തിൻെറ മുമ്പിൽ പ്രസ്താവിച്ചു, തുംഹ ഛല കാരീ കപട മൃഗഹോഹ = അങ്ങു മായയിൽ കപട ഹരിണമാകുക, ജേഹി ബിധി = ആ നിലയിൽ, നൃപനാരി ഹരി ആനഉം = നൃപപത്നിയെ ഹരിച്ചുകൊണ്ടു പോരാം.

ഭാഗ്യംകെട്ട രാവണൻ ശൂർപ്പണഖയിൽനിന്നു് ഗ്രഹിച്ച സമസ്ത വൃത്താന്തവും സഗർവ്വം മാരീച സമക്ഷം നിവേദിച്ചു. എന്നിട്ടിങ്ങനെ ഒരു കല്പനയും നൽകി. അങ്ങു മായാമൃഗമായി കാപട്യം പ്രകടിപ്പിക്കണം. ആ തഞ്ചം നോക്കി ശ്രീരാമ രാജാവിൻെറ പത്നിയെ ഞാൻ അപഹരിച്ചു കൊണ്ടുപോകാം. (കൈലാസമെടുത്തു് അമ്മാനമാടിയ പരാക്രമശാലി, പരദാരങ്ങളെ അപഹരിക്കാൻ കാണുന്ന മാർഗ്ഗം എത്ര പൈശാചികവും ബാലിശവുമായിരിക്കുന്നു എന്നു നോക്കുക.)

തേഹി പുനി കഹാ സുനഹു ദസസീസാ
തേ നരരൂപ ചരാചര ഈസാ
താസോം താത ബയരു നഹി കീജൈ
മാരേ മരിഅ ജിആയേ ജീജൈ

തേഹി പുനി കഹാ = അദ്ദേഹം അനന്തരം പ്രതിവചിച്ചു, ദസസീസാ = ഹേ ദശമുഖ, സുനഹു = കേൾക്കു, ചരാചര ഈസാ നരരൂപാ തേ = ചരാചരനാഥനാണു് നരരൂപിയായ അദ്ദേഹം, താസോം താത ബയരു നഹി കീജൈ = അദ്ദേഹത്തോടു ഹേ വത്സ, വൈരമരുതു്, മാരേ മരിഅ = ആഘാതമേല്പിച്ചാൽ മരിക്കാം, ജിആയേ ജീജൈ = ജീവിപ്പിച്ചാൽ ജീവിക്കാം.

  

രാവണന്റെ ഉദ്ദേശം തികച്ചും ഗ്രഹിച്ചു മാരീചൻ പറഞ്ഞു:— വത്സ, ഞാൻ പറയുന്നതു് സശ്രദ്ധം കേൾക്കു. മനുഷ്യവേഷത്തിൽ നീ കാണുന്ന അദ്ദേഹം കേവല മനുഷ്യനല്ല. സകല ചരാചരങ്ങളുടേയും പ്രഭുവാണു്; സാക്ഷാൽ പരബ്രഹ്മമാണു് മനുഷ്യരൂപത്തിലവതരിച്ചിരിക്കുന്നതു്. ആ പ്രഭുവിനോടു വൈരം ഭാവിക്കുകയേ അരുതു്. നീ അദ്ദേഹത്തോടേററാൽ അതിന്റെ ഫലം നീ മരിക്കുക മാത്രമാണു്. നീ അദ്ദേഹത്തെ ജീവിപ്പിച്ചാൽ നിനക്കു ജീവിക്കാൻ സാദ്ധ്യവുമാകും. (രാമനോടെതിത്താൽ നാശം; രാമനുമായി സൗഹാർദ്ദത്തിലായാൽ നിനക്കു ചിരഞ്ജീവിത്വം. ഇതിലേതാണു് നീ കൊതിക്കുന്നതു്. തീർച്ചയായും രണ്ടാമത്തേതായിരിക്കണം. അങ്ങനെയാണെങ്കിൽ അദ്ദേഹത്തോടു വിരോധം ലേശമെങ്കിലും നിനക്കുണ്ടായിക്കൂടാ എന്നു ഭാവം.)

മുനി മഖ രാഖന ഗയേഉ കുമാരാ
ബിനു ഫര സര രഘുപതി മോഹി മാരാ
സതജോജന ആയേഉം ഛന മാംഹീം
തിൻഹ സന ബയരു കിയേ ഭല നാംഹീം

കുമാരാ മുനി മഖ രാഖന ഗയേഉ = കുമാരന്മാർ മുനിയുടെ മഖ രക്ഷണത്തിനു പോയി. രഘുപതി മോഹി ബിനു ഫര സര മാരാ = രാമൻ എന്നെ ലക്ഷ്യമാക്കാതെ ശരം പ്രയോഗിച്ചു, ഛനമാംഹീം സത ജോജന ആയേഉം = ക്ഷണനേരം കൊണ്ടു ശത യോജന എത്തി, തിൻഹ സന ബയരു കിയേ ഭലനാംഹീം= അദ്ദേഹവുമായി വിരോധം നന്മക്കായിരിക്കില്ല.

രാവണ, വിശ്വാമിത്ര മഹർഷിയുടെ യാഗം രക്ഷിക്കാൻ രാമലക്ഷ്മണന്മാർ സന്നിഹിതരായിരുന്നു പണ്ടൊരിക്കൽ. യാഗം മുടക്കാൻ ചെന്ന രാക്ഷസന്മാരിൽ ഞാനും ഉണ്ടായിരുന്നു. രാമൻ എന്നെ പിന്തുടരാൻ തക്കവണ്ണം ഒരു ശരം പ്രയോഗിച്ചു. ഞാൻ

  

പ്രാണരക്ഷാൎത്ഥം പറഞ്ഞു. ശതയോജന ദൂരം എന്നെ ശരം പിന്തുടൎന്നു, ആവിധം പരാക്രമശാലിയായ രാമനിൽ വൈരം വെച്ചു പുലൎത്തുന്നതുകൊണ്ടു നിനക്കു ഒരു നന്മയും ഉണ്ടാകാൻ പോകുന്നില്ല.

ഭഇ മമ കീട ഭൃംഗകീ നാഈ
ജഹം തഹം മൈം ദേഖഉം ദോഉ ഭാഈ
ജൗ നര താത തദപി അതിസൂരാ
തിൻഹഹിം ബിരോധി ന ആഇഹി പൂരാ

മമ ഭൃംഗകീ നാഈ കീട ഭഇ = എൻെറ സ്ഥിതി വേട്ടാളൻ പിടികൂടിയ കീടത്തിൻേറതുപോലെയായി. മൈം ജഹം തഹം ദോഉ ഭാഈ ദേഖഉം = ഞാൻ എങ്ങും കണ്ടതു ആ രണ്ടു സോദരന്മാരെയാണ്, ജൗ നര തദപി അതിസൂരാ = മനുഷ്യനാണെങ്കിലും അതിശൂരനാണ്, താത = ഹേ വത്സ, തിൻഹഹിം ബിരോധി പൂരാ ന ആഇഹി = അദ്ദേഹത്തോടുള്ള വിരോധം ഉദ്ദിഷ്ടസിദ്ധി നൽകുകയില്ല.

രാവണ, ശ്രീരാമസായകത്താൽ പിന്തുടരപ്പെട്ട എൻെറ സ്ഥിതി വേട്ടാളൻ പിടികൂടിയ കീടത്തിൻേറതുപോലെയായി. എവിടെ നോക്കിയാലും ഞാൻ കാണുക രാമലക്ഷ്മണന്മാരെയാണ്. രാമൻ കാഴ്ചയിൽ മനുഷ്യൻ തന്നെ. പക്ഷേ അദ്ദേഹം അതിശൂരനാണ്. ആ വിധമുള്ള അദ്ദേഹവുമായി വിരോധത്തിൽ വൎത്തിക്കുന്നതുകൊണ്ടു നിനക്കു ഒരു നേട്ടവും ഉണ്ടാകാൻ പോകുന്നില്ല. (കീടഃ പേശസ്കൃതാ രുദ്ധഃ കുഡ്യായാം തമനുസ്മരൻ സംരംഭ ഭയ യോഗേന വിന്ദതേ തത്സ്വരൂപതാം. കീടത്തെ വേട്ടാളൻ അതിൻെറ കൂട്ടിലേക്കു കൊണ്ടുവന്നു ബന്ധനത്തിലാക്കുന്നു. ദ്വേഷവും ഭയവും കാരണം ആ കീടം വേട്ടാളനെ തന്നെ ധ്യാനിച്ചു ഒടുവിൽ വേട്ടാളനായി പരിണമിക്കുന്നു എന്നൎത്ഥം.)

ദോ:- ജേഹി താഡകാ സുബാഹു
ഹതി ഖംഡേഉ ഹരകോദംഡ
ഖരദൂഷന തിസിരാ ബധേഉ
മനുജകി അസ ബരിവംഡ

ജേഹി താഡകാ സുബാഹു ഹതി = യാതൊരുവൻ താടകയേയും സുബാഹുവിനേയും നിഗ്രഹിച്ചു, ഹര കോദംഡ ഖംഡേഉ = ശൈവചാപം ഖണ്ഡിച്ചു, ഖരദൂഷന തിസിരാ ബധേഉ = ഖരദൂഷണ ത്രിശിരസ്സുകളെ വധിച്ചു, മനുജകി അസ ബരിവംഡ = മനുഷ്യനു ഇതിനൊക്കെ ശക്തിയുണ്ടോ?

രാമൻ കേവല മനുഷ്യനല്ല എന്നു രാവണനെ ധരിപ്പിക്കാൻ മാരീചൻ പാടുപെടുകയാണ്. രാവണ, ഒരു മനുഷ്യൻെറ ശക്തിക്കു പരിമിതിയുണ്ട്. രാമൻെറ ശക്തി ഈ പരിമിതിയ്ക്കു എത്രയോ അകലെയാണ്. അദ്ദേഹം താടകയേയും സുബാഹുവിനേയും വധിച്ചു; സാക്ഷാൽ ശ്രീ മഹാദേവൻെറ ചാപവും ഭഞ്ജിച്ചു. ഖരൻ, ദൂഷണൻ, ത്രിശിരസ്സ എന്നിവരേയും പതിനാലായിരം വീര ഭടന്മാരേയും നിഗ്രഹിച്ചു. ഇതൊക്കെ ഒരു സാധാരണ മനുഷ്യനെക്കൊണ്ട് ആവുന്ന കാര്യങ്ങളാണോ? ആലോചിച്ചു നോക്കൂ.

ചൗ:- ജാഹു ഭവന കുല കുസലബിചാരീ
സുനത ജരാ ദീൻഹേസി ബഹുഗാരി
ഗുരു ജിമി മൂഢ കരസി മമ ബോധാ
കഹു ജഗ മോഹി സമാന കോ ജോധാ

കുല കുസലബിചാരീ = വംശക്ഷേമം വിചാരിച്ചു, ഭവന ജാഹു = ഭവനത്തിലേക്കു പോവുക, സുനത ജരാ ബഹു ദീൻഹേസി = കേട്ടു ക്രുദ്ധനായി വളരെയൊക്കെ ശകാരിച്ചു. മൂഢ, ജിമി ഗുരു മമ ബോധാ കരസി = മൂഢ, ഗുരു കണക്കു എനിക്കു

ഉപദേശം നൽകയാണോ, മോഹിസമാന ജഗ കോ ജോധാ കഹ = എനിക്ക തുല്യനായി ജഗത്തിൽ ഏതൊരു യോദ്ധാവാണു ള്ളതു്? പറയു.

'രാവണ, രാക്ഷസവംശത്തിൻെറ ക്ഷേമം പരിഗണിച്ചെ ങ്കിലും വത്സൻ ലങ്കയിലേക്കു മടങ്ങിപ്പോവുക.' മാരീചൻെറ ഹിതോപദേശം കേട്ടപ്പോഠം രാവണൻ കോപാക്രാന്തനായി മാരീ ചനെ അത്യധികം ഭർത്സിക്കുകയും ഇങ്ങനെ പ്രസ്താവിക്കുകയും ചെയ്തു:— ബുദ്ധിഹീന, ഗുരുകണക്കേ നീ എന്നെ ഉപദേശിക്കുക യാണോ? ഈ ലോകത്തിൽ എനിക്കു തുല്യനായി ഏതൊരു യോദ്ധാവുണ്ടു്? ഒന്നു പറഞ്ഞുതരു. കേഠക്കട്ടെ.

തബ മാരീച ഹൃദയ അനുമാനാ
നവഹി ബിരോധേ നഹിം കല്യാനാ
സസ്ത്രീ മർമീ പ്രഭു സഠ ധനീ
ബൈദ്യ ബംദി കബി മാനസ ഗുനീ

സസ്ത്രീ മർമീ പ്രഭു സഠ ധനീ ബൈദ്യ കബി മാനസ ഗുനീ = ശസ്ത്രധാരി, മമ്മജ്ഞൻ, യജമാനൻ, ശഠൻ, ധനികൻ, വൈദ്യൻ, വന്ദി, കവി ഗുണിയായ മനുഷ്യൻ, നവഹി ബിരോധേ = ഒമ്പതു പേരുടെ വിരോധം, കല്യാനാ നഹിം = മംഗളമല്ല, തബ മാരീച ഹൃദയ അനുമാനാ = ആ അവസര ത്തിൽ മാരീചൻ മനസ്സിൽ കരുതി.

ശസ്ത്രമെടുത്തവൻ, മമ്മം അറിയുന്നവൻ, യജമാനൻ, ശഠൻ, ധനികൻ, വൈദ്യൻ, വന്ദി, കവി, ഗുണവാനായ മനുഷ്യൻ എന്നീ ഒൻപതു കൂട്ടരുടെ വിരോധം സമ്പാദിക്കുന്നതു നന്മയല്ല എന്നു ആ അവസരത്തിൽ മാരീചൻ അനുമാനിച്ചു. (രാവണൻ ശസ്ത്രധാരിയാണു്, ശഠനാണു്, ധനികനാണു്. അത്തരത്തിലുള്ള ഒരുവൻെറ വിരോധം തനിക്കു നാശത്തിനു സംഗതിയാക്കിയേക്കു മെന്നു മാരീചൻ വിചാരിക്കുന്നെങ്കിൽ അതിൽ തെററൊന്നുമില്ല.)

ഉഭയ ഭാംതി ദേഖാ നിജമരനാ
തബ താകേസി രഘുനായക സരനാ
ഉതരു ദേത മോഹി ബധബ അഭാഗേ
കസ ന മരഉം രഘുപതി സര ലാഗേ

ഉഭയ ഭാംതി നിജമരനാ ദേഖി = രണ്ടു തരത്തിലും തനിക്കു മരണമെന്നുകണ്ടു്, തബ രഘുനായക സരനാ താകേസി = അപ്പോഠം രഘുനായകനെ ശരണം പ്രാപിക്കാനുറച്ചു, ഉതരു ദേത = പ്രത്യുത്തരം നൽകുമ്പോഠം, അഭാഗേ ബധബ = നിർഭാഗ്യൻ കൊല്ലപ്പെട്ടുമെങ്കിൽ, കസ രഘുപതി സര ലാഗേ ന മരഉം = എന്തുകൊണ്ടു രാമശരമേററു മരിച്ചുകൂടാ?

രാവണനു എതിരായി നിന്നാൽ രാവണൻ തന്നെ വധിക്കും; രാവണനു ഹിതമായി പ്രവത്തിച്ചാൽ രാമൻ തന്നെ നിഗ്രഹിക്കും. രണ്ടു തരത്തിലും മരണം തീച്ചയാണു്. രാമനൊത്തന്നെ ശരണം പ്രാപിച്ചു രാമസായകമേററു മരിക്കുകല്ലെ, രാവണൻെറ കൈ കൊണ്ടു മരിക്കുന്നതിലും ഭേദം എന്നു മാരീചൻ ആത്മഗതം ചെയ്തു.

അസ ജിയ ജാനി ദസാനന സംഗാ
ചലാ രാമ പദ പ്രേമ അഭംഗാ
മന അതി ഹരഷ ജനാവന തേഹീ
ആജു ദേഖിഹഉം പരമസനേഹീ

അസജിയ ജാനി ദസാനന സംഗാ ചലാ = ഇങ്ങനെ മനസ്സിൽ ഗ്രഹിച്ചു രാവണനൊന്നിച്ചു യാത്രയായി, രാമപദ അംഭംഗ പ്രേമ = ശ്രീരാമ പാദങ്ങളിൽ അഭംഗ പ്രേമമുണ്ടു്. മന അതി ഹരഷ = മനസ്സു ഏററവും സന്തുഷ്ടമായി, പരമ സനേഹീ ആജു ദേഖിഹഉം = പരമസ്നേഹിയെ ഇന്നു കാണാമല്ലൊ, തേഹി ന ജനാവ = രാവണൻെറ മുമ്പിൽ ആ പ്രസന്നത പ്രകടമാക്കിയില്ല.

രാമന്റെ കൈകൊണ്ടുതന്നെ മരിക്കാമെന്നുറച്ച് മാരീചൻ രാവണനൊന്നിച്ച് പുറപ്പെട്ടു. ശ്രീരാമ തൃപ്പാദങ്ങളിൽ മാരീചന്നു ഭക്തി വേണ്ടുവോളമുണ്ട്. ഇതോർത്തപ്പോൾ മാരീചന്റെ മനസ്സിന്നു അത്യധികം പ്രസന്നതയുണ്ടായി. എന്നാൽ ആ ഹർഷ ഭാവം രാവണന്റെ മുമ്പിൽ പ്രകാശിപ്പിക്കാൻ മാരീചൻ ഒരുങ്ങിയില്ല.

ഛംദ:-നിജ പരമ പ്രീതമു ദേഖി
ലോചന സുഫല കരി സുഖു പാഇഹഉം
ശ്രീസഹിത അനുജ സമേത കൃപാ
നികേത പദ മന ലാഇഹഉം
നിർബാന ദായക ക്രോധ ജാകര
ഭഗതി അബസഹിം ബസ കരീ
നിജപാനി സര സംധാനി സോ
മോഹി ബധിഹി സുഖ സാഗരഹരീ

നിജ പരമ പ്രീതമു ദേഖി = തനിക്കു ഏററവും പ്രിയപ്പെട്ടവനെ ദർശിച്ച്, ലോചന സുഫല കരി = നേത്ര സാഫല്യം നേടി, സുഖു പാഇഹഉം = സുഖം പ്രാപിക്കാം, ശ്രീ സഹിത അനുജ സമേത = സീതയോടും അനുജനോടും കൂടിയ, കൃപാനികേത പദ മന ലാഇഹഉം = കൃപാനികേതന്റെ പാദങ്ങളിൽ മനസ്സർപ്പിക്കാം, ക്രോധ നിർബാന ദായക = കോപം നിർവ്വാണ പ്രദമാണ്, അബസഹിം = ആക്കും വശഗനല്ല, ജാഗര ഭഗതി ബസകരി = യാതൊരു ഭക്തി വശത്താക്കുന്നു, സുഖ സാഗര ഹരീ = സുഖ സാഗരമാകുന്ന ഹരി, നിജപാനി സര സംധാനി = സ്വപാണികൊണ്ടു സരസന്ധാനം ചെയ്തു, മോഹി ബധിഹി = എന്നെ വധിക്കും.

പരമപ്രിയനായ ശ്രീരാമദേവനെ ദർശിച്ച് നേത്രസാഫല്യമടഞ്ഞു എനിക്കു സുഖം നേടാം. സീതാസമേതനും ലക്ഷ്മണ

സമേതനുമായ രാമദേവൻെറ തൃപ്പാദ പത്മങ്ങളിൽ മനസ്സർപ്പിക്കയാണു് ഞാൻ വേണ്ടതു്. രാമൻ കോപിച്ചു എന്നുതന്നെ വരട്ടെ. ആ കോപവും നിർവ്വാണപ്രദമാണല്ലൊ. അദ്ദേഹം ആക്കും സ്വാധീനനല്ല. അദ്ദേഹത്തെ വശത്താക്കുന്നതിനു ഭഗവൽ ഭക്തിക്കു മാത്രമേ കഴിയൂ. സുഖക്കടലായ ആ ഭഗവാൻ അവിടത്തെ കൈകൊണ്ടു ശരം പ്രയോഗിച്ചു എന്നെ വധിക്കും. അതു എനിക്കു സായൂജ്യലാഭവുമാകും.

ദോ:- മമ പാഛേ ധര ധാവത
ധരേ സരാസന ബാന
ഫിരി ഫിരി പ്രഭുഹിം ബിലോകിഹഉം
ധന്യ ന മോ സമ ആന

മമ പാഛേ സരാസന ബാന ധരേ = എൻെറ പിന്നാലെ വില്ലും ശരവും വഹിച്ചു്, ധര ധാവത = പായുന്ന, പ്രഭുഹിം ഫിരി ഫിരി ബിലോകിഹഉം = പ്രഭുവിനെ തിരിഞ്ഞു തിരിഞ്ഞു നോക്കുന്ന, മോ സമ ധന്യ ആന ന = എനിക്കു തുല്യം ധന്യനായി വേറൊരുവനില്ല:

എന്നെ പിടികൂടാൻ വില്ലും അമ്പും ഏന്തി അനുധാവനം ചെയ്യുന്ന ആ രാമഭദ്രനെ ഞാൻ പിന്തിരിഞ്ഞു കൂടെക്കൂടെ ദർശിക്കും. അങ്ങനെ ദർശിക്കാൻ സാധിക്കുന്ന ഈ എനിക്കു തുല്യം കൃതാൎത്ഥനായി മററാരാണുള്ളതു്?

ചൗ:- സീതാ ലഷന സഹിത രഘുരാഈ
ജേഹി ബന ബസഹിം മുനിൻഹ സുഖദാഈ
തേഹി ബന നികട ദസാനന ഗയേഊ
തബ മാരീച കപട മൃഗ ഭയേഊ

മുനിൻഹ സുഖദാഈ രഘുരാഈ സീതാലഷന സഹിത = മുനിമാക്കു സുഖദായിയായ രഘുവീരൻ സീതാലക്ഷ്മണ സമേത

നായി, ജേഹി ബന ബസഹിം = ഏതൊരു വനത്തിൽ വസി ക്കുന്നു, തേഹി ബന നികട = ആ വനത്തിന്റെ സമീപം, ദസാനന ഗയേഉ തബ മാരീച = ദശാനനൻ ചെന്നപ്പോൾ മാരീചൻ, കപട മൃഗ ഭയേഉ=കൃത്രിമ ഹരിണമായി ചമഞ്ഞു.

മുനിമാക്കു സുഖപ്രദനും സീതാലക്ഷ്മണ സമേതനുമായ രഘു വീരൻ വസിക്കുന്ന വനത്തിനു സമീപം രാവണൻ ചെന്നപ്പോൾ, മാരീചൻ മായാമൃഗ വേഷം ധരിച്ചു.

അതി ബിചിത്ര കഛു ബരനി ന ജാഇ
കനക ദേഹ മനി രചിത ബനാഇ
സീതാ പരമ രുചിര മൃഗ ദേഖാ
അംഗ അംഗ സുമനോഹര ബേഖാ
സുനഹു ദേവ രഘുബീര കൃപാലാ
ഏഹി മൃഗ കര അതി സുംദര ഛാലാ

മനി കനക രചിത ദേഹ അതി ബിചിത്ര ബനാഇ = രത്ന കനക നിർമ്മിതമായ ദേഹം അതി വിചിത്രമായിരുന്നു. കഛു ബരനി ന ജാഇ = ലേശമെങ്കിലും വർണ്ണിക്കാനരുതു്, അംഗ അംഗ സുമനോഹര പരമ രുചിര ബേഖാ മൃഗ ദേഖാ = അംഗ പ്രത്യംഗം അതി മനോഹരവും പരമ രുചിര വേഷത്തോടു കൂടിയതുമായ മാനിനെ കണ്ടു്, സീതാ = സീതാദേവി, ദേവ കൃപാലാ രഘുബീര സുനഹു = ഹേ ദേവ, കൃപാനിധേ, രഘുവീര കേൾക്കു, ഏഹി മൃഗകര ഛാലാ അതിസുംദര = ഈ മാനിന്റെ ചർമ്മം അതി സുന്ദരമായിരിക്കുന്നു.

കനക രത്ന രചിതമായ ഈ മാൻ ഒരു വിചിത്ര ജീവിയാ ണു്. അംഗ പ്രത്യംഗം അതി മനോഹരവും പരമ സുന്ദരവുമായ ആ പൊന്മാനിനെ കണ്ടു സീതാദേവി, ഭർത്താവിനോടിങ്ങനെ പറഞ്ഞു:— 'ദേവ, കൃപാലോ, രഘുവീര കേൾക്കു. ഈ മാനി ന്റെ ചർമ്മം ഏററവും സുന്ദരമായി കാണപ്പെടുന്നു.

സത്യ സംധ പ്രഭു ബധ കര ഏഹീ
ആനഹു ചർമ കഹതി ബൈദേഹീ
തബ രഘുപതി ജാനത സബ കാരന
ഉഠേ ഹരഷി സുരകാജ സംവാരന

സത്യസംധ പ്രഭു ഏഹി ബധ കര = സത്യസന്ധനായ ഹേ പ്രഭോ ഇതിനെ കൊന്നു്, ചർമ ആനഹു = ചർമ്മം കൊണ്ടുവരു, ബൈദേഹി കഹതി = സീത പറഞ്ഞു, തബ രഘുപതി = ആ അവസരത്തിൽ രാമൻ, സബ കാരന ജാനത=എല്ലാ കാരണവും അറിഞ്ഞു, സുര കാജ സംവാരന = ദേവകാര്യാത്ഥം, ഹരഷി ഉഠേ = സന്തുഷ്ടനായി എഴുന്നേററു.

സത്യസന്ധനായ ഹേ പ്രഭോ, അങ്ങു ഈ മനോഹര മൃഗത്തെ കൊന്നു അതിൻെറ തോൽ കൊണ്ടുവരു. എന്നിങ്ങനെ സീത അഭ്യത്ഥിച്ചപ്പോറം സവ്വ കാരണവും അറിയുന്ന ശ്രീരാമൻ ദേവകാര്യ സിദ്ധിക്കായി സസന്തോഷം മാനിനെ പിടിക്കാൻ സന്നദ്ധനായി. (സീതയ്ക്കു ആ മനോഹര മൃഗത്തെ ക്രീഡാത്ഥം കൊണ്ടുവന്നു കൊടുക്കണമെന്നു ആവശ്യമില്ല. ദേവിയ്ക്കു അതിൻെറ വണ്ണശബളവും മനോഹരവുമായ ചർമ്മമേ വേണ്ടു. ആ മൃഗത്തെ ജീവനോടെ പിടിച്ചു കൊണ്ടുവരാനല്ല അതിനെ കൊന്നു തോൽ കൊണ്ടുവരാനാണ് ദേവി പ്രഭുവിനോടഭ്യത്ഥിച്ചതു്. എല്ലാം ഗ്രഹിച്ചിരിക്കുന്ന രാമദേവൻ, ദേവകാര്യ സിദ്ധിക്കായി ഉടനെ സസന്തോഷം പുറപ്പെടുകയും ചെയ്തു.)

മൃഗ ബിലോകി കടി പരികര ബാംധാ
കരതല ചാപ രുചിര സര സാംധാ
പ്രഭു ലഛിമനഹിം കഹാ സമുഝാഈ
ഫിരത ബിപിന നിസിചര ബഹു ഭാഈ

മൃഗ ബിലോകി = മൃഗത്തെ വിലോകനം ചെയ്തു്, കടി പരികര ബാംധാ=അരക്കെട്ടിൽ പരികരം ബന്ധിച്ചു്, കരതല=

കൈയ്ത്തലത്തിൽ, രുചിര സര സാംധാ ചാപ = മനോഹര ശരം സന്ധാനം ചെയ്ത വില്ലുമായി, പ്രഭു ലഛിമനഹിം സമു ഝാഈ കഹാ = രാമൻ ലക്ഷ്മണനെ ഉദ്ബോധിപ്പിച്ചു പറഞ്ഞു:— ഭാഈ ബഹു നിസിചര ബിപിന ഫിരത = സഹോദര, നിര വധി നിശിചരന്മാർ വനത്തിൽ അലഞ്ഞു നടക്കുന്നുണ്ട്.

രാമൻ മായാമൃഗത്തെ വീക്ഷിച്ചു അരക്കെട്ടിൽ പരികരം ബന്ധിച്ചു. മിന്നിത്തിളങ്ങുന്ന ശരം തൊടുത്ത വില്ലും ഏന്തി മാനിനെ നിഗ്രഹിക്കാൻ രാമൻ പുറപ്പെട്ടു. ആ സമയത്തദ്ദേഹം ലക്ഷ്മണനെ വിളിച്ചു ഇങ്ങനെ അരുളിച്ചെയ്തു:— ലക്ഷ്മണ, അസം ഖ്യം രാക്ഷസന്മാർ ഈ വനത്തിൽ അലഞ്ഞു നടക്കുന്നുണ്ട്.

സീതാ കേരി കരേഹു രഖവാരീ
ബുധി ബിബേക ബല സമയ ബിചാരീ

ബുധി ബിബേക ബല സമയ ബിചാരീ = ബുദ്ധി, വിവേ കം, ബലം, സന്ദർഭം ഇവയൊക്കെ കണക്കിലെടുത്തു, സീതാ കേരി രഖവാരീ കരേഹു = സീതയെ കാത്തുകൊള്ളണം.

ലക്ഷ്മണ, സീതയുടെ രക്ഷാഭാരം നിന്നിലപ്പിച്ചാണ് ഞാൻ പോകുന്നത്. ബുദ്ധിയും വിവേകവും ബലവും സന്ദർഭവും യഥാ വിധി പരിഗണിച്ചു വേണം നിന്നിൽ അപ്പിതമായ രക്ഷാഭാരം നിവ്വഹിക്കാൻ എന്നു ഗ്രഹിച്ചു കൊള്ളുക.

ദോ:- അസ കഹി ചലേ തഹാം
പ്രഭു ജഹാം കപട മൃഗ നീച
ഭേവ ഹരഷ ബിപാദ ബിബസ
ചാതക ബരഷാ ബീച

അസ കഹി = ഇങ്ങനെ പറഞ്ഞു, പ്രഭു ജഹാം കപട മൃഗ നീച തഹാം ചലേ = രാമൻ എവിടെയാണോ കപട മൃഗമാകുന്ന നീചൻ നില്ക്കുന്നതു അവിടേക്കു നടന്നു, ബരഷാ ബീച = വർഷാ

കാലത്തു, ചാതക = ചാതകങ്ങളെന്നോണം, ദേവ ഹരഷ ബിഷാദ ബിബസ = ദേവന്മാർ ഹർഷ വിഷാദ വിവശരായി.

സീതയുടെ രക്ഷാഭാരം ലക്ഷ്മണനിലപ്പിച്ചതിനുശേഷം ശ്രീരാമൻ കപട മൃഗമാകുന്ന നീച രാക്ഷസൻ നില്ക്കുന്നിടത്തേക്കു നടന്നു. ഈ കാഴ്ച കണ്ടു ദേവന്മാക്കു സന്തോഷത്താലും വിഷാദത്താലും വിവശതയുണ്ടായി. (കപട മൃഗമാകുന്ന രാക്ഷസനെ രാമൻ നിഗ്രഹിക്കുമല്ലോ എന്ന ആശ്വാസമാണ് ദേവന്മാരെ സന്തോഷിപ്പിച്ചതു്. രാമദേവനു പിന്നീട്ടുണ്ടാകുന്ന കഷ്ടതകളാലോചിച്ചാണ് ദേവന്മാക്കു വിഷാദമുണ്ടായതു്.)

ചൌ.- പ്രഭുഹി ബിലോകി ചലാ മൃഗ ഭാജീ
ധാഏ രാമ സരാസന സാജീ
നിഗമ നേതി സിവധ്യാന ന പാവാ
മായാ മൃഗ പാഛേ സോ ധാവാ

പ്രഭുഹി ബിലോകി മൃഗ ഭാജി=രാമനെ കണ്ടു മൃഗം പാഞ്ഞു, സരാസന സാജീ രാമ ധാഏ = വില്ലും ശരവും സജ്ജമാക്കി രാമൻ പിന്നാലെ ഓടി, നിഗമ നേതി സിവധ്യാന ന പാവാ സോ = നിഗമങ്ങൾ ആരെ നേതി നേതി എന്നു ഉദ്ഘോഷിച്ചുകൊണ്ടു ആരായുന്നു, ശിവനു ധ്യാനത്താലും ആരെ പ്രാപിക്കാൻ കഴിഞ്ഞിട്ടില്ല ആ രാമൻ, മായാ മൃഗ പാഛേ ധാവാ = മായാ മൃഗത്തിൻെറ പിന്നാലെ ധാവനം ചെയ്യുന്നു.

ശ്രീരാമനെ കണ്ട ഉടനെ കൃത്രിമ ഹരിണം ഓടിക്കളഞ്ഞു. തയ്യാറെടുത്തുകൊണ്ടു രാമനും ആ മൃഗത്തെ പിന്തുടന്നു. (മൃഗത്തിൻെറ ഭാഗ്യമൊന്നാലോചിച്ചു നോക്കു. രാമൻ അതിനെ അനുധാവനം ചെയ്യുകയാണ്. മൃഗം രാമനെ പിന്തുടരുകയല്ല. ആ രാമൻ എങ്ങനെയുള്ളവനാണെന്നോ?) നേതി നേതി എന്നു ഉദ്ഘോഷിച്ചുകൊണ്ടു സദാ ആരായുന്ന സാക്ഷാൽ പരബ്രഹ്മം. വളരെക്കാലം ധ്യാനിച്ചിട്ടും ശിവനു കണ്ടെത്താൻ സാധിക്കാത്ത

പരം പൊരുൾ. ആ വിധമുള്ള ആ ബ്രഹ്മാണ്ഡ നായകനാണി പ്പോൾ ഒരു നീച മൃഗത്തെ അനുധാവനം ചെയ്യുന്നതു്.

കബഹും നികട പുനി ദൂരി പരാഈ
കബഹും ക പ്രഗടൈ കബഹും ഛരപാഈ
പ്രഗടത ദുരത കരത ഛല ഭൂരീ
ഏഹി ബിധി പ്രഭുഹി ഗയേഉ ലൈ ദൂരി

കബഹും നികട പുനി ദൂരി പരാഈ = ചിലപ്പോൾ സമീപത്തു്, പിന്നെ ദൂരെ, കബഹും ക പ്രഗടൈ = ചിലപ്പോൾ പ്രത്യക്ഷം, കബഹും ഛരപാഈ = ചിലപ്പോൾ ഒളിവിൽ, ഏഹി ബിധി = ഇപ്രകാരം, ദുരത ഭൂരീ ഛല കരത = വേഗത്തിൽ അത്യധികം വ്യാജം കാണിച്ചുകൊണ്ടു്, പ്രഭുഹി ലൈ ദൂരീ ഗയേഉ = രാമനെ ആകർഷിച്ചു ദൂരത്തെത്തി.

ആ പൊന്മാൻ ചിലപ്പോൾ സമീപം വന്നുനില്ക്കും, അതിനെ പിടിക്കാനടുത്താൽ അതു പെട്ടെന്നു ദൂരത്തേക്കു ഓടും, ചിലപ്പോൾ ശ്രീരാമൻെറ ദൃഷ്ടിപഥത്തിൽ കാണാം, ചിലപ്പോൾ അതു ഒളിവിലായിരിക്കും. ഇങ്ങനെ ഓരോരോ കൃത്രിമങ്ങൾ കാണിച്ചു ശ്രീരാമദേവനെ ആകർഷിച്ചുകൊണ്ടു അതു വളരെ ദൂരത്തെത്തി.

തബ തകി രാമ കഠിന സര മാരാ
ധരനി പരേഉ കരി ഘോര പുകാരാ
ലഛിമന കര പ്രഥമഹി ലൈ നാമാ
പാഛേ സുമിരേസി മനമഹും രാമാ

തബ = ആ അവസരത്തിൽ, രാമ കഠിന സര മാരാ = രാമൻ ക്രൂര ബാണം പ്രയോഗിച്ചു, ഘോര പുകാരാ കരി ധരനി പരേഉ = ഘോരനാദം ചെയ്തു ധരണിയിൽ വീണു, പ്രഥമഹി ലഛിമന കര നാമാ ലൈ = ആദ്യമായി ലക്ഷ്മണനെ വിളിച്ചു,

  

പാഛേ മനാമഹും രാമാ സുമിരേസി=പിന്നീട് മനസ്സിൽ രാമനെ സ്മരിച്ചു.

മായാ മൃഗം രാമനെ കളിപ്പിക്കുകയാണെന്നറിഞ്ഞു രാമൻ ഒരു ക്രൂര ബാണം മാനിനെ ലക്ഷ്യമാക്കി പ്രയോഗിച്ചു. അതു ആർത്തനാദം മുഴക്കിക്കൊണ്ടു ഭൂമിയിൽ വീണു. ആദ്യമായി അതു ലക്ഷ്മണൻെറ പേർ വിളിച്ചു. പിന്നീടു രാമനെ മനസാ സ്മരിക്കുകയും ചെയ്തു.

പ്രാന തജത പ്രഗടേസി നിജ്ജ ദേഹാ
സുമിരേസി രാമു സമേത സനഹോ
അംതര പ്രേമു താസു പഹിചാനാ
മുനി ദുർലഭ ഗതി ദീൻഹി സുജാനാ

പ്രാനതജത = പ്രാണങ്ങൾ ത്യജിക്കുമ്പോൾ, നിജ്ജ ദേഹാ പ്രഗടേസി=സ്വദേഹം പ്രകടമാക്കി, സനേഹ സമേത=സ്നേഹ പൂർവ്വം, രാമു സുമിരേസി = രാമനെ സ്മരിച്ചു, സുജാനാ = മഹാജ്ഞാനി, താസു അംതര പ്രേമ പഹിചാനാ = അവൻെറ അന്തര പ്രേമം ഗ്രഹിച്ച്, മുനി ദുർലഭ ഗതി ദീൻഹി = മുനി ദുർല്ലഭ ഗതി നൽകി.

പ്രാണ വിയോഗ വേളയിൽ അവൻ യഥാർത്ഥ മാരീചൻെറ രൂപം തന്നെ കാണിച്ചു. ഭക്തി പൂർവ്വകം അവൻ രാമദേവനെ സ്മരിച്ചു. മഹാ ജ്ഞാനിയായ രാമൻ അവൻെറ ഭക്തിയെ ഗ്രഹിച്ചു മുനിമാർക്കു കൂടി ലഭിക്കാൻ വിഷമമായ സായൂജ്യ ഗതി അവന്നു നല്കി.

ദോ:- ബിപുല സുമന സുര ബരഷഹിം
ഗാവഹിം പ്രഭു ഗുന ഗാഥ
നിജ പദ ദീൻഹ അസുര കഹും
ദീനബംധു രഘുനാഥ

ദീനബന്ധു രഘുനാഥ അസുരകഹ്‌ം നിജ പദ ദീൻഹ = ദീനവത്സലനായ രാമൻ അസുരന്ന സ്വപദം നൽകി, സുര ബിപുല സുമന ബരഷഹിം = സുരന്മാർ വിപുല പുഷ്പവഷം ചെയ്തു, പ്രഭുഗുന ഗാഥ ഗാവഹിം = പ്രഭുവിൻെറ ഗുണങ്ങാം ഗാനം ചെയ്തു.

ഭക്തനായ മാരീചന്ന രാമൻ വിഷ്ണു സായൂജ്യം നൽകി. ആ അവസരത്തിൽ ദേവന്മാർ സന്തുഷ്ടരായി പൂമഴ ചൊരിയു കയും ശ്രീരാമൻെറ അപദാനങ്ങാം ഗാനം ചെയ്കയും ചെയ്തു, (ദേവന്മാക്ക് നാനാ പ്രകാരത്തിലും ഉപദ്രവങ്ങാം ചെയ്തിരുന്ന മാരീചൻെറ നാശം അവരെ ഹഷവിവശരാക്കി എന്നതു് ആശ്ചര്യമല്ലല്ലൊ.)

ചൗ:- ഖല ബധി തുരത ഫിരേ രഘുബീരാ
സോഹ ചാപ കര കടി തൂനീരാ
ആരത ഗിരാ സുനി ജബ സീതാ
കഹ ലഛിമന സന പരമ സഭീതാ

ഖല ബധി = ഖലനെ വധിച്ചു്, രഘുബീരാ തുരത ഫിരേ=രാമൻ വേഗം മടങ്ങി, കര ചാപ കടി തൂനീരാ സോഹ= കരത്തിൽ വില്ലും അരക്കെട്ടിൽ തൂണീരവും ശോഭിച്ചു, ആരത ഗിരാ ജബ സീതാ സുനി = ആത്തനാദം എപ്പോാം സീത കേട്ടു അപ്പോാം. പരമസഭീതാ = അത്യധികം ഭീതയായി. ലഛി മന സന കഹ = ലക്ഷ്മണനോടു പറഞ്ഞു.

മാരീചമാനിനെ കൊന്നു മാരീചനു് സദ്ഗതി നൽകി ഒട്ടും വൈകാതെ രാമൻ ആശ്രമത്തിലേക്കു മടങ്ങി. (ഇനി ആശ്രമത്തിലെ സ്ഥിതിയാണ് കവി വണ്ണിക്കുന്നതു്.) ശ്രീരാമ സായകമേററ മാരീചൻ നിലം പതിക്കുമ്പോാം ലക്ഷ്മണൻെറ പേർ വിളിക്കുകയുണ്ടായല്ലോ ആ ആത്തനാദം കേട്ടപ്പോാം സീതക്കു പേടിപിടിച്ചു. ദേവി ലക്ഷ്മണനോടു പറഞ്ഞു:—

ജാഹു ബേഗി സംകട അതി ഭ്രാതാ
ലഛിമന ബിഹംസി കഹാ സുനു മാതാ
ഭൃകുടി ബിലാസ സൃഷ്ടി ലയ ഹോഈ
സപനേഹും സംകട പരഇ കി സോഈ

ബേഗി ജാഹു = വേഗം ചെല്ലൂ. ഭ്രാതാ അതി സംകട = ജ്യേഷ്ഠൻ വലിയ ആപത്തിൽ, ലഛിമന ബിഹംസി കഹാ = ലക്ഷ്മണൻ ചിരിച്ചുകൊണ്ടു പറഞ്ഞു, മാതാ സുനു = അമ്മേ കേൾക്കൂ, ഭൃകുടി ബിലാസ = ഭ്രൂകുടി വിലാസത്താൽ, സൃഷ്ടി ലയ ഹോഈ = സൃഷ്ടിയും സംഹാരവും ഉണ്ടാകുന്നു, സോഈ= അദ്ദേഹം, സപനേഹും സംകട കി പരഇ? = സ്വപ്നേപി ആപത്തിൽ പെടുമോ?

'ലക്ഷ്മണ ആർത്തനാദം കേട്ട സ്ഥലത്തേക്ക് വേഗം പുറപ്പെടുക. നിൻെറ ജ്യേഷ്ഠൻ വല്യതായ വിപത്തിൽ പെട്ടിരിക്കുന്നു.' ലക്ഷ്മണൻ ഇതുകേട്ട ചിരിച്ചുംകൊണ്ടു് പറഞ്ഞു:— അമ്മേ, എന്താണിങ്ങനെ പറയുന്നതു്? ആർ പുരികം വെട്ടിച്ചാൽ സൃഷ്ടിയും സംഹാരവുമുണ്ടാകുന്നുവോ ആ രാമദേവനു സ്വപ്നേപി വിപത്തു നേരിടുകയില്ല.

സൗംപി ഗയേ മോഹി രഘുപതി ഥാതീ
ജൗം തജി ജാഉം തോഷു നഹിം ഛാതീ
യഹ ജിയ ജാനി സുനഹു മമ മാതാ
പൂഛത കഹബ കവനി മൈം ബാതാ

രഘുപതി മോഹി ഥാതീ=രാമദേവൻ എന്നെ വിശ്വസിച്ച്, സൗംപി ഗയേ = രക്ഷാഭാരം എന്നിൽ അർപ്പിച്ചു പോകുകയാണല്ലൊ ചെയ്തതു്, ജൗം തജി ജാഉം ഛാതീ തോഷു നഹിം = കൈവെടിഞ്ഞു ഞാൻ പോയാൽ മനസ്സിനു സന്തോഷമുണ്ടാകയില്ല, മാതാ പൂഛത മൈം കവനി ബാതാ കഹബ = അമ്മേ,

ചോദിക്കുമ്പോഠം ഞാൻ എന്താണ് പറയുക? യദി ജിയ ജാനി = ഇതു ഗ്രഹിച്ച്, മമ സുനാഹു = ഞാൻ പറയുന്നതു കേഠംക്ക.

അമ്മേ, എന്നെ വിശ്വസിച്ച ദേവിയുടെ രക്ഷാഭാരം എൻെറ ചുമതലയിൽ വിട്ടുകൊണ്ടല്ലേ ജ്യേഷ്ഠൻ മാനിനെ തേടി ഇവിടെനിന്നു പോയതു്? ഞാൻ അദ്ദേഹത്തിൻെറ കല്പന ലംഘിച്ചാൽ അതദ്ദേഹത്തിനു ഹിതമാവുകയില്ല. മാതാവേ, എന്താണ് എൻെറ ആജ്ഞയ്ക്കെതിരായി നീ പ്രവർത്തിച്ചതെന്നു അദ്ദേഹം എന്നോടു ചോദിച്ചാൽ ഞാൻ എന്തു മറുവടിയാണ് പറയുക? ഈ വസ്തുത അമ്മ മനസ്സിലാക്കി ഞാൻ പറയുന്നതു കേഠംക്ക.

മരമ ബചന ജബ സീതാ ബോലാ
ഹരി പ്രേരിത ലഛിമന മന ഡോലാ
ചഹും ദിസി രേഖ ഖംചാഇ അഹീസാ
ബാരഹി ബാര നാഇ പദ സീസാ

മരമ ബചന ജബ സീതാ ബോലാ = മർമ്മഭേദികളായ വാക്കുകഠം എപ്പോഠം സീത പറഞ്ഞുവോ (അപ്പോഠം) ലഛിമന ഹരി പ്രേരിത മന ഡോലാ = ലക്ഷ്മണൻെറ ഹരി പ്രേരിത മനസ്സു ഡോളായിതമായി, അഹീസാ = അനന്താവതാരമായ ലക്ഷ്മണൻ, ചഹും ദിസി = നാലു ഭാഗത്തും, രേഖ ഖംചാഇ = വരകഠം വരച്ച്, ബാരഹി ബാര = വീണ്ടും വീണ്ടും, സീസാ പദ നാഇ = സീതാപാദങ്ങളിൽ കുമ്പിട്ടു.

ലക്ഷ്മണൻെറ വാക്കുകഠം കേട്ടപ്പോഠം അസന്തുഷ്ടയായ സീതാദേവി, മർമ്മഭേദകങ്ങളായ വാക്കുകഠം പറഞ്ഞു. ലക്ഷ്മണൻെറ ഈശ്വര പ്രേരിതമായ മനസ്സു ഊഞ്ഞാലാടി. അദ്ദേഹം സീതയുടെ രക്ഷക്കായി നാലുഭാഗത്തും ഓരോ വര വരച്ചു. അതിനുശേഷം വീണ്ടും വീണ്ടും സീതാദേവിയുടെ തൃപ്പാദങ്ങളിൽ പ്രണമിച്ചു.

(മഹാഭാരതം വനപർവ്വത്തിൽ പറയുന്നു, 'സീത ലക്ഷ്മണനെ തടഞ്ഞു' എട, മൂർഖ ഞാൻ പതിവ്രതയാണ്. എന്റെ ചാരിത്രമാണ് എനിക്കുള്ള അനാഘ്രാഭരണം. നീ ഉദ്ദേശിക്കുന്ന കാര്യം ഫലിക്കാൻ പോകുന്നില്ല. ഏതെങ്കിലും ആയുധം പ്രയോഗിച്ചു ഞാൻ ആത്മഹത്യ ചെയ്യും. അല്ലെങ്കിൽ പർവ്വതശൃംഗത്തിൽനിന്നു താഴത്തേക്കു ചാടി എന്റെ പ്രാണങ്ങൾ ഉപേക്ഷിക്കും. അതുമല്ലെങ്കിൽ ജ്വലിക്കുന്ന ചെന്തീയ്യിൽച്ചാടി ദഹിക്കും. എന്നാലും സിംഹമാകുന്ന രാമനെ ത്യജിച്ചു ശൃഗാലത്തെ ഞാൻ കൈക്കൊള്ളുന്നതല്ല. സീത പറഞ്ഞതായി തുളസീദാസൻ സൂചിപ്പിക്കുന്ന മർമ്മഭേദകങ്ങളായ വാക്കുകൾ ഇതൊക്കെയായിരിക്കാം.)

വന ദിസി സൗംപി സബ കാഹൂ
ചലേ ജഹാം രാവന സസി രാഹൂ
ചിത വഹിം ലഷന സീയ ഫിരി കൈസേ
തജത ബച്ഛ നിജ മാതുഹിം ജൈസേ

വന (ദേവ) ദിസി ദേവ സൗംപി = വനദേവതമാരിലും ദിഗ്ദേവതമാരിലും, സബ കാഹൂ=മറ്റെല്ലാവരിലും, സൗംപി= സമർപ്പിച്ച്, രാവന സസി രാഹൂ ജഹാം ചലേ = രാവണചന്ദ്രനു രാഹു എവിടേയോ (അവിടേക്കു) ചലേ = നടന്നു, നിജ ബച്ഛ തജത മാതുഹിം ജൈസേ കൈസേ ലഷന = സ്വ സന്താനത്തെ ത്യജിച്ച മാതാവിനെ വത്സൻ എപ്രകാരമോ അപ്രകാരം ലക്ഷ്മണൻ, സീയ ഫിരി ചിത വഹിം = സീതാദേവിയെ പിന്തിരിഞ്ഞു നോക്കി.

സീതാദേവിയെ കാത്തു രക്ഷിക്കേണ്ട ചുമതല ദിഗ്ദേവതമാരിലും വനദേവതമാരിലും മറ്റെല്ലാവരിലും സമർപ്പിച്ച ലക്ഷ്മണൻ ശ്രീരാമനെ തേടി പുറപ്പെട്ടു. സ്വന്തം ശിശുവിനെ ത്യജിച്ചു പോകുന്ന മാതാവിനെ ശിശു എപ്രകാരമോ അപ്രകാരം ലക്ഷ്മണൻ സീതയെ പിന്തിരിഞ്ഞു നോക്കിക്കൊണ്ടു പുറപ്പെട്ടു.

ദോ:- ഏക ഡര ഡര പ്രാ രാമകേ
ദൂസ രേ സീയ അകേലി
ലഷന തേജ തന ഹത ഭയേ
ജിമി ഡാഢി ദവ ബേലി

ഏക രാമകേ ഡരപ്രാത = ഒരുവശത്തു രാമനെന്തു പറയുമോ എന്ന ഭയം, ദൂസരേ = മറെറാരുവശത്തു്, സീയ അകേലി ഡര = സീത ഏകാകിനിയാണു് എന്ന ഭയം, ലഷന തന തേജ=ലക്ഷ്മണൻെറ ശരീരത്തിലെ തേജസ്സ്, ദവ ബേലി ജിമി ഡാഢി ഹത ഭയേ = കാട്ടു തീ ബാധിച്ച വള്ളി എപ്രകാരമോ അപ്രകാരം വാടിക്കരിഞ്ഞു.

സീതയെ ഏകാകിനിയായി വിട്ടുകൊണ്ടു പോന്നതിനെക്കുറിച്ചു രാമൻ എന്തു പറയുമോ എന്ന ഭയം ഒരുവശത്തു്; സീത ഏകാകിനിയാണല്ലോ എന്ന വിചാരത്താലുണ്ടായ ഭയം മറെറാരുവശത്തു്. ലക്ഷ്മണൻെറ ശാരീരിക തേജസ്സു കാട്ടു തീ ബാധിച്ച വല്ലികണക്കു വാടിക്കരിഞ്ഞു.

ചൗ:- സൂന ബീച ദ സകംധര ദേഖാ
ആവാ നികട ജതീകേ ഭേഖാ
ജാകേ ഡര സുര അസുര ഡേരാഹീം
നിസി ന നീംദ ദിന അന്ന ന ഖാഹീം

ബീച = ഇതിന്നിടയ്ക്കു, സൂനാ ദേഖാ = (ആശ്രമം) ശൂന്യമായി കണ്ടു, ജതീകേ ഭേഖാ = യതിയുടെ വേഷത്തിൽ, ദസകംധര = രാവണൻ, നികട ആവാ = സമീപം വന്നു, ജാകേ ഡര സുര അസുര ഡേരാഹീം = ആരെക്കുറിച്ചുള്ള ഭയത്താൽ സുരന്മാരും അസുരന്മാരും ഭയപ്പെടുന്നു (ആ രാവണൻ) നിസി ന നീംദ ദിന അന്ന ന ഖാഹീം = രാത്രിയിൽ നിദ്രയുണ്ടായില്ല; പകൽ ആഹാരവും വേണ്ട എന്ന നിലയായി.

  

ശ്രീരാമനും ലക്ഷ്മണനും ആശ്രമം വിട്ടപ്പോഠം അതു മിക്ക വാറും ശൂന്യമെന്നോണം കാണപ്പെട്ടു. യതിയുടെ വേഷത്തിൽ രാവണൻ ആശ്രമാന്തികത്തിൽ ചെന്നു. ആരെക്കുറിച്ചുള്ള ഭയത്താൽ സുരന്മാരും അസുരന്മാരും വിവശരോ ആ രാവണന്നു ഇപ്പോഠം രാത്രിയിൽ നിദ്രയില്ലാതായി. അദ്ദേഹത്തിന്നു ആഹാരവും വേണ്ട എന്ന നിലയായി.

സോ ദസസീസ സ്വാന കീ നാഈം
ഇത ഉത ചിതഇ ചലാ ഭഡിഹാഈം
ഇമി കുപംഥ പഗ ദേത ഖഗേസാ
രഹന തേജ തന ബുധി ലവലേസാ

സോ ദസസീസ സ്വാനാ കീ നാഈം=ആ ദശകണ്ഠൻ ശ്വാവിനെപ്പോലെ, ഇത ഉത ചിതഇ ഭഡി ഹാഈം ചലാ = അങ്ങുമിങ്ങും നോക്കി ഞെട്ടിക്കൊണ്ടു സഞ്ചരിച്ചു, ഖഗേസാ ഇമി കുപംഥ പഗ ദേത = ഹേ ഗരുഡ, ഇങ്ങനെ ദുർമ്മാർഗ്ഗത്തിൽ കാലു വെച്ചപ്പോഠത്തന്നെ, തന തേജ ബുധി ലവലേസാ ന രഹ = ശരീര തേജസ്സും ബുദ്ധിയും ലവലേശമെങ്കിലും അവശേഷിച്ചില്ല.

സുരാസുര ഭീതി പ്രദനായ ആ രാവണൻ കേവലമൊരു ശ്വാവിനെപ്പോലെ അങ്ങിങ്ങു നോക്കി ഞെട്ടിക്കൊണ്ടു നടന്നു. കാകഭുസുണ്ഡി പറയുന്നു:— ഹേ ഗരുഡ, ഇങ്ങനെ ദൂഷിച്ച പന്ഥാവിൽ കാലൂന്നിയതോടെ രാവണന്റെ തേജസ്സും ബുദ്ധിയും രാവണനെ കൈവിട്ടു.

കരി അനേക ബിധി ഖല ചതുരാഈ
മാംഗേഉ ഭീഖ ദസാനന ജാഈ
അതിഥി ജാനി സിയ കംദമൂല ഫല ദേന
ലഗീ തോഹി കീൻഹ ബഹുരി ഖല

അനേക ബിധി ഛല ചതുരാഈ കരി = അനേക വിധത്തിൽ മായാ ചാതുര്യം കാട്ടി, ദസാസന ജാഇ = രാവണൻ ചെന്നു്, ഭീഖമാംഗേഉ = ഭിക്ഷയാചിച്ചു, സിയ അതിഥി ജാനി = സീത, അതിഥിയാണെന്നു് ഗ്രഹിച്ചു, കംദ മൂല ഫല ദേന ലഗീ = കന്ദമൂലഫലങ്ങൾ നൽകാനാരംഭിച്ചു, തോഹരി ബഹുര ഛല കീൻഹ = അവൻ പിന്നേയും മായം കാണിച്ചു,

പലതരത്തിലും മായാചാതുര്യം കാട്ടി യതി വേഷധാരിയായ രാവണൻ ചെന്നു സീതയോടു ഭിക്ഷയാചിച്ചു. ഭിക്ഷു അതിഥിയാണു് എന്നു ഗ്രഹിച്ചു സീതാദേവി, ഭിക്ഷുവിനു് ഫലമൂലങ്ങൾ നൽകാനാരംഭിച്ചു. ആ അവസരത്തിലും ഭിക്ഷു മായം പ്രകടിപ്പിച്ചു.

കഹ ദസമുഖ സുനു സുംദരി ബാനീ
ബാംധീ ഭീഖ ന ലേഉം സയാനീ
ബിധി ഗതി ബാമ കാല കഠിനാഈ
രേഖ നാംഘി സിയ ബാഹര ആഈ

ദസമുഖ കഹ = ദശമുഖൻ കഥിച്ചു, സയാനീ സുംദരി ബാനീ സുനു = ചതുരയായ ഹേ സുന്ദരി കേൾക്ക, ബാംധീ ഭീഖ ന ലേഉം = ബന്ധനാസ്ഥരുടെ ഭിക്ഷ ഞാൻ കൈക്കൊള്ളുകയില്ല, ബിധി ബാമഗതി കാല കഠിനാഈ = വിധിയുടെ വിപരീതഗതിയും കാലത്തിന്റെ കാഠിന്യവും മൂലം, സിയ രേഖ നാംഘി = സീത വരലംഘിച്ചു, ബാഹര ആഈ = ബഹിർഭാഗത്തു വന്നു.

സീത അതിഥിക്കു് ഭിക്ഷ നൽകാൻ ഭാവിക്കെ യതിവേഷധാരിയായ രാവണൻ സീതയെ, ലക്ഷ്മണൻ വരച്ച വരയ്ക്കു പുറത്തുവരാൻ പുതിയൊരു കൗശലം പ്രയോഗിച്ചു. ഇങ്ങനെ പറഞ്ഞു:— ചതുരേ, സുന്ദരി, ബന്ധനാവസ്ഥയിലുള്ളവരിൽ നിന്നു ഭിക്ഷവാങ്ങുന്നവനല്ല ഞാൻ! യതിയുടെ വാക്കു കേട്ട

ഉടനെ വിധിയുടെ പ്രാതികൂല്യവും കാലത്തിന്റെ കാഠിന്യവും മൂലം സീത, ലക്ഷ്മണൻ വരച്ച വര അതിലംഘിച്ച് ഭിക്ഷാർപ്പണത്തിനു യതിയെ സമീപിച്ചു. (ലക്ഷ്മണൻ വരച്ച വരകൾക്കുള്ളിലേക്കു കടക്കാൻ കൈലാസമെടുത്തു് അമ്മാനമാടിയ രാവണനു് കഴിഞ്ഞില്ല. അതിനാൽ ആ മായാവി, സീതയെ ലക്ഷ്മണൻ വരച്ച വരയിൽനിന്നു് പുറത്തു കടത്താനാണു് ബന്ധനാസ്ഥരുടെ ഭിക്ഷ താൻ സ്വീകരിക്കയില്ലെന്നു സീതയെ ധരിപ്പിച്ചതു്. രാവണന്റെ വാക്കു് അനുസരിച്ചാലുണ്ടാകുന്ന ഫലം എന്താണെന്നാലോചിക്കാനും, ലക്ഷ്മണൻ വരച്ച വരയുടെ പൊരുൾ ഗ്രഹിക്കാനും ദൈവപ്രാതികൂല്യവും കാലത്തിന്റെ കാഠിന്യവും നിമിത്തം സീതയ്ക്കു കഴിഞ്ഞില്ല.)

ദോ:- ബിസ്വ ഭരനി അഘദല ദലനി
കരനി സകല സുരകാജ
സമൃദ്ധി പരീ നഹിം സമയ
തേഹി ബംചക ജതീ സമാജ

ബിസ്വ ഭരനി=വിശ്വം ഭരിക്കുന്നവളും, അഘദല ദലനി= പാപധ്വംസിനിയും, സകല സുര കാജ കരനി = സർവ്വസുര കാര്യങ്ങളും നിർവ്വഹിക്കുന്നവളുമായ അവൾക്കും, തേഹി സമയ= ആ സമയത്തു, ജതീ സമാജ ബംചക സമൃദ്ധി പരീ നഹിം = യതി വൃന്ദ വഞ്ചകനെ മനസ്സിലാക്കാനായില്ല.

വിശ്വത്തെ ഭരിക്കുന്ന, പാപവിധ്വംസനം ചെയ്യുന്ന, ദേവകാര്യങ്ങളെല്ലാം നിർവ്വഹിക്കുന്ന ആ ശക്തിസ്വരൂപിണിയായ സീതയ്ക്കുപോലും, ആഗതൻ യതികുല വഞ്ചകനായ രാവണനെന്നു ഗ്രഹിക്കാൻ കഴിവുണ്ടായില്ല.

ചൗ:- നാനാബിധി കഹി കഥാ സുഹാഈ
രാജനീതി ഭയ പ്രീതി ദേഖാഈ

കഹ സീതാ സുന ജതീ ഗോസാഈം
ബോലേഹു ബചന ദുഷ്ടകീ നാഈം

നാനാബിധി സുഹാഈ കഥാകഹി = പലതരത്തിലുള്ള മനോഹരകഥകൾ പറഞ്ഞു്, രാജനീതി ഭയപ്രീതി ദേഖാഈ = രാജനീതിയും ഭയവും പ്രീതിയും പ്രകടിപ്പിച്ചു, സീതാകഹ = സീത പറഞ്ഞു:— ജതീ ഗോസാഈം സുന = ഹേ യതിവര്യ കേൾക്ക, ദുഷ്ട കീ നാഈം ബചന ബോലേഹു = ദുഷ്ടനേപ്പോലെ സംസാരിക്കുന്നല്ലോ.

സീത ഭിക്ഷാർപ്പണത്തിനു സന്നദ്ധയായി രാവണനെ സമീപിച്ചപ്പോൾ രാവണൻ പലതരത്തിലുമുള്ള മനോഹര കഥകൾ വർണ്ണിച്ചു. രാജനീതി, ഭയം, പ്രീതി എന്നിവ പ്രകാശിപ്പിച്ചു, (ആ വാക്കുകൾ ശിഷ്ടന്മാർക്കു യോജ്യമായതല്ല എന്നു് സീതയ്ക്കു് മനസ്സിലായി.) സീത പറഞ്ഞു:—ഹേ യതിവര്യ, മഹാ ശ്രേഷ്ഠനായിരുന്നിട്ടും അങ്ങെന്താണു് ദുഷ്ടജനങ്ങൾക്കു് യോജിക്കുന്ന വാക്കുകൾ പറയുന്നതു്?

തബ രാവന നിജ രൂപ ദേഖാവാ
ഭഈ സഭയ ജബ നാമു സുനാവാ
കഹ സീതാ ധരി ധീരജു ഗാഢാ
ആഇ ഗയേഉ പ്രഭു ഖല രഹു ഠാഢാ

തബ രാവന നിജ രൂപ ദേഖാവാ = ആ അവസരത്തിൽ രാവണൻ സ്വരൂപം കാണിച്ചു, ജബ നാമു സുനാവാ = പേരു പറഞ്ഞു കേൾപ്പിച്ചപ്പോൾ, സഭയ ഭഈ = ഭീതയായി ഗാഢം, ധീരജു ധരി = ഗാഢ ധൈര്യം അവലംബിച്ചു, സീതാ കഹ = സീത പറഞ്ഞു, ഖല ഠാഢാ രഹു = ദുഷ്ട, നില്ക്കു്, പ്രഭു ആഇ ഗയേഉ = സ്വാമി വന്നെത്തിക്കഴിഞ്ഞു.

ആ അവസരത്തിൽ രാവണൻ അദ്ദേഹത്തിൻെറ യഥാർത്ഥ രൂപം കാണിക്കുകയും സ്വനാമം പറഞ്ഞു കേൾപ്പിക്കുകയും ചെയ്തപ്പോൾ സീത ഭീതയായി എങ്കിലും ദൃഢധൈര്യം അവലംബിച്ചു ഇങ്ങനെ ആ ദുഷ്ടനോടു പറഞ്ഞു:— എട, ദുഷ്ട, നില്ല് വിടെ. പ്രഭു ഉടനെ എത്തും.

ജിമി ഹരി ബധുഹി ഛുദ്ര സസ ചാഹാ
ഭയേസി കാല ബസ നിസിചര നാഹാ
ബായസ കര ചഹ ഖഗപതി സമതാ
സിംധു സമാന ഹോഹിം കിമി സരിതാ

നിസിചര നാഹാ കാല ബസ ഭയേസി = രാക്ഷസേശ്വര, നീ കാലവശനായി ഭവിച്ചിരിക്കുന്നു, ഹരി ബധുഹി ഛുദ്ര സസ ചാഹാ ജിമി = സിംഹികയെ ക്ഷുദ്രശശം ആഗ്രഹിക്കുന്നതുപോലെ, ബായസ കര ഖഗപതി സമതാ ചഹ = വായസമായിരുന്നു പക്ഷിരാജാവിനോടു സമത്വം കൊതിക്കുന്നു, സരിതാ കിമി സിംധു സമാന ഹോഹിം = സരിത്തു എങ്ങനെ സിന്ധുവിന്നു സമാനമാകും?

എട, രാക്ഷസ പ്രമാണി, നിനക്കു മരണം ആസന്നമായിരിക്കുന്നു. അതാണ് ഇത്തരം ദുർബുദ്ധിക്കു നീ വശഗനായതു്. പഞ്ചാസ്യവധുവിനെ ക്ഷുദ്രനായ മുയൽ ആഗ്രഹിക്കുന്നു. പക്ഷികളിൽവെച്ചു ചണ്ഡാലനാണ് കാക്ക. ആ ജന്തു വിചാരിക്കുന്നു താൻ പക്ഷിരാജനായ ഗരുഡനു സമാനനാണെന്നു്. നദി സമുദ്രത്തോടു തുല്യമാകുമോ? (സീതയെ സിംഹികയായിട്ടും രാവണനെ ക്ഷുദ്രനായ മുയൽ ആയിട്ടും സങ്കല്പിച്ചിരിക്കുന്നതിലുള്ള ഔചിത്യം സവിശേഷം ചിന്ത്യമാണ്. മാത്രമല്ല രാവണനെ കാകനായും നദിയായും ഉപമിച്ചിരിക്കുന്നതും ശ്രദ്ധേയമാകുന്നു.)

ഖരി കി ഹോഇ സുരധേനു സമാനാ
ജാഹി ഭവന നിജ സൂന അഗ്യാനാ

സുനത ബചന ദസസീസ രിസാനാ
മനമഹും ചരന ബംദി സുഖമാനാ

ഖരി സുരധേനു സമാനാ കിഹോഇ = പെൺകഴുത കാമധേനുവിനു തുല്യമാകുമോ? അഗ്യാനാ നിജ ഭവന ജാഹി സുനു = ഹേ അജ്ഞാനി, സ്വഗൃഹത്തിലേക്ക പോക. ഞാൻ പറയുന്നതു കേൾക്ക. ദസസീസ ബചന സുനത = ദശാസ്യൻ വാക്കുകൾ കേട്ടു, രിസാനാ=ഈൎഷ്യാകുലനായി, മനമഹും ചരന ബംദി= മനസാ തൃപ്പാദം വന്ദിച്ചു, സുഖമാനാ = സുഖിച്ചു.

പെൺ കഴുത കാമധേനുവിനു തുല്യമാകുമോ? അറിവില്ലാത്തവനേ, സ്വഗൃഹത്തിലേക്ക തിരിച്ചുപോകുക. ഞാൻ പറയുന്നതു കേൾക്കുക. സീത ഈ വിധമെല്ലാം പറഞ്ഞതു കേട്ടപ്പോൾ രാവണൻ കോപവിവശനായി. അദ്ദേഹം മനസാ ഹരിചരണങ്ങൾ വന്ദിച്ചു നിർവൃതി നേടി. (ചരന ബംദി എന്നു മാത്രമല്ലെ പറഞ്ഞിട്ടുള്ളു. ഹരിചരണം എന്നു എങ്ങനെ വ്യാഖ്യാനിച്ചു? യുക്തമാണു് ചോദ്യം. രാവണൻ വിദ്വേഷ ഭക്തികൊണ്ടു സായൂജ്യമടയാനാഗ്രഹിക്കുന്നവനാണു്. രാമനാണു് അദ്ദേഹത്തിനു ശരവ്യവും. ആ സ്ഥിതിക്ക സീതാചരണമെന്നു വ്യാഖ്യാനിക്കുന്നതിനേക്കാൾ യുക്തം ഹരിചരണമെന്നല്ലെ? മാത്രമല്ല ഹിന്ദി വ്യാഖ്യാതാക്കളിൽ പലരും ഹരിചരണമെന്നുതന്നെയാണു് വ്യാഖ്യാനിച്ചിരിക്കുന്നതും.)

ദോ – ക്രോധവംത തബ രാവനു
ലീൻഹേസി രഥ ബൈഠാഇ
ചലാ ഗഗനപഥ ആതുര
ഭയ രഥ ഹാംകി ന ജാഇ

തബ രാവനു ക്രോധവംത ലീൻഹേസി രഥ ബൈഠാഇ = ആ അവസരത്തിൽ രാവണൻ ക്രുദ്ധനായി ബലാൽ ഗ്രഹിച്ചു രഥ

ത്തിൽ ഇരുത്തി, (സീതയെ എന്നുകൂടി ചേർക്കണം,) ഗഗനാ പഥ ആതുര ചലാ = ആകാശമാർഗ്ഗത്തൂടെ വേഗം പുറപ്പെട്ടു, ഭയ രഥ ഹാംകി ന ജാഇ = ഭയത്താൽ തേരോടിക്കാൻ കഴിഞ്ഞില്ല.

സീതയുടെ ഭർത്സനം കേട്ട ക്രോധാവിഷ്ടനായ രാവണൻ ദേവിയെ ബലാൽ ഗ്രഹിച്ചു തേരിൽ കേററി ആകാശ മാർഗ്ഗത്തൂടെ യാത്രയായി. ഭീതനായതിനാൽ രഥം തെളിക്കാൻ രാവണൻ അശക്തനായി.

ചൗ:- ഹാ ജഗദേക ബീര രഘുരായാ
കേഹി അപരാധ ബിസാരേഹു ദായാ
ആരതി ഹരന സരന സുഖദായക
ഹാ രഘുകുല സരോജ ദിന നായക

ഹാ ജഗദേക ബീര രഘുരായാ ആരതി ഹരന സരന സുഖദായക = ഹാ ജഗത്തിന്ന ഏക വീര രഘുനാഥ, ശരണ സുഖപ്രദ, ഹാ രഘുകുല സരോജ ദിനനായക = ഹാ രഘുകുലമാകുന്ന സരോജത്തിന്ന് ദിനനാഥ, കേഹി അപരാധ = ഏതൊരപരാധത്തിന്റെ പേരിലാണ്, ദയാ ബിസാരേഹു = ദയ വിസ്മരിച്ചതു്?

ഹാ ലോകൈക വീര, രാമഭദ്ര, ദുഃഖഹാരണ, ശരണം പ്രാപിച്ചവർക്ക് സുഖം നൽകുന്നവനേ, രഘുവംശമാകുന്ന സരോജത്തിന്ന സൂര്യദേവ, ഞാൻ എന്തു കുററം ചെയ്ത വകക്കാണ് എന്നിൽ അവിടേക്കുള്ള ദയ അവിടന്നു വിസ്മരിച്ചതു്?

ഹാ ലഛിമന തുംഹാര നഹിം ദോസാ
സോ ഫലു പായേഉം കീൻഹേഉം രോസാ
ബിബിധ ബിലാപ കരതി ബൈദേഹീ
ഭൂരി കൃപാ പ്രഭു ദൂരി സനേഹീ

ഹാ ലഛമിമന തുംഹാരാ ദോസാ നാഹീം = ഹാ ലക്ഷ്മണ, നിനക്ക ദോഷമില്ല, രോസാ കീൻഹേഉം സോ ഫലു പായേഉം = കോപിച്ചതിന്നു ഫലം ലഭിച്ചു, കൈകേഉ കേ മന ജോ കാ തു രഹേഉ = കൈകേയിയുടെ മനസ്സിൽ യാതൊന്നല്ലുമുണ്ടായിരുന്നു, സോ ദുഖ = ആ ദുഃഖം, ബിധി ആജു മോഹി ദായേഉ = വിധി ഇന്നു എനിക്ക നൽകി.

ഹാ ലക്ഷ്മണ, നിന്നിൽ ഒരു ദോഷവും ഇല്ല. ഞാൻ നിന്നോടു കോപിച്ചതിന്നു തക്ക പ്രതിഫലമാണ് എനിക്കിപ്പോഠം ലഭിച്ചിരിക്കുന്നതു്. കൈകേയിയുടെ ഹൃദയത്തിൽ എന്തൊരു ദുഃഖമാണോ കുറഞ്ഞൊന്നുണ്ടായിരുന്നതു്, ആ ശോകം ഇന്നു വിധി എനിക്ക നൽകിയിരിക്കുന്നു. (സീത എന്തുദ്ദേശിച്ചാണ് കൈകേയിയുടെ ദുഃഖം തനിക്ക ലഭിച്ചിരിക്കുന്നു എന്നു പ്രസ്താവിച്ചതെന്നു വിശദമാകുന്നില്ല. ഭർത്താവിൻെറ ശാശ്വത വിയോഗമോർത്തുള്ള ദുഃഖമോ, ഭരതൻ രാജാവാകാൻ തുനിയാഞ്ഞതാലോചിച്ചുള്ള ദുഃഖമോ ഏതാണ് കൈകേയിയെ അലട്ടിയിരുന്നതു് എന്നും വിശദമാകുന്നില്ല,)

ബിപതി മോരി കോ പ്രഭുഹിം സുനാവാ
പുരോഡാസ ചഹ രാസഭ ഖാവാ
സീതാ കൈ ബിലാപ സുനി ഭാരീ
ഭയേ ചരാചര ജീവ ദുഖാരീ

പ്രഭുഹിം മോരി ബിപതി കോ സുനാവാ = പ്രാണനാഥനെ എൻെറ വിപത്തു ആർ കേഠപ്പിക്കും? രാസഭ പുരോഡാസ ഖാവാ ചഹ = കഴുത പുരോഡാശം ഭക്ഷിക്കാനാഗ്രഹിക്കുന്നു, സീതാ കൈ ബിലാപ സുനി = സീതയുടെ വിലാപം കേട്ടു്, ചരാചര ജീവ ദുഖാരീ ഭയേ = ചരാചരങ്ങഠം ദുഃഖിച്ചു.

ഞാൻ ആപത്തിൽ പെട്ടിരിക്കുന്നു എന്ന പരമാൎത്ഥം എൻെറ പ്രാണനാഥനെ അറിയിക്കാൻ ആരാണുള്ളതു്? കഴുത

യാണല്ലോ ഹവിശിഷ്ടം ഭുജിക്കാൻ കൊതിക്കുന്നത്? എന്നും വിധ മുള്ള സീതയുടെ വിലാപം കേട്ട് ചരാചര ജീവികൾക്കു ദുഃഖ മുണ്ടായി.

ദോ:- ബഹുബിധി കരതി ബിലാപ
നഭ ലിഹ്യ ജാത ദസ സീസ
ഡരത ന ഖല ബര പാള
ഭല ജോ ദീൻഹേഉ അജ ഈസ

ദസസീസ = ദശാസ്യൻ, നഭ ലിഹ്യ ജാത = ആകാശ ത്തിലൂടെ കൊണ്ടുപോകുമ്പോൾ, ബഹു ബിധി ബിലാപ കരതി = പല പ്രകാരത്തിലും വിലപിച്ചു, അജ ഈസ = ബ്രഹ്മാ വും ശിവനും, ജോ ഭല ബര പാള = ഏതൊരു നൽവരങ്ങൾ; ദീൻഹേഉ = കൊടുത്തു (തൻമൂലം), ഖല ന ഡരത = ദുഷ്ടൻ ഭയപ്പെടുന്നില്ല.

ആകാശമാർഗ്ഗത്തൂടെ രാവണൻ സീതയെ കൊണ്ടുപോകു മ്പോൾ സീതാദേവി നാനാ പ്രകാരേണ വിലപിക്കുകയുണ്ടായി. ബ്രഹ്മദേവനും ശിവനും അവനു നൽകിയ ശ്രേഷ്ഠവരങ്ങളുടെ പ്രഭാവത്താൽ അവനു ആരേയും ഭയമുണ്ടായില്ല. (നിർഭയം അവനു സീതയേയും കൊണ്ടുപോകാൻ കഴിഞ്ഞു എന്നു സാരം.)

ചൗ:- ഗീധരാജ സുനി ആരത ബാനീ
രഘുകുലതിലക നാരി പഹിചാനീ
അധമ നിസാചര ലീൻഹേ ജാഈ
ജിമി മലേഛ ബസ കപിലാ ഗാഈ

ആരത ബാനീ സുനി ഗീധരാജ = ആർത്തവാണികൾ കേട്ട് ഗൃധ്ര രാജാവ്, രഘുകുലതിലക നാരി പഹിചാനീ = രഘു കുലതിലകൻെറ ധർമ്മദാരങ്ങളെന്നു ഗ്രഹിച്ചു, മലേഛ ബസ കപിലാ ഗാഈ ജിമി = മ്ലേഛ വശയായ കപിലാ ഗോവിനെ

തന്നെയൊ എന്നു തോന്നുമാറു്, അധമ നിസാചര = അധമ രാക്ഷസൻ, ലീൻഹേ ജാഈ = അപഹരിച്ചുകൊണ്ടു പോകുന്നു.

ഹാ പ്രാണനാഥ, ഹാ ലക്ഷ്മണ എന്നിങ്ങനെ സീത ആർത്തനാദം മുഴക്കുന്നതു കേട്ടു് ഗൃധ്റ രാജാവായ ജടായു പ്രത്യക്ഷനായി. വിലപിക്കുന്നതു് ശ്രീരാമൻെറ പത്നിയായ സീതയാണെന്ന പരമാർത്ഥവും ജടായുവിനു മനസ്സിലായി. മ്ലേച്ഛൻെറ അധീനത്തിൽപ്പെട്ട കപില എന്ന പശുവിനെക്കണക്കെ ദുഷ്ടനായ രാവണൻ ദേവിയെ ബലാൽ അപഹരിച്ചു എടുത്തുകൊണ്ടു പോകുന്നു.

അഹഹ പ്രഥമ തന മമ ബല നാഹീം
തദപി ജായ ദേഖൗം ബലതാഹീം
സീതേ പുത്രി കരസി ജനി ത്രാസാ
കരിഹഉം ജാതുധാന കേ നാസാ
ധാവാ ക്രോധവംത ഖഗ കൈസേം
ഛൂടഇ പബി പർബ്ബത കഹും ജൈസേം

അഹഹ മമ തന പ്രഥമ ബലനാഹീം = അയ്യോ, എൻെറ ദേഹത്തിനു മുമ്പെന്നപോലെ ബലമില്ലല്ലൊ, തദപി നാഹീം ബല ജായ ദേഖൗം = എന്നാലും അവനു ബലം എത്രയുണ്ടെന്നു പരീക്ഷിക്കാം. സീതേ പുത്രി ത്രാസാ ജനി കരസി = വത്സേ സീതേ, ഭയപ്പെടാതിരിക്കു, ജാതു ധാനകേ നാസാ കരിഹഉം = യാതുധാന നാശം വരുത്താം, ക്രോധവംത ഖഗ പർബത കഹും പബി കൈസേം = ക്രുദ്ധനായ ഗൃധ്റം പർവ്വതത്തിൽ വജ്രം എങ്ങനേയോ, ഛൂടഇ = പതിക്കുന്നതു്, കൈസേം = അപ്രകാരം, ധാവാ = പാഞ്ഞു.

ജടായു ആത്മഗതം ചെയ്യുകയാണു്. 'പണ്ടത്തേപ്പോലുള്ള ബലം ഇപ്പോളെനിക്കില്ലല്ലൊ. എന്നാലും ആ രാവണൻെറ ബലം എത്രത്തോളമുണ്ടെന്നു് ഒന്നു പരീക്ഷിക്കുകതന്നെ വേണം.

സ്വസ്തേ വത്സേ, ഭയപ്പെടാതിരിക്കു. രാക്ഷസന്റെ കഥ ഞാൻ കഴിക്കാം.' അനന്തരം ആ ഗൃധ്റ രാജാവു വജ്രായുധം പർവ്വതത്തെ എന്നപോലെ രാവണനെ ആക്രമിച്ചു.

രേരേ ദുഷ്ട ഠാഢ കി ന ഹോഹീ
നിർഭയ ചലേസി ന ജാനേഹി മോഹീ
ആവത ദേഖി കൃതാംത സമാനാ
ഫിരി ദസകംധര കര അനുമാനാ

രേരേ ദുഷ്ട ഠാഢ കി ന ഹോഹീ = എട, ദുഷ്ട എന്താണെന്നോടു നേരിടാത്തതു്? നിർഭയ ചലേസി = നിർഭയം പോകുന്നല്ലോ, ന മോഹീ ജാനേസി = എന്നെ നീ അറിയുകയില്ലേ? കൃതാംത സമാനാ ആവത ദേഖി = കൃതാന്തനു തുല്യം വരുന്നതു കണ്ടു, ഫിരി കര = പിന്തിരിഞ്ഞു്, അനുമാനാ = ഊഹിച്ചു.

എട ദുഷ്ട, എന്താണെന്നോടു നേരിടാത്തതു്? നീ കുസൽ കൂടാതെ പോകുന്നല്ലോ. എട, നീയെന്നെ അറിയുകയില്ലെന്നുണ്ടോ? ജടായു ക്രുദ്ധനായി കാലനെപ്പോലെ വരുന്നതു കണ്ടു രാവണൻ പിന്തിരിഞ്ഞു ഇങ്ങനെ അനുമാനിച്ചു.

കി മൈനാക കി ഖഗപതി ഹോഈ
മമ ബല ജാന സഹിത പതി സോഈ
ജാനാ ജരഠ ജടായു ഏഹാ
മമ കര തീരഥ ഛാംഡിഹി ദേഹാ

മൈനാക കി = മൈനാകമോ, കി ഖഗപതി ഹോഈ = ഖഗപതിയായിരിക്കുമോ? പതി സഹിത സോഈ മമ ബല ജാനാ = സ്വാമി സഹിതനായ അവൻ എന്റെ ശക്തി ഗ്രഹിച്ചിട്ടുണ്ടു്, ജാനാ = മനസ്സിലായി, ഏഹാ ജരാ ജടായു = ഇതു വൃദ്ധ ജടായുവാണു്, മമ കര തീരഥ = എന്റെ കരതീർത്ഥത്തിൽ, ദേഹാ ഛാംഡിഹി = ദേഹത്യാഗം ചെയ്യും.

എന്നെ പിന്തുടൎന്നു വരുന്നതു മൈനാക പൎവ്വതമായിരിക്കുമോ? അതോ ഗരുഡനോ? ഗരുഡനാണെങ്കിൽ അവനും അവൻെറ യജമാനന്നും എൻെറ ശക്തി അറിയിനിടയായിട്ടുണ്ടു്. മൈനാകവും അല്ല ഗരുഡനുമല്ല എന്നെ പിന്തുടരുന്നതു വൃദ്ധനായ ജടായുവാണു്. അവനെ ഞാൻ എൻെറ കൈയാകുന്ന തീൎത്ഥത്തിൽ ദേഹത്യാഗം ചെയ്യിക്കാം. (മൈനാകമാണു് വരുന്നതെന്നു വെച്ചാലും രാവണൻ ഭയപ്പെടാൻ പോകുന്നില്ല. കാരണം, മൈനാകത്തിൻെറ പ്രഭു സമുദ്രമാണു്. ആ സമുദ്രത്തെയാണല്ലോ. മറ്റു ദൈത്യന്മാരോടുകൂടിച്ചേൎന്നു രാവണൻ മഥിച്ചതു്. ഗരുഡനാണു് അനുധാവനം ചെയ്യുന്നതെന്നു വന്നാലുമില്ല രാവണനു ഭയം. എന്തുകൊണ്ടെന്നാൽ ഗരുഡൻെറ നാഥനായ ഭഗവാനുമായി രാവണൻ പലപ്പോഴും സമരം ചെയ്തു ജയിച്ചിട്ടുണ്ടു്.)

മമ ഭുജ ബല നഹിം ജാനത
ആവത തപസ സഹാഇ
സമര ചഢഇ തോ യേഹി ഹതൗം
ജിയ തൻ നിജഥല ജാഇ

മമ ഭുജബല നഹിം ജാനത = എൻെറ കൈയ്യൂക്കു അറിയാത്തതുകൊണ്ടാണു്, തപസ സഹാഇ ആവത=താപസ സഹായി വന്നിരിക്കുന്നതു്, സമര ചഢഇ തോ = സമരം ചെയ്യാനാണു് ഭാവമെങ്കിൽ, യേഹി ഹതൗം = ഇവനെ ഞാൻ കൊല്ലും. ജിയത നിജഥല ന ജാഇ = ഇവൻ ജയിച്ചാൽ സ്വദേശത്തേക്കു പോകില്ല.

എൻെറ കൈയ്യൂക്കറിഞ്ഞുകൂടാത്തതുകൊണ്ടാണു് ഈ കിഴവൻ പക്ഷി, താപസനായ രാമനെ സഹായിക്കാനെത്തിയിരിക്കുന്നതു്. യുദ്ധം ചെയ്യാനാണു് ഇവൻ ഭാവമെങ്കിൽ ഇവൻെറ കഥ ഞാൻ കഴിക്കും. ഞാനുമായുള്ള യുദ്ധത്തിൽ ഈ വൃദ്ധനായ ജടായുവിനാണു് ജയം സിദ്ധിക്കുന്നതെങ്കിൽ ഞാൻ മടങ്ങി ലങ്കയിലേക്കു പോകുന്നതല്ല.

സ്വാതേ വത്സേ, ഭയപ്പെടാതിരിക്ക. രാക്ഷസന്റെ കഥ ഞാൻ കഴിക്കാം.' അനന്തരം ആ ഗൃധ്റ രാജാവു വജ്രായുധം പർവ്വതത്തെ എന്നപോലെ രാവണനെ ആക്രമിച്ചു.

രേരേ ദുഷ്ട ഠാഢ കി ന ഹോഹീ
നിർഭയ ചലേസി ന ജാനേഹി മോംഹീ
ആവത ദേഖി കൃതാംത സമാനാ
ഫിരി ദസകംധര കര അനുമാനാ

രേരേ ദുഷ്ട ഠാഢ കി ന ഹോഹീ = എടാ, ദുഷ്ട എന്താണെന്നോട്ട നേരിടാത്തതു്? നിർഭയ ചലേസി = നിർഭയം പോകുന്നല്ലോ, ന മോഹീ ജാനേസി = എന്നെ നീ അറിയുകയില്ലെ? കൃതാംത സമാനാ ആവത ദേഖി = കൃതാന്തനു തുല്യം വരുന്നതു കണ്ടു, ഫിരി കര = പിന്തിരിഞ്ഞു്, അനുമാനാ = ഊഹിച്ചു.

എടാ ദുഷ്ട, എന്താണെന്നോട്ട നേരിടാത്തതു്? നീ കൂസൽ കൂടാതെ പോകുന്നല്ലോ. എടാ, നീയെന്നെ അറിയുകയില്ലെന്നുണ്ടോ? ജടായു ക്രുദ്ധനായി കാലനേപ്പോലെ വരുന്നതു കണ്ടു രാവണൻ പിന്തിരിഞ്ഞു ഇങ്ങനെ അനുമാനിച്ചു.

കി മൈനാക കി ഖഗപതി ഹോഈ
മമ ബല ജാന സഹിത പതി സോഈ
ജാനാ ജരഠ ജടായു ഏഹാ
മമ കര തീരഥ ഛാംഡിഹി ദേഹാ

മൈനാക കി = മൈനാകമോ, കി ഖഗപതി ഹോഈ = ഖഗപതിയായിരിക്കുമോ? പതി സഹിത സോഈ മമ ബല ജാന = സ്വാമി സഹിതനായ അവൻ എന്റെ ശക്തി ഗ്രഹിച്ചിട്ടുണ്ടു്, ജാനാ = മനസ്സിലായി, ഏഹാ ജരഠ ജടായു = ഇതു വൃദ്ധ ജടായുവാണു്, മമ കര തീരഥ = എന്റെ കരതീർത്ഥത്തിൽ, ദേഹാ ഛാംഡിഹി = ദേഹത്യാഗം ചെയ്യും.

എന്നെ പിന്തുടൎന്നു വരുന്നതു മൈനാക പൎവ്വതമായിരിക്കുമോ? അതോ ഗരുഡനോ? ഗരുഡനാണെങ്കിൽ അവനും അവന്റെ യജമാനനും എന്റെ ശക്തി അറിയിനിടയായിട്ടുണ്ട്. മൈനാകവും അല്ല ഗരുഡനുമല്ല എന്നെ പിന്തുടരുന്നതു വൃദ്ധനായ ജടായുവാണ്. അവനിനി ഞാൻ എന്റെ കൈയാകുന്ന തീൎത്ഥത്തിൽ ദേഹത്യാഗം ചെയ്യിക്കും. (മൈനാകമാണ് വരുന്നതെന്നു വെച്ചാലും രാവണൻ ഭയപ്പെടാൻ പോകുന്നില്ല. കാരണം, മൈനാകത്തിന്റെ പ്രഭു സമുദ്രമാണ്. ആ സമുദ്രത്തെയാണല്ലോ മററു ദൈത്യന്മാരോടുകൂടിച്ചേൎന്നു രാവണൻ മഥിച്ചതു്. ഗരുഡനാണ് അനുധാവനം ചെയ്യുന്നതെന്നു വന്നാലുമില്ല രാവണനു ഭയം. എന്തുകൊണ്ടെന്നാൽ ഗരുഡന്റെ നാഥനായ ഭഗവാനുമായി രാവണൻ പലപ്പോഴും സമരം ചെയ്തു ജയിച്ചിട്ടുണ്ട്.)

മമ ഭുജ ബല നഹിം ജാനത
ആവത തപസ സഹാഇ
സമര ചഹഇ തോ യേഹി ഹതൗം
ജിയ തൻ ന നിജഥല ജാഇ

മമ ഭുജബല നഹിം ജാനത = എന്റെ കൈയ്യൂക്കു അറിയാത്തതുകൊണ്ടാണ്, തപസ സഹാഇ ആവത=താപസ സഹായി വന്നിരിക്കുന്നതു്, സമര ചഹഇ തോ = സമരം ചെയ്യാനാണ് ഭാവമെങ്കിൽ, യേഹി ഹതൗം = ഇവനെ ഞാൻ കൊല്ലും. ജിയത നിജഥല ന ജാഇ = ഇവൻ ജയിച്ചാൽ സ്വദേശത്തേക്കു പോകില്ല.

എന്റെ കൈയ്യൂക്കറിഞ്ഞുകൂടാത്തതുകൊണ്ടാണ് ഈ കിഴവൻ പക്ഷി, താപസനായ രാമനെ സഹായിക്കാനെത്തിയിരിക്കുന്നതു്. യുദ്ധം ചെയ്യാനാണ് ഇവൻ ഭാവമെങ്കിൽ ഇവന്റെ കഥ ഞാൻ കഴിക്കും. ഞാനുമായുള്ള യുദ്ധത്തിൽ ഈ വൃദ്ധനായ ജടായുവിനാണ് ജയം സിദ്ധിക്കുന്നതെങ്കിൽ ഞാൻ മടങ്ങി ലങ്കയിലേക്കു പോകുന്നതല്ല.

  

സുനത ഗീധ ക്രോധാതുര ധാവാ
കഹ സുനു രാവന മോര സിഖാവാ
തജി ജാനകിഹി കുസല ഗൃഹ ജാഹൂ
നാഹിം ത അസ ഹോഇഹി ബഹു ബാഹൂ

സുനത ഗീധ ക്രോധാതുര ധാവാ കഹ = കേട്ടു ഗൃധ്രം ക്രോധാതുരനായി ആക്രമിച്ച് പറഞ്ഞു:— രാവന മോര സിഖാവാ സുനു = രാവണ, എൻെറ ഉപദേശം കേൾക്ക, ജാനകിഹി തജി ഗൃഹ കുസല ജാഹൂ = ജാനകിയെ കൈവിട്ടു ഗൃഹത്തിലേക്ക ക്ഷേമത്തോടെ പോവുക, നാഹിം ത ബഹു ബാഹൂ അസ ഹോഇഹി= അല്ലാത്തപക്ഷം അനേകം കൈകളോടു കൂടിയ ഹേ രാവണ ഇങ്ങനെയൊക്കെ ഉണ്ടാകും.

രാവണൻെറ ഉദ്ധത വാണികാം കേട്ടു കോപകലുഷനായ ജടായു രാവണനെ ആക്രമിച്ചു ഇങ്ങനെ പറഞ്ഞു:— രാവണ, എൻെറ ഉപദേശം അനുസരിക്ക്. ജാനകിയെ ആശ്രമത്തിൽ വിട്ടു സസുഖം ലങ്കയിലേക്ക മടങ്ങിപ്പോകുക. അതിനു നീ തയ്യാരില്ലെങ്കിൽ സംഭവിക്കുന്നതു ഇതായിരിക്കും.

രാമ രോഷ പാവക അതിഘോരാ
ഹോഇഹി സലഭ സകല കുല തോരാ
ഉതരു ന ദേത ദസാനന ജോധാ
തബഹി ഗീധ ധാവാ കരി ക്രോധാ

രാമ രോഷ അതിഘോരാ പാവക=രാമൻെറ രോഷമാകുന്ന അതി ഘോരമായ പാവകനിൽ, തോരാ കുല സകല സലഭ ഹോഇഹി = നിൻെറ വംശം എമ്പാടും ശലഭമായിത്തീരും. ജോധാ ദസാനന ഉതരു ന ദേത = യോദ്ധാവായ ദശാനനൻ ഉത്തരം നൽകാതതിനാൽ, തബഹിം = ഉടനെ, ഗീധ ക്രോധാകരി ധാവാ = ഗൃധ്രം ക്രോധിച്ചാക്രമിച്ചു.

സംഭവിക്കുന്നതെന്താണെന്നല്ലേ? പറയാം. നിന്റെ വംശം എമ്പാടും ശ്രീരാമന്റെ ക്രോധമാകുന്ന അതി ഘോരാഗ്നിയിൽ ഇയ്യാമ്പാററ കണക്കെ ദഹിച്ചു ചാമ്പലാകും. ജടായുവിന്റെ വാക്കുകൾ കേട്ടിട്ടും രാവണൻ പ്രത്യുത്തരം പറഞ്ഞില്ല. ജടായു ക്രുദ്ധനായി ആക്രമണം ആരംഭിച്ചു.'

ധരി കച ബിരഥ കീൻഹ മഹി ഗിരാ
സീതഹിം രാഖി ഗീധ പുനി ഫിരാ
ചോചന മാരി ബിദാരേസി ദേഹീ
ദംഡ ഏക ഭഇ മുരഛാ തേഹീ

കച ധരി = തലമുടി ചുററിപ്പിടിച്ചു, ബിരഥ മഹിഗിരാ = വിരഥനാക്കി മഹിയിൽ വീഴിച്ചു, സീതഹിം രാഖി ഗീധ പുനി ഫിരാ ചോചന മാരി = സീതയെ മാററി നിറുത്തി ഗൃധ്രം പിന്നീട്ട തിരിഞ്ഞു ചഞ്ചുക്കളാൽ മട്ടിച്ചു, ബിദാരേസി ദേഹീ = വിദീർണ്ണനാക്കി, ഏക ദംഡ തേഹീ മുരഛാ ഭഇ = ഒരു നാഴിക നേരത്തേക്ക് മൂർച്ഛ ഉണ്ടായി.

ജടായു രാവണന്റെ കേശം ചുററിപ്പിടിച്ച് രാവണനെ തേരിൽനിന്നു് വേർപെടുത്തി നിലം പതിപ്പിച്ചു. സീതയെ ഒരു ഭാഗത്തേക്കു, മാററി നിറുത്തി രണ്ടാമതും വന്നു് രാവണനെ ജടായു കൊക്കുകളെക്കൊണ്ടു് ശക്തിയായി പ്രഹരിച്ചു പ്രഹരമേററു രാവണന്റെ ശരീരം പിളന്നു. ഒരു നാഴിക നേരത്തോളം രാവണൻ മൂർച്ഛാധീനനായി.

ദോ:- ജേഹി രാവന നിജ ബസ
കിഏ മുനി ഗന സിദ്ധ സുരേസ
തേഹി രാവന സന സമര കര
ധീര വീര ഗിദ്ധേസ

ജേഹി രാവന മുനിഗന സിദ്ധ സുരേസ നിജ ബസ കിഷ്ക= ഏതൊരു രാവണനാണോ മുനിഗണത്തെയും സിദ്ധന്മാരേയും സുരേന്ദ്രനേയും തനിക്ക വിധേയരാക്കിയതു്, തേഹി രാവന സന ധീര വീര ഗിദ്ധേസ സമര കര = ആ രാവണനോടാണ് ധീരനും വീരനുമായ ജടായു സമരം ചെയ്തതു്.

മുനിമാരേയും സിദ്ധന്മാരേയും ദേവേന്ദ്രനേയും യുദ്ധം ചെയ്തു അടിമകളാക്കിയതു ഏതൊരു രാവണനാണോ ആ രാവണനോടാണ് ധീരനും വീരനുമായ ജടായു സമരം ചെയ്തതു്.

ചൗ:- തബ സക്രോധ നിസിചര ഖിസിയാനാ
കാഢേസി പരമ കരാല കൃപാനാ
കാടേസി പംഖ പരാ ഖഗ ധരനീ
സുമിരി രാമ കൈ അദ്ഭുത കരനീ

ഖിസിയാനാ നിസിചര = ലജ്ജിതനായ നിശാചരൻ, തബ സക്രോധ = അന്നേരം ക്രുദ്ധനായി, കരാല കൃപാനാ കാഢേസി = കരാള കൃപാണം ഊരി, ഖഗപംഖ = ഖഗത്തിന്റെ പക്ഷങ്ങൾ, കാടേസി = അരിഞ്ഞു, രാമ കൈ സുമിരി = രാമനെ സ്മരിച്ച്, അദ്ഭുത കരനീ = അത്ഭുതകാര്യം ചെയ്ത, ധരനീ പരാ = ധരണിയിൽ വീണു.

ലജ്ജിതനായ രാവണരാക്ഷസൻ ക്രോധാവിഷ്ടനായി ഭയങ്കര കൃപാണം ഊരി ജടായുവിന്റെ ചിറകുകൾ അരിഞ്ഞു. ശ്രീരാമദേവനെ സ്മരിച്ച് ആ അത്ഭുത ചേഷ്ടനായ ജടായു നിരവലംബം ഭൂമിയിൽ പതിച്ചു.

മന മുദം ഗീധ പരമ സുഖ മാനാ
രാമ കാജ മമ ലാഗേഉ പ്രാനാ
സീതഹി ജാന ചഢാഇ ബഹോരീ

ചലാ ഉതാഇല ത്രാസ ന ഘോരീ
കരതി ബിലാപ ജാത നഭ സീതാ
ബ്യാധബിബസ ജനു മൃഗീ സഭീതാ

മമ പ്രാനാ രാമ കാജ ലാഗേഉ = എൻെറ പ്രാണങ്ങാം രാമ കാര്യത്തിനു ഉതകി എന്നു്, മനമഹും = മനസ്സിൽ കരുതി, ഗീധ പരമ സുഖമാനാ = ഗൃധ്റം പരമസുഖം അനുഭവിച്ചു, ബഹോരീ സീതഹി ജാന ചഢാഇ = വീണ്ടും സീതയേ തേരിലിരുത്തി, ഉതാഇല ഘോരി ത്രാസനാ ചലാ = അക്ഷമനായി വേഗം ഭയാധീനനായി യാത്ര ചെയ്തു, സഭീതാ മൃഗീ ജനു ബ്യാധബി ബസ സീതാ = ഭീതയായ മാൻപേട വ്യാധനു വശയായാലെന്നപോലെ സീതാദേവി, നഭ ജാത = ആകാശത്തിലൂടെ പൊയ്ക്കൊണ്ടിരുന്നു, ബിലാപ കരതി = വിലപിച്ചുകൊണ്ടു്.

സന്ദേഹം വേണ്ട പരനുപകാരത്തിനാകാത്തതെങ്കിൽ കിം ദേഹം കൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണി തന്നിൽ എന്നില്ലേ? തൻെറ പ്രാണങ്ങാം ശ്രീരാമൻെറ പത്നിയെ വീണ്ടെടുക്കാനുള്ള ശ്രമത്തിൽ നാമാവശേഷമാകുന്നല്ലോ എന്ന സദ്വിചാരത്താൽ ജടായുവിൻെറ മനസ്സിനു സ്വാസ്ഥ്യം തോന്നി. രാവണൻ സീതയെ തേരിൽ കേററി അത്യധികമായ ഭയത്തോടെ അക്ഷമനായി യാത്ര തുടർന്നു. വേട്ടക്കാരനു വശഗയായ മാൻപേടയെന്നോണം ഭയചകിതയായ സീതാദേവി ആകാശത്തിലൂടെ വിലപിച്ചുകൊണ്ടു സഞ്ചരിച്ചു.

ഗിരി പര ബൈഠേ കപിൻഹ നിഹാരീ
കഹി ഹരിനാമ ദീൻഹ പട ഡാരീ
ഏഹി ബിധി സീതഹി സോ ലൈ ഗയേഉ
ബന അസോക മഹം രാഖത ഭയേഉ

ഗിരി പര ബൈഠേ കപിൻഹ നിഹാരീ = ഗിരിയിലിരിക്കുന്ന കപികളെ നിരീക്ഷിച്ച്, ഹരി നാമു കഹി = രാമനാമം ഉച്ചരിച്ച്, പട ഡാരീ ദീൻഹ = വസ്ത്രം എറിഞ്ഞു കൊടുത്തു, ഏഹി ബിധി സോസീതഹി ലൈ ഗയേഉ = ഇപ്രകാരം അവൻ സീതയെ കൊണ്ടുപോയി, അസോക ബന മഹം രാഖത ഭയേഉ = അശോകവനത്തിൽ പാർപ്പിച്ചു.

ഋശ്യമൂകം എന്നു പേരായ ഗിരിയിലാണ് വാനരന്മാർ ഇരുന്നിരുന്നതു്. അവരെയാണ് സീത കണ്ടതും അവരിരിക്കുന്നിടത്തേക്കു ഹരിനാമം ഉച്ചരിച്ചുകൊണ്ടു തന്റെ ഉടയാട എറിഞ്ഞു കൊടുത്തതും. ഇങ്ങനെ ആ ദുഷ്ടനായ രാവണൻ സീതയെ കൊണ്ടുപോയി ലങ്കയിലുള്ള അശോകവനത്തിൽ വസിപ്പിച്ചു. (ബാലിയെ ഭയന്നു സുഗ്രീവനും പരിവാരങ്ങളും ഈ പർവ്വതത്തിലാണ് കഴിഞ്ഞുകൂടുന്നതു്. ബാലിക്കിവിടെ വരാൻ ശാപം ഒരു ബാധയായിരിക്കയാണ്.)

ദോ:- ഹാരി പരാ ഖല ബഹുബിധി
ഭയ അരു പ്രീതി ദേഖാഇ
തബ അസോക പാദപ തര
രാഖേസി ജതന കരാഇ

ഖല ബഹുബിധി ഭയ അരു പ്രീതി ദേഖാഇ = ദുഷ്ടൻ പലവിധത്തിലും ഭീതിയും പ്രേമവും പ്രകടിപ്പിച്ച്, ഹാരി പരാ = പരാജിതനായി, തബ = അപ്പോൾ, ജതന കരാഇ അസോക പാദപ തര = അശോക വൃക്ഷച്ചോട്ടിൽ, രാഖേസി = ഇരുത്തി.

ദുഷ്ടനായ രാവണൻ പലതരത്തിലും ഭീഷണിപ്പെടുത്തി, പലവിധത്തിലും സ്നേഹം പ്രകടിപ്പിച്ചു. ഇതുകൊണ്ടൊന്നും ഒരു പ്രയോജനവും കാണാതെ പരാജിതനായി വളരെ പണിപ്പെട്ടു അശോക വൃക്ഷച്ചോട്ടിൽ സീതാദേവിയെ കൊണ്ടുവന്നു ഇരുത്തി.

ചൗ:– രഘുപതി അനുജഹി ആവത ദേഖീ
ബാഹിജ ചിന്താ കീൻഹി ബിസേഖീ
ജനക സുതാ പരിഹരേഹു അകേലീ
ആയഹു താത ബചന മമ പേലീ

അനുജഹി ആവത ദേഖി രഘുപതി = അനുജൻ വരുന്നതു കണ്ട രഘുപതി, ബാഹിജ ചിന്താ ബിസേഖീ കീൻഹി=ബഹിരംഗമായി സവിശേഷം ചിന്തിച്ചു, താത ജനക സുതാ അകേലീ പരിഹരേഹു = വത്സ, ജനകസുതയെ ഏകാകിനിയായി വെടിഞ്ഞു, മമ ബചനാ പേലീ = എന്റെ വാക്ക തിരസ്കരിച്ചു, ആയസു = വന്നിരിക്കുന്നു.

അനുജനായ ലക്ഷ്മണൻ വെമ്പൽ കൂട്ടി ഓടി വരുന്നതു കണ്ട രാമൻ ചിന്തിച്ചു. എന്നിട്ടിങ്ങനെ പറഞ്ഞു. 'വത്സ, ലക്ഷ്മണ, നീ സീതയെ തനിച്ചാക്കി ഞാൻ പറഞ്ഞതു അഗണ്യമാക്കി വന്നിരിക്കുകയാണ് അല്ലേ?'

നിസിചര നികര ഫിരഹിം ബനമാഹീം
മമ മന സീതാ ആശ്രമ നാഹീം
ഗഹി പദകമല അനുജ കരജോരീ
കഹേഉ നാഥ കഛു മോഹി ന ഖോരീ

നിസിചര നികര ബനമാഹീം ഫിരഹിം = നിശിചര സമൂഹം വനത്തിൽ ചരിക്കുന്നുണ്ട്, സീതാ ആശ്രമ നാഹീം മമ മന=സീത ആശ്രമത്തിലില്ലെന്നു എന്റെ മനസ്സ് (പറയുന്നു) അനുജ പദ കമല ഗഹി കര ജോരീ കഹേഉ = അനുജൻ പാദ കമലം ഗ്രഹിച്ച് കരം കൂപ്പി കഥിച്ചു:— നാഥ മോഹി കഛു ഖോരീ ന = സ്വാമിൻ എനിക്കൊട്ടും അപരാധമില്ല.

രാക്ഷസന്മാർ കൂട്ടം കൂട്ടമായി ഈ വനത്തിൽ സഞ്ചരിക്കുന്നുണ്ട്. സീത ഇപ്പോൾ ആശ്രമത്തിലില്ല എന്നു മനസ്സു പറ

യുന്നു. ലക്ഷ്മണൻ ഇതു കേട്ടു ശ്രീരാമ പാദങ്ങളും പിടിച്ചു കരം കൂപ്പി ഇങ്ങനെ ധരിപ്പിച്ചു:— 'പ്രഭോ, ദേവിയെ ഏകാന്തത്തിൽ വിട്ടു ഞാൻ അങ്ങയുടെ സന്നിധിയിലേക്കു പോന്നതു എന്റെ കുററമല്ല.'

അനുജ സമേത ഗഏ പ്രഭു തഹവാം
ഗോദാവരി തട ആസ്രമ ജഹവാം
ആസ്രമ ദേഖി ജാനകീ ഹീനാ
ഭഏ ബികല ജസ പ്രാകൃത ദീനാ

ഗോദാവരി തട ജഹവാം ആസ്രമു തഹവാം അനുജസമേത പ്രഭു ഗഏ = ഗോദാവരി തടത്തിൽ എവിടെ ആശ്രമമോ അവിടേക്കു അനുജസമേതനായി പ്രഭു ചെന്നു, ആസ്രമ ജാനകീ ഹീനാ ദേഖി = ആശ്രമം ജാനകീ ഹീനമായി കണ്ടു്, പ്രാകൃത ദീനാ ജസ ബികല ഭഏ = പ്രാകൃതനും ദീനനുമെന്നോണം വ്യാകുലനായി.

ഗോദാവരി നദിയുടെ തീരത്തുള്ള ആശ്രമത്തിലേക്കു ശ്രീരാമൻ ലക്ഷ്മണനുമൊന്നിച്ചു ചെന്നു. സീതയില്ലാത്ത ആശ്രമം കണ്ടു രാമൻ പ്രാകൃതനും ദീനനുമെന്നോണം വ്യാകുലനായി.

ഹാ ഗുനഖാനി ജാനകീ സീതാ
രൂപസീല ബ്രത നേമ പുനീതാ
ലഛിമന സമുഝാഏ ബഹു ഭാംതീ
പൂഛത ചലേ ലതാതരു പാംതീ

ഹാ ഗുനഖാനി ജാനകീ സീതാ രൂപ സീലബ്രത നേമ പുനീതാ = ഹേ ഗുണാകരേ, ജനകരാജ പുത്രി, സീതേ, രൂപം ശീലം വ്രതം, നിയമം എന്നിവയാൽ പരിശുദ്ധേ, ബഹു ഭാംതീ= പലതരത്തിലും, ലഛിമന സമുഝാഏ = ലക്ഷ്മണൻ ആശ്വ

സിപ്പിച്ചു, ലതാതരു പാംതം=ലതാതരു പംക്തികളോടു്, പൂഛരതീ ചലേ = ചോദിച്ചുകൊണ്ടു നടന്നു.

രാമൻ വിലപിച്ചു:— സീതേ, സർവ്വഗുണ നിലയമേ, ജനക രാജ പുത്രി, സൗന്ദര്യം, സൗശീല്യം, വ്രതം നിയമം എന്നിവയാൽ പവിത്രേ എന്നിങ്ങനെ രാമൻ പലതും അഭിസംബോധനം ചെയ്തു. ലക്ഷ്മണൻ രാമനെ ആശ്വസിപ്പിച്ചു. ലതകളോടും വൃക്ഷങ്ങളോടും സീതയെപ്പററി ചോദിച്ചുകൊണ്ടു രാമൻ നടന്നു.

ഹേ ഖഗ മൃഗ ഹേ മധുകര ശ്രേണീ
തുംഹ ദേഖീ സീതാ മൃഗ നൈനീ
ഖംജന സുക കപോത മൃഗ മീനാ
മധുപ നികര കോകിലാ പ്രബീനാ

ഹേ ഖഗമൃഗ ഹേ മധുകര ശ്രേണീ = പക്ഷികളേ മൃഗങ്ങളേ, മധുകരശ്രേണികളെ, മൃഗനൈനീ സീതാ തുംഹ ദേഖീ = മൃഗാക്ഷിയായ സീതയെ നിങ്ങാം കണ്ടുവോ? ഖംജന സുത കപോത മൃഗ മീനാ മധുപനികര പ്രബീനാ കോകിലാ = കാടപ്പക്ഷി, തത്ത, മാടപ്രാവു്, മാൻ, മത്സ്യം, വണ്ടിൻകൂട്ടം, ചതുര കോകിലം.

കുന്ദകലീ ദാഡിമ ദാമിനീ
കമല സരദ സസി അഹിഭാമിനീ
ബരുന പാസ മനോജ ധനു ഹംസാ
ഗജ കേഹരി നിജ സുനത പ്രസംസാ

കുന്ദകലീ ദാഡിമ ദാമിനീ കമല സരദസസി = കുന്ദകലിക മാതളനാരകം, മിന്നൽ, താമര, ശരൽകാല ചന്ദ്രൻ, അഹി ഭാമിനീ = നാഗിനി, ബരുന പാസ = വരുണപാശം, മനോജ ധനു = കാമദേവൻെറ വില്ലു്, ഹംസാ = അരയന്നം, ഗജ =

ആനാ, കേഹരി = സിംഹം, നിജ പ്രസംസാ സുനാത = തന്നെ കുറിച്ചുള്ള പ്രശംസ കേൾക്കാൻ തുടങ്ങി.

പക്ഷികളോടും മൃഗങ്ങളോടും വണ്ടിൻനിരകളോടും രാമൻ സീതയെ കണ്ടുവോ എന്നു ചോദിച്ചു, സീതയുടെ അംഗപ്രത്യംഗങ്ങൾക്ക് ഉപമാനങ്ങളായി ലോകത്തു എന്തൊക്കെയുണ്ടോ അതെല്ലാം രാമൻ എടുത്തുപറഞ്ഞു് അവയെ കേൾപ്പിച്ചുകൊണ്ടു കാന്താരത്തിൽ ലക്ഷ്മണനൊന്നിച്ചു നടന്നു. തത്തയുടെ കൊഞ്ചലും, മാനിൻെറ കണ്ണും, മത്സ്യത്തിൻെറ നേത്രവും, വണ്ടിൻ നികരംപോലുള്ള കുന്തളവും കുരുക്കത്തി മുല്ലമൊട്ടുപോലുള്ള പല്ലും താമരപോലുള്ള കൈകളും, ശരൽകാല ചന്ദ്രനുതുല്യം പ്രസന്നതയും, നാഗിനിയേപ്പോലുള്ള കേശഭാരവും, കാമദേവൻെറ വില്ലുപോലുള്ള പുരികക്കൊടിയും ഹംസ ഗജഗാമിത്വം മൃഗരാജൻേറതു പോലുള്ള കടീതടവും രാമൻ സീതയിലുള്ള ഓരോന്നും അനുസ്മരിച്ചു. ഉപമേയത്തിൻെറ അദർശനത്തിൽ ഉപമാനങ്ങളെ പ്രശംസിക്കുന്നു,)

ശ്രീഫല കനക കദലി ഹരഷാംഹീം
നേകു ന സംക സംകുച മനമാഹീം
സുനു ജാനകീ തോഹി ബിനു ആജു
ഹരഷേ സകല പാഇ ജനു രാജു

ശ്രീഫല കനക കദലി ഹരഷാംഹിം = ശ്രീഫലത്തോടു കൂടിയ കനകക്കദളി സന്തോഷിച്ചുകൊണ്ടിരിക്കുന്നു, മനമാഹീം സംക സംകുച നേകു ന = മനസ്സിൽ ശങ്കയോ സങ്കോചമോ തീരെ ഇല്ല. ജാനകീ സുനു = ജാനകീ, കേൾക്കു, ആജു തോഹി ബിനു = ഇന്നു നീയൊഴികെ, സകല=എല്ലാവരും, ഹരഷേ = സന്തോഷിക്കുന്നു, ജശ രാജു പാഇ = രാജാവിനെ ലഭിച്ചാലെന്നപോലെ.

ശ്രീഫലത്തോടുകൂടിയ സ്വർണ്ണക്കദളി സന്തോഷിക്കുന്നു. അതിന്നു മനസ്സിൽ ശങ്കയോ സങ്കോചമോ ലേശമെങ്കിലും ഇല്ല. രാജാവിനെ ലഭിച്ചാലുള്ള സന്തോഷത്തോടെ എല്ലാ വസ്തുക്കളും നിന്നെക്കൂടാതെ ആഹ്ലാദിക്കുന്നു.

കിമി സഹി ജാത അനഘ തോഹി പാഹീം
പ്രിയാ ബേഗി പ്രഗട സികസ നാഹീം
ഏഹി ബിധി ഖോജത ബിലപത സ്വാമീ
മനഹും മഹാബിരഹീ അതികാമീ

തോഹി പാഹീം അനഘ കിമി സഹിജാത = നിന്നിൽ നിന്നു ഈ ഈഷ്യ എങ്ങനെ സഹിക്കും, പ്രിയാ ബേഗി പ്രകടസി കസുനാഹീം = പ്രിയേ വേഗത്തിൽ എന്തുകൊണ്ടാണ് പ്രത്യക്ഷയാകാത്തതു്? ഏഹി ബിധി ബിലപത അതികാമീ ബിരഹീ മനഹും സ്വാമീ ഖോജത = ഇപ്രകാരം വിലപിച്ചു കൊണ്ടു് അതികാമിയായ വിരഹി എന്നപോലെ പ്രഭു (സീതയെ) അന്വേഷിച്ചു.

നിന്നിൽ നിന്നുള്ള ഈ ഈഷ്യ എങ്ങനെയാണ് സഹിക്കാനാവുക? അല്ലയോ പ്രിയേ, നീയെന്താണ് വേഗം പ്രത്യക്ഷയാകാത്തതു്? ഇങ്ങനെയെല്ലാം വിലപിച്ചുകൊണ്ടു അതികാമിയായ വിരഹി എന്നപോലെ ശ്രീരാമൻ സീതയെ അന്വേഷിച്ചുകൊണ്ടു സഞ്ചാരം തുടന്നു.

പൂരന കാമ രാമ സുഖരാസീ
മനുജ ചരിത കര അജ അബിനാസീ
ആഗേ പരാ ഗീധ പതി ദേഖാ
സുമിരത രാമചരന ജിൻഹ രേഖാ

പൂരനകാമ, സുഖരാസീ ആജ അബിനാസീ രാമ = പൂർണ്ണകാമനും സുഖരാശിയും അജനും അവിനാശിയുമായ രാമൻ,

മനുജ ചരിത കര = മനുഷ്യചരിത്രം ചെയ്തു്, ആഗേ പരാ ഗീധപതി ദേഖാ = മുൻഭാഗത്തു കിടക്കുന്ന ജടായുവിനെ കണ്ടു, ജിൻററ രാമചരന രേഖ സുമിരത = യാതൊരുവൻ രാമചരന രേഖ സ്മരിച്ചുകൊണ്ടിരുന്നു.

പൂൎണ്ണകാമനും സുഖരാശിയും അജനും അവിനാശിയുമായ ശ്രീരാമദേവൻ മനുജോചിത കൎത്തവ്യം ചെയ്തുകൊണ്ടു നടക്കെ പുരോഭാഗത്തായി പാഴ്മണ്ണിൽ കിടക്കുന്ന ജടായുവിനെ കണ്ടു, ആ പക്ഷിയാകട്ടെ ശ്രീരാമചരണരേഖ ധ്യാനിക്കുകയുമാണു്.

ദോ:- കര സരോജ സിരു പരസേഉ
കൃപാസിംധു രഘുബീര
നിരഖി രാമ ഛബി ധാമ മുഖ
ബിഗത ഭഈ സബ പീര

കൃപാസിംധു രഘുബീര കര സരോജ = കൃപാസാഗരമായ രഘുവീരൻ കരസരോജം കൊണ്ടു്, സിരു പരസേഉ = ശിരസ്സു സ്പൎശിച്ചു, രാമ ഛബിധാമ മുഖ നിരഖി = രാമൻെറ ഛവിധാമമായ മുഖം നിരീക്ഷിച്ചു്, സബ പീര ബിഗത ഭഈ = സൎവ്വപീഡയും വിഗതമായി ഭവിച്ചു.

കാരുണ്യസാഗരമായ ശ്രീരാമചന്ദ്രൻ അവിടത്തെ സരോജ സമാനമായ ഹസ്തംകൊണ്ടു് ജടായുവിൻെറ ശിരസ്സു സ്പൎശിച്ചു. അവിടത്തെ ദീപ്തി നിലയമായ തിരുമുഖം വീക്ഷിച്ചതോടെ ജടായുവിനെ ബാധിച്ചിരുന്ന സൎവ്വ പീഡയും അകന്നു. (രാമൻെറ കരസ്പൎശമേല്ക്കാനും അന്ത്യ വേളയിൽ ആ ഭഗവാൻെറ മുഖം കാണാനും ഭാഗ്യമുണ്ടായ ജടായുവിൻെറ സുകൃതപരിപാകം എങ്ങനെ വൎണ്ണിക്കട്ടെ.)

ചൗ:- തബ കഹ ഗീധ ബചന ധരി ധീരാ
സുനഹു രാമ ഭംജന ഭവ പീരാ

നാഥ ദസാനന യഹ ഗതി കീൻഹീ
തേഹിഖല ജനകസുതാ ഹരി ലീൻഹീ

തബ ധീരാധരി ഗീധ ബചന കഹ = ആ സമയത്ത് ധൈര്യമവലംബിച്ച് ഗൃധ്രം പറഞ്ഞു:— ഭവപീരാ ഭഞ്ജന രാമ സുനഹു = ഭവ പീഡകാം ഭഞ്ജിക്കുന്ന ഹേ രാമ, കേൾക്കുക. നാഥ യഹ ഗതി ദസാനന കീൻഹീ = സ്വാമിൻ, ഈ ഗതി ദശാനനൻ നല്കിയതാണ്, തേഹി ഖല = ആ ഖലൻ തന്നെ യാണ്, ജനകസുതാ ഹരി ലീൻഹീ = ജനകരാജപുത്രിയെ അപ ഹരിച്ചത്.

ശ്രീരാമൻെറ കരസ്പർശവും അവിടത്തെ മുഖദർശനവും നിമി ത്തം എല്ലാ പീഡകളിൽനിന്നും മുക്തനും സ്വസ്ഥനുമായ ജടായു ആ അവസരത്തിൽ സധൈര്യം ഇങ്ങനെ ഉണർത്തിച്ചു:—പ്രാരബ്ധ ദുഃഖം നശിപ്പിക്കുന്ന ഹേ രാമചന്ദ്ര, കേൾക്കുക. എനിക്കു ഈ ശോച്യാവസ്ഥ വരുത്തിയതു് രാവണനാണ്. ആ ദുഷ്ടനാണ് സീതാദേവിയെ അപഹരിച്ചതു്.

ലേഇ ദച്ഛിന ദിസി ഗയേഉ ഗോസാഈം
ബിലപതി അതി കുരരീ കീ നാഈം
ദരസ ലാഗി പ്രഭു രാഖേഉം പ്രാനാ
ചലന ചഹത അബ കൃപാനിധാനാ

ഗോസാഈം ലേഇ ദച്ഛിന ദിസി ഗയഉ = പ്രഭോ, എടുത്തു കൊണ്ടു ദക്ഷിണ ദിക്കിലേക്കു് ഗമിച്ചു, കുരരീ കീ നാഈം അതി ബിലപതി പ്രഭു ദരസ ലാഗി = കുരരി കണക്കു് അത്യ ധികം വിലപിച്ചു. പ്രഭു ദർശനാർത്ഥം പ്രാനാ രാഖേഉം = പ്രാണങ്ങൾ നിലനിർത്തുകയാണ്, കൃപാനിധാനാ ചലന ചഹത = കൃപാ നിലയമേ (പ്രാണങ്ങൾ) പോകാനാഗ്രഹിക്കുന്നു.

പ്രഭോ, ദേവിയെ വഹിച്ചുകൊണ്ടു് ആ ദുഷ്ടൻ തെക്കേ ദിക്കിലേക്കാണ് പോയിരിക്കുന്നതു്. ദേവിയാകട്ടെ കുരരിപ്പക്ഷി

കരഞ്ഞു വളരെ വിലപിക്കുന്നുമുണ്ട്. അങ്ങയെ ദർശിച്ച് ഈ വൃത്താന്തം ധരിപ്പിക്കാൻ ഞാനെന്റെ പ്രാണങ്ങളെ നിലനിർത്തുകയായിരുന്നു. എന്റെ ആഗ്രഹം സാധിച്ചു. ഇനി മരിക്കാനാണ് ഞാൻ ഭാവിക്കുന്നത്.

രാമ കഹാ തനു രാഖഹു താതാ
മുഖ മുസ്കാഇ കഹീ തേഹി ബാതാ
ജാ കര നാമ മരത മുഖ ആവാ
അധമഉ മുകുത ഹോഇ ശ്രുതി ഗാവാ

താതാ തനു രാഖഹു = ശ്രീമൻ, ശരീരം നിലനിർത്തൂ, രാമ കഹാ = രാമൻ പറഞ്ഞു, മുഖ മുസ്കാഇ = മുഖം പുഞ്ചിരിച്ച്, തേഹി ബാതാ കഹീ = അദ്ദേഹം ഇതിനോട് വൃത്താന്തം പറഞ്ഞു, ജാകര നാമ മരത മുഖ ആവാ = ആരുടെ നാമം മരണവേളയിൽ നാവിൽ വരുന്നു, അധമഉ മുകുത ഹോഇ ശ്രുതി ഗാവാ = അധമനും മുക്തിയടയുന്നു എന്ന് വേദങ്ങൾ ഉദ്ഘോഷിച്ചിട്ടുണ്ട്.

കുറച്ചുനേരംകൂടി ഹേ പക്ഷിശ്രേഷ്ഠ, അങ്ങയുടെ പ്രാണങ്ങൾ ശരീരത്തിലുണ്ടായിരിക്കട്ടെ എന്ന് രാമൻ പറഞ്ഞതുപ്രകാരം സ്മിതവക്ത്രനായിട്ട് ജടായു ഭഗവാനോടിങ്ങനെ പറഞ്ഞു:— 'പ്രഭോ ആരുടെ പവിത്രനാമം മരണവേളയിൽ ആരുടെ മുഖത്തുനിന്ന് പുറപ്പെടുന്നു, അവൻ അധമൻ തന്നെയായിരുന്നാലും മോക്ഷത്തിന് അർഹനായിത്തീരുന്നു എന്ന് വേദങ്ങൾ ഉദ്ഘോഷിക്കുന്നു.

സോ മമ ലോചന ഗോചര ആഗേ
രാഖഉം ദേഹ നാഥ കേഹി ലാഗേ
ജല ഭരി നയന കഹഹിം രഘുരാഈ
താത കരമ നിജ തേം ഗതി പാഈ

മമ ലോചന ആഗേ സോ ഗോചര = എന്റെ കണ്ണുകൾക്കു മുമ്പിൽ ആ ഭഗവാൻ പ്രത്യക്ഷനായിരിക്കുന്നു, നാഥ കേഹി ലാഗേ ദേഹ രാഖൗം = സ്വാമിൻ, ആർക്കുവേണ്ടി ദേഹം നില നിറുത്തണം, ജലഭരി നയന രഘുരാഇ കഹാഹിം = ജലപൂർണ്ണ നയനനായ രഘുനായകൻ പറഞ്ഞു, താത നിജ കരമ തേം ഗതി പാഇ = ശ്രീമൻ, സ്വകർമ്മത്താലാണ് ഗതി പ്രാപിച്ചതു്.

അവ്യാറിരിക്കുന്ന ആ പരമാത്മാവു് എന്റെ കണ്ണുകൾക്കു് വിഷയമായിരിക്കുന്നു. എന്റെ ജീവിതത്തിനു് ഇനി കാമ്യമായിട്ടൊന്നും ഇല്ല. ആ സ്ഥിതിക്കു ഞാനെന്തിനു ജീവസന്ധാരണം ചെയ്യണം. 'ജടായുവിന്റെ വാക്കുകൾ കേട്ടപ്പോൾ നീർ നിറഞ്ഞ കണ്ണുകളോടുകൂടിയ ഭഗവാൻ പറഞ്ഞു:—' ശ്രീമൻ, അങ്ങു ചെയ്ത സൽകർമ്മങ്ങളുടെ ഫലമായിട്ടാണു് അങ്ങേയ്ക്കു് സദ്ഗതി ലഭിച്ചിരിക്കുന്നതു്.

പരഹിത ബസ ജിൻഹകേ മനമാഹീം
തിൻഹ കഹ ജഗ ദുർലഭ കഛു നാഹീം
തനു തജി താത ജാഹു മമ ധാമാ
ദേഉം കാഹ തുംഹ പൂരന കാമാ

ജിൻഹകേ മനമാഹീം പരഹിത ബസ = ആരുടെ മനസ്സിൽ പരഹിതം കുടികൊള്ളുന്നു, തിൻഹ കഹ = അവർക്കു്, ജഗ ദുർലഭ കഛു നാഹീം = ജഗത്തിൽ ദുർല്ലഭമായി ഒന്നും തന്നെയില്ല, താത തനു തജി മമ ധാമാ ജാഹു = ശ്രീമൻ, തനു ത്യജിച്ചു എന്റെ ധാമത്തെ പ്രാപിക്കുക, പൂരന കാമാ തുംഹ കാഹ ദേഉം = പൂർണ്ണകാമനായ അങ്ങേയ്ക്കു് വേറെ എന്തു ഞാൻ തരട്ടെ.

മററുള്ളവർക്കു് ഹിതം ചെയ്യണമെന്ന ദൃഢനിശ്ചയം ഏതൊരുവർക്കുണ്ടോ അവർക്കു ഈ ലോകത്തിൽ ദുർല്ലഭമായി ഒന്നും തന്നെയില്ല. അങ്ങു ശരീരത്യാഗം ചെയ്തു വിഷ്ണുധാമം പ്രാപിക്കുക.

പൂർണ്ണകാമനായ അങ്ങേയ്ക്കു് മററെന്താണിപ്പോൾ തരേണ്ടതായിട്ടുള്ളതു്?

ദോ:- സീതാഹരന താത ജനി
കഹേഉ പിതാസന ജാഇ
ജൗം മൈം രാമത കുല
സഹിത കഹിഹി ദസാനന ആഇ

താത, ജാഇ പിതാസന സീതാ ഹരന ജനി കഹേഉ = ശ്രീമൻ, ചെന്നു് പിതാവിനോടു് സീതാപഹരണ വൃത്താന്തം പറയരുതു്, ജൗം മൈം രാമത = ഞാൻ രാമനാണെങ്കിൽ ദസാനന കുലസഹിത ആഇ കഹിഹി = ദശാനനൻ കുലസമേതം ചെന്നു പറഞ്ഞുകൊള്ളും.

വിഷ്ണുധാമത്തിൽ അങ്ങു ചെല്ലുമ്പോൾ അവിടെ എന്റെ പിതാവുമായി സമ്പർക്കത്തിനു് സംഗതിവരും. ആ അവസരത്തിൽ രാവണൻ സീതയെ അപഹരിച്ച വൃത്താന്തം അങ്ങു് അച്ഛനെ അറിവിച്ചു പോകരുതു്. ആ കഥയെല്ലാം രാവണൻ തന്നെ കുലത്തോടൊപ്പം, എന്റെ പേർ രാമൻ എന്നാണെങ്കിൽ, തീർച്ചയായും അച്ഛനെ ധരിപ്പിച്ചുകൊള്ളും. (ഹനുമന്നാടകത്തിൽ പറയുന്നു.)

താത ത്വം നിജ തേജസൈവ
ഗമിതഃ സ്വർഗ്ഗം വ്രജ സ്വസ്തി തേ
ബ്രൂമസ്ത്വേക മിമാം വധൂ ഹൃതി
കഥാം താതാന്തികേ മാ കൃഥാഃ
രാമോഹം യദി തദ്ദിനൈഃ
കതിപയൈർ വ്രീഡാനമത് കന്ധരഃ
സാർദ്ധം ബന്ധുജനേന സേന്ദ്ര
വിജയീ വക്താ സ്വയം രാവണഃ

[ശ്രീമൻ, അങ്ങ് സ്വതേജസ്സുകൊണ്ടുതന്നെ ശമിതനായി സ്വർഗ്ഗത്തെ പ്രാപിക്ക. അങ്ങയ്ക്കു് മംഗളം ഭവിക്കട്ടെ. എന്റെ പിതാവിന്റെ സമീപത്തു് സീതാപഹരണ കഥ മാത്രം അങ്ങു പറഞ്ഞുപോകരുതു്. എന്റെ പേർ രാമനെന്നാണെങ്കിൽ ചില ദിവസങ്ങൾക്കുള്ളിൽ ലജ്ജയാൽ താഴ്ത്തപ്പെട്ട കഴുത്തുകളോടു കൂടിയവനും ഇന്ദ്രവിജയിയുമായ രാവണൻ ബന്ധുജനസമേതം അപ്പനോടു സ്വയം ആ കഥ പറയും. രാവണൻ സീതയെ അപഹരിച്ചു എന്ന കഥ ജടായു പറയുന്നതിനേക്കാൾ നല്ലതു് അങ്ങനെ ചെയ്ത അപരാധത്തിനു മതിയായ ശിക്ഷ ലഭിച്ച വംശ ജനങ്ങളോടുകൂടിയ രാവണൻതന്നെ വിഷ്ണുലോകത്തിൽ ചെന്നു് ദശരഥനെ അറിയിക്കുന്നതായിരിക്കും കൂടുതൽ നന്നായിരിക്കുക. ഈ പദ്യത്തിലെ ആശയം എത്രമാത്രം ആലോചനാമൃതമെന്നു പറഞ്ഞാൽ തീരുകയില്ല. ജടായു പരമാർത്ഥം അറിയിക്കുമ്പോൾ ദശരഥ മഹാരാജാവിന്നു് കഠിനദുഃഖം ഉണ്ടാകും. എന്നാൽ കുററം ചെയ്ത രാവണൻ തന്നെ, കുററത്തിന്നു് ലഭിച്ച ശിക്ഷയും വാങ്ങി പരലോകത്തുചെന്നു തലയും താഴ്ത്തിനിന്നു് ദശരഥ മഹാരാജാവിനോടു സീതാപഹരണ വൃത്താന്തം പറയുന്നപക്ഷം ദശരഥനു എത്രമാത്രം സന്തോഷമാണുണ്ടാകുന്നതെന്നു പറഞ്ഞറിയിക്കുക സാദ്ധ്യമല്ല.)

ഗീധ ദേഹ തജി ധരീ ഹരി രൂപാ
ഭൂഷന ബഹു പട പീത അനൂപാ
സ്യാമ ഗാത ബിസാല ഭുജ ചാരീ
അസ്തുതി കരത നയന ഭരി ബാരീ

ഗീധ ദേഹതജി - ഗൃധ്രം ദേഹം ത്യജിച്ചു്, ബഹുഭൂഷന അനൂപ പീത പട = അനേകം ഭൂഷണങ്ങളും നിരുപമമായ പീത വസ്ത്രവും ചാർത്തിയ, ഹരി രൂപാധരീ = വിഷ്ണുരൂപം ധരിച്ചു്, ഗാതസ്യാമ = ഗാത്രം ശ്യാമവും, ബിസാല ചാരി ഭുജ=വിശാല

ങ്ങളായ ചതുർഭുജങ്ങളോടും കൂടിയതായിരുന്നു. നയന ഭരിബാരീ= കണ്ണുകളിൽ നിറഞ്ഞ ബാഷ്പത്തോടേ, അസ്തുതി കരത = സ്തുതിക്കാനാരംഭിച്ചു.

ജടായു പക്ഷിദേഹം ഉപേക്ഷിക്കുകയും ശ്യാമ ഗാത്രവും വിശാലങ്ങളായ നാലു തൃക്കൈകളോടും കൂടിയതും നിരവധി ആഭരണങ്ങളാൽ അലംകൃതവും നിരുപമമായ മഞ്ഞപ്പട്ടിനാൽ ഭൂഷിതവുമായ വിഷ്ണുരൂപം കൈക്കൊണ്ടു. നീർ നിറഞ്ഞ കണ്ണുകളോടെ ജടായു ഭഗവാനെ സ്തുതിക്കാനാരംഭിച്ചു.

ഛംദ:- ജയരാമ രൂപ അനൂപ നിർഗ്ഗുന
സഗ്ഗുന ഗ്ഗുന പ്രേരക സഹീ
ദസസീസ ബാഹു പ്രചംഡ ഖംഡന
ചംഡസര മംഡന മഹീ
പാഥോദ ഗാത സരോജ മുഖ
രാജീവ ആയത ലോചനം
നിത നൗമി രാമ കൃപാല ബാഹു
ബിസാല ഭവ ഭയ മോചനം.

അനൂപ രൂപ നിർഗ്ഗുന സഗ്ഗുന ഗ്ഗുന പ്രേരക സഹീ രാമ ജയ = അനുപമ രൂപനും നിർഗ്ഗുണനും സഗ്ഗുണനും സത്യഗ്ഗുണ പ്രേരകനുമായ ഹേ രാമചന്ദ്ര ജയിച്ചാലും, ദസസീസ പ്രചംഡ ബാഹു ഖംഡന = ദശഗ്രീവന്റെ പ്രചണ്ഡങ്ങളായ ബാഹുക്കളെ ഖണ്ഡിക്കുന്നതിൽ, ചംഡസര = ചണ്ഡങ്ങളാണ് അങ്ങയുടെ ശരങ്ങൾ, മഹീ മംഡനം = മഹിക്കു അങ്ങു അലങ്കാരവുമാണ്, ഗാത പാഥോദ = അങ്ങയുടെ ഗാത്രം മേഘശ്യാമളവും, മുഖ സരോജ=മുഖം സരോജ സമാനവും, ലോചനം ആയത രാജീവ= കണ്ണുകൾ ആയതങ്ങളായ രാജീവങ്ങൾക്കു തുല്യവും, ബാഹു ബിസാല = ബാഹുക്കൾ വിശാലങ്ങളും, ഭവ ഭയ മോചനം =

പ്രാപഞ്ചിക ഭയ മോചകങ്ങളുമാണ്, കൃപാല രാമ നിത നൗമി= ഹേ കൃപാലുവായ രാമഭദ്ര, ഞാനങ്ങേക്കു നിത്യ നമസ്കാരം ചെയ്യുന്നു.

ഹേ രാമഭദ്ര, ജയിച്ചാലും അങ്ങയുടെ രൂപം നിസ്തുലമാണ്. നിർഗ്ഗുണനും സഗ്ഗുണനും സത്യഗ്ഗുണ പ്രേരകനുമാണവിടുന്ന്. ലോകകണ്ടകനായ രാവണൻെറ പ്രചണ്ഡങ്ങളായ ബാഹുക്കളെ ഖണ്ഡിക്കുന്നവയാണ് അങ്ങയുടെ മൂർച്ചയേറിയ ശരങ്ങൾ. അങ്ങ ക്ഷിതിമണ്ഡലത്തിനു അലങ്കാരമാണ്. അങ്ങയുടെ ഗാത്രം മേഘ ശ്യാമളവും മുഖം പത്മസദൃശവുമാണ്. നീണ്ടു ഇടം പെട്ടവയും കമലതുല്യങ്ങളുമാണ് അങ്ങയുടെ നേത്രങ്ങൾ. വിശാലങ്ങളാണ് അങ്ങയുടെ ബാഹു ദണ്ഡങ്ങൾ. അങ്ങു സംസാര പീഡകൾ ശമിപ്പിക്കുന്നവനാണ്. ഹേ ദയാലോ അങ്ങേക്കു്ൻെറ നിത്യ പ്രണാമം.

ബലമപ്രമേയമനാദി മജ
മവ്യക്തമേകമഗോചരം
ഗോബിന്ദം ഗോപദ ദ്വന്ദഹര
ബിഗ്യാന ഘന ധരനീധരം
ജേ രാമ മന്ത്ര ജപംത സംത
അനംത ജനമനരംജനം
നിത നൗമി രാമ അകാമപ്രിയ
കാമാദി ഖല ദല ഭംജനം

ബലം അപ്രമേയം = അങ്ങയുടെ ശക്തി അപ്രമേയമാണ്, അനാദിം അജം അവ്യക്തം = അങ്ങു അനാദിയും അജനും അവ്യക്തനുമാണ്, ഏകം അഗോചരം ഗോബിന്ദം = അങ്ങു ഏകനും അഗോചരനും ഗോവിന്ദനുമാണ്, ഗോപദ ദ്വന്ദഹര ബിഗ്യാന ഘന ധരനീധരം = അങ്ങു ഇന്ദ്രിയാതീതനും ദ്വന്ദ്വഹരനും വിജ്ഞാനഘനവും ധരണീധരനുമാണ്, അനംത = അല്ലയോ

അനന്ത, ജേ സംത രാമമന്ത്ര ജപംത = ഏതൊരു സജ്ജനങ്ങാം രാമമന്ത്രം ജപിക്കുന്നു, ജന മന രംജനം = ആ ഭക്ത ജനങ്ങളുടെ മനസ്സിനെ അവിടന്നു രഞ്ജിപ്പിക്കുന്നു, അകാമ പ്രിയ = അല്ല യോ നിഷ്കാമ പ്രിയ, കാമാദി ഖല ദല ഭംജനം = കാമാദി കളായ ഖല സമൂഹത്തെ ഭഞ്ജനം ചെയ്യുന്നവനേ, രാമ = ശ്രീ രാമചന്ദ്ര. നിതനൗമി = ഞാനങ്ങയെ നിത്യ പ്രണാമം ചെയ്യുന്നു.

അങ്ങയുടെ ശക്തി അപരിമിതവും അങ്ങു അനാദിയും ജന്മാദിരഹിതനും അവ്യക്തനും ഏകനും അഗോചരനുമാകുന്നു. അങ്ങു ഗോവിന്ദനാണ്; ഇന്ദ്രിയാതാതീതനാണ് ദ്വന്ദ്വഹര നാണ്; വിജ്ഞാനഘനവും ധരണീധരനുമാണ്; ഹേ അനന്ത, ശ്രീരാമ മന്ത്രം ജപിക്കുന്ന സത്തുക്കളായ ഭക്തജനങ്ങളുടെ മന സ്സിനെ അവിടന്നു രഞ്ജിപ്പിക്കുന്നു; ഹേ നിഷ്കാമപ്രിയ, കാമ ക്രോധ ലോഭ മോഹ മദമാത്സര്യങ്ങളാകുന്ന ദുഷ്ടസമൂഹത്തെ അങ്ങു നാശിപ്പിക്കുന്നു; അപ്രകാരിക്കുന്ന ഹേ ശ്രീരാമചന്ദ്ര, അങ്ങ യ്ക്കെന്റെ നിത്യ പ്രണാമം.

ജേഹി ശ്രുതി നിരഞ്ജന ബ്രഹ്മ ബ്യാപക
ബിരജ അജ കഹി ഗാവഹിം
കരി ധ്യാന ഗ്യാന ബിരാഗ ജോഗ
അനേക മുനി ജേഹി പാവഹീം
സോ പ്രഗട കരുനാകംദ സോഭാ
ബൃംദ അഗ ജഗ മോഹഈ
മമ ഹൃദയ പംകജ ഭൃംഗ അംഗ
അനംഗ ബഹു ഛബി സോഹഈ

ജേഹി നിരംജന ബ്രഹ്മ ബ്യാപക ബിരജ അജ കഹി ഗാവഹീം = ആരെ നിരഞ്ജനൻ, ബ്രഹ്മം, വ്യാപകൻ, ശുദ്ധൻ, ജന്മരഹിതൻ എന്നിങ്ങനെയെല്ലാം വർണ്ണിച്ച്, ശ്രുതി ഗാവഹീം=

വേദങ്ങാം ഗാനം ചെയ്യന്നു, ജേഹി അനേക മുനി = ആരെ അസംഖ്യം മുനിമാർ, ധ്യാന ഗ്യാന ബിരാഗ യോഗ കരി = ധ്യാനം, ജ്ഞാനം, വൈരാഗ്യം, യോഗം എന്നിവ അനുഷ്ഠിച്ച്, പാവഹീം = പ്രാപിക്കുന്നു, സോ കരുനാകംദ സോഭാ ബൃംദ അഗ ജഗ മോഹഈ = ആ കരുണാകരനും ശോഭാവൃന്ദവും ചരാചരങ്ങളെ മോഹിപ്പിക്കുന്നവനുമായി, പ്രഗട = പ്രത്യക്ഷനായിരിക്കുന്നു, അംഗ = ആരുടെ ദേഹം, ബഹു അനംഗ ഛബി = നിരവധി മന്മഥന്മാരുടെ ദീപ്തിയോടെ, സോഭഈ = ശോഭിക്കുന്നു, അദ്ദേഹം, മമ ഹൃദയ പംകജ ഭൃംഗ = എന്റെ ഹൃദയമാകുന്ന പങ്കജത്തിലെ ഭൃംഗമാകുന്നു.

നിരഞ്ജനൻ, പരബ്രഹ്മം, വ്യാപകൻ, ശുദ്ധൻ ജന്മരഹതൻ എന്നിങ്ങനെ ഉദ്ഘോഷിച്ച് ആരെ വേദങ്ങാം പുകഴ്ത്തിപ്പാടുന്നു, അസംഖ്യം മുനിമാർ ധ്യാന ജ്ഞാന വൈരാഗ്യങ്ങളാലും യോഗത്താലും ആരെ പ്രാപിക്കുന്നു, കരുണാകരനും ശോഭാവൃന്ദവും ചരാചരങ്ങളെ മോഹിപ്പിക്കുന്നവനുമായ ഏതൊരു ഭഗവാനാണോ ഇവിടെ പ്രത്യക്ഷമായിരിക്കുന്നത് ഏതൊരാളുടെ അംഗം നിരവധി മദനന്മാരുടെ ദീപ്തി വഹിച്ച് ശോഭിക്കുന്നു ആ ശ്രീരാമചന്ദ്രൻ എന്റെ ഹൃദയമാകുന്ന താമരപ്പൂവിലെ വണ്ടായിരിക്കട്ടെ.

ജോ അഗമ സുഗമ സുഭാവ നിർമ്മല
അസമ സമ സീതല സദാ
പശ്യന്തി യേ യോഗീ യതനുകരി
കരത മന ഗോ ബസ സദാ
സോ രാമ രമാനിവാസ സന്തത
ദാസ ബസ ത്രിഭുവന ധനീ
മമ ഉര ബസൗ സോ സമന
സംസൃതി ജാസു കീരതി പാവനീ

ജോ അഗമ സുഗമ = ആർ അഗമ്യനും സുഗമ്യനുമാണ്, സുഭാവ നിർമ്മല = പ്രകൃത്യാ നിർമ്മലനാണ്, അസമ സമ സദാ സീതല = വിഷമനും സമനും സദാ ശീതളനുമാണ്, ജോഗീ യതന കരി = യോഗികഠം പ്രയത്നിച്ചു, മന ഗോ ജദാ ബസ = മനസ്സും ഇന്ദ്രിയങ്ങളും വശത്താകുമ്പോഠം, ജേ പശ്യന്തി = ആരെ കാണുന്നു, ത്രി ഭുവന ധനീ രമാനിവസ സോ രാമ = ത്രിഭുവന ധനിയും രമാനിവാസനുമായ ആ രാമൻ, സന്തത ദാസ ബസ = സദാ ദാസന്മാൎക്ക വിധേയനായിരിക്കുന്നു, ജാസു പാവനീ കീരതി = ആരുടെ പവിത്ര കീൎത്തി, സംസൃതി സമന = പ്രാപഞ്ചിക ദുഃഖത്തെ ശമിപ്പിക്കുന്നുവോ, സോ മമ ഉര ബസഉ = ആ രാമൻ എന്റെ ഹൃദയത്തിൽ വാസം ചെയ്യട്ടെ.

അഗമ്യനെങ്കിലും സുഗമ്യനും നിർമ്മല സ്വഭാവനും വിഷമനും സദാ ശീതളനും ആരാകുന്നു, യോഗികഠം മനസ്സിനേയും ഇന്ദ്രിയങ്ങളേയും ജയിച്ചതിനുശേഷം ആരെ ദർശിക്കുന്നു, രമാനിവാസനും ത്രിഭുവന നാഥനും ദാസന്മാൎക്ക് സദാവശഗനുമായ ആ രാമചന്ദ്രൻ, ആരുടെ പവിത്രകീൎത്തി സംസാര ദുഃഖത്തെ നശിപ്പിക്കുന്നു ആ രഘൂത്തമൻ എന്റെ ഹൃദയത്തിൽ അധിവസിക്കട്ടെ.

ദോ:— അവിരല ഭഗതി മാംഗി
ബര ഗീധ ഗയേഉ ഹരിധാമ
തേഹി കീ ക്രിയാ ജഥോചിത
നിജകര കീൻഹി രാമ

അവിരല ഭഗതി ബര മാംഗി = അവിരള ഭക്തിയാകുന്ന വരം വാങ്ങി, ഗീധ ഹരിധാമ ഗയേഉ = ഗൃധ്റം വിഷ്ണുധാമം പ്രാപിച്ചു, രാമ തേഹി കീ ക്രിയാ = രാമൻ അവന്റെ ശേഷക്രിയകഠം, ജഥോചിത = യഥോചിതം, നിജകര കീൻഹ = സ്വകരങ്ങളെക്കൊണ്ടു നിർവ്വഹിച്ചു.

അവിരള ഭക്തി തനിയ്ക്കു രാമനിലുണ്ടാകണമെന്ന വിശിഷ്ട വരം വാങ്ങി ഗൃധ്റ രാജനായ ജടായു വൈകുണ്ഠം പ്രാപിച്ചു. ആ ജടായുസ്സിൻെറ ഔർദ്ധ്വ ദേഹിക ക്രിയകളെല്ലാം ഉചിതമാം വണ്ണം ശ്രീരാമൻ സ്വഹസ്തങ്ങളെക്കൊണ്ടുതന്നെ അനുഷ്ഠിക്കുകയും ചെയ്തു.

ചൗ:- കോമല ചിത അതി ദീന ദയാല
കാരന ബിനു രഘുനാഥ കൃപാലാ
ഗീധ അധമ ഖഗ ആമിഷ ഭോഗീ
ഗതി ദീൻഹീ ജോ ജാംചത യോഗീ

കാരന ബിനു = കാരണം കൂടാതെതന്നെ, കൃപാലാ = കൃപാലുവും, അതി ദീന ദയാലാ = അത്യധികം ദീന ദയാലുവു മായ, രഘുനാഥ ചിത കോമല = രഘുനാഥൻെറ ചിത്തം കോ മളമാണ്, ജോഗീ ജോ ഗതി ജാംചത = യോഗികൾ ഏതൊരു ഗതി അർത്ഥിക്കുന്നു (ആ ഗതിയാണ്) ഗീധ ആമിഷ ഭോഗീ അധമ ഖഗ ദീൻഹീ = ഗൃധ്റവും മാംസ ഭുക്കും അധമ ഖഗവു മായ ജടായുവിനു നല്കിയതു്.

പ്രത്യേക ഹേതുവൊന്നും കൂടാതെതന്നെ ആരിലും കൃപാലു വാണ് ശ്രീരാമചന്ദ്രൻ. ദീനന്മാരിൽ അദ്ദേഹം അത്യധികം ദയാ ലുവാണ്. അദ്ദേഹത്തിൻെറ ഹൃദയം കോമളവുമാണ്. ജടായു വിൻെറ സ്ഥിതി ഒന്നാലോചിച്ചു നോക്കു. പക്ഷികളിൽ വെച്ചു അധമ ജീവിയാണ് ഗൃധ്റം. അതു മാംസഭുക്കുമാണ്. അത്തര ത്തിലുള്ള ആ ജടായുവിനു യോഗികൾ അർത്ഥിക്കുന്ന വിഷ്ണുസായു ജ്യം തന്നെ രാമൻ നല്കി. ഇതുപോലൊരു കൃപാലുത്വം മററാർക്കാ ണുള്ളതു്?

സുനഹു ഉമാ തേ ലോഗ അഭാഗീ
ഹരി തജി ഹോഹിം ബിഷയ അനുരാഗീ

  

പുനി സീതഹി ഖോജത ദോഉ ഭാഈ
ചലേ ബിലോകത ബന ബഹുതാഈ

സുനഹു ഉമാ = ഉമേ കേൾക്കൂ, ഹരി തജി ബിഷയ അനുരാഗീ ഹോഹിം തേ ലോഗ = വിഷ്ണുവിനെ കൈവിട്ട വിഷയസുഖങ്ങളിൽ കൊതിച്ചു കഴിഞ്ഞുകൂടുന്നവരാരോ അവർ, അഭാഗീ= ഭാഗ്യം കെട്ടവർ തന്നെയാണ്, പുനി ദോഉ ഭാഈ = അനന്തരം രണ്ടു സഹോദരന്മാരും, സീതഹി ഖോജത = സീതയെ ആരാഞ്ഞു, ബഹുതാഇ ബന ചലേ = അനേകം വനങ്ങളിൽ സഞ്ചരിച്ചു.

ശിവൻ പറയുന്നു:— ഉമേ, കേൾക്കൂ. ഭഗവൽസ്മരണ കൂടാതെ വിഷയസുഖങ്ങളിൽ ഭ്രമിച്ചു ജീവിക്കുന്ന ജനങ്ങളില്ലേ, അവർ തികച്ചും ഭാഗ്യംകെട്ടവർതന്നെ.

ജടായുവിന്ന് സദ്ഗതി നൽകിയതിന്നുശേഷം ശ്രീരാമനും ലക്ഷ്മണനും സീതയെ ആരാഞ്ഞു അനേകം വനങ്ങളിൽ സഞ്ചരിക്കുകയുണ്ടായി.

സംകുല ലതാ ബിടപ ഘന കാനന
ബഹു ഖഗ മൃഗ തഹം ഗജ പഞ്ചാനന
ആവത പന്ഥ കബന്ധ നിപാതാ
തേഹി സബ കഹീ ശ്രാപ കൈ ബാതാ

ലതാ ബിടപ സംകുല ഘന കാനനതഹം = ലതാ പാദപസംകുലവും നിബിഡവുമായ ഒരു വനം, അതിൽ ബഹുഖഗ മൃഗ ഗജ പംചാനന = അനേകം പക്ഷികളും മൃഗങ്ങളും ഗജങ്ങളും സിംഹങ്ങളും വസിക്കുന്നുണ്ട്, പന്ഥ ആവത കബന്ധ നിപാതാ= ആ വനമാർഗ്ഗത്തിലൂടെ വരുമ്പോൾ (രാമൻ) കബന്ധനെ വധിച്ചു, തേഹി ശ്രാപ കൈ സബ ബാതാ കഹീ = തനിക്കു ലഭിച്ച ശാപത്തെക്കുറിച്ചു എല്ലാം അവൻ രാമനെ ധരിപ്പിച്ചു.

വള്ളികളാലും മരങ്ങളാലും സങ്കലവും നിരവധി പക്ഷികളു ടേയും മൃഗങ്ങളുടേയും ഗജങ്ങളുടേയും സിംഹങ്ങളുടേയും ആ വാസകേന്ദ്രവുമായ വനങ്ങളിലൊന്നിലൂടെ സഞ്ചരിക്കുന്ന അനുജ സമേതനായ രാമൻ കബന്ധനെ നിഗ്രഹിച്ചു. ശാപഗ്രസ്തനായ അവൻ ശാപവൃത്താന്തമെല്ലാം ഭഗവാനെ കേൾപ്പിച്ചു.

ദുർവ്വാസാ മോഹി ദീൻഹീ സാപാ
പ്രഭു പദ ദേഖി മിടാ സോ പാപാ
സുനു ഗംധർവ് കഹൗം മൈം തോഹീ
മോഹി ന സുഹാഇ ബ്രഹ്മകുല ദ്രോഹീ

കബന്ധൻ പറഞ്ഞു:— ദുർവാസാ മോഹി സാപാ ദീൻഹീ = ദുർവ്വാസാവു് എന്നെ ശപിച്ചു, പ്രഭുപദ ദേഖി = ഭഗവൽപാദം ദർശിച്ചു്, സോ പാപാ മിടാ = ആ പാപം എന്നെ കൈവിട്ടു. (രാമൻ പറഞ്ഞു:—) ഗംധർവ സുനു = ഗന്ധർവ്വ, കേൾക്കു, മൈം തോഹീ കഹൗം = ഞാൻ നിന്നോടു പറയുന്നു, ബ്രഹ്മകുല ദ്രോഹീ മോഹി ന സുഹാഇ = ബ്രഹ്മ കുലത്തെ ദ്രോഹിക്കുന്നവരെ എനിക്കിഷ്ടമല്ല.

കബന്ധൻ ഉണർത്തിച്ചു:— ഭഗവാനേ, ദുർവ്വാസസ്സു മഹർഷി യുടെ ശാപത്തിനു ഇരയായ ഞാൻ ഭഗവൽപാദം ദർശിച്ചതോടെ പാപവിമുക്തനായിതീർന്നു. ഇതുകേട്ടു് രാമൻ പറഞ്ഞു:— ഹേ, ഗന്ധർവ്വ, ഞാൻ നിന്നോടു പറയുന്നു ബ്രാഹ്മണവംശത്തെ ദ്രോഹി ക്കുന്നവരെ എനിക്കു ഇഷ്ടപ്പെടാനാവുന്നില്ല. (ഗന്ധർവ്വൻ ഒരി ക്കൽ ദുർവ്വാസാവിനെ പരിഹസിച്ചു. സുലഭ കോപിയായ മഹർഷി ആ ഗന്ധർവ്വനെ കബന്ധമായി ജീവിക്കാൻ ശപിച്ചു. രാമ സന്ദർശനംകൊണ്ടു് അവൻ ശാപമുക്തനായിത്തീരട്ടെ എന്നു മഹർഷി ശാപമോക്ഷം നൽകി. അതുപ്രകാരം ഇന്നു ഗന്ധർവ്വൻ സ്വതന്ത്രനമായി.)

ദോ:- മന ക്രമ ബചന കപട തജി
ജോ ഗുരു ഭൂസുര സേവ।
മോഹി സമേത ബിരംചി
സിവ ബസ താകേ സബ ദേവ

മനക്രമ ബചന = ത്രിവിധ കരണങ്ങളാലും, കപടതജി= കാപട്യം ഉപേക്ഷിച്ച്, ജോ ഗുരു ഭൂസുരസേവ=ആർ ഗുരുജനങ്ങളേയും വിപ്രന്മാരേയും ഉപാസിക്കുന്നു, താകേ ബസ = അങ്ങനെയുള്ള ഉപാസകന്മാക്ക് വിധേയരാണ്, മോഹി സമേത ബിരംചി സിവ സബ ദേവ = ഞാനടക്കമുള്ള ബ്രഹ്മാവും ശിവനും സർവ്വ ദേവന്മാരും

മനസാവാചാ കർമ്മണാ വ്യാജം വെടിഞ്ഞു ഏതൊരുവർ ഗുരുജനങ്ങളേയും ബ്രാഹ്മണരേയും ഉപാസിക്കുന്നുവോ ആ ഉപാസകന്മാക്കു വിധേയരാണ് ഞാനും, ശിവനും, ബ്രഹ്മാവും മററു സർവ്വദേവന്മാരും.

ശ്രാപത താഡത പരുഷ കഹന്താ
ബിപ്ര പൂജ്യ അസ ഗാവഹിം സന്താ
പൂജിയ ബിപ്ര സീല ഗുനഹീനാ
സൂദ്ര ന ഗുനഗന ഗ്യാന പ്രബീനാ

അസ സന്താ ഗാവഹിം = ഇങ്ങനെയാണ് സത്തുക്കൾ ഘോഷിക്കുന്നതു്, ബിപ്ര ശ്രാപത താഡത പരുഷ കഹന്താ പൂജ്യാ = വിപ്രന്മാർ ശപിക്കുന്നവരാണ്, മർദ്ദിക്കുന്നവരാണ്, പരുഷവാക്കുകൾ പറയുന്നവരാണ് എന്നൊക്കെയായാലും പൂജ്യന്മാർ തന്നെ, ബിപ്ര സീല ഗുനഹീനാ = ബ്രാഹ്മണൻ ശീല ഗുണഹീനനാകട്ടെ, പൂജിയ =: പൂജ്യനാണ്, സൂദ്ര ഗുനഗന ഗ്യാന പ്രബീനാ ന = ശൂദ്രൻ ഗുണഗണ ജ്ഞാനാദികളിൽ മുഖ്യനായിരുന്നാലും പൂജ്യനല്ല.

ബ്രാഹ്മണൻ ശപിക്കട്ടെ, മട്ടിക്കട്ടെ, പരുഷവാക്കുകൾ പറയട്ടെ, എന്തൊക്കെ വന്നാലും അവർ പൂജ്യരാണ്. ശീലഗുണങ്ങളില്ലാത്തവനായാലും ബ്രാഹ്മണൻ പൂജ്യൻതന്നെ. ഗുണങ്ങൾകൊണ്ടും ജ്ഞാനംകൊണ്ടും ശൂദ്രൻ മുഖ്യനാണെന്നു വന്നാലും അവൻ പൂജ്യനാകുന്നില്ല എന്നൊക്കെയാണ് സത്തുക്കൾ ഉദ്ഘോഷിക്കുന്നതു്.

കഹി നിജ ധർമ്മ താഹി സമുഝാവാ
നിജപദ പ്രീതി ദേഖി മന ഭാവാ
രഘുപതി ചരന കമല സിരുനാഈ
ഗയേഉ ഗഗന ആപനി ഗതിപാഈ

താഹി നിജ ധർമ്മ കഹി സമുഝവാ = അവനെ സ്വധർമ്മം പറഞ്ഞു മനസ്സിലാക്കി. നിജപദ പ്രീതി ദേഖി = സ്വപദ ഭക്തികണ്ടു്, മന ഭാവാ = സന്തുഷ്ടനായി, രഘുപതി ചരന കമല സിരുനാഈ = ശ്രീരാമ പാദകമലങ്ങളിൽ പ്രണമിച്ച്, ആപനി ഗതി പാഈ = ഗന്ധർവ്വാവസ്ഥ പ്രാപിച്ച്, ഗഗന ഗയേഉ = ആകാശത്തിലേക്കു പോയി.

ശ്രീരാമൻ, സ്വധർമ്മം പ്രതിപാദിച്ച് ഗന്ധർവ്വനെ പ്രബുദ്ധനാക്കി. ഭഗവാനിൽ ആ ഗന്ധർവ്വനുള്ള ഭക്തി കണ്ടു് അദ്ദേഹം അവനിൽ പ്രസന്നനായി. ശ്രീരാമ ചരണാരവിന്ദങ്ങളിൽ ശിരസ്സു കുനിച്ച് വീണ്ടും ഗന്ധർവ്വനായ ആ ദിവ്യൻ ആകാശമാർഗ്ഗത്തുടെ ഗമിച്ചു.

താഹി ദേഇ ഗതി രാമ ഉദാരാ
സബരീകേ ആസ്രമ പഗുധാരാ
സബരീ ദേഖി രാമ ഗൃഹ ആഏ
മുനികേ ബചന സമുഝി ജിയ ഭാഏ

  

താഹി ഗതി ദേഇ = ആ ഗന്ധർവ്വന്ന സദ്ഗതി നൽകി. ഉദാരാ രാമു = ഉദാരനായ ശ്രീരാമൻ, സബരീ കേ ആസ്രമ പഗുധാരാ = ശബരിയുടെ ആശ്രമത്തിൽ പാദാർപ്പണം ചെയ്തു, ഗൃഹ ആഏഉ രാമ ദേഖി = സ്വഗൃഹത്തിൽ വന്ന രാമനെ കണ്ടു, മുനി കേ ബചന സമുഝി സബരീ ജിയ ഭഏഉ = മുനിയുടെ വാക്കുകളുണ്ടന്ന് ശബരിയുടെ ഹൃദയം സന്തുഷ്ടമായി.

ശാപഗ്രസ്തനായിരുന്ന ഗന്ധർവ്വന്ന് സദ്ഗതി നൽകി ഔദാര്യനിധിയായ ശ്രീരാമചന്ദ്രൻ ശബരിയുടെ ആശ്രമത്തിൽ പ്രവേശിച്ചു. സ്വഗൃഹത്തിൽ ഭഗവാൻ വന്നിരിക്കുന്നുവെന്ന് കണ്ടു ഭക്തയായ ശബരി, അവളോടു പണ്ട് മുനി അരുളിച്ചെയ്ത വാക്കുകൾ ഉണ്ടന്ന് പരമസന്തുഷ്ടയായി ഭവിച്ചു. (ഇവിടെ പ്രസ്താവ്യനായ മുനിയുടെ പേർ മതംഗൻ എന്നാണ്. അദ്ദേഹം വൈകുണ്ഠത്തിലേക്കെഴുന്നള്ളുന്ന അവസരത്തിൽ ശബരിയെ വിളിച്ചു ഈ വിധം അനുഗ്രഹിക്കുകയുണ്ടായി:— 'ഭദ്രേ, ത്രേതായുഗത്തിൽ നിനക്ക് ശ്രീരാമചന്ദ്രനെ സന്ദർശിക്കാൻ അവസരം ലഭിക്കും.)

സരസിജ ലോചന ബാഹു ബിസാലാ
ജടാമുകുട സിര ഉര ബനമാലാ
സ്യാമ ഗൗര സുംദര ദോഉ ഭാഈ
സബരീ പരീ ചരന ലപടാഈ

സരസിജലോചന = കമല സമാനങ്ങളായ ലോചനങ്ങളോടും, ബിസാല ബാഹു = വിശാലങ്ങളായ ബാഹുക്കളോടും, ജടാമുകുട സിര = ജടാമുകുടങ്ങളാൽഭൂഷിതങ്ങളായ ഉത്തമാംഗങ്ങളോടും, ബനമാലാ ഉര = വനമാലകളാൽ ശോഭിക്കുന്ന വക്ഷസ്സുകളോടും, സ്യാമ ഗൗര സുംദര ശ്യാമ = ഗൗര വർണ്ണങ്ങളോടും കൂടിയ സുന്ദരന്മാരായ, ദോഉ ഭാഈ = രണ്ടു സഹോദരന്മാരു

ടേയ്യം, ചരന = തൃപ്പാദങ്ങളിൽ, സബരീ ലപടാഇ പരീ = ശബരി പ്രണിപതിച്ചു.

താമരക്കണ്ണന്മാരും വിശാല ബാഹുക്കളും ജടാമകുടങ്ങളാൽ ശോഭിക്കുന്ന ഉത്തമാംഗങ്ങളോടുകൂടിയവരും വനമാലകളാൽ ശോഭിക്കുന്ന മാറിടങ്ങളോടുകൂടിയവരും ശ്യാമവും ഗൗരവുമായ വണ്ണങ്ങളോടുകൂടിയവരും സുന്ദരന്മാരുമായ രാമലക്ഷ്മണന്മാരെ ദർശിച്ച് ഭക്തിഭരിതയായ ശബരി അവരുടെ തൃപ്പാദങ്ങൾ ഗ്രഹിച്ച് സാഷ്ടാംഗ പ്രണാമം ചെയ്തു.

പ്രേമ മഗന മുഖ ബചന ന ആവാ
പുനി പുനി പദ സരോജ സിരുനാവാ
സാദര ജല ലൈ ചരന പഖാരേ
പുനി സുംദര ആസന ബൈഠാരേ

പ്രേമ മഗന മുഖ ബചന ന ആവാ = പ്രേമമഗ്നയായതിനാൽ മുഖത്തിൽനിന്നു വാക്കുകൾ ബഹിർഗ്ഗമിച്ചില്ല, പുനി പുനി പദ സരോജ = വീണ്ടും വീണ്ടും തൃപ്പാദ പത്മങ്ങളിൽ, സിരു നാവാ = ശിരസ്സു കുനിച്ചു, ജല ലൈ ചരന പഖാരേ = ജലം കൊണ്ടുവന്നു തൃപ്പാദങ്ങൾ കഴുകി, പുനി സുംദര ആസന ബൈഠാരേ = അനന്തരം സുന്ദര പീഠങ്ങളിൽ ഇരുത്തി.

ഭക്തിയിൽ മുഴുകിപ്പോയതിനാൽ സ്വാഗതം പോലും പറയാൻ ശബരിക്കു വാക്കുകൾ ലഭിച്ചില്ല. ആ ഭക്ത വീണ്ടും വീണ്ടും ഭഗവത് പാദങ്ങളിൽ കുമ്പിടുക മാത്രം ചെയ്തു. അതിന്നുശേഷം അവൾ ജലം കൊണ്ടുവന്നു ആഗതരുടെ തൃപ്പാദങ്ങൾ പ്രക്ഷാളനം ചെയ്തു. പിന്നീടവരെ മനോഹരങ്ങളായ പീഠങ്ങളിൽ ഇരുത്തി.

ദോ:- കംദ മൂല ഫല സുരസ അതി ദിഏ
രാമ കഹും ആനി
പ്രേമ സഹിത പ്രഭു ഖാഏ
ബാരംബാര ബഖാനീ

അതി സുരസ = അതി സ്വാദിഷ്ഠങ്ങളായ, കംദമൂല ഫല ആനി = കന്ദമൂല ഫലങ്ങൾ കൊണ്ടുവന്നു്, രാമ കഹും ദിഏ = രാമനു സമപ്പിച്ചു, ബാരം ബാര ബഖാനി = തുടരെത്തുടരെ അവളെ വണ്ണിച്ചു, പ്രഭു പ്രേമസഹിത = ശ്രീരാമൻ പ്രേമപൂവ്വം, ഖാഏ = അമൃതേത്തു കഴിച്ചു.

ഏററവും ഹൃദ്യങ്ങളായ കിഴങ്ങുകളും വേരുകളും കായ്കളും ശബരി കൊണ്ടുവന്നു ഭഗവൽ പാദങ്ങളിൽ അപ്പിച്ചു. ഭഗവാൻ തുടരെത്തുടരെ ശബരിയെ വാഴ്ത്തി അവൾ സമപ്പിച്ച വന്യാഹാര ങ്ങൾ പ്രീതിപൂവ്വം ഭക്ഷിക്കുകയും ചെയ്തു.

ചൗ:– പാനി ജോരി ആഗേ ഭഇ ഠാഢീ
പ്രഭുഹിം ബിലോകി പ്രീതി അതി ബാഢീ
കേഹി ബിധി അസ്തുതി കരൗം തുംഹാരീ
അധമ ജാതി മൈം ജഡമതി ഭാരീ

പാനി ജോരി ആഗേ ഠാഢീ ഭഇ = കൈകൾ കൂപ്പി മുമ്പിൽ നിന്നു, പ്രഭുഹിം ബിലോകി=പ്രഭുവിനെ വിലോകനം ചെയ്തു്, അതി പ്രീതി ബാഢി=അതി പ്രീതിയുണ്ടായി, തുംഹാരി കേഹി ബിധി അസ്തുതി കരൗം = അങ്ങയെ ഏതുവിധത്തിൽ സ്തുതിക്കേണ്ടു, അധമ ജാതി ഭാരീ ജഡമതി മൈം = അധമ ജാതിയിൽ പിറന്ന വളും വളരെയേറെ ജഡബുദ്ധിയുമാണു് ഞാൻ.

ഭക്തയായ ശബരി ബദ്ധാഞ്ജലീഹസ്തയായി ശ്രീരാമ സമക്ഷം നിന്നു് അദ്ദേഹത്തെ സാംഗോപാംഗം സന്ദശിച്ചു വദ്ധിച്ച ഭക്തിയോടെ ഇങ്ങനെ ഉണത്തിച്ചു:— 'പ്രഭോ അധമ കുലത്തിൽ ജന്മമെടുത്തവളും ജഡബുദ്ധിയുമായ ഞാൻ ഏതു വിധ ത്തിലാണു് അങ്ങയെ സ്തുതിക്കുക?'

അധമ തേം അധമ അധമ അതി നാരീ
തിൻഹ മഹം മൈം മതിമംദ അഘാരീ

കഹ രഘുപതി സുന ഭാമിനി ബാതാ
മാനഉം ഏക ഭഗതി കര നാതാ

അഘാരീ = പാപിനിയും, അധമ തേം അധമ അതി അധമ നാരീ മൈം = അധമാധമയുമായ സ്ത്രീയാണ് ഞാൻ. മംദ മതി = മന്ദബുദ്ധിയുമാണ്, തിൻഹ മഹം = അവരിലെല്ലാം വെച്ച്, രഘുപതി കഹ = രാമൻ പറഞ്ഞു:— ഭാമിനി ബാതാ സുനു = ഹേ ഭാമിനി കേൾക്കു, ഏക ഭഗതി കര നാതാ മാനഉം= ഒരു ഭക്തയുമായുള്ള വേഴ്ചയിൽ എനിക്കു അഭിമാനമാണുള്ളത്.

പാപിനിയും പാപിഷ്ഠമാരിൽ വെച്ചു അധമാധമയും അവരിൽ വെച്ചെല്ലാം ബുദ്ധിഹീനയുമാണ് ഇയ്യുള്ളവൾ. (ഇത്തരത്തിലുള്ള ഒരുവളുമായി അവിടന്നു സമ്പക്കം ചെയ്യുന്നതു ആശ്ചര്യകരമായിരിക്കുന്നു എന്നു ഭാവം.) അവളുടെ ആ വിനയം നിറഞ്ഞ വാക്കുകൾ കേട്ടു ഭക്തവത്സലനായ ഭഗവാൻ പറഞ്ഞു:— ഹേ ഭാമിനി, ഞാനൊരു വസ്തുത പറയട്ടെ. നീ ആരായിരുന്നാലും വേണ്ടില്ല. നിനക്കു ഭഗവദ് ഭക്തി വേണ്ടുവോളമുണ്ടെന്നതു സ്പഷ്ടമാണ്. ആ വിധത്തിലുള്ള ഒരു ഭക്തയുമായുള്ള വേഴ്ച ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നു.

ജാതി പാംതി കുലധർമ ബഡാഇ
ധന ബല പരിജന ഗുന ചതുരാഇ
ഭഗതി ഹീന നര സോഹൈ കൈസാ
ബിനു ജല ബാരിദ ദേഖിഅ ജൈസാ

ജാതി പാംതി കുല ധർമ ബഡാഇ = ജാതി, വർഗ്ഗം, കുലം, ധർമ്മം, മഹത്വം, ധന ബല പരിജന ഗുന ചതുരാഇ = ധനം, പരിജനങ്ങൾ, ഗുണങ്ങൾ, ചാതുര്യം ഇതൊക്കെ, ഭഗതി ഹീന നര കൈസാ സോഹൈ = ഭക്തിയില്ലാത്തവനിൽ എങ്ങനെ ശോഭിക്കും? ജൈസാ ജല ബിനു ബാരിദ ദേഖിഅ=ജലമില്ലാത്ത മേഘം പോലെയാണ് അതെല്ലാം?

ജാതിമഹത്വം, വർഗ്ഗമഹിമ, കുലമഹിമ, ധർമ്മപ്രബുദ്ധത, മഹത്വം, ധനം, ശക്തി, പരിവാരങ്ങൾ, ഗുണം ചാതുര്യം ഇതൊക്കെ ഒരുവനിലുണ്ടെന്നുതന്നെ വിചാരിക്കുക. അവൻ ഭഗവദ് ഭക്തനല്ലെങ്കിൽ ഈ ഗുണങ്ങളൊന്നും അവനെ പ്രശോഭിപ്പിക്കുകയില്ല. വെള്ളമില്ലാത്ത മേഘം പോലെയാണ് ഭക്തിഹീനനായ നരൻ.

നവധാ ഭഗതി കഹഉം തോഹി പാഹീം
സാവധാന സുനു ധരു മനമാഹീം
പ്രഥമ ഭഗതി സംതൻഹ കര സംഗാ
ദൂസരി രതി മമ കഥാ പ്രസംഗാ

നവധാ ഭഗതി തേഹി പാഹീം കഹഹ്ഉം = ഒൻപതു വിധത്തിലുള്ള ഭക്തിയെക്കുറിച്ചു ഞാൻ നിന്നോടു പറയാം. സാവധാന സുനു = സശ്രദ്ധം കേൾക്കുക, മനമാഹീം ധരു = മനസ്സിലാക്കുക, സംതൻഹ കര സംഗാ പ്രഥമ ഭക്തി = സത്സംഗമാണ് ആദ്യത്തേതു്, ദൂസരി = രണ്ടാമത്തേതു്, മമ കഥാ പ്രസംഗാ രതി = ഭഗവൽ കഥകളിൽ താൽപര്യം.

ശബരി ഭക്തി ഒൻപതു വിധത്തിലാണ്. അതെല്ലാം ഓരോന്നോരോന്നായി ഞാൻ വിവരിക്കാം. ശ്രദ്ധാപൂർവ്വം കേട്ടു മനസ്സിലുറപ്പിക്കുക. സത്സംഗമാണ് ഒന്നാമത്തെ ഭക്തി. രണ്ടാമത്തേതാണ് ഭഗവൽ ലീലകളിൽ തൽപരത.

ദോ:- ഗുരുപദ പംകജ സേവാ
തീസരി ഭഗതി അമാന
ചൗഥി ഭഗതി മമ ഗുന ഗന കരഇ
കപട തജി ഗാന

തീസരി ഭഗതി അമാന ഗുരു പദ പംകജ സേവാ = മൂന്നാമത്തെ ഭക്തി, പരിശുദ്ധ മനസ്സോടെ ഗുരു പാദപത്മ സേവയാ

ണ്ട്, ചൗഥി ഭഗതി = നാലാമത്തെ ഭക്തി, കപട തജി = കാപട്യം ത്യജിച്ച്, മമ ഗുന ഗന ഗാന കരഇ = ഭഗവദ് ഗുണ സമൂഹം ഗാനം ചെയ്യുക എന്നതത്രെ.

ഗർവ്വം കൈവെടിഞ്ഞു ഗുരു തൃപ്പാദ ശുശ്രൂഷ ചെയ്ക എന്നതാണ് മൂന്നാമത്തെ ഭക്തി. നാലാമത്തേതാകട്ടെ, നിഷ്കപടം ഭഗവൽ മാഹാത്മ്യങ്ങൾ ഗാനം ചെയ്യുക എന്നതാകുന്നു.

മംത്ര ജാപ മമ ദൃഢ ബിസ്വാസാ
പംചമ ഭജന സോ ബേദ പ്രകാസാ
ഛഠ ദമസീല ബിരതി ബഹു കർമാ
നിരത നിരംതര സജ്ജന ധർമാ

മംത്ര ജാപ ഭജന മമ ദൃഢ ബിസ്വാസ്വാ പംചമ = മന്ത്ര ജപം ഭജനം എന്നിൽ ദൃഢവിശ്വാസം എന്നിവ അഞ്ചാമത്തെ ഭക്തിയാണ്, സോ ബേദ പ്രകാസാ = വേദ പ്രകാശിതവുമാണതു്, ദമ സീല ബഹു കർമാ ബിരതി = ദമം, സൗശീല്യം കർമ്മങ്ങളിൽ വൈരാഗ്യം, സജ്ജന ധർമാ നിരംതര നിരത = സജ്ജന ധർമ്മങ്ങളിൽ നിരന്തര പ്രേമം ഇതു, ഛഠ = ആറാമത്തേതാകുന്നു.

മന്ത്രജപം ഭജനം ഭഗവാനിൽ ദൃഢവിശ്വാസം എന്നിവ അഞ്ചാമത്തെ ഭക്തിയും വേദ പ്രകാശിതവുമാണ്. ദമം സൗശീല്യം, കർമ്മങ്ങളിൽ വിരക്തി, സജ്ജന ചര്യകളിൽ നിരന്തര പ്രേമം ഇവ ആറാമത്തെ ഭക്തിയാണ്.

സാതവ സമ മോഹി മയ ജഗ ദേഖാ
മോതേം സംത അധിക കരി ലേഖാ
ആഠവ ജഥാലാഭ സന്തോഷാ
സപനേഹു നഹി ദേഖഇ പരദോഷാ

സമ ജഗ മോഹി മയ ദേഖാ സാതവ = സമഭാവനകൊണ്ടു് ജഗത്തിനെ ബ്രഹ്മമയമായി കാണുക എന്നതു് ഏഴാമത്തേ ഭക്തി യാണു്, സംത മോതേം അധിക കരിലേഖാ = സത്തുക്കളെ എന്നേക്കാളും ശ്രേഷ്ഠരായി ഗണിക്കുക എന്നതും, ജഥാലാഭ സന്തോഷാ = ലഭിച്ചതിൽ സന്തോഷിക്കുക എന്നതും, പരദോഷാ സപനേഹു നഹി ദേഖഇ=പരന്മാരുടെ ദോഷങ്ങളെ സ്വപ്നേപി കാണാതിരിക്കുക എന്നതും, ആഠവ = എട്ടാമത്തെ ഭക്തിയാകുന്നു.

സമഭാവനയാൽ ജഗത്തിനെ ഭഗവന്മയമായി കാണുക എന്നതു ഏഴാമത്തെ ഭക്തിയാണു്. സജ്ജനങ്ങളെ എന്നേക്കാളും ശ്രേഷ്ഠരായി ഗണിക്കുക എന്നതും കിട്ടുന്നതുകൊണ്ടു സന്തുഷ്ട നാകുക എന്നതും മററുള്ളവരുടെ ദോഷങ്ങാം സ്വപ്നേപി കാണാ തിരിക്കുക എന്നതും ഭക്തിയുടെ എട്ടാമത്തെ ഉപാധിയാകുന്നു.

നവമ സരല സബ സന ഛലഹീനാ
മമ ഭരോസ ഹിയ ഹരഷ ന ദീനാ
നവമഹും ഏകഉ ജിൻഹകേ ഹോഈ
നാരി പുരുഷ സചരാചര കോഈ

സരല, സബസന ഛല ഹീനാ ഹിയ മമ ഭരോസ = സരളതയും എല്ലാററിലും നിർവ്യാജതയും ഹൃദയത്തിൽ ഭഗവദ് വിശ്വാസവും, ഹരഷ ന ദീനാ = സന്തോഷ സന്താപങ്ങളി ല്ലാതിരിക്കലും, നവമ = ഒൻപതാമത്തെ ഭക്ത്യുപാധിയാണു്, നവമഹും ജിൻ ഹകേ ഏകഉ ഹോഈ = ഈ ഒൻപതു ഉപാധി കളിൽ ആൎക്കു് ഏതെങ്കിലുമൊന്നുണ്ടായാൽ ആ വ്യക്തി, നാരി പുരുഷ സചരാചര കോഈ = സ്ത്രീയോ പുരുഷനോ ചരാചരങ്ങ ളിലേതെങ്കിലുമൊന്നോ ആയിക്കൊള്ളട്ടെ.

സോഇ അതിസയ പ്രിയ് ഭാമിനി മോരേ
സകല പ്രകാര ഭഗതി ദൃഢ തോരേ

ജോഗി ബൃംദ ദുർലഭ ഗതി ജോഈ
തോകഹ്ഉം ആജു സുലഭ ഭഇ സോഈ

സോ ഭാമിനി മോരേ അതിസയ പ്രിയ = ആ വിധമുള്ള വ്യക്തി എനിയ്ക്കത്യന്തം പ്രിയനാണ്, തോരേ സകല പ്രകാര ദൃഢ ഭഗതി = നിൻേറതു് എല്ലാ പ്രകാരത്തിലും ഉറച്ച ഭക്തി യാണ്, ജോഗി ബൃംദ ദുർലഭ ജോഈ ഗതി = യോഗിവൃന്ദ ത്തിനും ദുർല്ലഭമായ യാതൊരു ഗതിയുണ്ടോ, സോഈ തോകഹ്ഉം ആജു സുലഭ ഭഇ = ആ ഗതി നിനക്കിന്നു സുലഭമാകുന്നു.

ഹേ ഭാമിനി, ആ വിധത്തിലുള്ള വ്യക്തി എനിക്കു് അത്യന്തം പ്രിയനാണ്. നിനക്കുള്ളതു് ഈശ്വരങ്കൽ പരമാനു രാഗമാണ്. അതു് സുദൃഢവുമാണ്. യോഗിമാക്കുപോലും ദുർല്ലഭമായ ഗതിയാണ് നിനക്കിന്നു സുലഭമായിരിക്കുന്നതു്.

മമ ദരസന ഫല്യ പരമ അനൂപാ
ജീവ പാവ നിജ സഹജ സരൂപാ
ജനകസുതാ കൈ സുധി ഭാമിനീ
ജാനഹി കഹു കരിബര ഗാമിനീ

പരമ അനൂപാ മമ ദരസന ഫല്യ = അത്യന്തം അനുപമ മാണ് എൻെറ ദർശനത്തിൻെറ ഫലം, ജീവ നിജ സഹജ സരൂപാ പാവാ = ജീവൻ അതിൻെറ സ്വാഭാവികമായ സ്വരൂ പത്തെ പ്രാപിക്കുന്നു, ഭാമിനി കരിബര ഗാമിനി = ഹേ ഭാമിനി, ഗജരാജഗാമിനി, ജനക സുതാ മൈ സുധി ജാനഹി കഹു = ജനകസുതയെ സംബന്ധിച്ച നിനക്കറിയാവുന്നതു പറയുക.

ഭദ്രേ ശബരി, എന്നെ ദർശിക്കുന്നതുകൊണ്ടുള്ള ഫലം നിസ്തുലമാണ്. ആ ദർശനത്തിൻെറ ഫലമായി ജീവൻ അതിൻെറ സ്വാഭാവികമായ സ്വരൂപത്തെ—മോക്ഷത്തെ—പ്രാപിക്കുന്നു. ഹേ ഭാമിനി, കരീന്ദ്ര ഗാമിനി, സീതയുടെ സ്ഥിതിഗതികാം നിനക്കറിവുള്ളതു് എന്നോടു പറയുക.

പമ്പാ സരഹി ജാഹു രഘുരാഈ
തഹം ഹോഇഹി സുഗ്രീവ മിതാഈ
സോ സബ കഹിഹി ദേവ രഘുബീരാ
ജാനതഹൂം പൂംഛഹു മതിധീരാ
ബാര ബാര പ്രഭുപദ സിരുനാഈ
പ്രേമ സഹിത സബ കഥാ സുനാഈ

രഘുരാഈ പമ്പാസരഹി ജാഹു = ഹേ രഘുവീര, പമ്പാ സരസ്സിലേക്കെഴുന്നള്ളുക, തഹം സുഗ്രീവ മിതാഈ ഹോഇഹി = അവിടെവെച്ചു അങ്ങേയ്ക്കു് സുഗ്രീവനുമായി മൈത്രി ഉണ്ടാകും, ദേവ രഘുബീരാ = ഹേ ദേവ രഘുനാഥ, മതി ധീര = ധീര ബുദ്ധേ, ജാനതഹൂം പൂംഛഹു = അറിഞ്ഞിരുന്നിട്ടും ചോദി ക്കുന്നുവല്ലോ, സോ സബ കഹിഹി = ആ സുഗ്രീവൻ എല്ലാം ഉണർത്തും, പ്രഭുപദ ബാര ബാര സിരുനാഈ = പ്രഭുപാദങ്ങളിൽ വീണ്ടും വീണ്ടും നമിച്ചു, പ്രേമസഹിത സബ കഥാ സുനാഈ = പ്രേമപൂർവ്വം എല്ലാ കഥയും കേൾപ്പിച്ചു.

ശബരി പറഞ്ഞു:—പ്രഭോ അങ്ങു് പമ്പാസരസ്സിലേക്കെഴു ന്നള്ളുക. അവിടെവെച്ചു അങ്ങേയ്ക്കു് സുഗ്രീവനുമായി മൈത്രി ഉണ്ടാകും, ദേവ, അവിടുന്നു എല്ലാം അറിഞ്ഞിരുന്നിട്ടും എന്നോടു ഒന്നും അറിയാത്തവനെന്നോണം ചോദിക്കുന്നല്ലോ. ആ സുഗ്രീ വൻ എല്ലാ വൃത്താന്തവും അങ്ങയോടു പറയും, ശ്രീരാമപാദ ങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചു് ഭക്തിപൂർവ്വം ശബരി എല്ലാ കഥയും ഭഗവാനെ ധരിപ്പിച്ചു.

ഛംദ:— കഹി കഥാ സകല ബിലോകി
ഹരിമുഖ ഹൃദയ പദപംകജ ധരേ
തജി ജോഗ പാവക ദേഹ
ഹരിപദ ലീന ഭഇ ജഹം നഹിം ഫിരേ

നര ബിബിധ കർമ അധർമ ബഹുമത
സോകപ്രദ സബ ത്യാഗഹു
ബിസ്വാസ കരി കഹ ദാസ തുലസീ
രാമപദ അനുരാഗഹു

സകല കഥാ കഹി ഹരിമുഖ ബിലോകി = എല്ലാ കഥയും പറഞ്ഞു രാമന്റെ മുഖം നോക്കി, ഹൃദയപദ പംകജ ധരേ = ഹൃദയത്തിൽ പാദപങ്കജം ധ്യാനിച്ച്, ജോഗ പാവക ദേഹ തജി = യോഗാഗ്നിയിൽ ദേഹം ഉപേക്ഷിച്ചു, ജഹം നംഹിം ഫിരേ ഹരിപദ ലീന ഭഈ = എവിടെയെത്തിയാൽ മടങ്ങി വരേണ്ടതില്ലയോ ആ വിഷ്ണുപദത്തിൽ ലീനയായി, നര, ദാസ തുലസി കഹ=ഹേ മനുഷ്യ, തുളസീദാസ് പറയുന്നു, ബിബിധ കർമ അധർമ ബഹുമത സോകപ്രദ = വിവിധ കർമ്മങ്ങളും അധർമ്മങ്ങളും വിവിധാഭിപ്രായങ്ങളും ശോകപ്രദങ്ങളാകുന്നു, സബ ത്യാഗഹു ബിസ്വാസ കരി = എല്ലാം ത്യജിച്ച് ഭഗവാനിൽ വിശ്വാസമർപ്പിച്ച്, രാമപദ അനുരാഗഹു = ശ്രീരാമ പാദങ്ങളിൽ അനുരക്തനാവുക.

എല്ലാ കഥയും അറിയിച്ചു ശബരി ശ്രീരാമന്റെ മുഖം നോക്കി, സ്വഹൃദയത്തിൽ രാമ തൃപ്പാദകമലം ധ്യാനിച്ച് അനന്തരം അവാം യോഗാഗ്നിയിൽ ശരീരം ത്യജിച്ച് നിത്യ സായൂജ്യം പ്രാപിച്ചു. തുളസീദാസ് പറയുന്നു, 'ഹേ മനുഷ്യ അനേക കർമ്മങ്ങളും അധർമ്മങ്ങളും വിവിധ മതങ്ങളും ദുഃഖമുണ്ടാക്കുന്നവയാണ്. അവയെല്ലാം ഉപേക്ഷിച്ച് ഭഗവാനിൽ വിശ്വാ സമർപ്പിച്ച് ശ്രീരാമപാദഭക്തനായി ഭവിക്കുക.

ദോ:- ജാതീ ഹീന അഘ ജനമ
മഹി മുകുത കീൻഹി അസിനാരി
മഹാമംദ മനസുഖ ചാഹസി
ഐസേ പ്രഭുഹി ബിസാരി

ജാതി ഹീനാ = ജാത്യാ ഹീനയും, മഹി അഘ ജനമ=ഭൂമി യിൽ പാപ ഭൂയിഷ്ഠമായ ജന്മമെടുത്തവളും ആയ, അസിനാരീ= ഈ സ്ത്രീക്കും, മുക്തി കീൻഹി = മുക്തി നല്കിയ, ഐസേ പ്രഭുഹി = അപ്രകാരിരിക്കുന്ന പ്രഭുവിനെ, ബിസാരി = വിസ്മ രിച്ച്, മഹാമംദ മന = മഹാ ദുഷ്ടമനസ്സോടു കൂടിയ നീ, സുഖ ചഹസി = സുഖം കൊതിക്കുന്നുവോ?

തുളസീദാസൻ പറയുന്നു:— ഭൂമിയിൽ ഹീന ജാതിയിൽ പാപ ഭൂയിഷ്ഠമായ ജന്മം എടുത്തവളായ ഈ ശബരിക്കും മുക്തി നൽകിയ ആ ശ്രീരാമചന്ദ്രനെ മറന്നു് മഹാ ദുഷ്ട മനസ്സോടു കൂടിയ നീ സുഖം കൊതിക്കുന്നുവോ? (ഭഗവാനെ മറക്കുന്നവനു എന്തു സുഖമാണു് ലഭിക്കാൻ പോകുന്നതു്? അവനു ലഭിക്കുക നിത്യ യാതന മാത്രമായിരിക്കും.)

ചൗ:- ചലേ രാമ ത്യാഗാ ബന സോഊ
അതുലിതബല്യ നര കേഹരി ദോഊ
ബിരഹീ ഇവ പ്രഭു കരത ബിഷാദാ
കഹത കഥാ അനേക സംബാദാ

രാമ ചലേ സോഊ ബനാ ത്യാഗാ = രാമൻ പുറപ്പെട്ടു ആ വനവും വിട്ടു, ദോഊ അതുലിത ബല്യ നര കേഹരി = ആ രണ്ടു പേരും അതുലിത ബലത്തോടു കൂടിയ നരസിംഹങ്ങളാണു്. ബിരഹീ ഇവ = വിരഹിയെന്നോണം, പ്രഭു ബിഷാദാ കരത= രാമൻ വിഷാദിക്കുന്നു, അനേക കഥ കഹത=അനേക കഥകൾ പറയുന്നു, സംബാദാ = സംവാദങ്ങൾ നടത്തുന്നു.

ശബര്യാശ്രമത്തിൽ നിന്നു പുറപ്പെട്ടു രാമൻ ശബരിഗിരി യും ആതിലംഘിച്ചു. ആ രണ്ടു സഹോദരന്മാരും അതുലിത ബല ത്തോടു കൂടിയവരും നര കേസരികളുമാണു്. വിരഹിയെന്നോ ണം ശ്രീരാമൻ വിഷാദം പ്രകടിപ്പിക്കുന്നു. കഥകൾ പലതും

പറയുന്നു. സംവാദങ്ങ൦ നടത്തുന്നു. യഥാൎത്ഥത്തിൽ വിരഹ വിഷാദങ്ങാംക്കെല്ലാം അതീതനാണു് ഭഗവാൻ.)

ലഛരിമന ദേഖു ബിപിന കഇ സോഭാ
ദേഖത കേഹികര മന നഹിം ഛോഭാ
നാരി സഹിത സബ ഖഗ മൃഗ ബൃംദാ
മാനഹുഃം മോരി കരതഹഹിം നിംദാ

ലഛരിമന ബിപിന കഇ സോഭാ ദേഖു = ലക്ഷ്മണ കാനന ശോഭ നോക്കു, ദേഖത കേഹി കര മന ഛോഭാ നഹിം=കണ്ടാൽ ആരുടെ മനസ്സാണു് വൈകാരികമാകാതിരിക്കുക? സബ ഖഗ മൃഗ ബൃംദാ നാരി സഹിത = എല്ലാ പക്ഷികളും മൃഗസമൂഹവും അവയുടെ ഭാൎയ്യമാരോടു കൂടിയവയാണു്, മോരി നിംദാ കരത ഹഹിം=എന്നെ ഇവ നിന്ദിക്കയാണോ എന്നു തോന്നിപ്പോകുന്നു.

രാമൻ പറയുന്നു, വത്സ ലക്ഷ്മണ, ഈ കാനന കാന്തി നോക്കുക. ഈ കാഴ്ചയിൽ ആരുടെ മനസ്സാണു് വികാരനിർഭരമാകാതിരിക്കുക? എല്ലാ പക്ഷികളും മൃഗങ്ങളും അവയുടെ പ്രിയമാരോടു കൂടിച്ചേൎന്നു കഴിഞ്ഞുകൂടുന്നു. ഭാൎയ്യാവിരഹിയായ എന്നെ ഇവ നിന്ദിക്കുകയാണോ എന്നു തോന്നിപ്പോകുന്നു.

ഹമഹിം ദേഖി മൃഗനികര പരാഹീം
മൃഗീ കഹഹിം തുഹകഹുഃം ഭയനാഹീം
തുംഹ ആനന്ദ കരഹു മൃഗജാഏ
കംചന മൃഗ ഖോജനഏ ആഏ

ഹമഹിം ദേഖി = നമ്മെ കണ്ടു്, മൃഗ നികര പരാഹിം= മൃഗസമൂഹം ഓടിപ്പോകുന്നു, മൃഗീ കഹഹിം = മാൻപേടകളോടിങ്ങനെ പറയുകയും ചെയ്യുന്നു, തുംഹ കഹുഃം = നിങ്ങാംക്കു, ഭയ നാഹീം = ഭയം വേണ്ട, തുംഹ ആനന്ദ കരഹു = നിങ്ങ൦ ആനന്ദിച്ചു കൊള്ളുക, മൃഗ ജാഏ = സാധാരണ മാനിന്നുണ്ടായ

വരാണ്° നിങ്ങഠം, ഏു ആഏു കംചന മൃഗ ഖോജന = ഇവർ വന്നിരിക്കുന്നതു കാഞ്ചന മൃഗത്തെ തേടിയാണ്°.

ലക്ഷ്മണ, എന്നെ കണ്ടു മാൻ കൂട്ടങ്ങഠം ഓടിപ്പോകുന്നു. അവ മാൻ പേടകളോടു പറയുന്നു നിങ്ങഠം ഭയപ്പെടരുതു°. യഥേഷ്ടം ആനന്ദിക്കുക. നിങ്ങഠം സാധാരണ മാനിനുണ്ടായ മക്കളാണ്°. ഈ രാജകുമാരന്മാർ വന്നിരിക്കുന്നതു നിങ്ങളെ തേടിയല്ല; പൊന്മാനെ തേടിയാണ്°. അതിനാൽ നിങ്ങഠംക്കിവരെ ഭയപ്പെടേണ്ടതില്ല.

സംഗ ലാഇ കരിനീ കരി ലേഹീം
മാനഹും മോഹി സിഖാവനു ദേഹീം
സാസ്ത്ര സുചിംതിത പുനി പുനി ദേഖിഅ
ഭൂപ സുസേവിത ബസനഹിം ലേഖിഅ

മോഹി സിഖാവനു ദേഹീം മാനഹും = എനിക്കു ഉപദേശം തരാനോ എന്നു തോന്നുമാറ്°, കരി കരിനി സംഗ ലാഇ ലേഹീം = കൊമ്പനാന പിടിയാനയേയും' കൂട്ടിക്കൊണ്ടു നടക്കുന്നു, പുനി പുനി = വീണ്ടും വീണ്ടും, സാസ്ത്ര സുചിന്തിത ദേഖിഅ = ശാസ്ത്രത്തെ നല്ലപോലെ ചിന്തിച്ചു നോക്കുക, സുസേവിത ഭൂപ = സുസേവിതനായ രാജാവു അതിനു, ബസനഹിം ലേഖിഅ = വശഗമല്ലെന്നു കാണണം.

കൊമ്പനാന പിടിയാനയുമൊന്നിച്ചു സഞ്ചരിക്കുന്നതു എനിക്കു ഇങ്ങനെ ഒരു ബോധനം നൽകാനോ എന്നു തോന്നിപ്പോകുന്നു. വീണ്ടും വീണ്ടും ശാസ്ത്രങ്ങളെ നല്ലപോലെ മനനം ചെയ്തിട്ടും സുസേവിതനായ രാജാവു അതിനു വിധേയനാകുന്നുവെന്നു മനസ്സിലാക്കാതിരിക്കണം. (ശാസ്ത്രങ്ങഠം ഗ്രഹിച്ചവരും, ശാസ്ത്രോപാസന ചെയ്യുന്നവരും ശാസ്ത്രത്തിനു വിധേയരാകുന്നില്ല.) ഇവിടെ കൊമ്പനാന എത്രതന്നെ ശ്രമിച്ചിട്ടും പിടിയാനക്കു കീഴ്°പ്പെടാതിരിക്കാൻ അതിനു കഴിയുന്നില്ല. എന്നതാ

കാം വിവക്ഷ. എന്തായാലും ആശയം അല്പം ക്ലിഷ്ടമാണെന്നു തോന്നുന്നുണ്ട്.)

രാഖിഅ നാരി ജദപി ഉരമാഹീം
ജുവതീ സാസ്ത്ര നൃപതി ബസ നാഹീം
ദേഖഹു താത ബസംത സോഹാവാ
പ്രിയാഹീന മോഹി ഭയ ഉപജാവാ

ജദപി നാരി ഉരമാഹീം രാഖിഅ = പത്നിയെ ഹൃദയത്തിൽ പ്രതിഷ്ഠിക്കാമെങ്കിലും, ജുവതീ സാസ്ത്ര നൃപതി ബസനാഹീം= യുവതിയും ശാസ്ത്രവും രാജാവും വശത്താവുകയില്ല, താത സോഹാവാ ബസംത ദേഖഹു = വത്സ, മനോരമമായ വസന്തം നോക്കു, പ്രിയാഹീന മോഹി = പ്രിയാഹീനനായ എനിക്കു, ഭയ ഉപജാവാ = ഭയമാണുണ്ടാകുന്നതു്.

ഭാര്യയെ ഹൃദയത്തിൽ പ്രതിഷ്ഠിക്കാമെന്നുവന്നാലും യുവതിയേയും ശാസ്ത്രത്തേയും രാജാവിനേയും വശത്താക്കുക സാദ്ധ്യമല്ല. വത്സ ലക്ഷ്മണ, മനോഹരമായ വസന്തത്തെ നോക്കുക. പ്രിയാഹീനനായ എനിക്കു ഈ വസന്ത ദർശനം ഭയമാണുണ്ടാക്കുന്നതു്.)

ദോ:- ബിരഹ ബികല ബലഹീന മോഹി
ജാനേസി നിപട അകേല
സഹിത ബിപിന മധുകര ഖഗ
മദന കീൻഹി ബഗമേല

ബിരഹ ബികല = വിരഹ വ്യാകുലനും, ബലഹീന മോഹി = ബലഹീനനുമായ എന്നെ, നിപട അകേല ജാനേസി = തികച്ചും ഏകാകിയെന്നറിഞ്ഞു്, മദന = മദനൻ, സഹിത ബിപിന മധുകര ഖഗ = വനങ്ങളേയും വണ്ടുകളേയും പക്ഷികളേയും കൂട്ടി, ബഗമേല കീൻഹി = നാലു പാടും നിന്നു വെല്ലുവിളിക്കുന്നു.

പത്നീവിരഹം നിമിത്തം വ്യാകുലനും ശക്തി ഹീനനുമായ ഞാൻ തികച്ചും ഏകാകിയാണെന്നറിഞ്ഞു മദനൻ, വനങ്ങളേയും മധുകരങ്ങളേയും പക്ഷികളേയും സംഭരിച്ച് നാലുപാടും നിന്നു വെല്ലു വിളിക്കുന്നു. (ഈ അവസരത്തിൽ രാമനെ ജയിക്കാൻ തനിക്കു എളുപ്പമെന്നു മന്മഥൻ കരുതി അനുയായികളൊന്നിച്ച് വെല്ലുവിളി നടത്തുന്നു എന്നു സാരം.)

ദേഖി ഗയേഉ ഭ്രാതാ സഹിത
താസു ദൂത സുനി ബാത
ഡേരാ കീൻഹേഉ മനഹും തബ
കടകു ഹടകി മന ജാതാ

താസു ദൂത = അവന്റെ ദൂതന്മാർ, സഹിത ഭ്രാതാ ദേഖി ഗയേഉ=സഹോദരനായ എന്നെ കണ്ടുകഴിഞ്ഞു, ബാത സുനി= വൃത്താന്തം കേട്ട്, തബ = ഉടനെ, മനജാത = മന്മഥൻ, കടകു ഹടകി = സൈന്യശേഖരം ചെയ്തു ഡേരാ മനഹും കീൻഹേഉ = പടകുടീരം നിർമ്മിച്ചിരിക്കുന്നുവോ എന്നു തോന്നുന്നു.

ആ മന്മഥന്റെ സന്ദേശവാഹകർ, സഹോദര സമേതനായ എന്നെ കണ്ടു ഞാൻ വിരഹാതുരനെന്ന വൃത്താന്തം മന്മഥനെ കേൾപ്പിച്ചിരിക്കുന്നു. ഇതുതന്നെ തക്ക അവസരമെന്നു കണ്ടു അവൻ സൈന്യ സംഗ്രഹം ചെയ്തു പടകുടീരം നിർമ്മിച്ചിരിക്കുന്നുവോ എന്നു തോന്നുന്നു.

ബിടപ ബിസാല ലതാ അരു ഝാനീ
ബിബിധ ബിതാനു ദിഏ ജനു താനീ
കദലീ താലബര ധ്വജാ പതാകാ
ദേഖി ന മോഹ ധീരമനു ജാകാ

ബിസാല ബിടപ ലതാ അരു ഝാനീ = വിശാല വൃക്ഷങ്ങളിൽ യാതൊരു വല്ലികൾ പടന്നു കേറിയിരിക്കുന്നു അവ,

ബിബിധ ബിതാന്ന താന്ന ദിഏ്യ ജന്ന = വിവിധ രീതിയിലുള്ള ശ്രുതികളിണക്കുന്നുവോ എന്നു തോന്നും. കദലി ധ്വജ = കദളി കാം ധ്വജങ്ങളും, താലബര പതാക = താല മരങ്ങാം പതാക കളുമാണു്, ദേഖി=കണ്ടു്, ജാകാ മന്ന = ആരുടെ മനസ്സാണു്, ന മോഹ = മുഗ്ദ്ധമാകാത്തതു് അവരാണു്, ധീര = ധീരന്മാർ.

വിശാല വൃക്ഷങ്ങളിൽ പടന്നു പന്തലിച്ചിട്ടുള്ള വല്ലികളാണു് വിവിധജാതി ശ്രുതികളിണക്കിക്കൊണ്ടിരിക്കുന്നതു്. കദളികാം കൊടിമരങ്ങളും താലമരങ്ങാം കൊടിക്കൂറകളുമാണു്. ഇതെല്ലാം കണ്ടിട്ടു ആരുടെ മനസ്സു ഭ്രമിക്കുന്നില്ലയോ അവരാണു് ധീരന്മാർ.

ബിബിധ ഭാംതി ഫൂലേ തരു നാനാ
ജന്ന ബാനൈത ബനേ ബഹു ബാനാ
കഹും കഹും സുംദര ബിടപ സുഹാഏ്യ
ജന്ന ഭട ബിലഗ ബിലഗ ഹോഇ ഛാഏ്യ

ബിബിധ ഭാംതി നാനാ തരു ഫൂലേ = അനേക വിധത്തിലുള്ള നിരവധ തരുക്കാം പുഷ്പിച്ചിരിക്കുന്നു, ബാനൈത ബനേ ബഹുബാനാ ജാന്ന = പലതരത്തിലുള്ള വർണ്ണങ്ങളിൽ വീരന്മാർ സമരസന്നദ്ധരാകുന്നതുപോലെ, കഹും കഹും സുംദര ബിടപ സുഹാഏ്യ = എവിടെയെവിടെ സുന്ദരവൃക്ഷങ്ങാം ശോഭിക്കുന്നു, ജന്ന = കണ്ടാൽ തോന്നുക, ഭട ബിലഗ ബിലഗ ഹോഇ ഛാഏ്യ = ഭടന്മാർ വെവ്വേറെ വെവ്വേറെ നില്ക്കുകയാണോ എന്നു്.

പലതരത്തിലുള്ള അസംഖ്യം വൃക്ഷങ്ങാം പുഷ്പിതങ്ങളായി കാണപ്പെടുന്നു. അതു കണ്ടാൽ തോന്നുക വിവിധ വർണ്ണങ്ങളോടു കൂടിയ വീരന്മാർ സമരസന്നദ്ധരായി നില്ക്കുകയാണോ എന്നു്. എവിടെയെവിടെ മനോഹര വൃക്ഷങ്ങാം ശോഭിക്കുന്നു അവ കണ്ടാൽ തോന്നുക ഭടന്മാർവെവ്വേറെ വെവ്വേറെ നില്ക്കുകയാണോ എന്നു്.

കൂജത പികമാനഹും ഗജ മാതേ
ഢേക മഹോഖ ഊംട ബിസരതേ
മോര ചകോര കീര ബര ബാജീ
പാരാവത മരാല സബ താജീ

കൂജത പിക മാതേ ഗജ മാനഹും = കൂജനം ചെയ്യുന്ന കുയിലുകൾ മദിച്ച ഗജങ്ങളോ എന്നു തോന്നും, ഢേക മഹോഖ = നീണ്ട കൊക്കും അലറുന്ന പ്രകൃതിയുമുള്ള ഒരു ജാതി പക്ഷിയേയും ഒരുജാതി കുയിലിനേയും കണ്ടാൽ, ഊംട ബിസരായേ = ഒട്ടകങ്ങളും കോവർകഴുതകളുമാണോ എന്നു തോന്നും, മോര ചകോര കീര = മയൂരങ്ങളേയും ചകോരങ്ങളേയും ശുകങ്ങളേയും കണ്ടാൽ തോന്നും, ബരബാജീ = ശ്രേഷ്ഠാശ്വങ്ങളെന്ന്, പാരാവത മരാല സബ = പ്രാവുകളും അരയന്നങ്ങളുമെല്ലാം, താജീ = വെള്ളക്കുതിരകളെന്നും.

യുദ്ധത്തിൽ മത്തദന്തികളും ഒട്ടകങ്ങളും കോവർ കഴുതകളും, അശ്വരത്നങ്ങളും, വെള്ളക്കുതിരകളുമെല്ലാം ഉണ്ടായിരിക്കും. മന്മഥന്റെ സേനയിൽ ഇവയൊന്നുമില്ലല്ലോ എന്നു തോന്നുന്നവക്ക് മതിയായ സമാധാനം നൽകുന്നുണ്ട്. കൂകുന്ന കുയിലുകളാണിവിടെ മത്തദന്തികൾ; പക്ഷി വിശേഷങ്ങളാണ് ഒട്ടകങ്ങളും കോവർകഴുതകളും. മയിലുകളും ശുകങ്ങളും ചകോരങ്ങളുമാണ് ഉത്തമാശ്വങ്ങൾ, പ്രാവുകളും അരയന്നങ്ങളുമാണ് വെള്ളക്കുതിരകൾ,

തീതര ലാവക പദ ചര ജൂഥാ
ബരനി ന ജാഇ മനോജ ബരൂഥാ
രഥ ഗിരി സിലാ ദുംദുഭീ ഝരനാ
ചാതക ബംദീ ഗുന ഗന ബരനാ

തീതരലാവക = ചിത്രശലഭങ്ങളും കാടപ്പക്ഷികളുമാണ്, പദചര ജൂഥാ = കാലാൾപ്പട, മനോജ ബരൂഥാ ബരനി

ന ജാഇ = കാമദേവൻെറ സേനയെക്കറിച്ച വർണ്ണിക്കുക സാദ്ധ്യമല്ല, ഗിരിസിലാ = പർവ്വതത്തിലുള്ള കല്ലുകളാണ്, രഥാ = രഥങ്ങൾ, ഝരനാ ദുംദുഭീ = അരുവികളാണ് ദുന്ദുഭികൾ, ചാതക ദ്ദുനഗനാബരനാ ബാംദി = ചാതകങ്ങളാണ് വീരാപദാനങ്ങൾ വർണ്ണിക്കുന്ന സ്തുതിപാഠകന്മാർ.

കാമദേവൻെറ സൈന്യത്തിൽ പദാതികളുണ്ട്—ചിത്രശലഭങ്ങളും കാട്ടുപക്ഷികളും. രഥങ്ങളുണ്ട്—പർവ്വത ശിലകൾ; പടഹങ്ങളുണ്ട്—അരുവികൾ; വീരാപദാനങ്ങൾ വാഴ്ത്തുന്ന സ്തുതിപാഠകന്മാരുണ്ട്—ചാതകങ്ങൾ.

മധുകര മുഖര ഭേരി സഹനാഈ
ത്രിബിധ ബയാരി ബസീഠീ ആഈ
ചതുരംഗിനീ സേന സംഗ ലീൻഹേ
ബിചരത സബഹിം ചുനൗതീ ദീൻഹേ

ഭേരി സഹനാഈ = പടഹവും കാഹളവുമാണ്, മധുകര മുഖര = മധുകരങ്ങളുടെ ഝങ്കാരം, ബസീഠീ ആഈ = സന്ദേശവാഹകരാണ്, ത്രിബിധ ബയാരി = മൂന്നു ഗുണങ്ങളോട്ടുകൂടിയ കാററ്, ചതുരംഗിനീ സേനാ സംഗ ലീൻഹേ = ചതുരംഗസൈന്യത്തേയും കൂട്ടി (മന്മഥൻ), സബഹിം ചുനൗതീ ദീൻഹേ= എല്ലാവരേയും പ്രചോദിപ്പിച്ചുകൊണ്ട്, ബിചരത = സഞ്ചരിയ്ക്കുന്നു.

ഷാംപ്പദങ്കാരമാണ് മന്മഥസേനയിലെ ഭേരിയും കാഹളവും. മാന്ദ്യം, ശൈത്യം, സൗരഭ്യം എന്നീ മൂന്നു ഗുണങ്ങളോട്ടകൂടിയ കാററാണ് സമര സന്ദേശവാഹകൻ, മന്മഥൻ അദ്ദേഹത്തിൻെറ നാലംഗപ്പടയേയും കൂട്ടി എല്ലാവക്കും പ്രചോദനം നല്കിക്കൊണ്ടു സഞ്ചരിക്കുന്നു.

ലഛിമന ദേഖത കാമ അനീകാ
രഹഹിം ധീര തിൻഹകൈ ജഗ ലീകാ

ഏഹികേ ഏക പരമ ബല്യ നാരീ
തേഹിതേം ഉബര സുഭട സോഇ ഭാരീ

ലഛിമന, കാമ അനീകാ ദേഖത=ലക്ഷ്മണ, കാമദേവൻെറ സേനയെ കണ്ടുകൊണ്ട്, ധീര രഹഹിം = ഏതൊരു ധീരന്മാർ കഴിഞ്ഞുകൂടുന്നു, തിൻഹകൈ = അവക്ക്, ജഗ ലീകാ = ലോകത്തിൽ മര്യാദയുണ്ട്, ഏഹികേ ഏക പരമബല്യ—നാരീ= ഇവനു വല്യതായൊരു ശക്തിയുണ്ട്—സ്ത്രീകാം, തേഹിതേം ഉബര = അവരിൽനിന്നു് സുരക്ഷിതൻ ആരോ, സോഇ=അവ നാണ്, ഭാരീ സുഭട = ഏററവും ശ്രേഷ്ഠ യോദ്ധാവു്.

ലക്ഷ്മണ, മന്മഥൻെറ ചതുരംഗ് സേനയെ കണ്ടു ക്ലേശം കൂടാതെ കഴിഞ്ഞുകൂടുന്ന ധീരന്മാരാരാണോ അവരെ വേണം ലോകത്തിൽ മര്യാദക്കാരെന്നു ഗണിക്കാൻ, ഈ മന്മഥനു വലിയൊരു ബലമുണ്ട്—സ്ത്രീകാം. അവരിൽനിന്നു രക്ഷ നേടാൻ ആർക്ക് കഴിയുന്നു അവനാണ് ഏററവും ശ്രേഷ്ഠനായ യോദ്ധാവു്.

ദോ:— താത തീനി അതി പ്രബല ഖല
കാമ ക്രോധ അരു ലോഭ
മുനി ബിഗ്യാന ധാമ മന കരഹി
നിമിഷ മഹും ഛോഭ

താത, കാമ ക്രോധ അരു ലോഭ തീനി അതി പ്രബല ഖല= വത്സ, കാമ ക്രോധങ്ങളും ലോഭവും അതി ബലവാന്മാരായ മൂന്നു ദുഷ്ടന്മാരാണ്, ബിഗ്യാന ധാമ മുനിമന = വിജ്ഞാന ധാമന്മാരായ മുനിമാരുടെ മനസ്സിനും, നിമിഷ മഹും = നിമിഷനേരം കൊണ്ട്, ഛോഭ കരഹി = ക്ഷോഭം ഉണ്ടാക്കുന്നു.

ലക്ഷ്മണ, കാമം, ക്രോധം, ലോഭം എന്നിവ ഏററവും പ്രബലന്മാരായ മൂന്നു ദുഷ്ടന്മാരാണ്. മഹാ ജ്ഞാനികളായ മഹർഷിമാരുടെ മനസ്സിനെക്കൂടി നിമിഷനേരം കൊണ്ടു ഈ ദുഷ്ടന്മാർ

 


ക്ഷോഭിപ്പിക്കുന്നു, (ആ സ്ഥിതിക്കു സാധാരണക്കാരെക്കുറിച്ചു എന്തു പറയട്ടെ.)

ലോഭകേ ഇഛാ ദംഭ ബല്യ
കാമകേ കേവല നാരി
ക്രോധകേ പരുഷ ബചന ബല്യ
മുനിബര കഹഹിം ബിചാരി

ലോഭകേ (ബല്യ) ഇഛാദംഭ = ലോഭത്തിന്റെ ബലം ഇഛയും ഡംഭവുമാണ്, കാമകേ ബല്യ നാരി കേവല = കാമന്നു ബലം സ്ത്രീകരം മാത്രവുമാണ്, ക്രോധകേ ബല്യ പരുഷ ബചന= ക്രോധത്തിനു ബലം പരുഷ വാക്കുകളാണ് (എന്നു്) മുനിബര ബിചാര കഹഹിം = മഹഷിമാർ ചിന്തിച്ചരുളിച്ചെയ്തിട്ടുണ്ടു്.

ലോഭത്തിന്റെ ബലം ഇഛയും ഡംഭവും, കാമന്റെ ബലം സ്ത്രീകരം മാത്രവും, ക്രോധത്തിന്നു ബലം പരുഷവാക്കുകളുമാണെന്നാണ് മഹഷിമാർ വിചിന്തനം ചെയ്തു അരുളിച്ചെയ്തിട്ടുള്ളതു്.

ഗുനാതീത സചരാചരസ്വാമീ
രാമു ഉമാ സബ അംതര ജാമീ
കാമിൻഹ കൈ ദീനതാ ദേഖാഈ
ധീരൻഹകേ മന ബിരതി ദൃഢാഈ

ഉമാ ചരാചര സ്വാമീ രാമു = ഉമേ, ചരചരങ്ങളുടെ നാഥനാണ് രാമൻ, സബ അംതര ജാമീ = സർവ്വന്തര്യാമിയാണ്, ഗുനാതീത = ഗുണാതീതനാണ്, കാമിൻഹ കൈ ദീനതാ ദേഖാഈ=കാമികരംക്കുണ്ടാകുന്ന ദൈന്യത കാണിച്ചു, ധീരൻഹ കേമന = ധീരന്മാരുടെ മനസ്സിൽ, ബിരതി ദൃഢാഈ = വൈരാഗ്യത്തെ ദാർഢ്യമാക്കുന്നു.

ശിവൻ പറയുന്നു:— ഉമേ ശ്രീരാമൻ ചരാചരങ്ങളുടെ നാഥനും സർവ്വാന്തര്യാമിയും ഗുണാതീതനും ആണ്. അദ്ദേഹത്തിന്നു

ഹഷ്സന്താപങ്ങളോ വിരഹാതുരതചമോ ലേശമെങ്കിലുമില്ല. മാനസിക പീഡകൊണ്ടു കുഴങ്ങുന്ന പ്രാകൃത് മനുഷ്യരുടെ സ്ഥിതി ഗതികാം കാണിച്ചു ധീരന്മാരുടെ മനസ്സിനു വിരക്തി വദ്ധിക്കാനാണ്° അദ്ദേഹം ഇതെല്ലാം കാട്ടിക്കൂട്ടുന്നതു°.

ക്രോധ മനോജ ലോഭ മദ മായാ
ഛൂടഹി സകല രാമകീ ദായാ
സോ നര ഇംദ്രജാല നഹിംഭൂലാ
ജാപരഹോഉ സോ നട അനുകൂലാ

ക്രോധ മനോജ ലോഭ മദ മായാ സകല ഛൂടഹി രാമകീ ദായാ = ക്രോധം, കാമം, ലോഭം, മദം, കാപട്യം, ഇവയെല്ലാം മനുഷ്യരെ വിട്ടൊഴിയുന്നതു രാമൻെറ ദയ ഒന്നുകൊണ്ടു മാത്രമാണ്°, ജാപര സോ നട = ആരിൽ ആ നടൻ, അനുകൂലാ = അനുകൂലിയോ, സോ നര ഇംദ്രജാല ഭൂലാ നഹിം = അവർ ഇന്ദ്രജാലത്താലും വഞ്ചിതനാകുന്നതല്ല.

കാമം, ക്രോധം, ലോഭം, മദം, കാപട്യം ഇതെല്ലാം മനുഷ്യരാശിയെ വിട്ടകലണമെങ്കിൽ ഭഗവൽ കാരുണ്യം തന്നെ വേണം. (ആ കാരുണ്യമില്ലാത്തിടത്തോളം കാലം മനുഷ്യർ നരകയാതനകാം അനുഭവിക്കുന്നു.) ആരിൽ ഭഗവാനാകുന്ന നടൻ ആനുകൂല്യം പ്രദശിപ്പിക്കുനുവോ അവനെ വഞ്ചിക്കാൻ ഇന്ദ്രജാലത്തിനു പോലും കഴിവുണ്ടാകുന്നില്ല.

ഉമാ കഹഉം മൈം അനുഭവ അപനാ
സതഹരി ഭജന ജഗത സബ സപനാ
പുനി പ്രഭു ഗഏ സരോവര തീര
പംപാനാമ സുഭഗ ഗംഭീരാ

ഉമാ മൈം അപനാ അനുഭവ കഹഉം=ഉമേ, ഞാനെൻെറ അനുഭവമാണ്° പറയുന്നതു°, ഹരി ഭജന സത=ശ്രീരാമ ഭജനം

  

സത്യമാണ്, ജഗത സബ = ജഗത്തെല്ലാം, സപനാ = സ്വപ്ന വുമാണ്, പുനി പ്രഭു = അനന്തരം ഭഗവാൻ, പംപാനാമ = പമ്പ എന്നു പേരായ, സുഭഗ ഗംഭീരാ സരോവരതീര ഗയേ = സുഭഗവും ഗംഭീരവുമായ സരോവരത്തിന്റെ തീരം പ്രാപിച്ചു.

പാർവ്വതി, ഞാനിതെല്ലാം പറയുന്നതു എനിക്കുണ്ടായ അനുഭവം മുൻനിറുത്തിക്കൊണ്ടാണ്. രാമഭജനം സത്യവും പ്രപഞ്ചമെല്ലാം സ്വപ്നവുമാണ്. അനന്തരം ഭഗവാൻ ശബരിയുടെ നിർദ്ദേശപ്രകാരം സുഭഗ ഗംഭീരമായ പമ്പാസരസ്സിന്റെ തീരം പ്രാപിച്ചു.

സംത ഹൃദയ ജസ നിർമല ബാരീ
ബാംധേ ഘാട മനോഹര ചാരീ
ജഹം തഹം പിയഹിം ബിബിധ മൃഗ നീരാ
ജനു ഉദാര ഗൃഹ ജാചക ഭീരാ

സംത ഹൃദയ ജസ നിർമല ബാരീ = സജ്ജനഹൃദയമെന്നോണം നിർമ്മലമാണതിലെ ജലം, ചാരീ മനോഹര ഘാട ബാംധേ = നാലു മനോഹരങ്ങളായ സ്നാനഘട്ടങ്ങൾ കെട്ടിപ്പടുത്തിരിക്കുന്നു, ജഹം തഹം ബിബിധ മൃഗനീരാ പിയഹിം = അങ്ങുമിങ്ങും നിന്നുവരുന്ന മൃഗങ്ങൾ ആ സരസ്സിലെ ജലം പാനം ചെയ്തിരുന്നു. ഉദാര = ഏതോ ഒരുദാരൻ, ഗൃഹ = സ്വഗൃഹത്തിൽ ജാചകഭീരാ ജനു = യാചക സങ്കേതം ഏർപ്പെടുത്തിയിരിക്കയാണോ എന്നു തോന്നും.

സജ്ജനങ്ങളുടെ ഹൃദയംപോലെ പരിശുദ്ധമാണ് ആ സരസ്സിലെ വെള്ളം. സരസ്സിൽ നാലുഘട്ടങ്ങൾ കെട്ടിപ്പടുത്തിട്ടുണ്ട്. അവ പ്രിയദർശകങ്ങളുമാണ്. പല പ്രദേശത്തുനിന്നും മൃഗങ്ങൾ വന്നു ആ സരസ്സിലിറങ്ങി അതിലെ പവിത്രജലം പാനം ചെയ്തിരുന്നു. ആ സരസ്സു കണ്ടാൽ തോന്നുക ഏതോ ഒരു ദാനശീലൻ

സ്വഗൃഹത്തിൽ യാചകക്കുള്ള സങ്കേതം ഏർപ്പെട്ടത്തിയിരിക്കുകയാണോ എന്നിങ്ങനെ.

ദോ:-, പുരഇനി സഘന ഓട ജല്യ
ബേഗി ന പാഇഅ മർമ
മായാഛന്ന ന ദേഖിഏ
ജൈസേ നിർഗ്ഗുന ബ്രഹ്മ

മായാഛന്ന നിർഗ്ഗുന ബ്രഹ്മ ജൈസേ ന ദേഖിഏ = മായാഛന്നമായ നിർഗ്ഗുന ബ്രഹ്മത്തെ കാണാൻ കഴിയാത്തതെപ്രകാരമോ, സഘന പുരഇനി = നിബിഡമായ താമരസപത്രങ്ങളുടെ, ഓട = ആവരണത്താൽ, ജല്യ മർമ = ജലമുണ്ടെന്നുള്ള വസ്തുത ബേഗി ന പാഇഅ = പെട്ടെന്നു കണ്ടെത്തുക സാധ്യമല്ല,

മായയാൽ ആവരണം ചെയ്യപ്പെട്ട നിർഗ്ഗുണ ബ്രഹ്മത്തെ സാക്ഷാൽകരിക്കാൻ വിഷമമായിരിക്കുന്നതു എപ്രകാരമോ അതുപോലെ താമരസപത്രങ്ങളുടെ നിബിഡമായ ആവരണംമൂലം പമ്പയിൽ ജലമുണ്ടെന്നുള്ള പ്രതീതി ദർശകലോകത്തിനു പെട്ടെന്നുണ്ടാകുന്നില്ല.

സുഖീ മീന സബ ഏക രസ
അതി അഗാധ ജലമാഹിം
ജഥാ ധർമ സീലൻഹ കേ ദിന
സുഖ സംജുത ജാഹിം

അതീ അധാഗ ജലമാഹിം = അത്യഗാധമായ വെള്ളത്തിൽ, മീനസബ = മത്സ്യങ്ങളെല്ലാം, ഏകരസ സുഖീ = ഒരുപോലെ സുഖിച്ചിരുന്നു. ജഥാ = എന്തുപോലെയെന്നാൽ, ധരമസീലൻഹകേ ദിന = ധർമ്മശീലന്മാരുടെ ആയുഷ്കാലം, സുഖസംജുത ജാഹിം = സുഖത്തോടെ പൊയ്ക്കൊണ്ടിരിക്കുന്നതുപോലെ.

ധമ്മാത്മക്കളുടെ ആയുഷ്ക്കാലത്തിൽ പരമാനന്ദമല്ലാതെ മറെറാന്നും അനുഭവപ്പെടാറില്ലല്ലൊ. അതുപോലെ പമ്പാസരസ്സിലെ അത്യഗാധമായ ജലത്താൽ പരമാനന്ദഭരിതങ്ങളായി മത്സ്യങ്ങളും കാലയാപനം ചെയ്യു. (അവയുടെ ജീവിതം നിരാപദവും സുഖസമൃദ്ധല്യമായിരുന്നുവെന്നു സാരം.)

ബികസേ സരസിജ നാനാ രംഗാ
മധുര മുഖര ഗുംജത ബഹു ഭൃംഗാ
ബോലത ജലകുക്കട കലഹംസാ
പ്രഭു ബിലോകി ജനു കരത പ്രസംസാ

നാനാരംഗ സരസിജ ബികസേ = വിവിധ വണ്ണത്തിലുള്ള സരസിജങ്ങൾ വിടന്നു നിൽക്കുന്നു,. മധുര മുഖര ബഹു ഭൃഗാഗുംജത = (അവയിലിരുന്നു്) മധുരസ്വരത്തിൽ അസംഖ്യം ഭൃംഗങ്ങൾ മുരളുകയും ചെയ്യുന്നു. പ്രഭു ബിലോകി = ശ്രീരാമനെ ദശിച്ചിട്ടു, ജനു പ്രസംസാ കരത = പ്രശംസിക്കുകയോ എന്നു തോന്നുമാറു് ജലകുക്കട=കുളക്കോഴികളും, കലഹംസ=മരാളങ്ങളും, ബോലത= കളകളശബ്ദം പൊഴിക്കുന്നു,

വണ്ണശബളങ്ങളായ താമരകൾ വികസിച്ചു നിൽക്കുന്നു. അവയിൽ ചുററിപ്പററി അനേകം ഷട്പദങ്ങൾ മധുരധ്വനി പുറപ്പെടുവിക്കുകയും ചെയ്യുന്നു. ശ്രീരാമചന്ദ്രനെ ദശിച്ചു പ്രശംസിക്കുകയാണോ എന്നുതോന്നും കുളക്കോഴികളും അരയന്നങ്ങളും കലകലാരവം ചെയ്യുന്നതുകേട്ടാൽ.

ചക്രബാക ബക ഖഗ സമുദായാ
ദേഖത ബനഇ ബരനി നഹീം ജായീ
സുംദര ഖഗ ഗന ഗിരാ സുഹായീ
ജാത പഥിക ജനു ലേത ബോലായീ

  

ചക്രവാക ബക ഖഗ സമുദാഈ = ചക്രവാകം ബകം തുട ങ്ങിയ പക്ഷി സമൂഹം, ദേഖത ബനഹ്ഹ ബരനി നഹിം ജാഇ = കാണപ്പെടുന്നതു വർണ്ണിക്കാൻ സാദ്ധ്യമല്ല, ജാത പഥിക = സഞ്ചരിക്കുന്ന പഥികന്മാരെ, ജനു ബോലാഈ ലേത = വിളി ക്കുകയോ എന്നു തോന്നുമാറു, സുഹാഈ ഖഗഗന സുംദര ഗിരാ = ചേതോഹരമാണ് പക്ഷികളുടെ സുന്ദരകളരവം.

ചക്രവാകങ്ങളും ബകങ്ങളും തുടങ്ങിയ പക്ഷികളുടെ കൂട്ടം വർണ്ണിക്കുക എളുപ്പമല്ല. സരസ്സിന്റെ തീരത്തിലൂടെ സഞ്ചരി ക്കുന്ന പഥികന്മാരെ വിളിക്കുകയാണോ എന്നു തോന്നുമാറു അത്യന്ത സുന്ദരമാണ് പക്ഷികളുടെ കളകളാരവങ്ങളും.

താല സമീപ മുനിൻഹ ഗൃഹ ഛാഏ
ചഹുംദിസി കാനന ബിടപ സുഹാഏ
ചംപക ബകുല കദംബ തമാലാ
പാടല പനസ പരാസ രസാലാ

താല സമീപ മുനിൻഹ ഗൃഹഛാഏ = പൊയ്കയുടെ സമീ പത്തായി ആശ്രമവാടങ്ങളുണ്ട്, ചഹുംദിസി കാനന ബിടപ സുഹാഏ = നാലുഭാഗത്തും കാട്ടുമരങ്ങളും ശോഭിക്കുന്നു, ചംപക ബകുല കദംബ തമാലാ = ചെമ്പകം, ഇലഞ്ഞി, കടമ്പ്, പച്ചിലമരം, പ്ലാശ്, തേന്മാവ്.

നവ പല്ലവ കുസുമിത തരു നാനാ
ചംചരീക പടലീ കര ഗാനാ
സീതല മംദ സുഗംധ സുഭാഊ
സംതത ബഹഇ മനോഹര ബാഊ
കുഹൂ കുഹൂ കോകില ധുനി കരഹീം
സുനി രവ സരസ ധ്യാന മുനി ടരഹീം

നാനാതരു = അസംഖ്യം വൃക്ഷങ്ങൾ, നവ പല്ലവ കുസുമിത = നവപല്ലവിതങ്ങളും കുസുമിതങ്ങളുമായി കാണപ്പെടുന്നു, ചംചരീക പടലീ ഗാനാകര = ഭൃംഗസമൂഹം ഝങ്കാരം മുഴക്കുന്നു, സുഭാഉ സീതല മംദ സുഗംധ മനോഹര ബാഉ = സ്വാഭാവികമായിത്തന്നെ ശീതലവും, മന്ദവും, സുരഭിലവും, മനോഹരവുമായ കാററ്, സംതത ബഹഇ = സദാ വീശിക്കൊണ്ടിരിക്കുന്നു, കോകില കുഹു കുഹു ധുനി കരഹിം = കുയിലുകൾ കുഹു കുഹു എന്നിങ്ങനെ കൂജനം ചെയ്യുന്നു, സരസ രവ സുനി = സരസരവം ശ്രവിച്ച്, മുനിധ്യാന ടരഹീം = മുനിമാക്ക് ധ്യാനഭംഗവും ഉണ്ടാകുന്നു.

പൊയ്കയുടെ സമീപം ഋഷിവാടങ്ങൾ കാണപ്പെടുന്നു. നാനാഭാഗത്തും തഴച്ചാർത്തു നിൽക്കുന്നുണ്ട് കാട്ടുമരങ്ങൾ. ചെമ്പകം, ഇലഞ്ഞി, കടമ്പ്, പച്ചിലമരം, പ്ലാവ്, പ്ലാശ്, തേന്മാവ് എന്നിങ്ങനെയുള്ള അസംഖ്യം വൃക്ഷങ്ങൾ പൂത്തും തളിർത്തും ശോഭിക്കുന്നു. അവയിൽ ഇരുന്നു ഷട്പദങ്ങൾ ഝങ്കാരം മുഴക്കുന്നു. പ്രകൃത്യാ ശീതലവും, മന്ദവും, സുരഭിലവും, മനോഹരവുമായ കാററ് ഇടതടവില്ലാതെ വീശിക്കൊണ്ടിരിക്കുന്നു. കുഹു കുഹു എന്നിങ്ങനെ കുയിലുകൾ കൂജനം ചെയ്യുന്നു. അവയുടെ ആ കൂജനം മഹർഷിമാരെ അവരുടെ ധ്യാനത്തിൽ നിന്നും പിന്തിരിപ്പിക്കുന്നുണ്ട്.

ദോ:- ഫല ഭര നമ്ര ബിടപ സബ
രഹേ ഭൂമി നിയരാഇ
പര ഉപകാരീ പുരുഷ ജിമി
നവഹിം സുസംപതി പാഇ

സബ ബിടപ ഫലഭര നമ്ര = വൃക്ഷങ്ങളെല്ലാം ഫലഭാരം നിമിത്തം ചാഞ്ഞു, ഭൂമി നിയരാഇ രഹേ = നിലം മുട്ടാറായിരിക്കുന്നു, പര ഉപകാരീ പുരുഷ = പരോപകാരികളായ മനുഷ്യർ,

സുസംപതി പാഇ = ഐശ്വര്യം പ്രാപിച്ച്, നവഹിം ജിമി = നമ്രത പ്രകടിപ്പിക്കുന്നതുപോലെ.

പരോപകാരികളായ ജനങ്ങൾ ഐശ്വര്യ സമ്പന്നരായാൽ എങ്ങനെ വിനയസമ്പന്നരായിരിക്കുമോ അതുപോലെ വൃക്ഷങ്ങളെല്ലാം തന്നെ അവയിലുള്ള ഫലങ്ങളുടെ ഭാരം നിമിത്തം ചാഞ്ഞു നിലം തേടാറായി നില്ക്കുന്നു. (മഹാകവി കാളിദാസന്റെ ആശയവുമായി ഇതിനു അടുത്ത ബന്ധമില്ലേ?)

ദേഖി രാമ അതി രുചിര തലാവാ
മജ്ജന കീൻഹ പരമസുഖ പാവാ
ദേഖി സുംദര തരു ബര ഛായാ
ബൈഠേ അനുജ സഹിത രഘുരായാ

അതി രുചിര തലാവാ ദേഖി രാമ = അതി മനോഹരമായ പൊയ്ക കണ്ടു രാമൻ, മജ്ജന കീൻഹ പരമസുഖ പാവാ = സ്നാനം ചെയ്തു പരമസുഖം പ്രാപിച്ചു, സുംദര തരു ബര ഛായാ ദേഖി = സുന്ദരമായ വൃക്ഷഛായ കണ്ടു, രഘുരായാ അനുജ സഹിത ബൈഠേ = രാമൻ അനുജനൊന്നിച്ചു സ്ഥിതിചെയ്തു.

ഏററവും മനോഹരമായ പമ്പാസരസ്സു കണ്ടു രാമൻ അതിലിറങ്ങി സ്നാനം ചെയ്തു അത്യധികം സ്വസ്ഥനായി ഭവിച്ചു. സ്നാനാനന്തരം അദ്ദേഹം അനുജനുമൊന്നിച്ചു സുന്ദരമായ വൃക്ഷഛായയിൽ ഇരിക്കുകയും ചെയ്തു.

തഹം പുനി സകല ദേവ മുനി ആഏ
അസ്തുതി കരി നിജ ധാമ സിധാഏ
ബൈഠേ പരമ പ്രസന്ന കൃപാലാ
കഹത അനുജ സന കഥാ രസാലാ

പുനി തഹം ദേവ മുനി സകല ആഏ = അനന്തരം ആ സ്ഥലത്തേക്കു ദേവന്മാരും മുനിമാരുമെല്ലാം വന്നു, അസ്തുതി

കരി നിജധാമ സിധാഏ = സ്തോത്രം ചെയ്ത താന്താങ്ങളുടെ വസതികളിലേക്ക മടങ്ങി, പരമ പ്രസന്ന കൃപാലാ ബൈഠേ = പരമ പ്രസന്നനും കൃപാലുവുമായ രാമൻ വൃക്ഷഛായയിൽ ഇരുന്നു്, അനുജ സന രസാലാ കഥാ കഹത = അനുജനോട്ട മനോഹര കഥകഠം പറഞ്ഞു.

പമ്പാതീരത്തുള്ള വൃക്ഷഛായയിൽ ഇരുന്നു പർമനിർവൃതിയനുഭവിക്കുന്ന ശ്രീരാമനെ ദേവന്മാരും മഹർഷിമാരും സന്ദർശിച്ച സ്തുതിക്കുകയും പിന്നീടവരുടെ വസതികളിലേക്ക അവർ മടങ്ങുകയും ചെയ്തു. ദയാലുവായ ഭഗവാനാകട്ടെ ചേതോഹരങ്ങളായ കഥകളിലേക്ക ലക്ഷ്മണൻെറ ശ്രദ്ധയാകർഷിക്കുകയും ഉണ്ടായി.

ബിരഹവംത ഭഗവംതഹിം ദേഖീ
നാരദ മന ഭാ സോച ബിസേഖീ
മോര സാപ കരി അംഗീകാരാ
സഹത രാമ നാനാ ദുഖ ഭാരാ

ബിരഹവംത ഭഗവംതഹിം ദേഖീ = വിരഹിയായ ഭഗവാനെ കണ്ടു്, നാരദ മന = നാരദൻെറ മനസ്സ്, ബിസേഖീ സോച ഭാ = വിശേഷിച്ചും ദുഃഖവിവശമായി, മോര സാപ അംഗീകാരാകരി = എൻെറ ശാപം ഏററ വാങ്ങിയാണല്ലോ, രാമ നാനാ ദുഖഭാരാ സഹത = രാമൻ പലതരത്തിലുള്ള ദുഃഖങ്ങളുടെ ചുമട്ട ചുമക്കുന്നതു്.

വിരഹവ്യഥ അനുഭവിക്കുന്ന ശ്രീരാമനെ കണ്ടിട്ട നാരദമഹർഷിക്ക അതിയായ ശോകം ഉണ്ടായി. അദ്ദേഹം ഇങ്ങനെ വിചാരിച്ചു:— 'കഷ്ടമേ, എൻെറ ശാപം അംഗീകരിച്ചാണല്ലോ ഭഗവാൻ അനേകതരത്തിലുള്ള ദുഃഖങ്ങളുടെ ദുസ്സഹ ഭാരം വഹിച്ചുകൊണ്ട കാലയാപനം ചെയ്യുന്നതു്! (ഭഗവാനെ ശപിച്ചതിൽ നാരദനു എന്തെന്നില്ലാത്ത പശ്ചാത്താപമുണ്ടെന്നു സൂചന) [എന്തായിരുന്നു ശാപം, എന്തിനുവേണ്ടിയായിരുന്നു ശാപം എന്നെല്ലാം ബാലകാണ്ഡത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്.]

ഐസേ പ്രഭുഹിം ബിലോകഉം ജാഈ
പുനി ന ബനിഹിം അസ അവസര ആഈ
യഹ ബിചാരി നാരദ കര ബീനാ
ഗഏ ജഹാം പ്രഭു സുഖ ആസീനാ

ഐസേ പ്രഭുഹിം = അപ്രകാരമിരിക്കുന്ന ഭഗവാനെ, ജാഈ ബിലോകഉം = ഞാൻ ചെന്നു സന്ദശിക്കട്ടെ, പുനി=പിന്നീട്, അസ അവസര ന ബനിഹി = ഇതുപോലെ ഒരവസരം ലഭിച്ചെന്നു വരികയില്ല, യഹ ബിചാരി = ഇതു വിചാരിച്ചു, നാരദ കര ബീനാ = നാരദൻ വീണയുമേന്തി, പ്രഭു ജഹാം സുഖ ആസീനാ ഗഏ = ഭഗവാൻ എവിടെ സസുഖം ഇരിക്കുന്നു അവിടേക്കു ചെന്നു.

കാന്താവിരഹം നിമിത്തം ദുഃഖിതനായി കഴിഞ്ഞുകൂടുന്ന ഭഗവാനെ ഞാൻ സന്ദശിച്ചേ മതിയാകൂ. ഇതുപോലൊരു അവസരം ഇനി ലഭിച്ചു എന്നു വരുന്നതല്ല. ഇങ്ങനെ സങ്കല്പിച്ചു നാരദമഹഷി, വീണയും കൈയിലേന്തി, ഏതു വൃക്ഷച്ഛായയിൽ രാമൻ സസുഖം വിശ്രമിക്കുന്നുവോ അവിടേക്കു ചെന്നു.

ഗാവത രാമ ചരിത മൃദുബാനീ
പ്രേമസഹിത ബഹു ഭാംതി ബഖാനീ
കരത ദംഡവത ലിഏ ഉഠാഈ
രാഖേ ബഹുത ബാര ഉരലാഈ
സ്വാഗത പൂഛി നികട ബൈഠാരേ
ലഛിമന സാദര ചരന പഖാരേ

മൃദുബാനീ പ്രേമസഹിത രാമചരിത ബഹു ഭാംതി ബഖാനീ ഗാവത = മൃദുവാണികളാൽ ഭക്തിപൂവ്വം രാമചരിതത്തെ പല വിധത്തിലും വണ്ണിച്ചു ഗാനം ചെയ്തുകൊണ്ടു്, ദംഡവത കരത = ദണ്ഡനമസ്കാരം ചെയ്തപ്പോാം, ഉഠാഈ ലിഏ = എടുത്തെഴുന്നേല്പിച്ചു്, ബഹുത ബാര = അനേകം തവണ, ഉരലാഈ രാഖേ =

മാറോടണച്ചാശ്ലേഷിച്ച്, സ്വാഗത പൂഛരി=സ്വാഗതം പറഞ്ഞു്, നികട ബൈഠാരേ = സമീപത്തിരുത്തി, ലഛിമന സാദര ചരന പഖാരേ = ലക്ഷ്മണൻ ആദരപൂർവ്വം തൃക്കാലുകഠം കഴുകി.

മൃദുവാക്കുകളാൽ ഭക്തിപുരസ്സരം രാമാപദാനങ്ങഠം പലവിധത്തിലും വർണ്ണിച്ച് ഗാനം ചെയ്തുകൊണ്ടു നാരദമഹർഷി രാമപാദാരവിന്ദങ്ങളിൽ പ്രണമിച്ചു. രാമൻ ഉടനെ നാരദനെ എടുത്തെഴുന്നേല്പിച്ച് മാറോടണച്ച് പലവുരു ആശ്ലേഷിച്ച് സ്വാഗതമാശംസിച്ച് സമീപത്തുതന്നെ ഇരുത്തി. ആ അവസരത്തിൽ ലക്ഷ്മണൻ നാരദമഹർഷിയുടെ തൃപ്പാദങ്ങഠം കഴുകി.

ദോ:- നാനാബിധി ബിനതീ കരി
പ്രഭു പ്രസന്ന ജിയ ജാനി
നാരദ ബോലേ ബചന തബ
ജോരി സരോരുഹ പാനി

നാരദ, ജിയ പ്രഭു പ്രസന്ന ജാനി തബ = നാരദൻ മനസാ ശ്രീരാമൻ പ്രസന്നനാണെന്നുകണ്ടപ്പോഠം, സരോരുഹ പാനി ജോരി = താമരക്കൈകഠം കൂപ്പി, നാനാ ബിധി ബിനതീ കരി=പലപ്രകാരത്തിലും വണങ്ങി, ബചന ബോലേ=പറഞ്ഞു.

ശ്രീരാമൻ പ്രസന്നനാണെന്നു മനസാ ഗ്രഹിച്ച നാരദമഹർഷി, ബദ്ധാഞ്ജലീഹസ്തനായി വിനയപ്രകടനം ചെയ്തു ഇങ്ങനെ ഉണർത്തിച്ചു. (താൻ നല്കിയ ഘോര ശാപത്തിൻെറ ഫലമായിട്ടാണ് പലതരത്തിലുള്ള ദുഃഖങ്ങളും രാമൻ അനുഭവിക്കുന്നതെന്നു നാരദന്നറിയാം. ആ നാരദനാണിപ്പോഠം സന്ദർശനത്തിന്നെത്തിയിരിക്കുന്നതു്. ഭഗവാൻ പ്രസന്നനാണെന്നറിഞ്ഞപ്പോഠം മാത്രമേ നാരദനു ആശ്വാസമുണ്ടായുള്ളു.)

സുനഹു ഉദാര പരമ രഘുനായക
സുംദര അഗമ സുഗമ ബര ദായക
ദേഹു ഏക ബര മാംഗഉം സ്വാമീ
ജദ്യപി ജാനത അംതര ജാമീ

പരമ ഉദാര രഘുനായക=പരമ ഉദാരനായ ഹേ രഘുവീര, സുംദര, ബരദായക=സുന്ദര, വരദ, അഗമ സുഗമ=ഹേ അഗമ, ഹേ സുഗമ, സുനഹു = കേഠംക്ക, അംതര ജാമീ സ്വാമീ ജദ്യപി ജാനത = അന്തര്യാമിയാണ പ്രഭു എന്നിങ്ങനെ അറിയപ്പെടുന്നു വെങ്കിലും, മംഗളം ഏക ബരു ദേഹു = ഞാൻ യാചിക്കുന്ന ഒരു വരം എനിക്കവിടന്നു നല്കുക.

അത്യന്തോദാരനായ ഹേ രഘുവീര, സുന്ദര, വരദ, അഗമ, സുഗമ അവിടന്നു കേട്ടാലും. ചരാചരാന്തര്യ്യാമിയാണ അവിടന്നു് എന്നു വരികിലും ഞാനങ്ങയോടു ഒരു വരം യാചിക്കുന്നുണ്ടു്. അതെനിക്കവിടന്നു നൽകിയാലും.

ജാനഹു മുനി തുംഹ മോര സുഭാഊ
ജന മന കബഹും കി കരഉം ദുരാഊ
കവന വസ്തു അസി പ്രിയ മോഹി ലാഗീ
ജോ മുനിബര ന സകഹു തുംഹ മാംഗീ

മുനി, മോര സുഭാഊ തുംഹ ജാനഹു = മുനേ, എന്റെ സ്വഭാവം അവിടന്നറിയുന്നവനല്ലെ?, ജന സന കബഹും കി ദുരാഊ കരഉം = ഭക്തരിൽനിന്നു ഒരിക്കലും എന്തെങ്കിലും ഞാൻ മറച്ചുവെക്കുകയുണ്ടായിട്ടുണ്ടോ?, മുനി ബര = മഹർഷേ, ജോ തുംഹ ന മാംഗീ സകഹു = യാതൊന്നങ്ങയ്ക്കു അർത്ഥിക്കാനാകാത്ത, അസി പ്രിയ വസ്തു = ആവിധമൊരു പ്രിയവസ്തു മോഹിലാഗീ കവന = എനിക്കുള്ളതേതാണു്?

മഹർഷേ, അവിടേക്കു എന്റെ സ്വഭാവം അറിയാം. ഞാൻ എന്റെ ഭക്തരിൽനിന്നു ഒന്നും ഒരിക്കലും മറച്ചുവെക്കുകയുണ്ടായിട്ടില്ല. അങ്ങയ്ക്കു അർത്ഥിക്കാനരുതാത്ത അത്ര പ്രിയപ്പെട്ട ഒന്നു എന്നിൽ എന്താണുള്ളതു്?

ജന കഹും കഛു അദേയ നഹിം മോരേം
അസ ബിസ്വാസ തജഹു ജനി ഭോരേം

തബ നാരദ ബോലേ ഹരഷാഈ
അസബര മാംഗഉം കരഉം ഢിഠാഈ

ജനകഹ്രം അദേയ = ഭക്തന്മാക്ക അദേയമായി, മോരേം കഛുനഹിം=എന്നിൽ ഒന്നും ഇല്ല, അസ ബിസ്വാസ ഭോരേം ജനിത ജഹു = ഈ വിശ്വാസം മറവിയിലും ത്യജിക്കരുതു്, തബ നാരദ ഹരഷാഈ ബോലേ = ആ അവസരത്തിൽ നാരദൻ ഹർഷാകുലനായി പറഞ്ഞു:—, ഢിഠാഈ കരഉം = എനിക്കശാഠ്യമാണു്; അസബര മാംഗഉം = താദൃശവരം ഞാൻ അഭ്യർത്ഥിക്കുന്നു.

എന്റെ ഭക്തന്മാക്ക കൊടുക്കുവയ്യാത്ത ഒന്നും എന്നിലില്ല. ഈയൊരു വിശ്വാസം എന്നും എന്തു കാരണവശാലും അങ്ങേക്കുണ്ടായിരിക്കട്ടെ: ഈ അവസരത്തിൽ ഹർഷാകുലനായി നാരദൻ അറിയിച്ചു:— പ്രഭോ ഞാനത്ഥിക്കുന്ന വരം ലഭിക്കണമെന്ന കാൎയ്യത്തിൽ എനിക്കു ശാഠ്യംതന്നെയുണ്ടു്.

ജദ്യപി പ്രഭുകേ നാമ അനേകാ
സ്രുതി കഹ അധിക ഏകതേം ഏകാ
രാമ സകല നാമൻഹ തേം അധികാ
ഹോഉ നാഥ അഘ ഖഗഗന ബധികാ

ജദ്യപി പ്രഭുകേ നാമ അനേകാ = അങ്ങയുടെ നാമം അസംഖ്യമാണെങ്കിലും, സ്രുതി കഹ = വേദങ്ങൾ ഉദ്ഘോഷിക്കുന്നു, ഏകതേം ഏകാ അധിക = ഒന്നിനൊക്കാളൊന്നു ശ്രേഷ്ഠമെന്നു്, നാഥ രാമ=പ്രഭോ രാമ എന്ന നാമം, അഘഖഗഗന ബധികാ= പാപങ്ങളാകുന്ന പക്ഷിഗണത്തെ നാശിപ്പിക്കുന്ന, സകല നാമൻഹ തേം = സർവ്വനാമങ്ങളേക്കാളും, അധികാ ഹോഉ = ശ്രേഷ്ഠമായിരിക്കട്ടെ.

സ്വാമിൻ, അങ്ങേക്കു അസംഖ്യം നാമങ്ങളുണ്ടെങ്കിലും അവയെല്ലാം ഒന്നിനൊന്നു ശ്രേഷ്ഠമെന്നു വേദങ്ങൾ ഉദ്ഘോഷിക്കുന്നു. അങ്ങയുടെ രാമ എന്ന നാമം, പാപധ്വംസകങ്ങളായ മറ്റെല്ലാ നാമങ്ങളെ അപേക്ഷിച്ചു ശ്രേഷ്ഠമായിരിക്കട്ടെ.

ദോ:- രാകാ രജനി ഭഗതി തവ
രാമ നാമ സോഇ സോമ
അപരനാമ ഉഡുഗന ബിമല
ബസഹു ഭഗത ഉരബ്യോമ

തവ ഭഗതി രാകാരജനി = ഭഗവൽ ഭക്തിയാകുന്ന പൌർണ്ണമി നിശയിൽ, രാമനാമ സോഇ സോമ = രാമനാമമാകുന്ന ആ ചന്ദ്രൻ, അപര നാമ ബിമല ഉഡുഗന = മററു നാമങ്ങളാകുന്ന നിർമ്മല നക്ഷത്രസമൂഹത്തോടുകൂടി ഭഗത ഉരബ്യോമ ബസഹു = ഭക്തന്മാരുടെ മനസ്സാകുന്ന വ്യോമത്തിൽ വസിക്കട്ടെ.

ഭഗവൽ ഭക്തിയാകുന്ന പൌർണ്ണമീനിശയിൽ രാമനാമമാകുന്ന ആ ചന്ദ്രൻ, മററു നാമങ്ങളാകുന്ന പവിത്ര നക്ഷത്രങ്ങളോടുകൂടി ഭക്തന്മാരുടെ ഹൃദയമാകുന്ന അന്തരീക്ഷത്തിൽ പരിശോഭിക്കട്ടെ.

ഏവമസ്തു മുനിസന കഹേഉ
കൃപാസിന്ധു രഘുനാഥ
തബ നാരദ മന ഹരഷ അതി
പ്രഭു പദ നായഉ മാഥ

കൃപാസിന്ധു രഘുനാഥ മുനിസന ഏവമസ്തു കഹേഉ = കൃപാസാഗരമായ രാമൻ മുനിയോടു അങ്ങനെതന്നെ ഭവിക്കട്ടെ എന്നു അരുളിച്ചെയ്തു, നാരദ മന അതിഹരഷ = നാരദൻെറ മനസ്സിൽ അത്യാഹ്ളാദമുണ്ടായി, പ്രഭു പദ മാഥ നായഉ = പ്രഭുചരണങ്ങളിൽ മസ്തകം കുനിച്ചു.

ദയാസാഗരമായ രാമൻ നാരദമഹർഷിയുടെ ഹിതംപോലെ ഭവിക്കട്ടെ എന്നു അരുളിച്ചെയ്തപ്പോഠം നാരദൻെറ ഹൃദയം തികച്ചും സന്തോഷഭരിതമായി. മഹർഷി ശ്രീരാമ പാദാരവിന്ദങ്ങളിൽ പ്രണമിച്ചു.

അതി പ്രസന്ന രഘു നാഥഹി ജാനീ
പുനി നാരദ ബോലേ മൃദുബാനീ

രാമ ജബഹിം പ്രേരേഹു നിജ മായാ
മോഹേഹു മോഹി സുനഹു രഘുരായ

അതി പ്രസന്ന രഘുനാഥഹി ജാനി = അതി പ്രസന്നനാണ് ശ്രീരാമനെന്നറിഞ്ഞു, പുനി നാരദ മൃദുബാനീ ബോലേ=വീണ്ടും നാരദൻ മൃദുവാണികളാൽ പറഞ്ഞു:— രഘുരായാ രാമ സുനഹു= രഘുരാജാവേ, രാമ കേൾക്ക, ജബഹിം നിജമായാ പ്രേരേഹു മോഹി മോഹേഹു = എപ്പോൾ അങ്ങു സ്വമായയെ പ്രേരിപ്പിച്ചു അപ്പോൾ അതു എന്നെ മോഹിപ്പിക്കുകയുണ്ടായി.

ഭഗവാൻ പരമാഹ്ലാദഭരിതനെന്നു ഗ്രഹിച്ച നാരദമഹർഷി വീണ്ടും മൃദുവാണികളാൽ ഇങ്ങനെ ഉണർത്തിച്ചു. രാമ, രഘുവീര കേൾക്ക. അങ്ങു സ്വമായയെ പ്രേരിപ്പിച്ചപ്പോൾ ആ മായ എന്നെ മോഹിപ്പിക്കുകയുണ്ടായി.

തബ ബിബാഹ മൈം ചാഹേഉം കീൻഹാ
പ്രഭു കേഹി കാരന കരഇന ദീൻഹാ
സുനു മുനി തോഹി കഹഉം സഹരോസാ
ഭജഹിം ജേ മോഹി തജി സകല ഭരോസാ

തബ = ആ അവസരത്തിൽ, മൈം ബിബാഹ കീൻഹാ ചാഹേഉം = ഞാൻ വിവാഹം ചെയ്യാനാഗ്രഹിച്ചു, പ്രഭു കേഹി കാരന കരഇന ദീൻഹാ = പ്രഭു ഏതു കാരണത്താലോ അതു നിറവേററിയില്ല, മുനി സുനു = മുനേ കേൾക്ക, സഹരോസാ തോഹി കഹഉം = സസന്തോഷം ഞാൻ അങ്ങയോടു പറയുന്നു, സകല ഭരോസ തജി ജേ മോഹി ഭജഹിം = മററുള്ളതിലെല്ലാമുള്ള വിശ്വാസം ത്യജിച്ചു ഏതൊരുത്തർ എന്നെ ഭജിക്കുന്നു,

കരഉം സദാ തിൻഹകൈ രഖവാരീ
ജിമി ബാലകഹിം രാഖ മഹതാരീ
ഗഹ സിസു ബച്ഛ അനല അഹി ധാഈ
തഹം രാഖഇ ജനനീ അരു ഗാഈ

മഹതാരീ ജിമി ബാലകഹിം രാഖ = അമ്മ എങ്ങനെ ബാ

ലനെ പോററുന്നുവോ (അതുപോലെ) തിൻഹ കൈ രഖവാരീ= അവരുടെ രക്ഷാഭാരം, സദാ കരഉം = സദാ ഞാൻ നിർവ്വഹിക്കുന്നു, സിസു ബച്ഛ അനല അഹി ഗഹ = ശിശുവും കററക്കിടാവും അഗ്നിയുടേയും സപ്പത്തിൻേറയും പിടിയിലാകുമ്പോരം, തഹം ജനനീ അരു ഗാഇൗ = അവിടെ മാതാവും തള്ളപ്പശുവും, ധാഇൗ രാഖഇ = ഓടിച്ചെന്നു രക്ഷ നല്കുന്നു.

ഭഗവാനേ അങ്ങയുടെ മായ എന്നെ പ്രേരിപ്പിച്ചപ്പോരം എനിക്കു വിവാഹാഭിലാഷം ഉണ്ടായി. ഏതോ കാരണത്താലോ അവിടന്നു ആ വിവാഹം നിറവേററിയില്ല. ഇതു കേട്ടു ശ്രീരാമൻ പറഞ്ഞു:— മഹഷേ, ഞാൻ സസന്തോഷം പറയുന്നു, മററുള്ളവയിലെല്ലാമുള്ള വിശ്വാസം ഉപേക്ഷിച്ച് ഏതൊരുത്തർ എന്നെ ഭജിക്കുന്നുവോ അവരെ അമ്മ മക്കളെ എപ്രകാരമോ അപ്രകാരം ഞാൻ രക്ഷിക്കുന്നു. ഓമനക്കുട്ടിയും പശുക്കുട്ടിയും അഗ്നിയുടേയും സപ്പത്തിൻേറയും പിടിയിൽ പെടുമ്പോരം അവിടെ അവരുടെ മാതാക്കരം ഓടിയെത്തി കുട്ടികളെ അഗ്നിയിൽനിന്നും സപ്പത്തിൻെറ പിടിയിൽനിന്നും വീണ്ടെടുത്തു രക്ഷിക്കുന്നുണ്ടല്ലൊ. എൻെറ ഭക്തന്മാരെ സംബന്ധിച്ചും ഞാൻ ഇതുതന്നെയാണ് എന്നും ചെയ്യുക.

പ്രൗഢ ഭയേ തേഹി സുത പര മാതാ
പ്രീതി കരഇ നഹിം പാഛിലി ബാതാ
മോരേ പ്രൗഢ തനയ സമ ഗ്യാനീ
ബാലക സുത സമ ദാസ അമാനീ

പ്രൗഢ ഭയേ മാതാ തേഹി സുതപര = പ്രൗഢനായാലും അമ്മ ആ പുത്രനിൽ, പ്രീതി കരഇ = പ്രീതി പ്രകാശിപ്പിക്കുന്നതു്, പാഛിലി ബാതാ നഹിം = പണ്ടത്തെപ്പോലെയല്ല, ഗ്യാനീ മോരേ പ്രൗഢ തനയ സമ = എൻെറ പ്രൗഢ പുത്രനു തുല്യനാണ് ജ്ഞാനി, അമാനീ ദാസ ബാലക സുത സമ = ഗവ്വിഷ്ഠനല്ലാത്ത ഭക്തനാകട്ടേ എനിക്കു ബാലനായ പുത്രനു തുല്യനാണ്.

കുട്ടി വളൎന്നു വല്യതാകുമ്പോഠം, അവൻ ബാലനായിരിക്കു മ്പോളെന്നവണ്ണം മാതാവു പണ്ടത്തെപ്പോലെതന്നെ അവനെ ശ്രദ്ധിക്കുന്നില്ല. ജ്ഞാനി, എന്നെ സംബന്ധിച്ചിടത്തോളം പ്രായ പൂത്തിവന്ന പുത്രനു തുല്യനാണു്. ഗവ്വില്ലാത്ത ഭക്തനാകട്ടേ എനിക്കു ഓമനക്കുട്ടനുമാണു്. (നാരദൻ ജ്ഞാനിയും വിരക്തനു മായിരുന്നിട്ടും അനുചിത കാര്യത്തിൽ അഭിലഷിച്ചതു ഭഗവാൻ നിറവേററുകയുണ്ടായില്ല.)

ജനഹി മോരബല്യ നിജബല്യ താഹീ
ദുഹും കഹം കാമ ക്രോധ രിപു ആഹീ
യഹ ബിചാരി പംഡിത മോഹി ഭജഹീം
പായേഹു ഗ്യാന ഭഗതി നഹിം തജഹീം

മോര ബല്യ ജനഹി=എനിക്കുള്ള ശക്തി എൻെറ ഭക്തക്കും ഉണ്ടു്, താഹീ നിജ ബല്യ = ജ്ഞാനികഠക്കാകട്ടെ അവരുടേ തായ ബലമേയുള്ളു, കാമ ക്രോധ ദുഹും കഹം = കാമക്രോധ ങ്ങഠം ഇരുകൂട്ടക്കും, രിപു ആഹീ = ശത്രുക്കഠം തന്നെ, യഹ ബിചാരി = ഇതു വിചാരിച്ചു, പംഡിത മോഹി ഭജഹീം = പണ്ഡിതന്മാർ എന്നെ ഭജിക്കുന്നു, ഗ്യാന പായേഹു = ജ്ഞാനി കളായതിനു ശേഷവും, ഭഗതി നഹിം തജഹീം = ഭക്തി കൈ വെടിയുന്നില്ല.

എനിക്കുള്ളതു ബലം എൻെറ ഭക്തക്കും ഉണ്ടു്. എന്നാൽ ജ്ഞാനികഠക്കാകട്ടെ ആത്മബലം മാത്രമേയുള്ളു. ഇരുകൂട്ടക്കും ശത്രുക്കളാണു് കാമവും ക്രോധവും. ഈ യാഥാത്ഥ്യം കണക്കി ലെടുത്തു ജ്ഞാനികഠം എന്നെ ഭജിക്കുന്നു. ജ്ഞാന പ്രാപ്തിക്കു ശേഷവും അവർ ഭക്തി കൈവെടിയുന്നില്ല. (ജ്ഞാനയോഗ ത്തിനും ഭക്തിയോഗത്തിനുമുള്ള അന്തരമാണിവിടെ സൂചിതമായി രിക്കുന്നതു്.)

ദോ:- കാമ ക്രോധ ലോഭാദി മദ
പ്രബല മോഹ കേ ധാരി

തിൻഹ മഹം അതി ദാരുന
ദുഖദ മായാരൂപീ നാരി

മോഹകേ പ്രബല ധാരി കാമ ക്രോധ ലോഭാദി = മോഹത്തിൻെറ പ്രബല ധാരകളാണ് കാമം ക്രോധം മദം ലോഭം തുടങ്ങിയവ, തിൻഹ മഹം = ഇവയിലെല്ലാം വെച്ച്, അതി ദാരുന ദുഖദ = അതി ദാരുണമായ ദുഃഖം ഉണ്ടാക്കുന്നവളാണ്, മായാരൂപീ നാരി = മായാരൂപിണിയായ സ്ത്രീ.

മോഹത്തിൻെറ അതിശക്തങ്ങളായ ധാരകളാണ് കാമം, ക്രോധം, മദം, ലോഭം എന്നിങ്ങനെയുള്ള മാനസിക രോഗങ്ങൾ. ഇവയിലെല്ലാം വെച്ച് അതി ഭയങ്കരമായ ദുഃഖം ഉണ്ടാക്കുന്നവളാണ് മായാരൂപിണിയായ സ്ത്രീ.

സുനു മുനി കഹ പുരാന സ്രുതി സംതാ
മോഹ ബിപിന കഹു നാരി ബസംതാ
ജപതപ നേമ ജലാസയ ഝാരീ
ഹോഇ ഗ്രീസമ സോഖഇ സബ നാരീ

മുനി സുനു = മുനേ, കേൾക്കൂ. പുരാന സ്രുതി സംതാ കഹ = പുരാണങ്ങളും ശ്രുതികളും സജ്ജനങ്ങളും പറയുന്നു, മോഹ ബിപിന കഹു = മോഹമാകുന്ന വിപിനത്തിനു, ബസംതാ നാരീ = വസന്തകാലമാണ് സ്ത്രീയെന്നു്, ഗ്രീസമ ഹോഇ = ഗ്രീഷ്മത്തുവായി, ജപ തപ നേമ സബ ജലാസയ = ജപം, തപം, നിയമം എന്നിവയാകുന്ന ജലാശയത്തെ, ഝാരീ സോഖഇ = നിശ്ശേഷം വററിക്കുന്നു.

നാരദമഹർഷേ കേൾക്കൂ. പതിനെട്ടു പുരാണങ്ങളും നാലു വേദങ്ങളും സജ്ജനങ്ങളും ഉദ്ഘോഷിക്കുന്നു മോഹമാകുന്ന വനത്തിനു വസന്തകാലമാണ് സ്ത്രീയെന്നു്. അവൾ ഗ്രീഷ്മത്തുവായി ജപം തപം നിയമം എന്നിങ്ങനെയുള്ള സർവ്വ ജലാശയങ്ങളേയും നിശ്ശേഷം വററിക്കുന്നു.

കാമ ക്രോധ മദമത്സര ഭേകാ
ഇനഹിം ഹരരഷ പ്രദ ബരഷാ ഏകാ

ദുർബാസനാ കമുദ സമുദായ
തിൻഹ കഹം സരദ സദാ സുഖദായ

കാമ ക്രോധ മദ മത്സര ഭേകാ = കാമ ക്രോധ മദ മത്സരങ്ങാം തവളകളാണ്, ഇനഹിം ഹൃകാ ബരഷാ ഹരഷ പ്രദ = ഇവയ്ക്കു സ്ത്രീയാകുന്ന വർഷാകാലം സന്തോഷ പ്രദമാണ്. ദുർബാസനാ കമുദ സമുദായ = ദുർവ്വാസനകാം ആമ്പൽക്കൂട്ടമാണ്. തിൻഹ കഹം = ആ ആമ്പൽക്കൂട്ടത്തിനു, സദാ സുഖ ദായ സരദ = എല്ലാ കാലത്തും സുഖ പ്രദമായ ശരൽകാലമാണ് സ്ത്രീ.

സ്ത്രീയാകുന്ന വർഷാകാലം കാമ ക്രോധ മദ മത്സരങ്ങളാകുന്ന തവളകാംക്കു സന്തോഷ പ്രദമാണ്. ദുർവ്വാസനകളാകട്ടെ ആമ്പൽ ക്കൂട്ടവുമാണ്. അതിന്നു സ്ത്രീയാകുന്ന ശരൽകാലം നിത്യ സുഖ പ്രദവുമാകുന്നു.

ധർമ്മ സകല സരസീരുഹ ബൃംദാ ഹോഇ
ഹിമ തിൻഹഹിം ദേതി ദുഖ മംദാ
പുനി മമതാ ജവാസ ബഹുതായ
പലുഹഇ നാരി സിസിര രിതു പായ

സകല ധർമ്മ സരസീരുഹ ബൃംദാ = സമസ്ത ധർമ്മങ്ങളും സരസീരുഹ വൃന്ദമാണ്, തിൻ ഹഹിം = അവയ്ക്കു, മംദാ ഹിമ ഹോഇ ദുഖ ദേതി = ഭംഗം ചെയ്യാൻ ഹിമമായി സ്ത്രീ ദുഃഖപ്രദയായി ഭവിക്കുന്നു, പുനി സിസര രിതു പായ = പിന്നീടവാം ശിശിരകാലമായി, ജവാസ മമതാ=തൃണരൂപമായ മമതയെ, ബഹുതായി പലുഹഇ = പലപ്രകാരത്തിലും പല്ലവിതമാക്കിത്തീക്കുന്നു.

എല്ലാ ധർമ്മങ്ങളും കമലതുല്യമാണ്. അതിന്നു സ്ത്രീയാകുന്ന ശീതള ഹേമന്തം ദുഃഖമുണ്ടാക്കുന്നു. (താമരയെ നശിപ്പിക്കയാണല്ലോ ഹേമന്തത്തിന്റെ സ്വഭാവം. അതുപോലെ ധർമ്മങ്ങളെ സ്ത്രീ നശിപ്പിക്കുന്നു.) പിന്നീട് സ്ത്രീ ശിശിര കാലമായി തൃണരൂപമായ മമതയെ പല പ്രകാരത്തിലും പല്ലവിതമാക്കുന്നു.) (സ്ത്രീ മമതയെ വർദ്ധിപ്പിക്കുന്നു.)

പാപ ഉലൂക നികര സുഖകാരീ
നാരി നിബിഡ രജനീ അംധിയാരീ
ബുധി ബല സീല സത്യ സബ മീനാ
ബനസീ സമ ത്രിയ കഹഹിം പ്രബീനാ

പാപ ഉലൂക നികര സുഖകാരീ = പാപങ്ങളാകുന്ന മൂങ്ങകളുടെ സമൂഹത്തിനു സുഖമുണ്ടാക്കുന്ന നാരി, നിബിഡ അംധിയാരീ രജനി = ഘോരാന്ധകാരത്തോടു കൂടിയ രാത്രിയാകുന്നു, പ്രബീനാ കഹഹിം = ജ്ഞാനികഠം പറയുന്നു, ബുധി ബല സീല സത്യ സബ = ബുദ്ധി, ബലം, ശീലം, സത്യം ഇവയെല്ലാം, മീനാ = മത്സ്യങ്ങളാണെന്നു്, ത്രിയ ബനസീ സമ = സ്ത്രീകഠം ചൂണ്ടക്കൊളുത്തുകഠംക്കു തുല്യവുമാണു്.

പാപങ്ങളാകുന്ന മൂങ്ങകഠംക്കു ആനന്ദമുണ്ടാകുന്ന ഘോരാന്ധകാരത്തോടു കൂടിയ രാത്രിയാണു് സ്ത്രീ. പണ്ഡിതന്മാർ പറയുന്നു, ബുദ്ധിയും ശക്തിയും സൗശീല്യവും സത്യവുമെല്ലാം മത്സ്യങ്ങളാണെന്നു്. ആ മത്സ്യങ്ങളെ നശിപ്പിക്കുന്ന ചൂണ്ടക്കൊളുത്താണു് സ്ത്രീ. അതായതു പാപത്തെ പെരുപ്പിക്കുന്നവരും നന്മകളെ നിശ്ശേഷം നശിപ്പിക്കുന്നവരുമാണു് സ്ത്രീകഠം.

ദോ:- അവഗുന മൂല സൂലപ്രദ
പ്രമദാ സബ ദുഖ ഖാനി
താതേം കീൻഹ നിവാരന
മുനി മൈം യഹ ജിയ ജാനി

മുനി പ്രമദാ അവഗുന മൂല സൂല പ്രദ = മുനേ, സ്ത്രീകഠം ദുർഗ്ഗുണാകരങ്ങളും പീഡ പ്രദമാരുമാണു്, സബ ദുഖ ഖാനി = എല്ലാത്തരം ദുഖങ്ങളുടെ ആകരവുമാണു്, യഹ ജിയ ജാനി = ഇതറിഞ്ഞതാണു്, താതേം = ആ വിവാഹ സംരംഭത്തിൽ നിന്നു്, മൈം നിവാരന കീൻഹ = ഞാൻ അങ്ങയെ നിവാരണം ചെയ്തതു്.

അല്ലയോ മഹർഷേ, സ്ത്രീ, ദുർഗ്ഗുണങ്ങളുടെ ആകരവും ശല്യ

പ്രദയുമാണ്. എല്ലാത്തരം ദുഃഖങ്ങളുടേയും വിളനിലമാണവാം. അതറിഞ്ഞുകൊണ്ടുതന്നെയാണ് അങ്ങയെ അങ്ങു അഭിലഷിച്ച ആ വിവാഹത്തിൽനിന്നു ഞാൻ തടഞ്ഞത്.

സുനി രഘുപതി കേ ബചന സുഹാഏ
മുനിതന പുലക നയന ഭരി ആഏ
കഹഹു കവന പ്രഭുകൈ അസി രീതീ
സേവകപര മമതാ അരു പ്രീതീ

രഘുപതി കേ സുഹാഏ ബചന സുനി = രഘുപതിയുടെ മനോഹര വാണികാം കേട്ട്, മുനി തന പുലക = മുനിയുടെ ശരീരം പുലകിതമായി, നയന ഭരി ആഏ = കണ്ണുകാം നിറഞ്ഞു, കഹഹു = പറയു, സേവകപര അസി രീതി = സേവകരിൽ ഇതുമാതിരി, പ്രീതീ അരു മമതാ കവന പ്രഭുകൈ = പ്രീതിയും മമതയും മററു ഏതൊരു പ്രഭുവിനാണ് ഉണ്ടാവുക?

ശ്രീരാമന്റെ മനോജ്ഞ വാണികാം കേട്ട മഹർഷിക്ക കോരിത്തരിപ്പുണ്ടായി. അദ്ദേഹത്തിന്റെ കണ്ണുകാം സന്തോഷ ബാഷ്പ സമ്പൂർണ്ണങ്ങളായി. ഭക്ത ജനങ്ങളിൽ ഇതുപോലൊരു പ്രീതിയും മമതയും മറേറതൊരു പ്രഭുവിനാണ് ഉണ്ടാകുക. പറയു.

ജേ ന ഭജഹിം അസ പ്രഭു ഭ്രമത്യാഗീ
ഞ്ജാനരംക നര മംദ അഭാഗീ
പുനി സാദര ബോലേ മുനി നാരദ
സുനഹു രാമ ബിഗ്യാന ബിസാരദ

ജേ ഭ്രമ ത്യാഗീ അസ പ്രഭു ന ഭജഹിം നര = ഏതൊരുവൻ ഭ്രമം കൈവെടിഞ്ഞു ഏതാദൃശനായ പ്രഭുവിനെ ഭജിക്കുന്നില്ലയോ അവൻ, ഞ്ജാനരംക മംദ അഭാഗീ = ജ്ഞാന ശൂന്യനും മന്ദനും ഭാഗ്യം കെട്ടവനുമാണ്, പുനി നാരദമുനി സാദര ബോലേ = അനന്തരം നാരദമുനി ആദരപൂർവ്വം പറഞ്ഞു:— ബിഗ്യാന ബിസാരദ രാമ സുനഹു = ഹേ വിജ്ഞാന വിശാരദ, രാമ കോംക്കുക.

ഏതൊരുവൻ അജ്ഞാനം വെടിഞ്ഞു ഇതുപോലുള്ള പ്രഭുവിനെ ഭജിക്കുന്നില്ലയോ അവൻ മൂഢനും മന്ദനും ഭാഗ്യം കെട്ടവനുമാണ്. അനന്തരം നാരദമഹർഷി ആദരപൂർവ്വം ഇങ്ങനെ ഉണർത്തിച്ചു:— വിജ്ഞാന വിശാരദനായ ഹേ രാമഭദ്ര, കേൾക്കുക.

സംതൻഹ കേ ലച്ഛന രഘുബീരാ
കഹഹു നാഥ ഭംജന ഭവപീരാ
സുനു മുനി സംതൻഹ കേ ഗുന കഹഊം
ജിൻഹ തേം മൈം ഉൻഹകേ ബസ രഹഊം

നാഥ ഭവപീരാ ഭംജന രഘുബീരാ = നാഥ, പ്രാപഞ്ചിക ദുഃഖഹരന, രഘുവീര, സംതൻഹ കേലച്ഛന കഹഹു = സത്തുക്കളുടെ ലക്ഷണം അരുളിച്ചെയ്യുക! മുനി സുനു = മുനേ കേൾക്കുക, സംതൻഹ കേ ഗുന കഹഊം = സത്തുക്കളുടെ ഗുണങ്ങൾ ഞാൻ പറയാം, ജിൻഹ തേം മൈം = ആ ഗുണങ്ങളെക്കൊണ്ടുതന്നെ ഞാൻ, ഉൻഹകേ ബസ രഹഊം = അവക്കു വശഗനായി വർത്തിക്കുന്നു.

സംസാര ദുഃഖം ശമിപ്പിക്കുന്ന ഹേ, രാമചന്ദ്ര സത്തുക്കളുടെ ലക്ഷണമെന്തെന്നു അരുളിച്ചെയ്താലും. ശ്രീരാമൻ പറഞ്ഞു:— മഹർഷേ കേൾക്കുക. സത്തുക്കളുടെ ഗുണങ്ങൾ ഞാൻ വർണ്ണിക്കാം. അവരുടെ ആ ഗുണങ്ങൾ കൊണ്ടുതന്നെയാണ് ഞാൻ അവക്കു വിധേയനായിരിക്കുന്നത്.

ഷട ബികാര ജിത അനഘ അകാമാ
അചല അകിംചന സുചി സുഖധാമാ
അമിതബോധ അനീഹ മിതഭോഗീ
സത്യസംധ കബി കോബിദ ജോഗീ
സാവധാന മാനദ മദഹീനാ
ധീര ഭഗതി പഥ പരമ പ്രബീനാ

ജിത ഷട ബികാര = ജയിക്കപ്പെട്ട ആറു വികാരങ്ങളോടുകൂടിയവനും, അനഘ അകാമാ = പാപരഹിതനും നിരീഹനും,

 


അചല അകിംചന = നിശ്ചലനും നിധ്ധനനും, സുചി സുഖ ധാമാ = പവിത്രനും സുഖനിലയവും, അമിത ബോധ = അപാര ജ്ഞാനിയും, അനീഹ = നിസ്പൃഹനും, മിത ഭോഗീ = മിത ഭോഗിയും, സത്യസംധ കബി കോബിദ യോഗീ = സത്യസന്ധ നും കവിയും പണ്ഡിതനും യോഗിയും, സാവധാനാ = ശ്രദ്ധാലു വും, മാനദ = മാനദനും, മദഹീനാ ധീര = മദഹീനനും ധീര നും, ഭഗതി പഥ പരമ പ്രബീനാ = ഭക്തിമാറ്ഗ്ഗത്തിൽ അത്യന്ത ചതുരനും.

ദോ:- ഗുനാഗാര സംസാര ദുഖരഹിത
ബിഗത സംദേഹ
തജി മമ ചരന സരോജ പ്രിയ
ജിൻഹ കഹൂം ദേഹ ന ഗേഹ

ഗുനാഗാര=ഗുണാഗാരവും, സംസാര ദുഖരഹിത=പ്രാപ ഞ്ചിക ദുഃഖരഹിതനും, ബിഗത സന്ദേഹ=സന്ദേഹമററവനും, മമ ചരന സരോജ തജി = എൻെറ ചരണ സരോജങ്ങറ ത്യജി ച്ചിട്ട്, ജിൻഹ കഹൂം=എതൊരുവനു്, ദേഹ ഗേഹ നാ=ദേഹ ഗേഹങ്ങളില്ലയോ.

നിജഗുന സ്രവന സുനത സകുചാഹീം
പരഗുന സുനത അധിക ഹരഷാഹീം
സമ സീതല നഹിം ത്യാഗഹിം നീതീ
സരല സുഭാഉ സബഹിം സന പ്രീതീ

നിജഗുന സ്രവന സുനത സകുചാഹീം = സ്വഗുണങ്ങറ കണ്ണങ്ങളെക്കൊണ്ടു ശ്രവിക്കുന്നതിൽ സങ്കോചമുള്ളവനും, പര ഗുന സുനത അധിക ഹരഷാഹീം = അന്യരുടെ ഗുണങ്ങറ കേറ ക്കുന്നതിൽ അത്യധികം സന്തുഷ്ടനും, സമ സീതല = സമദൃക്കും ദയാർദ്രനും, നീതീ നഹിം ത്യാഗഹിം = നീതി കൈവിടാത്ത വനും, സരല സുഭാഉ = സരള സ്വഭാവിയും, സബഹിം സന പ്രീതി = എല്ലാവരിലും പ്രീതനും.

ജപ തപ ബ്രത ദമ സംജമ നേമാ
ഗുരു ഗോവിംദ ബിപ്രപദ പ്രേമാ
സ്രദ്ധാ ഛമാ മഇത്രീ ദായാ
മുദിതാ മമ പദ പ്രീതി അമായാ

ജപ തപ ബ്രത ദമ സംജമ നേമാ = ജപം, തപം, വ്രതം, ദമം, സംയമം, നിയമം, ഗുരുഗോവിംദ ബിപ്ര പദ പ്രേമാ = ഗുരുജനങ്ങളുടേയും ഹരിയുടേയും വിപ്രന്മാരുടേയും തൃപ്പാദങ്ങളിൽ ഭക്തിയും ഉള്ളവനും, സ്രദ്ധാ ഛമാ മഇത്രി ദായാ = ശ്രദ്ധ, ക്ഷമ, മൈത്രി, ദയ, മുദിതാ = സന്തുഷ്ടി, മമ പദ പ്രീതി = ഭഗവൽപാദ ഭക്തി, അമായാ = നിഷ്കപടത എന്നിവയുള്ളവരും.

ബിരതി ബിബേക ബിനയ ബിഗ്യാനാ
ബോധ ജഥാരഥ ബേദ പുരാനാ
ദംഭ മാന മദ കരഹിം ന കാഊ
ഭൂലി ന ദേഹിം കുമാരഗ പാഊ

ബിരതി ബിബേക ബിനയ ബിഗ്യാനാ = വൈരാഗ്യശാലിയും, വിവേകിയും, വിനയിയും, വിജ്ഞാനിയും, ബേദ പുരാനാ ജഥാരഥ ബോധ = വേദങ്ങളിലും പുരാണങ്ങളിലും യഥാത്ഥ ജ്ഞാനിയും, ദംഭ മാന മദ കാഊ ന കരഹിം = ഡംഭം, മാനം, മദം എന്നിവ ഒരിക്കലും ബാധിക്കാത്തവനും, ഭൂലി = മറവിയിൽ പോലും, കുമാരഗ പാഊ ന ദേഹിം = കുത്സിത മാൎഗ്ഗങ്ങളിൽ കാലൂന്നാത്തവനും.

ഗാവഹിം സുനഹിം സദാ മമ ലീലാ
ഹേതുരഹിത പരഹിത രതസീലാ
സുനു മുനി സാധുന കേ ഗുന ജേതേ
കഹി ന സകഹിം സാദര സ്രുതി തേതേ

മമ ലീലാ സദാ ഗാവഹിം = ഭഗവല്ലീലകാം സദാ ഗാനം ചെയ്യുന്നവനും, സുനഹിം = ശ്രവിക്കുന്നവനും, ഹേതു രഹിത

  

പരഹിതരഹിത സീലാ = അകാരണം പരഹിത തൽപരമായ ശീലത്തോടു കൂടിയവനും സജ്ജനമാകുന്നു, മുനി സുന = മുനേ കേറാക്കെ, സാധുന കേ=സജ്ജനകാറാക്കെ, ജേതേ ഗുന തേതേ= എന്തൊക്കെ ഗുണങ്ങളുണ്ടോ അവയെല്ലാം, സാരദ സ്രുതി = സരസ്വതികളും വേദങ്ങളും, കഹി ന സകഹിം = വർണ്ണിക്കാൻ ശക്യമല്ല.

## സത്തുക്കളുടെ ലക്ഷണങ്ങൾ.

കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നീ ആറു ദോഷങ്ങൾ സത്തുക്കൾക്കില്ല. അവർ നിഷ്പാപരാണ്; ആഗ്രഹങ്ങളിൽനിന്നു വിമുക്തരാണ്. അവർ നിശ്ചലരും നിഷ്കാമരുമാണ്. അവർ പരിശുദ്ധരും സുഖികളുമാകുന്നു. അപാര ജ്ഞാനികളാണവർ. നിസ്പൃഹരും മിത ഭോഗികളുമാണ് സജ്ജനങ്ങൾ. അവർ സത്യസന്ധരാണ്, കവികളാണ്; പണ്ഡിതന്മാരാണ്; ശ്രദ്ധാലുക്കളും മാനദരും മദഹീനരും ധീരരുമാകുന്നു. ഭക്തിമാർഗ്ഗത്തിൽനിന്നു അവർ വ്യതിചലിക്കുന്നില്ല. ഗുണനിലയരാണ് സത്തുക്കൾ. പ്രാപഞ്ചിക ദുഃഖം അവരെ ബാധിക്കുന്നില്ല. അവർ സന്ദേഹ നിവൃത്തരും ഭഗവൽ പാദ ഭക്തരുമാണ്. ഭഗവൽച്ചരണാശ്രയം കൂടാതുള്ള ഗേഹമോ ദേഹമോ അവർക്കില്ല. സ്വഗുണങ്ങൾ കേൾക്കാൻ അവർ ഇഷ്ടപ്പെടുന്നില്ല. പരഗുണ ശ്രവണത്തിൽ അവർ പരമാഹ്ളാദം പ്രകടപ്പിക്കുന്നു, സമദർശികളാണ്; ദയാർദ്രരാണവർ. നീതി കൈവെടിയാത്തവരും സരള സ്വഭാവികളും എല്ലാവരിലും പ്രീതരുമാണ് സത്തുക്കൾ. ജപം, തപം, വ്രതം, ദമം, സംയമം നിയമം എന്നിവയിൽ തല്പരരാണവർ. ഗുരുജനങ്ങളിലും ഭഗവാനിലും ബ്രാഹ്മണരിലും അവർക്കു അചഞ്ചല ഭക്തിയാണുള്ളത്. അവർ ശ്രദ്ധാലുക്കളാണ്, ക്ഷമാശീലരാണ്. എല്ലാവരേയും അവർ മിത്രങ്ങളായി പരിഗണിക്കുന്നു. ദയാലുക്കളും സന്തുഷ്ടരുമാണ്

സജ്ജനങ്ങൾ. അവർ ഭഗവാദ് ഭക്തരും നിഷ്കപടരുമാകുന്നു. വൈരാഗ്യവും വിവേകവും വിനയവും വിജ്ഞാനവും വേദപുരാണങ്ങളിൽ യഥാർത്ഥ ജ്ഞാനവുമുള്ളവരാണ് സത്തുക്കൾ. അവരെ ഗർവ്വോ, അഹംകാരമോ മദമോ സ്പർശിക്കുന്നില്ല. മറവിയിൽ പോലും ദുർമ്മാർഗ്ഗങ്ങളിൽ കാലൂന്നുന്നവരല്ല അവർ. അവർ സദാ ഈശ്വര ലീലകൾ ഗാനം ചെയ്യുന്നു. കാരണം കൂടാതേയും അന്യന്മാർക്ക വേണ്ടി നന്മ പ്രവൃത്തിക്കാൻ അവർ താൽപര്യം പ്രകാശിപ്പിക്കുന്നു. സജ്ജനങ്ങളുടെ ഗുണങ്ങൾ വർണ്ണിക്കാൻ സരസ്വതിക്കും വേദങ്ങൾക്കും കഴിവില്ല.

ഛംദ:- കഹി സക ന സാരദ സേഷ
നാരദ സുനത പദപംകജ ഗഹേ
അസ ദീന ബംധു കൃപാല അപനേ
ഭഗത ഗുന നിജ മുഖ കഹേ
സിരു നാഇ ബാരഹിം ബാര
ചരനൻഹി ബ്രഹ്മപുര നാരദ ഗഏ
തേ ധന്യ തുലസീ ദാസ ആസ
ബിഹാഇ ജേ ഹരിരംഗ രഏ

സാരദ സേഷ=സരസ്വതിക്കും, ആദിശേഷനും, കഹി ന സക = വർണ്ണിക്കുക സാധ്യമല്ല, സുനത നാരദ പദപംകജ ഗഹേ = കേട്ട് നാരദൻ തൃപ്പാദ കമലങ്ങൾ ഗ്രഹിച്ചു, ദീന ബംധു അസ കൃപാല = ദീനബന്ധുവായ രാമൻ അത്രത്തോളം കൃപാലുവാണ്. അതുകൊണ്ടാണല്ലോ അദ്ദേഹം, നിജ മുഖ അപനേ ഭഗത ഗുന = സ്വമുഖം കൊണ്ടു തൻെറ ഭക്തന്മാരുടെ ഗുണങ്ങൾ, കഹേ = വർണ്ണിച്ചതു്, ചരനൻഹി = രാമപാദങ്ങളിൽ, ബാരഹിം ബാര = വീണ്ടും വീണ്ടും, സിരു നാഇ = കുമ്പിട്ടു്, നാരദ ബ്രഹ്മപുര ഗഏ = നാരദൻ ബ്രഹ്മലോക

  

ത്തേക്കു പോയി, തുലസീദാസ = തുളസീദാസൻ പറയുന്നു, ജോ ആസ ബിഹാള = ഏതൊരുവൻ അഭിലാഷങ്ങളെല്ലാം വെടിഞ്ഞു്, ഹരിരംഗ രഏ=ഹരിയുമായി താദാത്മ്യം പ്രാപി ക്കുന്നുവോ, തേ ധന്യ = അവർ ധന്യരാകുന്നു.

സത്തുക്കളുടെ ഗുണങ്ങൾ വർണ്ണിക്കാൻ ശക്തരല്ല ആദിശേഷനും വാണിമാതാവും. സജ്ജന ലക്ഷണങ്ങൾ കേട്ടു നാരദൻ ശ്രീരാമ പാദങ്ങൾ ഗ്രഹിച്ചു. അത്രത്തോളം കൃപാലുവാണു് ദീനബന്ധുവായ ശ്രീരാമചന്ദ്രൻ. അതുകൊണ്ടുതന്നെയാണല്ലോ അദ്ദേഹം സ്വഭക്തന്മാരുടെ ഗുണങ്ങൾ സവിസ്തരം ഉദ്ഘോഷിച്ചതും. വീണ്ടും വീണ്ടും നാരദമഹർഷി ശ്രീരാമ പാദങ്ങളിൽ പ്രണിപതിച്ചു ബ്രഹ്മലോകത്തേക്കു പുറപ്പെട്ടു. തുളസീദാസൻ പറയുന്നു, ഏതൊരുവർ സർവ്വാഭിലാഷങ്ങളും കൈവെടിഞ്ഞു ഭഗവാനുമായി താദാത്മ്യം പ്രാപിക്കുന്നുവോ അവരാണു് ധന്യന്മാർ.

ദോ:- രാവനാരി ജസ പാവന
ഗാവഹിം സുനഹിം ജേ ലോഗ്ഗ
രാമ ഭഗതി ദൃഢ പാവഹിം
ബിനു ബിരാഗ്ഗ ജപ ജോഗ്ഗ

രാവനാരി പാവന ജസ=രാവണാരിയുടെ പാവന യശസ്സ്, ജേ ലോഗ്ഗ = ഏതൊരുവർ, ഗാവഹിം സുനഹിം = ഗാനം ചെയ്യുന്നു, കേൾക്കുന്നു (അവർ) ബിനു ബിരാഗ്ഗ ജപ ജോഗ്ഗ=വൈരാഗ്യം ജപം യോഗം എന്നിവ കൂടാതെതന്നെ, രാമ ദൃഢ ഭഗതി പാവഹിം = രാമനിൽ ദൃഢ ഭക്തിയാർജ്ജിക്കുന്നു.

രാവണാന്തകനായ ശ്രീരാമഭദ്രൻെറ പവിത്രകീർത്തി ആർ ഗാനം ചെയ്യുന്നു, കേൾക്കുന്നു അവർ വൈരാഗ്യം, ജപം, യോഗം എന്നിവ കൂടാതെതന്നെ ശ്രീരാമനിൽ ദൃഢ ഭക്തിയുള്ളവരായി ഭവിക്കുന്നു.

ദീപസിഖാസമ ജുവതി തന
മന ജനി ഹോസി പതംഗ
ഭജഹി രാമ തജി കാമ മദ
കരഹി സദാ സതസംഗ

ജുവതി തന ദീപസിഖാസമ = യുവതിയുടെ ദേഹം ദീപ ശിഖക്കു തുല്യമാണ്, മന=അല്ലയോ മനസ്സേ, ജനി പതംഗ ഹോസി = നീ ഇയ്യാംപാററയായി ഭവിക്കരുത്, കാമ മദ തജി=കാമവും മദവും ത്യജിച്ച്, രാമ ഭജഹി=രാമനെ ഭജിക്ക്, സദാ സതസംഗ കരഹി = സദാ സത്സംഗം അനുഷ്ഠിക്ക്.

യൗവനയുക്തയായ സ്ത്രീയുടെ ദേഹം ദീപശിഖക്കു തുല്യമാണ്. ഹേ മനസ്സേ, നീ ആ ദീപശിഖക്കു ഇയ്യാം പാററയായി ഭവിക്കരുത്. കാമവും മദവും ഉപേക്ഷിച്ച രാമനെ ഭജിക്ക. സദാ സത്സംഗം അനുഷ്ഠിക്കു.

ഇതി ശ്രീരാമ ചരിത മാനസേ = ഇങ്ങനെ ശ്രീരാമചരിത മാനസത്തിൽ. സകല കലി കലുഷ വിധ്വംസനേ = കലി കലുഷ വിധ്വംസനം ചെയ്യുന്ന. ബിമല ബിജ്ഞാന വൈരാഗ്യ= വിമല വിജ്ഞാന വൈരാഗ്യങ്ങളുടെ. സമാജ്ജനോ നാമ = സമാജ്ജനമെന്ന പേരായ. തൃതീയ സോപാനഃ സമാപ്ത = തൃതീയ സോപാനം സമാപ്തമായി.

രാമചരിതമാനസ ആരണ്യകാണ്ഡ സമാപ്തം.

(രണ്ടാം വാല്യം ശുഭം)

---

(ഫ്ളാപ്പർ ഒന്നാംപേജിൽനിന്നും തുടർച്ച)

ചെറുപ്പകാലത്തു സിദ്ധിച്ച ജ്ഞാനവും ജീവിതത്തിലുണ്ടായ ഭീകരക്ലേശങ്ങളും തുടർന്നുണ്ടായ വിരക്തിയും തുളസീദാസന്റെ ഈശ്വരഭക്തി അചഞ്ചലവും സുസ്ഥിരവുമാക്കാൻ അങ്ങേയററം സഹായിച്ചു. വിരക്തനായിക്കഴിഞ്ഞു കൂടിയ കാലങ്ങളിൽ ആ ഭക്താഗ്രണിക്കു പല സജ്ജനങ്ങളുമായി സമ്പക്കംചെയ്യാൻ സാധിച്ചു. അതും ഭക്തിയെ സംവദ്ധിപ്പിക്കാൻ സഹായിച്ചു. അങ്ങനെ പരമഭാഗവതനാകാൻ പര്യാപ്തമായ സാഹചര്യം അദ്ദേഹത്തിനുണ്ടായി. സീതാരാമന്മാരുടെ നിസ്തുലോപാസകനും താരകമഹാമന്ത്രമായ രാമനാമത്തിൽ അതീവതല്പരനുമായി —ലോകംമുഴുവൻ ശ്രീരാമമയമായി കണ്ടു സന്തുഷ്ടനായി—ആ മഹാപുരുഷൻ ജീവിച്ചു.

തുളസീദാസവിരചിതങ്ങളെന്നു് അറിയപ്പെടുന്ന ഗ്രന്ഥങ്ങൾ 23 ആണു്. രാമചരിതമാനസ എന്ന വിശിഷ്ടഗ്രന്ഥംമാത്രം മതി മഹാകവിയുടെ സ്മരണ എന്നെന്നും നിലനിറുത്താൻ. ദോഹാവലി, കവിത്തരാമായണ, ബിനയപത്രിക, ജാനകീമംഗല, ബൈരാഗ്യസന്ദീപനി, പാർവ്വതീമംഗല, വിന്ധ്യേശ്വരീപടൽ, രാമശലാക, ഛന്ദാവലി തുടങ്ങിയവ മററു കൃതികളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു.

# രാമചരിതമാനസ

## ഗോസ്വാമി തുളസീദാസ്

ഹിന്ദീ ഭാഷയിലേയും സാഹിത്യത്തിലേയും കെടാവിളക്കാണിതു്; ഉത്തരേന്ത്യക്കാക്കു് ഇതു പഞ്ചമവേദവും. പ്രചാരത്തെ സംബന്ധിച്ചിടത്തോളം വാല്മീകിരാമായണത്തേക്കാം മുൻപന്തിയിൽ നിൽക്കുന്നതു് 'രാമചരിതമാനസ'മാണു്. രാമായണകഥ ജനകീയഭാഷയിൽ രചിച്ച തുളസീദാസൻ സവ്വശ്രദ്ധയും കേന്ദ്രീകരിച്ചതു് വണ്ണ്യവസ്തുവിലാണു് —രാമൻെറ പ്രഭാവം, രാമന്റെ ഗുണങ്ങരം തുടങ്ങിയവയാണദ്ദേഹം വായനക്കാരുടെ മുമ്പിൽ നിവേദിക്കുന്നതു്. നിരവധി ജനങ്ങളെ സംസാരാണ്ണവത്തിൽനിന്നു കരകയറ്റാൻ രാമചരിതമാനസംവഴി തുളസീദാസമഹാകവിക്കു കഴിഞ്ഞിട്ടുണ്ടു്. ഈ ഗ്രന്ഥം പാരായണം ചെയ്യാനല്ല, ഗാനംചെയ്യാനാണു കവി ഉപദേശിക്കുന്നതു്. പണ്ഡിതമദനമോഹനമാളവ്യ അഭിപ്രായപ്പെടുന്നതിങ്ങനെയാണു്: ''ഈ അതുല്യ ഗ്രന്ഥത്തിൻെറ പ്രഭാവം ഇനിയും വേണ്ടതുപോലെ ലോകം ഗ്രഹിച്ചിട്ടില്ല. ഭാവിയിൽ അനേകം ഭാഷകളിൽ തുളസീരാമായണം വിവത്തിതമാകുമെന്നും അതിൻെറ മാഹാത്മ്യം കൂടുതൽ കൂടുതൽ ജനങ്ങരംക്കറിയാൻ സംഗതിവരുമെന്നും അങ്ങനെ ഈ ലോകോത്തരകാവ്യം നിവ്വാണപ്രദമായി ഭവിക്കുമെന്നും എനിക്കു പൂണ്ണവിശ്വാസമുണ്ടു്.'' മലയാളലിപിയിൽ മൂലവും, വിദ്വാൻ ടി. കെ. രാമൻമേനോൻെറ വിശദമായ വ്യാഖ്യാനവും ചേന്നതാണു് ഈ പ്രസിദ്ധീകരണം.

**നാഷനൽ ബുക്ക്സ്റ്റാൾ, കോട്ടയം**

തിരുവനന്തപുരം എറണാകുളം തൃശ്ശൂർ

പാലക്കാട്ട് കണ്ണൂർ കൊല്ലം